

# ഹൈന്ദവധൎമ്മ-
# സുധാകരം

❖

൮. ഭാഗവതം

❖




റാവു സാഹിബ് ഒ. എം. ചെറിയാൻ



# ഹൈന്ദവധൎമ്മ-സുധാകരം.

ഒന്നാം വാല്യം.

---

## ൧. ഭാഗവതം.

ഒന്നാം ഭാഗം.

---

റാവു സാഹിബ് ഒ. എം. ചെറിയാൻ.

---

ഒന്നാം പതിപ്പ് കാപ്പി—൧൦൦൦.

**Printed at the V. V. Press,**

**QUILON.**

---

1109.







വില രൂപാ ൨.

# THE HAINDAVA DHARMA SUDHAKAROM

**—The Cream of Hinduism—**

BY

**Rao Sahib O. M. Cheryan**

**PUTHUPPALLY**

KOTTAYAM, TRAVANCORE, S. INDIA

## NOTE

The book *Haindava Dharma Sudhakarom* is written in Malayalam Prose and will run into about 20 volumes. The whole of the book is ready for the press; volume ii is now being published.

The entire book falls into four sections. According to the Hindu Faith, there is no existence separate from God or Brahmam. The first section therefore deals with the various phases of BRAHMAM and matters connected with the same. The matter in this section is supported with profuse quotations from the *Upanishands* which in Hindu Theology are known as the head of the Vedas. The next section deals with TIME and PLACE, in which the cosmos plays itself out. Time and place are admittedly the stage on which the drama of life is enacted. The ancient Hindu ideas of time and place are discussed herein. The third Section treats of CREATION. The created beings come under three classes :— (i) those that are eternal, probably elements in the language of modern science, (ii) the Prajapathis etc. whom a *Brahma* creates in order that they might help him in creation and other functions, during his life-time and who live throughout the life of the *Brahma* who creates them, and (iii) the beings which a Brahma creates on each morning in his life-time and which come to an end at the close of the day. A *Brahma's* day—or Kalpa—is as long as 4320000 human years. In this section on creation, there is also a chapter on Brahma, Vishnu and Siva, the Hindu Traid, the authors respectively of creation, preservation and dissolution. Then comes the section dealing with the HISTORY of the world, as given in the *Puranas.* This section is the last but the largest in the book; and the previous sections are in a way introductory to it. It consists of an account of the descendants of the *Prajapathis* etc. who are 23 in number. These descendants thrive in the current day of Brahma or the present *Kalpa.* A Kalpa is divided into 14 *Manuantharas.* At the present time, the world is in the 7th manuanthara of the current Kalpa. Hence the history of the earlier six manuantharas is dealt with as ancient History. In the first six manuantharas, a son of Brahma, Swayambhuva by name and his two sons Uthanapada and Priyavrita and their descendants were the rulers of the world. Hence Ancient History is the history of the dynasty of Swayambhuva. The children of the 22 other sons of Brahma come into play in the current manuanthara and make up current history. Each of the sons and his descendants are dealt with in full, one after another. But of all these descendants, three persons Surya, Soma and Yadu have been the founders of great monarchies — the solar dynasty, the lunar dynasty and the *Yadu* dynasty. These dynasties are therefore given special treatmtnt. The matter in *Bhagavatam, Ramayanam* and *Bharatham,* the great and world famous epic poems, all come in, in places as determined by chronology. The incarnations of *Vishnu* having taken place in, or being related to, some one or other of these dynasties receive full treatment in their proper places in the course of the book. The book closes with the ascension of *Krishna.*

It may be stated here as a special feature of the book that the complex string of extensive material in the *Puranas* etc. has been brought under some control and arranged in a sequence in which it is intelligible.

Throughout the book, Sanskrit originals have been followed. The quotations are many on important topics, but all such quotations are rendered into Malayalam. There are also numerous quotations from Malayalam writers. Hence the series will serve as an introduction to Malayalam literature as well. The style adopted is simple. It is expected that, apart from its value as philosophical and religious matter, the grand imageries in the well-known stories of Bhagavatam, Ramayanam and Bharatam will be exceedingly enjoyable leisure-reading for men and women. The matter in these three books is also amplified with reference to and quotations from various other puranas. The series will contain also about 200 pictures.

# അനുക്രമണിക.


## ബ്രഹ്മകാണ്ഡം ൧—൭൮ പുറം.

- പരബ്രഹ്മം ൧
- അപരബ്രഹ്മം ൧൧
- ജീവാത്മാവ് ൧൫
- പുനർജ്ജന്മം ൨൯
- മോക്ഷം ൩൩-൭൮
  - മോക്ഷം ൩൩
  - സന്ന്യാസം ൪൮
  - യോഗം ൫൧
  - ഉപസംഹാരം ൭൧

## രംഗകാണ്ഡം ൭൯—൧൧൪

- കാലം
  - നിർവചനം ൭൯
  - വിഭാഗം ൮൩
  - യുഗങ്ങൾ ൮൫
  - മന്വന്തരങ്ങൾ ൮൬
  - പ്രളയങ്ങൾ ൮൮
- സ്ഥലം.
  - അണ്ഡകടാഹം ൯൧
  - അനന്തൻ ൯൨
- ബ്രഹ്മാണ്ഡം പതിന്നാലു ലോകങ്ങൾ മുതലായവ ൯൩
  - ജ്യോതിശ്ചക്രം സൂര്യൻ ൯൫
  - ചന്ദ്രൻ ൯൬
  - നക്ഷത്രങ്ങൾ ഗ്രഹങ്ങൾ ൯൭
  - നരകങ്ങൾ ൯൮
  - ഭൂമി ൧൦൧
  - ജംബുദ്വീപം ൧൦൧
  - ജംബുദ്വീപത്തെ ഒഴിച്ചുള്ള ദ്വീപങ്ങൾ ൧൧൧

## ഉല്പത്തികാണ്ഡം ൧൧൪—൨൦൧

- I സർഗ്ഗം: പ്രാകൃതം ൧൧൪—൧൨൨
- II ബ്രഹ്മാ വിഷ്ണു ശിവന്മാർ ൧൨൨—൧൮൮.
  - ബ്രഹ്മാവ് ൧൨൨
  - വിഷ്ണു ൧൨൭
  - ശിവൻ ൧൪൧
- III പ്രതിസർഗ്ഗം ൧൮൮—൨൦൧
  - പ്രാകൃതവൈകൃതസർഗ്ഗം ൧൮൮
  - വൈകൃതസർഗ്ഗം ൧൯൮

## ചരിത്രകാണ്ഡം

### പ്രാക്തനകാലം ൨൦൩—൨൬൯

സ്വായംഭുവന്റെ വംശം ൨൦൩—൨൬൯

- ൧ ഉത്താനപാദന്റെ വംശം ൨൦൫—൨൪൯
  - ഉത്താനപാദൻ ൨൦൫
  - ധ്രുവൻ ൨൦൬
  - ധ്രുവന്റെ അനുഗന്മാർ ൨൧൫
  - നിഷാദൻ ൨൧൭
  - പൃഥു ൨൧൭
  - പൃഥുവിന്റെ അനുഗന്മാർപ്രാചീനബർഹിസ്സ് ൨൨൬
  - പ്രാചീനബർഹിസ്സിനു നാരദൻചെയ്ത ഉപദേശം ൨൨൭
  - ആയുഃക്ഷയം ൨൩൧
  - മുക്തി ൨൩൩
  - ഉപമയുടെ വ്യാഖ്യാനം ൨൩൪
  - സായുജ്യസാധനം ൨൩൯
  - ദക്ഷൻ ൨൪൫
  - ഹര്യശ്വന്മാർ ൨൪൭
  - ശബലാശ്വന്മാർ ൨൪൮
  - ദക്ഷന്റെ പുത്രികൾ ൨൪൯
- ൨. പ്രിയവ്രതന്റെ വംശം ൨൫൦—൨൬൯
  - പ്രിയവ്രതൻ ൨൫൦
  - അഗ്നീധ്രൻ ൨൫൨
  - നാഭി ൨൫൪
  - ഋഷഭൻ ൨൫൫
  - ഭരതൻ ൨൬൦
  - ഭരതൻ മാനായി ൨൬൦
  - ഭരതൻ ബ്രാഹ്മണനായി ൨൬൨
  - ഭരതതാപസൻ ൨൬൪
  - ജഡഭരതൻ രഹൂഗണനു നല്കിയ ഉപദേശം ൨൬൫
  - ഉപമാവിവരണം ൨൬൭
  - ഭരതന്റെ അനുഗന്മാർ ൨൬൯

# കുറിപ്പു്.

ഈ പുസ്തകത്തിനു്, ഈ അവസ്ഥയിൽ, ഒരു മുഖവുര എഴുതണമെന്നു ഞാൻ ഉദ്ദേശിക്കുന്നില്ല. ഹൈന്ദവ ധർമ്മ സുധാകരം എന്ന പേരിൽ ഞാൻ കൈയെഴുത്തിൽ മുഴുപ്പിച്ചിരിക്കുന്നതു്, ഒരു പുസ്തകപരമ്പരയാണു്. ൨൬൩ പേജുള്ള ഈ ഒന്നാംവാല്യത്തിൻെറ രീതിക്കു് ഇരുപതുവാല്യം ഇറങ്ങിയാൽ പുസ്തകം പൂർണ്ണമാകുമായിരിക്കും. ഈ പുസ്തകപരമ്പരയുടെ വിധാനം ഇങ്ങനെയാണു്. ഈ ഒന്നാംവാല്യത്തിൻെറ വലിപ്പത്തിൽ അഞ്ചുവാല്യംകൊണ്ടു്—യദുവംശചരിത്രം ഒഴിച്ചു്—ഭാഗവതകാര്യം പൂർണ്ണമാകും. ഈ ഭാഗവതം, സംസ്കൃതഭാഗവതത്തെ ഉപജീവിച്ചുതന്നെ, എഴുതപ്പെട്ടിരിക്കുന്നു: എന്നാൽ വിഷയങ്ങളുടെ ക്രമീകരണം, പൂർണ്ണത മുതലായവയിൽ മൂലഗ്രന്ഥത്തിൽനിന്നു വളരെ ഭേദിച്ചതത്രേ. വ്യാസൻെറ ഭാഗവതത്തിൻെറ ഘടന വളരെ ദുർഗ്രഹമാണെന്നുള്ളതു്, ആ പരമഗ്രന്ഥം വായിച്ചു ഗ്രഹിക്കുവാൻ ഉത്സാഹിച്ചിട്ടുള്ളവർ അറിഞ്ഞിരിക്കും. അതു് ആരംഭിക്കുന്നതുതന്നെ, അർജ്ജുനൻെറ പൌത്രനായ പരീക്ഷിത്തിൻെറ ചരിത്രം കൊണ്ടാണു്. ഈ പുസ്തകപരമ്പരയിൽ ആകട്ടെ സംഭവങ്ങളുടെ പുരോഗമനം, അവ നടന്ന കാലക്രമം അനുസരിച്ചാകുന്നു: എന്നു മാത്രമല്ല, യഥാർത്ഥമായ അവസ്ഥ സ്പഷ്ടമാകുമാറു് വിസ്തരങ്ങളും, വ്യാഖ്യാനങ്ങളും, ഇതരഗ്രന്ഥങ്ങളിൽനിന്നു് ഉദ്ധാരണങ്ങളും, ഇതിൽ ഉൾപ്പെടുന്നുണ്ടു്. ഈ ഒന്നാംവാല്യത്തിൽ പ്രഥമമായ ബ്രഹ്മകാണ്ഡം വേദാന്തഭാഗങ്ങളെ വിവരിക്കുന്നു. ഈകാണ്ഡം മുഴുവനും തന്നെ ഉപനിഷത്തുകളുടെ വിവർത്തനം ആണെന്നു പറയാം. ബ്രഹ്മകാണ്ഡം കഴിഞ്ഞാൽ, രംഗകാണ്ഡം വരുന്നു. നാടകം നടക്കുന്നതിനു മുമ്പായി രംഗം ഉണ്ടാകേണ്ടതാണല്ലോ. സംസാരനാടകം നടക്കുന്നതു കാലത്തിലും സ്ഥലത്തിലും ആകയാൽ,—ബ്രഹ്മകാണ്ഡത്തിനു ശേഷവും സൃഷ്ടിക്കു മുമ്പായും, കാലവും സ്ഥലവും രംഗകാണ്ഡത്തിൽ യോജിപ്പിക്കപ്പെട്ടിരിക്കുന്നു. രംഗം കഴിഞ്ഞു് ഉല്പത്തി. ബ്രഹ്മാ വിഷ്ണു ശിവന്മാരുടെ ഉത്ഭവത്തിനു മുമ്പുതന്നെ നാരായണസൃഷ്ടികൾ ഭവിക്കുന്നു: അതിൻെറ ശേഷം ബ്രഹ്മാ വിഷ്ണു ശിവന്മാർ ഭവിക്കുന്നു: അതിൻെറ ശേഷം, അവരുടെ വ്യാപാരങ്ങളുടെ ഫലമായി, പ്രതിസർഗ്ഗ സ്ഥിതി ലയങ്ങൾ ഭവിക്കുന്നു. ആ വക സംഗതികൾ ഉല്പത്തികാണ്ഡത്തിനു വിഷയമാണു്. അതു കഴിഞ്ഞാൽ, ചരിത്രകാണ്ഡമായി. അണ്ഡകടാഹം മുതൽ പരമാണുവരയ്ക്കുള്ള യാവയും, ഈശ്വരൻെറ സമഭാവനയെ അർഹിക്കുന്നുണ്ടു്. എന്നാൽ മനുഷ്യർ, മനുഷ്യചരിത്രത്തെ മാത്രമാണു്, ചരിത്രമായി ഗ്രഹിക്കുന്നതു്. ഈ പുസ്തകപരമ്പരയിൽ ചരിത്രകാണ്ഡത്തിൽ ഉൾപ്പെടുന്നതു്, മനുഷ്യചരിത്രമാണെന്നു സാമാന്യേന പറയാം. മനുഷ്യചരിത്രം എന്നു പറഞ്ഞാൽ ബ്രഹ്മാവിൻെറ ൨൩ പുത്രന്മാരുടെയും അവരുടെ വംശങ്ങളുടെയും ചരിത്രമാണു്. ബ്രഹ്മാവിൻെറ പുത്രന്മാർ—സനകപ്രമുഖന്മാർ, രുദ്രൻ, കർദ്ദമൻ, രുചി, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ, നാരദൻ, ധർമ്മൻ, അധർമ്മൻ, നിരൃതി, സരസ്വതി, കാമൻ, അഥർവ്വാവു്, പിതൃക്കൾ, അഗ്നി, സ്വായംഭുവൻ—എന്നവരത്രെ. സാഗരവിപുലവും പാരാവാരഗംഭീരവും ആയ ഈ ചരിത്രത്തെ, മനുഷ്യചരിത്രം എന്നു സംജ്ഞകൊണ്ടു ഇവിടെ നിർദ്ദേശിച്ചു: എന്നാൽ ബ്രഹ്മാവിൻെറ വംശജന്മാരിൽ പെടുന്ന അനേകരുടേയും ചരിത്രം—ഖഗ മൃഗ നര സുരാസുര ചരിത്ര സമാകീർണ്ണവും, ബഹ്വത്ഭുതവും, ദേവദുർഗ്രഹവും ആകുന്നു. കോടികോടിബ്രഹ്മാക്കന്മാർ പ്രഭവിച്ചു പ്രലയിച്ചിട്ടുണ്ടു്. ബ്രഹ്മാവിൻെറ ഒരു പകലിനെ ഒരു കല്പം എന്നു പറയും. പ്രഭാതം കല്പാരംഭവും, സന്ധ്യ കല്പാന്തവും അത്രേ. ഭാഗവതത്തിൽ പെടുന്ന ചരിത്രകാണ്ഡത്തിൽ, ഇപ്പോഴത്തെ ബ്രഹ്മാവിൻെറ നടപ്പിലിരിക്കുന്ന കല്പത്തിൽ നടക്കുന്ന ചരിത്രമാണു്, ഉൾപ്പെടുന്നതു്. ഓരോ കല്പത്തിലും, ബ്രഹ്മാവിൻെറ കീഴിൽ ഇരുന്നു ത്രിലോകരക്ഷ ചെയ്യുവാനായി, ഒരുവനു പുറകേ ഒരുവനായി പതിനാലു മനുക്കൾ ഉണ്ടാകുന്നുണ്ടു്. ഇപ്പോൾ നടപ്പിലിരിക്കുന്ന കല്പത്തിൽ സ്വായംഭുവൻ, സ്വാരോചിസ്സ്, ഉത്തമൻ, താപസൻ, രൈവതൻ, ചാക്ഷുഷൻ, എന്നവരുടെ കാലം കഴിഞ്ഞു. ഇപ്പോൾ ത്രിലോകങ്ങൾ വർത്തിക്കുന്നതു്, വൈവസ്വതമനുവിൻെറ കാലത്തിലാണു്. ഈ ബ്രാഹ്മദിവസത്തിൽതന്നെ, ഇനി—സാവർണ്ണി, ദക്ഷസാവർണ്ണി, ബ്രഹ്മസാവർണ്ണി, ധർമ്മസാവർണ്ണി, രുദ്രസാവർണ്ണി, രൌച്യൻ, ഭൌത്യൻ എന്ന മനുക്കൾ—ത്രിലോകപ്രജാരക്ഷ ചെയ്യുവാനുള്ളവരത്രെ. ഭാഗവതത്തിൻെറ ഒന്നാംവാല്യമായ ഈ പുസ്തകത്തിൽ, ൨൦൩-ാം പുറത്തു പ്രാക്തനകാലത്തിൻെറ ചരിത്രം ആരംഭിക്കുന്നു. അതു്, ഇപ്പോഴത്തെ ബ്രാഹ്മദിവസത്തിൽ—കല്പത്തിൽ—പ്രജാപാലനം നിർവ്വഹിച്ചു കഴിഞ്ഞ ആറുമനുക്കളുടെ കാലത്തിൻെറ ചരിത്രമാണു്. ആധുനികചരിത്രകാരന്മാർ ചെയ്യുന്നതുപോലെ, വ്യാസനും ജനസമുദായചരിത്രത്തെ എഴുതുന്നതു്, രാജാക്കന്മാരുടെ ചരിത്രത്തെ കേന്ദ്രമാക്കിത്തന്നെ. ആയതിനാൽ ഭാഗവതം, രാജവംശചരിത്രമെന്നോ ക്ഷത്രിയചരിത്രമെന്നോ, പറയാം. രാമായണവും, ഭാരതവും അങ്ങനെതന്നെ. രാജാക്കന്മാരുടെ വംശങ്ങളോടു ബന്ധപ്പെട്ടു നില്ക്കുന്ന ബ്രാഹ്മണ വൈശ്യ ശൂദ്ര ന്മാരുടെയും, സുരാസുര ഖഗ മൃഗ സർപ്പാദി ങ്ങളുടേയും ചരിത്രം, ഈ ക്ഷത്രിയ ചരിത്രത്തിൽ അങ്ങിങ്ങുകാണും. അങ്ങനെയാണു ഭാഗവതാദി ഗ്രന്ഥങ്ങളിൽ—ഗരുഡൻ, നന്ദി, വസി

ഷ്ഠൻ, ഇന്ദ്രൻ മുതലായവരുടെ ചരിത്രം ഉൾപ്പെടുന്നതു്. ഇങ്ങനെ ലോകചരിത്രം പുരോഗമനം ചെയ്യവേ, അങ്ങിങ്ങു സംഭവിക്കുന്ന ഭാഗവതാവതാരങ്ങളെക്കുറിച്ചും യഥാസ്ഥാനം പ്രസ്താവം ഉണ്ടാകുന്നതും, ആ ഭാഗങ്ങളെ വ്യാസൻ സവിശേഷം വ്യാഖ്യാനിക്കുന്നതും, ആകയാൽ—ഭാഗവതം, ഭഗവാന്റെ ചരിത്രവും ആയി. എങ്കിലും ഭാഗവതാദി മൂന്നു ഗ്രന്ഥങ്ങളും ക്ഷത്രിയചരിത്രം തന്നെ. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മകല്പത്തിൽ ആറു മന്വന്തരങ്ങളിൽ രാജസ്ഥാനത്തു കഴിഞ്ഞതു്, ബ്രഹ്മാവിന്റെ ഒരു പുത്രനായ സ്വായംഭുവനും, സ്വായംഭുവന്റെ പുത്രന്മാരായ ഉത്താനപാദനും പ്രിയവ്രതനും ഈ കുമാരന്മാരുടെ വംശജന്മാരും, ആണ്. ഇവരെ കേന്ദ്രമാക്കി പ്രാക്തനകാലചരിത്രം വിവരിക്കപ്പെടുന്നു. ഈ ഒന്നാംവാല്യത്തിൽ ചരിത്രം പ്രിയവ്രതവംശത്തിൽ അന്തിമനായ വിരജൻവരെയ്ക്കു് അടങ്ങുന്നുണ്ട്.

ഈ പുസ്തകപരമ്പരയുടെ വിധാനം തെളിയുവാനായി, അല്പംകൂടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഭാഗവതത്തിന്റെ ശേഷിച്ച ഭാഗങ്ങളായി ഇനി പുറപ്പെടുവാനുള്ള ൨-മുതൽ ൪-വരെയുള്ള വാല്യങ്ങളിൽ ബ്രഹ്മാവിന്റെ പുത്രന്മാരായ സനക പ്രഭൃതികന്മാർ മുതൽ സ്ഥാണുവരെയുള്ള ൨൧ പേരുടെവംശചരിത്രം ഘടിപ്പിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മാവിന്റെ ൨൨ പുത്രന്മാരിൽ സ്വായംഭുവനെ അന്തിമനായി മുകളിൽ പറഞ്ഞു: എന്നാൽ ശേഷിച്ച ൨൧ പേരുടെ വംശജന്മാർ ലോക വ്യവഹാരങ്ങളിൽ ഏർപ്പെട്ടുകാണുന്നതു്, പ്രിയവ്രതവംശത്തിന്റെ ശേഷവും വൈവസ്വതമന്വന്തരത്തിന്റെ ആരംഭംമുതല്ക്കും ആണ്. ചരിത്രത്തിന്റെ ഈ അംശത്തെ ആധുനിക കാലം അല്ലെങ്കിൽ വൈവസ്വതകാലം എന്ന നാമത്തിൽ ൫-ാം വാല്യം മുതൽക്കു കാണും. വൈവസ്വതകാലത്തിൽ പ്രസിദ്ധങ്ങളായ രാജവംശങ്ങൾ, സൂർയ്യവംശവും സോമവംശവും ആണ്. ആയതിനാൽ ആ വംശങ്ങളുടെ ചരിത്രങ്ങളെ ഈ പുസ്തകപരമ്പരയിൽ അഞ്ചുമുതൽ പതിനഞ്ചുവരെയ്ക്കു പത്തുവാല്യങ്ങളായി പ്രത്യേകം പരസ്യം ചെയ്യുന്നതാണ്. ബ്രഹ്മാവിന്റെ ൨൨ പുത്രന്മാരെ സംബന്ധിച്ച വിഷയങ്ങളിൽ—സൂർയ്യചന്ദ്രവംശകാർയ്യങ്ങളെ ഒഴിച്ചുള്ള കാർയ്യങ്ങളെ മാത്രമാണ്—ഈ പുസ്തകപരമ്പരയിൽ ൨ മുതൽ ൪ വരെയ്ക്കുള്ള വാല്യങ്ങളിൽ ഉൾപ്പെടുത്തിയിരിക്കുന്നതു്. ഭാഗവതത്തിൽ ബ്രഹ്മപുത്രന്മാരുടെ വംശവിവരണം നടക്കവേ, സൂർയ്യന്റെയും സോമന്റെയും ജനനം വരുന്നേടങ്ങളിൽ അവരുടെ വംശചരിത്രം തുടരാതിരിക്കുന്നതും, സൂർയ്യവംശചരിത്രവും സോമവംശചരിത്രവും ഉൾപ്പെടുന്ന വാല്യങ്ങൾ (൬—൧൪ വരെയ്ക്കു) നോക്കുക എന്ന കുറിപ്പുമാത്രം ഉണ്ടായിരിക്കുന്നതും, ആകുന്നു. ൬ മുതൽ ൧൪ വരെയ്ക്കുള്ള വാല്യങ്ങളിൽ രാമായണവും ഭാരതവും പ്രധാനമായിരിക്കുമെന്നു വിശേഷിച്ചു പറയേണ്ടല്ലോ. രാമായണം വാല്മീകിയും അദ്ധ്യാത്മവും അനുസരിച്ചും, ഭാരതം വ്യാസന്റെ മഹാഗ്രന്ഥം അനുസരിച്ചും, ആണ് രചിക്കപ്പെട്ടിരിക്കുന്നതു്. അതുപോലെ തന്നെ സോമവംശചരിത്രം ൧൦ മുതൽ ൧൪ വരെയ്ക്കുള്ള വാല്യങ്ങളിൽ പുരോഗമനം ചെയ്യവേ, യദുവിന്റെ ജനനം വരുന്നേടത്തു്, ആ വംശം തുടരാതിരിക്കുന്നതും, ൧൬ മുതൽ ൨൦ വരെയ്ക്കുള്ള വാല്യങ്ങളിൽ അടങ്ങുന്ന യദുവംശചരിത്രം നോക്കുക എന്നു കുറിപ്പുമാത്രം ഉണ്ടായിരിക്കുന്നതും, ആകുന്നു. ൧൫ മുതൽ ൨൦ വരെയ്ക്കുള്ള വാല്യങ്ങളിൽ ഭാഗവതം ദശമവും ഏകാദശവും അനുസരിച്ചു്, കൃഷ്ണചരിതവും ഉൾപ്പെടുമെന്നുള്ളതു പ്രത്യക്ഷമാണല്ലോ.

എഴുത്തച്ഛൻ മുതലായവരുടെ ഭാഗവതാദി വിവർത്തനങ്ങൾ, വ്യാസാദികളുടെ വാക്ശക്തി, അലങ്കാരസ്വാതന്ത്ര്യം, ലോക ഗതി വിജ്ഞാനം എന്നിവയെ പ്രതിബിംബിക്കുവാൻ മതിയാകാത്തവിധത്തിൽ, കേവലം സംക്ഷേപമാണ്. വ്യാസന്റെ ഭാരതം, സർവ്വഭാഷകളിലുമുള്ള ഏതൊരു കാവ്യത്തെയും അപേക്ഷിച്ചു്, വലിയതാണെന്നാണു പ്രസ്താവിക്കപ്പെടുന്നതു്. എന്നാൽ അതിന്റെ വിവർത്തനമായ കേരളഭാരതം എത്രയോ ചെറുതായ ഒരു പുസ്തകമാണ്. ഈ മലയാളവിവർത്തനങ്ങൾ പല ഘട്ടങ്ങളിൽ വിഷയസ്വഭാവത്തിൽ തന്നെയും മൂലഗ്രന്ഥത്തിൽ നിന്നു ഭേദിച്ചിട്ടുണ്ട്. ഭാരതയുദ്ധത്തിൽ ഭഗദത്തന്റെ ഗജം ഭീമസേനനെ എടുത്തു മേല്പോട്ടു എറിഞ്ഞു ഭീമസേനനെ കൊമ്പിൽ വാങ്ങുവാനായി നോക്കിനിന്നു എന്നും:—ആ ഘട്ടത്തിൽ ഭീമസേനന്റെ അപകടം, ദൂരെ എവിടെയോ നിന്നു കണ്ട അർജ്ജുനൻ എയ്ത അമ്പുകൊണ്ടു്, പൊങ്ങിനിന്ന ആനത്തലയും അതിന്റെ പിറകിൽ ഭഗദത്തൻ പ്രയോഗസന്നദ്ധമായി വഹിച്ചിരുന്ന വില്ലും അതിനു പുറകിൽ ഉന്നം നോക്കിനിന്ന ഭഗദത്ത ശിരസ്സും, അതിന്റെ പുറകിൽ കോപംകൊണ്ടു ആന ആകാശത്തേക്കു നീട്ടിയ വാലും, ഒരുമിച്ചുമുറിഞ്ഞു്, ആനയും, ആനയ്ക്കു മീതെ ഭഗദത്തനും, അവയുടെ മീതെ ഭീമസേനനും, വീണു എന്നും; വീണ ഭീമസേനൻ, ആനയുടെയും പാപ്പാന്റെയും പിണങ്ങൾക്കു മീതെ ചിരിച്ചു എഴീറ്റുനിന്നു ഗർജ്ജിച്ചു എന്നും; ആരും രോമോത്സവം പൂഴ്മാറു—എഴുത്തച്ഛൻ വർണ്ണിക്കുന്നു. എന്നാൽ വ്യാസൻ എഴുതുന്നതു്, അങ്ങനെ അല്ല. ഭഗദത്തന്റെ സമരസാമർത്ഥ്യം അപ്രതിഹതമായിക്കണ്ട കൃഷ്ണൻ—ഭഗദത്തൻ ഒരു വലിയ വൃദ്ധനാണെന്നും, അയാളുടെ പുരികം കീഴ്പോട്ടു പനംകുലപോലെ ഞാന്നുകിടക്കുവാൻ തക്ക നീളമുള്ളതാണെന്നും, അയാൾ അതു മേല്പോട്ടു മടക്കി തലപ്പാവിന്റെ കീഴിൽ ഒതുക്കിവച്ചിരിക്കുക ആണെന്നും, തലപ്പാവിനെ എയ്തു തെറിപ്പിക്കാമെങ്കിൽ പുരികം ഇടിഞ്ഞിറങ്ങി കണ്ണുകാണാതാകുന്ന ഭഗദ

ത്തനെ ക്ഷണത്തിൽ സംഹരിക്കാമെന്നും,—പറഞ്ഞു കൊട്ടുക്കുകയും; അജ്ജുനൻ—ഒരു ശരത്തിനു ഭഗദത്തൻെറ തലപ്പാവും, അടുത്തശരത്തിനു ഭഗദത്തൻെറ ശിരസ്സും, ഊണാക്കി എന്നും—വ്യാസൻ ഭംഗ്യന്തരേണ പ്രസ്താവിക്കുന്നു. ഇതു കേവലം നിസ്സാരമായ ഒരു ദൃഷ്ടാന്തം മാത്രമാണ്. ഹൈന്ദവധർമ്മസുധാകരം എന്ന ഈ പുസ്തകപരമ്പര, പരമാചാൎയ്യന്മാരുടെ ആശയങ്ങൾ അനുസരിച്ചുതന്നെ എഴുതപ്പെട്ടിരിക്കുന്നു. പ്രസിദ്ധങ്ങളും സാഹിത്യാഭരണങ്ങളും സനാതനചിന്താപ്രേരകങ്ങളും ആയ അനേകം കവിതാഖണ്ഡങ്ങളെ സംസ്കൃതഗ്രന്ഥങ്ങളിൽ നിന്നും മൂലഗ്രന്ഥങ്ങളേ അനുകൂലിക്കുന്ന മലയാളഗ്രന്ഥഭാഗങ്ങളിൽ നിന്നും—ഈ പുസ്തകപരമ്പരയിൽ സ്വതന്ത്രമായി ഉദ്ധരിച്ചിട്ടുണ്ട്. സംസ്കൃതത്തിൽ നിന്നുള്ള ഉദ്ധാരണങ്ങൾക്ക് ഒക്കെയും തന്നെ, മലയാളഗദ്യത്തിൽ വിവൎത്തനവും ഉണ്ട്.

അനേകവർഷങ്ങളിൽ തുടൎന്ന നിരന്തരപരിശ്രമം മൂലമാണ്, ഞാൻ ഈ പുസ്തകപരമ്പര എഴുതി മുഴപ്പിച്ചതു്. പുസ്തകപരമ്പരയുടെ ഭിന്നാംശങ്ങൾ തമ്മിൽ അസാംഗത്യം ഉണ്ടാകാതിരിക്കുവാൻ ഞാൻ ചെയ്തിട്ടുള്ള കരുതൽ, ഫലപ്പെട്ടിട്ടുണ്ട് എന്നാണ്, എൻെറ വിശ്വാസം. രണ്ടാമതു മാറിഎഴുതുക എന്നതു് വിപുലമായ ഈ ഗ്രന്ഥത്തെക്കുറിച്ചു് ഞാൻ, പൊതുവേ, ചിന്തിച്ചിട്ടില്ല. അങ്ങിങ്ങുകണ്ടേക്കാവുന്ന സ്ഖലിതങ്ങളെ പറിതാക്കന്മാർ ക്ഷമിക്കണമെന്നും, വിദ്വാന്മാർ എന്നെ ഗ്രഹിപ്പിക്കണമെന്നും, അപേക്ഷിക്കുന്നു. പുസ്തകപരമ്പര ഒരുമിച്ചു് അച്ചടിച്ചു ഇറക്കുന്നതിനു പതിനായിരം രൂപായോളം ചെലവുവരുന്നതാണ്. അങ്ങനെ ധനവ്യയത്തിനുള്ള സൌകൎയ്യക്കുറവുമൂലം, വാല്യങ്ങൾ തുടരെ പ്രസിദ്ധം ചെയ്യാമെന്നാണു, ഞാൻ ഉദ്ദേശിക്കുന്നതു്. ഈ വാല്യം വേണമെന്നുള്ളവർ വി. പി ആയി ആവശ്യപ്പെടുകയും, അടുത്ത വാല്യങ്ങൾ വേണമെന്നുള്ളവർ വി. പി. അയച്ചുകൊള്ളുവാൻ ഇപ്പോൾ തന്നെ എന്നെ ഗ്രഹിപ്പിക്കുകയും, ചെയ്യാം. ഈ ഒന്നാംവാല്യത്തിനു വില രൂപാ രണ്ടു്. ഒരുവാല്യമെങ്കിലും വിലയിൽ രണ്ടരരൂപായിൽ കവിയുന്നതല്ല എന്നു പ്രതീക്ഷിക്കപ്പെടുന്നു. മുദ്രണയന്ത്രസൎവ്വവൈഭവം സ്വാധീനത്തിലുള്ള മി: എം. മുത്തുസ്വാമിറെഡ്ഡ്യാരുടെ നൽബുദ്ധിനിമിത്തമാണ്, ഈ വാല്യം ഈരൂപത്തിലെങ്കിലും ഇറക്കുവാൻ എന്നെക്കൊണ്ടു സാധിച്ചതു്. പെൻസിൽ പ്രതികളും കൈപ്പട പ്ലേപ്പണി കടലാസുകളും നോക്കി, അങ്ങിങ്ങ് അക്ഷരങ്ങളെക്കണ്ടു് അപ്ലാദിച്ചു്, ഞാൻ ഉദ്ദേശിച്ചതുപോലെ ഒരു പുസ്തകം നിർമ്മിച്ചുതന്ന പ്രസ്സ് ജോലിക്കാരോടു് എനിക്കുള്ള കൃതജ്ഞത പ്രസ്താവ്യമാണ്. ഈ പുസ്തക പരമ്പരയിൽ പെടുന്ന ഏതെങ്കിലും ഒരു വാല്യത്തിൽ പരസ്യം ചേൎക്കണമെന്നു താല്പൎയ്യപ്പെടുന്ന കമ്പനികൾ മുതലായവ, അതു് അയച്ചുതരാവുന്നതാണ്. ഫുൾ പേജിനു് ൰ രൂപാ: ഹാഫ് പേജിനു് ഏഴ് രൂപാ: പരസ്യം സമ്പാദിച്ചു തരാമെന്നു കരുതുന്ന കാൺവാസ്സുകാർ, വ്യവസ്ഥകളെ കുറിച്ചു് എന്നോടു അന്വേഷിക്കാം.

൯൰-ാം പുറത്തുകാണുന്ന കാലം എന്ന തലക്കെട്ടു് സ്ഥലം എന്നു വേണ്ടതാകുന്നു. ൰൯൯-ാംപുറത്തു ഒന്നാംകാളം ഒമ്പതാംവരിയിൽ—ക്ഷുദ്രമൃഗങ്ങളാകട്ടെ ചെടികളെത്തിന്നു ജീവിക്കുന്നു—എന്നുകൂടെ ഉണ്ടായിരിക്കണം. ഇവയെ കൂടാതെ അങ്ങിങ്ങു കണ്ടേക്കാവുന്ന അക്ഷരവീഴ്ചകൾ മുതലായവ ഇവിടെ പ്രസ്താവാർഹങ്ങളല്ല.

മംഗലം
പുതുപ്പള്ളി—കോട്ടയം. } ഒ. എം. ചെറിയാൻ.

# ഹൈന്ദവ ധർമ്മ സുധാകരം.

## ബ്രഹ്മകാണ്ഡം.

---

### ൧.

### ബ്രഹ്മം—പരബ്രഹ്മം.

അശബ്ദ മസ്പർശം അരൂപ മവ്യയം
തഥാഽരസം നിത്യ മഗന്ധവച്ച യത്
അനാ ദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തന്മൃത്യു മുഖാൽ പ്രമുച്യതേ.—കാഠകം.

ന തത്ര ചക്ഷുർ ഗ്ഗച്ഛതി നാ വാ ഗ്ഗച്ഛതി നോ മനോ
ന വിദ്മോ ന വിജാനീമോ യഥൈത ദനുശിഷ്യാത്
അന്യ ദേവ തദ്വിദിതാ ദഥോ അവിദിതാ ദധി
ഇതി ശുശ്രുമ പൂർവേഷാം യേന ത ദ്വ്യാചചക്ഷിരേ—മുണ്ഡകം.

യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സം-
അവിജ്ഞാതം വിജ്ഞാനതാം വിജ്ഞാത മവിജാനതാം
യ ച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി
ത ദേവ ബ്രഹ്മം വിദ്ധി നേദം യദിദം ഉപാസതേ—കേനം.

യത് തത് അദ്രേശ്യം അഗ്രാഹ്യം അഗോത്രം അചക്ഷുഃശ്രോത്രം തദപാണിപാദം നിത്യം വിഭും സർവ്വഗതം സുസൂക്ഷ്മം തദവ്യയം ഭൂതയോനിം പരിപശ്യന്തി ധീരാഃ—മുണ്ഡകം.

യതോ വാ ഇമാനി ഭൂതാനി ജായന്തേ
യേന ജാതാനി ജീവന്തി
യത് പ്രയന്ത്യഭി സംവിശന്തി
തദ് വിജിജ്ഞാസസ്വ തത് ബ്രഹ്മേതി—തൈത്തരീയം.

ന തു തദ് ദ്വിതീയം അസ്തി, തതോഽന്യദ്വിഭക്തം, യൽ പശ്യേൽ, യജ്ജിഘ്രേത്, യദ് രസയേത്, യദഭിവദേത്, യ ച്ഛൃണുയാത്, യന്മന്വീത്, യദ് സ്പൃശേത്, യദ്വിജാനീയാത്—ബൃഹദാരണ്യകം.

യേനാശ്രുതം ശ്രുതം ഭവതി അമതം മതം അവിജ്ഞാതം വിജ്ഞാതം—ഛാന്ദോഗ്യം.

വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി—മുണ്ഡകം.

സ ഹോവാച യദൂർദ്ധ്വം ഗാർഗ്ഗി ദിവോ യദവാക് പൃഥിവ്യാ യദന്തരാ ദ്യാവാ പൃഥിവീ ഇമേ യദ് ഭൂതഞ്ച ഭവച്ച ഭവിഷ്യ ച്ചേത്യാചക്ഷത ആകാശ ഏവ തദോതം ച പ്രോതം ചേതി കസ്മിൻ നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി. അക്ഷരേ ഗാർഗ്ഗി! ആകാശ ഓതശ്ച പ്രോതശ്ചേതി—ബൃഹദാരണ്യകം.

സ ഏവാധസ്താൽ; സ ഉപരിഷ്ടാൽ; സ പശ്ചാൽ; സ പുരസ്താൽ; സ ദക്ഷിണതഃ; സ ഉത്തരതഃ; സ ഏവേദം സർവ്വമിതി—ഛാന്ദോഗ്യം.

ദ്വേ അക്ഷരേ ബ്രഹ്മപരേ ത്വനന്തേ വിദ്യാവിദ്യേ നിഹിതേ യത്ര ഗൂഢേ ക്ഷരം ത്വവിദ്യാ അമൃതം തു വിദ്യാ വിദ്യാവിദ്യേ ഈശതേ യസ്തു സോഽന്യം.—ശ്വേതാശ്വതരം.

തസ്യ പ്രാചീ ദിക് പ്രാഞ്ചഃ പ്രാണാഃ; ദക്ഷിണാ ദിക് ദക്ഷിണേ പ്രാണാഃ; പ്രതീചീ ദിക് പ്രത്യഞ്ചഃ പ്രാണാഃ; ഉദീചി ദിക് ഉദഞ്ചഃ പ്രാണാഃ; ഊർദ്ധ്വാ ദിക് ഊർദ്ധ്വാഃ പ്രാണാഃ; അവാചീദിക് അവാഞ്ചഃ പ്രാണാഃ; സർവ്വാ ദിശഃ സർവ്വേ പ്രാണാഃ—ബൃഹദാരണ്യകം.

ഏഷ സ ആത്മാന്തർഹൃദയേ അണീയാൻ വ്രീഹേർവാ യവാദ്വാ സർഷപാദ്വാ ശ്യാമാകാദ്വാ ശ്യാമാകതണ്ഡുലാദ്വാ ഏഷ സ ആത്മാന്തർഹൃദയേ ജ്യായാൻ പൃഥിവ്യാ ജ്യായാൻ അന്തരിക്ഷാൽ ജ്യായാൻ ദിവോ ജ്യായാനേഭ്യോ ലോകേഭ്യഃ—ഛാന്ദോഗ്യം

അണോ രണീയാൻ മഹതോ മഹീയാൻ
ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവ്വതഃ.—കഠം.
യസ്മാദർവ്വാക് സംവത്സരോഽഹോഭിഃ പരിവർത്തതേ. തദ്ദേവാ ജ്യോ
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ. യസ്മിൻ പഞ്ച പഞ്ചജനാ ആകാശശ്ച പ്രതിഷ്ഠിതഃ തമേമന്യ ആത്മാനം വിദ്വാൻ
തിഷാം ജ്യോതി രായുർഹോപാസതേഽമൃതം.
ബ്രഹ്മാമൃതോഽമൃതം.—ബൃഹദാരണ്യകം.

കാലോഽസ്മി ലോക ക്ഷയകൃൽ പ്രവൃദ്ധോ
ലോകാൻ സമാഹർത്തും ഇഹ പ്രവൃത്തഃ.—ഗീത.

ന ജായതേ മ്രിയതേ വാ വിപശ്ചിൽ നായം കുതശ്ചിന്ന ബഭൂവ കശ്ചിൽ.
അജോ നിത്യഃ ശാശ്വതോയം പുരാണോ ന ഹന്യതേ ഹന്യമാനേ ശരീരേ.—കഠം.

ആസീദേകം ഏവാദ്വിതീയം.—ഛാന്ദോഗ്യം.

അസദ്വാ ഇദം അഗ്ര ആസീത്.—തൈത്തരീയം.

അസദ്വാ ഇദമഗ്രം ആസീദ്; തതോ വൈ സദജായത; തദാത്മാനം സ്വയം അകുരുത; തസ്മാദ് തദ് സുകൃതം
ഉച്യത ഇതി.—തൈത്തരീയം.

ആദിത്യോ ബ്രഹ്മേത്യാദേശ അസ്യോപവ്യാഖ്യാനമസദേവേദ മഗ്ര ആസീത്; തത്സദാസീ ത്തത്സമഭവ ത്തദണ്ഡം:—
ഛാന്ദോഗ്യം.

തദേവ സോമ്യേദ മഗ്ര ആസീ ദേകമേവാ ദ്വിതീയം; തദ്ധൈക ആഹുഃ അസദേവേദ മഗ്ര ആസീ ദേകമവാദ്വിതീ
യം അസ്മാ ദസതഃ സജ്ജായത കുതസ്തു ഖലു സോമ്യൈവ സ്യാദി തി ഹോവാച കഥ മസതഃ സജ്ജായതേതി സത്വേവ സോമ്യേദ മഗ്ര
ആസീ ദേക മേവാദ്വിതീയം തദൈക്ഷത ബഹു സ്യാം പ്രജായേ യേതി.

ന അസത് ആസീത് നോ ഇതി സത് ആസീത് തദാനിം
ന ആസീത് രജഃ നോ ഇതി വിഓമ പരഃ യത്
കിം ആ അവരീവരീതി കുഹകസ്യ ശർമ്മൻ അംഭഃ
കിം ആസീത് ഗഹനം ഗഭീരം—ഋക്.

സദസദ്വരേണ്യം പരം വിജ്ഞാനാദ്യ ദ്വരിഷ്ടം പ്രജാനാം:—മുണ്ഡകം.

ആത്മാ സർവ്വാന്തരഃ കതമോ യാജ്ഞവല്ക്യഃ സർവ്വാന്തരോ ന ദൃഷ്ടേർ ദ്രഷ്ടാരം പശ്യേ ന്ന ശ്രുതേഃ ശ്രോതാരം ശൃണു
യാ ന മതേർ മന്താരം മന്വീഥാ ന വിജ്ഞാതേർ വിജ്ഞാതാരം വിജാനീയാ ഏഷ ത ആത്മാ സർവ്വാന്തരോതോ ദന്യദാർത്തം:—ബൃ
ഹദാരണ്യകം.

തദ്വാ ഏതദക്ഷരം ഗാർഗ്ഗ്യദൃഷ്ടം ദ്രഷ്ടൃശ്രുതം ശ്രോതൃമതം മന്തൃവിജ്ഞാതം വിജ്ഞാതൃ നാന്യദതോസ്തി ദ്രഷ്ടൃ നാന്യ
ദതോസ്തി ശ്രോതൃ നാന്യദതോസ്തി മന്തൃ നാന്യദതോസ്തി വിജ്ഞാതൃ തസ്മിന്നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശ ഓതശ്ച പ്രോതശ്ചേതി:—ബൃ
ഹദാരണ്യകം.

ഏഷ സർവ്വേശ്വര ഏഷ സർവ്വജ്ഞ ഏഷോ അന്തര്യ്യാമീ, ഏഷയോനിഃ സർവ്വസ്യ, പ്രഭവാപ്യയൌ ഹി ഭൂതാനാം; നാന്തഃ
പ്രജ്ഞം, ന ബഹിഃപ്രജ്ഞം, നോഭയതഃപ്രജ്ഞം, ന പ്രജ്ഞാനഘനം, ന പ്രജ്ഞം, നാ പ്രജ്ഞം:—മാണ്ഡൂക്യം.

അസ്തമിത ആദിത്യേ യാജ്ഞവല്ക്യ! ചന്ദ്രമസ്യസ്തമിതേ, ശാന്തേഽഗ്നൌ; ശാന്തായാം വാചി, കിം ജ്യോതി രേവായം പു
രുഷ ഇത്യാത്മൈവാസ്യ ജ്യോതിർ ഭവതീ ത്യാത്മനൈവായം ജ്യോതിഷാസ്തേ കർമ്മ കുരുതേ വിപല്യേതീതി കതമ ആത്മേതി യോയം
വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ:—ബൃഹദാരണ്യകം.

തച്ഛുഭ്രം ജ്യോതിഷാം ജ്യോതിഃ തദ് യദാ ത്മവിദോ വിദുഃ:—മുണ്ഡകം.
സർവ്വാന്തരോ യോ അശനായാ പിപാസേ ശോകം മോഹം ജരാം മൃത്യും, അത്യേതി:—ബൃഹദാരണ്യകം
ആത്മാഽപഹതപാപ്മാ വിജരോ വിമൃത്യുർ വിശോകോ വിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ.—
ഛാന്ദോഗ്യം.
തസ്യോ ദിതി നാമ സ ഏഷ സർവ്വേഭ്യഃ പാപ്മഭ്യഃ ഉദിതി ഉദേതി ഹ—ഛാന്ദോഗ്യം.
തദ്വാ അസ്യൈതദ തിച്ഛന്ദാ അപഹതപാപ്മാഽഭയം രൂപം ത ദ്യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തോ ന ബാഹ്യം
കിഞ്ചന വേദ നാന്തരമേവ മേവായം പുരുഷഃ പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരംതദ്വാ അസ്യൈ
തദാപ്തകാമ മാത്മകാമ മകാമം രൂപം ശോകാന്തരം അത്ര പിതാഽപിതാ ഭവതി; മാതാ അമാതാ ലോകാ അലോകാഃ--ബൃഹദാരണ്യകം.

കസ്മി ന്നു ത്വം ചാത്മാ ച പ്രതിഷ്ഠിതൌ സ്ഥ ഇതി; പ്രാണ ഇതി; കസ്മിന്നു പ്രാണ പ്രതിഷ്ഠിത ഇതി; അപാന ഇതി; ക
സ്മിൻ അപാനഃ പ്രതിഷ്ഠിത ഇതി; വ്യാന ഇതി; കസ്മിന്നു വ്യാന പ്രതിഷ്ഠിത ഇതി; ഉദാന ഇതി; കസ്മി ന്നു ഉദാനഃ പ്രതിഷ്ഠിത ഇതി;സമാ
ന ഇതി; സ ഏഷ നേതി നേത്യാത്മാഽഗൃഹ്യോ ന ഹി ഗൃഹ്യതേ അശീര്യ്യോ ന ഹി ശീര്യ്യതേ—ബൃഹദാരണ്യകം.
യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ:—തൈത്തരീയം.
അവിജ്ഞാതം വിജാനതാം വിജ്ഞാതം അവിജാനതാം:—കേനം.
നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര കഥം ത ദുപലഭ്യതേ.—കഠം.

സ ഹോവാച ഏതത് വൈ തദക്ഷരം ഗാർഗി അഭിവദന്തി; അസ്ഥൂലം, അനണു, അഹ്രസ്വം, അദീർഘം, അലോഹിതം, അസ്നേഹം, അച്ഛായം, അതമഃ അവായ്വം, അനാകാശം, അസംഗം, അരസം, അഗന്ധം, അചക്ഷുഷ്കം, അശ്രോത്രം, അവാഗമനം, അതേജസ്കം, അപ്രാണം, അമുഖം, അമാത്രം, അനന്തരം, അബാഹ്യം, ന തദശ്നാതി കിഞ്ചന, തദശ്നാതി കശ്ചന:—ബൃഹദാരണ്യകം.

അനേജദേകം മനസോ ജവീയോ
നൈനദ്ദേവാ ആപ്നുവൻ പൂർവമർശത്
തദ്ധാവതോ അന്യാൻ അത്യേതി തിഷ്ഠൻ
തസ്മിന്നപോ മാതരിശ്വാ ദധാതി.

Of the self beyond the veil, we can know nothing beyond that it is, and this too in a way different from all other knowledge. Maxmuller.

ദിഗ് ദേശ ഗുണ ഗതി ഫല ഭേദശൂന്യം ഹി പരമാർഥ സത് തദദ്വയം ബ്രഹ്മ മന്ദബുദ്ധീനാം അസദിവ പ്രതിഭാതി:-

ശങ്കരാചാര്യർ.

ഗാർഗ്ഗി വാചക്നവീ പപ്രച്ഛ; യാജ്ഞവല്ക്യേതി ഹോവാച; കസ്മിന്നു ഖലു വായു രോതശ്ച പ്രോതശ്ചേതി; അന്തരിക്ഷലോകേഷു ഗാർഗ്ഗീതി; കസ്മിന്നു ഖലു അന്തരീക്ഷലോകാ ഓതശ്ച പ്രോതശ്ചഇതി; ഗന്ധർവലോകേഷു ഗാർഗ്ഗീതി ................ഗാർഗ്ഗി വാചക്നവ്യുപരരാമ—ബൃഹദാരണ്യകം.

Sankara knows that even the definition of Brahma as Sat Chit Ananda is imperfect though it expresses the reality in the best way possible. Brahmanubhava gives the highest insight into Brahm and he who has it answers every question of the nature of Brahmin by silence or negative remarks—

Radha Krishnan.

പരബ്രഹ്മം അനാദിയാണു്. നൂറു്, പതിനായിരം കോടി, എന്നിങ്ങനെയുള്ള നിസ്സാരങ്ങളായ വർഷസംഖ്യകളെ കൈകാര്യം ചെയ്യുന്ന അല്പനായ മനുഷ്യൻ, അനാദിയായ ഒന്നു്, എത്ര പുരാതനമായതാണു്, എന്നുള്ളതിനെ ഭാവനയിൽ വരുത്തുവാൻ അശക്തനാണു്. ബ്രഹ്മത്തിന്റെ അസ്തിത്വം കോടികോടി സഹസ്രവർഷങ്ങൾക്കു മുമ്പുതന്നെയും, പ്രപഞ്ചത്തിൽ പുരാതനമായിരുന്നു എന്നു് ഈ ഗ്രന്ഥപരമ്പരയിൽ ഇതിനു കീഴ്പ്പടങ്ങളിലും കാണുന്നതായിരിക്കും. ചിന്താതീതമായ ഒരു ഭൂതകാലം അല്പംപോലും സമീപിക്കാത്ത ഒരു പരമ പുരാതന കാലത്തെ മനസ്സുകൊണ്ടു സങ്കല്പിക്കുക; ആ കാലവും അനാദിയായ പരബ്രഹ്മത്തിന്റെ ആരംഭത്തെ അണുമാത്രവും സമീപിക്കുന്നതായിരിക്കുകയില്ല. എന്നല്ല, ആരംഭമില്ലാത്ത പരബ്രഹ്മത്തിന്റെ ആരംഭം എന്നു ചിന്തിക്കുന്നതുതന്നെയും അബദ്ധമാണു്. കണക്കിൽ വരുന്ന കാലത്തിന്റെ ദൈർഘ്യത്തെ ചിന്തിക്കുന്നതിനു തന്നെയും നാം അശക്തരാണെന്നു്, ഇതിനു കീഴ് കാണുന്ന ഘട്ടങ്ങളിൽ, അനാദി എന്നതിന്റെ പ്രാക്തനതയെക്കുറിച്ചു ചിന്തിച്ചു പരാജയപ്പെടാമെന്നു മാത്രം, സമാധാനിച്ചു വിഷയവിചിന്തനം തുടരാം. പരബ്രഹ്മം, നിർഗ്ഗുണവും, നിർവിശേഷവും, നിരാകാരവും, നിരുപാധികവും ആണു്. പരബ്രഹ്മം അശബ്ദവും, അസ്പർശവും, അരൂപവും, അവ്യയവും, അരസവും നിത്യവും, അഗന്ധവും, അനാദിയും, അനന്തവും, മഹത്തത്വത്തിൽനിന്നു ഭിന്നവും, ആണു്. പരബ്രഹ്മം, കണ്ണുകൾക്കു് അപ്പുറമാകുന്നു; വാക്കുകൾക്കു് അപ്പുറമാകുന്നു; മനസ്സിനും അപ്പുറമാകുന്നു. പരബ്രഹ്മം, മനുഷ്യൻ അറിഞ്ഞതിൽ നിന്നും, അറിയാത്തതിൽ നിന്നും, ഭിന്നമാകുന്നു. പരബ്രഹ്മം അറിഞ്ഞുകൂടാ എന്നു പറയുന്നവൻ, അറിയുന്നതും, അറിയാം എന്നു പറയുന്നവൻ അറിയാത്തതും, അത്രെ. കണ്ണുകൾ യാതൊന്നിനെ കാണുന്നില്ല,? കണ്ണുകൾ യാതൊന്നുകൊണ്ടു കാണുന്നു? അതു പരബ്രഹ്മമാകുന്നു. മനസ്സുകൊണ്ടു മനനം ചെയ്യുവാൻ കഴിയാത്തതും, മനസ്സുകൊണ്ടു മനനംചെയ്യുന്നതിനു് ആധാരമായതും യാതൊന്നു്:—അതു പരബ്രഹ്മമാകുന്നു.. ഉപാസിക്കപ്പെടുന്നതൊന്നും പരബ്രഹ്മമല്ല; പരബ്രഹ്മം അദൃശ്യവും, അഗ്രാഹ്യവും, അഗോത്രവും ആകുന്നു; അതു അവർണ്ണവും അചക്ഷുശ്ശ്രോത്രവും, അപാണിപാദവും, നിത്യവും, ആകുന്നു. അതു വിഭുവും, സർവഗതവും, സുസൂക്ഷ്മവും, അവ്യയവും ഭൂതയോനിയും, ആകുന്നു. ഭൂതങ്ങളുടെ ജനനത്തിനും, ജനിച്ച ഭൂതങ്ങളുടെ ജീവനത്തിനും, ജീവനത്തിന്റെ അന്തത്തെ പ്രാപിച്ച ഭൂതങ്ങളുടെ പ്രവേശനത്തിനും, ആധാരം പരബ്രഹ്മമാണു്.

പരബ്രഹ്മം പരിച്ഛേദമില്ലാത്തതാകുന്നു, എന്നു് ഉപനിഷത്തുകൾ സ്ഥാപിക്കുന്നു. പരിച്ഛേദം എന്നതിനെ പ്രസ്തുതവിഷയം സംബന്ധിച്ചു, നാലുതരമായി

മഹത്തത്വം എന്താണെന്നു്, ഉല്പത്തികാണ്ഡത്തിൽവിവരണമുണ്ടു്.

വീക്ഷിക്കാവുന്നതാണ്; വസ്തുപരിച്ഛേദം, ദേശപരിച്ഛേദം, കാലപരിച്ഛേദം, ഹേതുതാപരിച്ഛേദം, എന്നിങ്ങനെയാണ് നാലു്. ബ്രഹ്മം ഒഴിച്ചു വേറേ യാതൊന്നും ഇല്ല എന്നുള്ളതിനാലും, ഉള്ളതു സർവ്വും ബ്രഹ്മമാണെന്നുള്ളതിനാലും,—ബ്രഹ്മം വസ്തുപരിച്ഛേദമില്ലാത്തതാകുന്നു. ഋഷിവചനം കാണുക: "കീഴും മേലും, പിന്നിലും മുന്നിലും, തെക്കും വടക്കും, ബ്രഹ്മം തന്നെ" "ബ്രഹ്മത്തെ കൂടാതെ ദ്വിതീയമായതു യാതൊന്നും ഇല്ല" ബ്രഹ്മം സർവ്വവുമാകുന്നു എങ്കിൽ ബ്രഹ്മത്തെ അറിഞ്ഞവൻ സർവ്വത്തെയും അറിഞ്ഞു എന്നു് അനുമാനമുണ്ടാകും. അങ്ങനെതന്നെയാകുന്നു ഉപനിഷത്തുകൾ അനുമാനിക്കുന്നതു്. ബ്രഹ്മജ്ഞനെ ഒരു ഋഷി ഇങ്ങനെ പ്രശംസിക്കുന്നു:—"ബ്രഹ്മജ്ഞൻ കേൾക്കാത്തതിനെ കേൾക്കുന്നു; ഗ്രഹിക്കാത്തതിനെ ഗ്രഹിക്കുന്നു; അറിയാത്തതിനെ അറിയുന്നു." "ആത്മാവിനെ അറിഞ്ഞാൽ സർവ്വവും അറിഞ്ഞു." സകലവും ബ്രഹ്മംതന്നെ; ബ്രഹ്മത്തിനു വസ്തുപരിച്ഛേദം ഇല്ല എന്നു പറയുന്നതിൻെറ വ്യാപകത്വം വിപുലമാണു്. പുണ്യം മാത്രമല്ല പാപവും, സ്വർഗ്ഗം മാത്രമല്ല നരകവും, ബ്രഹ്മമാണെന്നു സിദ്ധിക്കുന്നു; അതു് അങ്ങനെയാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. "നാശമുള്ള അവിദ്യയും, നാശമില്ലാത്ത വിദ്യയും, ഇവ രണ്ടും, അക്ഷരവും അനന്തവും ആയ പരബ്രഹ്മത്തിൽ ഒളിഞ്ഞുനില്ക്കുന്നു.

ഇവിടെയും അവിടെയും എവിടെയും ഒരേ സമയത്തു് ഉണ്ടു് എന്നുള്ളതിനാൽ, പരബ്രഹ്മം ദേശപരിച്ഛേദം ഇല്ലാത്തതാകുന്നു. പരബ്രഹ്മം ഇന്നിടത്തുണ്ടു്, ഇന്നിടത്തില്ല, എന്നു പറയപ്പെടാവുന്നതല്ല; ബ്രഹ്മം എല്ലായിടത്തും, ഒരേസമയത്തുണ്ടു്. ഒരു ഋഷി പറയുന്നു:—"അല്ലയോ ഗാർഗ്ഗി സ്വർഗ്ഗത്തിനു മേലും ഭൂമിക്കു കീഴും ഉള്ളതും, സ്വർഗ്ഗത്തിനും ഭൂമിക്കും മദ്ധ്യത്തുള്ളതും, ഭൂത ഭവ ഭവിഷ്യങ്ങളെന്നു പറയപ്പെടുന്നതും, ആയ ഒന്നു്—അതായതു പരബ്രഹ്മം—ആകാശം മുഴുവനിലും കുറുകെയും നെടുകെയും നെയ്യപ്പെട്ടിരിക്കുന്നു; ഗാർഗ്ഗി! അക്ഷരമായ ഇതിൽ ആകാശം കുറുകെയും നെടുകെയും നെയ്യപ്പെട്ടിരിക്കുന്നു" "ബ്രഹ്മത്തിൻെറ പ്രാക്ദിക്കു (കിഴക്കു) പ്രാഗംശങ്ങളും (മുമ്പിലുള്ളതു), ദക്ഷിണദിക്ക് (തെക്ക്) ദക്ഷിണാംശങ്ങളും (വലത്തതു്), പ്രതീചീദിക്കു (പടിഞ്ഞാറു) പ്രതീച്യംശങ്ങളും (പിമ്പിലത്തു്), ഉദീചീദിക്കു (വടക്ക്) ഉദീചീനങ്ങളായ അംശങ്ങളും (ഇടത്തതു്), ഊർദ്ധ്വദിക്ക് ഊർദ്ധ്വാംശങ്ങളും, അവാചീനദിക്ക് (കീഴിലുള്ളതു്) അർവാചീനങ്ങളായ അംശങ്ങളും, സർവ്വദിക്കുകളും സർവ്വാംശങ്ങളും, ആകുന്നു." "എൻെറ ഹൃദയത്തിലുള്ള എൻെറ ആത്മാവു് ഒരു നെല്ലിനെക്കാൾ, യവത്തെക്കാൾ, കടുകിനെക്കാൾ, ചാമയെക്കാൾ, ചാമ അരിയെക്കാൾ, ചെറുതാകുന്നു. എൻെറ ഹൃദയത്തിലുള്ള എൻെറ ആത്മാവു് ഭൂമിയെക്കാൾ, അന്തരിക്ഷത്തെക്കാൾ, ദ്യോവിനെക്കാൾ ലോകങ്ങളെക്കാൾ, വലിയതാകുന്നു" ഇവിടെ എൻെറ ഹൃദയത്തിലുള്ള ആത്മാവു് എന്നു പറഞ്ഞിരിക്കുന്നതു്, ഓരോ വ്യക്തിയിലും ഉൾപ്പെട്ടിരിക്കുന്ന ജീവാത്മാവിനെ കുറിച്ചാകുന്നു; എന്നാൽ ജീവാത്മാവു് പരബ്രഹ്മം തന്നെയാകുന്നു. (ജീവാത്മാവു് എന്ന ഖണ്ഡിക നോക്കുക.) അതിനാൽ ജീവാത്മാവിനെ കുറിച്ചു പറഞ്ഞിരിക്കുന്ന നിർവ്വചനം പരബ്രഹ്മത്തിനും യോജിക്കുന്നു. കൂടാതെയും ജീവാത്മാവു് അല്ലെങ്കിൽ പരബ്രഹ്മം ചെറുതാണെന്നു് ആരംഭിച്ചിരിക്കുന്നതു്, അതു് ബ്രഹ്മാണ്ഡകടാഹത്തിൻെറ സർവ്വാംശങ്ങളിലും ചുററിയിരിക്കുന്നു എന്ന ആശയത്തെ പ്രബലതപ്പെടുത്തുവാനാണു്; അതു് ബ്രഹ്മാണ്ഡകടാഹം മുഴുവനിലും ദിഗ്വിശേഷം കൂടാതെ നിറഞ്ഞിരിക്കുന്നു എന്നു്, ഉടനെതന്നെ എടുത്തുപറകയും ചെയ്തിട്ടുണ്ടല്ലൊ. പരബ്രഹ്മം അണുവിൽ അണീയാനും, മഹത്തിൽ മഹീയാനും; ഇരിക്കവെ ദൂരത്തു നടക്കുന്നവനും, കിടക്കവെ എല്ലായിടവും നടക്കുന്നവനും, ആകുന്നു എന്നു് വേറൊരു ഋഷി പറയുന്നു. ഈ ഋഷിവചനങ്ങളൊക്കയും പരബ്രഹ്മം ദേശപരിച്ഛേദം ഇല്ലാത്തതാണെന്നു പ്രസ്താവിക്കുന്നു.

പരബ്രഹ്മത്തിനു കാലപരിച്ഛേദം ഇല്ല. പരബ്രഹ്മത്തിനു കാലപരിച്ഛേദം ഇല്ല എന്നുള്ളതിന് ഋഷിവചനങ്ങളെ എത്ര വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണു്. "ഭൂതഭവ്യങ്ങളുടെ പ്രഭുവായ പരബ്രഹ്മം" "ആരുടെ പാദങ്ങളിൽ വർഷങ്ങളും ദിവസങ്ങളും പരിവർത്തനം ചെയ്യുന്നു? ദേവന്മാർ ആരെ അമൃതമെന്നും ജ്യോതിസ്സുകളുടെ ജ്യോതിസ്സെന്നും അർച്ചിക്കുന്നു. ആരിൽ പഞ്ചജനങ്ങളും ആകാശവും പ്രതിഷ്ഠിതമായിരിക്കുന്നു? അതു് അമൃതമായ അമൃതവും ബ്രഹ്മവും ആണെന്നു് ഞാൻ അറിയുന്നു." അർജ്ജുനനെ വിശ്വരൂപം കാണിച്ചുകൊണ്ടു കൃഷ്ണൻ ഇങ്ങനെ പറയുന്നു:—"ഞാൻ ലോകക്ഷയത്തെ സ്ഥാപിക്കുന്ന കാലമാകുന്നു; സർവ്വലോകങ്ങളെ സംഹരിക്കുവാനായി ഇവിടെ പ്രവൃത്തനായി." പരബ്രഹ്മം മുഴുവനായ കാലമാണു് എന്നു്, ഇവിടെ സ്പഷ്ടം പറയപ്പെട്ടിരിക്കുന്നു.

പരബ്രഹ്മത്തിനു് ഹേതുതാപരിച്ഛേദവും ഇല്ല. ലോകത്തിൽ നാം കാണുന്നതോരോന്നും വികാരമുള്ളതാണു്. ഒരു പദാർത്ഥത്തിനു് ഇപ്പോഴുള്ള വികൃതാവസ്ഥ, അടുത്ത വികൃതാവസ്ഥയ്ക്കു് കാരണവുമാണു്. വഴിയിൽ ഒരു മാങ്ങ കിടക്കുന്നു. ആ മാങ്ങ തന്നെ പല ഘടകങ്ങളുടെ വികൃതമായ രൂപമാണു്. പഞ്ചഭൂതങ്ങൾ അതിൽ വികൃതമായി ഉൾപ്പെട്ടിട്ടുണ്ടു്. വഴിയിൽ കണ്ട മാങ്ങ രൂപപ്പെട്ടതിനു്

പല പദാർത്ഥങ്ങൾ ഹേതുക്കളായി നിന്നു, മാങ്ങ തന്നെയും വേറെ ചിലതിന് ഹേതുവാണ്. മാങ്ങയ്ക്ക് വികാരം ഭവിക്കുമ്പോൾ അതിലെ ജലാംശം നീരാവിയാകയൊ, അതിന്റെ ഘനഭാഗം പക്ഷികൾക്ക് ആഹാരമായി പക്ഷിമാംസമാകയൊ, തറയിൽ തന്നെ ഉണങ്ങി വികാരം ഭവിച്ചു മണ്ണാകയോ, ചെയ്യും. അങ്ങനെ ഭവിച്ചുനീരാവിയും മണ്ണും അന്തിമവസ്തുക്കളല്ല; അവയും വികാരം ഭവിച്ചു അടുത്ത അവസ്ഥകൾക്ക് ഹേതുക്കളാകയാണ്. ഇങ്ങനെ വികാരം സ്വഭാവമായ പദാർത്ഥങ്ങളെ ഹേതുത്വ പരിച്ഛേദം ഉള്ളതാണെന്നു പറയുന്നു. ഈ അർത്ഥത്തിൽ പരബ്രഹ്മത്തിന് ഹേതുത്വ പരിച്ഛേദം ഇല്ല. പരബ്രഹ്മം നിർവ്വികാരമാണ്; അത് ഒരവസ്ഥയിൽ നിന്ന് മറ്റൊരു അവസ്ഥയെ പ്രാപിക്കുന്നില്ല. അവസ്ഥാന്തരം ഇല്ലാത്തതാകയാൽ ഇപ്പോഴത്തെ അവസ്ഥ അടുത്ത വേറൊരു അവസ്ഥയ്ക്ക് ഹേതുവാകുന്നു എന്നു പറഞ്ഞുകൂടാ. "പരബ്രഹ്മം നാശമില്ലാത്തതാണ്" പരബ്രഹ്മം ജനിക്കുന്നില്ല; മരിക്കുന്നില്ല; ഒന്നിൽ നിന്നു വന്നതല്ല; മറ്റൊന്നായി തീരുന്നില്ല; അജനാണ്. നിത്യനാണ്; ശാശ്വതനാണ്; പുരാണനാണ്; ശരീരം നശിക്കവെ, നശിക്കുന്നില്ല." ഇങ്ങനെ യാതൊരു തരമായ വികാരവും ഇല്ലെന്ന് അനേകം ഋഷിവാഗ്വിധിയുള്ള പരബ്രഹ്മത്തിനു ഹേതുത്വ പരിച്ഛേദം ഇല്ലെന്നുള്ളത് പ്രത്യക്ഷംതന്നെ.

ബ്രഹ്മത്തിന് ഉണ്ട് എന്ന് പ്രസ്താവിക്കപ്പെടാവുന്നത്, സത്ത്, ചിത്ത്, ആനന്ദം, എന്നു മൂന്നാണ്. ഈ ഓരോന്നിനെ കുറിച്ചും വേറെ വേറെ ചിന്തിക്കാം. സത്ത് എന്നു പറഞ്ഞാൽ സത്യം അല്ലെങ്കിൽ അസ്തിത്വം എന്ന് അർത്ഥം; ഇല്ല എന്നുള്ളത് അല്ല എന്നു ഗ്രഹിക്കണം. പരബ്രഹ്മം ഉണ്ട് എന്ന് പറഞ്ഞാൽ നാം മനസ്സിലാക്കുന്നത്, അബദ്ധമായ ഒരു ആശയമാണെന്നുള്ളതിനെ വിസ്മരിക്കരുത്. പിതാവു എന്ന് കേൾക്കുന്ന ഓരോരുവനും അവനവന്റെ പിതാവിന്റെ നിറം ഉയരം മുതലായ ഗുണങ്ങളെ കുറിച്ച് ചിന്തിക്കുക സാധാരണമാണ്. ആ വക ഗുണങ്ങളെ ഒക്കെയും മാററി നിറുത്തി, പിതൃത്വം മാത്രം ശേഷിക്കുന്ന ഒരു കേവല മൂർത്തിയെ ചിന്തിക്കുക അസാദ്ധ്യം തന്നെ. ഗുണങ്ങൾ യാതൊന്നുമില്ലാത്ത അസ്തിത്വത്തെ കുറിച്ചു മനുഷ്യനു പരിചയമില്ല. ആയതിനാൽ പരബ്രഹ്മം ഉണ്ട് എന്നു കേട്ടാൽ, അതു ഗുണങ്ങളോടു ചേർന്ന ഏതോ ഒന്നാണെന്ന് കേൾക്കുന്നവന്റെ മനസ്സിൽ വിളങ്ങും. എന്നാൽ പരബ്രഹ്മം നിർഗ്ഗുണവും കേവലവും ആയ അസ്തിത്വമാണ്. ഉപനിഷത്തുകൾ നിർമ്മിച്ച ഋഷികൾ നിർഗ്ഗുണമായ അസ്തിത്വം എന്നതിനെ നിർവ്വചിക്കുവാനും പ്രകടനം ചെയ്യുവാനും പദങ്ങൾ എത്ര പോരാത്തവയായിരുന്നു എന്നു ബോധമുള്ളവരായിരുന്നു. "അദ്വിതീയമായതുമാത്രം ഉണ്ടായിരുന്നു" എന്ന് ഒരേടവും, "ആരംഭത്തിൽ യാതൊന്നുമില്ലായിരുന്നു." എന്നു മറ്റൊരേടവും ഒന്നിനൊന്നു വിപരീതമായി, പ്രമാണങ്ങളിൽ കാണാം. വിഷയത്തിന്റെ സ്വഭാവത്തെ കുറിച്ച് ഋഷികൾക്കു നിശ്ചയമില്ലായിരുന്നു എന്നല്ല, നാം അനുമാനിക്കേണ്ടത്. വിഷയത്തിന്റെ ഗഹനതയെ കുറിച്ചും പദങ്ങളുടെ അകാര്യതയെ കുറിച്ചും കേൾക്കുന്ന മനുഷ്യന്റെ മനസ്സിന്റെ അപര്യാപ്തതയെ കുറിച്ചും ബോധമുണ്ടായിരുന്ന ആ ദിവ്യന്മാർ, ഒരേ വിഷയത്തെ പല രീതികളിൽ പല സ്ഥാനങ്ങളിൽ വിവരിക്കുകയാണ്. ഒരു ഋഷി കാണുന്നത് ഇങ്ങനെയത്രെ:—"ആരംഭത്തിൽ യാതൊന്നും ഇല്ലായിരുന്നു; അതിൽ നിന്ന് അസ്തിത്വം ഭവിച്ചു; അസ്തിത്വം സ്വയം നിർമ്മിക്കുകയാണു ചെയ്തത്. ആയതിനാൽ അതു സുകൃതമെന്നു പറയപ്പെടുന്നു." വേറൊരു ഋഷി ഇങ്ങനെ പാടുന്നു:—"അഗ്രത്തിൽ യാതൊന്നും ഇല്ലായിരുന്നു. ആ ഇല്ലായ്മ അസ്തിത്വമായി; ആ അസ്തിത്വത്തിൽ നിന്ന് അണ്ഡമുണ്ടായി." നാസ്തിത്വം അസ്തിത്വത്തെ പ്രസവിച്ചു എന്നതു യുക്തിഭംഗമാണെന്നു ഭയപ്പെടുന്നവരെ ഭയന്ന്, ആ ഋഷിതന്നെ അന്യത്ര ഇങ്ങനെ വാദിക്കുന്നു:—"ആരംഭത്തിൽ ഉണ്ടായിരുന്നത് സത്ത്—അസ്തിത്വം—മാത്രമാണ്. ഏകവും അദ്വിതീയവും ആയ അസ്തിത്വം മാത്രം. ആരംഭത്തിൽ ഉണ്ടായിരുന്നത്, ഏകവും അദ്വിതീയവും ആയ നാസ്തിത്വം മാത്രമാണ് എന്നു പറയുന്നവരുണ്ട്. നാസ്തിത്വത്തിൽ നിന്നു യാതൊന്നെങ്കിലും എങ്ങനെ ഉണ്ടാകും? ആരംഭത്തിൽ ഉണ്ടായിരുന്നതു സത്തുതന്നെ; ഏകവും അദ്വിതീയവും ആയ സത്തുതന്നെ. ആ അസ്തിത്വമാണ്, ഞാൻ അനേകമാകട്ടെ എന്നു ചിന്തിച്ചത്." "ആരംഭത്തിൽ അസ്തിത്വവും നാസ്തിത്വവും ഇല്ലായിരുന്നു" എന്നു ഋഗ്വേദത്തിൽ ഒരു വചനമുണ്ട്. അങ്ങനെ പ്രസ്താവിച്ച ദിവ്യന്റെ മനസ്സിൽ പരബ്രഹ്മത്തിന്റെ നിർഗ്ഗുണതയെ കുറിച്ച് എത്ര ശക്തിയായ ബോധമുണ്ടായിരുന്നു എന്നും; ആ ആശയത്തെ, അതിനെ അനുഭവിച്ചിട്ടില്ലാത്ത ആളുകളെ ഗ്രഹിപ്പിക്കുവാൻ എത്രക്ലേശിച്ചു എന്നും; നാം സാമാന്യമായി അനുമാനിച്ചുകൊള്ളാം. ഒരു വസ്തു ഉണ്ട് അല്ലെങ്കിൽ ഇല്ല എന്നല്ലാതെ ചിന്തിക്കുവാൻ നമുക്കു കഴിയുന്നില്ല. ഉണ്ട് എന്നു നാം സങ്കല്പിക്കുന്ന ഓരോ പദാർത്ഥവും ഗുണസമ്മിളിതമായിരിക്കുകയും ചെയ്യും. എന്നാൽ പരബ്രഹ്മത്തിന് അസ്തിത്വമുണ്ട്; ആ അസ്തിത്വം നിർഗ്ഗുണമാണ് എന്നാണ്, ഋഷികൾക്ക് ലോകത്തെ ബോധിപ്പിക്കുവാനുള്ളത്. വേറൊരു ഋ

ഷി പറയുന്നത്:—"പരബ്രഹ്മം സത്തയേയും അ
സത്തയേയും കവിഞ്ഞതാണ്" എന്നാണ്. ഇല്ല
എന്നതിനേയും ഉണ്ട് എന്നതിനേയും കവിഞ്ഞ ഒരു
അവസ്ഥ, എന്നു കേട്ടാൽ അല്പന്മാരായ നാം യാതൊ
ന്നും ഗ്രഹിക്കുന്നില്ല. എന്നാൽ ദിവ്യന്മാരായ ഋഷിമാ
രുടെ പരിശ്രമം, പരബ്രഹ്മം എന്ന് ഒന്നുണ്ട് എന്നും,
ആ പരബ്രഹ്മം നിർഗ്ഗുണമാണെന്നും, നമ്മെ ഗ്രഹി
പ്പിക്കുവാനാണെന്നു ഗ്രഹിച്ചാൽ, നാം ഏതാണ്ട് ഗ്രഹി
ച്ചു. പരബ്രഹ്മം ഉണ്ട് എന്നും, ഉണ്ടെന്നു നാം ഗ്രഹി
ച്ചതുപോലെയല്ല പരബ്രഹ്മം വർത്തിക്കുന്നത് എന്നും,
ഗ്രഹിച്ചാൽ, നാം ഏതാണ്ട് ഗ്രഹിച്ചു. പരബ്രഹ്മം
നിർഗ്ഗുണമാണ്; എന്നാൽ അതിന് അസ്തിത്വം
ഉണ്ട്. ചിത്ത് എന്നതിനെക്കുറിച്ചും വി
ഷമതകൾ പലതുണ്ട്. ചിത്ത് എന്നതിനു ജ്ഞാനം,
പ്രകാശം, ചേതനത എന്നവയെ പര്യായങ്ങളായി
സ്വീകരിക്കാം. സർവ്വവും പരബ്രഹ്മമാണെന്നു മുകളിൽ
പറഞ്ഞു; പരബ്രഹ്മത്തെ ഞാൻ അറിഞ്ഞു എന്നു പറ
ഞ്ഞാൽ—പരബ്രഹ്മത്തിൽനിന്നു ഭിന്നമായി ഞാനുണ്ട്
എന്നു സിദ്ധിക്കും. എന്നാൽ പരബ്രഹ്മത്തിൽനിന്നു
വേറായി ഞാനാകട്ടെ, മററു യാതൊന്നാകട്ടെ, ഇല്ലാത്ത
തിനാൽ, ഞാൻ പരബ്രഹ്മത്തെ അറിഞ്ഞു എന്നു പറ
യാവുന്നതല്ല. പരബ്രഹ്മം അറിയപ്പെടാവുന്നതല്ല.
ഋഷി പറയുന്നു:—"ദ്രഷ്ടാവിനെ ദർശിക്കാവുന്നതല്ല;
ശ്രോതാവിനെ ശ്രവിച്ചുകൂടാ; ഗ്രഹിക്കുന്നവനെ ഗ്രഹി
ച്ചുകൂടാ; വിജ്ഞാതാവിനെ അറിഞ്ഞുകൂടാ." ആ ഋഷി
തന്നെ വീണ്ടും പറയുന്നു:—"വിനാശമില്ലാത്ത ഇതു
കാണുന്നു, കാണപ്പെടുന്നില്ല; കേൾക്കുന്നു, കേൾക്കപ്പെ
ടുന്നില്ല; ഗ്രഹിക്കുന്നു, ഗ്രഹിക്കപ്പെടുന്നില്ല; ഇതിനെ
ഒഴിച്ചു കാണുന്നതോ കേൾക്കുന്നതോ ഗ്രഹിക്കുന്നതോ
യാതൊന്നുമില്ല. ഗാർഗ്ഗി! നാശമില്ലാത്ത ഇതിൽ ആ
കാശം കുറുകെയും നെടുകെയും നെയ്യപ്പെട്ടിരിക്കുന്നു. പ
രബ്രഹ്മം അറിയപ്പെടാവുന്നതല്ല, അറിയുന്നു എ
ന്നാണ് ഇതുവരെ പ്രസ്താവിച്ചത്. എന്നാൽ പ
രബ്രഹ്മം അറിയുന്നു എന്നു പറയുന്നതിനേയും നാം തെ
ററിദ്ധരിക്കരുത്. പരബ്രഹ്മം മററൊന്നിനെ അറിയുവാ
നായി കാംക്ഷിക്കുന്നില്ല; അറിഞ്ഞുകഴിയുമ്പോൾ തുഷ്ട
നാകുന്നില്ല; അറിയുന്നതിനുമുമ്പ് ക്ലിഷ്ടനാകുന്നില്ല; പ
രബ്രഹ്മം വികാരമില്ലാത്തതാകുന്നു. പരബ്രഹ്മം അറിയു
വാനായി പരബ്രഹ്മത്തിൽ നിന്നു ഭിന്നമായി യാതൊ
ന്നെങ്കിലും ഉണ്ടെന്ന് വന്നുകൂടാവുന്നതല്ല. "സർവ്വേശ്വര

നും സർവ്വജ്ഞനും ആയവൻ അന്തഃപ്രജ്ഞനല്ല, ബഹിഃ
പ്രജ്ഞനല്ല, ഉഭയതഃപ്രജ്ഞനല്ല." പരബ്രഹ്മം ജ്ഞാന
മാണ് എന്നും; എന്നാൽ ഈ ജ്ഞാനം അന്യമായി
ഒന്നിനെ അറിയുന്നില്ല എന്നും; കാണിക്കുവാനായി—സ
ർവ്വജ്ഞൻ അന്തഃപ്രജ്ഞനല്ല, ബഹിഃപ്രജ്ഞനല്ല, ഉഭ
യതഃപ്രജ്ഞനല്ല, എന്ന് പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഒരു
കഷണം ഉപ്പ് സർവ്വാംശങ്ങളിലും ഉപ്പുരസമുള്ളതായി
രിക്കുന്നതുപോലെ, പരബ്രഹ്മം സർവ്വാംശങ്ങളിലും സം
പൂർണ്ണജ്ഞാനംതന്നെ. പരബ്രഹ്മത്തിന്റെ ജ്ഞാന
വ്യാപാരം തന്മേലെ തന്നെയാണ്; ആയതിനാൽ പര
ബ്രഹ്മത്തെ സ്വയംജ്യോതിസ്സ് എന്നു പറയും. എ
ന്നാൽ പരബ്രഹ്മത്തിന്റെ ജ്ഞാനം വ്യാപരിക്കുക എ
ന്നു പറയുന്നതും അബദ്ധമാണ്; പ്രഭ സ്വയം പ്രഭപ്പെട്ടു
നില്ക്കുകയാണ്; വിശേഷമായ വ്യാപാരം ആവശ്യമി
ല്ലാത്തതാണ്; അതുപോലെതന്നെ പരബ്രഹ്മജ്ഞാനം
എന്നത്, വ്യാപാരം ആവശ്യമില്ലാത്ത ജ്ഞാനമാണ്.
പരബ്രഹ്മം കേവലജ്ഞാനമാണെന്നുള്ള ഭാവത്തെ ഉപ
നിഷത്തുകളിൽ വളരെ ദൃഢതപ്പെടുത്തിയിരിക്കുന്നു. ജ
നകൻ ഒരിക്കൽ യാജ്ഞവല്ക്യനോട് ചോദിച്ചു:—
"ഭോ! യാജ്ഞവല്ക്യ! ആദിത്യൻ അസ്തമിച്ചാൽ ഒരു
മനുഷ്യന് പ്രകാശം എങ്ങനെ ലഭിക്കും?" യാജ്ഞവ
ല്ക്യൻ:—"ചന്ദ്രനിൽ നിന്നു!" ജനകൻ:—"ചന്ദ്രൻ
അസ്തമിച്ചാൽ:—" യാജ്ഞവല്ക്യൻ:—"തീയിൽനി
ന്നു;" "തീ കെട്ടാൽ":—"വാക്കിൽനിന്ന്:"—"വാക്കു
ശാന്തമായാൽ":-"ആ മനുഷ്യന് ആത്മാവുതന്നെ ജ്യോ
തിസ്സാകും" ജനകൻ:—"ആത്മാവ് എന്നാൽ എന്താ
ണ്" യാജ്ഞവല്ക്യൻ:—"ആത്മാവ് എന്നാൽ അ
ന്തർജ്യോതിസ്സായ വിജ്ഞാനമയനാണ്." ഇവിടെ
വിജ്ഞാനമയൻ എന്നു പറഞ്ഞിരിക്കുന്നത് ഓരോ
സൃഷ്ടിയിലും ഉള്ള ജീവാത്മാവിനെ കുറിച്ചാണ്. എ
ന്നാൽ ജീവാത്മാവു എന്നതു പരബ്രഹ്മംതന്നെയാ
ണ് എന്ന് ഇതിനു കീഴ് സ്ഥാപിക്കും. ജീവാത്മാ
വ് എന്ന ഖണ്ഡികനോക്കുക. ആയതിനാൽ യാ
ജ്ഞവല്ക്യൻ സ്ഥാപിക്കുന്നത്, പരബ്രഹ്മം വിജ്ഞാ
നമയമാണ്, എന്നാണ്. പരബ്രഹ്മം വിജ്ഞാനമയ
മാണ്, എന്ന അർത്ഥത്തെ കുറിക്കുവാനായി പരബ്ര
ഹ്മം ജ്യോതിസ്സുകളുടെ ജ്യോതിസ്സാകുന്നു എന്നും, പറയാ
റുണ്ട്. സൂര്യൻ മുതലായവ അസ്തമിച്ചാൽ പ്രകാശം
നൽകുന്ന ജ്ഞാനത്തെ ജ്യോതിസ്സുകളുടെ ജ്യോതിസ്സ്
എന്നു നാമകരണംചെയ്യുന്ന രീതി സുഗ്രാഹ്യമാകുന്നു.

---

വിജ്ഞാനം എന്നാൽ മോക്ഷം ഒഴിച്ചുള്ള കാര്യങ്ങളെക്കുറിച്ചുള്ള അറിവു എന്നാണു സാധാരണ പ്രയോഗം. എന്നാൽ വിജ്ഞാനം എന്നതിനെ ജ്ഞാനം എന്നതുപോലെതന്നെ മോക്ഷജ്ഞാനം എന്ന അർത്ഥത്തിലും പ്രയോഗിക്കാറുണ്ട്.

ഒരു ഋഷി ഇങ്ങനെ അഹ്ളാദിക്കുന്നു:—"സൂര്യൻ പ്രകാശിക്കുന്നില്ല; ചന്ദ്രൻ പ്രകാശിക്കുന്നില്ല; നക്ഷത്രം പ്രകാശിക്കുന്നില്ല; മിന്നൽ പ്രകാശിക്കുന്നില്ല; അഗ്നി പ്രകാശിക്കുന്നില്ല; സകലവും ബ്രഹ്മപ്രകാശത്തെക്കൊണ്ടു പ്രകാശിക്കുന്നു; ബ്രഹ്മപ്രഭകൊണ്ടു സർവ്വവും പ്രഭപ്പെടുന്നു." പരബ്രഹ്മം എന്നതു ജ്ഞാനം അല്ലെങ്കിൽ പ്രകാശം ആണ് എന്ന ഭാവത്തെ ഇതിലധികം സ്പഷ്ടമാക്കുവാൻ പദങ്ങളില്ല; പരബ്രഹ്മം ജ്ഞാനമാണ്; അത് അറിയപ്പെടുന്നില്ല; മററൊന്നിനെ അറിയുന്നുമില്ല. പരബ്രഹ്മം എന്നത് ആനന്ദമാകുന്നു. ഐഹികജീവിതം ക്ലേശം നിറഞ്ഞതാകുന്നു എന്നും, അഭയത്തെ അന്യത്ര അന്വേഷിക്കേണ്ടതാകുന്നു എന്നും എല്ലാ മതങ്ങളും ഉപദേശിക്കുന്നു. "അതോ അന്യത്ര ആർത്തഃ" ബ്രഹ്മത്തിൽനിന്ന് അന്യമായത് ഒക്കെയും ക്ലേശമാകുന്നു എന്നു പല ഉപനിഷത്തുകളും പല്ലവിപോലെ പാടുന്നുണ്ട്. മഹാപ്രാജ്ഞനായ സോളമൻ പറയുന്നതും അങ്ങനെതന്നെ.

> പരാവർത്യ മനഃ പശ്ചാൽ ക്രിയമാണം രവേരധഃ
> നാനാരൂപ മഭിദ്രോഹം വിചാര്യേദം മയേക്ഷിതം.
> ക്രന്ദതാം പീഡിതാനാം ഹി സാന്ത്വതോ ന ഹി വിദ്യതേ
> പീഡകേ ദൃഢ ഹസ്തേ ƒപി സാന്ത്വകോ ന ഹി വിദ്യതേ.
> തതോ യേ ƒദ്യാപി ജീവന്തി തേഭ്യോ ജീവത്സ്യ ഏവ താൻ
> പ്രഭിതാംശ്ച വദം ധന്യാൻ ത്യക്തം വൈ ജീവനം പുരാ.
> ഉഭയോസ്തു തതോ ധന്യാഃ സോദ്യാപ്യ പ്രാപ്തജീവനാഃ
> യേന താദൃശ്യ ദുഷ്കർമ്മ ക്രിയമാണം രവേരധഃ,

"ഞാൻ വീണ്ടും എന്റെ മനസ്സിനെ തിരികെ നടത്തി സൂര്യനുകീഴിൽ നടക്കുന്ന നാനാരൂപങ്ങളായ ദ്രോഹങ്ങളെ ആലോചനാപൂർവ്വം കണ്ടു; പീഡിതന്മാർ നിലവിളിക്കുന്നു; എന്നാൽ സാന്ത്വം പറയുവാൻ ആരുമില്ല; ദൃഢഹസ്തന്മാരാൽ പീഡിപ്പിക്കപ്പെടുന്നവർക്കു സാന്ത്വം പറയുവാൻ ആരുമില്ല ആയതിനാൽ ഇന്നു ജീവനോടിരിക്കുന്നവരെ അപേക്ഷിച്ച്, പണ്ടുതന്നെ മരിച്ചവരെ ധന്യന്മാരെന്നു ഞാൻ പ്രശംസിക്കുന്നു. ഇന്നേവരെയും ജനിക്കാത്തവനും, സൂര്യന്റെ കീഴിൽ നടക്കുന്ന ദുഷ്കർമ്മത്തെ കാണാത്തവനും; ആയ മനുഷ്യർ—മുൻപറഞ്ഞ രണ്ടുതരക്കാരെ അപേക്ഷിച്ചു ധന്യരാകുന്നു." മോചനം ലഭിക്കാത്ത ഒരു സങ്കട നിലയനമായിത്തന്നെ, ലോകം ലോകത്തെ നിരീക്ഷിക്കുന്നു. ഈ അവസ്ഥയ്ക്കു സർവ്വമുഖങ്ങളിലും പ്രതികൂലമായ ഒരു അവസ്ഥയാണ്, പരബ്രഹ്മം വഹിക്കുന്നത്. ഒരു ഋഷി പറയുന്നു:—"ബ്രഹ്മം, വിശപ്പിനും, ദാഹത്തിനും, ശോകത്തിനും, മോഹത്തിനും, ജരയ്ക്കും, മരണത്തിനും അതീതനാകുന്നു." വേറൊരു ഋഷി പ്രസ്താവിക്കുന്നു:—"ബ്രഹ്മമാകട്ടെ, പാപവും, ജരാവും, മൃത്യുവും, ശോകവും, ക്ഷുത്തും, പിപാസയും, ഒഴിഞ്ഞവനാകുന്നു." വേറൊരു ഋഷി ഇങ്ങനെ പ്രശംസിക്കുന്നു. "പരബ്രഹ്മം പാപങ്ങളെ അകന്നു പരമമാകുന്നു." ഈവക ആശയങ്ങളെ ക്രോഡീകരിച്ച്, ബ്രഹ്മത്തെ ആനന്ദം എന്നു നാമകരണം ചെയ്യുന്നു, പരബ്രഹ്മം ആനന്ദമാകുന്നു എന്നു കേട്ടാൽ പരബ്രഹ്മം ആനന്ദമുള്ളതാണെന്നു ഗ്രഹിക്കരുത്. നിർഗ്ഗുണമായ ബ്രഹ്മത്തിന് ആനന്ദം എന്ന ഒരു ഗുണം ഉണ്ട് എന്നു വ്യവഹരിച്ചുകൂടാ. പരബ്രഹ്മം എന്നാൽ ദുഃഖാഭാവം എന്നു ഗ്രഹിക്കാമെന്നു തോന്നുന്നു. ദുഃഖത്തിന്റെ സർവ്വാംശങ്ങളും ദൂരച്ഛായകളും അകന്നതായ പരബ്രഹ്മത്തിന്റെ ആനന്ദപരാമാകാരത്തെ, വാക്കുകളില്ലാത്ത ഭാഷകൊണ്ട്, മനസ്സിലാകാത്ത മനുഷ്യനോടു, പറയുവാൻ ഋഷികൾ വളരെ ക്ലേശിക്കുന്നുണ്ട്. ഒരു ഋഷി ഇങ്ങനെ പാടുന്നു:—"കാമങ്ങളും പാപങ്ങളും ഭയങ്ങളും അകന്ന ബ്രഹ്മരൂപം ഇതാകുന്നു. പ്രിയഭാര്യയോട് ആശ്ലേഷസുഖം അനുഭവിക്കുന്നവൻ ബാഹ്യമായോ ആന്തരികമായോ ഉള്ള മററു യാതൊന്നിനെയും അറിയാത്തതുപോലെ; പ്രാജ്ഞനായ ആത്മാവോടു പരിഷ്വക്തനായവൻ, അന്യമായ യാതൊരു അന്തർബ്ബാഹ്യബന്ധത്തെയും അറിയുകയില്ല. ആ ധന്യന് കാമങ്ങളൊക്കെയും കൈവന്നു; ആ ധന്യൻ ആത്മകാമനായി; കാമങ്ങളിൽ നിന്നും ശോകങ്ങളിൽ നിന്നും ഭിന്നനായി. ആ അവസ്ഥയിൽ പിതാവു പിതാവല്ല; മാതാവു മാതാവല്ല; ലോകങ്ങൾ ലോകങ്ങളല്ല; ദേവന്മാർ ദേവന്മാരും അല്ല; വേദങ്ങൾ അവേദങ്ങളായി; സ്തേനൻ അസ്തേനനായി; ഭ്രൂണഹന്താവ് അഭ്രൂണഹന്താവായി; ചണ്ഡാ

---

അതിപ്രാചീനങ്ങളായ ഉപനിഷത്തുകൾ ആനന്ദം എന്നതിനെ ബ്രഹ്മത്തിന്റെ നിർവ്വചനത്തിൽ ഉൾപ്പെടുത്തുന്നില്ല—പാൾഡായിസ്സൺ.

ലനും, പൊല്ക്കസനും, ശ്രമണനും താപസനും അങ്ങനെയല്ലാതായി. അനുകൂല പ്രതികൂല ഭാവങ്ങളെ ഒരേടവും കാണാതായ ആ ധന്യൻ, പാപപുണ്യങ്ങളെ അറിയാത്തവനായി. ഇവനു ഇതു് പരമഗതിയാണ്; പരമസമ്പത്താണ്; പരമലോകമാണ്; പരമാനന്ദമാണ്."

പരബ്രഹ്മം എന്നതു സച്ചിദാനന്ദകമാണെന്ന് ഇവിടെ പറഞ്ഞു. എന്നാൽ സത്തു്, ചിത്തു്, ആനന്ദം, എന്നവ പരബ്രഹ്മത്തിന്റെ മൂന്നു ഗുണങ്ങളാണെന്നു ഗ്രഹിക്കരുതു് എന്നു് ഒരിക്കൽകൂടെ പറഞ്ഞുകൊള്ളട്ടെ; പരബ്രഹ്മം നിർഗ്ഗുണമാണ്; കൂടാതെയും പരബ്രഹ്മം എന്നതു് സത്തു്, ചിത്തു്, ആനന്ദം എന്ന മൂന്നു ഘടകങ്ങൾ ചേർന്നുണ്ടായതല്ല; പരബ്രഹ്മം അഖണ്ഡമാണ്. പരബ്രഹ്മം എന്നതു് സത്തു് ആണെന്നും, അതുതന്നെ ചിത്തു് ആണെന്നും, അതുതന്നെ ആനന്ദമാണെന്നും ആണു, നിർവചനം. പരബ്രഹ്മം എന്ന നപുംസകപദം പ്രയോഗിക്കുന്നതുതന്നെയും അർത്ഥവിപുലതയെ ദ്യോതിപ്പിക്കുവാനാണ്; പുല്ലിംഗശബ്ദം സ്ത്രീലോകത്തെ ഉൾപ്പെടുത്തുകയില്ല എന്നും; സ്ത്രീലിംഗശബ്ദം പുംലോകത്തെ ഉൾപ്പെടുത്തുകയില്ല എന്നും; പക്ഷം ഉണ്ടാകാവുന്നതാണ്. നപുംസകം സകലത്തെയും ഉൾപ്പെടുത്തണമെന്നാണ്, ഇവിടെ നിർദ്ദേശം. മേൽ കാണിച്ച വിവരണത്തിൽ നിന്നു മനസ്സിലാകുന്ന സംഗതി, പരബ്രഹ്മം എന്നു പറഞ്ഞാൽ മനസ്സിലാകാത്ത ഒന്നാണ്, എന്നാണ്. ഉണ്ടു് എന്നു പറഞ്ഞാൽ ഇല്ല എന്നാകാമെന്നും; ജ്ഞാനം എന്നു പറഞ്ഞാൽ അറിയപ്പെട്ടതല്ലെന്നും, മറ്റൊന്നിനെ അറിയുന്നില്ലെന്നും; ആനന്ദം എന്നുപറഞ്ഞാൽ അറിയുന്നവൻ അറിയപ്പെടേണ്ടതു് എന്നവയുടെ ബന്ധത്തിൽ നിന്നു് ഉളവാകുന്ന വികാരമല്ലെന്നും; കേട്ടാൽ മനുഷ്യബുദ്ധി മരവിച്ചുപോകതന്നെ ചെയ്യും. പരബ്രഹ്മം എന്താണെന്നു ഗ്രഹിക്കപ്പെടാവുന്നതല്ല. സച്ചിദാനന്ദം അജ്ഞാതവും അജ്ഞേയവും തന്നെ. പരബ്രഹ്മത്തിന്റെ ഒരു നിർവചനം "നേതി നേതി" എന്നാണ്. നേതി നേതി ആയതു് നഇതി, നഇതി എന്നു പറഞ്ഞാൽ അങ്ങനെയല്ല, അങ്ങനെയല്ല എന്നാണ്. പരബ്രഹ്മം എന്നുപറഞ്ഞാൽ ന ഇതി ന ഇതി എന്നാണ്, എന്തൊന്നു മനസ്സിലായോ അതല്ല എന്നാണ്; ന ഇതി ന ഇതിഎന്നതിനെ നഇതിന ഇതി എന്നു ചിലർക്ലേശിച്ചു വ്യാഖ്യാനിക്കാറുണ്ടു്. അങ്ങനെയായാൽ "അല്ല എന്നതല്ല" എന്നാകും. എന്നാൽ നേതി നേതി എന്നതിന്റെ അർത്ഥം "അങ്ങനെയല്ല, അങ്ങനെയല്ല, മനസ്സിലായതൊന്നുമല്ല" എന്നു് ഉപനിഷത്തുകൾതന്നെ സ്പഷ്ടമായി പറയുന്നുണ്ടു്. ഒരു ഋഷി പറയുന്നു:—ആത്മാവിനെ എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു; പ്രാണനിൽ, പ്രാണനെ എവിടെ പ്രതിഷ്ഠിച്ചിരിക്കുന്നു; അപാനനിൽ; അപാനനാകട്ടെ, വ്യാനനിൽ; വ്യാനനാകട്ടെ, ഉദാനനിൽ; ഉദാനനാകട്ടെ, സമാനനിൽ; അതാകുന്നു നേതി നേതി എന്നു് ആത്മാവു്; അതു് അഗ്രാഹ്യനും അശീര്യനും ആകുന്നു." "നേതി എന്നതിനെ കവിഞ്ഞു യാതൊന്നുമില്ല." വേറൊരു ഋഷി പറയുന്നു:—"മനസ്സു് കണ്ടുപിടിക്കാത്തതും, പദങ്ങൾ പരാജയപ്പെട്ടതും ആയ അതു്, ബ്രഹ്മമാണ്. വിജ്ഞന്മാർ അറിയാത്തതും, അവിജ്ഞന്മാർ അറിയുന്നതും ബ്രഹ്മമാണ്. ബ്രഹ്മത്തെ വാക്കുകൊണ്ടു് പ്രാപിച്ചുകൂടാ; മനസ്സുകൊണ്ടു് പ്രാപിച്ചുകൂടാ; കണ്ണുകൊണ്ടു് പ്രാപിച്ചുകൂടാ; ബ്രഹ്മം ഉണ്ടു്—അസ്തി—എന്നുമാത്രം പറയാം. ബ്രഹ്മത്തെ ഗ്രഹിക്കുവാൻ വേറെ മാർഗ്ഗമില്ല. നാം ഗ്രഹിക്കുന്നതൊന്നും ബ്രഹ്മമല്ല എന്നുള്ളതിനാൽ—ബ്രഹ്മം ഇന്നതല്ല, ഇന്നതല്ല, എന്നു് നിഷേധനിർവ്വചനം നല്കുവാൻമാത്രം മനുഷ്യൻ ശക്തനാണ്. ഉപനിഷത്തുകൾ അങ്ങനെയാണ് സാധാരണ ചെയ്യുന്നതു്. ഈ ഖണ്ഡികയുടെ ആരംഭത്തിൽ കാണുന്ന നിർവ്വചനങ്ങളൊക്കെയും നിഷേധരൂപത്തിൽ ആയിരിക്കുന്നതിന്റെ കാരണം ഇവിടെ പ്രത്യക്ഷമായി. പരബ്രഹ്മം എന്നതു് സത് ചിദാനന്ദാത്മകമാണെന്നു പറഞ്ഞതിന്റെ ഗർഭത്തിലും നില്ക്കുന്നതു് നിഷേധനിർവ്വചനമാണെന്നു മുകളിൽ പറഞ്ഞു. സത്തു് എന്നതു് നാസ്തിത്വമാണെന്നും; ജ്ഞാനം എന്നു പറഞ്ഞതു് മറ്റൊന്നിനെ അറിയുന്നില്ലെന്നും, അറിയപ്പെടുന്നില്ല എന്നും; ആനന്ദം എന്നു പറഞ്ഞതു് കേവലം ദുഃഖാഭാവം ആണെന്നും; ഉള്ളതിനാൽ—പരബ്രഹ്മം സച്ചിദാനന്ദാത്മകമെന്നതുകൊണ്ടു് പരബ്രഹ്മം ഇന്നതാണെന്നു തെളിയുന്നില്ല. ഇത്രയും വ്യാഖ്യാനത്തോടുകൂടെ വായിച്ചാൽ യാജ്ഞവല്ക്യൻ പറയുന്ന ഒരു നിർവ്വചനം ഹൃദയാവർജ്ജകമാണ്. ആ ഋഷി പറയുന്നു:—"അതിനെ വിദ്വാന്മാർ അക്ഷരം എന്നു പറയുന്നു; അതു് സ്ഥൂലമല്ല, അണുവല്ല, ഹ്രസ്വമല്ല, ദീർഘമല്ല, ചുവന്നതല്ല, ജലരൂ

---

മോശ ഒരിക്കൽ ഈശ്വരനോടു് നാമം എന്താണെന്നു ചോദിച്ചതായി ഒരു സംഭവം ബൈബിളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. ഈശ്വരൻ സ്വനാമത്തെ ഇങ്ങനെയാണ് വിവരിച്ചതു്.—"തതഃ ഈശ്വരോ മൂസാമവദത് അഹംയോസ്മിസോസ്മി" "യാതൊരുവൻ ഉണ്ടു് അതു ഞാനാണ്". കഠോപനിഷത്തിൽ ഒരു പദ്യഖണ്ഡം ഇങ്ങനെ പ്രസ്താവിക്കുന്നു. "അസ്തീതിബ്രുവതോന്യത്ര കഥം തദുപലഭ്യതേ"—അസ്തി എന്നു മാത്രം പറയാം. ബ്രഹ്മത്തെ ഗ്രഹിക്കുവാൻ വേറെ വഴിയില്ല.

പമല്ല, ഛായയല്ല, തമസ്സല്ല, വായുവല്ല, ആകാശമല്ല; അത്, അസംഗവും, അരസവും, അചക്ഷുഷ്കവും, അശ്രോത്രവും ആകുന്നു; അത് വാക്കിനും മനസ്സിനും വിഷയമല്ല; അത് തേജസ്സുമല്ല; പ്രാണനും മുഖവും അളവും കൂടാത്തതാണ്; അതു യാതൊന്നിനെ ഭക്ഷിക്കുന്നില്ല; അതിനെ യാതൊന്നു ഭക്ഷിക്കുന്നില്ല.” ചലനമില്ലാത്ത ഏകൻ മനസ്സിനെപ്പോലെ വേഗതയുള്ളവനാകുന്നു; ഓടുന്ന ഏകനെ ദേവന്മാർപോലും സമീപിക്കുന്നില്ല; ഉറച്ചുനില്ക്കുന്ന ഏകൻ ഓടുന്നവരെ പിടികൂടുന്നു. വായു ഈ ഏകനിൽ ജലങ്ങളെ ബാധിച്ചിരിക്കുന്നു; വിശ്രമിക്കുന്ന ഈ ഏകൻ വിശ്രമത്തെ അറിയുന്നില്ല. ഈ ഏകൻ ദൂരത്തിലും സമീപത്തിലും നില്ക്കുന്നു. ഈ ഏകൻ സർവ്വത്തിന്റെ ഉള്ളിൽ നില്ക്കുന്നു; സർവ്വത്തിന്റെയും പുറത്തുനില്ക്കുന്നു; എന്നിങ്ങനെയാണ് പരബ്രഹ്മത്തിന്റെ അജ്ഞേയതയെ ഒരു ഋഷി കവിതയിൽ വർണ്ണിക്കുന്നത്. ഗുണമില്ലാത്തതിന്റെ ഗുണവിവരണം ചെയ്യുക; സ്വഭാവമില്ലാത്തതിന്റെ സ്വഭാവനിർണ്ണയം ചെയ്യുക; അപരിച്ഛേദ്യമായതിനെ പരിച്ഛേദിക്കുക;—ഇതൊന്നും മനുഷ്യനാൽ സാധിക്കുന്നതല്ല. പരബ്രഹ്മത്തെ ഗ്രഹിക്കുകയും നിർവചിക്കുകയുംചെയ്യുക സാധ്യമല്ല. മാക്സ്മുള്ളർ പറയുന്നു:–“തിരസ്കരണിക്കുപുറത്തു നില്ക്കുന്ന ആത്മാവിനെ കുറിച്ചു യാതൊന്നും അറിയുവാൻ സാധിക്കുന്നതല്ല; അതിന്റെ അസ്തിത്വം മാത്രമാണ്, നമുക്ക് അറിയാവുന്നത്. ഈ അറിവും മറ്റു അറിവിൽ നിന്നു ഭിന്നിച്ചതാകുന്നു.” ശങ്കരാചാര്യർ പറയുന്നു:—“അദ്വയമായ ബ്രഹ്മം, പരമമായ അർത്ഥം, സത്യ് തന്നെ. അതിന് ദിക്ക്, ദേശം, ഗുണം, ഗതി, ഫലം എന്നിങ്ങനെ ഭേദങ്ങളില്ല; അത് മന്ദബുദ്ധികൾക്ക് അസത്തു എന്നതുപോലെ കാണപ്പെടുന്നു.” പരബ്രഹ്മത്തെ ഗ്രഹിക്കുവാനായി അന്വേഷിക്കേണ്ട എന്ന് യാജ്ഞവല്ക്യൻ ഇങ്ങനെ ഉപദേശിക്കുന്നു. ഗാർഗ്ഗി പറഞ്ഞു:—“യാജ്ഞവല്ക്യ! വായു എവിടെ? വായു അന്തരിക്ഷലോകങ്ങളിൽ; “അന്തരിക്ഷലോകങ്ങൾ എവിടെ?” “ഗന്ധർവ്വലോകങ്ങളിൽ” “ഗന്ധർവ്വലോകങ്ങൾ എവിടെ?” “ആദിത്യലോകങ്ങളിൽ” “ആദിത്യലോകങ്ങൾ എവിടെ?” ചന്ദ്രലോകങ്ങളിൽ “ചന്ദ്രലോകങ്ങൾ എവിടെ?” “നക്ഷത്രലോകങ്ങളിൽ” “നക്ഷത്രലോകങ്ങൾ എവിടെ?” “ദേവലോകങ്ങളിൽ” “ദേവലോകങ്ങൾ എവിടെ?” “ഇന്ദ്രലോകങ്ങളിൽ” “ഇന്ദ്രലോകങ്ങൾ എവിടെ?” “പ്രജാപതിലോകങ്ങളിൽ” “പ്രജാപതിലോകങ്ങൾ എവിടെ?” “ബ്രഹ്മലോകങ്ങളിൽ” ഗാർഗ്ഗി തുടർന്നുപറഞ്ഞു:-“ബ്രഹ്മലോകങ്ങൾ എവിടെ?” യാജ്ഞവല്ക്യൻ പറഞ്ഞു:—“അല്ലയോ ഗാർഗ്ഗി! ബ്രഹ്മലോകങ്ങൾക്കപ്പുറത്തുള്ളവയെ കുറിച്ചു ചോദിക്കേണ്ട.” ഗാർഗ്ഗി വിരമിച്ചു. ബ്രഹ്മാവു നാരദന് ഒരിക്കൽ ഇങ്ങനെ ഉപദേശിക്കുക ഉണ്ടായി.

സോഽഹം സമാമ്നായമയഃ തപോമയഃ
പ്രജാപതീനാം അഭിവന്ദിതഃ പതിഃ
ആസ്ഥായ യോഗം നിപുണം സമാഹിതഃ
തം നാധ്യഗച്ഛം യത ആത്മസംഭവഃ.

നാഹം ന യൂയം യദൃതാം ഗതിം വിദുഃ?
ന വാമദേവഃ കിമുതാപരേ സുരാഃ
യന്മായയാ മോഹിതബുദ്ധയസ്ത്വിദം
വിനിർമ്മിതം സ്വാത്മസമം വിചക്ഷ്മഹേ,

യസ്യാവതാരകർമ്മാണി ഗായന്തി ഹ്യസ്മദാദയഃ
ന യം വിദന്തി തത്ത്വേന തസ്മൈ ഭഗവതേ നമഃ.

ഭോ നാരദ! ഞാൻ വേദമയനാകുന്നു; ഞാൻ തപോമയനാകുന്നു; ഞാൻ പ്രജാപതികളാൽ അഭിവന്ദിതനാകുന്നു; ഞാൻ അവരുടെ രക്ഷിതാവാകുന്നു; ഞാൻ നിപുണമായ യോഗത്തെ അഭ്യസിച്ചവനാകുന്നു; ഞാൻ ബ്രഹ്മത്തിൽനിന്നു തന്നെ പിറന്നവനാകുന്നു. എന്നാൽ ഞാൻ ബ്രഹ്മത്തെ അറിയുന്നില്ല; ആ ഭഗവാന്റെ യഥാർത്ഥമായ ഗതിയെ ഞാൻ അറിയുന്നില്ല; നിങ്ങൾ അറിയുന്നില്ല; പരമശിവനും അറിയുന്നില്ല; മറ്റു ദേവന്മാരുടെ സംഗതി ആലോചിക്കേണ്ടതില്ലല്ലോ. ആ ഭഗവാന്റെ മായ നിമിത്തം മോഹിച്ചിരിക്കുന്ന നാം പ്രപഞ്ചം ഭഗവൽസൃഷ്ടിയാണെന്നു, മോഹത്തിനനുസരിച്ച് വിശ്വസിച്ചുപോരുന്നു. ഭോ നാരദ! അങ്ങയും ഞാനും നമ്മെപ്പോലുള്ളവരും യാതൊരു ഭഗവാന്റെ അവതാരകർമ്മങ്ങളെ ഗാനം ചെയ്യുന്നു; യാതൊരു ഭഗവാനെ തത്ത്വേന അറിയുന്നില്ല? ആ ഭഗവാനെ ഞാൻ നമസ്കരിക്കുന്നു.

ബ്രഹ്മം, പരബ്രഹ്മം, നിർഗ്ഗുണബ്രഹ്മം, അമൂർത്ത ബ്രഹ്മം, പരമാത്മാവ്, എന്നവ പര്യായങ്ങളാകുന്നു. ജ്ഞാനി സമാധിയിൽ പരബ്രഹ്മത്തെ ഒരു അളവിൽ കാണുകയും അറിയുകയും ചെയ്യുമെന്നുള്ളത് അന്യത്ര വിവരിക്കപ്പെട്ടന്നുണ്ട്. മുക്തി എന്ന ഖണ്ഡിക നോക്കുക. അനുഭവത്തിൽ പെടുന്ന യാവയും അയഥാർത്ഥമാണെന്നുള്ളതുകൊണ്ട്, അദ്വൈതയമായ സത്യത്തെ—പരബ്രഹ്മത്തെ—സത്യസ്യ സത്യം—എന്ന ചില ഉപനിഷത്തുകൾ നാമകരണം ചെയ്യുന്നു.

## മംഗളം.

സകൃ ച്ഛ്രവണമാത്രേണ ബ്രഹ്മജ്ഞാനം യതോ ഭവേത്
ബ്രഹ്മജ്ഞാനാവലീ മാലാ സർവ്വേഷാം മോക്ഷസിദ്ധയേ

അസംഗോഹ മസംഗോഹം അസംഗോഹം പുനഃ പുനഃ
സച്ചിദാനന്ദ രൂപോഹം അഹ മേവാഹ മവ്യയഃ

നിത്യശുദ്ധ വിമുക്തോഹം നിരാകാരോഽഹ മവ്യയഃ
ഭൂമാനന്ദ സ്വരൂപോഹം അഹ മേവാഹ മവ്യയഃ

നിത്യോഹം നിരവദ്യോഹം നിരാകാരോഹമച്യുതഃ
പരമാനന്ദ രൂപോഹം അഹ മേവാഹ മവ്യയഃ

ശുദ്ധചൈതന്യ രൂപോഹം ആത്മാരാമോഹ മേവ ച
അഖണ്ഡാനന്ദ രൂപോഹം അഹ മേവാഹ മവ്യയഃ

പ്രത്യക് ചൈതന്യ രൂപോഹം ശാന്തോഹം പ്രകൃതേഃ പരഃ
ശാശ്വതാനന്ദ രൂപോഹം അഹ മേവാഹ മവ്യയഃ

തത്വാതീതഃ പരാത്മാഹം മദ്ധ്യാതീതഃ പരഃ ശിവഃ
മായാതീതഃ പരംജ്യോതിഃ അഹമേവാഹ മവ്യയഃ.

നാമരൂപ വ്യതീതോഹം ചിദാകാശോഹ മച്യുതഃ
സുഖരൂപ സ്വരൂപോഹം അഹമേവാഹ മവ്യയഃ

മായാ തൽകാര്യ്യ ദേഹാദി മമ നാസ്ത്യേവ സർവ്വദാ
സ്വ പ്രകാശൈക രൂപോഹം അഹ മേവാഹ മവ്യയഃ

ഗുണ ത്രയ വ്യതീതോ ഹം ബ്രഹ്മാദീനാം ച സാക്ഷ്യഹം
അനന്താനന്ദ രൂപോഹം അഹ മേവാഹ മവ്യയഃ

അന്തര്യ്യാമി സ്വരൂപോഹം കൂടസ്ഥഃ സർവ്വഗോഽസ്മ്യഹം
പരമാത്മ സ്വരൂപോഹം അഹ മേവാഹ മവ്യയഃ

നിഷ്കളോഹം നിഷ്ക്രിയോഹം സർവ്വാത്മാദിഃ സനാതനഃ
സർവ്വസാക്ഷി സ്വരൂപോഹം അഹമേവാഹ മവ്യയഃ

പ്രജ്ഞാന ഘന ഏവാഹം വിജ്ഞാനഘന ഏവ ച
അകർത്താഹ മഭോക്താഹം അഹമേവാഹ മവ്യയഃ

നിരാധാര സ്വരൂപോഹം സർവ്വാധാരോഹ മേവ ച
ആപ്തകാമ സ്വരൂപോഹം അഹമേവാഹ മവ്യയഃ

---

ബ്രഹ്മലക്ഷണങ്ങൾ അഗ്രാഹ്യങ്ങളും അന്യോന്യവിപരീതങ്ങളും ആയി നമുക്ക് തോന്നുന്നതിൽ വിസ്മയിക്കുവാനില്ല. വാക്കിനും മനസ്സിനും വിഷയമാകാത്ത കാര്യ്യങ്ങളെ, വാക്കിൽ കൂടെ മനസ്സിൽ കടത്തുവാനുള്ള പരിശ്രമം ഫലപ്പെടുവാൻ ഇടയില്ലാത്തതാണ്. ഈശ്വരലക്ഷണത്തെ വിവരിക്കുന്ന ക്രൈസ്തവവിധിയുടെ ഒരംശത്തെ ഇവിടെ ഉദ്ധരിക്കാം. "രക്ഷിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവൻ ആരോ അവൻ സകലത്തിനും മുമ്പായി കാതൊലിക്കാവിശ്വാസത്തെ കൈക്കൊള്ളുന്നത് ആവശ്യമാകുന്നു. ആ വിശ്വാസത്തെ ആരെങ്കിലും പൂർണ്ണമായും നിഷ്കളങ്കമായും വിശ്വസിക്കാഞ്ഞാൽ, അവൻ സംശയം കൂടാതെ എന്നേക്കും നശിച്ചുപോകും. കാതൊലിക്കാവിശ്വാസം എന്നതു നാം ഏകദൈവത്തെ ത്രിത്വത്തിലും ത്രിത്വത്തെ ഏകത്വത്തിലും വന്ദിക്കുന്നതുതന്നെ..................പിതാവ് വേറെ, പുത്രൻ വേറെ, പരിശുദ്ധാത്മാവു വേറെ; പിതാവ് നിത്യൻ, പുത്രൻ നിത്യൻ, പരിശുദ്ധാത്മാവും നിത്യൻ, എങ്കിലും മൂന്നു നിത്യന്മാരല്ല; ഒരുനിത്യനത്രേ.. ഓരോ ആൾ തനിയെതന്നെ ദൈവമെന്നും; കർത്താവെന്നും അനുസരിച്ചു പറയുന്നതിന് നാം എങ്ങനെ നിർബന്ധിതന്മാരായിരിക്കുന്നുവൊ, അതുപോലെതന്നെ മൂന്നുദൈവങ്ങൾ എങ്കിലും മൂന്നു കർത്താക്കന്മാർ എങ്കിലും ഉണ്ട് എന്നു പറയരുത് എന്നു കാതൊലിക്കമതം നമ്മോടുകല്പിച്ചിരിക്കുന്നു...............പുത്രൻ പിതാവിൽ നിന്ന് മാത്രമാകുന്നു; ഉണ്ടാക്കപ്പെട്ടവനല്ല, സൃഷ്ടിക്കപ്പെട്ടവനും, അല്ല. ജനിപ്പിക്കപ്പെട്ടവൻ അത്രെ. എന്നാൽ മൂവരും മുഴുവനും സമനിത്യന്മാരും സമന്മാരും ആകുന്നു."

താപത്രയ വിനിർമ്മുക്തോ ദേഹത്രയ വിലക്ഷണഃ
അവസ്ഥാത്രയ സാക്ഷ്യസ്മി ചാഹ മേവാഹ മവ്യയഃ

ദൃഗ് ദൃശ്യൗ ദ്വൗ പദാർത്ഥൗ തു പരസ്പര വിലക്ഷണൗ
ദൃക്ബ്രഹ്മ ദൃശ്യം മായേതി സർവ്വവേദാന്ത ഡിണ്ഡിമഃ

അഹം സാക്ഷീതി യോ വിദ്യാദ് വിവിച്യൈവം പുനഃ പുനഃ
സ ഏവ മുക്തഃ സോ വിദ്വാ നിതി വേദാന്ത ഡിണ്ഡിമഃ

ഘട കുഡ്യാദികം സർവ്വം മൃത്തികാ മാത്രമേവ ച
തദ്വൽ ബ്രഹ്മ ജഗത്സർവ്വം ഇതി വേദാന്ത ഡിണ്ഡിമഃ

ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ
അനേന വേദ്യം സച്ഛാസ്ത്രം ഇതിവേദാന്ത ഡിണ്ഡിമഃ

അന്തർജ്ജ്യോതിർ ബഹിർ ജ്യോതിഃ പ്രത്യഗ് ജ്യോതിഃ പരാൽപരഃ
ജ്യോതിർജ്ജ്യോതിഃ സ്വയം ജ്യോതിഃ ആത്മജ്യോതിഃ ശിവോസ്മ്യഹം:—ശങ്കരാചാര്യർ

---

## ബ്രഹ്മം—അപരബ്രഹ്മം

ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവ അമൂർത്തം ച—ബൃഹദാരണ്യകം.

ദ്വേ രൂപേ ബ്രഹ്മണ സ്തസ്യ മൂർത്തം ച അമൂർത്തമേവ ച;
ക്ഷരാ ക്ഷര സ്വരൂപേ തേ സർവ്വഭൂതേഷു അവസ്ഥിതേ;

അക്ഷരം തൽ പരം ബ്രഹ്മ ക്ഷരം സർവ്വമിദം ജഗത്
മൂർത്തിഃ പരിച്ഛിന്നം പ്രമാണവത്വം ക്രിയാവത്വം ച.

സത്യമേവോ പാസതേ; തദേതത് ത്ര്യക്ഷരം സത്യമിതി; സ ഇത്യേകമക്ഷരം; തി ഇത്യേകമക്ഷരം; യ ഇത്യേകമക്ഷരം; പ്രഥമോത്തമേ അക്ഷരേ സത്യം; മധ്യതോ അനൃതം തദേത ദനൃതമുഭയതഃ സത്യേന പരിഗൃഹീതം സത്യഭൂയമേവ ഭവതി:—ബൃഹദാരണ്യകം.

താനി ഹ വാ ഏതാനി ത്രീണ്യക്ഷരാണി സതീയമിതി; തദ്യത്സത്ത ദമൃതമഥ യത്തി തന്മർത്ത്യമഥ യദ്യയം തേനോഭേ യച്ഛതി:—ഛാന്ദോഗ്യം.

കോഹ മസ്മീതി സത്യമിതി ബ്രൂയാൽ കിം; തദ്യത് സത്യമിതി യദന്യദ്ദേവേഭ്യശ്ച പ്രാണേഭ്യശ്ച തത്സദഥ യദ്ദേവാശ്ച പ്രാണാശ്ച തത്യ തദേതയാ വാചാഭി വ്യാഹ്രിയതേ സത്യമിത്യേതദാപതിതം സർവ്വമിദം:—കൗഷീതകീബ്രാഹ്മണം.

We cannot in the absence of knowledge of Brahmin dogmatise about the relation of the empirical world to Brahmin ...........we cannot ask him the relation less Brahmin is related to the world ...........Brahmin is in the world of thought not as the world. The Upanishads do not face the question directly. The difficulty of giving satisfactory Explanation is traced to the imperection of the human mind. Every thing we come across in our finite Experience breaks down somewhere or other and becomes contradictory. The doctrine of Maya gives abstract Expression to this general feature of all Experience of the finite that it falls short of the absolute—Radha Krishnan.

The Elaborately developed conceptions of the lower Brahmin may be devided into three groups

Paul Deussen.

ഇദം സർവ്വം ഖല്വ ബ്രഹ്മ ഇതി ശാന്തഃ ഉപാസീത; അന്തർഹൃദയ ഏഷമേ ആത്മാ മനോമയഃ പ്രാണശരീരഃ ഭാരൂപഃ സത്യസങ്കല്പഃ ആകാശാത്മാ സർവ്വകർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ സർവ്വമിദമഭ്യാത്ത;—ഛാന്ദോഗ്യം.

അഗ്നിർമൂർദ്ധാ ചാക്ഷുഷീ ചന്ദ്രസൂര്യൗ
ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ച വേദാഃ
വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ
പദ്ഭ്യാം പൃഥിവീ ഹ്യേഷ സർവ്വഭൂതാന്തരാത്മാ—മുണ്ഡകം.

ഹരിഃ ഓം അഥയദിദം അസ്മിൻ ബ്രഹ്മപുരേ ദഹരം, പുണ്ഡരീകം വേശ്മ ദഹരം അസ്മിൻ അന്തരാകാശഃ തസ്മിൻ യദന്തഃ തദന്വേഷ്ടവ്യം തത് വിജിജ്ഞാസിതവ്യം ഇതി:—ഛാന്ദോഗ്യം.

ഏഷ മേ ആത്മാ അന്തർഹൃദയേ അണീയാൻ വ്രീഹേഃ വാ യവാദ്വാ സർഷപാദ്വാ ശ്യാമാകാദ്വാ ശ്യാമാകതണ്ഡുലാദ്വാ—ഛാന്ദോഗ്യം.

അഥ യ ഏഷഃ അന്തരക്ഷിണി പുരുഷോ ദൃശ്യതേ—ഛാന്ദോഗ്യം.

സൎവ്വധൎമ്മാൻ പരിത്യജ്യ മാം ഏകം ശരണം വ്രജ അഹം ത്വാം സൎവ്വ പാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ—ഗീത

Iswara according to Sankara is the determinate Saguna Brahman as the Supreme Personality-
It is sometimes urged that the descriptions of God comflict with one another. It only shows that our notions are not true. To say that our ideas of God are not true is not to deny the reality of God to which our ideas refer. Refined ideas of God as Moral personality and holy love may contradict cruder ones which look upon him as a primitive despot, a sort of Sultan in the sky, but they all intend the same reality. The Hindu never doubted the reality of the one Supreme Universal Spirit, however much the descriptions of it may fall short of its nature—Radha Krishnan

ബ്രഹ്മത്തിന് രൂപങ്ങൾ രണ്ടുണ്ട്; അവയിൽ ഒന്ന് അമൂൎത്തവും മററത് മൂൎത്തവും ആകുന്നു. ഈ രണ്ടിൽ അമൂൎത്തമായതിനെക്കുറിച്ചാണ്, പരബ്രഹ്മം, പരമാത്മാവ്, നിൎഗ്ഗുണബ്രഹ്മം, എന്നീ നാമങ്ങളിൽ ഇതേവരെയും പ്രസ്താവിച്ചത്. അമൂൎത്തം അക്ഷരമാണ്; എന്നു പറഞ്ഞാൽ നാശമില്ലാത്തതാണ്. അമൂൎത്തമായ ബ്രഹ്മം എന്നതുപോലെ മൂൎത്തമായ ബ്രഹ്മവും സൎവ്വഭൂതങ്ങളിൽ സ്ഥിതിചെയ്യുന്നു. എന്നാൽ മൂൎത്തമായ ബ്രഹ്മം നാശമുള്ളതും, സൎവ്വജഗത്തും, ആകുന്നു. മൂൎത്തി എന്നു പറഞ്ഞാൽ ശരീരം അല്ലെങ്കിൽ രൂപം എന്ന അൎത്ഥമല്ലാ ഇവിടെ യോജിക്കുന്നത്. മൂൎത്തി എന്നു പറഞ്ഞാൽ വലിപ്പത്തിലും പ്രവൃത്തിയിലും അതിരുള്ളത് എന്നാണ്, ഇവിടെ യോജിക്കുന്ന അൎത്ഥം. വേദങ്ങളും പുരാണങ്ങളും സാധാരണ വ്യവഹരിക്കുന്നതു പരബ്രഹ്മത്തെക്കുറിച്ചല്ല, സാകാരവും, സഗുണവും, സവിശേഷവും, ആയ മൂൎത്തബ്രഹ്മത്തെ അല്ലെങ്കിൽ അപരബ്രഹ്മത്തെ കുറിച്ചാകുന്നു. മൂൎത്തമായ ബ്രഹ്മത്തെക്കുറിച്ചല്ലാതെ, അമൂൎത്തമായ ബ്രഹ്മത്തെക്കുറിച്ച മനഃപ്രസക്തിതന്നെ ഉണ്ടാകാറില്ല; എന്നു ഋഷികൾ വിനോദരൂപമായും അത്ഭുതമായും പ്രസ്താവിച്ചിട്ടുണ്ട്. ഒരു ഋഷിയുടെ ഭാവന ഇങ്ങനെ പോകുന്നു. "സത്യം എന്നതിൽ സ തി യ എന്ന മൂന്നക്ഷരങ്ങൾ ഉണ്ട്. ഒന്നാമത്തതും മൂന്നാമത്തതും ആയ അക്ഷരങ്ങൾ സത്യം എന്നു നാം സാധാരണ ഗ്രഹിക്കുന്നതിനെ കുറിക്കുന്നു. എന്നാൽ രണ്ടാമത്തതായ തി എന്നത് അന്യതത്തെക്കുറിക്കുന്നു. സത്യം എന്ന വാക്കുതന്നെയും, ഇരുവശങ്ങളിൽ അമൃതമായ സത്യം ആവരണംചെയ്ത അന്യതത്തെ സൂചിപ്പിക്കുന്നു. ഇങ്ങനെയാണു സത്യം എന്ന പദത്തിന്റെ അൎത്ഥമായ സത്യത്തിന്റെയും ഘടന." വേറൊരു ഋഷിയുടെ ഭാവന ഇങ്ങനെ പോകുന്നു "സ. തി. യ എന്ന മൂന്ന് അക്ഷരങ്ങൾചേൎന്ന് സത്യം രൂപപ്പെടുന്നു. സ എന്നാൽ അമൃതം, മരിക്കാത്തത്; തി എന്നാൽ മൎത്ത്യം, മരിക്കുന്നത്. യ എന്നത് രണ്ടിനെയും യോജിപ്പിക്കുന്നു." വേറൊരു ഋഷിയുടെ ഭാവന ഇങ്ങനെയാണ്. "ത്യം എന്നതു ദേവന്മാരെയും പ്രാണങ്ങളെയും സത് എന്നത് ദേവന്മാരിൽനിന്നും പ്രാണങ്ങളിൽനിന്നും ഭിന്നമായ സൎവ്വത്തെയും കുറിക്കുന്നു."

പരബ്രഹ്മം—യാതൊന്നിനോടും ബന്ധമില്ലാത്ത ബ്രഹ്മം—വിശ്വത്തെ എങ്ങിനെ സൃഷ്ടിച്ചു? വിശ്വത്തോടു ബന്ധപ്പെടുന്നത് എങ്ങനെ? ഈ ചോദ്യത്തിനു മറുപടി പറയുവാൻ മനുഷ്യന് അറിഞ്ഞുകൂടാ. അതിനു വേണ്ടവണ്ണം മറുപടി പറയുവാൻ ഉപനിഷത് കൎത്താക്കന്മാർ ഉത്സാഹിച്ചിട്ടില്ല. അപരിമിതമായ പരബ്രഹ്മത്തെ കുറിച്ച്, പരിമിതനായ മനുഷ്യൻ പല സംഗതികളിലും അജ്ഞനാണ്. "ബ്രഹ്മം നിൎഗ്ഗുണമാണ്; എന്നാൽ ബ്രഹ്മം സൃഷ്ടിച്ചു. ബ്രഹ്മം സൃഷ്ടിയോടു ബന്ധപ്പെട്ടു നില്ക്കുന്നതുകൊണ്ടു ബന്ധമുള്ളതാകയില്ല; സൃഷ്ടിച്ച ബ്രഹ്മം കൎത്താവായില്ല. ബ്രഹ്മം സൃഷ്ടിയുടെ ശേഷം അധികമായില്ല; സൃഷ്ടി നശിക്കുമ്പോൾ ബ്രഹ്മം ന്യൂനമാകയില്ല" ഇത്രയും സത്യമാണെന്നു ഋഷിമാർ ഘോഷിക്കുന്നു. ഒന്നിനൊന്നു പ്രതികൂലങ്ങളായ ഈ ആശയങ്ങളെ ഗ്രഹിക്കുവാൻ നാം അശക്തന്മാരാണ്. എന്നാൽ മനുഷ്യൻ അശക്തനാണെന്നതുകൊണ്ടും, മനുഷ്യൻ ഗ്രഹിച്ചില്ല എന്നതുകൊണ്ടും, മേല്പറഞ്ഞ സത്യം മറ്റൊരു വിധത്തിലാകുന്നില്ല. മനുഷ്യന് അറിഞ്ഞുകൂടാത്ത ഈ വിഷയത്തെ ആകക്കൂടി അനിൎവ്വചനീയം അല്ലെങ്കിൽ മായ എന്നു പറയുന്നു. മായ എന്നതിനു സാധാരണമായ അൎത്ഥം വഞ്ചനം, മതിഭ്രമം, അവിദ്യ എന്നൊക്കെയുമാണ്. മായ എന്നതിനെ വേദസാഹിത്യത്തിന്റെ അടിസ്ഥാനത്തിൽ മതിഭ്രമം എന്ന അൎത്ഥത്തിൽതന്നെ പ്രയോഗിച്ചിട്ടുണ്ട്, എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. "ഇന്ദ്രോ മായാഭിർ പുരുരൂപ ഈയതേ" "ഇന്ദ്രൻ മായകളെക്കൊണ്ടു പുരുരൂപത്തെ പ്രാപിക്കുന്നു" എന്നിങ്ങനെ അനേകം വാക്യ

ങ്ങൾ വേദസാഹിത്യത്തിൽ ഉണ്ടു് എന്നും, അവിടങ്ങളിൽ മായ എന്നതിൻെറ അർത്ഥം വഞ്ചനം എന്നാണെന്നു സ്പഷ്ടമാണെന്നും, വേദകുശലന്മാർ പ്രസ്താവിക്കുന്നു. എന്നാൽ വേദസാഹിത്യത്തിൽ മായ എന്ന പദം ക്രമേണ അർത്ഥം മാറി ഉപയോഗിക്കപ്പെട്ടുന്നുണ്ടു്. വേദാന്തകാലമായപ്പോഴേക്കു മായ എന്ന പദത്തിനു നൂതനമായ ഒരു അർത്ഥം സിദ്ധിച്ചു. ജഗത്തു് എന്നതിൽ വ്യാപരിച്ചിരിക്കുന്ന തത്വം എന്താണെന്നു അറിയുവാനായി നടന്ന തീവ്രവും ദീർഘവും ആയ പരിശ്രമത്തിൽ—ദുർഗ്രാഹ്യങ്ങളായ അനേകം സത്യങ്ങളെ ഋഷികൾ കണ്ടുപിടിക്കുകയും, അങ്ങനെ ദുർഗ്രാഹ്യമായി തോന്നിയതിനെ ഒക്കെയും അവർ മായ എന്നു നാമം വിളിക്കുകയും ചെയ്തു. നാം ഇപ്പോൾ ലോകത്തെ ഗ്രഹിക്കുന്നതു്, അഞ്ചു് ഇന്ദ്രിയങ്ങളെ കൊണ്ടാണു്. ആയതിനാൽ ലോകം എന്നതു ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങളുടെ സംഘാതം ആണെന്നു നാം കരുതുന്നു. എന്നാൽ നമ്മുടെ അഞ്ചു ഇന്ദ്രിയങ്ങളിൽ മൂക്കോ നാക്കോ രണ്ടുമോ നഷ്ടമായാൽ നാം ഗന്ധമോ രസമോ അല്ലെങ്കിൽ ഗന്ധരസങ്ങളോ ഇല്ലാത്തതായി ലോകത്തെ ഗ്രഹിക്കും. നേരേമറിച്ചു് ആറാമതൊ ഏഴാമതൊ നൂറാമതൊ ആയി നൂതന ഇന്ദ്രിയങ്ങൾ നമുക്കു് ഉണ്ടാകയാണു് എങ്കിൽ, ലോകത്തെ നാം ഗ്രഹിക്കുന്നതു്, ഗന്ധാദികളായ അഞ്ചു കൂടാതെ വേറെ അനേകം ഗുണങ്ങളോടുകൂടിയതായി, ആയിരിക്കും. ലോകം നാം ഇപ്പോൾ ഗ്രഹിക്കുന്നതുപോലെ സ്ഥിരമായ ഒരു അവസ്ഥയോടുകൂടിയതല്ല; ലോകത്തിൻെറ അവസ്ഥ, നാം ഓരോരുത്തൻെറയും അവസ്ഥ അനുസരിച്ചു മാറി തോന്നുന്നതാണു്. മഞ്ഞപ്പിത്തക്കാരൻെറ ലോകം മഞ്ഞച്ചതാണു്. ഈ വാസ്തവം അസംഗതമായ ഒന്നുതന്നെ എന്നാൽ ലോകം, അസംഗതങ്ങളായ—തമ്മിൽ ചേരാത്ത—കാര്യങ്ങളെക്കൊണ്ടു സംപൂർണ്ണമാണു്. നാശം ലോകസ്വഭാവമാണു്. നക്ഷത്രങ്ങൾ വീഴുന്നു; കരകടലാകുന്നു; സാമ്രാജ്യങ്ങൾ തകരുന്നു; സമുദായങ്ങൾ ഇല്ലാതാകുന്നു; സർവ്വ മനുഷ്യന്മാരും മരിക്കുന്നു. പാപന്മാരും പുണ്യവാന്മാരും, രാജാക്കന്മാരും യാചകന്മാരും അപ്രത്യക്ഷന്മാരാകുന്നു. എന്നാൽ ഓരോരുത്തനും മരണത്തെ അകററി നിർത്തുവാൻ കാംക്ഷിക്കുകയും പരിശ്രമിക്കുകയും ആണു്. ഇതും കേവലം അസംഗതമായ—ചേരാത്ത—ഗ്രഹിക്കുവാൻ വഹിയാത്ത—ഒരു കാര്യമാണു്. ഇങ്ങനെ വാസ്തവത്തിൽ ഉള്ളതും, എന്നാൽ ഗ്രഹിക്കുവാൻ വഹിയാത്തതും ആയ ഏതെങ്കിലും കാര്യത്തിനെയാണു്, വേദാന്തത്തിൽ മായ എന്നു പറയുന്നതു്.

പരബ്രഹ്മം നിർഗ്ഗുണമാണു്. പരബ്രഹ്മം നിഷ്ക്രിയമാണു്. എന്നാൽ പരബ്രഹ്മം ലോകത്തെസൃഷ്ടിച്ചു; ഇതു് നമുക്കു ഗ്രഹിക്കാവുന്നതല്ല; ഈ അസാംഗത്യം നാം കാണുന്നു. ആയതിനാൽ ഇതിനെ മായ എന്നു പറയുന്നു. ഇനി വിഷയപുരോഗമനം ചെയ്യാം. പരബ്രഹ്മം—അമൂർത്തമായ ബ്രഹ്മം—മായയോടു ഘടിച്ചു നില്ക്കുന്ന അവസ്ഥയിൽ മൂർത്തബ്രഹ്മം അല്ലെങ്കിൽ അപരബ്രഹ്മം എന്നു വ്യവഹരിക്കപ്പെടുന്നു. പരബ്രഹ്മം അപര ബ്രഹ്മമാകുന്നില്ല; പരബ്രഹ്മം നിർവ്വികാരമാണല്ലോ. എന്നാൽ പരബ്രഹ്മം അപര ബ്രഹ്മമായി എന്നു മനുഷ്യർ ഗ്രഹിച്ചുകൊള്ളുന്നു. സൂര്യൻ ഒരു വലിയ ഗോളമാണു്; എന്നാൽ സൂര്യനിൽ നിന്നു ബഹുദൂരത്തിൽ നില്ക്കുന്നതിനാൽ നാം സൂര്യനെ ചെറുതായി കാണുന്നു. സൂര്യനെക്കുറിച്ചു് ഇങ്ങനെ മതിഭ്രമം ഉണ്ടാകുന്നതിൻെറ കാരണം, നാം ദൂരത്തു നില്ക്കുന്നു എന്ന അവസ്ഥാവിശേഷം തന്നെ. അതുപോലെതന്നെ മനുഷ്യൻെറ ഒരു അവസ്ഥാവിശേഷം നിമിത്തം പരബ്രഹ്മം അപരബ്രഹ്മമായി എന്നു മനുഷ്യൻ ഗ്രഹിക്കുന്നു. ആ അവസ്ഥാവിശേഷം എന്താണെന്നുള്ള വിഷയാന്തര വ്യവഹാരത്തിനു് ഇവിടെ ഉത്സാഹിക്കുന്നില്ല. സൂര്യൻ ചെറുതാണു് എന്ന മതിഭ്രമം മനുഷ്യനു് ഉണ്ടാകുന്നു എങ്കിലും സൂര്യൻ ചെറുതാകുന്നില്ല. അതുപോലെ പരബ്രഹ്മം അപര ബ്രഹ്മമായി എന്നു സ്ഥല കാല നിമിത്താധീനനായ മനുഷ്യനു മതിഭ്രമം ഉണ്ടാകുന്നു എങ്കിലും നിർവ്വികാരമായ പരബ്രഹ്മം അപരബ്രഹ്മമാകുന്നില്ല. ഉപാ

---

We find that Maya is not a theory for the Explanation of the world; it is simply a statement of facts as they exist, that the very basis of our being is contradict ion:—സ്വാമി വിവേകാനന്ദൻ. മായ എന്നതിനു് വേറെയും വ്യാഖ്യാനമുണ്ടു്. എന്നാൽ വിഷയപുരോഗമനം സുഗ്രഹമാകുന്നതിനു് ഈ വ്യാഖ്യാനത്തെ ഇവിടെ സ്വീകരിച്ചതാണു്.

ദേശം, കാലം, നിമിത്തം എന്ന മൂന്നു് അവസ്ഥകളിലാണു്, മനുഷ്യൻ നില്ക്കുന്നതു്. ഈ അവസ്ഥകളിൽനിന്നു ഭിന്നനായി വർത്തിക്കുവാൻ മനുഷ്യനു കഴിയുന്നതല്ല പരബ്രഹ്മം ദേശകാലനിമിത്തങ്ങൾക്കു് അതീതനാണു്. ദേശകാല നിമിത്തങ്ങൾക്കകത്തു നിന്നുകൊണ്ടു്, അവയ്ക്കു് അതീതനായ പരബ്രഹ്മത്തെ ഉള്ളവണ്ണം കാണ്മാൻ കഴിയുന്നതല്ല. ഇതു ദീർഘവ്യാഖ്യാനം ആവശ്യമായ ഒരു വിഷയമാകയാൽ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു.

ധിയുടെ ലക്ഷണം അനുസരിച്ചുണ്ടാകുന്ന ആഭാസം യ
ഥാൎത്ഥമല്ല; അപര ബ്രഹ്മം എന്നതിനു പൎയ്യായമായി
മൂൎത്തബ്രഹ്മം, ഈശ്വരൻ, വാസുദേവൻ, നാരായണൻ,
പുരുഷൻ എന്നൊക്കെയും ഉപയോഗിക്കാറുണ്ട്.

അപര ബ്രഹ്മത്തെ കുറിച്ച് മൂന്നു തരത്തിൽ വ്യവ
ഹരിക്കാറുണ്ട്. മൂന്നു തരങ്ങളെക്കുറിച്ചും ഉപനിഷത്തു
കൾ സ്പഷ്ടാൎത്ഥമായി പ്രസ്താവിക്കുന്നു. (എ) അപരബ്ര
ഹ്മം സൎവ്വലോകാത്മാവാകുന്നു. ഒരു ഋഷി ഇങ്ങനെ
പറയുന്നു:—"ഇതു് സൎവ്വവും ബ്രഹ്മമെന്നു നിശ്ചയിച്ച്
ശാന്തനായി ഉപാസിച്ചാലും; അന്തൎഹൃദയത്തിൽ നി
ല്ലുന്ന ആത്മാവ്, മനോമയനും, പ്രാണശരീരനും,
ചൈതന്യ സ്വരൂപനും, സത്യ സങ്കല്പനും, ആകാശാ
ത്മാവും, സൎവ്വ കൎമ്മാവും, സൎവ്വകാമങ്ങളോടു കൂടിയവ
നും, സൎവ്വഗന്ധനും, സൎവ്വരസനും, ഈ ജഗത്തിനെ
എല്ലാം വ്യാപിച്ചിരിക്കുന്നവനും ആകുന്നു". വേറൊരു
ഋഷി ഇങ്ങനെ പാടുന്നു:—"സൎവ്വഭൂതാന്തരാത്മാവിനു്
അഗ്നി ശിരസ്സാകുന്നു; ചന്ദ്രസൂൎയ്യന്മാർ കണ്ണുകളാകുന്നു;
ദിക്കുകൾ കാതുകളാകുന്നു; വേദങ്ങൾ വാക്കുകളാകുന്നു;
വായു പ്രാണനാകുന്നു; വിശ്വം ഹൃദയമാകുന്നു; ഭൂമി
പാദമാകുന്നു." "ഏക മേവ അദ്വിതീയം" "സൎവ്വം ഖ
ല്വിദം ബ്രഹ്മ" മുതലായ മഹാ വാക്യങ്ങൾ അപര
ബ്രഹ്മത്തെ സൎവ്വലോകാത്മാവിനടുത്ത വിപുലതയിൽ
വ്യവഹരിക്കുന്നു. (ബി) അപരബ്രഹ്മത്തെ മഹത്തത്വ
മായി എത്രയും ചെറിയ പദാൎത്ഥമായും വ്യവഹരിക്കാ
റുണ്ട്. "ബ്രഹ്മത്തിന്റെ പുരമായ ഈ ശരീരത്തിൽ ഹൃ
ദയമാകുന്ന ഒരു ചെറുതാമരയാകുന്ന ഗൃഹമുണ്ട്; ആ
ഗൃഹത്തിൽ ചെറുതായ ഒരാകാശമുണ്ട്; അതിനുള്ളിൽ
എന്താണെന്നു് അന്വേഷിക്കുക തന്നെ." "എന്റെ
ഈ ആത്മാവ് വ്രീഹിയെക്കാൾ, യവത്തെക്കാൾ, കടു
കിനെക്കാൾ, ചാമയെക്കാൾ, ചാമയരിയെക്കാൾ,
ചെറുതാണ്." "അപരബ്രഹ്മം അന്തഃകുക്ഷിയിൽ
കാണപ്പെടുന്ന പുരുഷനാകുന്നു." ഇങ്ങനെ അനേകം
സ്ഥലങ്ങളിൽ അപരബ്രഹ്മം സുസൂക്ഷ്മമായ ആത്മാവാ
യി വ്യവഹരിക്കപ്പെടുന്നു. സുസൂക്ഷ്മമായ അപരബ്ര
ഹ്മം ജീവാത്മാവുതന്നെ. ജീവാത്മാവിനെക്കുറിച്ച്
അടുത്ത ഖണ്ഡിക വിവരിക്കുന്നു. (സി) അപര ബ്ര
ഹ്മം ഈശ്വരനാകുന്നു. ഈശ്വരന്റെ അനുഗ്രഹം
കൊണ്ടാണ്, സംസാരത്തിൽ നിന്നു നിവൃത്തിയും, മു
ക്തിക്ക് ആധാരമായ യഥാൎത്ഥ ജ്ഞാനവും ലഭിക്കുന്ന
തെന്നു പല ഗ്രന്ഥങ്ങളിലും കാണും. ഭഗവത്ഗീത
യിൽ കൃഷ്ണൻ ഇങ്ങനെ ഉപദേശിക്കുന്നു:—"അൎജ്ജുന!
അങ്ങ് സൎവ്വ ധൎമ്മങ്ങളെയും പരിത്യജിച്ച് ഏകനായ
എന്നെ ശരണീകരിക്കുക. ഞാൻ അങ്ങയെ സൎവ്വപാ
പങ്ങളിൽനിന്നും മോചനം ചെയ്യും. അങ്ങു ക്ലേശി
ക്കേണ്ട." ഈ വാക്യത്തിൽ പുരുഷപരനായ ഈശ്വ
രനെ തെളിഞ്ഞു കാണുന്നുണ്ട്. പുരുഷപരനായ ഈ
ശ്വരനെക്കുറിച്ചുള്ള പ്രസ്താവങ്ങൾ, ഉപനിഷത്തുകളു
ടെ ശേഷമുണ്ടായ ഗ്രന്ഥങ്ങളിൽ ധാരാളമാണ്. വി
ത്തുകളെ ചെടികളായി വളരുവാൻ മഴ അനുവദിക്കു
ന്നതുപോലെ, അപരബ്രഹ്മമായ ഈശ്വരൻ, ഓരോ
വ്യക്തിയെയും പൂൎവ്വകൎമ്മം അനുസരിച്ച് വികാസത്തെ
പ്രാപിക്കുവാനും, ഭാവിജന്മത്തെ നിൎണ്ണയം ചെയ്യുവാ
നും, അനുവദിക്കുകയാകുന്നു—എന്നാണ്, ഈ ആശയ
ത്തിന്റെ ഗതി. വ്യവഹാരത്തിൽ അപരബ്രഹ്മത്തിനു
സിദ്ധിക്കുന്ന മൂന്നു പ്രകാരങ്ങളെ ഇവിടെ പറഞ്ഞു.
എന്നാൽ അപരബ്രഹ്മം തന്നെയും അവിദ്യയിൽനിന്നു
ജനിച്ച മായാകല്പനം ആയിരിക്കുകയാൽ, ഈ പ്രകാര
ങ്ങൾ മൂന്നും മായാകല്പനങ്ങൾ ആകുന്നു എന്നു ചിന്തി
ക്കുവാൻ കെല്പുള്ളവർ ചിന്തിച്ചുകൊള്ളാം.

# ൨.

# ജീവാത്മാവ്.

തസ്മാ ദ്വാ ഏതസ്മാ ദാത്മന ആകാശഃ സംഭൂതഃ ആകാശാത് വായുഃ വായോരഗ്നിഃ അഗ്നേരാപഃ അദ്ഭ്യഃ പൃഥിവീ പൃഥിവ്യാ ഓഷധയഃ ഓഷധിഭ്യോ അന്നം അന്നാൽ പുരുഷഃ സ വാ ഏഷ പുരുഷോ അന്നമയഃ:—തൈത്തരീയം.

> ഏതസ്മാത് ജായതേ പ്രാണോ
> മനഃ സർവ്വേന്ദ്രിയാണി ച
> ഖം വായുഃ ജ്യോതി രാപഃ
> പൃഥിവീ വിശ്വസ്യ ധാരിണീ—മുണ്ഡകം.

തസ്യേദ മേവ ശിരഃ അയം ദക്ഷിണഃ പക്ഷഃ അയം ഉത്തരഃ പക്ഷഃ അയം ആത്മാ ഇദം പുച്ഛം പ്രതിഷ്ഠാ തദപ്യേഷ ശ്ലോകോ ഭവതി.

> തസ്മാ ദ്വാ ഏതസ്മാ ദന്നരസ മയാ ദന്യോ
> അന്തര ആത്മാ പ്രാണമയഃ തേന ഏഷ പൂർണ്ണഃ.

സ വാ ഏഷ പുരുഷ വിധ ഏവ തസ്യ പുരുഷ വിധതാം അന്വയം പുരുഷ വിധഃ തസ്യ പ്രാണ ഏവ ശിരഃ, വ്യാനോ ദക്ഷിണഃ പക്ഷഃ, അപാനഃ ഉത്തരഃ പക്ഷഃ, ആകാശ ആത്മാ, പൃഥിവീ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

തസ്മാ ദ്വാ ഏതന്മനോ മയാദന്യോ അന്തര ആത്മാ വിജ്ഞാനമയഃ തേ നൈഷപൂർണ്ണഃ സ വാ ഏഷ പുരുഷവിധ ഏവ തസ്യ പുരുഷവിധതാ മന്വയം പുരുഷവിധഃ.

തസ്യ ശ്രദ്ധൈവ ശിരഃ, ഋതം ദക്ഷിണഃ പക്ഷഃ, സത്യം ഉത്തരഃ പക്ഷഃ, യോഗ ആത്മാ മഹഃ പുച്ഛം പ്രതിഷ്ഠാ, തദപ്യേഷ ശ്ലോകോ ഭവതി.

തസ്മാദ്വാ ഏതസ്മാ വിജ്ഞാനമയാത് അന്യോ അന്തര ആത്മാ ആനന്ദമയഃ തേനൈഷപൂർണ്ണഃ സ വാ ഏഷ പുരുഷ വിധഃ ഏവ തസ്യ പുരുഷ വിധതാ മന്വയം പുരുഷവിധഃ.

തസ്യ പ്രിയമേവശിരഃ, മോദം ദക്ഷിണഃ പക്ഷഃ, പ്രമോദം ഉത്തരഃ പക്ഷഃ, ആനന്ദഃ ആത്മാ, ബ്രഹ്മപുച്ഛം പ്രതിഷ്ഠാ, തദപി ഏഷഃ ശ്ലോകഃ ഭവതി:—തൈത്തരീയം.

അഥ യ ദിദ മസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ ദഹരോസ്മിൻ അന്തരാകാശഃ തസ്മിൻ യദന്തഃ തദന്വേഷ്ടവ്യം—ഛാന്ദോഗ്യം.

പ്രാണാഗ്നയ ഏവൈതസ്മിൻ പുരേ ജാഗ്രതി—പ്രശ്നം.

സ വേദ ഏതത് പരമം ബ്രഹ്മധാമ—മുണ്ഡകം.

> നവദ്വാരേ പുരേ ദേഹീ ഹംസോ ലേലായതേ ബഹിഃ
> വശീ സർവ്വസ്യ ലോകസ്യ സ്ഥാവരസ്യ ചരസ്യ ച—ശ്വേതാശ്വതരം.

പുര മേകാദശദ്വാര മജസ്യാ വക്രചേതസഃ—കഠം.

സ ഏത മേവ സീമാനം വിദാര്യ്യ ഏതയാ ദ്വാരാ പ്രാപദ്യത—ഐതരേയം.

ശതം ചൈകാ ച ഹൃദയസ്യ നാഡ്യ സ്താസാം മൂർദ്ധാനം അഭി നിഃസൃതൈകാ തയോർദ്ധ്വ മായ ന്നമൃതത്വ മേതി:—ഛാന്ദോഗ്യം.

> പഞ്ചാത്മകം പഞ്ചസു വർത്തമാനം ഷഡാശ്രയം ഷഡ്ഗുണ യോഗയുക്തം
> തം സപ്തധാതും ത്രിമലം ദ്വിയോനിം ചതുർവിധാഹാര മയം ശരീരം.

ഭവതി പഞ്ചാത്മ കമിതി കസ്മാത്; പൃഥിവ്യാ പസ്തേജോ വായു രാകാശ മിത്യസ്മിൻ പഞ്ചാത്മകേ ശരീരേ; യദ് കഠിനം വാ പൃഥിവീ യദ്ദ്രവം വാ ആപഃ യദുഷ്ണം തത്തേജഃ യദ്സഞ്ചരതി തദ്വായുഃ യദ്സുഷിരം തദാകാശം ഇത്യുച്യതേ..തത്ര പൃഥിവീ ധാരണേ, ആപഃ പിണ്ഡീകരണേ, തേജഃ പ്രകാശനേ, വായുഃ വ്യൂഹനേ, ആകാശം അവകാശപ്രദാനേ, പൃഥക്ശ്രോത്രേ ശബ്ദോപലബ്ധൌ, ത്വക് സ്പർശേ, ചക്ഷുഷീ രൂപേ, ജിഹ്വാ രസനേ, നാസികാ ഘ്രാണേ, ഉപസ്ഥ ആനന്ദനേ, അപാന മുത്സർഗ്ഗേ, ബുദ്ധ്യാ ബുദ്ധ്യതി, മനസാ സംകല്പയതി, വാചാ വദതി, ഷഡാശ്രയ മിതി യസ്മാത്, മധുര ആമ്ല ലവണ തിക്ത കടു കഷായ രസാൻ വിന്ദതീതി ശുക്ലോ രക്തഃ കൃഷ്ണോ ധൂമ്രഃ പീതഃ കപിലഃ പാണ്ഡരഃ ഇതി സപ്തധാതുക മിതി കസ്മാത്—ഗർഭോപനിഷത്ത്.

സ വാ എഷ ആത്മാ ഹൃദി തസ്യൈത ദേവ നിരുക്തം ഹൃദയ മിതി—ഛാന്ദോഗ്യം.

അയം പുരുഷഃ ഭാഃ സത്യഃ തസ്മിൻ അന്തർഹൃദയേ യഥാ വ്രീഹിർ വാ, യവോ വാ, സ ഏഷ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ—ബൃഹദാരണ്യകം.

അംഗുഷ്ഠമാത്രഃ പുരുഷോ മധ്യ ആത്മനി തിഷ്ഠതി—കഠം.

അയ മാകാശ സ്സാവാ നേഷാന്തർ ഹൃദയ ആകാശ ഉഭേ തസ്മിൻ ദ്യാവാ പൃഥിവീ അന്തരേവ സമാഹിതേ ഉഭാവഗ്നിശ്ച വായുശ്ച സൂര്യചന്ദ്രമസാ വുഭൌ വിദ്യു നക്ഷത്രാണി യച്ചാസ്യേ ഹാസ്തി യച്ച നാസ്തി സർവ്വം തദസ്മിൻ സമാഹിതമിതി യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ, സഃ അശ്നുതേ സർവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതാ ഇതി—തൈത്തരീയം.

യൈഷാ ഹൃദയാ ദൂർദ്ധ്വം നാഡ്യുച്ചരതി യഥാ കേശഃ സഹസ്രധാ ഭിന്നഃ ഏവ മസ്യൈതാ ഹിതാ നാമ നാഡ്യോഽന്തർ ഹൃദയേ പ്രതിഷ്ഠിതാ ഭവന്ത്യേവ—ബൃഹദാരണ്യം.

താ വാ അസ്യൈതാ ഹിതാ നാമ നാഡ്യോ യഥാ കേശഃ സഹസ്രധാ ഭിന്നഃ താവ ദണിമ്നാ തിഷ്ഠന്തി. ശുക്ലസ്യ നീലസ്യ പിംഗലസ്യ ഹരിതസ്യ ലോഹിതസ്യ പൂർണ്ണാ:—ബൃഹദാരണ്യകം.

അഥ യദാ സുഷുപ്തോ ഭവതി യദാ ന കസ്യചന വേദ ഹിതാ നാമ നാഡ്യോ ദ്വാസപ്തതി സഹസ്രാണി ഹൃദയാത് പുരീതത മഭി പ്രതിഷ്ഠന്തേ, താഭിഃ പ്രത്യവസൃപ്യ പുരീതതി ശേതേ. സ യഥാ കുമാരോ വാ മഹാരാജോ വാ മഹാ ബ്രാഹ്മണോ വാ തിഷ്ണീ മാനന്ദസ്യ ഗത്വാ ശയീതൈവ മേഷ ഏതത് ശേതേ:—ബൃഹദാരണ്യകം.

ശതം ചൈകാ ഹൃദയസ്യ നാഡ്യഃ
താസാം മൂർദ്ധാനം അഭി നിസ്സൃതൈകാ
തയോർദ്ധ്വ മായന്ന മൃതത്വം ഏതി
വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി.

ഹൃദിഹ്യേഷ ആത്മാ; അത്രൈത ദേകശതം നാഡീനാം; താസാം ശതം ശതമേകൈകസ്യാം; ദ്വാസപ്തതി സംസപ്തതി പ്രതിശാഖാനാം നാഡീ.സഹസ്രാണി ഭവന്ത്യാസു വ്യാനശ്ചരതി—പ്രശ്നം.

തത്സ്ത്രിയാ ആത്മഭൂയം ഗച്ഛതി യഥാ സ്വമംഗം തഥാ തസ്മാദേനാം ന ഹിനസ്തി. സാ അസ്യൈതം ആത്മാനം അത്ര ഗതം ഭാവയതി—ഐതരേയം.

സ വൈ നൈവ രേമേ തസ്മാ ദേകാകീ ന രമതേ സ ദ്വിതീയം ഐച്ഛത് സ ഹൈ താനാവാസ. യഥാ സ്ത്രീ പുമാംസൌ സംപരിഷ്വക്തൌ സ ഇമ മേവാത്മാനം ദ്വേധാ പാതയാ ത്തതഃ പതിശ്ച പത്നീ ചാ ഭവതാം തസ്മാ ദിദം അർദ്ധവൃഗല മിവ സ്വ ഇതി ഹസ്മാഹ യാജ്ഞവല്ക്യ സ്തസ്മാത് അയമാകാശഃ സ്ത്രിയാ പൂര്യത ഏവ താം സമഭവതി തതോ മനുഷ്യാ അജായത—ബൃഹദാരണ്യകം.

ഋതം ച സ്വാദ്ധ്യായപ്രവചനേ ച സത്യം ച തപശ്ച ദമ ശ്ച ശമ ശ്ച അഗ്നയ ശ്ച അഗ്നിഹോത്രം ച അതിഥയ ശ്ച മാനുഷം ച പ്രജാ ച പ്രജന ശ്ച പ്രജാതി ശ്ച സ്വാദ്ധ്യായ പ്രവചനേ ച—തൈത്തരീയം.

സത്യം വദ ധർമ്മം ചര സ്വാദ്ധ്യായാത് മാ പ്രമദഃ ആചാര്യായ പ്രിയം ധനം ആഹൃത്യ പ്രജാതന്തും വാ വ്യവച്ഛേത്സീഃ—തൈത്തരീയം.

ഭഗവൻ കുത ഏഷോ പ്രാണോ ജായതേ കഥ മായാത്യ സ്മിൻ ശരീര ആത്മാനം വാ പ്രതിഭജ്യ കഥം പ്രതിഷ്ഠതേ കേനോൽക്രമതേ കഥം ബാഹ്യമഭിധത്തേ കഥ മദ്ധ്യാത്മ മിതി; ആത്മന ഏഷ പ്രാണോ ജായതേ; യഥൈഷാ പുരുഷേ ഛായൈവ തസ്മിൻ ഏതദാതതം മനോധികൃതേ നായാ ത്യസ്മിൻ ശരീരേ—പ്രശ്നം.

തസ്മാത് ഉപാധി ധർമ്മാദ്ധ്യാ സേനൈവാത്മനാ കർത്തൃത്വം ന സ്വാഭാവികം—ശങ്കരാചാര്യർ.

Every man is god playing the fool—Emerson.

യഥാ സമ്രാഡേവ അധികൃതാൻ വിനിയുംക്തേ; ഏതാൻ ഗ്രാമാൻ അധിതിഷ്ഠസ്വ ഇത്യേവം ഏവൈഷ പ്രാണ ഇതരാൻ പ്രാണാൻ പൃഥക് പൃഥഗേവ സന്നിധത്തേ—പ്രശ്നം.

അതോ യാന്യാദി വീര്യവന്തി കർമ്മാണി യഥാഗ്നേർ മന്ഥനം ആജേഃ സരണം ദൃഢസ്യ ധനുഷ ആയമന പ്രാണമനപാനം സ്താനി കരോതി ഏതസ്യ ഹേതോ വ്യാനമേവ ഉദ്ഗീതം ഉപാസിത—ഛാന്ദോഗ്യം.

ഹൃദി പ്രാണോ ഗുദേഽപാനഃ സമാനോ നാഭിസംസ്ഥിതഃ
ഉദാനഃ കണ്ഠദേശസ്ഥോ വ്യാന സ്സർവ്വശരീരഗഃ—അമരം.

പായൂപസ്ഥേ അപാനം ചക്ഷുഃശ്രോത്രേ മുഖനാസികാഭ്യാം പ്രാണഃ സ്വയം പ്രതിഷ്ഠതേ മദ്ധ്യേ തു സമാനഃ ഏഷ ഹ്യേതത് ഹുതമന്നം സമുന്നയതി—പ്രശ്നം.

യ ദുച്ഛ്വാസ നിശ്വാസാ വേതാ വാഹുതി സമാനയതീതി സമാനഃ—പ്രശ്നം.

അഥൈക യോർദ്ധ്വ ഉദാനഃ പുണ്യേന പുണ്യം ലോകം നയതി—പ്രശ്നം.

സർവ്വം ഹ്യേതദ് ബ്രഹ്മ; അയം ആത്മാ ബ്രഹ്മ; സോയ മാത്മാ ചതുഷ്പാത്—മാണ്ഡൂക്യം.

തദ്യഥാ മഹാമത്സ്യസ്യ ഉഭേ കൂലേ അനുസംചരതി; പൂർവ്വം ചാപരം ചൈവം ഏവായം പുരുഷ ഏതൌ ഭാവന്തൌ അനുസംചരതി സ്വപ്നാന്തം ബുദ്ധാന്തം ച—ബൃഹദാരണ്യകം.

ജാഗരിതസ്ഥാനോ ബഹിഃപ്രജ്ഞഃ സപ്താംഗഃ ഏകോ ന വിംശതിമുഖഃ സ്ഥൂലഭുക് വൈശ്വാനരഃ പ്രഥമഃ പാദഃ—മാണ്ഡൂക്യം.

സ്വപ്നസ്ഥാനോന്തഃപ്രജ്ഞഃ സപ്താംഗഃ ഏകോ ന വിംശതി മുഖഃ പ്രവിവിക്തഭുക് തൈജസോ, ദ്വിതീയപാദഃ—മാണ്ഡൂക്യം.

സ യത്ര പ്രസ്വപിതൃസ്യ ലോകസ്യ സർവാവതോ മാത്രാമുപാദായ സ്വയം വിഹത്യ സ്വയം നിർമ്മായ സ്വേന ഭാസാ സ്വേന ജ്യോതിഷാ പ്രസ്വപി തൃത്രാ യം പുരുഷഃ സ്വയം ജ്യോതിർ ഭവതി—ബൃഹദാരണ്യകം

അത്രൈവ ദേവഃ സ്വപ്നേ മഹിമാനം അനുഭവതി യദ്ദൃഷ്ടം ദൃഷ്ടം അനുപശ്യതി; ശ്രുതം ശ്രുതമേവാർത്ഥം അനുശൃണോതി; ദേശദിഗന്തരൈശ്ച പ്രത്യനുഭൂതം പുനഃ പുനഃ പ്രത്യനുഭവതി; ദൃഷ്ടം ചാദൃഷ്ടം ച ശ്രുതം ചാ ശ്രുതം ചാനുഭൂതം ച അനനുഭൂതം ച സച്ചാ സച്ച സർവം പശ്യതി; സർവം പശ്യതി—പ്രശ്നം.

സ യഥാ മഹാരാജോ ജാനപദാൻ ഗൃഹീത്വാ സ്വേ ജനപദേ യഥാകാമം പരിവർത്തതൈവ മേവൈഷ ഏതത് പ്രാണാൻ ഗൃഹീത്വാ സ്വേ ശരീരേ യഥാകാമം പരിവർത്തതേ—ബൃഹദാരണ്യകം.

യത്ര സുപ്തോ ന കാചന കാമം കാമയതേ; ന കഞ്ചന സ്വപ്നം പശ്യതി; തത് സുഷുപ്തം. സുഷുപ്ത സ്ഥാന ഏകീഭൂതഃ പ്രജ്ഞാനഘന ഏവ ആനന്ദമയഃ ഹി ആനന്ദഭുക് ചേതോമുഖഃ പ്രാജ്ഞഃ. തൃതീയഃ പാദഃ—മാണ്ഡൂക്യം.

ത ദ്യഥാസ്മി ന്നാകാശേ ശ്യേനോ വാ സുപർണ്ണോ വാ വിപരിപത്യ ശ്രാന്തഃ സംഹത്യ പക്ഷൌ സംലയായൈവ ധ്രിയത ഏവം അയം പുരുഷ ഏതസ്മാ അന്തായ ധാവതി, യത്ര സുപ്തോ ന കംചന കാമം കാമയതേ ന കംചന സ്വപ്നം പശ്യതി:—ബൃഹദാരണ്യകം.

ത ദ്വാ അസ്യൈത ദതിച്ഛന്ദാ അപഹതപാപ്മാ അഭയം രൂപം തദ്യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തര മേവം ഏവായം പുരുഷഃ പ്രാജ്ഞേന ആത്മനാ സംപരിഷ്വക്തഃ ന ബാഹ്യം കിഞ്ചന വേദ നാന്തരം തദ്വാ അസ്യൈതദാപ്തകാമം ആത്മകാമം അകാമം രൂപം ലോകാന്തരം—ബൃഹദാരണ്യകം.

ഏഷാ അസ്യ പരമാ ഗതിഃ ഏഷാ അസ്യ പരമാ സമ്പത്
ഏഷാ അസ്യ പരമോ ലോകഃ ഏഷഃ അസ്യ പരമഃ ആനന്ദഃ—ബൃഹദാരണ്യകം.

These words which are used of deep sleep exclude the thought of a yet higher state. It was later on with the rise of the Yoga system, that in the Yoga a state of the soul gained recognition which was exacted above deep sleep—Paul Deussen.

ദക്ഷിണാഭിമുഖോ വിശ്വോ മനസ്യന്തസ്തു തൈജസഃ
ആകാശേ ച തഥാ പ്രാജ്ഞ സ്ത്രിധാ ദേഹേ വ്യവസ്ഥിതഃ—മാണ്ഡൂക്യം.

നാന്തഃപ്രജ്ഞം ന ബഹിഃപ്രജ്ഞം നോഭയതഃപ്രജ്ഞം നപ്രജ്ഞാനഘനം നപ്രജ്ഞം, നാപ്രജ്ഞം അദൃഷ്ടം അവ്യവഹാര്യം അഗ്രാഹ്യം അലക്ഷണം അചിന്ത്യം അവ്യപദേശ്യം ഏകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈതം ചതുർത്ഥം, മന്യതേ സ ആത്മാ സ വിജ്ഞേയഃ.

ഇന്ദ്രോ ഹൈവ ദേവാനാം അഭിപ്ര വവ്രാജ; വിരോചനോ അസുരാണാം തൌ ഹംസം വിദാനാവേവ സമിത്പാണീ പ്രജാപതി സകാശം ആജഗ്മതുഃ തൌ ഹ ദ്വാത്രിംശതം വർഷാണി—മുതലായി ഛാന്ദോഗ്യം.

സൂക്ഷ്മമായ അപരബ്രഹ്മത്തെ ജീവാത്മാവ് എന്നു പറയും. ഹൃദയമാകുന്ന ചെറുതാമരയിൽ ചെറുതായ ആകാശത്തിൽ വർത്തിക്കുന്ന അപരബ്രഹ്മം ജീവാത്മാവാണ്. ജീവാത്മാവ് ഓരോ വ്യക്തിയും ഉൾപ്പെട്ടുനില്ക്കുന്നു. പഞ്ചഭൂതങ്ങൾ ജീവാത്മാവിൻെറ വ്യാപാരത്തിനുള്ള തറയാകുന്നു എന്നു പക്ഷമുണ്ട്. എന്നാൽ അവയൊഴിച്ചുള്ള സർവ്വസൃഷ്ടികളിൽ—നര മൃഗ ഖഗ ദ്രുമ പാഷാണങ്ങളിൽ—ജീവാത്മാവ് വർത്തിക്കുന്നു. ജീവാത്മാവിനെ ഉൾക്കൊള്ളുന്ന ശരീരത്തിൻെറ തന്നെയും ഘടന വിസ്മയാവഹമാകുന്നു. ശരീരത്തെക്കുറിച്ച് ഒന്നാമതായി സ്മരിക്കുവാനുള്ളത്, അതുതന്നെയും അപരബ്രഹ്മത്തിൻെറ പരിണാമമാണ് എന്നാണ്. പരബ്രഹ്മം പരിണാമ വിഹീനമാണല്ലോ. അപരബ്രഹ്മത്തെക്കുറിച്ചുള്ള ഋഷിവചനങ്ങൾ നോക്കുക. "ഇതിൽ നിന്നു പ്രാണനും, മനസ്സും, ഇന്ദ്രിയങ്ങളും, ആകാശവും, വായുവും, ജ്യോതിസ്സും, സർവ്വത്തെയും ധരിക്കുന്ന പൃഥിവിയും; ഉണ്ടായി." "ഇതിൽനിന്ന് ആകാശം ഉണ്ടായി; അതിൻെറ ഗുണം ശബ്ദമാകുന്നു; ആകാശത്തിൽ നിന്നു ശബ്ദവും സ്പർശവും ഗുണങ്ങളായ വായു ഉണ്ടായി; വായുവിൽ നിന്നു ശബ്ദവും സ്പർശവും വർണ്ണവും ഗുണങ്ങളായ അഗ്നി ഉണ്ടായി; അഗ്നിയിൽ നിന്നു ശബ്ദവും സ്പർശവും രൂപവും രസവും ഗുണങ്ങളായ ജലം ഉണ്ടായി. ജലത്തിൽനിന്നു ശബ്ദം സ്പർശം രൂപം രസം ഗന്ധം എന്നിവ ഗുണങ്ങളായ പൃഥിവി ഉണ്ടായി. പൃഥിവിയിൽനിന്നു ചെടികളും, ചെടികളിൽനിന്ന് അന്നവും, അന്നത്തിൽ നിന്നു രേതസ്സും രേതസ്സിൽനിന്നു പുരുഷനും, പരിണമിച്ചു." വൃക്ഷമൃഗാദികളായ സകല വ്യക്തികളും, അതതുകൾക്കു യോജിച്ച അന്നത്തിൽ നിന്നു പ്രഭവിക്കുന്നു. സകല വ്യക്തിക

ജീവാത്മാവിൻെറ ആവരണം.

---

പരബ്രഹ്മത്തിനു വികാരമാകട്ടെ, പരിണാമമാകട്ടെ ഇല്ല; ഇതിനുകീഴ് വികാരമുള്ളതായി പറയപ്പെടാവുന്ന ബ്രഹ്മം അപരബ്രഹ്മം തന്നെ.

ളിലും ശ്രേഷ്ഠൻ മനുഷ്യനാകയാൽ, അന്നത്തിൽനിന്നു പുരുഷൻ പരിണമിച്ചു എന്നു പറഞ്ഞാൽ, ശരീരമുള്ള സകലവും പരിണമിച്ചു എന്നു തന്നെ ഗ്രഹിക്കണം. അന്നത്തിൽനിന്നു ഭവിച്ച ശരീരം, ജീവാത്മാവിന്റെ എത്രയും ബാഹ്യമായ ആവരണമാകുന്നു. ശരീരത്തെ—സ്ഥൂലശരീരത്തെ അന്നമയകോശം എന്നും പറയാറുണ്ട്. "ഈ അന്നകോശത്തിനു തല, നാം കാണുന്ന ശിരസ്സുതന്നെ; വലത്തുകൈ വലത്തു ചിറകും, ഇടത്തുകൈ ഇടത്തു ചിറകും, ഉടൽ അംഗങ്ങളുടെ ആശ്രയസ്ഥാനവും, കീഴ്പോട്ടുള്ള ഭാഗം പ്രതിഷ്ഠയും, ആകുന്നു." അന്നമയകോശത്തിന്റെ ഉള്ളിൽ പ്രാണമയകോശം നില്ക്കുന്നു. "പ്രാണമയകോശം എന്നതു അന്നമയകോശത്തിൽനിന്നു ഭിന്നവും, അന്നമയകോശത്തിന്റെ ഉള്ളിൽ നില്ക്കുന്നതും, ആകുന്നു." പ്രാണമയകോശം, അന്നമയകോശത്തെ നിറഞ്ഞു നില്ക്കുന്നു. മനുഷ്യന്റെ അന്നമയകോശത്തിന്റെ ഉള്ളിൽ നില്ക്കുന്ന പ്രാണമയകോശത്തിന് മനുഷ്യന്റെ ആകൃതി തന്നെയാണ് എന്നു വിധിയുണ്ട്. പ്രാണമയകോശത്തിനു ശിരസ്സായതു, ശ്വാസമായും ഉച്ഛ്വാസമായും പ്രത്യക്ഷപ്പെടുന്ന പ്രാണൻതന്നെ. വ്യാനൻ വലത്തു ചിറകും, അപാനൻ ഇടത്തു ചിറകും, സമാനൻ ഉടലും, പൃഥിവി ദേവതയും, പുച്ഛം പ്രതിഷ്ഠയും ആണ്. പ്രാണമയ കോശത്തിന്റെ ഉള്ളിൽ മനോമയകോശം ഉണ്ട്. മനോമയകോശം പ്രാണമയ കോശത്തിൽ നിറഞ്ഞു നില്ക്കുന്നു. പ്രാണമയ കോശം പുരുഷസ്വരൂപമായിരിക്കയാൽ മനോമയ കോശവും പുരുഷസ്വരൂപം തന്നെ. മനോമയ കോശത്തിനു ശിരസ്സ് യജുസ്സ്, വലത്തു ചിറകു സാമം, ഇടത്തു ചിറക് ആദേശം, അഥർവ്വാവു അംഗിരസ്സ് എന്നിവരാൽ പ്രണീതങ്ങളായ മന്ത്രങ്ങളാകുന്ന പുച്ഛം, പ്രതിഷ്ഠ—ഇങ്ങനെ വിഭാഗം. പ്രാണകോശം അന്നകോശത്തിന് ആത്മാവാകുന്നതുപോലെ, മനഃകോശം പ്രാണകോശത്തിന് ആത്മാവാകുന്നു. വിജ്ഞാനമയകോശം പ്രാണമയ കോശത്തിന്റെ ഉള്ളിൽ നില്ക്കുന്നു. മനഃകോശത്തിൽ നിറഞ്ഞു നില്ക്കുന്ന വിജ്ഞാനകോശവും പുരുഷാകാരം ഉള്ളതാകുന്നു. വിജ്ഞാന മയനു ശിരസ്സു ശ്രദ്ധയാണ്. വിജ്ഞാനം പ്രബലമായവൻ കൃത്യങ്ങളെക്കുറിച്ചു ശ്രദ്ധയുള്ളവനായിരിക്കും. വലത്തെ പക്ഷം, ഋതം അതായതു ശാസ്ത്രജ്ഞാനം; ഇടത്തെ പക്ഷം, സത്യം; ഉടലായതു യോഗമത്രെ. യോഗം എന്നതു ശാന്തിയുടെ മുദ്രയാകയാൽ വിജ്ഞാനമയനു ഉടലാണു യോഗമെന്നുള്ളതു സുഗ്രഹമാകുന്നു. പ്രതിഷ്ഠയായതു മഹത്തത്വം; സകല വിജ്ഞാനങ്ങളും ഉറച്ചുനില്ക്കുന്നതു മഹത്തത്വത്തിന്മേലാണ്. ജീവാത്മാവിനു വ്യക്തിബോധം ഉണ്ടാകുന്നതു വിജ്ഞാനകോശത്തിന്റെ വ്യാപാരം നിമിത്തമത്രെ. വിജ്ഞാനകോശത്തിന്റെ ഉള്ളിൽ അഞ്ചാമത്തേതായ ആനന്ദമയകോശം നില്ക്കുന്നു. ജീവാത്മാവിനെ എത്രയും സമീപിച്ചു ആവരണം ചെയ്യുന്ന ആനന്ദകോശത്തിനു വ്യക്തിബോധം ഇല്ല. വിജ്ഞാനമയനെ നിറഞ്ഞു നില്ക്കുന്ന ആനന്ദമയനും പുരുഷാകാരനാണ്. ആനന്ദമയനു ശിരസ്സായതു പ്രിയം; വലത്തു പക്ഷം, പ്രിയത്തിൽനിന്നു ജനിക്കുന്ന ഹർഷം; ഇടത്തു പക്ഷം പ്രഹർഷം; ആനന്ദമയന്റെ ഉടൽ ആനന്ദം തന്നെ. ആനന്ദമയന്റെ ആധാരം ബ്രഹ്മമാകയാൽ, പുച്ഛം ബ്രഹ്മമാണെന്നു പറയുന്നു." ആനന്ദമയന്റെ പ്രതിഷ്ഠ ബ്രഹ്മത്തിന്മേൽ--അപരബ്രഹ്മത്തിന്മേൽ—അത്രേ. അപരബ്രഹ്മവും ജീവാത്മാവും ഒന്നാകയാൽ—മേല്കണ്ട ഋഷിവചനത്തിൽനിന്നു ഗ്രഹിക്കേണ്ടതു, ആനന്ദമയന്റെ ഉള്ളിൽ ജീവാത്മാവു സ്ഥിതി ചെയ്യുന്നു എന്നാണ്. ഓരോ വ്യക്തിയിലും ജീവാത്മാവിന്റെ സ്ഥാനം, ഒന്നിനുള്ളിൽ ഒന്നായി നില്ക്കുന്ന അഞ്ചുകോശങ്ങൾക്കുള്ളിലാണ്, എന്നു ഉപനിഷത്തുകൾ, നിസ്സന്ദേഹം പ്രസ്താവിക്കുന്നു. ആനന്ദമയം എന്ന കോശത്തെ വിട്ടുകളഞ്ഞു, നാലു കോശങ്ങളെക്കുറിച്ചുമാത്രം പ്രസ്താവിക്കുന്ന ഗ്രന്ഥങ്ങളും ഉണ്ട്.

വിജ്ഞാന മയൻ, മനോ മയൻ, പ്രാണ മയൻ എന്ന മൂന്നു കോശങ്ങളെ ഒരുമിച്ചു ചേർത്ത്, സൂക്ഷ്മശരീരം എന്നും പറയാറുണ്ട്. സൂക്ഷ്മശരീരം എന്ന പദത്തെ ഓർത്തിരിക്കേണ്ടതാണ്. ഇതിനു കീഴ് പുനർജ്ജന്മത്തെക്കുറിച്ചുള്ള ഖണ്ഡികയിൽ, സൂക്ഷ്മശരീരത്തെക്കുറിച്ചു പ്രസ്താവമുണ്ടാകും.

ഏററവും പുറത്തു നില്ക്കുന്ന അന്നമയ കോശത്തെക്കുറിച്ചു രസാവഹങ്ങളായ പല സംഗതികളെയും ഋഷികൾ പ്രസ്താവിച്ചിട്ടുണ്ട്. "ഇതു ബ്രഹ്മപുരമാണ്; ഇതിനുള്ളിൽ താമരയാകുന്ന ഹൃദയമുണ്ട്; ആ ഗൃഹത്തിനുള്ളിൽ പ്രാണാഗ്നികൾ ഉണർന്നിരിക്കുന്നു; ഇതു ബ്രഹ്മത്തിന്റെ പരമധാമമാകുന്നു; ബ്രഹ്മം അധിവസിക്കുന്ന പുരത്തിനു ദ്വാരങ്ങൾ ഒമ്പതുണ്ട്. നാഭിയേ

---

മഹത്തത്വം എന്താണെന്നു ഉല്പത്തികാണ്ഡം വിവരിക്കുന്നു.

മുക്തന്റെ മരണ സമയത്തെ കുറിച്ചു, മുക്തി എന്ന ഖണ്ഡികയിൽ പ്രസ്താവം ഉണ്ട്.

യും ബ്രഹ്മരന്ധ്രത്തെയും കൂടെ ഗണിച്ചാൽ, ദ്വാരങ്ങൾ പതിനൊന്നായി.” ശിരസ്സിന്റെ മുകളിൽ ഉണ്ടു് എന്നു സങ്കല്പിക്കപ്പെട്ടിരിക്കുന്ന ഒരു ദ്വാരമാണു ബ്രഹ്മരന്ധ്രം എന്നതു്. അതു നൂറ്റൊന്നാമത്തെ നാഡിയായ സുഷുമ്നയുടെ മേലറ്റത്താകുന്നു. ശിശു മാതൃഗർഭത്തിൽ കിടക്കുന്ന സമയം, ആ രന്ധ്രത്തിൽ കൂടെ ബ്രഹ്മം ശിശുവിന്റെ ശരീരത്തിൽ കടക്കുകയും, മുക്തന്റെ മരണസമയത്തു ബ്രഹ്മത്തോടു യോജിക്കുവാനായി ഇറങ്ങുകയും ചെയ്യുന്നു.

ശരീരം എന്നതു് ഭൂമി, വെള്ളം, തീയ്, വായു, ആകാശം എന്ന പഞ്ചഭൂതങ്ങളെക്കൊണ്ടു നിർമ്മിതമാകുന്നു. ശരീരത്തിൽ കഠിനമായതൊക്കെയും പൃഥിവി; ദ്രവമായതൊക്കെയും ജലം; ഉഷ്ണമായതൊക്കെയും അഗ്നി; സഞ്ചരിക്കുന്നതൊക്കെയും വായു; സുഷിരമായതൊക്കെയും ആകാശം; എന്നാണു് ഗ്രഹിക്കേണ്ടതു്. ശരീരം എന്നതു് കണ്ണു്, കാതു്, മൂക്കു്, രുചിക്കുന്ന നാക്കു്, തോൽ എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളിലും, ഉപസ്ഥം, അപാനം, ബുദ്ധി, മനസ്സു്, സംസാരിക്കുന്ന നാക്കു്, എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളിലും വർത്തിക്കുന്നു. ശരീരം എന്നതു്, മധുരം, പുളി, ഉപ്പു്, തിക്തം, കടു, കഷായം എന്ന ആറു രസങ്ങളെ ആശ്രയിച്ചു നില്ക്കുന്നു. ശരീരം എന്നതു്, വെള്ള, ചുവപ്പു്, കൃഷ്ണം, ധൂമ്രം, പീതം, കപിലം, പാണ്ഡുരം, എന്ന ഏഴു നിറങ്ങളിലുള്ള ധാതുക്കളെക്കൊണ്ടു നിർമ്മിതമായിരിക്കുന്നു. ശരീരം എന്നതു്, വാതം, പിത്തം, കഫം എന്ന മലങ്ങൾ ചേർന്നു നില്ക്കുന്നു. ശരീരം എന്നതു പിതൃമാതൃബീജങ്ങളുടെ സംഘടനത്തിൽനിന്നു് ഉണ്ടാകുന്നതാകയാൽ, ദ്വിയോനിയാണു്. ശരീരം എന്നതു് ഭോജ്യം, ഭക്ഷ്യം, ചോഷ്യം, ലേഹ്യം എന്ന നാലുതരത്തിലുള്ള ആഹാരങ്ങളെക്കൊണ്ടു ജീവിക്കുന്നു. സ്ത്രീപുരുഷസംയോഗത്തിന്റെ ശേഷം, ഒരു രാത്രികൊണ്ടു്, സ്ത്രീഗർഭത്തിൽ ബീജം കലലമായി രൂപപ്പെടുന്നു. അതു് ഏഴു രാത്രികൊണ്ടു ബുദ്ബുദമാകും; അർദ്ധമാസശേഷം പിണ്ഡവും, മാസശേഷം, കഠിനവും ആകും. രണ്ടാം മാസത്തിൽ ശിരസ്സു കാണും; മൂന്നാം മാസത്തിൽ പാദങ്ങൾ കാണും; നാലാം മാസത്തിൽ ഞെരിയാണി, ഉദരം, കടിപ്രദേശം, എന്നവ കാണും; അഞ്ചാംമാസത്തിൽ പൃഷ്ഠം, ആറാംമാസത്തിൽ മുഖനാസികാനയനശ്രോത്രങ്ങൾ കാണും. ഏഴാം മാസത്തിൽ ശിശുവിൽ ജീവാത്മാവു പ്രവേശിക്കുന്നു. എട്ടാംമാസത്തിൽ ശിശു സർവ്വലക്ഷണസമ്പൂർണ്ണനാകും. പിതൃതേജസ്സ് അധികമാണു് എങ്കിൽ ശിശു പുരുഷനും, മാതൃതേജസ്സ് അധികമാണു് എങ്കിൽ ശിശു സ്ത്രീയും, രണ്ടും സമമാണു് എങ്കിൽ ശിശു നപുംസകവും ആകും. മാതാപിതാക്കൾ വ്യാകുലിതരായിരുന്നാൽ, ശിശു അന്ധനായോ, മുടന്തനായോ, വാമനനായോ പിറക്കും. ശുക്ലത്തെ വായു അടിച്ചു് അതിനെ രണ്ടാക്കിയാൽ, ഗർഭത്തിൽ രണ്ടു ശിശുക്കൾ ഉണ്ടാകും. ഒമ്പതാംമാസത്തിൽ ശിശു ജ്ഞാനം തികഞ്ഞവനായി; പൂർവ്വജന്മത്തിൽ ഏതു ജാതിയിൽ ജനിച്ചിരുന്നു എന്നും, ഏതു ശുഭാശുഭങ്ങളെ ചെയ്തു എന്നും, സ്മരിക്കും. “ആയിരങ്ങളായ യോനിയിൽ ഞാൻ പിറന്നു; വിവിധാഹാരങ്ങളെ ഞാൻ ഭുജിച്ചു; നാനാവിധങ്ങളായ മുലകളെ ഞാൻ കുടിച്ചു, ഞാൻ ജനിക്കുന്നു; മരിക്കുന്നു; വീണ്ടും ജനിക്കുന്നു; ഞാൻ ചെയ്ത ശുഭങ്ങളെവിടെ? അശുഭങ്ങളെവിടെ? ഞാൻ സങ്കടക്കടലിൽ മുങ്ങി, ഞാൻ എന്താണു ചെയ്യുക?” ഇങ്ങനെ ചിന്തിച്ചു വിലപിക്കുന്ന ശിശു പത്താംമാസത്തിൽ യോനിദ്വാരത്തെ പ്രവേശിക്കുന്നു; അവിടെ ഞെങ്ങി ഞെരുങ്ങി, പീഡിതനാകുന്നു; വൈഷ്ണവമായ വായുവിനെ സ്പർശിക്കുന്നു; ആ ക്ഷണത്തിൽ, അതു ജന്മമരണങ്ങളേയും ശുഭാശുഭങ്ങളേയും വിസ്മരിക്കുന്നു. മനുഷ്യശിരസ്സിൽ കപാലങ്ങൾ നാലുണ്ടു്. മനുഷ്യശരീരത്തിൽ നൂറേഴു മർമ്മങ്ങളും, നൂറ്റെൺപതു സന്ധികളും, തൊള്ളായിരം സ്നായുക്കളും, എഴുനൂറു സിരകളും, അഞ്ഞൂറു മജ്ജകളും, മുന്നൂറ്റൻപതു അസ്ഥികളും, നാലരക്കോടി രോമങ്ങളും ഉണ്ടു്. ഹൃദയം എട്ടു പലം, ജിഹ്വ പന്ത്രണ്ടു പലം, പിത്തം ഒരു പ്രസ്ഥം, കഫം ഒരു ആഢകം, ശുക്ലം ഒരു കുഡവം, മേദസ്സ് രണ്ടു പ്രസ്ഥം, ഇങ്ങനെ ശരീരാംശങ്ങൾ തൂങ്ങുന്നു. മൂത്രവും പുരീഷവും ആഹാരപരിമാണം അനുസരിച്ചു് മാറിമാറി കാണുമെന്നുള്ളതിനാൽ, അവയുടെ ഘനത്തെ ക്ലിപ്തമായി പറഞ്ഞുകൂടാ.

മനുഷ്യശരീരത്തിന്റെ അംശങ്ങളിൽ ഹൃദയത്തെക്കുറിച്ചാണു്, ഋഷികൾ അധികം ചിന്തിക്കുകയും പ്രസ്താവിക്കുകയും ചെയ്തിട്ടുള്ളതു്. ഹൃദയം എന്നതു “ഹൃദി അയം” “ഈ അവൻ അതായതു് ജീവാത്മാവു ഹൃത്തിൽ ഇരിക്കുന്നതിനാൽ ഹൃദയം” എന്നു വ്യാഖ്യാനിക്കപ്പെടുന്നുണ്ടു് “നെല്ലിന്റെ അല്ലെങ്കിൽ യവത്തിന്റെ വലിപ്പത്തിൽ, ജീവാത്മാവു ഹൃദയത്തിൽ ഇരിക്കുന്നു.” “ഹൃദയത്തിൽ ഇരിക്കുന്ന പുരുഷൻ കാൽപെരുവിരലിന്റെ വലിപ്പമുള്ളതാകുന്നു.” “ഹൃദയത്തിനകത്തു് ദ്യോവും ഭൂമിയും, അഗ്നിയും വായുവും, സൂര്യനും, ചന്ദ്രനും, മിന്നലും നക്ഷത്രങ്ങളും, അടയ്ക്കപ്പെട്ടിരിക്കുന്നു.” “ഹൃദയകോശത്തിലുള്ള ഗുഹയിൽ ഇവൻ സ്ഥിതിചെയ്യുന്നു.” ഹിത എന്നു പേരായ നാഡികൾ ഹൃദയത്തിൽ

പ്രതിഷ്ഠിതങ്ങളാണ്; ഹിതകളിൽ ഓരോന്നും, ഒരു രോമം ആയിരമായി പകുത്തതുപോലെ, സൂക്ഷ്മമത്രെ." "രോമം ആയിരമായി പകുത്തതുപോലെ സൂക്ഷ്മമായ ഹിത എന്ന നാഡികൾ ശുക്ല നീല പിംഗല ഹരിത ലോഹിതദ്രവങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു." "ഹിത എന്ന നാഡികൾ എണ്ണത്തിൽ എഴുപത്തീരായിരമാണ്. അവ ഹൃദയത്തിൽനിന്നു ശിരോഭാഗത്തേക്കു പോകുന്നു. സുഷുപ്തിയിൽ, ഇവൻ,—ജീവാത്മാവ്—ആ നാഡികളിൽ ശയിക്കുന്നു." "ഹൃദയത്തിൽ നാഡികൾ നൂറെറാന്നാണ്. അവയിൽ ഒന്നു ശിരസ്സിലേക്കു പോകുന്നു. അമൃതത്വത്തെ പ്രാപിക്കുന്നവന്റെ—മുക്തിയെ പ്രാപിക്കുന്നവന്റെ—ജീവാത്മാവ്—ആ നാഡിയിൽക്കൂടെ സഞ്ചരിക്കുന്നു. ശേഷിച്ച നാഡികൾ എല്ലാഭാഗങ്ങളിലേക്കും പോകുന്നു." "ആത്മാവു ഹൃദയത്തിൽ ആകുന്നു; ആ ഹൃദയത്തിൽ നൂറെറാന്നു നാഡികൾ ഉണ്ടു്. ആ നാഡികളിൽ ഓരോന്നിനും, നൂറുനൂറു ശാഖാനാഡികൾ ഉണ്ടു്. ആ ശാഖാ നാഡികളിൽ ഓരോന്നിനും എഴുപത്തീരായിരം പ്രതി ശാഖാനാഡികൾ ഉണ്ടു്; അങ്ങനെ ഒരു ശരീരത്തിൽ എഴുപത്തിരണ്ടു കോടി എഴുപത്തിരണ്ടു ലക്ഷത്തി പതിനായിരത്തി ഇരുനൂറെറാന്നു നാഡികൾ ഉണ്ടു്. ഈ നാഡികളിൽ ഓരോന്നും നൂറെറാന്നാമത്തതായ സുഷുമ്നയെ ചുററിക്കിടക്കുന്നു. മേല്പറഞ്ഞവ ഒക്കെയും പരമർഷികളുടെ വാക്യങ്ങളാണ്. ഗർഭത്തിൽ ഉരുവാകുന്ന ശിശുവിൽ പ്രവേശിക്കുന്ന ജീവാത്മാവ്, ഏതാണെന്നുള്ളതിനെ കുറിച്ച്, ഋഷികൾ ഭിന്നാഭിപ്രായക്കാരാണെന്നു തോന്നുന്നു. ഒരു ഋഷി പറയുന്നു:—"പുരുഷൻ സ്ത്രീയുടെ അംഗം എന്നതുപോലെ സ്ത്രീയിൽ പ്രവേശിക്കുന്നു; ആയതിനാൽ ഗർഭധാരണം നിമിത്തം സ്ത്രീക്കു സങ്കടം ഉണ്ടാകുന്നില്ല. പുരുഷന്റെ ആത്മാവു സ്ത്രീയിൽ പ്രവേശിച്ചാൽ, സ്ത്രീ ആ ആത്മാവിനെ സംഭാവനം ചെയ്യുന്നു." ഇതിൽനിന്നു ഗ്രഹിക്കേണ്ടതു്, പുരുഷന്റെ ആത്മാവു സ്ത്രീഗർഭത്തിൽ കടക്കുന്നു എന്നാണ്. വേറൊരു ഋഷി പറയുന്നു:—"ഒരുവന്റെ മരണസമയത്തു ശരീരത്തെ പിരിയുന്ന ജീവാത്മാവ് ചന്ദ്രമണ്ഡലത്തെ പ്രാപിക്കും; കർമ്മക്ഷയം സംഭവിക്കുമ്പോൾ തിരികെ വരും; ആ ജീവാത്മാവു ആകാശത്തുനിന്നു വായുവിനെ പ്രാപിക്കും; വായുവാകട്ടെ ധൂമമാകും; ധൂമം മേഘമാകും; മേഘം മഴയാകും; അതിന്റെ ശേഷം ഓരോ ഗർഭത്തിൽ കടന്നു ജനിക്കും." ഈ മതപ്രകാരം സ്ത്രീഗർഭത്തിൽ കടക്കുന്നതു പിതൃ മാതൃ ബന്ധമില്ലാത്ത ഏതോ ഒരു ജീവാത്മാവാണെന്നു വരുന്നു. നൂതനനായ ഈ ജീവാത്മാവിനു പിതൃബീജവും, മാതൃഗർഭവും, മാർഗ്ഗമദ്ധ്യേ, സ്ഥാനങ്ങളായി എന്നു മാത്രമാണ്." വേറൊരു ഋഷി പറയുന്നു:—"ഒന്നായിരുന്നതിനെ പ്രജാപതി സ്ത്രീയായും പുരുഷനായും ഭാഗിച്ചു; ആ രണ്ടു് അർദ്ധങ്ങൾ തമ്മിൽ വീണ്ടും യോജിക്കുന്നു". ഈ ന്യായേന ആലോചിച്ചാൽ അപരബ്രഹ്മം—ജീവാത്മാവ്—പിതാവിനോടും മാതാവിനോടും നിത്യബന്ധമുള്ളതാണെന്നു കാണാം." ശുക്ലശോണിതങ്ങളുടെ ബന്ധം നിമിത്തം ഹൃദയത്തിൽ ഉരുവാകുന്ന ശിശുവിൽ കടക്കേണ്ടതു്, ജീവാത്മാവ് ആണ് എന്നതിനാൽ ഗർഭാധാനത്തെ ഒരു മതകാർയ്യമായി ആചാർയ്യന്മാർ വിധിക്കുന്നു. ഒരു ഋഷി പറയുന്നു:—"സ്വാദ്ധ്യായം പ്രവചനം എന്നവയെ എപ്പൊഴും അനുഷ്ഠിക്കണം; അവയോടു കൂടെത്തന്നെ ശാസ്ത്രജ്ഞാനം, സത്യം, തപസ്സ്, ദമം, ശമം എന്നിവ അനുഷ്ഠിക്കപ്പെടണം." അഗ്നികളെ ആധാനം ചെയ്യണം, അഗ്നിഹോത്രത്തെ ഹോമിക്കണം; അതിഥിപൂജ ചെയ്യണം; മാനുഷകർമ്മങ്ങളാൽ ബന്ധുപൂജ മുതലായവ ചെയ്യണം; സന്തതിയെ ഉല്പാദിപ്പിക്കണം. ഋതുകാലത്തിൽ ഭാർയ്യയെ പ്രാപിക്കണം; പൌത്രന്മാരുടെ ഉല്പത്തിക്കായി, മക്കളുടെ വിവാഹം നടത്തണം" ഈ ഋഷിയുടെ അഭിപ്രായത്തിൽ വിവാഹം പുത്രോല്പാദനം മുതലായവ ഒഴിച്ചുകൂടാത്ത ധർമ്മമാണെന്നു പ്രത്യക്ഷമാകുന്നു. അദ്ധ്യയനം കഴിഞ്ഞു പോകുന്ന ശിഷ്യനെ ഗുരു ഉപദേശിക്കുന്നതു് ഇങ്ങനെയാണ്:—"സത്യം പറയണം; ധർമ്മത്തെ അനുഷ്ഠിക്കണം; അദ്ധ്യയനത്തെ തെററിക്കരുതു്; ആചാർയ്യനു് ഇഷ്ടമായ ദക്ഷിണ കൊടുത്തശേഷം, സന്തതിയെ നിലനിർത്തണം." അന്നമയകോശത്തെ കുറിച്ചു് ഇതിലധികം ഇവിടെ വിവരിക്കേണ്ടതില്ല.

ജീവാത്മാവ്.

ജീവാത്മാവ്—അപരബ്രഹ്മം—അനാദിയാണ്. പരബ്രഹ്മത്തെപ്പോലെ തന്നെ മായയും അനാദികാലം മുതൽക്കേ ഉണ്ടു്. ആയതിനാൽ അപരബ്രഹ്മവും, അപരബ്രഹ്മത്തിന്റെ സൂക്ഷ്മരൂപമായ ജീവാത്മാവും അനാദിതന്നെ. ചിന്തയിൽ ഒതുങ്ങാത്ത ഭൂതകാലത്തിൽ തന്നെ കോടി കോടി ജീവാത്മാക്കൾ കോടി കോടി വ്യക്തികളിൽ കടക്കുകയും ആ വ്യക്തികളുടെ മരണംമൂലം അന്നകോശത്തിന്റെ വിനാശത്തിൽ അവയെ വിട്ടുപിരി

ജീവാത്മാവിനെ കുറിച്ചു ഏതാനും സംഗതികൾ മുക്തി എന്ന ഖണ്ഡികയിൽ ഉണ്ടു്.

യുകയും, വീണ്ടും നൂതന വ്യക്തികളിൽ കടക്കുകയും ആണ്. അപരബ്രഹ്മംതന്നെ ആയ ജീവാത്മാവ്, —സർവ്വസ്വാതന്ത്ര്യനായ ജീവാത്മാവ്—മനുഷ്യശരീരത്തിൽ, അല്ലെങ്കിൽ മൃഗ ഖഗ ദ്രുമ പാഷാണങ്ങളിൽ കെട്ടപ്പെടുവാനും കഷ്ടപ്പെടുവാനും ഇടയായത്, എങ്ങനെയാണ് എന്ന ചോദ്യം ഗൌരവമാണ്. ഒരു ഋഷി ഈ ചോദ്യം തന്നെ ചോദിച്ച് മറുപടി പറയുന്നുണ്ട്. "ഭഗവൻ! പ്രാണൻ—ജീവാത്മാവ് എവിടെ നിന്നു ജനിക്കുന്നു? അത് ഈ ശരീരത്തിൽ എങ്ങനെ കടക്കുന്നു? ജീവാത്മാവ്, പരമാത്മാവിൽ നിന്നു ജനിക്കുന്നു. പുരുഷന്റെ മേൽ ഛായ എന്നതുപോലെ, പരമാത്മാവ് വ്യക്തിയിൽ നിഴലിക്കുന്നു. മനോധികൃതേന കർമ്മണാ ജീവാത്മാവ് ശരീരത്തിൽ പ്രവേശിക്കുന്നു." മനോധികൃതേന എന്നതിനു ശങ്കരാചാര്യർ കൊടുക്കുന്ന വ്യാഖ്യാനം മനഃസങ്കല്പ ഇച്ഛാദി നിഷ്പന്ന കർമ്മണ എന്നാണ്. ജീവാത്മാവു സ്വമനസ്സിന്റെ സംകല്പം ഇച്ഛ മുതലായതുകളാൽ ശരീരത്തിൽ ബന്ധിക്കപ്പെടുവാൻ ഇടയായി, എന്നാണ് ഇവിടെ പ്രസ്താവിക്കപ്പെടുന്നത്. വേറൊരു ഋഷി പറയുന്നു:—"ജീവാത്മാവിനെ പ്രകൃതി ആവരണം ചെയ്യുന്നു" പ്രകൃതി എന്നു പറഞ്ഞാൽ സത്വം, രജസ്സ്, തമസ്സ് എന്നിവയുടെ സംഘാതം തന്നെ. സത്വ രജസ്തമസ്സുകൾ ആവരണം ചെയ്ത ജീവാത്മാവ്, സ്വയം സർവ്വാതീതനാണെന്നുള്ളതിനെ വിസ്മരിക്കുകയും ഇത് എന്റേതാണ്; ഇതു സുഖമാണ്, ഇതു ദുഃഖമാണ്, എന്നിങ്ങനെയുള്ള ചിന്തകൾക്ക് അധീനനാകയും ചെയ്യുന്നു." വേറൊരു ഋഷി പറയുന്നു:—"ബ്രഹ്മം യഥാർത്ഥത്തേയും അയഥാർത്ഥത്തേയും വേറെ വേറെ അറിയുവാനായി ബഹുരൂപങ്ങളെ ധരിക്കുന്നു. അപരബ്രഹ്മം സൃഷ്ടി ചെയ്യുവാനും ജീവാത്മാവു ഓരോ വ്യക്തികളിൽ കടന്നു ക്ലേശിക്കുവാനും ഇടയായത് എന്താണെന്നുള്ളതിലേക്കു മേൽ പറഞ്ഞവ ഒന്നും തെളിവായ ന്യായമാകുമെന്നു തോന്നുന്നില്ല. ക്ലേശത്തിനു കാരണമാകുന്ന മനോധികൃത കർമ്മത്തെ സർവ്വാതീതൻ എങ്ങനെ ചെയ്യും? സർവ്വാതീതനെ മോഹിപ്പിക്കത്തക്കവണ്ണം ആവരണം ചെയ്യുവാൻ പ്രകൃതിക്ക് എങ്ങിനെ കഴിയും? ബ്രഹ്മം ഏതവസ്ഥയെ പ്രാപിച്ചാലും മോഹത്തിന് അധീനമാകുന്നത് എങ്ങിനെ? എന്നിങ്ങനെയുള്ള പ്രശ്നങ്ങൾക്കു സാധാരണന്മാർക്കു സുഗ്രഹമാകത്തക്ക മറുപടി മുകളിൽ കണ്ട ഋഷിവചനങ്ങളിൽ ഇല്ല. ജീവാത്മാവിനു വ്യക്തിശരീരങ്ങളിൽ ബന്ധം ഭവിക്കുവാൻ ഇടയായത് എന്തുകൊണ്ടാണെന്ന് മനുഷ്യന് അറിഞ്ഞുകൂടാ എന്ന് സ്വാമി വിവേകാനന്ദൻ പ്രസ്താവിക്കുന്നുണ്ട്. ഇത് ബ്രഹ്മത്തിന്റെ മായയാണ്. മനുഷ്യന് മനസ്സിലാകാത്ത ഈ ഭാഗം പോകട്ടെ; മനുഷ്യ ശരീരത്തിൽ ബദ്ധനായി വർത്തിക്കുന്ന ബ്രഹ്മത്തെക്കുറിച്ച്—ജീവാത്മാവിനെ കുറിച്ച്—ഋഷികൾ ഖ്യാപനം ചെയ്തിട്ടുള്ള പല സംഗതികൾ ഉണ്ട്; അവയിൽ ചിലതിനെ ഇവിടെ ചിന്തിക്കാം.

ജീവാത്മാവ് ഇരിക്കുന്നതു ഹൃദയത്തിലാണ്; എന്നാൽ ഹൃദയത്തിൽ ജീവാത്മാവ് ഇരിക്കുന്നത്, ഏതാനും ഉപാധികളാൽ ആവൃതമായിട്ടത്രേ. അയതിനാൽ ജീവാത്മാവിന്റെ ബദ്ധതയെ കുറിച്ചു അറിയുവാനുള്ള അന്വേഷണത്തിൽ—ഉപാധികൾ ഏവയാണെന്നും, ഉപാധികളുടെ സ്വഭാവം എന്താണെന്നും അറിയുന്നതു ഉപയോഗപ്രദമാകുന്നു. ജീവാത്മാവിനെ ആവരണം ചെയ്യുന്ന ഉപാധികളിൽ ഒന്നായി, ശരീരത്തെ ഗണിക്കരുത്; ശരീരം ഈ വിഷയത്തിൽ ഒരു ഉപാധിയല്ല; ശരീരം നശിച്ചതു കൊണ്ടു ജീവാത്മാവിനു യഥാർത്ഥ ജ്ഞാനവും മോചനവും സിദ്ധിക്കുന്നില്ലല്ലൊ. ഒരു ശരീരം നശിച്ച ശേഷവും, ജീവാത്മാവു വീണ്ടും വേറൊരു ശരീരത്തെ സ്വീകരിച്ച് ജന്മം എടുക്കേണ്ടി വരുന്നത്, ശരീരം നശിച്ചാലും ജീവാത്മാവിന് ഉപാധി നിമിത്തം അജ്ഞാനം ശേഷിക്കുന്നതു കൊണ്ടാകുന്നു. ജീവാത്മാവിന്റെ യഥാർത്ഥതയെ ജീവാത്മാവിൽനിന്നു മറച്ചു നിറുത്തുന്ന ഉപാധികൾ നാലാണ്. (൧) മനസ്സും ഇന്ദ്രിയങ്ങളും (൨) പഞ്ചപ്രാണങ്ങൾ (൩) സൂക്ഷ്മശരീരം. (൪) കർമ്മം. ഈ ഓരോന്നിനേയും വിവരിക്കാം.

(൧) മനസ്സും ഇന്ദ്രിയങ്ങളും. സ്ഥൂലശരീരത്തിൽ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, ഇങ്ങനെ ഇന്ദ്രിയങ്ങൾ പത്തുണ്ട്. ജ്ഞാനേന്ദ്രിയങ്ങൾ കണ്ണ്, കാത്, രുചിക്കുന്ന നാക്ക്, മൂക്ക്, തൊലി എന്നവയാണ്. കർമ്മേന്ദ്രിയങ്ങൾ സംസാരിക്കുന്ന നാക്ക്, കൈ, കാൽ, ഗുദം, ഉപസ്ഥം എന്നവയാണ്; കാഴ്ച, കേൾവി, രുചി, മണം, തൊടൽ എന്ന വഴികളിൽകൂടി മനസ്സിൽ കടന്നുവരുന്ന ജ്ഞാനങ്ങളെ ബുദ്ധി സ്വീകരിച്ചു നിശ്ചയം ചെയ്യുകയും, നിശ്ചയമനുസരിച്ചു കർമ്മേന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുകയും, ചെയ്യുന്നു. മരണത്തിങ്കൽ ശരീരം നശിക്കുന്ന സമയം ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും നശിക്കുന്നു. എങ്കിലും അവയുടെ വൃത്തികൾ നശിക്കുന്നില്ല, എന്നു ഋഷികൾ സ്ഥാപിക്കുന്നു. ഈ ഭാഗത്തെ സൂക്ഷിച്ചു ഗ്രഹിക്കേണ്ടതാണ്. സ്ഥൂലശരീരവും അതോടുകൂടെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മരിച്ച ശേഷവും, ആ പത്തു ഇന്ദ്രിയങ്ങളുടെ വൃത്തികൾ ജീവാത്മാവിനെ വിട്ടു പിരിയാതെ നില്ക്കും. ഈ ജന്മത്തിൽ ഒരു വ്യക്തിയിൽ

ഇരിക്കുന്ന ജീവാത്മാവിനോട് ഒട്ടിച്ചേർന്നുകൊണ്ട്, ആ ജീവാത്മാവു് പൂർവ്വജന്മത്തിൽ വർത്തിച്ചിരുന്ന വ്യക്തിയുടെ ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും, വൃത്തികൾ, വാസനാരൂപത്തിൽ നില്ക്കുന്നുണ്ട്, എന്നു ഗ്രഹിക്കണം. സ്ഥൂലശരീരത്തിനെന്നതുപോലെ, ജീവാത്മാവിനും ഇന്ദ്രിയങ്ങൾ ഉണ്ട്. സ്ഥൂലശരീരത്തിൽ നില്ക്കുന്ന ജ്ഞാനേന്ദ്രിയങ്ങളുടെ വൃത്തികൾ ജീവാത്മാവിന്റെ ജ്ഞാനേന്ദ്രിയങ്ങളാണ്; അതുപോലെതന്നെ സ്ഥൂലശരീരത്തിൽ നില്ക്കുന്ന കർമ്മേന്ദ്രിയങ്ങളുടെ വൃത്തികൾ ജീവാത്മാവിന്റെ കർമ്മേന്ദ്രിയങ്ങളാണ്. ജീവാത്മാവിന്റെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ശരീരത്തിന്റെ ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ ദൈവതത്തിന്റെ സ്ഥാനത്തു നില്ക്കുന്നു എന്നും പറയാം. ഇനി ഗ്രഹിക്കുവാനുള്ളത്, ജീവാത്മാവിന്റെ പത്ത് ഇന്ദ്രിയങ്ങളെ ഭരിച്ചുകൊണ്ട് മനസ്സു നില്ക്കുന്നു എന്നതാണ്. ജീവാത്മാവിന്റെ കണ്ണു മുതലായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ അനുഭവിക്കുന്ന ജ്ഞാനത്തെ മനസ്സ് സ്വീകരിക്കുകയും, സങ്കല്പങ്ങളായി രൂപപ്പെടുത്തുകയും, ചെയ്യുന്നു. അതിന്റെശേഷം മനസ്സ് അതതു സങ്കല്പങ്ങൾക്കനുസരിച്ച്, കർമ്മേന്ദ്രിയങ്ങളെ ചേഷ്ടിപ്പിക്കുകയും ചെയ്യുന്നു. ഹൃദയത്തിനകത്തു ജീവാത്മാവു് വർത്തിക്കുന്നു എന്നു മുകളിൽ പറഞ്ഞു. എന്നാൽ ഹൃദയത്തിനകത്തുള്ള മനസ്സിനകത്താണ്, ജീവാത്മാവു വർത്തിക്കുന്നത്; ഹൃദയത്തിനകത്തു പത്തു ഇന്ദ്രിയങ്ങളോടുകൂടെ നില്ക്കുന്ന മനസ്സ്, വ്യക്തിയുടെ മരണത്തിങ്കലും ജീവാത്മാവിനെ വിട്ടുപിരിയാതെ, ജീവാത്മാവിനോടുകൂടെ നില്ക്കുന്ന ഒരു ഉപാധിയാകുന്നു.

൨. പഞ്ചപ്രാണങ്ങൾ. പ്രാണൻ എന്നതിന്റെ ആദിമപ്രയോഗം, ശ്വാസം എന്ന അർത്ഥത്തിലാണ്. അതിന്റെശേഷം അതിന് ജീവൻ എന്ന അർത്ഥം സിദ്ധിച്ചു. ജീവനാകട്ടെ, ശ്വാസം തന്നെയാണെന്നു ഭ്രമം ജനിക്കത്തക്കവണ്ണം അവ തമ്മിൽ അത്ര അടുത്ത ബന്ധമുള്ളതാണല്ലൊ. ഒരുവന്റെ ജാഗ്രദവസ്ഥയിൽ മാത്രമാണ്, അവന്റെ മനസ്സും ഇന്ദ്രിയങ്ങളും വ്യാപാരം ചെയ്യുന്നത്. എന്നാൽ പ്രാണൻ ജാഗ്രത്തിലും സുഷുപ്തിയിലും വ്യാപാരം ചെയ്യുന്നുണ്ട്. അതിനാൽ ചൈതന്യത്തിന്റെ പ്രധാന ആധാരം പ്രാണനാണ്. നിദ്രയിൽ പ്രവേശിക്കുന്ന ഒരുവന്റെ ഇന്ദ്രിയങ്ങൾ മനസ്സിനകത്തേക്കും മനസ്സ് പ്രാണനകത്തേക്കും പ്രവേശിക്കുന്നു എന്നു പറയും. പ്രാണനെ അഞ്ചായി വിഭജിച്ചാണ്, അതിനെക്കുറിച്ചു വ്യവഹരിക്കുന്നത്. അവക്ക് പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ, എന്നിങ്ങനെ പേരാണ്. ഒന്നാമത്തേതായ പ്രാണനെ പ്രാധാന്യം നിമിത്തം മുഖ്യപ്രാണൻ എന്നു പറയും. സമ്രാട്ട് സചിവന്മാരെ ഓരോ ദിക്കിലേക്കു നിയോഗിക്കുന്നതുപോലെ മുഖ്യപ്രാണൻ ഇതരപ്രാണങ്ങളെ സ്ഥാനങ്ങളിൽ സ്ഥാപിക്കുന്നു. ഈ വായുക്കളുടെ പ്രവൃത്തികൾ ഭിന്നങ്ങളാണ്. പ്രാണൻ ഹൃദയത്തിൽ നില്ക്കുന്നു; അതു് ഉച്ഛ്വസിക്കുക എന്ന കർമ്മം ചെയ്യുന്നു; അപാനൻ ഗുദത്തിൽ നില്ക്കുന്നു; നിശ്വസിക്കുന്നു. അപാനൻ മലമൂത്ര വിസർജ്ജനത്തെ സഹായിക്കുകയാണെന്നും പക്ഷമുണ്ട്. സർവ്വശരീരഗനായ വ്യാനൻ — അല്പ സമയത്തേക്ക് ശ്വാസോച്ഛ്വാസം നില്ക്കുന്ന ഘട്ടങ്ങളിൽ — ജീവനെ സംരക്ഷിക്കുന്നു. വില്ലുകുലച്ചു അങ്ങു നില്ക്കുന്നവർ മരിക്കാതെ ശേഷിക്കുന്നതു, വ്യാനന്റെ വ്യാപാരം കൊണ്ടാണ്. സമാനന്, സമാനൻ എന്നു നാമം സിദ്ധിച്ചതിന് രണ്ടുകാരണങ്ങൾ പറയാം. സമാനൻ, ഉച്ഛ്വാസത്തെയും നിശ്വാസത്തെയും ക്രമീകരിച്ചുകൊണ്ട്, പ്രാണനെയും അപാനനെയും സമനിലയിൽ നിർത്തുന്നു, എന്നതാണ് ഒരു കാരണം. പ്രാണൻ ഹൃദയത്തിലാണ്, നില്ക്കുന്നത് എന്നു മുകളിൽ പറഞ്ഞു. എന്നാൽ അതു ചക്ഷുഃശ്രോത്ര മുഖ നാസികകളിലാകുന്നു നില്ക്കുന്നത് എന്നും പ്രമാണമുണ്ട്. ആ സ്ഥാനത്തു നില്ക്കുന്ന പ്രാണന്റെയും ഗുദത്തിൽ നില്ക്കുന്ന അപാനന്റെയും മദ്ധ്യത്തായി, നാഭിയിൽ നില്ക്കുന്നതു കൊണ്ടാണ്, ആ വായുവിന് സമാനൻ എന്നു പേരുണ്ടായത്. ഇതാണു രണ്ടാമത്തെ കാരണം. സമാനന്റെ പ്രവൃത്തി ഭക്ഷണത്തെ ദഹിപ്പിക്കുക ആണ്. പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ എന്ന നാലു വായുക്കൾ ജീവനെ സാധിപ്പിക്കുന്നു. ഉദാനനാകട്ടെ മനുഷ്യൻ മരിക്കുന്ന സമയം ജീവാത്മാവിനെ ശരീരത്തിൽ നിന്നു നടത്തുന്നു. പ്രാണങ്ങളെക്കുറിച്ച് ഇവിടെ പറഞ്ഞതു സർവ്വവും സ്ഥൂലശരീരത്തിന്റെ പ്രാണങ്ങളെക്കുറിച്ചാണ്. സ്ഥൂലശരീരത്തിന്റെ പ്രാണങ്ങൾക്ക് ദൈവതങ്ങളായ പ്രാണങ്ങൾ ഉണ്ട്. ദൈവതങ്ങളായ പ്രാണങ്ങൾ അഞ്ചും ശരീരവിനാശത്തിന്റെ ശേഷം ജീവാത്മാവിനോട് ഒട്ടിനില്ക്കുന്ന ഉപാധിയാണ്. മനസ്സും ഇന്ദ്രിയങ്ങളും അതിനെ ഒരു ഉപാധിയായും, പഞ്ചപ്രാണങ്ങളെ വേറൊരു ഉപാധിയായും, ഇവിടെ പറഞ്ഞു. എന്നാൽ ജീവാത്മാവിന് അജ്ഞാനത്തെയും മിഥ്യാബോധത്തെയും കൊടുക്കുന്ന വിഷയത്തിൽ ഒന്നാമത്തെ ഉപാധി രണ്ടാമത്തേതിനെക്കവിഞ്ഞു പ്രബലമാകുന്നു, പഞ്ചപ്രാണങ്ങൾ ജീവാത്മാവിനെ ദ്രവിപ്പിക്കുന്ന വിഷയത്തിൽ അതിപ്രാധാന്യം ഉള്ളവയല്ല. പ്രാണങ്ങൾ അഞ്ചിനെയും ചേർത്ത് ഉപാധിയായി മുകളിൽ പറഞ്ഞു. എന്നാൽ അവയിൽ മുഖ്യപ്രാണൻ എന്നതുമാത്രമാണ് ഉപാധി എന്ന നിലയിൽ പാരമായ വ്യാപാരം ഉള്ളത്. മനസ്സ്

ഇന്ദ്രിയങ്ങൾ പ്രാണങ്ങൾ എന്നവ സ്ഥൂലശരീരത്തെ സ്ഥാനത്തു നിൎത്തുന്നതായി നാം അറിയുന്നു. അവയുടെ ദൈവതങ്ങളെ ആണ് ജീവാത്മാവിന്റെ ഉപാധികളെന്നു ഗ്രഹിക്കേണ്ടതു്. മനസ്സും ഇന്ദ്രിയങ്ങളും, പ്രാണങ്ങളും ശരീരത്തിന്റെ മരണശേഷവും ജീവാത്മാവിനോട്ട് ഒട്ടിനില്ക്കുകയും അടുത്ത ജന്മത്തിൽ ജീവാത്മാവിന് ശരീരത്തെ പ്രദാനം ചെയ്യുവാൻ ആധാരമായി നില്ക്കുകയും ചെയ്യുന്നു, എന്നു പലേടങ്ങളിലും കാണും. എന്നാൽ അവിടങ്ങളിലൊക്കെയും ഗ്രഹിക്കേണ്ടതു്, മനസ്സ് ഇന്ദ്രിയങ്ങൾ പ്രാണങ്ങൾ എന്നവയുടെ ദൈവതങ്ങളെയാണ്. മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും ദൈവതങ്ങളും, പ്രാണങ്ങളുടെ ദൈവതങ്ങളും മാത്രമാണ്, ജീവാത്മാവിന്റെ രണ്ടു് ഉപാധികൾ.

൩. സൂക്ഷ്മശരീരം. സ്ഥൂലശരീരം, മരിക്കുന്ന സമയം അതായതു് ജീവാത്മാവു സ്ഥൂലശരീരത്തെ വിട്ടകലുന്നസമയം, മനസ്സും ഇന്ദ്രിയങ്ങളും ആകുന്ന ഒരു ഉപാധിയും, പഞ്ചപ്രാണങ്ങളാകുന്ന വേറൊരു ഉപാധിയും ജീവാത്മാവോട്ട് ഒരുമിച്ചു യാത്രചെയ്യും എന്നു മുകളിൽ പറഞ്ഞു. സ്ഥൂലശരീരം നശിക്കുന്ന സമയം, നാശത്തെ കാണാതെ ജീവാത്മാവോട്ട് ഒരുമിച്ചു യാത്ര ആരംഭിക്കുന്നതായ വേറൊരു ഉപാധി സൂക്ഷ്മശരീരമാകുന്നു. സൂക്ഷ്മശരീരത്തെ ലിംഗശരീരമെന്നു സാംഖ്യന്മാർ പറയുന്നു. പ്രാണമയകോശം, മനോമയകോശം, ആനന്ദമയകോശം എന്നു മൂന്നുചേൎന്നതാണ് വിജ്ഞാനമയകോശം എന്ന് ഈ ഗ്രന്ഥത്തിൽ അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്; ആ പക്ഷം സമ്മതിക്കാത്തവരുമുണ്ടു്. എന്നാൽ സ്ഥൂലശരീരത്തിന്റെ മരണസമയം വേർപെടുന്ന ജീവാത്മാവിന്റെ വാഹനമായി ഒരു ഉപാധിയായി സൂക്ഷ്മശരീരം എന്ന് ഒന്നുകൂടെ ഉണ്ടു്, എന്നതിനെക്കുറിച്ചു മതഭേദമില്ല. സൂക്ഷ്മശരീരം സ്ഥൂലശരീരത്തോട്ട് എങ്ങനെ ബന്ധപ്പെട്ടുനില്ക്കുന്നു എന്നതിനെക്കുറിച്ചു് എവിടെങ്കിലും വിവരണമുള്ളതായി തോന്നുന്നില്ല. നമ്മുടെ ശരീരത്തിൽ ചൂടു നില്ക്കുന്നതു് സൂക്ഷ്മശരീരത്തിന്റെ വ്യാപാരംകൊണ്ടാണെന്നും, മരണശേഷം ശരീരത്തിൽ ചൂടില്ലാത്തതു സൂക്ഷ്മശരീരം നീങ്ങിയതുകൊണ്ടാണെന്നും, സൂക്ഷ്മശരീരം സ്ഫടികസ്വച്ഛമാകയാൽ അതു സ്ഥൂലശരീരത്തെ വിട്ടുനീങ്ങുന്നതു ജഡദൃഷ്ടികൾക്കു വിഷയമല്ലെന്നും, മററും ഏതാനും വിഷയങ്ങളല്ലാതെ സൂക്ഷ്മശരീരത്തെക്കുറിച്ചുള്ള മററു വിഷയങ്ങൾ സാമാന്യേന അജ്ഞാതങ്ങളാണ്. മുകളിൽ പറഞ്ഞതിനനുസരിച്ചു്, സൂക്ഷ്മശരീരം സ്ഥൂലശരീരത്തിന്റെ ദൈവതമാണെന്നു പറയാം.

൪. കൎമ്മം. മനസ്സും, ഇന്ദ്രിയങ്ങളും, പ്രാണങ്ങളും, സൂക്ഷ്മശരീരവും ആകുന്ന മൂന്നു ഉപാധികൾ മനുഷ്യന്റെ ജീവിതകാലത്തും മരണത്തിന്റെ ശേഷവും, ജീവാത്മാവിനോടുകൂടെ നില്ക്കുന്നു. ആ മൂന്നു ഉപാധികളെപ്പോലെ തന്നെ സ്ഥൂലശരീരത്തിന്റെ മരണശേഷവും ജീവാത്മാവിനോട്ട് ഒട്ടി നില്ക്കുന്ന നാലാമത്തെ ഉപാധി, മനുഷ്യൻ ജീവിതകാലത്തിൽ സമ്പാദിക്കുന്ന കൎമ്മമാകുന്നു. ആദ്യം പറഞ്ഞ മൂന്നു ഉപാധികളും, ജീവാത്മാവു് അനാദികാലത്തിൽ വ്യക്തിയെ പ്രാപിച്ച സമയം മുതല്ക്കു ജീവാത്മാവു മുക്തിയെ പ്രാപിക്കുന്നതുവരെയ്ക്കും ജീവാത്മാവിനോട്ട് ഒട്ടിനില്ക്കുന്നു. എന്നാൽ ഓരോ ജന്മത്തിൽ ജീവാത്മാവു് ആർജ്ജിച്ച കൎമ്മം നൂതനമായി നൂതനമായി വ്യക്തിയുടെ മരണസമയത്തു ജീവാത്മാവിനോട്ട് ഒട്ടുകയാണ്. ഇങ്ങനെ ഒരു ഭേദം പറയാനുണ്ടു്. എങ്കിലും കൎമ്മവും ഒരു ഉപാധി തന്നെ. കൎമ്മം എന്നു പറഞ്ഞാൽ എന്താണെന്നു വിവരണം ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഒരു മനുഷ്യനു് ഈ ജന്മത്തിൽ ലഭിക്കുന്ന ശരീരം, പ്രകൃതി, പാത്രത, ശീലം, വിഭവം, സ്ഥാനം, അനുഭവം എന്നിവയൊക്കെയും ആ മനുഷ്യൻ പൂൎവ്വജന്മങ്ങളിൽ മനസാ വാചാ കൎമ്മണാ ചെയ്ത ശുഭങ്ങളും അശുഭങ്ങളും ആയ അനുഷ്ഠാനങ്ങളുടെ ഉചിതമായ പ്രതിഫലമാകുന്നു എന്നു വിപുലമായ അർത്ഥത്തിലാകുന്നു കൎമ്മം എന്നു ഇവിടെ പ്രയോഗിക്കപ്പെടുന്നതു്. രാമൻ ഒളിവിൽനിന്നു ബാലിയെ കൊന്നതിന്റെ പ്രതിഫലമാണ്, രാമന്റെ അടുത്ത അവതാരമായ കൃഷ്ണനെ വ്യാധൻ ഒളിവിൽനിന്നു് കൊന്നതു്, എന്നുള്ള അഭിപ്രായത്തിൽനിന്നു് കൎമ്മത്തിന്റെ ഗതി എത്ര സൂക്ഷ്മമായി ഗ്രഹിക്കപ്പെടുന്നു എന്നു നാം മനസ്സിലാക്കാം. ശുഭങ്ങളായും അശുഭങ്ങളായും ഉള്ള കൎമ്മങ്ങളെ ഒരുവൻ അനുഷ്ഠിക്കുന്നു; അതിന്റെ ശേഷം, അവയെ മറ

---

സാംഖ്യന്മാരുടെ മതപ്രകാരം പുരുഷനും പ്രകൃതിയും രണ്ടും അനാദിയാണ്. വേദാന്തികളാകട്ടെ, പുരുഷനു്, അല്ലെങ്കിൽ പരബ്രഹ്മത്തിനു സമനിലയിൽ വേറെ യാതൊന്നുമുണ്ടു് എന്നു സമ്മതിക്കുകയില്ല. സാംഖ്യന്മാരുടെ മതപ്രകാരം—അനാദിയായ പുരുഷനും പ്രകൃതിയും തമ്മിൽ മേളിച്ചപ്പോൾ മഹത്തു ഭവിച്ചു. മഹത്തിൽനിന്ന് അഹംകാരം ഭവിച്ചു. അഹംകാരത്തിൽ നിന്നു തന്മാത്രകളും മനസ്സും ഇന്ദ്രിയങ്ങളും ഭവിച്ചു. മഹത്തു്, അഹംകാരം, തന്മാത്രകൾ, മനസ്സ്, ഇന്ദ്രിയങ്ങൾ എന്നവയെ ചേൎത്തു്, സാംഖ്യന്മാർ സൂക്ഷ്മശരീരം എന്നു പറയുന്നു. ഉല്പത്തികാണ്ഡം നോക്കുക.

ചിത്തം, അഹംകാരം, ബുദ്ധി, മനസ്സ് എന്ന നാലിനേയും ചേൎത്തു് അന്തഃകരണം എന്നു പറയുന്നു.

ന്നു കളഞ്ഞു്, ഇതരവിഷയങ്ങളിൽ പ്രവേശിക്കുന്നു. എ
ന്നാൽ ആ മനുഷ്യൻ പ്രവൃത്തികളെ മറന്ന ശേഷവും,
പ്രവൃത്തികൾ ആ മനുഷ്യനെ മറക്കുന്നതല്ല എന്നുള്ളതു്
ഒരു സാരകാര്യമാണു്. നാം ചെയ്യുന്ന ഓരോ പ്രവൃ
ത്തിയ്ക്കും ഓരോ അവശേഷമുണ്ടു്. നാം ചെയ്യുന്ന
കർമ്മം ശുഭമോയാലും അശുഭമായാലും അതിനു യോജിച്ച
ഒരു അവശേഷം നമ്മുടെ ജീവാത്മാവിനോടു ഒട്ടിച്ചേ
ന്നു്, സ്ഥൂലശരീരത്തിന്റെ മരണശേഷവും ജീവാത്മാ
വിനോടുകൂടെ ഉപാധിയായി സഞ്ചരിക്കുന്നു. മുൻ പറ
ഞ്ഞ മൂന്നു ഉപാധികളെപ്പോലെതന്നെ കർമ്മസഞ്ചയമാ
കുന്ന നാലാമത്തെ ഉപാധിയും, ഒരു മനുഷ്യന്റെ ജീ
വിതകാലത്തു്, ആ മനുഷ്യനോടും ആ മനുഷ്യന്റെ മര
ണശേഷം ആ മനുഷ്യന്റെ ജീവാത്മാവോടുംകൂടെ സ
ഞ്ചരിക്കുന്നു എന്നാണു് ഗ്രഹിക്കേണ്ടതു്. ജീവാത്മാവു്
ഇതിനു കീഴ് വിവരിക്കപ്പെടുന്ന പ്രകാരം മുക്തി എന്ന
ഖണ്ഡിക നോക്കുക. മുക്തിയെ പ്രാപിക്കുന്ന ഘട്ട
ത്തിൽ നാലു് ഉപാധികളെയും ഉപേക്ഷിച്ചു് പരമപ
ദത്തെ—ബ്രഹ്മത്തെ—പ്രാപിക്കും.

മനുഷ്യൻ മുതലായ ഓരോ വ്യക്തിയിലും ജീവാത്മാ
വു് ഉൾനില്ക്കുന്ന രീതിയെ ഋഷിമാർ മനുഷ്യാനുഭവം
കൊണ്ടു് ഉദാഹരിക്കാറുണ്ടു്. ജാഗ്രത്തു്, സ്വപ്നം, സു
ഷുപ്തി, തുരീയം എന്നിങ്ങനെ മനുഷ്യർക്കു സിദ്ധിക്കാവു
ന്ന നാലു് അവസ്ഥകളിലുള്ള അനുഭവങ്ങളെ പരാമ
ർശിച്ചാണു്, ഋഷികൾ ആ പരിശ്രമം ചെയ്തിരിക്കുന്ന
തു്. ആ നാലു് അവസ്ഥകൾ ജീവാത്മാവിന്റെ നാ
ലു അവസ്ഥകളാണു് എന്നാണു് സിദ്ധാന്തം. സംഗ
തിയുടെ സ്വഭാവം സാമാന്യമായി തെളിയണമെങ്കിൽ,
ജാഗ്രത്തു മുതലായ നാലു അവസ്ഥകളേയും വേറെ വേ
റെ വ്യാഖ്യാനിക്കേണ്ടി ഇരിക്കുന്നു.

൧. ജാഗ്രത്തു്. ഉണർന്നിരിക്കുന്ന മനുഷ്യ
ന്റെ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങ
ളും, നാലു അന്തഃകരണങ്ങളും വ്യാപരിക്കുന്നു. ആ അ
വസ്ഥയിൽ മനുഷ്യൻ ബഹിർല്ലോകത്തു് അനുഭവിക്കു
ന്നതു പഞ്ചേന്ദ്രിയങ്ങളെകൊണ്ടു തന്നെ. കണ്ണുകൊണ്ടു
ചന്ദ്രനെ ലക്ഷ്മീകനകത്തോടുകൂടെ കാണുന്നു. ഒരു
സംഗീതജ്ഞൻ കാതുകൊണ്ടു സ രി ഗ മ പ ധ നി സ
സ്വർഗ്ഗസുഖഘോഷം കേൾക്കുന്നു; ഒരു ബാലൻ നാക്കു
കൊണ്ടു പഞ്ചസാരയുടെ മധുരിമ അനിർവാച്യമാണെന്നു
രുചിക്കുന്നു. ഒരു മദ്യപ്രിയൻ മൂക്കുകൊണ്ടു മദ്യഗന്ധം
സർവ്വസുഖ സംദായകമാണെന്നു തുഷ്ടനാകുന്നു. ഒരു വന
ചരൻ ത്വക്കുകൊണ്ടു, തൊട്ടുകിടക്കുന്നതു സർപ്പമാണെന്നു്,
ഭയപ്പെടുന്നു. പഞ്ചേന്ദ്രിയങ്ങൾ വഴിയായി ലഭിക്കുന്ന
അനുഭവങ്ങൾ യഥാർത്ഥമാണെന്നു്, ഓരോ മനുഷ്യനും,
കരുതുന്നു. ഈ അനുഭവങ്ങളെ അറിയുന്നതു്, ഓരോരു
വന്റെയും ഉള്ളിലിരിക്കുന്ന ജീവാത്മാവു് ആണു് എ
ന്നാണു്, സിദ്ധാന്തം. എന്നാൽ ഈ വക അനുഭവങ്ങൾ
യഥാർത്ഥങ്ങളോ അയഥാർത്ഥങ്ങളോ എന്നു തീർപ്പു ക
ല്പിക്കുക വിഷമമാണെന്നു് അല്പം ആലോചിച്ചാൽ അറി
യാം. ഒരു മനുഷ്യൻ, ജാഗ്രത്തിൽ, പകൽ മുപ്പതു നാ
ഴിക ഒരുവക അനുഭവങ്ങൾക്കും സ്വപ്നത്തിൽ, രാത്രി
മുപ്പതു നാഴിക വേറൊരു വക അനുഭവങ്ങൾക്കും അ
ധീനനാകുന്നു, എന്നിരിക്കട്ടെ. യഥാർത്ഥമായ അനു
ഭവം ഏതാണെന്നു വിവേചിക്കുക എളുപ്പമല്ല. ഒരു
ഋഷി പറയുന്നു:—“ഒരു തീരത്തിൽനിന്നു മറുതീരത്തേ
ക്കും, മറിച്ചും. ഒരു തീരത്തെയും സ്പർശിക്കാതെയും, സ
ഞ്ചരിക്കുന്ന ഒരു മഹാമത്സ്യംപോലെ ഒരു ജീവാത്മാവു,
ജാഗ്രത്തിൽ നിന്നു സ്വപ്നത്തിലേക്കും; സ്വപ്നത്തിൽ നി
ന്നു ജാഗ്രത്തിലേക്കും, ബദ്ധപ്പെടുന്നു. ജാഗ്രത് സ്ഥാ
നം ഒരു ജീവാത്മാവിന്റെ നാലു് അവസ്ഥകളിൽ ഒ
ന്നു മാത്രമാകുന്നു. അല്ലാതെ അതു മാത്രം യഥാർത്ഥ
മെന്നും, മറ്റുള്ള അവസ്ഥകൾ അയഥാർത്ഥങ്ങളെന്നും
വിധിച്ചുകൂടാ. ജാഗ്രത്തു് സ്ഥാനത്തു നില്ക്കുന്ന ജീവാ
ത്മാവു്, ബഹിർലോകങ്ങളെ അനുഭവിക്കുന്നവനാക
യാൽ, ബഹിഃപ്രജ്ഞനാണു്. ആ അവസ്ഥയിൽ
ജീവാത്മാവു ബഹിർലോകങ്ങളെ ഏഴു അംഗങ്ങളെ
ക്കൊണ്ടും പ൧൯ മുഖങ്ങളെക്കൊണ്ടും, അനുഭവിക്കുന്നു.
ആ ഏഴു അംഗങ്ങൾ, ആദിത്യനായ കണ്ണും, സുതേജ
സ്സു് (ദ്യോവു്) ആയ ശിരസ്സും, വിഭവം പെട്ട വായു
വായ പ്രാണനും, ആകാശമായ ശരീരവും, ജലമായ മൂ
ത്രാശയവും, പൃഥിവി ആയ പാദങ്ങളും, ആകുന്നു. പ
ത്തൊമ്പതു മുഖങ്ങൾ ഇവയത്രെ; ജ്ഞാനേന്ദ്രിയങ്ങൾ
അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു്, പ്രാണങ്ങൾ അ
ഞ്ചു്; അന്തഃകരണത്തിന്റെ ഭാഗങ്ങളായ മനസ്സു്, ചി
ത്തു്, ബുദ്ധി, അഹങ്കാരം, എന്ന നാലു, ജാഗ്രദവസ്ഥ
യിൽ വർത്തിക്കുന്ന ജീവാത്മാവു്, ഈ അംഗങ്ങളെക്കൊ
ണ്ടും മുഖങ്ങളെക്കൊണ്ടും, ലോകങ്ങളെ അനുഭവിക്കുന്നു.
ആ അവസ്ഥയിൽ വർത്തിക്കുന്ന ജീവാത്മാവിനെ വൈ
ശ്വാനരൻ എന്നു പറയും. എല്ലാ വിശ്വനരന്മാരെ
യും ബാധിക്കുന്ന ഈ അവസ്ഥയ്ക്കു വൈശ്വാനരൻ എ
ന്ന നാമം യുക്തംതന്നെ.

൨. സ്വപ്നം. ജാഗ്രത്തിൽ ലഭിച്ച സർവ്വ
അനുഭവങ്ങളെയും സ്വപ്നസ്ഥൻ വിസ്മരിക്കുകയും, സ്വ
പ്നസ്ഥൻ നൂതനലോകങ്ങളെ സൃഷ്ടിച്ചു് അനുഭവിക്കുക
യും ചെയ്യുന്നു. സ്വപ്നസ്ഥന്റെ ജ്ഞാനേന്ദ്രിയങ്ങളും ക
ർമ്മേന്ദ്രിയങ്ങളും വിശ്രമിക്കവെ, ചിത്തം അഹംകാരം

ബുദ്ധി മനസ്സ് എന്നിവ വ്യാപാരം ചെയ്യുന്നു. ഒരു ഋഷി ഇങ്ങനെ പാടുന്നു:—"സ്വപ്നസ്ഥൻ സർവ വിപുലമായ ലോകത്തിൽനിന്നു സ്വമാത്രയെ എടുത്തു്, സ്വതേജസ്സുകൊണ്ടു് സ്വതേജസ്സിനെ നിർമ്മിക്കുന്നു. സ്വപ്നസ്ഥൻ സ്വന്തം ജ്യോതിസ്സുതന്നെ ജ്യോതിസ്സാകുന്നു. ആ മനുഷ്യൻ രഥങ്ങളാകട്ടെ, രഥയോഗങ്ങളാകട്ടെ, പന്ഥാവുകളാകട്ടെ ഇല്ലാത്ത സ്ഥാനങ്ങളിൽ രഥങ്ങളെ, രഥയോഗങ്ങളെ, പന്ഥാവുകളെ, നിർമ്മിക്കുന്നു. ആനന്ദം, മോദം, പ്രമോദം ഇവ ഇല്ലാത്ത സ്ഥാനങ്ങളിൽ, ആനന്ദം, മോദം, പ്രമോദം, എന്നിവയെ സൃഷ്ടിക്കുന്നു. കുളങ്ങളും, കിണറുകളും, നദികളും ഇല്ലാത്ത സ്ഥാനങ്ങളിൽ കുളങ്ങളേയും, കിണറുകളേയും, നദികളേയും സൃഷ്ടിക്കുന്നു. സ്വപ്നസ്ഥൻ പ്രഭുവാകുന്നു; സ്വപ്നാവസ്ഥ ജാഗ്രദവസ്ഥതന്നെ." വേറൊരു ഋഷി ഇങ്ങനെ പാടുന്നു:—"അങ്ങിങ്ങുകണ്ടതിനെ വീണ്ടും കാണുകയും, അങ്ങിങ്ങുകേട്ടതിനെ വീണ്ടും കേൾക്കുകയും, ദേശങ്ങളിലും ദിഗന്തരങ്ങളിലും അനുഭവിച്ചതിനെ വീണ്ടും വീണ്ടും അനുഭവിക്കുകയും ചെയ്യുന്ന സ്വപ്നസ്ഥനായ ജീവാത്മാവു മഹിമാവിനെ അനുഭവിക്കുന്നു. കണ്ടതും, കാണാത്തതും, കേട്ടതും, കേൾക്കാത്തതും, അനുഭവിച്ചതും, അനുഭവിക്കാത്തതും, ആയ സർവത്തെയും ആ ദേവൻ കാണുന്നു. പരിവാരങ്ങളോടുകൂടെ സ്വരാജ്യത്തു് യഥാകാമം സഞ്ചരിക്കുന്ന മഹാരാജാവിനെപ്പോലെ പ്രാണങ്ങളോടുകൂടെ സ്വശരീരത്തിൽ കയറിയും ഇറങ്ങിയും വിഹരിക്കുന്ന സ്വപ്നസ്ഥിതൻ, ഉയർന്ന അനുഭവങ്ങളെ അനുഭവിക്കുന്നതിനാൽ പ്രവിവിക്തഭുക്കാണ്. സ്വയം ജ്യോതിസ്സുകൊണ്ടു ജ്യോതിക്കുന്ന സ്വപ്നസ്ഥനായ ജീവാത്മാവിനെ തൈജസൻ എന്നു പറയും; എന്നാൽ ജീവാത്മാവു് ഒന്നുകൊണ്ടും കളങ്കിതനാകുന്നില്ല. ജീവാത്മാവു് ഒന്നിനെയും സ്പർശിക്കുന്നില്ലല്ലോ."

൩. സുഷുപ്തി. ഒരു മനുഷ്യന്റെ സുഷുപ്തിയിൽ വ്യാപാരം ചെയ്യുന്നതു മനസ്സു മാത്രമാകുന്നു. യാതൊരു കാമത്തെയും കാമിക്കാതിരിക്കുകയും യാതൊരു സ്വപ്നത്തെയും സ്വപ്നിക്കാതിരിക്കുകയും ചെയ്യുന്ന അവസ്ഥ സുഷുപ്തി. ആ അവസ്ഥയിൽ രണ്ടെന്നു ചിന്തയില്ലാത്ത ജീവാത്മാവു്, ഏകീഭൂതനാണ്; പ്രജ്ഞാനഘനനാണ്; ആനന്ദമയനാണ്. സുഷുപ്തനെ പ്രാജ്ഞനെന്നു പറയും. സുഷുപ്തിയിൽ വർത്തിക്കുന്ന ജീവാത്മാവു്, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, മനസ്സ്, എന്നിവയോടും; പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം എന്നിവയോടുംഉള്ള ബന്ധത്തെ നിശ്ശേഷം അതിക്രമിച്ചിരിക്കുന്നു. ജീവാത്മാവിനെ ബ്രഹ്മത്തിൽനിന്നു നിരോധിച്ചു നിർത്തുന്ന ഉപാധികൾ മനസ്സും ഇന്ദ്രിയങ്ങളും, സൂക്ഷ്മശരീരവും, കർമ്മവും ആണെന്നു മുകളിൽ പറഞ്ഞതാകുന്നു. ആ ഉപാധികളോടുള്ള ബന്ധത്തെ തല്ക്കാലത്തേക്കെങ്കിലും നിശ്ശേഷം ഉപേക്ഷിച്ചു ജീവാത്മാവു് ബ്രഹ്മത്തോടു യോജിക്കുക ആയി. സുഷുപ്തിയിൽ ജീവാത്മാവു തല്ക്കാലത്തേക്കെങ്കിലും ബ്രഹ്മത്തിൽ ലയിക്കുന്നു. ഒരു ഋഷിയുടെ ഭാവന ഇങ്ങനെ പോകുന്നു. "ഗരുഡൻ ആകാശത്തുപറന്നു കറങ്ങിയശേഷം ചിറകുകളെ ഒതുക്കി, തളർന്നു്, കീഴ്പോട്ടുവീഴുന്നതുപോലെ, സുപ്തനായ ജീവാത്മാവു കാമങ്ങളെ ഒക്കെയും ഒഴിഞ്ഞു്, സ്വപ്നങ്ങളെ ഒക്കെയും ഒഴിഞ്ഞു്, വിശ്രമിക്കുന്നു. എഴുപത്തീരായിരം ശാഖകളുള്ള ഹിത എന്നു പേരായ നാഡിയിൽ ആത്മാവു കുമാരനെപ്പോലെ, മഹാരാജാവിനെപ്പോലെ, ബ്രഹ്മത്തെപ്പോലെ, ഉറങ്ങുന്നു." വേറൊരു ഋഷിയുടെ ഭാവന ഇങ്ങനെ പോകുന്നു:—"സകല പാപങ്ങളും ഒഴിഞ്ഞ അഭയനായ ജീവാത്മാവു്, സ്വരൂപത്തെ പ്രാപിച്ചിരിക്കുന്നു. ഇഷ്ടഭാര്യ ആശ്ലേഷിച്ചവൻ, ബാഹ്യത്തെയോ ആന്തരത്തെയോ അറിയുന്നില്ല. കാമങ്ങളൊക്കെയും കൈവന്നു്, ആത്മകാമനായി, അകാമനായി, സർവദുഃഖങ്ങളെയും ഉപേക്ഷിച്ച ആ രൂപം, ആത്മാവിന്റെ യഥാർത്ഥരൂപമാകുന്നു." "ആ അവസ്ഥയിൽ പിതാവു അപിതാവായി; ചണ്ഡാലൻ അചണ്ഡാലനായി; താപസൻ അതാപസനായി; ലോകങ്ങൾ അലോകങ്ങളായി. ആ അവസ്ഥയിൽ ആത്മാവു പാപങ്ങളെ സ്പർശിക്കുന്നില്ല; പുണ്യങ്ങളെ സ്പർശിക്കുന്നില്ല; സർവസങ്കടങ്ങളെയും തരണംചെയ്തു്, കാണാത്ത ആത്മാവു് കാണുകയും കാണാതിരിക്കുകയും ചെയ്യുന്നു. അസ്തിത്വവും, ജ്ഞാനവും, ആനന്ദവും, ആ ആത്മാവുതന്നെ." വേറൊരു ഋഷി ഇങ്ങനെ പാടുന്നു:—"പരമമായ ഗതി അതുതന്നെ; പരമമായ സമ്പത്തു് അതുതന്നെ; പരമമായ ലോകവും പരമമായ ആനന്ദവും അതുതന്നെ." സുഷുപ്തിയുടെ ഘട്ടത്തിൽ ഉപാധികൾ നശിക്കുന്നില്ല; അവ മാറി നില്ക്കുക മാത്രമാണ്. അവ സമീപിക്കുമ്പോൾ, ജീവാത്മാവു വീണ്ടും ബദ്ധനാകുന്നു. ഉപാധികൾ നശിക്കുന്നതു, ജീവാത്മാവു മോക്ഷത്തെ പ്രാപിക്കുമ്പോൾ മാത്രമാകുന്നു. മോക്ഷം എന്ന ഖണ്ഡിക നോക്കുക.

൪. തുരീയം. മനുഷ്യന്റെ തുരീയാവസ്ഥയിൽ വ്യാപാരം ജീവാത്മാവിനു മാത്രമാകുന്നു. സുഷുപ്തി എന്ന അവസ്ഥയെ വിവരിച്ചിരിക്കുന്നതിൽനിന്നു സുഷുപ്തിയിൽ വർത്തിക്കുന്ന ജീവാത്മാവു്, ബ്രഹ്മം തന്നെ ആണെന്നു തെളിയുന്നുണ്ട്. ബ്രഹ്മത്തെക്കുറിച്ചു പറയാവുന്നതൊക്കെയും, സുഷുപ്തിയിൽ വർത്തിക്കുന്ന

ജീവാത്മാവിനെക്കുറിച്ചു പറഞ്ഞിരിക്കുന്നു. എന്നാൽ സുഷുപ്തിയിൽ അനുഭവമാകുന്ന പരമാനന്ദം, ജാഗ്രത്തിൽ ഓർമ്മയിൽ നില്ക്കുകയില്ല എന്നു് ഒരു ന്യൂനത ഉണ്ടു്. കൂടാതെയും സുഷുപ്തിയിൽ ഭവിക്കുന്ന പരമാനന്ദം നീണ്ടുനില്ക്കുന്നതും, അല്ല. സുഷുപ്തിയിൽ എന്നതുപോലെ യോഗസമാധിയിൽ പരമാനന്ദത്തെ പ്രാപിക്കാമെന്നും, യോഗസമാധിയിൽ അനുഭവമാകുന്ന പരമാനന്ദം യോഗത്തിൽനിന്നു് ഉണർന്നശേഷവും ഓർമ്മയിൽ വരുന്നതാണെന്നും, അറിഞ്ഞു തുടങ്ങിയതിനോടുകൂടെ, ജീവാത്മാവിനു നാലാമതായ ഒരു അവസ്ഥയും കൂടെ ഉണ്ടെന്നു സമ്മതമായി. ഇവിടെ ഒരു സംഗതിയെ സ്മരിക്കുവാനുണ്ടു്. ബൃഹദാരണ്യകത്തിൽ ജീവാത്മാവിനു മൂന്നു അവസ്ഥകളെക്കുറിച്ചു മാത്രമാണു പ്രസ്താവമുള്ളതു്. മൂന്നാമത്തതായ അവസ്ഥയിൽ നില്ക്കുന്ന പ്രാജ്ഞനെക്കുറിച്ചു്,

ഏഷാ അസ്യ പരമാഗതിഃ
ഏഷാ അസ്യ പരമാ സമ്പത്.
ഏഷഃ അസ്യ പരമോ ലോകഃ
ഏഷാ അസ്യ പരമഃ ആനന്ദഃ.

എന്നു പരമ പ്രശംസ ചെയ്തിരിക്കുന്നു. പ്രാജ്ഞനെ കവിഞ്ഞ ഒരു അവസ്ഥ, വ്യക്തിയിൽ കടന്നിരിക്കുന്ന ഒരു ജീവാത്മാവിനു സിദ്ധിക്കുന്നതല്ല എന്നു്, ബൃഹദാരണ്യകം വായിച്ചാൽ തോന്നും. ഇതു കൊണ്ടും മററു കാരണങ്ങളെ കൊണ്ടും, തുരീയമായ അവസ്ഥയെ കുറിച്ചു് ഋഷികൾ കണ്ടെത്തും വ്യാഖ്യാനം ചെയ്തതും, ബൃഹദാരണ്യകം നിർമ്മിതമായതിന്റെ ശേഷമാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. പിൽക്കാലങ്ങളിൽ യോഗവിദ്യ പ്രബലപ്പെട്ടതിനോടുകൂടെ, ഋഷികൾ സുഷുപ്തിയെ കവിഞ്ഞ അവസ്ഥയിൽ ജീവാത്മാവിനെ ഗ്രഹിക്കുകയും, തുരീയനെക്കുറിച്ചു പ്രസ്താവം ഉണ്ടാകുകയും, ചെയ്തതാണു് എന്നു തോന്നുന്നു. ബഹിർലോകത്തെയും അന്തർലോകത്തെയും അമർത്തി നിറുത്തിക്കൊണ്ടു യോഗി ജാഗ്രദവസ്ഥയിൽതന്നെ ബ്രഹ്മത്തോടു് ഐക്യപ്പെടുന്നതിനെയാണു്, തുരീയം എന്നു പറയുന്നതു്. തുരീയനായ ജീവാത്മാവിനെ ഒരു ഋഷി ഇങ്ങനെ വിവരണം ചെയ്യുന്നു:—"തുരീയാവസ്ഥയിൽ നില്ക്കുന്ന ജീവാത്മാവു്, അന്തഃപ്രജ്ഞനല്ല, അന്തഃപ്രജ്ഞൻ തൈജസനാകുന്നു; ബഹിഃപ്രജ്ഞനല്ല, ബഹിഃപ്രജ്ഞൻ വൈശ്വാനരനാകുന്നു. ആ ജീവാത്മാവു് തൈജസന്റെയും സ്വഭാവം ചേർന്ന ഉഭയതഃപ്രജ്ഞനുമല്ല. തുരീയൻ, പ്രാജ്ഞനെപ്പോലെ പ്രജ്ഞാനഘനനല്ല; പ്രജ്ഞനല്ല; അപ്രജ്ഞനല്ല, നിഷേധ വാക്യങ്ങളെക്കൊണ്ടുമാത്രം വിവരിക്കപ്പെടാവുന്ന തുരീയൻ, ദൃഷ്ടനല്ല; വ്യവഹാര്യനല്ല; ഗ്രാഹ്യനല്ല; ലക്ഷണനും, ചിന്ത്യനും, വ്യപദേശ്യനും അല്ല; അചഞ്ചലമായ പ്രത്യയംകൊണ്ടു മാത്രം അറിയപ്പെടുന്നവനാണു്. പ്രപഞ്ചത്തിന്റെ ഉപശമവും ശാന്തവും, ശിവവും അദ്വൈതവും, ആകുന്നു. അതാകുന്നു, ചതുർത്ഥമാകുന്ന അവസ്ഥ.

വൈശ്വാനരൻ സ്ഥൂലങ്ങളെ ഭുജിക്കുകയും, സ്ഥൂലങ്ങളെക്കൊണ്ടു തൃപ്തനാകുകയും, ചെയ്യുന്നു. തൈജസൻ സൂക്ഷ്മങ്ങളെ ഭുജിക്കുകയും, സൂക്ഷ്മങ്ങളെക്കൊണ്ടു തൃപ്തനാകുകയും, ചെയ്യുന്നു. പ്രാജ്ഞൻ ആനന്ദത്തെ ഭുജിക്കുകയും ആനന്ദംകൊണ്ടു തൃപ്തനാകുകയും ചെയ്യുന്നു. തുരീയൻ നിരീഹനും നിസ്തൃപ്തനും ആകുന്നു. വൈശ്വാനരൻ ബഹിഃപ്രജ്ഞനാകുന്നു. തൈജസൻ സ്വപ്നത്തിൽ അന്യഥാ ഗ്രഹിക്കുന്നു. നിദ്രാപരനായ പ്രാജ്ഞൻ ആത്മാവിനെയോ, അന്യന്മാരെയോ, സത്യത്തെയോ, അനൃതത്തെയോ, ദ്വൈതത്തെയോ അറിയുന്നില്ല. എന്നാൽ സുഷുപ്തിയിൽ പ്രാജ്ഞൻ തുരീയനു് അനുഗുണനാകുന്നു; തുരീയൻ സകലത്തെയും ദർശിക്കുന്നു; തുരീയൻ പരമനാകുന്നു; തുരീയനായ ആത്മാവു കേവലാനന്ദമായ ബ്രഹ്മംതന്നെ. ത്രയവും ബ്രഹ്മവും സ്വാത്മാവിൽതന്നെ നിർവൃതി അടയുന്നു. സൃഷ്ടിയിലുള്ള സർവ്വവും, അവിദ്യയിൽനിന്നു ജനിച്ചതാണു്, എന്നു പറയും. എന്നാൽ ആ വാക്യത്തെ സ്വല്പം വിശേഷിപ്പിക്കേണ്ടതുണ്ടു്. സൃഷ്ടിയിൽ അന്തർഹിതനായ ജീവാത്മാവു്, അവിദ്യയുടെ ഫലമല്ല; ആ ജീവാത്മാവു്, ബ്രഹ്മംതന്നെ ആണു്; സൃഷ്ടി നടന്നുകഴിഞ്ഞശേഷം ബ്രഹ്മമാകട്ടെ, ജീവാത്മാവു എന്ന നാമത്തിൽ, അടിയില്ലാത്ത സൃഷ്ടിയിൽ പ്രവേശിക്കുക അത്രേ. സൃഷ്ടിയിൽ പ്രവേശിച്ച ജീവാത്മാവിനെ കുറിച്ചുള്ള സങ്കല്പങ്ങളെ പരബ്രഹ്മത്തെക്കുറിച്ചുള്ള സങ്കല്പങ്ങൾക്കു് അനുഗുണങ്ങളായിത്തന്നെ കാണാം. ബ്രഹ്മം, ഈശ്വരനായി; ഈശ്വരൻ ഹിരണ്യഗർഭനായി; ഹിരണ്യഗർഭൻ, വിരാട് പുരുഷനായി; എന്നു്, ഈ ഗ്രന്ഥത്തിൽ അന്യത്ര കാണാം. ഈശ്വരൻ ഹിരണ്യഗർഭൻ വിരാട്പുരുഷൻ എന്നതു ബ്രഹ്മത്തിന്റെ വിശ്വമുഖ

---

വൈശ്വാനരനെ അന്നമയകോശമെന്നും, തൈജസനെ പ്രാണമയകോശമെന്നും, പ്രാജ്ഞനെ വിജ്ഞാനമയകോശമെന്നും, തുരീയനെ ആനന്ദമയകോശമെന്നും, വ്യവഹരിക്കാറുണ്ടു്.

ഈശ്വരൻ, എന്നതു പരബ്രഹ്മംതന്നെ. ഹിരണ്യഗർഭൻ, വിരാട്പുരുഷൻ എന്നവയെ അന്യത്ര വിവരിക്കുന്നുണ്ടു്.

മായ പരിണാമമാണ്. അതുപോലെതന്നെ ബ്രഹ്മത്തിൻെറ വ്യക്തിമുഖമായ പരിണാമത്തിൽ പ്രാജ്ഞൻ, തൈജസൻ, വൈശ്വാനരൻ, എന്ന പരിണാമങ്ങൾ ഉണ്ട്. പ്രാജ്ഞനും ഈശ്വരനും സമന്മാർ ആണ്; അതുപോലെതന്നെ തൈജസഹിരണ്യഗർഭന്മാരും, വൈശ്വാനരവിരാട് പുരുഷന്മാരും സമന്മാരത്രെ. വിശ്വമുഖമായ പരിണാമത്തിനും, വ്യക്തിമുഖമായ പരിണാമത്തിനും ആധാരമായ ബ്രഹ്മവും ജീവാത്മാവും സമനിലയിൽ നിൽക്കുന്നു.

ജീവാത്മാവ്, ബ്രഹ്മംതന്നെയാണ് എന്നുള്ള സത്യത്തെ ദേവരാജാവായ ഇന്ദ്രൻ ഗ്രഹിച്ച സന്ദർഭത്തെ ഛാന്ദോഗ്യോപനിഷത്ത്, രോമഹർഷണമായി ഇങ്ങനെ വിവരിച്ചിരിക്കുന്നു. "അസുരനായ വിരോചനനും സുരനായ ഇന്ദ്രനും ഒരിക്കൽ പ്രജാപതിയുടെ സന്നിധിയിൽ ചെല്ലുക ഉണ്ടായി. അവർ കൈകളിൽ സമിത്തു പിടിച്ചുകൊണ്ട്, പ്രജാപതിയുടെ സന്നിധിയിൽ മുപ്പത്തിരണ്ടു വർഷം ബ്രഹ്മചര്യം അനുഷ്ഠിച്ചു താമസിച്ചു. പ്രജാപതി ചോദിച്ചു:—"നിങ്ങൾ എന്തിനെ അഗ്രഹിച്ച്, ഇവിടെ തപസ്സു ചെയ്യുന്നു?" അവർ മറുപടി പറഞ്ഞു:—"പാപമില്ലാത്ത—ജരാമൃത്യു ശോകങ്ങളില്ലാത്ത—ക്ഷുത്പിപാസാ പീഡകളില്ലാത്ത—സത്യകാമനും സത്യസങ്കല്പനും ആയ ആത്മാവ്, അന്വേഷിക്കപ്പെടേണ്ടവനും, അറിയപ്പെടേണ്ടവനും ആകുന്നു; ആ ആത്മാവിനെ അന്വേഷിച്ച് അറിയുന്നവൻ സർവ്വ ലോകങ്ങളേയും സർവ്വകാമങ്ങളേയും പ്രാപിക്കുന്നു; എന്നിങ്ങനെ ഒക്കയും അങ്ങ്, പ്രജാപതിയായ ഭഗവാൻ ഉപദേശിക്കുന്നു. ആ ആത്മാവിനെ അറിയണമെന്നു കാംക്ഷിച്ച്, ഞങ്ങൾ ഇവിടെ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നു." പ്രജാപതി പറഞ്ഞു:—"കണ്ണിൽ ഏതു പുരുഷനെ കാണുന്നു? പാപം, ജരാ, മൃത്യു, ശോകം, മുതലായവ ഒഴിഞ്ഞ ആത്മാവ് അതാകുന്നു." ഇന്ദ്രവിരോചനന്മാർ പറഞ്ഞു:—"വെള്ളത്തിലും കണ്ണാടിയിലും കാണപ്പെടുന്ന ആത്മാവ് അതുതന്നെയല്ലയോ?" "അതെ" എന്നു പ്രജാപതി മറുപടി പറഞ്ഞു. പ്രജാപതി തുടന്നു പറഞ്ഞു:—"ഇതാ വെള്ളം നിറഞ്ഞ ഒരു ചട്ടി ഇരിക്കുന്നു. നിങ്ങൾ ഇതിൽ നോക്കുക. ആത്മാവിനെക്കുറിച്ച് ഇനിയും വല്ലതും അറിയണമെങ്കിൽ, ചോദിച്ചുകൊള്ളാം." അവർ നോക്കി; പറഞ്ഞു:—"ഭഗവൻ! രോമംമുതൽ നഖംവരെയുള്ള പ്രതിരൂപത്തെ—സർവ്വ ആത്മാവിനെ—ഞങ്ങൾ കാണുന്നു." പ്രജാപതി തുടന്നു പറഞ്ഞു:—"നിങ്ങൾ നല്ല വസ്ത്രങ്ങൾ ഉടുത്ത്—ശരീരത്തെ പരിഷ്കരിച്ച് ചട്ടിയിൽ ഒരിക്കൽകൂടെ നോക്കുക." അവർ നോക്കി; പറഞ്ഞു:—"ഞങ്ങളെപ്പോലെതന്നെ നല്ല വസ്ത്രം ഉടുത്തവരും പരിഷ്കൃതന്മാരും ആയി—ആത്മാക്കളെ ഞങ്ങൾ കാണുന്നു." ഇന്ദ്രനും വിരോചനനും ഗൃഹങ്ങളിലേക്കുപോയി. പ്രജാപതി ഇങ്ങനെ വിചാരിച്ചു. "ശരീരാലങ്കാരം ചെയ്യാതെയും ശരീരാലങ്കാരം ചെയ്തും രണ്ടുപ്രകാരത്തിൽ ജലത്തിൽ നോക്കിയ സമയം, ഛായകളെ രണ്ടുപ്രകാരത്തിൽ അവർ കണ്ടു. ശരീരം അവസ്ഥാഭേദത്തിന് അധീനമാകുന്നതായി അവർ കണ്ടു. ശരീരം അവസ്ഥാഭേദമില്ലാത്ത ആത്മാവാണ് എന്ന തെററായ ധാരണയോടുകൂടെ ഇതാ—ഇവർ പോകുന്നു. ആത്മാവിനെ ലഭിക്കാതെയും, അറിയാതെയും, ഇവർ പോകുന്നു. സുരന്മാരാകട്ടെ, അസുരന്മാരാകട്ടെ, ഇവർ ഗ്രഹിച്ചതുപോലെ, ആത്മാവിനെ ഗ്രഹിക്കുന്നവർ, പരാഭവിച്ചുപോകും." വിരോചനൻ രാജധാനിയിൽ ചെന്ന് അസുരന്മാരെ വിളിച്ചു വരുത്തി, ശാന്തഹൃദയനായി ഇങ്ങനെ പറഞ്ഞു:—"പൂജിക്കപ്പെടേണ്ടതു ശരീരമാണ്; പരിചരിക്കപ്പെടേണ്ടതു ശരീരമാണ്; ശരീരത്തെ പൂജിക്കുകയും ശരീരത്തെ പരിചരിക്കുകയും ചെയ്യുന്നവൻ, ഈ ലോകത്തെയും ആ ലോകത്തെയും പ്രാപിക്കും. ആത്മാവെന്നതു ശരീരംതന്നെ." ഇന്ദ്രനാകട്ടെ, സുരന്മാരെ പ്രാപിക്കുന്നതിനു മുമ്പേതന്നെ ഭയങ്ങൾക്ക് അധീനനായി; ഇങ്ങനെ ചിന്തിച്ചു:—"ഈ ശരീരം അലംകൃതമായപ്പോൾ അലംകൃതനായും, സുവസനമായപ്പോൾ സുവസനനായും ഛായാപുരുഷൻ കാണപ്പെട്ടു; അതുപോലെ തന്നെ ഈ ശരീരം അന്ധമായാൽ അന്ധനായും വ്രണിച്ചതായാൽ വ്രണിച്ചവനായും കൈ കാൽ മുറിഞ്ഞാൽ മുറിഞ്ഞവനായും, ഛായാപുരുഷൻ കാണപ്പെടും. ശരീരം നശിക്കുമ്പോൾ ഈ ആത്മാവും നശിച്ചുപോകും." ഇന്ദ്രൻ പ്രജാപതിയുടെ സന്നിധിയിലേക്കു തിരിച്ചുപോയി. പ്രജാപതി ചോദിച്ചു; ഇന്ദ്രൻ പറഞ്ഞു:—"ഭഗവൻ! ഈ കണ്ട ആത്മാവ്, ശരീരത്തിൻെറ അവസ്ഥാഭേദങ്ങളെ അനുസരിച്ച്, അവസ്ഥാഭേദങ്ങളെ പ്രാപിക്കുന്നു. ശരീരം നശിക്കുമ്പോൾ ഇവൻ നശിക്കുകയും ചെയ്യുന്നു. ഇവിടെ ഭോഗ്യമായതിനെ ഞാൻ കാണുന്നില്ല." പ്രജാപതി പറഞ്ഞു:—"ഇന്ദ്ര! ഛായയാകുന്ന ആത്മാവിനെക്കുറിച്ച് അങ്ങു പറഞ്ഞതൊക്കെയും ശരിയാണ്. ആത്മാവിനെ ഞാൻ അങ്ങയ്ക്കു വ്യാഖ്യാനിച്ചുതരാം. അങ്ങ് ഇനിയും മുപ്പത്തിരണ്ടുവർഷം ബ്രഹ്മചര്യം അനുഷ്ഠിക്കുക." ഇന്ദ്രൻ ബ്രഹ്മചര്യം അനുഷ്ഠിച്ചു; പ്രജാപതി ഉപദേശിച്ചു:—"സ്വപ്നത്തിൽ പൂജിക്കപ്പെടുന്നതു യാതൊന്നോ അത് ആത്മാവാകുന്നു. അമൃതവും അഭയവും ആയ ആത്മാവ് അതാകുന്നു." ഇന്ദ്രൻ ഗൃഹത്തിലേക്കു തിരിച്ചു; എന്നാൽ ഗൃഹത്തെ പ്രാപിക്കുന്നതിനു മുമ്പുതന്നെ, വീണ്ടും

ഭയങ്ങൾക്ക് അധീനനായി; ചിന്തിച്ചു:—“ഈ ശരീരം അന്ധമായാൽ സ്വപ്നാത്മാവ് അന്ധനാകുന്നില്ല; ഈ ശരീരത്തിന് ദോഷം ഭവിച്ചാൽ സ്വപ്നാത്മാവിന് ദോഷം ഭവിക്കുന്നില്ല; ഈ ശരീരത്തിന്റെ വധം നിമിത്തം, സ്വപ്നാത്മാവു വധിക്കപ്പെടുന്നില്ല; എന്നാൽ ഈ ആത്മാവ് അപ്രിയങ്ങളെ അറിയുന്നതുപോലെ ഇരിക്കുന്നു; സ്വപ്നാത്മാവു ചില സമയങ്ങളിൽ കരയുന്നതായി കാണുന്നു. ഞാൻ സ്വപ്നാത്മാവിൽ ഭോഗ്യത്തെ കാണുന്നില്ല.” ഇന്ദ്രൻ പ്രജാപതിയുടെ സന്നിധിയെ പ്രാപിച്ചു; പ്രജാപതി ചോദിച്ചു; ഇന്ദ്രൻ സംശയങ്ങളെപ്പറഞ്ഞു. പ്രജാപതി പറഞ്ഞു:—“ഇന്ദ്ര! അങ്ങു സ്വപ്നാത്മാവിനെക്കുറിച്ചു പറഞ്ഞതു ശരിയാണു്. ഇനിയും വ്യാഖ്യാനിക്കുവാനുണ്ടു്. അങ്ങ് ഇനിയും മുപ്പത്തിരണ്ടുവർഷം ബ്രഹ്മചര്യം അനുഷ്ഠിക്കുക.” ഇന്ദ്രൻ അനുഷ്ഠിച്ചു; പ്രജാപതി പറഞ്ഞു:—“സമസ്തനായി, സർവകാര്യങ്ങളിൽ നിന്നും നിവൃത്തനായി സ്വചരിക്കുന്നവൻ, നല്ലവണ്ണം പ്രസന്നൻ, സ്വപ്നം കാണാത്തവണ്ണം അഗാധമായി ഉറങ്ങുന്നവൻ,—ഇവനാണ്, ആത്മാവ്. അമൃതനും അഭയനും ആയ ബ്രഹ്മം ഇവനാകുന്നു.” ഇന്ദ്രൻ കേട്ടു; ഗൃഹത്തിലേക്കു നടന്നു; സംശയാധീനനായി; വീണ്ടും പ്രജാപതിയെ പ്രാപിച്ചു; പറഞ്ഞു:—“പ്രഭോ! പ്രജാപതേ! ഉറങ്ങുന്നവനാകട്ടെ, ഇതു ഞാനാകുന്നു എന്നറിയുന്നില്ല; ഈ ഭൂതങ്ങളേയും അറിയുന്നില്ല; ഉറങ്ങുന്നവൻ നശിച്ചവനെപ്പോലെ ആകുന്നു; ഞാൻ ഇവിടെ ഭോഗ്യത്തെ കാണുന്നില്ല.” പ്രജാപതി പറഞ്ഞു:—“ഇന്ദ്ര! അങ്ങു പറഞ്ഞതു ശരിയാണ്; ഇനിയും വ്യാഖ്യാനിക്കുവാനുണ്ട്; അതിന്റെ ശേഷം വ്യാഖ്യാനിക്കേണ്ടതായി വരികയില്ല; അങ്ങ് അഞ്ചുവർഷംകൂടെ ബ്രഹ്മചര്യം അനുഷ്ഠിക്കുക.” ഇന്ദ്രൻ അനുഷ്ഠിച്ചു; പ്രജാപതി ഉപദേശിച്ചു:—“ഇന്ദ്ര! ഈ ശരീരം മരണമുള്ളതും, മരണത്തിന്റെ വായിൽ നില്ക്കുന്നതും, ആകുന്നു. എന്നാൽ ഈ ശരീരം അശരീരനായ ആത്മാവിന്റെ അധിഷ്ഠാനമാകുന്നു. ഈ ആത്മാവു സശരീരനായിരിക്കുമ്പോൾ, പ്രിയങ്ങളിലും അപ്രിയങ്ങളിലും ഭ്രമിക്കുന്നുണ്ട്; എന്നുള്ളതു പ്രസിദ്ധമാകുന്നു; പ്രിയങ്ങളോടും അതുപോലെ തന്നെ അപ്രിയങ്ങളോടും ഒട്ടിനില്ക്കുന്നു. ശരീരത്തിനു ബന്ധമുള്ള സ്ഥാനങ്ങളിൽ ഒക്കെയും സ്വയം ബന്ധിതനാണെന്നു ഭ്രമമുള്ളതുകൊണ്ട്,—സശരീരനായ ആത്മാവ് പ്രിയാപ്രിയങ്ങളിൽ ഭ്രമിക്കുന്നു; എന്നാൽ ശരീരം കേവലം അധിഷ്ഠാനമത്രെ, ശരീരകാര്യങ്ങൾ തന്നെ ബന്ധിക്കുന്നില്ല, എന്നു വിവേകം വർദ്ധിക്കുന്ന സമയം, ആത്മാവിനു മോചനം ലഭിച്ചു. അങ്ങനെ അശരീരനായാൽ ആത്മാവു പ്രിയവും അപ്രിയവും ഇല്ലാത്തവനായി. ഇന്ദ്ര! ഞാൻ ഒരു ദൃഷ്ടാന്തംകൊണ്ട്, ഉദ്ദേശിച്ച അർത്ഥത്തെ പ്രത്യക്ഷമാക്കാം. ആകാശം യഥാർത്ഥത്തിൽ അശരീരമാകുന്നു. എന്നാൽ ഓരോ പ്രയോജനത്തെ മുൻനിറുത്തി ഋതു, കൊടുംകാറ്റ്, ആകാശത്തെ ആവരണംചെയ്യുന്ന മേഘം, ലോകഭയങ്കരമായ ഇടിവെട്ടൽ, എന്നിങ്ങനെ ഓരോ രൂപത്തിൽ വെളിപ്പെടും; പ്രയോജനം അവസാനിച്ചാൽ അവ വീണ്ടും ആകാശമായി പരിണമിക്കും; എന്നതുപോലെ ഓരോ ആത്മാവും, സശരീരനായി പ്രത്യക്ഷപ്പെടുകയും കർമ്മങ്ങളെ അനുഷ്ഠിക്കുകയും, കർമ്മാന്തത്തിൽ സ്വമായ അവസ്ഥയെ അറിഞ്ഞു, പരമജ്യോതിസ്സിനെ, അതായതു ബ്രഹ്മത്തെ, പ്രാപിക്കുകയും, ചെയ്യും.”

ഹൃദയാവർജ്ജകമായ മേല്പറഞ്ഞ സംഗതിയിൽ വ്യാഖ്യാനിച്ചിരിക്കുന്നതു്, മനുഷ്യൻ മുതലായ ഓരോ വ്യക്തിയിലും വർത്തിക്കുന്ന ജീവാത്മാവിന്റെ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്ന നാലു് അവസ്ഥകളെക്കുറിച്ചാകുന്നു. ആ നാലു അവസ്ഥകൾ പല അളവുകളിൽ ബ്രഹ്മലക്ഷണം ഉള്ളവയാണെന്നും, വിരാട്ട്, ഹിരണ്യഗർഭൻ, ഈശ്വരൻ, ബ്രഹ്മം എന്ന നാലു് അവസ്ഥകളോടു സമങ്ങളാണെന്നും, മുകളിൽ വിവരിക്കുക ഉണ്ടായി. മനുഷ്യൻ മുതലായ ഓരോ വ്യക്തിയിലും ഉൾക്കൊണ്ടു നില്ക്കുന്ന ജീവാത്മാവു സാക്ഷാൽ ബ്രഹ്മം തന്നെയാണ് എന്ന ദിവ്യമായ രഹസ്യത്തെ അന്തർദൃഷ്ടിയുള്ള ഋഷികൾ കണ്ടു പ്രഖ്യാപനം ചെയ്തിട്ടുള്ളതാണ്. അതിനെ വേണ്ടവണ്ണം ഗ്രഹിക്കുവാൻ അന്ധന്മാരായ ലോകായതികന്മാർ അശക്തന്മാരത്രെ. വ്യക്തിയിൽ നില്ക്കുന്ന ജീവാത്മാവിനു വൈശ്വാനരൻ വരെയുള്ള ഭേദങ്ങളും, സർവ്വവിശ്വസംഭാവനം ചെയ്യുന്ന ബ്രഹ്മത്തിനു വിരാട്ട് പുരുഷൻവരെയുള്ള ഭേദങ്ങളും, തമ്മിലുള്ള സാമ്യം, ആർക്കെങ്കിലും മാർഗ്ഗദർശകമാകുമെങ്കിൽ ആകട്ടെ എന്നു മാത്രമാണ്, ഇവിടെ കാംക്ഷിക്കേണ്ടതു്.

---

ഈ സംഭവത്തെ അടിസ്ഥാനമാക്കിയാണ് ഇന്ദ്രൻ പ്രജാപതിയുടെ സന്നിധിയിൽ നൂറെറാന്നുവർഷം ബ്രഹ്മചര്യം അനുഷ്ഠിച്ചു എന്നു പറയുന്നത്.

# പുനജ്ജന്മം.

അഥ യ ഇമേ ഗ്രാമ ഇഷ്ടാപൂത്തേ ദത്ത മിത്യുപാസതേ; തേ ധൂമ മഭീസംഭവന്തി; ധൂമാൽ രാത്രീ രാത്രേ രപരപക്ഷം, അപരപക്ഷാത് യാൻ ഷട് ദക്ഷിണാ ഏതി മാസാൻ താൻ ന ഏതേ സംവത്സരം അനുപ്രാപ്നുവന്തി; മാസേഭ്യഃ പിതൃലോകം പിതൃലോകാത് ആകാശഃ ആകാശാച്ചന്ദ്രമസം:—ഛാന്ദോഗ്യം:

ധൂമോ രാത്രി സ്തഥാ കൃഷ്ണഃ ഷൺമാസം ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിഃ യോഗീ പ്രാപ്യ നിവത്തതേ—ഗീത.

തസ്മിൻ യാവത് സംപാതം ഉഷിത്വാ തഥൈത മേവ അധ്വാനം പുനർ നിവത്തന്തേ; യഥേതം ആകാശം ആകാശാ ദ്വായും വായുർ ഭൂത്വാ ധൂമോ ഭവതി; ധൂമോ ഭൂത്വാ അഭ്രം ഭവതി; അഭ്രം ഭൂത്വാ മേഘോ ഭവതി; മേഘോ ഭൂത്വാ പ്രവർഷതി; ത ഇഹ വ്രീഹയഃ വാ ഓഷധിവനസ്പതയഃ തില മാഷാഃ ഇതി ജായന്തേ അതഃ വൈ ഖലു ദുന്നിഷ്പ്രപതരം യോ യോ ഹ്യന്നം അത്തി യോ രേതഃ സിഞ്ചതി തദ് ഭൂയ ഏവ ഭവതി.

തദ്യ ഇഹ രമണീയചരണാ, അഭ്യാശോപി യത്തേ; രമണീയാം യോനിം ആപദ്യേരൻ; ബ്രാഹ്മണയോനിം വാ ക്ഷത്രിയയോനിം വാ വൈശ്യയോനിം വാ അഥ യ ഇഹ കപൂയചരണാ അഭ്യാശോ പി യത്തേ ത കപൂയാം യോനിം ആപദ്യേരൻ; ശ്വയോനിം വാ സൂകരയോനിം വാ ചണ്ഡാലയോനിം വാ.

അഥൈതയോഃ പഥോ ന്ന കതരേണ ച ന താനിമാനി ക്ഷുദ്രാണി അസകൃദാവത്തീനി ഭൂതാനി ഭവന്തി:—ഛാന്ദോഗ്യം

അഗ്നിഃ ജ്യോതിഃ അഹഃ ശുക്ലം ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ.—ഗീത.

യാൻ ഷട് ഉദങ് ഏതി മാസാൻ താൻ; മാസേഭ്യഃ സംവത്സരം; സംവത്സരാ ദാദിത്യം; ആദിത്യാത് ചന്ദ്രമസം, ചന്ദ്രമസോ വിദ്യുതം; തത്പുരുഷഃ അമാനവഃ സ ഏനാൻ ബ്രഹ്മ ഗമയതി; ഏഷ ദേവപഥോ ബ്രഹ്മപഥഃ ഏതേന പ്രതിപദ്യമനാ ഇമം മാനവം ആവത്തം ന ആവത്തന്തേ:—ഛാന്ദോഗ്യം.

യേ സ്വകമ്മാൻ ന ദുഷ്യന്തി ധീരാ കാമാത്ഥ ഹേതവഃ
നിസ്സംഗാഃ ന്യസ്തകമ്മാണഃ പ്രശാന്താഃ ശുദ്ധചേതസഃ

നിവൃത്തിധമ്മനിരതാ നിമ്മമാ നിരഹംകൃതാഃ
സ്വധമ്മാഖ്യേന സത്വേന പരിശുദ്ധേന ചേതസാ

സൂര്യദ്വാരേണ തേ യാന്തി പുരുഷം വിശ്വതോമുഖം
പരാവരേശം പ്രകൃതിം അസ്യോൽപത്ത്യന്തഭാവനം

ദ്വിപരാദ്ധാവസാനേ യഃ പ്രളയോ ബ്രഹ്മണഃ തു തേ
താവദധ്യാസനേ ലോകം പരസ്യ പരചിന്തകഃ.

ഏവം പരേത്യ ഭഗവന്ത മനുപ്രവിഷ്ടാ
യേ യോഗിനോ ജ്ഝിതമരു ന്മനസോ വിരാഗാഃ

തേനൈവ സാക മമൃതം പുരുഷം പുരാണം
ബ്രഹ്മപ്രധാന മുപയാന്ത്യ ഗതാഭിമാനാഃ:—ഭാഗവതം.

യേ ത്വിഹാസക്തമനസഃ കമ്മസു ശ്രദ്ധയാന്വിതാഃ
കുവ്വന്ത്യ പ്രതിഷിദ്ധാനി കൃത്യാ ന്യപി ച കൃത്സ്നശഃ

രജസാ കുണ്ഠമനസഃ കാമാത്മാനഃ അജിതേന്ദ്രിയാഃ
പിതൃൻ യജ ന്ത്യനുദിനം ഗൃഹേ ഷ്വഭിരതാശയാഃ

ത്രൈവഗ്ഗികാഃ തേ പുരുഷാഃ വിമുഖാ ഹരി മേധസഃ
കഥായാം കഥനീയോരു വിക്രമസ്യ മധുദ്വിഷഃ

നൂനം ദൈവേന വിഹതാ യേ ചാച്യുതകഥാസുധാം
ഹിത്വാ ശൃണ്വന്ത്യസൽഗാഥാഃ പുരീഷ മിവ വിഡ്ഭുജഃ

ദക്ഷിണേന പഥാര്യമ്ണഃ പിതൃലോകം വ്രജന്തി തേ
പ്രജാ മനുപ്രജായന്തേ ശ്മശാനാന്തക്രിയാകൃതാഃ

തതഃ തൈഃ ക്ഷീണസുകൃതാഃ പുനർലോകം ഇമം സതി
പതന്തി വിവശാ ദൈവൈഃ സദ്യോ വിഭ്രംശിതോദയാഃ:—ഭാഗവതം.

Whether souls make use of Indriyas which also accompany them is doubtful
Paul Deussen.

ന തസ്യ പ്രതിമാ അസ്തി തസ്യ നാമ മഹദ്യശഃ:—ശ്വേതാശ്വതരം.

Even these tendencies with which we are found can be over come by strength of will
Radha—Krishnan.

ഒരുവൻ മരിക്കുന്നു എന്നുകേട്ടാൽ നാം എന്താണുഗ്രഹിക്കേണ്ടതു്? ഒരു വ്യക്തിയുടെ ഹൃദയത്തിനകത്തുനിന്നു ജീവാത്മാവും ഉപാധികളും ഇറങ്ങി മാറുന്നു എന്നാണു മരണം എന്നതിന്റെ അർത്ഥം. (൧) മനസ്സും ഇന്ദ്രിയങ്ങളും, (൨) പഞ്ചപ്രാണങ്ങൾ, (൩) സൂക്ഷ്മശരീരം, (൪) കർമ്മം എന്നവ, ഒരു മനുഷ്യൻ ജീവിച്ചിരിക്കുന്ന കാലത്തു് എന്നതുപോലെ മരിച്ചശേഷവും ആ മനുഷ്യന്റെ ജീവാത്മാവോടു് ഒട്ടിച്ചേർന്നു നിന്നുകൊണ്ടു്, ആ ജീവാത്മാവോടുകൂടെ സഞ്ചരിക്കുക ആണെന്നു് മുകളിൽ പറഞ്ഞതാണല്ലോ. ജീവാത്മാവു് യഥാർത്ഥജ്ഞാനം സിദ്ധിച്ചു മുക്തിയെ അടയുന്ന മുഹൂർത്തം വരെയ്ക്കു്, ആ ഉപാധികൾ ജീവാത്മാവിനെ വിട്ടുപിരിയുന്നതല്ല. ഇങ്ങനെ മരണസമയത്തു് ഉപാധികളോടുകൂടെ വ്യക്തിശരീരത്തെ വിട്ടുപിരിയുന്ന ജീവാത്മാവിനെ, ഉദാനൻ എന്ന പ്രാണൻ വഴികാണിച്ചു നടത്തുന്നു എന്നും മുകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. വ്യക്തിശരീരത്തിനു ചൂടുകൊടുത്തുകൊണ്ടിരുന്ന സൂക്ഷ്മശരീരം (എന്നു പറഞ്ഞാൽ പ്രാണ മനോ വിജ്ഞാന കോശ സംഘാതം) ബഹിർഗ്ഗമിക്കുന്ന മുഹൂർത്തത്തിലാകുന്നു, വ്യക്തിശരീരം തണുക്കുന്നതു്. അങ്ങനെ ഉപാധികൾ നാലോടുകൂടി ജീവാത്മാവു് ശരീരത്തെ വെടിഞ്ഞു്, സഞ്ചാരസന്നദ്ധനായി. ആ ജീവാത്മാവിന്റെ സഞ്ചാരക്രമത്തെ കുറിച്ചാകുന്നു, ഇനിയും പ്രസ്താവിക്കേണ്ടതു്. മരിച്ചമനുഷ്യൻ അപരബ്രഹ്മത്തെ ഉപാസിച്ചവനാണു് എങ്കിൽ, ആ മനുഷ്യന്റെ ജീവാത്മാവു് യാത്രചെയ്യുന്നതിനു് ഒരു മാർഗ്ഗമുണ്ടു്. വിധിപ്രകാരമുള്ള കർമ്മങ്ങളെ ആയുസ്സിൽ അനുഷ്ഠിച്ച ആളിനെയാണു്, അപരബ്രഹ്മത്തെ ഉപാസിച്ചവൻ എന്നു പറയുന്നതു്. മരിച്ച മനുഷ്യൻ അപരവിദ്യയെ സമ്പാദിച്ചവനാണു്, എങ്കിൽ, ആ മനുഷ്യന്റെ ജീവാത്മാവു് യാത്ര ആരംഭിക്കുന്നതു്, രണ്ടാമത്തു് ഒരു മാർഗ്ഗത്തിൽ കൂടെയാണു്. അപരവിദ്യയെ സമ്പാദിച്ചവൻ എന്നു പറഞ്ഞാൽ, ബ്രഹ്മത്തെ ഉപാസിക്കുന്നു എങ്കിലും, ജീവാത്മാവും ബ്രഹ്മവും ഒന്നാണെന്നു് അനുഭവം കൊണ്ടു് അറിയാതെ, ബ്രഹ്മത്തെ ജീവാത്മാവിൽ നിന്നു് ഇതരനായ ഈശ്വരനായി കല്പിച്ചു്, ഉപാസിക്കുന്നവൻ, എന്നു ഗ്രഹിക്കണം. മരിച്ച മനുഷ്യൻ ദുഷ്ടനാണു് എങ്കിൽ, ആ മനുഷ്യന്റെ ജീവാത്മാവു യാത്ര ചെയ്യുന്നതു്, മൂന്നാമത്തു് ഒരു മാർഗ്ഗത്തിൽ കൂടെയാണു്. ദുഷ്ടൻ എന്നു പറഞ്ഞാൽ വിധി അനുസരിച്ചുള്ള കർമ്മങ്ങളെ അനുഷ്ഠിക്കാതെ ആയുസ്സിനെ നയിച്ചവൻ എന്നു ഗ്രഹിക്കണം. ഈ മൂന്നുതരത്തിലുള്ള ജീവാത്മാക്കളുടെ യാത്രാപഥങ്ങളെ ഇവിടെ ചിന്തിക്കുന്നു. ബ്രഹ്മവും ജീവാത്മാവും ഒന്നാണെന്നു യഥാർത്ഥജ്ഞാനം സിദ്ധിച്ച ശ്രേഷ്ഠനായ മനുഷ്യന്റെ ഗതിയെ കുറിച്ചു മോക്ഷം എന്ന ഖണ്ഡികയിൽ പ്രസ്താവിക്കും.

൧. വിധിപ്രകാരമുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുകയും, ചെയ്യുന്ന സൽക്കർമ്മങ്ങൾക്കു ഫലം ലഭിക്കണമെന്നുള്ള കാംക്ഷയോടുകൂടെ ആയുസ്സിനെ നയിക്കുകയും, ചെയ്തശേഷം മരിക്കുന്ന മനുഷ്യന്റെ ജീവാത്മാവു്, ചന്ദ്രനെ പ്രാപിക്കുന്നു. ആ ജീവാത്മാക്കൾ, ധൂമം, രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനകാലം, പിതൃലോകം,

ശരീരത്തിൽ നിന്നു ജീവാത്മാവു്, ഉപാധികളോടുകൂടി ബഹിർഗ്ഗമനം ചെയ്യുമ്പോൾ, ആനന്ദമയ കോശത്തിനു് എന്തു ഭവിക്കുമെന്നു്, വ്യക്തമായ പ്രസ്താവം ഒരേടവും ഈ ഗ്രന്ഥകർത്താവു് കണ്ടിട്ടില്ല. അന്നമയ കോശം ചിതയിൽ ദഹിക്കപ്പെടുകയാണു്.

ആകാശം, എന്ന സ്ഥാനങ്ങളിൽ കൂടെ ചന്ദ്രനെ പ്രാപിക്കുകയാണ്. അവരാകട്ടെ, അനുഷ്ഠിച്ച കർമ്മങ്ങൾക്കുള്ള സമ്മാനങ്ങളെ ചന്ദ്രനിൽ അനുഭവിക്കുകയും, അടുത്ത ജന്മത്തിൽ അനുഭവിക്കുവാനായി ഏതാനും കർമ്മങ്ങളെ ശേഷിപ്പിക്കുകയും, ചെയ്തശേഷം, പിന്നെയും ശരീരത്തെ പ്രവേശിക്കുവാനായി ഭൂമിയിലേക്കു വരുന്നു. ജീവാത്മാക്കൾ തിരികെ വരുന്നത്, ആകാശം, വായു, ധൂമം, മേഘം, വർഷം, വ്രീഹി, യവം, ഔഷധി, വൃക്ഷം, തിലം, മാഷം മുതലായ ചെടികൾ, പുരുഷബീജം, സ്ത്രീഗർഭം, എന്ന മാർഗ്ഗങ്ങളിൽ കൂടെയാണ്. ജീവാത്മാവ് ചന്ദ്രനിലേക്കു പോകുന്ന മാർഗ്ഗത്തിലും, ചന്ദ്രനിൽ നിന്നു തിരികെ വരുന്ന മാർഗ്ഗത്തിലും, ജീവാത്മാവ്, പ്രാപിക്കുന്നതായി പറഞ്ഞിരിക്കുന്ന സ്ഥാനങ്ങളെ സൂക്ഷിക്കുക; ജീവാത്മാവ് ചന്ദ്രനിലേക്കുപോകുന്ന സന്ദർഭത്തിൽ പദാർത്ഥത്വം ഒന്നിനൊന്നു കുറയുന്നു എന്നും, തിരികെ വരുന്നസന്ദർഭത്തിൽ ഒന്നിനൊന്ന് അധികമാകുന്നു എന്നും, നാം ഗ്രഹിക്കേണ്ടതാണ്. ജീവാത്മാവു ചന്ദ്രനിൽ നിന്നു പ്രതിഗമനം ചെയ്യുന്നതിനെക്കുറിച്ചു—യഥേതം പുനഃ നിവർത്തന്തേ—എന്നു ഒരു ഋഷി പറയുന്നത്, അർത്ഥഗർഭമാണ്. പിന്നെയും തിരികെപ്പോരുന്നു എന്നു പറഞ്ഞിരിക്കുന്നതിനാൽ ജീവാത്മാവു മുമ്പും ചന്ദ്രനിൽ നിന്നു തിരികെ പോന്നിട്ടുണ്ട്, എന്ന നിർദ്ദേശം സ്പഷ്ടമത്രേ. ഇന്നു കാണുന്ന ഓരോ വ്യക്തിയുടേയും ഉള്ളിൽ നില്ക്കുന്ന ജീവാത്മാവിന്റെ പിന്നിൽനില്ക്കുന്നത്, ആയിരമായിരം ജന്മങ്ങളാകയാൽ, പിന്നെയും തിരികെ പോരുന്നു എന്നു പറഞ്ഞതു യുക്തമായി. തിരികെ വരുന്ന ഘട്ടത്തിൽ ജീവാത്മാവു ചെടികളുടെ സ്ഥാനംകഴിഞ്ഞു പുരുഷബീജത്തെ പ്രവേശിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതിന്റെ സാംഗത്യവും സ്പഷ്ടമാണ്. ചെടികൾ മനുഷ്യനു ഭക്ഷണമാണല്ലോ. അതിനാൽ ചെടികളിൽ പ്രവേശിക്കുന്ന ജീവാത്മാവു അനന്തരം പുരുഷബീജത്തെ പ്രാപിച്ചു എന്നു പറയുന്നതിന്റെ സാംഗത്യം, സുഗ്രഹംതന്നെ. ഭൂമിയിലേക്കു തിരികെ വന്ന ജീവാത്മാവ്, ഏതേതുയോനികളിൽ ആണ് ജനിക്കുന്നത് എന്നതിനെക്കുറിച്ചും നിയമമുണ്ട്. പൂർവ്വജന്മത്തിൽ ലോകത്തിൽ വർത്തിച്ച സമയം, രമണീയമായി ജീവിതം കഴിച്ചവരുടെ ജീവാത്മാക്കൾ, ബ്രാഹ്മണ ക്ഷത്രിയ വൈശ്യ യോനികളിൽ പിറക്കും; അല്ലാത്തവർ പട്ടിയോ, പന്നിയോ, പറയനോ, ആയി പിറക്കും; അല്ലാത്തവർ അതിക്ഷുദ്രങ്ങളായ കൊതുക, പുഴ, മുതലായവയായി പിറക്കും. ഭൂമിയിൽനിന്നു ചന്ദ്രനിലേക്കും തിരിച്ചും ഉള്ള മാർഗ്ഗത്തിനു പിതൃയാനം എന്നു പേരാകുന്നു.

൨. വിധിപ്രകാരമുള്ള കർമ്മങ്ങളെ പ്രധാനമെന്നു ഗണിക്കാതെ ബ്രഹ്മത്തെ മാത്രം പ്രാർത്ഥിക്കുന്നവരും എന്നാൽ ബ്രഹ്മവും ജീവാത്മാവും ഒന്നാണെന്ന് അദ്വൈതബോധം ഇല്ലായ്കയാൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായി ജീവാത്മാവിനെ കാണുന്നവരും ആയ ഭക്തന്മാർ ഉണ്ട്. അവരുടെ ജ്ഞാനത്തിനെ അപരാവിദ്യയെന്നു പറയും. അപരബ്രഹ്മത്തെ ഉപാസിക്കുന്ന അവരുടെ ജീവാത്മാക്കൾ, അപരബ്രഹ്മത്തെ പ്രാപിക്കുന്നു. ജീവാത്മാവ് അപരബ്രഹ്മത്തിങ്കലേക്കു നീങ്ങുന്ന മാർഗ്ഗത്തിൽ ഉള്ള സ്ഥാനങ്ങൾ—അഗ്നി, ജ്യോതിസ്സ്, പകൽ, ശുക്ലപക്ഷം, ഉത്തരായണകാലം, സംവത്സരം, സൂര്യൻ, ചന്ദ്രൻ, വിദ്യുത്, എന്നവയാകുന്നു. വിദ്യുത്തിനെ പ്രാപിച്ച ധന്യന്മാർ, വരുണലോകം, ഇന്ദ്രലോകം, പ്രജാപതിലോകം, എന്നവയെ ആശ്രയിച്ച ശേഷം അപരബ്രഹ്മത്തെ പ്രാപിക്കുന്നു. ഈ മാർഗ്ഗത്തിനു ദേവയാനം എന്നു പേരാകുന്നു. പിതൃയാനം ദേവയാനം എന്ന രണ്ടു മാർഗ്ഗങ്ങളിൽകൂടെ യാത്ര സാധിക്കുന്നവരും, ചന്ദ്രനെ ആശ്രയിക്കേണ്ടതായി കാണുന്നതിനാൽ, ജീവാത്മാക്കളും ചന്ദ്രനും തമ്മിൽ പ്രത്യേക ബന്ധം ഉള്ളതായി അനുമാനിക്കേണ്ടിയിരിക്കുന്നു. ദേവയാനപഥത്തിൽ പെട്ട അപരബ്രഹ്മത്തെ പ്രാപിക്കുന്നവർക്കു ഭൂമിയിലേക്കു മടക്കമോ പുനർജ്ജന്മമോ ഇല്ല. "ബുദ്ധിമാന്മാരും, നിസ്സംഗന്മാരും സർവ്വ കർമ്മ സന്ന്യാസം ചെയ്തവരും പ്രശാന്തന്മാരും നിവൃത്തിമാർഗ്ഗത്തിൽ നിഷ്ഠന്മാരും ആയ അവർ, സൂര്യനാകുന്ന വാതിലിൽ കൂടെ വിശ്വതോമുഖനായ പുരുഷനെ—അപരബ്രഹ്മത്തെ—പ്രാപിക്കുന്നു. ബ്രഹ്മാവിന് ആയുസ്സിനു രണ്ടു പരാർദ്ധങ്ങളാണ്, എന്ന് ഇതിനു കീഴ് പ്രസ്താവമുണ്ട്. കാലം എന്ന ഖണ്ഡിക കാണുക. പരാർദ്ധങ്ങളുടെ അവസാനത്തിൽ ബ്രഹ്മാവു പരബ്രഹ്മത്തിൽ ലയിക്കുന്നു. അപരബ്രഹ്മത്തിൽ—അതായതു ബ്രഹ്മാവിൽ—ലയിച്ച ജീവാത്മാക്കൾ, അപരബ്രഹ്മത്തോടു കൂടെത്തന്നെ അമൃതവും പുരാണവും പ്രധാനവും ആയ പുരുഷനെ, അതായതു് ബ്രഹ്മത്തെ പ്രാപിക്കുന്നു. ഇങ്ങനെ ബ്രഹ്മത്തെ മാത്രം പ്രാർത്ഥിക്കുന്നവരും, എന്നാൽ ബ്രഹ്മവും ജീവാത്മാവും ഒന്നാണെന്ന് അദ്വൈതബോധം ഇല്ലാത്തവരും, ജീവാത്മാവിൽനിന്നു ഭിന്നമായി ബ്രഹ്മത്തെക്കാണുന്നവരും, ആയ ഭക്തന്മാർ, അപരബ്രഹ്മത്തിന്റെ ലയത്തിങ്കൽ മഹദ്യശസ്സും അപ്രതിമവും ആയ പരബ്രഹ്മത്തെ പ്രാപിക്കുന്നു; ആത്യന്തികവും പരമപരമവും ആയ നിർവൃതിയെ അടയുന്നു. ഇതിനെ ക്രമമുക്തിയെന്നു പറയും. അപരബ്രഹ്മത്തെ പ്രാപിച്ച ജീവാത്മാക്കൾ ഐശ്വര്യത്തെ അനുഭവിക്കുന്നത്, മനസ്സ് എന്ന ഇന്ദ്രിയം കൊണ്ടാണ്, എ

ന്നു പക്ഷമുള്ളവർ ഉണ്ട്. ജീവാത്മാക്കളുടെ ഉപാധി
യായി മനസ്സ് എന്ന ഇന്ദ്രിയം ഒട്ടി നിൽക്കുന്നുണ്ട്
എന്നു മുമ്പു പ്രസ്താവിച്ചതാണല്ലോ. അതിനാൽ
ജീവാത്മാക്കൾ അപരബ്രഹ്മത്തിൽ വർത്തിക്കവേ മന
സ്സിനെ ഉപയോഗിക്കാമെന്നുള്ളത്, സുഗ്രഹമാണ്.
എന്നാൽ അപരബ്രഹ്മത്തിൽ ജീവാത്മാക്കൾ ഇന്ദ്രിയ
ങ്ങളെ ഉപയോഗിക്കുന്നുണ്ട് എന്ന് ഉറപ്പായി പറഞ്ഞു
കൂടാ എന്നു സംകല്പിക്കുന്നവരും ഉണ്ട്. ഈ
ലോകത്തിൽ ആസക്തന്മാരായി വേദങ്ങളിൽ പ്രതിഷേ
ധിക്കപ്പെടാത്ത കർമ്മങ്ങളെ ഫലേച്ഛയോടുകൂടെ
ചെയ്യുന്നവർ, രജോഗുണത്താൽ കലുഷിതന്മാരും
കാമാത്മാക്കളും അജിതേന്ദ്രിയന്മാരും ഗൃഹസുഖങ്ങ
ളിൽ അഭിനിവേശം ഉള്ളവരും പിതൃക്കളെ യജിക്കു
ന്നവരും ആയവർ— ധർമ്മം അർത്ഥം കാമം എന്ന പുരു
ഷാർത്ഥങ്ങളെ ബഹുമാനിക്കുന്നവരും, സംസാര ദുഃഖ
ങ്ങളെ സംഹരിക്കുന്ന മേധയും മഹാപരാക്രമങ്ങളും
യോജിച്ചവയും പാരായണോചിതങ്ങളും ആയ ഹരി
കഥകളിൽ വിമുഖന്മാരും, ഹരികഥകളെ ഉപേക്ഷി
ച്ചു, അമേധ്യം ഭക്ഷിക്കുന്ന പ്രാണികളെപ്പോലെ അ
സത് ഗാഥകളെ കേൾക്കുന്നവരും, ആയവർ—ദക്ഷി
ണായനപഥത്തിൽ സഞ്ചരിച്ചു പിതൃലോകങ്ങളെ പ്രാ
പിക്കും. അവർ മരണം വരെയ്ക്കും ആവശ്യകർമ്മങ്ങളെ ഫ
ലേച്ഛയോടുകൂടെ അനുഷ്ഠിച്ച്, മരിക്കും; ജനിക്കും; പി
ന്നെയും മരിച്ചു ജനിച്ചു മരിച്ചു ജനിച്ചു സംസാരം തു
ടരും. ആർജിച്ച പുണ്യമത്രയും പിതൃലോകത്തിൽ ഭുജി
ച്ചുകഴിഞ്ഞാൽ അവർ അവിടെ നിന്നു ഭ്രഷ്ടന്മാരായി,
പരവശന്മാരായി, ഈ ഭൂമിയിലേക്കു വീണ്ടും വീഴുന്നു.

ൻ. വിധികളെ അനുഷ്ഠിച്ചു മരിച്ച മനുഷ്യന്റേയും
ബ്രഹ്മത്തെ ജീവാത്മാവിൽ നിന്ന് ഇതരനായിക്കണ്ട്
ഉപാസന ചെയ്തു മരിച്ച മനുഷ്യന്റേയും, ജീവാത്മാ
ക്കൾ, ചന്ദ്രലോകത്തെ പ്രാപിക്കുമെന്നു മുകളിൽ പ്രസ്താ
വിച്ചു. വിധികളെ അനുഷ്ഠിക്കാതെ മരിക്കുന്ന മനുഷ്യ
രുടെ ജീവാത്മാക്കൾ ചന്ദ്രലോകത്തെ പ്രാപിക്കുന്നില്ല.
ആ ജീവാത്മാക്കൾ "തൃതീയം എന്ന പദത്തെ പ്രാപി
ക്കുന്ന ക്ഷുദ്രമൃഗങ്ങളായി പിറക്കുന്നു." എന്ന് അങ്ങി
ങ്ങായി ചില സൂചനകൾ ഉണ്ട്. അവയെ ഒഴിച്ച്,
ആ വക ജീവാത്മാക്കളെ കുറിച്ച് പ്രമാണഗ്രന്ഥങ്ങ
ളിൽ വിവരണം ഇല്ല.

ഒരു ജീവാത്മാവു വ്യക്തിയിൽ ഉൾപ്പെട്ടു ക്ലേശിച്ച്
വ്യക്തിയുടെ മരണത്തിങ്കൽ ചന്ദ്രനിൽ ചെന്നുചേരുക,
വീണ്ടും ഭൂമിയിൽ ഓരോ രൂപത്തെ പ്രാപിച്ചു ക്ലേശിക്കു
ക, എന്നിങ്ങനെയുള്ള ചരിത്രം എത്ര നീണ്ടുനീണ്ടുകിട
ക്കുന്നു എന്നുള്ളതു ഭാവനയിൽ ഒതുങ്ങുന്നതല്ല. ജീവാ
ത്മാവിനു പെട്ടിരിക്കുന്ന ക്ലേശസംകുലമായ ഈ ദീർഘ
സഞ്ചാരത്തിൽനിന്നു—സംസാരത്തിൽനിന്ന്—മോച
നം എങ്ങനെ ലഭിക്കുമെന്നു, ഇതിനുകീഴ് വിവരിക്കുന്ന
താണ്. മോക്ഷം എന്ന ഖണ്ഡിക നോക്കുക. എന്നാൽ
ഇവിടെ ചിന്തിക്കുവാനുള്ളത്, കർമ്മങ്ങളെക്കൊണ്ട്,
ജീവാത്മാവിനു മോചനം,—മോക്ഷം—ലഭിക്കുകയില്ല
എന്നാണ്. വേദവിധികൾ, യജ്ഞങ്ങൾ, ബ്രാഹ്മണ
പൂജ, ബ്രഹ്മചര്യം മുതലായവ ഒന്നുംതന്നെ ഒരു മനു
ഷ്യനു മോക്ഷത്തെ സമ്പാദിച്ചുകൊടുക്കുന്നതല്ല. നേ
രേമറിച്ച കർമ്മങ്ങൾ, അശുഭങ്ങളായാലും ശുഭങ്ങളായാ
ലും, സംസാരത്തെ ദീർഘിപ്പിക്കുന്നവതന്നെ. കർമ്മം,
അസത്താകട്ടെ, സത്താകട്ടെ, എപ്പോഴും ബന്ധത്തിനു
മൂലമായി നിൽക്കുന്നു. കർമ്മം ചെയ്യുന്നവൻ, ചെയ്തഫല
ത്തിന്റെ കർമ്മങ്ങളെ അനുഭവിക്കണം. സല്കർമ്മം ചെ
യ്യുന്നവൻ സമ്മാനാർഹനും, ദുഷ്കർമ്മം ചെയ്യുന്നവൻ
ദണ്ഡാർഹനും, ആണ്; എന്ന ഒരു ഭേദം ഉണ്ട്. എ
ന്നാൽ സമ്മാനവും ദണ്ഡവും അർഹമാവാൻ തക്കവ
ണ്ണം, രണ്ടുതരക്കാരും ഉന്നതസ്ഥാനത്തും, നീചസ്ഥാ
നത്തും, വീണ്ടും ജന്മം എടുക്കേണ്ടതുതന്നെ. കാലം
അനാദിയാണെന്നും, സൃഷ്ടി അനാദിയാണെന്നും, ഇവി
ടെ ഭാവനകൊണ്ടു നോക്കിക്കാണാമെങ്കിൽ നമ്മുടെ
മുമ്പിൽ ഒരു വ്യക്തിയിൽ നില്ക്കുന്ന ജീവാത്മാവു, എത്ര
ലക്ഷം എത്രകോടി വിവിധങ്ങളായ പ്രാണികളിൽ ആ
യുസ്സിനെ കണ്ടവനാകുന്നു, എന്നു നാം അമ്പരന്നുപോ
കും. "നാനാവിധങ്ങളായ സ്തന്യങ്ങളെ ഞാൻ പാ
നംചെയ്തു"എന്നുപാടിയ ഋഷിയുടെ അർത്ഥത്തെ നാം
എന്തുകണ്ടു? ജന്മ മരണ സമാകുലമായ ഈ സംസാ
രത്തെ—ഭയങ്കരമായ ഒരു നദിയോട് ഒരു ഋഷി ഉപ
മിക്കുന്നു. "ഈ നദി, ഉഗ്രമായ വളവുകൾ ഉള്ളതാ
ണ്; മനുഷ്യജന്മം നേരേകഴിക്കുവാൻ ധന്യത സിദ്ധി
ച്ചവർ അധികമില്ല. ഈ നദിയിൽ പ്രാണങ്ങൾ, കോ
പിച്ച അലകളെപ്പോലെ, തമ്മിൽ കൂട്ടി അടിക്കുന്നു. ഈ
നദിയിൽ ഒരുപാടും നിറഞ്ഞ ആവർത്തങ്ങൾ അഞ്ചു
ണ്ട്; പഞ്ചേന്ദ്രിയങ്ങൾ മോഹിക്കുന്ന അഞ്ചുതരം പദാ
ർത്ഥങ്ങളും മനുഷ്യനെ കറക്കിവീഴിക്കുന്ന ആവർത്തങ്ങൾ
തന്നെ. ഈ നദി അഞ്ചുദുഃഖങ്ങളിൽ ഒന്നല്ലെങ്കിൽ
മറ്റൊന്നുകൊണ്ട്, എപ്പോഴും ദുഃഖിതമാകുന്നു; ഗർഭം,
ജന്മം, ക്ഷയം, രോഗം, മരണം, എന്ന അഞ്ചു ക്ലേശങ്ങ
ളിൽ ഏതെങ്കിലും ഒന്നിൽ മനുഷ്യായുസ്സ് എപ്പോഴും
നില്ക്കുന്നു. ബ്രഹ്മത്തിൽനിന്ന് അന്യമാണെന്നു കരുതു
ന്ന കാലമത്രയും, ജീവാത്മാവു ലക്ഷം ലക്ഷം ജന്മങ്ങ
ളിൽ, ജന്മചക്രത്തിൽ, കറങ്ങുന്നു" സമ്പാദിച്ച പാപ
ത്തിന് എന്നതുപോലെ, പുണ്യത്തിനും അനുഭവമുണ്ട്

എന്നും; എന്നാൽ പുണ്യം സമ്പാദിച്ചവൻ ഉചിതമായ അനുഭവങ്ങളെ അനുഭവിച്ചശേഷമാണ് വീണ്ടും ഭൂമിയിൽ എത്തി ക്ലേശിക്കുവാൻ ഇടയാകുന്നത് എന്നും; ഉള്ളതു വിസ്മരിക്കപ്പെടരുത്. പ്രഭുവായ ഒരുവൻ ആസന്നമരണനായി; പ്രഭുവിന്റെ പുത്രന്മാരും ബന്ധുജനങ്ങളും ഭൃത്യന്മാരും, ആസന്നമരണനായ പ്രഭു തന്നെയും, കരയുന്നു; അല്പകാലം സ്വാധീനത്തിൽനിന്നു പ്രഭുതയെ കൈവിടണമെന്നുള്ളതും, അനന്തരഗതി എന്താണെന്നു നിശ്ചയമില്ല എന്നുള്ളതും, നിമിത്തം, പ്രഭുവിന്റെ ക്ലേശം അതിരില്ലാത്തതാണ്. ഇങ്ങനെ നാം ഭൂമിയിൽ നിത്യവും കാണുന്നു. ചന്ദ്രലോകത്തിൽ നടക്കുന്നതും, ഇങ്ങനെതന്നെ. അധികമായ പുണ്യത്തെ ഒരു ജന്മത്തിൽ സമ്പാദിച്ച ഒരു ധന്യൻ, ദീർഘകാലം ചന്ദ്രലോകത്തിൽ വസിച്ചു പരമാനന്ദം അനുഭവിക്കുന്നു. മനുഷ്യന്റെ കണ്ണു കണ്ടിട്ടില്ലാത്തതും, കാതു കേട്ടിട്ടില്ലാത്തതും, ഹൃദയം സംകല്പിച്ചിട്ടില്ലാത്തതും, ആയ പരമാനന്ദവിധങ്ങളെ, ആ ധന്യൻ അവിടെ അനുഭവിക്കുന്നു എന്നിരിക്കട്ടെ. എന്നാൽ ഭൂമിയിൽ സമ്പാദിച്ച പുണ്യത്തിന്റെ അളവു അനുസരിച്ചു മാത്രമാകുന്നു, ആ ജീവാത്മാവിനു ചന്ദ്രനിൽ ആനന്ദം അനുഭവമാകുന്നത്. ആയതിനാൽ ആ ജീവാത്മാവിന്റെ ചന്ദ്രവാസം ഏതെങ്കിലും ഒരു മുഹൂർത്തത്തിൽ അവസാനിക്കേണ്ടതാകുന്നു. ആ ജീവാത്മാവു ഏതെങ്കിലും ഒരു മുഹൂർത്തത്തിൽ ചന്ദ്രലോകത്തെ ഉപേക്ഷിക്കണം; അവിടെയുള്ള ആനന്ദപ്രകാരങ്ങളെ പിറകിൽ തള്ളണം; ആ ജീവാത്മാവു വീണ്ടും ഭൂമിയിൽ ഇറങ്ങണം; ഗർഭത്തിൽ കടക്കണം; ആയുഃ സാധാരണമായ സർവ്വക്ലേശങ്ങളെയും അനുഭവിക്കണം. കർമ്മങ്ങൾ അശുഭങ്ങളാകട്ടെ, ശുഭങ്ങളാകട്ടെ, ജന്മത്തെ അവസാനിപ്പിക്കുവാൻ കഴിയാത്തവയാകുന്നു.

കർമ്മങ്ങളുടെ വ്യാപാരത്തെക്കുറിച്ചു മുകളിൽ പറഞ്ഞിരിക്കുന്നതിൽ നിന്ന്, ഒരു തെറ്റിദ്ധാരണ ഉണ്ടാകരുത്. “ജനിച്ചാൽ കർമ്മം ഉണ്ട്; കർമ്മംചെയ്താൽ പുനർജന്മം നിശ്ചയമാകുന്നു. സംസാരത്തിൽനിന്നു മോചനം പ്രാപിക്കുവാൻ യാതൊരുവനും കഴിയുന്നതല്ല” എന്ന ചിന്ത അബദ്ധമാണ്. മനഃശക്തികൊണ്ടു വ്യവസായം ചെയ്യാത്ത മനുഷ്യൻ, പൂർവ്വജന്മം നിയമിക്കുന്ന കർമ്മങ്ങളിൽ കെട്ടപ്പെട്ട്, ഈ ജന്മത്തിലും കർമ്മം ചെയ്യുകയും സംസാരത്തെ ദീർഘിപ്പിക്കുകയും ചെയ്യും. എന്നാൽ ബുദ്ധികൊണ്ടു വ്യായാമം ചെയ്യുവാൻ കരുത്തുള്ളവൻ, പൂർവ്വജന്മത്തിൽ സമ്പാദിച്ച വാസനകളെ ജയിക്കുവാൻ കരുത്തു കാണിക്കാം. “സ്വപ്രയത്നം കൊണ്ടു ബന്ധനത്തെ അറുത്തു കളയുക” എന്നു യോഗവാസിഷ്ഠത്തിൽ രാമനു വസിഷ്ഠൻ ഉപദേശിക്കുന്നു. കർമ്മങ്ങളെ ജയിക്കുന്ന ഭാഗം മോക്ഷം എന്ന അടുത്ത ഖണ്ഡികയ്ക്കു വിഷയമാണ്.

---

## ൮.

## മോക്ഷം.

പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി:—ഗീത.

ഓം ആത്മാ വാ ഇദ മേക ഏവാഗ്ര ആസീത്; നാന്യത് കിഞ്ചന മിഷത്; സ ഈക്ഷത ലോകാൻ നു സൃജാ ഇതി:—
ഐതരേയം.

ഏതജ്ഞേയം നിത്യ മേവാത്മസംസ്ഥം
നാതഃപരം വേദിതവ്യം ഹി കിഞ്ചിത്
ഭോക്താഭോഗ്യം പ്രേരിതാരം ച മത്വാ
സർവ്വം പ്രോക്തം ത്രിവിധം ബ്രഹ്മ മേതത്—ശ്വേതാശ്വതരം.

അസ്മാൻ മായീ സൃജതേ വിശ്വ മേതത്
തസ്മിൻ ച അന്യോ മായയാ സംനിരുദ്ധഃ
മായാം തു പ്രകൃതിം വിദ്യാത്
മായിനം തു മഹേശ്വരം.

തസ്യാവയവ ഭൂതൈ സ്തു
വ്യാപ്തം സർവ്വ മിദം ജഗത്:—ശ്വേതാശ്വതരം.

ആദ്യ സ്തു മഹതഃ സർഗ്ഗോ ഗുണ വൈഷമ്യ മാത്മനഃ:—ഭാഗവതം.

ദൈവാൽ ക്ഷുഭിത ധർമ്മിണ്യാം സ്വസ്യാം യോനൗ പരഃ പുമാൻ
ആധത്ത വീര്യം സാസൂത മഹത്തത്വം ഹിരണ്മയം

പ്രകൃതേർ ഗുണ സാമ്യസ്യ നിർവിശേഷസ്യ മാനവി
ചേഷ്ടായതഃ സ ഭഗവാൻ കാല ഇത്യുപലക്ഷിതഃ

അനാദിർ ഭഗവാൻ കാലോ നാന്തോഽസ്യ ദ്വിജ! വിദ്യതേ
അവിച്ഛിന്നാ സ്തത സ്ത്വേതേ സർഗ്ഗ സ്ഥിത്യ ന്ത സംയമാഃ:—വിഷ്ണുപുരാണം.

പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹംകാര വിമൂഢാത്മാ കർത്താഹ മിതി മന്യതേ:—ഗീത.

ചാതുർവ്വർണ്യം മയാ സൃഷ്ടം ഗുണ കർമ്മ വിഭാഗശഃ:—ഗീത.

നതദസ്തി പൃഥിവ്യാം വാ ദിവി ദേവേഷു വാ പുനഃ
സത്വം പ്രകൃതിജൈർ മുക്തം യദേഭിഃ സ്യാ ത്രിഭിർ ഗുണൈഃ:—ഗീത.

സ ഏഷഃ അണിമാ; ഐതദാത്മ്യ മിദം സർവ്വം; തത്സത്യം
സ ആത്മാ തത് ത്വം അസി; ശ്വേതകേതോ ഇതി:—ഛാന്ദോഗ്യം.

ബ്രഹ്മ വാ ഇദ മഗ്ര ആസീത്; തദാത്മാന മേവാവേ ദഹം
ബ്രഹ്മാ സ്മീതി തസ്മാത് തത്സർവ്വ മഭവത്.—ബൃഹദാരണ്യകം.

സ വാ ഏഷ മഹാൻ അജ ആത്മാ യോയം വിജ്ഞാനമയഃ പ്രാണേഷു യ ഏഷ; അന്തർഹൃദയേ ആകാശഃ തസ്മിൻ ശേതേ സർവ്വസ്യ വശീ; സർവ്വസ്യ ഈശാനഃ; സർവ്വസ്യ അധിപതിഃ; സ ന സാധുനാ കർമ്മണാ ഭൂയാൻ നോ ഏവ അസാധുനാ കനീയാൻ ഏഷഃ സർവ്വേശ്വര ഏഷഃ ഭൂതാധിപതി രേഷഃ ഭൂതപാല ഏഷഃ സേതു വിധരണ ഏഷാം ലോകാനാം അസംഭേദായ:—ബൃഹദാരണ്യകം.

അംഗുഷ്ഠമാത്രഃ പുരുഷഃ മധ്യേ ആത്മനി തിഷ്ഠതി
ഈശാനം ഭൂത ഭവ്യസ്യ ന തതോ ജുഗുപ്സതേ ഏത ദ്വൈ തത്:—കാഠകം.

ത ദ്ധേദം തർഹി അവ്യാകൃത മാസീത് ത ന്നാമ രൂപാഭ്യാ മേവ വ്യാക്രിയതേ അസൗ നാമായമിദംരൂപം...... സ ഏഷ ഇഹ പ്രവിഷ്ട ആ നഖാഗ്രേഭ്യഃ:—ബൃഹദാരണ്യകം.

താസാം ത്രിവൃതം ത്രിവൃത മേകൈകാം കരവാണീതി സേയം ദേവതേമാ സ്തിസ്രോ ദേവതാ അനേനൈവ ജീവേ നാത്മനാഽനുപ്രവിശ്യ നാമരൂപേ വ്യാകരോത്:—ഛാന്ദോഗ്യം.

സ അകാമയതഃ ബഹുസ്യാം പ്രജായേ യേതി; സ തപോ അതപ്യത. സ തപഃ തപ്ത്വാ ഇദം സർവ്വം അസൃജത്. യ ദിദം കിഞ്ച തത് സൃഷ്ട്വാ തദേവ അനുപ്രാവിശത്:—തൈത്തരീയം.

സ ഏത മേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത; സൈഷാ വിദൃതി ന്നാമ ദ്വാഃ തത് ഏതത് നാന്ദനം... ........സ ഏത മേവ പുരുഷം ബ്രഹ്മതതമം അപശ്യത് ഇദം അദർശമിതി തസ്മാ ദിദന്ദ്രോ നാമ ഇദന്ദ്രോ ഹ വൈ നാമ ത മിന്ദ്രം സ ന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേണ:—ഐതരേയം.

സ്ഥൂലാനി സൂക്ഷ്മാണി ബഹൂനി ചൈവ
രൂപാണി ദേഹീ സ്വഗുണൈർ വൃണോതി
ക്രിയാഗുണൈ രാത്മഗുണൈ ശ്ച തേഷാം
സംയോഗ ഹേതു രപരോ പി ദൃഷ്ടഃ:—ശ്വേതാശ്വതരം.

ഭൂതസ്യ ത്വം ആത്മാസി; യഃ ത്വ മസി സോഹ മസ്മീതി:—കൌഷീതകി.

ഋതം പിബന്തൗ സുകൃതസ്യ ലോകേ ഗുഹാം പ്രവിഷ്ടൗ പരമേ പരാർദ്ധേ
ഛായാതപൌ ബ്രഹ്മവിദോ വദന്തി പഞ്ചാഗ്നയോ യേ ച ത്രിണാ ചി കേതാഃ:—കഠം.

ഈ പദ്യത്തിൽ ബ്രഹ്മവും ജീവാത്മാവും—രണ്ടും കർമ്മഫലങ്ങളെ അനുഭവിക്കുമെന്നു കാണുന്നു. കർമ്മഫലത്തെ അനുഭവിക്കുന്ന ജീവാത്മാവു് ബ്രഹ്മത്തോടു സമമാണെന്നു കാണിക്കുവാനായി, ബ്രഹ്മവും കർമ്മഫലത്തെ അനുഭവിക്കുന്നതായി ഇവിടെ പറയപ്പെട്ടു എന്നു വ്യാഖ്യാനിക്കേണ്ടതാകുന്നു.

ആത്മാനം രഥിനം വിദ്ധി ശരീരം രഥ മേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹ മേവ ച

ഇന്ദ്രിയാണി ഹയാ നാഹുഃ വിഷയാൻ തേഷു ഗോചരാൻ
ആത്മേന്ദ്രിയ മനോയുക്തം ഭോക്തേത്യാഹുഃ മനീഷിണഃ:—കാഠകം.

ദ്വാ സുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ
തയോ രന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നൻ അന്യോ അഭിചാകശീതി

സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ അനീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യഥാ പശ്യ ത്യന്യ മീശ മസ്യ മഹിമാനമിതി വീതശോകം

ഗുണാന്വയോ യഃ ഫലകർമ്മകർത്താ കൃതസ്യ തസ്യൈവ ന ചോപഭോക്താ
സ വിശ്വരൂപ സ്ത്രിഗുണ സ്ത്രിവർത്മാ പ്രാണാധിപഃ സഞ്ചരതി സ്വകർമ്മഭിഃ

അംഗുഷ്ഠമാത്രോ രവിതുല്യരൂപഃ സങ്കല്പാഹംകാര സമന്വിതോ യഃ
ബുദ്ധേർ ഗുണേ നാത്മഗുണേന ചൈവ ആരാഗ്ര മാത്രോ ഹ്യപരോപി ദൃഷ്ടഃ

വാലാഗ്ര ശതഭാഗസ്യ ശതധാ കല്പിതസ്യ ച
ഭാഗോ ജീവഃ സ വിജ്ഞേയഃ സ ചാനന്ത്യായ കല്പതേ

നൈവ സ്ത്രീ ന പുമാ നേഷ ന ചൈവായം നപുംസകഃ
യ ദ്യ ച്ഛരീര മാദത്തേ തേന തേന സ യുജ്യതേ

സങ്കല്പ സ്പർശന ദൃഷ്ടി മോഹൈഃ ഗ്രാസാംബു വൃഷ്ട്യാത്മ വിവൃദ്ധി ജന്മ
കർമ്മാനുഗാ ന്യനുക്രമേണ ദേഹീ സ്ഥാനേഷു രൂപാ ണ്യഭിസംപ്രപദ്യതേ: -- ശ്വേതാശ്വതരം.

പ്ലവം ഹ്യേ തേ അദൃഢാ യജ്ഞരൂപാ അഷ്ടാദശോക്ത മവരം യേഷുകർമ്മ ഏത ച്ഛ്രേയോ യേ അഭിനന്ദന്തി; മൂഢാ ജരാമൃത്യു തേ പുനരേ വാപി യന്തി.

ഇഷ്ടാപൂർത്തം മന്യമാനാ വരിഷ്ഠം
നാന്യച്ഛ്രേയോ വേദയന്തേ പ്രമൂഢാഃ
നാകസ്യ പൃഷ്ഠേ തേ സുകൃതേഽനുഭൂത്വാ
ഇമം ലോകം ഹീനതരം വാ വിശന്തി.

അധീതവേദ ഉക്തോപനിഷല്ക, ഇതോ വിമുച്യമാനഃ ക്വ ഗമിഷ്യസി:—ബൃഹദാരണ്യകം.

തസ്മാത് ലോകാത് പുന രേത്യസ്മൈ ലോകായ കർമ്മണ ഇതി നു കാമയമാനോ അഥ അകാമയമാനോ യോ അകാമോ നിഷ്ക്രാമ ആപ്തകാമ ആത്മകാമ ന തസ്യ പ്രാണാ ഉത്ക്രാമന്തി ബ്രഹ്മൈവ സൻ ബ്രഹ്മാ പ്യേതി യദാ സർവ്വേ പ്രമുച്യന്തേ കാമാ യേസ്യ ഹൃദിശ്രിതാഃ അഥ മർത്ത്യോ മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുത ഇതി:—ബൃഹദാരണ്യകം.

നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര കഥം ത ദുപലഭ്യതേ

അസ്തീ ത്യേവോ പലബ്ധസ്യ തത്വഭാവേന ചോഭയഃ
അസ്തീ ത്യേവോ പലബ്ധസ്യ തത്വഭാവഃ പ്രസീദതി

യദാ സർവ്വേ പ്രമുച്യന്തേ കാമാ യേസ്യ ഹൃദി സ്ഥിതാഃ
അഥ മർത്ത്യോ അമൃതോ ഭവ ത്യത്ര ബ്രഹ്മ സമശ്നുതേ:—കഠം.

യ സ്തു സർവ്വാണി ഭൂതാനി ആത്മ ന്യേവാ നുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ

യസ്മിൻ സർവ്വാണി ഭൂതാനി ആത്മൈവാഭൂ ദ്വിജാനതഃ
തത്ര കോ മോഹഃ കോ ശോകഃ ഏകത്വ മനുപശ്യതഃ.—ഈശ.

കാമാൻ യഃ കാമയതേ മന്യമാനഃ സ കാമഭിർ ജായതേ തത്ര തത്ര പര്യാപ്തകാമസ്യ കൃതാത്മന സ്തു ഇഹൈവ സർവ്വേ പ്രവിലീയന്തി കാമാഃ.

ഭിദ്യതേ ഹൃദയഗ്രന്ഥി ശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.

യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ സ്തം ഗച്ഛന്തി നാമരൂപേ വിഹായ തഥാ വിദ്വാൻ നാമരൂപാദ് വിമുക്തഃ പരാത്പരം പുരുഷം ഉപൈതി ദിവ്യം:—മുണ്ഡകം.

നൈഷാ തർക്കേണ മതി രാപനേയാ.

പ്രജാം ന കാമയന്തേ കിം പ്രജയാ കരിഷ്യാമോ യേഷാം നോയ മാത്മായം ലോക ഇതി;—ബൃഹദാരണ്യകം.

മഘവൻ, മർത്ത്യവാ ഇദം ശരീരം ആത്തം മൃത്യുനാ തദസ്യാ മൃതസ്യാ ശരീരസ്യാത്മനോ അധിഷ്ഠാന മാത്തോ വൈ സ ശരീരഃ പ്രിയാപ്രിയാഭ്യാം ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോ രപഹതി രസ്യ ശരീരം വാവസന്തം ന പ്രിയാപ്രിയെ സ്പൃശതഃ—ഛാന്ദോഗ്യം.

നൈനം പാപ്മാ തരതി; സർവം പാപ്മാനം തരതി; വിപാപോ വിരജോ വിചികിത്സകോ ബ്രാഹ്മണോ ഭവത്യേഷ ബ്രഹ്മലോകഃ—ബൃഹദാരണ്യകം.

കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേത് ശതം സമാഃ
ഏവം ത്വയി നാന്യഥേ നോസ്തി ന കർമ്മ ലിപ്യതേ നരേ.—ഈശാവാസ്യം.

ഏതം ഹ വാവ ന തപതി കിമഹം സാധു നാകരവം
കിമഹം പാപം അകരവം ഇതി:—തൈത്തരീയം.

ബ്രഹ്മം അനാദിയാകുന്നു. സാംഖ്യന്മാർ ബ്രഹ്മം എന്നതിനെ അപേക്ഷിച്ച് പുരുഷൻ എന്ന ശബ്ദത്തെ സ്വീകരിക്കുന്നു. പുരുഷൻ അനാദിയാണെന്നും, അതുപോലെതന്നെ പ്രകൃതിയും അനാദിയാണെന്നും, സാംഖ്യന്മാർ പ്രസ്താവിക്കുന്നു. എന്നാൽ ഈ ദ്വൈതത്തെ അദ്വൈതപക്ഷക്കാർ സമ്മതിക്കുന്നില്ല. മോക്ഷം എന്നതിനെ കുറിച്ചു പ്രസ്താവിക്കുന്നതിനു പ്രാരംഭമായി, അദ്വൈതമതം അനുസരിച്ചു സൃഷ്ടിക്രമത്തെ ഇവിടെ സംക്ഷേപിക്കുന്നു.

ബ്രഹ്മം അനാദിയാകുന്നു; ബ്രഹ്മം നിഷ്ക്രിയമാകുന്നു. ബ്രഹ്മം ക്രിയ ചെയ്തു, അല്ലെങ്കിൽ സൃഷ്ടിച്ചു, എന്നു വരുന്നതല്ല. അപരബ്രഹ്മം എന്ന ഖണ്ഡിക നോക്കുക. എന്നാൽ ബ്രഹ്മം തന്നെ (അപരബ്രഹ്മം) ഈശ്വരൻ, ജീവാത്മാവു, പ്രകൃതി എന്നുമൂന്നായി; വികാരമില്ലാത്ത പരബ്രഹ്മം, മൂന്നായതെങ്ങിനെ എന്നു മനുഷ്യനു് അറിഞ്ഞുകൂടാ. അറിഞ്ഞുകൂടാത്ത മനുഷ്യൻ പരബ്രഹ്മം മൂന്നായതു മായകൊണ്ടാണെന്നു പറയും.

**ബ്രഹ്മം**

“അഗ്രത്തിൽ ഈ ആത്മാവുമാത്രം ഉണ്ടായിരുന്നു. വ്യാപരിക്കുന്ന വേറെ യാതൊന്നും ഉണ്ടായിരുന്നില്ല. എനിക്കു ലോകങ്ങളെ സൃഷ്ടിക്കണമെന്നു്, ആ ആത്മാവു കണ്ടു” എന്നാണു്, അല്പമെങ്കിലും കാണ്മാൻ കഴിവുണ്ടായിരുന്ന ഒരു അദ്വൈതി സങ്കല്പിക്കുന്നതു്. സൃഷ്ടി, ബ്രഹ്മത്തിൽ നിന്നു ഭവിക്കുന്നു; എന്നാൽ ബ്രഹ്മം ക്രിയചെയ്തതായി വരുവാൻകൂടാവുന്നതുമല്ല. ഈ രണ്ടു സംഗതികളെയാണു്, അസാരനായ മനുഷ്യൻ ഒരുമിച്ചു ഗ്രഹിക്കേണ്ടതു്. അതിനാൽ ചില സ്ഥാനങ്ങളിൽ സൃഷ്ടി ഈശ്വരന്റെ ഒരു ലീലാമാത്രമാണു് എന്നു പറയും. സംഗതി നടന്നു കഴിഞ്ഞതായും അതിലേക്കു കർത്താവിന്റെ ബന്ധം എത്രയുംകുറഞ്ഞതായും, കാണിക്കുന്ന ഉപമകളെക്കൊണ്ടു്, ഋഷികൾ ആശയപ്രകടനം ചെയ്യുകയാണു. ഈശ്വരനും ജീവാത്മാവും പ്രകൃതിയും ബ്രഹ്മത്തിൽ നിന്നു തത്വേന ഭിന്നമല്ല എന്നതിനെ ആധാരമാക്കി, ബ്രഹ്മം ത്രിവിധമാണെന്നു പറയാറുണ്ടു്. “ഈശ്വരൻ മായിയും പ്രകൃതി മായയും ആണു്. മായിയായ ഈശ്വരന്റെ അംശങ്ങളായ ഭൂതങ്ങളെക്കൊണ്ടു സർവ്വജഗത്ത് വ്യാപ്തമായിരിക്കുന്നു.” എന്നാണു് ഒരു ഋഷിയുടെ ഭാവന. “ചിലന്തിയുടെ ദേഹത്തിൽ നിന്നു തന്തുക്കളെന്നതുപോലെ, ബ്രഹ്മം സ്വസ്വഭാവം അനുസരിച്ചു ദേഹത്തിൽ നിന്നു പ്രകൃതിയെ ആവിഷ്കരിച്ചു്, സ്വയം ആവരണം ചെയ്യുന്നു” എന്നാണു് വേറൊരു ഋഷിയുടെ ഭാവന. അറിഞ്ഞുകൂടാത്ത കാര്യങ്ങളെ അപര്യാപ്തങ്ങളായ പദങ്ങളെക്കൊണ്ടു വ്യാഖ്യാനിക്കുവാൻ മനുഷ്യൻ ചെയ്യുന്ന സകല പരിശ്രമങ്ങളും അകാന്തമായിത്തന്നെ പരിണമിക്കും. മായി ആയ ഈശ്വരൻ (അപരബ്രഹ്മം) മായ ആയ പ്രകൃതിയെ സൃഷ്ടിച്ചു എന്ന ആധാരത്തിന്മേൽ വിഷയവിചിന്തനം തുടരാം. ബ്രഹ്മം മുമ്പു വ്യാഖ്യാനിക്കപ്പെട്ടതാണു്. ബ്രഹ്മം എന്ന ഖണ്ഡിക കാണുക. ജീവാത്മാവു് എന്നതുംമുമ്പു വ്യാഖ്യാനിക്കപ്പെട്ടതാണു്. ജീവാത്മാവു എന്നഖണ്ഡിക നോക്കുക. ജീവാത്മാവിനെ കുറിച്ചു ഈ ഖണ്ഡികയിൽ ഇതിനു് കീഴും വിമർശനം ഉണ്ടു്. മൂന്നാമത്തതായ പ്രകൃതി എന്നതിനെ കുറിച്ചു് ഇവിടെ പ്രസ്താവിക്കട്ടെ.

ബ്രഹ്മം നിർഗ്ഗുണമാകുന്നു; വികാരമില്ലാത്തതാകുന്നു; പ്രകൃതിയാകുന്ന ആധാരത്തിന്മേൽ, സകല സൃഷ്ടികളും ഭവിച്ചു. പ്രകൃതി എന്നതിന്റെ അർത്ഥം തന്നെയും പ്രകൃഷ്ടകൃതി, എന്നു പറഞ്ഞാൽ മുന്നോട്ടുള്ള നിർമ്മിതി, എന്നാണു്. ബ്രഹ്മം പ്രകൃഷ്ടകൃതിയെ പ്രകടനം ചെയ്യുന്നതിനു് ആധാരമായതിനെ പ്രകൃതി എന്നു പറയുന്നു.

**പ്രകൃതി**

പ്രകൃതി എന്നതു സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളെക്കൊണ്ടുതീർന്നിരിക്കുന്നു. ആ മൂന്നിനെ പ്രകൃതിയുടെ മൂ

ത്രിഗുണങ്ങൾ എന്നു പറയും. പ്രകൃതിയിൽ നിന്നു മഹത്തത്വം പരിണമിക്കുന്നു എന്ന് അന്യത്ര പ്രസ്താവമുണ്ട്. മഹത്തത്വത്തിൽ സത്വ രജ സ്തമസ്സുകളുടെ വ്യാപാരം തെളിഞ്ഞുകാണുന്നുണ്ട്; അതിനാൽ ആധാരമായ പ്രകൃതിയിൽ ഈ മൂന്നു ഗുണങ്ങൾ ഉണ്ട് എന്നനുമാനം മാത്രമാണ്; പ്രകൃതിയിൽ സത്വരജസ്തമസ്സുകളുടെ വ്യാപാരം തെളിഞ്ഞു കാണുന്നുണ്ട് എന്നു ധരിച്ചുകൂടാ. ആ ഭാഗം അങ്ങനെ നില്ക്കട്ടെ; പ്രകൃതി മൂന്നു ഗുണങ്ങളോട്ടുകൂടിയതാണ്. സത്വം എന്ന വാക്ക് സത് എന്നതിൽ നിന്നാണ്; അതിനാൽ സത്വം എന്നതിന്, ഉള്ളത് അല്ലെങ്കിൽ ഭവിക്കുന്നത് എന്ന് അർത്ഥമാകും. ഭവിക്കുന്ന പദാർത്ഥങ്ങൾക്കു ചൈതന്യമുണ്ട്; പ്രകൃതി എന്നതു ചൈതന്യമുള്ളതാകുന്നു എന്നു പറയാം. ചൈതന്യം എന്നതു ധാർമ്മികത, പ്രകാശം എന്നിവയുടെ ആധാരമാകയാൽ, ധാർമ്മികത, പ്രകാശം എന്നിവയേയും പ്രകൃതിയുടെ ഗുണങ്ങളായി പ്രസ്താവിക്കാറുണ്ട്. ധാർമ്മികതയും പ്രകാശവും പ്രത്യക്ഷമാകുന്നതു ക്ഷോഭം ഉള്ള സ്ഥാനത്തല്ല, സമതയിൽ നില്ക്കുന്ന സ്ഥാനത്താകുന്നു. അതിനാൽ സത്വം എന്നതിനെ സമത്വം എന്നു ഗ്രഹിക്കേണ്ടതായി. അസ്തിത്വം, ചേതനത, ധാർമ്മികത, പ്രകാശത, സമത എന്നിവ അഞ്ചു ഭിന്നഗുണങ്ങളല്ല; ഈ അഞ്ചും, സത്വം എന്ന ഏകമായ ഗുണത്തിന്റെ ഭിന്നഭാവങ്ങളത്രേ. പ്രകൃതിക്കു രണ്ടാമതായി പറഞ്ഞ ഗുണം രജസ്സാകുന്നു; രജസ്സ് എന്നു പറഞ്ഞാൽ ഭ്രമണം അല്ലെങ്കിൽ വികാരം എന്നു അർത്ഥം. എപ്പോഴും പ്രയത്നം ചെയ്യുക എന്നതു പ്രകൃതിയുടെ സ്വഭാവത്തിന്റെ ഒരു അംശമത്രേ. പ്രകൃതിക്കു മൂന്നാമതു പറഞ്ഞ ഗുണം തമസ്സ് ആകുന്നു. തമസ്സ് എന്നു പറഞ്ഞാൽ തമസ്സ് അല്ലെങ്കിൽ ജഡത എന്നു ഗ്രഹിക്കണം. തമസ്സ് എന്നതു രജസ്സിനു പ്രതികൂലവും അലസതയുടെ ആധാരവും ആകുന്നു. പ്രകൃതിയുടെ മൂന്നു ഗുണങ്ങൾ അല്ലെങ്കിൽ മൂന്നു പിണികൾ സത്വ രജ സ്തമസ്സുകളാകുന്നു എന്നുപറഞ്ഞാൽ പ്രകൃതി നിർമ്മിക്കപ്പെട്ടിരിക്കുന്നതു-സമത ഭ്രമണം ജഡത എന്നവകൊണ്ടോ, ധാർമ്മികത വികാരം, അധാർമ്മികത എന്നവകൊണ്ടോ, ആണെന്നു ഗ്രഹിക്കണം. സത്വ രജ സ്തമസ്സുകളാകട്ടെ, പ്രകാശം, പ്രവൃത്തി, നിയമനം എന്ന രൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്നു എന്നും, പറയാം. ആ മൂന്നു ഗുണങ്ങൾ സൃഷ്ടി, വ്യസനം, ആലസ്യം എന്നവയ്ക്കു് ആധാരമാണെന്നും പറയാറുണ്ട്. പ്രകൃതിയിൽ മൂന്നു ഗുണങ്ങൾ വേറെ വേറെ നില്ക്കുക അല്ല, അവ ഒന്നിനെ ഒന്നു ധരിച്ച്, ഒന്നായി നില്ക്കുന്നു. അവ തിരിയും എണ്ണയും ജ്വാലയും പോലെ മേളിച്ചു നില്ക്കുന്നു എന്നു പറയാറുണ്ട്. ഗുണങ്ങളെ നീക്കിയാൽ പ്രകൃതിയിൽ യാതൊന്നും ശേഷിക്കുന്നില്ല; ഇതിനെ വിസ്മരിക്കരുത്. തെറ്റിദ്ധാരണ, ഉണ്ടാകാതിരിക്കുവാനാണ്, സത്വ രജ സ്തമസ്സുകളെ പ്രകൃതിയുടെ മൂന്നു പിണികൾ എന്നു മുകളിൽ പറഞ്ഞത്. കയറിന്റെ പിണികൾ കയറിന്റെ സർവ്വസ്വവും ആകുന്നതുപോലെ, സത്വരജസ്തമസ്സുകൾ പ്രകൃതിയുടെ സർവ്വസ്വവുമാണ്. അവ നീങ്ങിയാൽ പ്രകൃതി ഇല്ലെന്നായി. ആ മൂന്നു ഗുണങ്ങളല്ലാതെ പ്രകൃതിയിൽ യാതൊന്നുമില്ല അതിനാൽ പ്രകൃതിയേയും പ്രകൃതിയിൽ നിന്ന് ഭവിച്ച ഓരോന്നിനേയും ത്രിഗുണാത്മകമെന്നു പറയും.

പ്രകൃതിയിലും പ്രകൃതിയിൽ നിന്ന് ഭവിച്ചവയിലും മൂന്നു ഗുണങ്ങൾ സ്വഭാവേന സമഭാവനയിൽ നില്ക്കുന്നു. എന്നാൽ ഈ മൂന്നു ഗുണങ്ങൾ സമതാവസ്ഥയിൽ വർത്തിക്കുമ്പോൾ, പ്രകൃതിയിൽ പുരോഗമനം സിദ്ധിക്കുന്നതല്ല. ലഭിക്കേണ്ട പരമമായ അവസ്ഥയാണ്, സത്വം; ലഭിക്കേണ്ട അവസ്ഥയെ ലഭിക്കുവാനുള്ള പരിശ്രമമാണ്, രജസ്സ്; ആ പരിശ്രമം നടത്താതിരിക്കുന്നതിനുള്ള വ്യാപാരമാണ്, തമസ്സ്. ആകയാൽ സത്വവും രജസ്സും, തമസ്സും സമതാവസ്ഥയിൽ നിന്നാൽ—തുല്യബലത്തിൽ നിന്നാൽ—പുരോഗമനം സിദ്ധിക്കുന്നതല്ല എന്നു പ്രത്യക്ഷമാണ്. ആദിയില്ലാത്ത പരമ പുരാതന കാലത്തിന്റെ അടിയിൽ, പ്രകൃതി എന്നതു് സത്വ രജ സ്തമസ്സുകളുടെ സമവർത്തനത്തിൽ, പുരോഗമന ശക്തിയില്ലാതെ, വർത്തിച്ചു. ആ അവസ്ഥയിൽ പ്രകൃതിയെ അവ്യക്തപ്രകൃതി എന്നു പറയും. അവ്യക്തപ്രകൃതിയുടെ ഗുണങ്ങളായ സത്വ രജ സ്തമസ്സുകൾ, ദൈവാൽ, കാലത്തിന്റെ വ്യാപാരത്താൽ, കാലസ്വരൂപനായ ഭഗവാന്റെ ചോദനത്താൽ, ക്ഷോഭിക്കുക ഉണ്ട്. കാലസ്വരൂപനായ ഭഗവാന്റെ ചോദനത്താൽ പ്രകൃതി ക്ഷോഭിച്ചു, എന്നതിന്റെ അർത്ഥം എന്താണെന്നു നമുക്ക് അറിഞ്ഞുകൂടാ. ബ്രഹ്മം എന്നും എപ്പോഴും നിർഗ്ഗുണവും നിഷ്ക്രിയവും ആണെന്നുള്ളതു് വിസ്മരിക്കപ്പെടരുത്. "ഏകനായ ഞാൻ ബഹുവാകണം" എന്നുള്ള ബ്രഹ്മചിന്ത പ്രകൃതിയുടെ ക്ഷോഭത്തിന് കാരണമാകും എന്നിരിക്കട്ടെ; എന്നാൽ ബ്രഹ്മം നി

സൃഷ്ടി

ബ്രഹ്മം, സൃഷ്ടി, മുതലായവയെ കുറിച്ച മുൻഖണ്ഡികയിൽ പറഞ്ഞുകഴിഞ്ഞ ഏതാനുംസംഗതികളെ, ഈ ഖണ്ഡികയിൽ ആവർത്തിക്കുന്നുണ്ട്. ഈ ഖണ്ഡികയുടെ വിഷയത്തിന്റെ പൂർണ്ണതയെ ഉദ്ദേശിച്ചും, വിഷയത്തിന്റെ സ്ഥാനാന്തരപ്രസ്താവം ഗഹനമായ ഈ വിഷയത്തെ ഗ്രഹിക്കുന്നതിനു പഠിതാവിനു സഹായകമാകും എന്ന് കരുതിയും ഈ ആവർത്തനം ചെയ്യപ്പെട്ടതാണ്.

സ്പൃഹമാണെന്നുള്ളതു വിസ്മരിക്കപ്പെടരുത്. സത്വരജസ്തമസ്സുകൾ സമനിലയിൽ നില്ക്കുകനിമിത്തം പുരോഗമനം സാധിക്കാത്ത അവസ്ഥയിൽ നിന്ന പ്രകൃതി, ക്ഷോഭിക്കുവാൻ ഇടയായതു് എങ്ങനെ എന്നതു് മനുഷ്യനു് അറിഞ്ഞുകൂടാ.

ആദിയിലാദ്യനായ ഭഗവൽക്കടാക്ഷത്താൽ
ക്ഷോഭിച്ചു ചമഞ്ഞിതു പ്രകൃതി മഹാമായ

എന്നാണു് അനുഗൃഹീതനായ തുഞ്ചത്തുകവി പാടുന്നതു്. ക്ഷോഭിച്ചു ഗുണങ്ങളോടുകൂടിയ പ്രകൃതിയിൽ ബ്രഹ്മം പ്രവേശിക്കുന്നു. ക്രിയ ഇല്ലാത്ത ബ്രഹ്മം പ്രകൃതിയിൽ പ്രവേശിക്കുന്നതു് എങ്ങനെയാണു് എന്നു നമുക്കു് അറിഞ്ഞുകൂടാ. അതിനാൽ ബ്രഹ്മം ആ പ്രവേശത്തെ മായകൊണ്ടു സാധിച്ചു എന്നു പറയും. പുരുഷൻ പ്രകൃതിയിൽ പ്രവേശിക്കുക എന്നതിനെ, പുരുഷചിത്, പ്രകൃതി സത്വത്തിൽ ഉൾപൂകി പ്രജ്ഞയും, പുരുഷസത് പ്രകൃതി രജസ്സിൽ ഉൾപൂകി ക്രിയയും, പുരുഷാനന്ദം പ്രകൃതി തമസ്സിൽ കടന്നു, ഇച്ഛയും, ആധാരമാകുമെന്നും വ്യാഖ്യാനം ഉണ്ടു്. ഗുണങ്ങൾ ക്ഷോഭിച്ച പ്രകൃതിയിൽ ബ്രഹ്മം അല്ലെങ്കിൽ അപരബ്രഹ്മം അല്ലെങ്കിൽ പുരുഷൻ പ്രവേശിച്ചു. അപ്പോൾ ഹിരണ്യഗർഭൻ ആത്മാവും വിരാട്പുരുഷൻ ശരീരവും ആയി മഹത്തത്വം ഭവിച്ചു. മഹത്തത്വം എന്നതു ഒന്നാമത്തെ സൃഷ്ടിയാണു്. പുരുഷൻ പ്രവേശിക്കുന്നതുവരെയും പ്രകൃതി അശക്തമാകയാൽ—പുരുഷൻ പ്രവേശിച്ചു ഫലിച്ച പ്രകൃതിയെ—അതായതു് മഹത്തത്വത്തെ—പ്രഥമസൃഷ്ടിയെന്നു പറയുന്നു. പ്രകൃതിയും മഹത്തത്വവും തമ്മിലുള്ള ഭേദം എന്താണെന്നു പറയുവാനും ഗ്രഹിക്കുവാനും പ്രയാസംതന്നെ. മഹത്തത്വം എന്നതു, നിത്യമാകുന്ന അവ്യക്തപ്രകൃതിയാകുന്ന ആധാരത്തിനു സിദ്ധിച്ച വികാസമത്രേ; മഹത്തത്വം എന്നതു്, സത്വരജസ്തമസ്സുകളുടെ സമവർത്തനത്തിനു സിദ്ധിച്ച ക്ഷോഭത്തിൽ നിന്നു ജനിച്ച സാർവ്വലൌകിക ചൈതന്യമത്രെ. ഇങ്ങനെ രണ്ടുപ്രകാരങ്ങളിൽ മഹത്തത്വത്തെ പ്രകൃതിയിൽ നിന്നു ഭിന്നമായി നിർവ്വചിക്കാറുണ്ടു്. വിശ്വത്തിലുള്ള ഓരോ സൃഷ്ടിയോടും ഉപമിച്ചു് മഹത്തത്വത്തെ വിവേചിക്കുന്നതു് ഇങ്ങനെയാകുന്നു; വ്യക്തികളിൽ മനസ്സ് എന്ന ഒന്നുണ്ടല്ലോ; ആ മനസ്സിന്റെ ആധാരമായ ബുദ്ധി എന്നതു്, മഹത്തത്വം ആകുന്നു; ഇങ്ങനെ പറയുന്നതിന്റെ അർത്ഥം മനസ്സു പരിണമിക്കുന്നതു്, മഹത്തത്വത്തിൽ നിന്നാണു്, എന്നത്രെ. മഹത്തത്വം എന്നതു അവ്യക്തപ്രകൃതിക്കുണ്ടാകുന്ന ഒന്നാമത്തെ വികൃതാവസ്ഥയാണു്. അതു വിശ്വത്തിൽ കാണുന്ന പ്രത്യക്ഷമായ ചേതനയുടെ ആധാരമായ സാർവ്വലൌകികചൈതന്യമാണു്; എന്നിങ്ങനെ ഒക്കെയും ഈ വിഷയത്തെ സാമാന്യേന ഗ്രഹിക്കുന്നതിനല്ലാതെ, അന്തർജ്ജ്യോതിസ്സില്ലാത്തവർ കാംക്ഷിക്കേണ്ട. മഹത്തത്വം എന്നതു സത്വം രജസ്സ തമസ്സ് എന്നു മൂന്നുകൊണ്ടു നിർമ്മിതമാണു്; എങ്കിലും പ്രധാനമായി സത്വഗുണാത്മകമാണെന്നു കപിലൻ പറയുന്നു. ഓരോ ന്യായം അനുസരിച്ചു മഹത്തത്വത്തെ ചിത്തമെന്നും, വാസുദേവൻ എന്നും പറയും. മഹത്തത്വത്തിൽനിന്നു വിവിധസൃഷ്ടികൾ ഭവിക്കുന്ന രീതിയെ ഇതിനു കീഴ് ഉല്പത്തികാണ്ഡത്തിൽ വ്യാഖ്യാനിക്കുന്നതാണു്. ത്രിഗുണാത്മകമായ പ്രകൃതിയിൽ നിന്നു ഭവിക്കുന്ന മഹത്തത്വവും, മഹത്തത്വത്തിൽ നിന്നു ഭവിക്കുന്നവയായി ഇനി പറയപ്പെടുവാനുള്ള സർവ്വവും, ത്രിഗുണാത്മകങ്ങൾതന്നെ. മഹത്തത്വത്തിൽ നിന്നു പരിണമിക്കുന്ന കല്ലുകൾ, ലോഹങ്ങൾ, ചെടികൾ, മൃഗങ്ങൾ, മനുഷ്യർ എന്നിങ്ങനെയുള്ള കോടികോടികളായ ഭൂതങ്ങളിൽ—സത്വവും രജസ്സും തമസ്സും പല അളവുകളിൽ കലർന്നിരിക്കുന്നു. പ്രകൃതിയിൽ നിന്നു ഭവിക്കുന്ന പദാർത്ഥങ്ങൾ മാത്രമല്ല പ്രവൃത്തികളും ത്രിഗുണാത്മകമാണു് എന്നു ഗീതയിൽ ഭഗവാൻ ഉപദേശിക്കുന്നു. നാലുവർണ്ണങ്ങളും ത്രിഗുണാത്മകങ്ങൾ ആണെന്നും, സ്വർഗ്ഗത്തിലാകട്ടെ ഭൂമിയിലാകട്ടെ ഉള്ള സർവ്വവും ത്രിഗുണങ്ങളോടു സംബന്ധിച്ചു നില്ക്കുന്നു എന്നും, ഗീത വിളംബരം ചെയ്യുന്നു. നിർജ്ജീവഭൂതങ്ങളിൽ ജഡത എന്നു നാമാന്തരമുള്ള തമസ്സ് അധികമാകുന്നു; മൃഗങ്ങളിൽ രജസ്സും സജ്ജനങ്ങളിൽ സത്വവും, അധികമാണു്. കാലത്തിന്റെ ചോദനത്താൽ വിശ്വം പ്രളയാവസ്ഥയിൽ ഇരിക്കുന്ന അവസരത്തിൽ, തമസ്സ് അധികമായിരിക്കും. പ്രളയം അവസാനിക്കുമ്പോഴേക്കു് സത്വവും, വിശ്വം പ്രത്യക്ഷത്തിൽ നില്ക്കുമ്പോൾ രജസ്സും, അധികമാണെന്നു വിശ്വത്തെ സംബന്ധിച്ചു് സാമാന്യവിധി ചെയ്യാം, നിർജ്ജീവഭൂതങ്ങളിൽ സത്വവും രജസ്സും വ്യാപരിക്കുന്നില്ല എന്നൊ, പ്രത്യക്ഷവിശ്വത്തിൽ സത്വവും തമസ്സും വ്യാപരിക്കുന്നില്ല എന്നൊ, തെറ്റി മനസ്സിലാക്കരുതു്. ഭൂതങ്ങൾ പ്രകൃതിയിൽ നിന്നു ഭവിച്ചവയാകുന്നു; അതിനാൽ ഓരോ ഭൂതത്തിലും സത്വവും രജസ്സും തമസ്സും ഉണ്ടു്; ഭൂതത്തിന്റെ ഓരോ അവസ്ഥയിൽ, ഓരോ ഗുണത്തിനു പ്രാബല്യം അധികമാകുമെന്നു മാത്രമാണു്, പ്രത്യേകം പറയുവാനുള്ളതു്. തമസ്സു പ്രധാനമായ വിശ്വപ്രളയകാലത്തിൽ, തമഃപ്രധാനനായ ശിവൻ അധികാരിയാകുന്നു. പ്രളയം അവസാനിച്ചു് വിശ്വം പ്രത്യക്ഷപ്പെടുന്നതും, വിശ്വം അവ്യക്ത വ്യക്തമായ അവസ്ഥയിൽ വർത്തിക്കുന്നതും, ആയ കാലത്തിൽ, സത്വപ്രബലനായ വിഷ്ണു അധികാരിയാകുന്നു. വിശ്വം വ്യക്തമായി നില്ക്കുന്ന കാലത്തിൽ രജഃപ്രബലനായ ബ്രഹ്മാ

വും അധികാരിയാകുന്നു. ബ്രഹ്മത്തിൽ നിന്നു ബ്രഹ്മാവിഷ്ണുശിവന്മാർ പ്രഭവിക്കുന്നതിനെ കുറിച്ച്, ഉൽപത്തികാണ്ഡത്തിൽ വിവരണമുണ്ട്.

മോക്ഷം സംബന്ധിച്ച ഈ വ്യവഹാരത്തിൽ ജീവാത്മാക്കളുടെ ആവരണമായ പ്രകൃതിയെക്കുറിച്ച് ഇത്രയും പറഞ്ഞതു്, കേവലം ഒരു മുഖവുര ആയിട്ടാകുന്നു. കോടി കോടി ഭൂതങ്ങളിൽ വർത്തിക്കുന്ന ജീവാത്മാക്കളിൽ ഓരോന്നും പരബ്രഹ്മം തന്നെ. ആ ജീവാത്മാവ്. ഭാഗം മുകളിൽ വിവരിച്ചതാണ്. ബ്രഹ്മത്തെ ഒഴിഞ്ഞു് യഥാർത്ഥമായ യാതൊന്നും ഇല്ലാത്തതിനാൽ—യഥാർത്ഥനായ ജീവാത്മാവു ബ്രഹ്മമാകുന്നു. ബ്രഹ്മം വികാരമില്ലാത്തതാകയാൽ, ജീവാത്മാവ് എന്നതു ബ്രഹ്മത്തിന്റെ വകഭേദമല്ല; ബ്രഹ്മം തന്നെയാണ്. ബ്രഹ്മം അഖണ്ഡമാകയാൽ ജീവാത്മാവ് ബ്രഹ്മത്തിന്റെ അംശമല്ല; ബ്രഹ്മം തന്നെയാണ്. മഹത്തത്വം ഭവിച്ചശേഷം അതിൽ പ്രവേശിച്ചതും കോടി കോടികളായ ഓരോ വ്യക്തിഭൂതങ്ങളിൽ ഇന്നു വർത്തിക്കുന്നതും, നിർവികാരവും, അഖണ്ഡവും, ചിദാത്മകവും സമ്പൂർണ്ണവും ആയ ബ്രഹ്മമാകുന്നു. "അയം ആത്മാ ബ്രഹ്മ" എന്നു ഒരു ഋഷി പറയുന്നു. ഓരോ വ്യക്തിയിലും നില്ക്കുന്ന ജീവാത്മാവ് മുഴുവനായ ബ്രഹ്മമാണെന്നുള്ള സിദ്ധാന്തം അദ്വൈതമതത്തിന്റെ ആധാരമാകുന്നു. ഈ പരമാർത്ഥത്തെ ഉഗ്രമായി വിശ്വസിച്ച സ്വാമി വിവേകാനന്ദൻ, ചിക്കാഗോവിൽ ലോകപ്രസിദ്ധമായ പ്രസംഗവേദികയിൽ നിന്നുകൊണ്ടു്, ലോകത്തോടു് ഇങ്ങനെ പറയുന്നു:—"നിങ്ങൾ ഈശ്വരപുത്രന്മാരാണ്; നിങ്ങൾ അവസാനമില്ലാത്ത ആനന്ദത്തിന്റെ അവകാശികളും, സംശുദ്ധന്മാരും, സമ്പൂർണ്ണന്മാരും, ആണ്. ഭൂദേവന്മാരായ നിങ്ങളെ പാപന്മാരെന്നു പറഞ്ഞുകൂടാ. ഒരു മനുഷ്യനെ പാപൻ എന്നു സംബോധനം ചെയ്യുന്നതു പാപമാകുന്നു. അതു മനുഷ്യനെ അപകീർത്തിപ്പെടുത്തുകയാകുന്നു. അല്ലയോ സിംഹങ്ങളെ! നിങ്ങൾ ആട്ടിൻകുട്ടികളല്ല. ആട്ടിൻകുട്ടികളാണെന്നുള്ള മിഥ്യാബോധത്തെ കുടഞ്ഞു ദൂരെ എറിഞ്ഞുകളയുക. നിങ്ങൾ നാശമില്ലാത്ത ആത്മാക്കളാകുന്നു; നിങ്ങൾ സ്വതന്ത്രന്മാരും അനുഗ്രഹീതന്മാരും, നിത്യന്മാരും, ആകുന്നു." ബ്രഹ്മവും ജീവാത്മാവും അഭിന്നമാണ് എന്നു ഋഷിമാർ എത്ര സ്പഷ്ടമായി വിശ്വസിച്ചു എന്നും, എത്ര ധീരമായി പ്രസംഗിച്ചു എന്നും, ഉള്ളതു്, "തത്വമസി," "അഹം ബ്രഹ്മാസ്മി" എന്നു മുതലായി അവർ പാടിയ ലോകസംഭ്രാമകങ്ങളായ മഹാവാക്യങ്ങളിൽ നിന്നു് അനുമാനിക്കാവുന്നതാകുന്നു. നീ അതാകുന്നു എന്നും, ഞാൻ ബ്രഹ്മമാകുന്നു എന്നും പറയുവാൻ ആവശ്യം തോന്നുകയും അതിനായി ധൈര്യപ്പെടുകയും ചെയ്ത പാവനന്മാരായ ഋഷിമാരുടെ പരിശുദ്ധമായ അഗാധതയെ അല്പന്മാരായ നാം എന്തു കണ്ടു? ബ്രഹ്മം തന്നെയായ ജീവാത്മാവിനെക്കുറിച്ച് ഋഷികൾ പാടിയിരിക്കുന്ന പല ആശയങ്ങൾ ഹൃദയംഗമങ്ങളാകുന്നു. "മഹാനും അജനും ആയ ആത്മാവു വിജ്ഞാനമയനാകുന്നു; പ്രാണങ്ങളിൽ വർത്തിക്കുന്നു; അന്തർ ഹൃദയത്തിലുള്ള ആകാശത്തിൽ ശയിക്കുന്നു; സർവ്വത്തിന്റെ വശി, സർവ്വത്തിന്റെ ഈശാനൻ, സർവ്വത്തിന്റെ അധിപതി ആയ ആത്മാവ്, സാധുകർമ്മത്താൽ വലിമപ്പെടുന്നില്ല; അസാധുകർമ്മത്താൽ ഇളമപ്പെടുന്നില്ല; ആത്മാവു സർവ്വേശ്വരനാകുന്നു; ഭൂതാധിപനാകുന്നു; ഭൂതപാലകനാകുന്നു; ലോകങ്ങളെ സമാനത്തു സ്ഥാപിക്കുന്ന സേതുവാകുന്നു." "പെരുവിരലിന്റെ വലിപ്പത്തിൽ പുരുഷൻ ശരീരത്തിന്റെ മദ്ധ്യത്തിൽ വർത്തിക്കുന്നു. ആ പുരുഷൻ ഭൂതഭവ്യത്തിന്റെ ഈശാനനാകുന്നു. ഈ തത്വം സകല ചഞ്ചലതകളെയും ഒഴിഞ്ഞുനില്ക്കുന്നു. ഇതു് അതാകുന്നു. ഈ ആത്മാവ് ആ ബ്രഹ്മമാകുന്നു." "അന്നു ലോകം നാമങ്ങളെ കൂടാതെയും രൂപങ്ങളെ കൂടാതെയും വർത്തിച്ചു; എന്നാൽ അതു നാമങ്ങളെക്കൊണ്ടും രൂപങ്ങളെക്കൊണ്ടും വ്യക്തിത്വത്തെ പ്രാപിച്ചു. അതിൽ ആത്മാവു നഖാഗ്രം വരെയും പ്രവേശിച്ചു." "ഈ മൂന്നു ദേവതകളിൽ ജീവാത്മാവു പ്രവേശിച്ചു നാമരൂപഭേദങ്ങളെ ഭവിപ്പിച്ചു." "ഏകമായ ഞാൻ ബഹു ആകണമെന്നു കാമിച്ചു. ബ്രഹ്മം തപസ്സു തപിച്ചു; തപസ്സിനെ തപിച്ചശേഷം, ഉള്ളതായ സകലത്തെയും സൃഷ്ടിച്ചു; സൃഷ്ടിച്ചശേഷം, അതിൽ പ്രവേശിച്ചു." ബ്രഹ്മം സൃഷ്ടിയുടെ ശിരസ്സിനെ പിളർന്നു അകത്തു കടന്നു. വിദൃതി എന്നു പേരായ ആ ദ്വാരത്തിനു നന്ദനം എന്നും ചില സ്ഥലങ്ങളിൽ പറയും. പ്രത്യേകം വിദാരണം ചെയ്യപ്പെട്ട ഇതിനു വിദൃതി എന്ന നാമം യുക്തം തന്നെ. ബ്രഹ്മം ബ്രഹ്മസ്വരൂപമായ ജീവബ്രഹ്മത്തെ കണ്ടു. ആയതിനാൽ ഇതിനെ ദർശിച്ചവൻ എന്ന അർത്ഥത്തിൽ, ബ്രഹ്മത്തിനു ഇദന്ദ്രൻ എന്നു പേരുണ്ടായി. അതു് ലോപിച്ചാണ് ഇന്ദ്രൻ എന്ന ശബ്ദം ഉണ്ടായതു്.

ബ്രഹ്മത്തിൽ സൃഷ്ടി ഭവിച്ചു; സൃഷ്ടിയിൽ ജീവാത്മാവു ഭവിച്ചു; എന്നിങ്ങനെ കേൾക്കുന്ന സമയം, നീണ്ടു നീണ്ടു കിടക്കുന്ന കാലത്തിന്റെ ഒരു ഘട്ടത്തിൽ, ഇതു നടന്നു എന്നു മനുഷ്യൻ ചിന്തിച്ചു പോകുന്നതാകുന്നു. എന്നാൽ ഇവിടെ ഒന്നു് ഓർത്തിരിക്കേണ്ടതുണ്ടു്. ബ്രഹ്മാവിന്റെ ആയുസ്സു നൂറു ബ്രാഹ്മവർഷങ്ങളാകുന്നു. സൃ

ദീർഘമായ ഈ കാലത്തിൽ ഉൾപ്പെടുന്ന ഓരോ ബ്രാഹ്മദിവസത്തിലും സൃഷ്ടി നടക്കുന്നുണ്ട് എന്നും; കോടി കോടി ബ്രഹ്മാക്കന്മാർ ഉണ്ടായി അസ്തമിച്ചു കഴിഞ്ഞിരിക്കുന്നു എന്നും; ഇതിനു കീഴിൽ കാലം എന്ന വിഭാഗത്തിൽ കാണും. എത്ര എത്ര ബ്രഹ്മാക്കന്മാർ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു; ഇനി എത്ര എത്ര ബ്രഹ്മാക്കന്മാർ ഉണ്ടാകേണ്ടതുണ്ട്?. എന്നിവയേ ആർക്കും അറിഞ്ഞുകൂടാ. ആയതിനാൽ പുരുഷൻ എത്ര പ്രാവശ്യം സൃഷ്ടിയിൽ പ്രവേശിച്ചിട്ടുണ്ട് എന്നു ചിന്തിക്കുക വഹിയാ. നിത്യത്വത്തിന് അടിയുണ്ട് എന്നു പറയാമെങ്കിൽ, ആദിമുതല്ക്കു സൃഷ്ടിയും, സൃഷ്ടിയിൽ പുരുഷപ്രവേശവും, നടന്നുപോരുന്നു. ഓരോ മനുഷ്യനും കർമ്മഫലം മൂലം പുനർജന്മം എടുക്കേണ്ടി വരുന്നതുപോലെ, വിശ്വം സമ്പാദിക്കുന്ന കർമ്മഫലം നിമിത്തം, വിശ്വം വീണ്ടും പിറക്കേണ്ടതു് അവശ്യമായി വരുകയാകുന്നു. സൃഷ്ടിയേയും അനാദി എന്നു പറയാം. കോടി കോടി ജീവാത്മാക്കൾ അടിയില്ലാത്ത കാലത്തിന്റെ ആദിമുതല്ക്കുതന്നെ സൃഷ്ടിയിൽ ബദ്ധന്മാരായിരിക്കുക ആകുന്നു. സൃഷ്ടിയാകട്ടെ, അതിൽ ജീവാത്മാവാകട്ടെ, ഇല്ലാത്ത ഒരു കാലത്തെക്കുറിച്ചു ചിന്തിച്ചുകൂടാ.

*പരമാത്മാവും ജീവാത്മാവും.*

പരമാത്മാവും ജീവാത്മാവും തമ്മിൽ എല്ലാ പ്രകാരങ്ങളിലും സമമാണെന്ന്, ഇതേവരെയ്ക്കു പറഞ്ഞു. എന്നാൽ ജീവാത്മാവിനു സൃഷ്ടിയിൽ നിന്നുമോചനം ലഭിക്കുന്ന രീതിയെ ഗ്രഹിക്കണമെങ്കിൽ, ജീവാത്മാവു, പരമാത്മാവിനെ അപേക്ഷിച്ച്, അല്പം ഭേദങ്ങളും കുറവുകളും ഉള്ളതായി സംകല്പിക്കപ്പെടേണ്ടി ഇരിക്കുന്നു. മനസ്സിൽ ഒതുങ്ങാത്ത വിഷയം, മനസ്സിൽ ഒതുങ്ങണമെങ്കിൽ, വിഷയത്തിന്റെ സ്വഭാവത്തെ ഭേദം ചെയ്തു സംകല്പിക്കാതെ തരമില്ല. വികാരം യാതൊന്നുമില്ലാത്ത ബ്രഹ്മം സൃഷ്ടിയിൽ കടന്നതിന്റെ കാരണമായി മുകളിൽ പറഞ്ഞതു്, "ഏകമായ ബ്രഹ്മം ബഹുവാകണമെന്നു കാംക്ഷിച്ചു" എന്നാണ്. എന്നാൽ സൃഷ്ടിയിൽ പ്രവേശിച്ച ജീവാത്മാവായ ബ്രഹ്മം, ബ്രഹ്മമാണെന്നുള്ള സത്യത്തെ വിസ്മരിച്ചിരിക്കുന്നു എന്നും, ഭൂമി ഉൾപ്പെടുന്ന വിശ്വത്തിൽ വ്യക്തികളിൽ വർത്തിച്ചു സുഖങ്ങളെയും ദുഃഖങ്ങളെയും അനുഭവിക്കുന്നതായി ക്ലേശിക്കുന്നു എന്നും; ഇതിനു കീഴ് കാണും. കേവലം സത്തും ചിത്തും ആനന്ദവും ആയ നിർവ്വികാര ബ്രഹ്മം, ഇങ്ങനെ മനുഷ്യൻ, മൃഗം, ഖഗം, സസ്യം, മുതലായവയിൽ ബന്ധിക്കപ്പെട്ടു, ക്ലേശമടയുവാൻ ഇടയായതിനെകുറിച്ചു, പല ഋഷികളും ചിന്തിക്കുകയും, അഭിപ്രായം രേഖപ്പെടുത്തുകയും, ചെയ്തിട്ടുണ്ട്. അങ്ങനെ ചെയ്യുവാൻ ബ്രഹ്മത്തിന് ഇഷ്ടമായി എന്നതിനെക്കവിഞ്ഞ്, ഒരു ജ്ഞാനത്തെയും അവർ ലോകത്തിനു പ്രദാനം ചെയ്തിട്ടില്ല. ചിന്താതീതമായ ബ്രഹ്മത്തിന്റെ ഗതികളെ ഋഷിമാർ എന്തുകണ്ടു?. ആയുസ്സു മുഴുവൻ തപസ്സിലും ബ്രഹ്മസങ്കല്പങ്ങളിലും കഴിച്ച അഗാധന്മാരായ ഋഷികളുടെ ചിന്തകളെ നാം എന്തുകണ്ടു? വാക്കുകളിൽ അടങ്ങിയ തെളിവിൽ അർത്ഥത്തെ ഗ്രഹിക്കുന്നതിനു പക്വത സിദ്ധിച്ച മനസ്സ്, ലോകായതികമായ കലിയുഗത്തിൽ എവിടെ? ഋഷിമാർ പറഞ്ഞതിനെ എടുത്തു പറയുകയും, കേൾക്കുകയും, അല്ലാതെ നാം എന്തു ചെയ്യും? ലോകഗഹനമായ വ്യക്തിപ്രവേശത്തെ ബ്രഹ്മം സ്വീകരിച്ച്, സ്വയം അന്ധതയിൽ ബന്ധിച്ചതിനെക്കുറിച്ച്, ഒരു ഋഷി ഇങ്ങനെ പറയുന്നു:—"തത്വത്തെയും മായയെയും രുചിച്ച് അറിയുവാനായി പരമാത്മാവു സ്വയം രണ്ടു രൂപങ്ങളെ സ്വീകരിച്ചു." പരബ്രഹ്മം ജീവാത്മാവായി ബദ്ധനായതു്, പരബ്രഹ്മം അങ്ങനെ കാംക്ഷിച്ചതുകൊണ്ടാണ്, എന്നാണ്, ഇതിന്റെ സാരം. ചുരുക്കിപ്പറഞ്ഞാൽ പരബ്രഹ്മം ജീവാത്മാവായി ബദ്ധനായതു് എങ്ങനെയാണെന്നു മനുഷ്യന് അറിഞ്ഞുകൂടാ. പരബ്രഹ്മം ജീവാത്മാവായി പരിണമിച്ച്, വ്യക്തികളിൽ കുടുങ്ങിയതു് എങ്ങനെയാണെന്നു മനുഷ്യന് അറിഞ്ഞുകൂടാ എന്നു സ്വാമി വിവേകാനന്ദൻ പറയുന്നുണ്ട്.

കോടി കോടികളായ വ്യക്തികളിൽ പ്രവേശിച്ച ജീവാത്മാക്കൾ പരമാത്മാവിനെ അപേക്ഷിച്ച് എന്തു ന്യൂനതകൾ ഉള്ളവയായി സങ്കല്പിക്കപ്പെട്ടിരിക്കുന്നു എന്ന് ഇനിയും പ്രസ്താവിക്കാം. ബ്രഹ്മാവിന്റെ മുമ്പിൽ ജീവാത്മാക്കൾ ചെന്ന സമയം, ബ്രഹ്മാവും ജീവാത്മാക്കളും തമ്മിൽ നടന്ന ഒരു വാദത്തിൽ—"ഭവാൻ സർവ്വഭൂതത്തിന്റെയും ആത്മാവാകുന്നു; ഭവാൻ ഏതു വസ്തുവോ അതുതന്നെ ഞാനുമാകുന്നു"—എന്നു ജീവാത്മാവു മറുപടി പറഞ്ഞതായി, ഒരു ഋഷി, പ്രകടനം ചെയ്യുന്നു. ഇതിൽനിന്നു ജീവാത്മാവു ബ്രഹ്മംതന്നെയാണെന്നും, എന്നാൽ ബ്രഹ്മത്തിലേക്കു പ്രവേശിക്കുവാനുള്ളവനാകയാൽ ജീവാത്മാവു ബ്രഹ്മത്തെ അപേക്ഷിച്ചു ക്ഷുദ്രനാണെന്നും, ദ്യോതിക്കുന്നു. ബ്രഹ്മവും ജീവാത്മാവും, ആതപവും ഛായയുംപോലെ ആകുന്നു എന്ന് വേറൊരു ഋഷി പറയുന്നു. ജീവാത്മാവു നിഴലാണെന്നും, ബ്രഹ്മം ആതപമാണെന്നും പറയുന്ന ഈ ഋഷി ഉദ്ദേശിക്കുന്നതു്, വ്യവഹാരസൌകര്യത്തിനായി ജീവാത്മാവു ബ്രഹ്മത്തെ അപേക്ഷിച്ചു ക്ഷുദ്രനാണെന്നു ഗ്രഹിക്കണം എന്നാകുന്നു, എന്നുള്ളതു് പ്രത്യക്ഷംതന്നെ. "ജീവാത്മാവു രഥിയാണ്; ശരീരം രഥമാണ്; ബുദ്ധി സാരഥിയും, മനസ്സു കടിഞ്ഞാണും, ആണ്. പഞ്ചേന്ദ്രിയങ്ങൾ രഥത്തെ നടത്തുന്ന കുതിരകളാകുന്നു; രൂപം മു

ങ്ങളായ വിഷയങ്ങൾ, പഞ്ചേന്ദ്രിയങ്ങളായ കുതിരകൾ നടക്കുവാനുള്ള വഴികൾ ആകുന്നു. ശരീരം, ഇന്ദ്രിയം മനസ്സ്, ഇവയോടു യോജിച്ചുനില്ക്കുന്ന ആത്മാവിനെ, മനീഷികൾ സുഖദുഃഖങ്ങളുടെ ഭോക്താവു് എന്നു പറയുന്നു.'' ഈ ഋഷിവചനത്തിൽനിന്നു ബ്രഹ്മത്തെ അപേക്ഷിച്ചു്, ജീവാത്മാവിനുള്ള ക്ഷുദ്രതയും ജീവാത്മാവിന്റെ സ്വഭാവവും സ്പഷ്ടമാകുന്നു. ആത്മാവിനെ രഥിയെന്നു പറഞ്ഞിരിക്കുന്നതിനാൽ ആത്മാവു ശരീരത്തിൽ സർവ്വപ്രധാനമാണെന്നു വന്നിട്ടുണ്ടു്. എന്നാൽ രഥി വിജയത്തെ പ്രാപിക്കണമെങ്കിൽ, സാരഥി, രഥം, കടിഞ്ഞാൺ, കുതിരകൾ, മാർഗ്ഗങ്ങൾ, എന്നിവയെ അല്പമായെങ്കിലും ആശ്രയിക്കേണ്ടതാണ്, എന്നു ധ്വനിക്കുന്നു. പരബ്രഹ്മം അല്ലെങ്കിൽ അപരബ്രഹ്മം സർവ്വസൃഷ്ടിക്കും മേലായും സൃഷ്ടിയാൽ നയിക്കപ്പെടാതെയും നില്ക്കുന്നു. എന്നാൽ ജീവാത്മാവു് പല അന്യസാമഗ്രികളെ ആശ്രയിക്കേണ്ടതാണെന്നും, സർവ്വസ്വതന്ത്രനല്ല എന്നും, നിർദ്ദേശിക്കുന്ന ഈ ഭാഗം, ജീവാത്മാവു ബ്രഹ്മത്തെ അപേക്ഷിച്ചു ക്ഷുദ്രമാണെന്നു തെളിയിക്കുന്നു. ബ്രഹ്മം യാതൊന്നിനോടും ബന്ധമില്ലാത്തതാകുന്നു. ജീവാത്മാവാകട്ടെ ഭോക്താവാണെന്ന്, ഇവിടെ പ്രത്യക്ഷമായിക്കാണുന്നു. ഒരു സംഗതി വിസ്മരിക്കപ്പെടരുതു്; സൃഷ്ടിയിൽ പ്രവേശിച്ച ജീവാത്മാവു്, യഥാർത്ഥത്തിൽ ബ്രഹ്മംതന്നെ; എന്നാൽ ബ്രഹ്മമാണെന്നുള്ള സംഗതിയെ ജീവാത്മാവു വിസ്മരിച്ചിരിക്കുന്നു എന്നും; സൃഷ്ടികളിൽ വർത്തിക്കുന്ന അവസ്ഥയിൽ സുഖങ്ങളെയും ദുഃഖങ്ങളെയും അനുഭവിക്കുന്നതായി വൃഥാ ഭ്രമിക്കുക ആണെന്നും ആണു്, ഇവിടെ വിവക്ഷ. ഇവിടെ എടുത്തു കാണിച്ചിരിക്കുന്ന ഋഷിവചനത്തിൽ, ജീവാത്മാവിന്നു് ഇങ്ങനെ പതനം സിദ്ധിക്കുന്നതിന്റെ കാരണത്തെയും, പറഞ്ഞിരിക്കുന്നതു സൂക്ഷിക്കുക. ശരീരം ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയോടു യോജിക്കുന്നതുനിമിത്തമാണു്, ജീവാത്മാവിന്നു സുഖദുഃഖങ്ങളുടെ ഭോക്താവെന്ന ഭ്രമം ജനിക്കുന്നതു് എന്നാണല്ലോ പ്രസ്താവിക്കപ്പെട്ടിരിക്കുന്നതു്. ഒരു ഋഷി പറയുന്നു:—"കേവലനായ ആത്മാവു്--പരമാത്മാവു്--നിർവികാരിയാകുന്നു; സുഖദുഃഖബോധം ഇല്ലാത്തവനാകുന്നു; ഭോക്താവല്ല." വേറൊരു ഋഷി ഇങ്ങനെ പ്രസ്താവിക്കുന്നു:—"സഖാക്കളായ രണ്ടു പക്ഷികൾ ഒരു വൃക്ഷത്തെ ആശ്രയിക്കുന്നു; ഒരുവൻ മധുരഫലങ്ങളെ ഭുജിക്കുന്നു; അപരൻ വൃഥാ വർത്തിക്കുന്നു; ഒരുവൻ മോഹംനിമിത്തം ക്ലേശിക്കുന്നു; എന്നാൽ ആ പക്ഷി മററതിന്റെ ഈശതയേയും മഹിമയേയും കണ്ടു, ശോകത്തെക്കളയുന്നു" ഋഷി തുടന്നു പറയുന്നു:—"ഫലകർമ്മകർത്താവും കർമ്മങ്ങളുടെ ഉപഭോക്താവും ആയ ജീവാത്മാവു്, മൂന്നു ഗുണങ്ങളോടുകൂടിയവനായി, മൂന്നുവഴികളിൽ നടക്കുന്നവനായി, സർവ്വസൃഷ്ടികളിലും പ്രാണങ്ങളുടെ അധിപനായി, സ്വകർമ്മങ്ങളെക്കൊണ്ടു സഞ്ചരിക്കുന്നു. ആ ജീവാത്മാവു കാൽപെരുവിരലോളംമാത്രം വലിപ്പമുള്ളവനാകുന്നു; സൂര്യനെപ്പോലെ ശോഭയുള്ളവനാകുന്നു; സങ്കല്പവും അഹംകാരവും ഉള്ളവനാകുന്നു; ബുദ്ധിഗുണം കൊണ്ടും ആത്മഗുണം കൊണ്ടും, സൂചിയുടെ അഗ്രംപോലെ വർത്തിക്കുന്നവനാകുന്നു. ഒരു രോമത്തിന്റെ അഗ്രത്തെ നൂറായി മുറിക്കുക; ആ ഖണ്ഡങ്ങളിൽ ഒന്നിനെ നൂറായി മുറിക്കുക; അങ്ങനെ ചെയ്താൽ ഒരു ജീവാത്മാവിന്റെ വലിപ്പം ലഭിക്കും. എന്നാൽ ജീവാത്മാവു് അനന്തനാകുന്നു; ജീവാത്മാവു സ്ത്രീയല്ല പുരുഷനല്ല; നപുംസകമല്ല; ജീവാത്മാവു സ്വീകരിക്കുന്ന ശരീരത്തിൽ ജീവാത്മാവു വർത്തിക്കുന്നു. സങ്കല്പനം, സ്പർശനം, ദൃഷ്ടിമോഹം, എന്നിവയെക്കൊണ്ടും, ഭക്ഷണം, പാനം, പുനർജ്ജന്മം എന്നിവയെക്കൊണ്ടും, ദേഹി അതായതു് ജീവാത്മാവു സ്വകർമ്മങ്ങൾക്കനുസരിച്ചു വിവിധരൂപങ്ങളിൽ പ്രവേശിക്കുന്നു. ദേഹിയാകട്ടെ, സ്ഥൂലങ്ങളായും സൂക്ഷ്മങ്ങളായും ഉള്ള ബഹുരൂപങ്ങളെ, സ്വഗുണങ്ങളെക്കൊണ്ടു്, സ്വീകരിക്കുന്നു. ക്രിയാഗുണങ്ങളെക്കൊണ്ടും, ആത്മഗുണങ്ങളെക്കൊണ്ടും, ജീവാത്മാവു് ഇവയോടും അന്യയോടും ബന്ധിക്കപ്പെടുന്നു'' ഈ ഋഷിവചനം ജീവാത്മാവിനെക്കുറിച്ചു പല സംഗതികളെ പ്രത്യക്ഷമാക്കുന്നുണ്ടു്. പരമാത്മാവും ജീവാത്മാവും സമങ്ങളായ പക്ഷികളാണു്; എന്നാൽ രണ്ടാമൻ ഫലങ്ങളെക്കുറിച്ചു തൃഷ്ണയുള്ളവനായിരിക്കുന്നു; എന്നാൽ ആ പക്ഷിയുടെ ക്ലേശം കേവലം മോഹംനിമിത്തമത്രെ. ജീവാത്മാവു സർവ്വസ്വതന്ത്രമായ പരബ്രഹ്മംതന്നെ: എങ്കിലും തത്വജ്ഞാനം ഇല്ലാതെ വർത്തിക്കുന്നു; മോഹിക്കുന്നു; സുഖദുഃഖങ്ങളുടെ ഭോക്താവാണു് എന്നു ഭ്രമിക്കുന്നു; ആ ഭ്രമമുള്ള കാലത്തോളം ജീവാത്മാവു പല പല ജന്മങ്ങളിൽ സ്വകർമ്മങ്ങളെക്കൊണ്ടു സഞ്ചരിക്കുന്നു. ആ ഭ്രമംകൊണ്ടു മാത്രമത്രേ, ജീവാത്മാവു ശരീരത്തോടു ബന്ധപ്പെട്ടു നില്ക്കുന്നതു്.

ഈ ഖണ്ഡികയിൽ, ഇതേവരയ്ക്കു പറഞ്ഞ സംഗതികൾ ഇവയാകുന്നു. ബ്രഹ്മം എന്നതു് യാതൊന്നിനോടും ബന്ധമില്ലാതെ നില്ക്കുന്നു: അതിനെ പ്രകൃതി ആവരണം ചെയ്യുന്നു. പ്രകൃതിയുടെ ഗുണങ്ങളായ സത്വം, രജസ്സ്, തമസ്സ് എന്നവയുടെ ക്ഷോഭംനിമിത്തം സൃഷ്ടി ഭവിക്കുന്നു. പ്രഥമസൃഷ്ടിയായ മഹത്തത്വത്തിലും, അനന്തരം ഭവിക്കുന്ന കോടി കോടികളായ വ്യക്തികളിലും, അപരബ്രഹ്മം എന്നതു്, പുരുഷൻ അല്ലെങ്കിൽ ആത്മാവു —ജീവാത്മാവു് എന്ന നാമത്തിൽ പ്രവേശിച്ചു്, ബദ്ധ

മോക്ഷം.

നായി, വൎത്തിക്കുന്നു. പരബ്രഹ്മവും ജീവാത്മാവും ഒന്നുതന്നെ. എന്നാൽ ബ്രഹ്മത്തെ സംബന്ധിച്ച വിഷയങ്ങളെ ഗ്രഹിക്കുവാൻ അശക്തനായ മനുഷ്യൻ—ബ്രഹ്മത്തെ അപേക്ഷിച്ചു ജീവാത്മാവു ക്ഷുദ്രമാണെന്നും; ജീവാത്മാവു സുഖദുഃഖങ്ങളുടെ ഭോക്താവാണെന്നും ഭ്രമിക്കുന്നു എന്നും; വ്യവഹാരസൌകൎയ്യത്തെ ഉദ്ദേശിച്ചു പറയുന്നു. ഇത്രയും ഗ്രഹിച്ചുകഴിഞ്ഞാൽ മോക്ഷം എന്താണെന്നുള്ളതു്, അപേക്ഷയാ, സുഗമമാണു്. യജ്ഞങ്ങളും അവയുടെ പതിനെട്ടു വിഭാഗങ്ങളും ഉറപ്പില്ലാത്ത രക്ഷാസ്ഥാനങ്ങളാകുന്നു. അവയെ ശ്രേയസ്സെന്നു ഗണിക്കുന്ന മൂഢന്മാർ, വീണ്ടും ജരയേയും മരണത്തേയും അനുഭവിക്കും. യജ്ഞഫലങ്ങൾ ശ്രേഷ്ഠങ്ങളാണെന്നും ശ്രേയസ്കരമായി വേറെ യാതൊന്നും ഇല്ല എന്നും കരുതുന്ന പ്രമൂഢന്മാർ, സ്വൎഗ്ഗത്തു സുഖം അനുഭവിച്ചശേഷം മനുഷ്യരൂപത്തിലോ അതിനെ അപേക്ഷിച്ചു ഹീനമായ രൂപത്തിലോ പിറക്കേണ്ടിവരും'' വിധിപ്രകാരമുള്ള ക്രിയകളെ ആശ്രയിക്കുന്നവൎക്കു പിതൃയാനം മാത്രമാകുന്നു ഗതി എന്നാകുന്നു, ഇപ്പറഞ്ഞതു്. അപരബ്രഹ്മത്തെ പ്രാപിക്കുന്നവരും പരബ്രഹ്മത്തെ പ്രാപിക്കുന്നതു് ക്രമംകൊണ്ടു മാത്രമാകുന്നു. പുനൎജ്ജന്മം എന്ന ഖണ്ഡിക നോക്കുക. കേവലമായ മോക്ഷം എന്നതു് വേറെ തന്നെ.

“ഒരു പക്ഷി മററതിൻെറ ഈശതയേയും മഹിമയേയും കണ്ടു ശോകത്തെക്കളയുന്നു” എന്നു മുകളിൽ പ്രസ്താവിക്കുക ഉണ്ടായി. മോക്ഷം എന്നതു എന്താണെന്നു ഗ്രഹിക്കുവാൻ ആ വാക്യത്തെ ആധാരമാക്കി ആരംഭിച്ചാൽ മതിയാകും. മോക്ഷം എന്നു പറഞ്ഞാൽ മോചനം, വിട്ടുതൽ, എന്നാണല്ലൊ അൎത്ഥം. വ്യക്തിയുടെ ശരീരത്തിനകത്തു കടന്നുകൂടി സുഖദുഃഖങ്ങളുടെ ഭോക്താവു് എന്നു ഭ്രമിക്കുന്ന ജീവാത്മാവു, യഥാൎത്ഥത്തിൽ ഭോക്താവല്ല; യാതൊന്നിനോടും ബന്ധമുള്ളവനല്ല; നിൎവികാരിയായ പരബ്രഹ്മമാണെന്നു് അറിയണം. അതിനെ സൂചിപ്പിച്ചാകുന്നു, ഒരു പക്ഷി മറേറപ്പക്ഷിയുടെ ഈശതയേയും മഹിമയേയും കാണുന്നു എന്നു പറഞ്ഞതു്. അങ്ങനെ മറേറപ്പക്ഷിയെ, അതായതു് പരമാത്മാവിനെ, കാണുന്ന പക്ഷി—അതായതു ജീവാത്മാവു്—ശോകത്തെക്കളയുന്നു. ജീവാത്മാവു് അറിയണം; ജീവാത്മാവു, യഥാൎത്ഥനായ പരമാത്മാവു് ആണെന്നു സ്വയം അറിയണം. അറിഞ്ഞുകഴിഞ്ഞാൽ—അറിയുന്നതിനോടുകൂടെ—ജീവാത്മാവിനു മോക്ഷം ലഭിച്ചു; മോചനം ലഭിച്ചു; വിട്ടുതൽകിട്ടി; ജീവാത്മാവു പരമാത്മാവിനോടുചേൎന്നു. അനന്തരം ആ ജീവാത്മാവു ശോചിക്കേണ്ടതില്ല; സുഖദുഃഖങ്ങളെ അനുഭവിക്കേണ്ടതില്ല; വ്യക്തികളിൽ കടന്നു ജന്മം എടുക്കേണ്ടതില്ല; ആ ജീവാത്മാവു പരബ്രഹ്മത്തോടുചേൎന്നു ഒന്നായി. ഒരു ജീവാത്മാവു് ഒരു വ്യക്തിയിൽ വൎത്തിക്കുന്നു; ആ വ്യക്തി നശിച്ചാൽ വേറൊരു വ്യക്തിയിൽ കടന്നുകൂടുന്നു. ഇങ്ങനെ ഓരോ ജീവാത്മാവും പുറകെ പുറകെ ആയിരങ്ങളായ വ്യക്തികളിൽ കടന്നു താമസിക്കുകയും, ഓരോ ജന്മത്തിലും യാഥാൎത്ഥ്യം അറിയാതെ സങ്കടങ്ങളെ അനുഭവിച്ചു സങ്കടപ്പെടുകയും, ചെയ്യുന്നു. “കഴുത്തിൽ കിടക്കുന്ന കനകഹാരം എവിടെയാണെന്നു് അന്വേഷിച്ചു സംഭ്രമിക്കുന്ന വ്യഥാഭോക്താവിനെപ്പോലെ, സുഖം തന്നെ ഭാവമായ ജീവാത്മാവു സുഖം എവിടെയാണെന്നു ക്ലേശിച്ചു്, ജന്മങ്ങളിൽ ഉഴലുന്നു.'' എന്നിങ്ങനെ ഒരു ഋഷി പ്രസ്താവിക്കുന്നുണ്ടു്. ഒരു ജന്മത്തിൽ നിന്നു മറെറാരു ജന്മത്തിലേക്കു് ജീവാത്മാവു നീങ്ങിക്കൊണ്ടിരിക്കുന്നതുകൊണ്ടു്, ജീവാത്മാവിനെയും ആ ജീവാത്മാവു് ഒതുങ്ങിയിരിക്കുന്ന മനുഷ്യൻ മുതലായ സൃഷ്ടികളെയും, സംസാരി എന്നു പറയും. ഇങ്ങനെ സംസാരത്തിൽപ്പെട്ട ഏതെങ്കിലും ഒരു ജീവാത്മാവു് ഏതെങ്കിലും ഒരു ജന്മത്തിൽ വച്ചു് യഥാൎത്ഥജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ—ജീവാത്മാവു സൃഷ്ടിയോടു ബന്ധമുള്ള ഭോക്താവല്ല, സാക്ഷാൽ പരമാത്മാവുതന്നെയാണു് എന്ന ജ്ഞാനം ലഭിച്ചു കഴിഞ്ഞാൽ—ആ ക്ഷണത്തിൽ മുക്തനായി. ആ ജീവാത്മാവു ബ്രഹ്മത്തോടു യോജിച്ചു, അനന്തരം ആ ജീവാത്മാവിനു ജനനമില്ല; സംസാരമില്ല.

ജീവാത്മാവു് മോചനത്തെ പ്രാപിക്കുന്നതു് കൎമ്മങ്ങളെക്കൊണ്ടല്ല; കൎമ്മങ്ങൾ സംസാരത്തെ ദീൎഘിപ്പിക്കുക മാത്രമാകുന്നു. സംസ്കാരങ്ങളെക്കൊണ്ടു ജീവാത്മാവു മുക്തിയെ പ്രാപിക്കുന്നില്ല. ജീവാത്മാവു ബ്രഹ്മം തന്നെ. ജീവാത്മാവു കളങ്കിതനാകയില്ല; സംസ്കാരങ്ങളെക്കൊണ്ടു നിൎമ്മലനാകേണ്ടതും ഇല്ല. ജീവാത്മാവു ബ്രഹ്മമാണെന്നു സ്വയം അറിയുകയാണു് മുക്തി. “ജ്ഞാനാതു് മോക്ഷം'' എന്നാണു് ഋഷിവാക്യം. “തത് ത്വമസി'' എന്നാണു് മഹാവാക്യം. “നീ അതായി മാറും” എന്നല്ല; നീ അതുതന്നെ എന്നാണു് മഹാവാക്യം പറയുന്നതു്. “ഞാൻ ബ്രഹ്മമാകുന്നു'' എന്നു് അറിയുന്നവൻ മുക്തനായി. ഈ വാസ്തവത്തെത്തന്നെ അപരവിദ്യ അനുസരിച്ചാകുന്നു എങ്കിൽ—ഈശ്വരൻ ജീവാത്മാവിനു, തന്നെത്തന്നെ കൃപാപൂൎവ്വം കാണിച്ചുകൊടുക്കുന്നു—എന്നു പറയാം. അപരബ്രഹ്മം എന്ന ഒന്നു്; അപരബ്രഹ്മത്തെ ഉപാസിക്കുന്ന ജീവാത്മാവു് അടങ്ങുന്ന മനുഷ്യൻ വേറൊന്നു്; ഇങ്ങനെ രണ്ടു സത്തകളെ അപരവിദ്യ സങ്കല്പിക്കുന്നതുകൊണ്ടാകുന്നു, ഈശ്വരൻ സ്വയം ജീവാത്മാവിനു ദൎശനം അനുവദിക്കുന്നു എന്നു പറയുന്നതു്. എന്നാൽ പരാവിദ്യയുടെ ഭാഷ ഉപയോ

ഗിക്കുക അത്രേ എങ്കിൽ, ബ്രഹ്മത്തിൽ നിന്നു ജീവാത്മാവു ഭിന്നനല്ല എന്നാകുന്നു, പറയേണ്ടതു്. ബ്രഹ്മവും ജീവാത്മാവും ഒന്നുതന്നെ. ജീവാത്മാവു ബ്രഹ്മമാണെന്നു സ്വയം അറിയാതെ വ്യക്തിയിൽ അധിവസിക്കുന്നു എന്നുള്ളതും, ഒരു പ്രത്യേക ഘട്ടത്തിൽ ജീവാത്മാവു ബ്രഹ്മത്തെ സ്വയം അറിയുന്നു എന്നുള്ളതും, പരമഗഹനങ്ങളായ ആശയങ്ങളാകുന്നു. എന്നാൽ നാം അവയെ അങ്ങനെ ഗ്രഹിക്കണം.

മുക്തി ലഭിക്കുക എന്നതു്, ബ്രഹ്മദർശനം സിദ്ധിക്കുക എന്നതു്, ഒരു മനുഷ്യനു മരണമുഹൂർത്തത്തിൽ മാത്രമായിരിക്കണം എന്നില്ല, മരണമുഹൂർത്തത്തിലാണു്, അതു സംഭവിക്കുന്നതു് എങ്കിൽ അതിനെ വിദേഹമുക്തി എന്നു പറയും. എന്നാൽ ഒരുവനു് ബ്രഹ്മദർശനം എപ്പോഴെങ്കിലും ലഭിക്കുകയും ആ മനുഷ്യൻ അതിന്റെ ശേഷം ജീവിച്ചിരിക്കുകയും ആകാം. ആ രീതിക്കുള്ള മുക്തിയെ ജീവന്മുക്തിയെന്നു നാമകരണം ചെയ്യുന്നു. ബ്രഹ്മദർശനം സിദ്ധിച്ച ജീവൻമുക്തനു്, സ്വശരീരം, ലോകത്തിലുള്ള ഇതര പദാർത്ഥങ്ങളെന്നതുപോലെ, പ്രിയമോ അപ്രിയമോ ഇല്ലാത്ത ഒന്നായി ശേഷിക്കും. ജ്ഞാനവും ബ്രഹ്മദർശനവും ലഭിച്ച മുക്തനെ, കർമ്മങ്ങൾ യാതൊന്നും ലേപനം ചെയ്യുക ഇല്ല. എന്നാൽ ബ്രഹ്മദർശനത്തിനുമുമ്പു ലേപനം ചെയ്തിരുന്ന കർമ്മങ്ങളിൽ ചിലതു ബ്രഹ്മദർശനത്തിനു മുമ്പു് അനുഭവിച്ചു തീരാതെ ശേഷിക്കുന്നുണ്ടാവാം. ആ കർമ്മങ്ങളും അനുഭവിക്കപ്പെടേണ്ടവ ആകുന്നു. അതിനാൽ മുക്തിയെ പ്രാപിച്ച ശേഷവും മുക്തന്റെ ശരീരം ചേഷ്ടകളിൽ വ്യാപരിക്കാം. എന്നാൽ ആ വക ചേഷ്ടകൾ അല്ലെങ്കിൽ കർമ്മങ്ങൾ, മുക്തനെ ലേപനം ചെയ്യുക ഇല്ല. "ഞാൻ സാധുവായതിനെ എന്തുകൊണ്ടു ചെയ്തില്ല, ഞാൻ എന്തിനു പാപത്തെ ചെയ്തു" എന്നിങ്ങനെ ഒരു സങ്കടം മുക്തനെ ബാധിക്കുന്നതല്ല. "അവിടെ ചോരൻ ചോരനല്ല, ചണ്ഡാലൻ ചണ്ഡാലനല്ല; താപസൻ താപസനല്ല" വേദാന്തസിദ്ധാന്തപ്രകാരം മുക്തനെന്നു പറയപ്പെടേണ്ട ഒരു ക്രൈസ്തവസിദ്ധൻ ഇങ്ങനെ കാഹളം മുഴക്കുന്നു. "ഈശ്വരനിൽ നിന്നു ജനിച്ച യാതൊരുവനും പാപാചാരം അനുഷ്ഠിക്കുന്നില്ല. ഈശ്വരന്റെ വീര്യം സ്ഥിതിചെയ്യുന്ന കാലത്തോളം, ഈശ്വരനിൽ നിന്നു ജനിച്ചവൻ പാപാചാരം അനുഷ്ഠിക്കുവാൻ കഴിവുള്ളവനല്ല" സൽക്കർമ്മങ്ങളാകട്ടെ ദുഷ്കർമ്മങ്ങളാകട്ടെ സർവ്വക്ലേശങ്ങളേയും തരണം ചെയ്തവനെ സ്പർശിക്കുകയോ തീണ്ടുകയോ ചെയ്യുകയില്ല എന്നു്, ഉപനിഷത്തുകൾ പല രൂപങ്ങളിൽ ഉറപ്പിച്ചിട്ടുള്ളതത്രെ. ബ്രഹ്മദർശനം ലഭിച്ചു്, ബ്രഹ്മവുമായി ഐക്യം അറിഞ്ഞവൻ താപസനെയും, അതാപസനെയും, ചണ്ഡാലനെയും, ബ്രാഹ്മണനെയും, നിർവികാരമായ ബ്രഹ്മത്തിൽ ഏകമായി ദർശിക്കുന്നു. മുക്തൻ എന്തുതന്നെ ചെയ്താലും പാപമാകയില്ല എന്നതിനെ ഗ്രഹിക്കുവാൻ, ഫലങ്ങളെ കാമിച്ചു്, കർമ്മങ്ങളിൽ സക്തന്മാരായ ലോകായതികന്മാർ, അശക്തന്മാരാകുന്നു. പുനർജന്മത്തിൽ നിന്നു മോചനം ലഭിച്ച മുക്തൻ,—വിനയം, ശുചിത, സർവ്വഭൂതസാഹോദര്യം എന്നവയിൽ നിഷ്ഠയോടുകൂടെ ശീലം സമ്പാദിച്ചവൻ— ഫലങ്ങളെകാമിച്ചു്, സ്വപ്രകൃതിക്കു വിരോധമായി ചിന്തിക്കുകയോ, പ്രവർത്തിക്കുകയോ ചെയ്യുന്നതല്ല. മത്സ്യം വെള്ളത്തിൽ തന്നെ ജീവിക്കും. കുശവൻ യന്ത്രത്തിൽ നിന്നു. കൈ എടുത്ത ശേഷവും പൂർവ്വലബ്ധമായ സമ്മർദ്ദം കൊണ്ടു യന്ത്രചക്രം അല്പസമയം കൂടെ കറങ്ങിക്കൊണ്ടിരിക്കാം. മുക്തിയെ പ്രാപിച്ചവൻ സ്വശരീരത്തെ ചേഷ്ടിപ്പിക്കുവാനുള്ള സ്പൃഹയെ ധ്വംസിച്ചു; എങ്കിലും ശരീരം പൂർവ്വലബ്ധമായ സമ്മർദ്ദം നിമിത്തം, അല്പകാലത്തേക്കു കൂടെ ചേഷ്ടിക്കുക മാത്രമാകുന്നു. മുക്തന്റെ ചിന്താപാവനശക്തിയെ പഞ്ചദർശി ഹൃദയാവർജ്ജകമായി ഇങ്ങനെ വിവരിക്കുന്നു; മുക്തൻ പറയുന്നു:—

ജീവന്മുക്തി.

ഐഹികാമുഷ്മിക വ്രാത സിദ്ധ്യൈ മുക്തേശ്ച സിദ്ധയേ
ബഹുകൃത്യം പുരാ സ്യാ ഭൂ തത സർവ്വ മധുനാ കൃതം

തദേതത് കൃതകൃത്യത്വം പ്രതിയോഗി പുരസ്സരം
അനുസന്ദധ ദേവായം ഏവം തൃപ്യതി നിത്യശഃ

ദുഃഖിനോഽജ്ഞാ സംസരന്തു കാമം പുത്രാ ദ്യപേക്ഷയാ
പരമാനന്ദ പൂർണ്ണോഽഹം സംസരാമി കി മിച്ഛയാ

അനുതിഷ്ഠന്തു കർമ്മാണി പരലോക യിയാസവഃ
സർവ്വലോകാത്മകഃ കസ്മാത് അനുതിഷ്ഠാമി കിം കഥം

വ്യാചക്ഷതാം തു ശാസ്ത്രാണി വേദാ നധ്യാപയന്തു വാ
യേഽത്രാധികാരിണോ മേതു നാധികാരോഽക്രിയത്വതഃ

നിദ്രാ ഭിക്ഷേ സ്നാന ശൌചേ നേച്ഛാമി ന കരോമി ച
ദ്രഷ്ടാര ശ്ചേൽ കല്പയന്തി കിം മേ സ്യാ ദന്യ കല്പനാത്

ഗുഞ്ജാ പുഞ്ജാദി ദഹ്യേത നാ ന്യാരോപിത വഹ്നിനാ
നാ ന്യാരോപിത സംസാര ധൎമ്മാ നേവ മഹം ഭജേ

ശൃണ്വന്ത്വജ്ഞാത തത്വാ സ്തേ ജാനൻ കസ്മാൽ ശൃണോ മ്യഹം
മന്യന്താം സംശയാപന്നാ ന മന്യേഽഹ മസംശയഃ

വിപൎയ്യസ്തോ നിദിധ്യാസേൽ കിം ധ്യാന മവിപൎയ്യയേ
ദേഹാത്മത്വ വിപൎയ്യാസം ന കദാചിൽ ഭജാ മ്യഹം

അഹം മനുഷ്യ ഇത്യാദി വ്യവഹാരോ വിനാ പ്യമും
വിപൎയ്യാസം ചിരാ ഭ്യസ്ത വാസനാതോഽവകല്പതേ

ആരബ്ധ കൎമ്മണി ക്ഷീണേ വ്യവഹാരോ നിവൎത്തതേ
കൎമ്മക്ഷയേ ത്വസൌ നൈവ ശാമ്യേ ദ്ധ്യാന സഹസ്രതഃ

വിരളത്വം വ്യവഹൃതേഃ ഇഷ്ടം ചേത് ധ്യാന മസ്തു തേ
അബാധികാം വ്യവഹൃതിം പശ്യൻ ധ്യായാ മ്യഹം കുതഃ

വിക്ഷേപോ നാസ്തി യസ്മാൻ മേ ന സമാധി സ്തതോ മമ
വിക്ഷേപോ വാ സമാധിർ വാ മനസഃ സ്യാ ദ്വികാരിണഃ

നിത്യാനുഭവ രൂപസ്യ കോ മേഽത്രാനുഭവഃ പൃഥക്
കൃതം കൃത്യം പ്രാപണീയം പ്രാപ്ത മിത്യേവ നിശ്ചയഃ

വ്യവഹാരോ ലൌകികോ വാ ശാസ്ത്രീയോ വാ ന്യഥാപി വാ
മമാകൎത്തു രലേപസ്യ യഥാരബ്ധം പ്രവൎത്തതാം

അഥവാ കൃതകൃത്യോഽപി ലോകാനുഗ്രഹകാമ്യയാ
ശാസ്ത്രീയേണൈവ മാൎഗ്ഗേണ വൎത്തേഽഹം കാമ മക്ഷതിഃ

ദേവാൎച്ചന സ്നാന ശൌച ഭിക്ഷാദൌ വൎത്തതാം വപുഃ
താരം ജപതു വാക് തദ്വത് പഠത്വാമ്നായമസ്തകം

വിഷ്ണും ധ്യായതു ധീ ൎയ്യദ്വാ ബ്രഹ്മാനന്ദേ വിലീയതാം
സാക്ഷ്യഹം കിഞ്ചി ദപ്യത്ര ന കുൎവ്വേ നാപി കാരയേ

കൃതകൃത്യതയാ തൃപ്തഃ പ്രാപ്ത പ്രാപ്യതയാ പുനഃ
തൃപ്യ ന്നേവം സ്വമനസാ മന്യതേഽസൌ നിരന്തരം.

ധന്യോഽഹം ധന്യോഽഹം നിത്യം സ്വാത്മാന മഞ്ജസാ വേദ്മി
ധന്യോഽഹം ധന്യോഽഹം ബ്രഹ്മാനന്ദോ വിഭാതി മേ സ്പഷ്ടം

ധന്യോഽഹം ധന്യോഽഹം ദുഃഖം സാംസാരികം ന വീക്ഷേഽദ്യ
ധന്യോഽഹം ധന്യോഽഹം സ്വസ്യാജ്ഞാനം പലായിതം ക്വാപി

ധന്യോഽഹം ധന്യോഽഹം കൎത്തവ്യം മേ ന വിദ്യതേ കിഞ്ചിത്
ധന്യോഽഹം ധന്യോഽഹം പ്രാപ്തവ്യം സൎവ്വമദ്യ സമ്പന്നം

ധന്യോഽഹം ധന്യോഽഹം തൃപ്തേൎമ്മേ കോപമാ ഭവേ ല്ലോകേ
ധന്യോഽഹം ധന്യോഽഹം ധന്യോ ധന്യഃ പുനഃ പുനഃ ധന്യഃ

അഹോ പുണ്യ മഹോ പുണ്യം ഫലിതം ഫലിതം ദൃഢം
അസ്യ പുണ്യസ്യ സമ്പത്തേ രഹോ വയ മഹോ വയം

അഹോ ശാസ്ത്ര മഹോ ശാസ്ത്രം അഹോ ഗുരു രഹോ ഗുരുഃ
അഹോ ജ്ഞാന മഹോ ജ്ഞാനം അഹോ സുഖ മഹോ സുഖം.

"ഐഹികവും ആമുഷ്മികവും ആയ സർവ്വസുഖങ്ങളേയും മുക്തിയേയും സാധിക്കുന്നതിനായി, ഞാൻ ചെയ്യേണ്ടതായി നിരവധി കൃത്യങ്ങൾ ഉണ്ടായിരുന്നു. അവയെ ഒക്കെയും ഞാൻ ചെയ്തുതീർന്നു. ഇപ്പോൾ ഞാൻ കൃതകൃത്യനായി; മുമ്പു അല്ലായിരുന്നു. ഈ വാസ്തവത്തെ അറിഞ്ഞു ഞാൻ നിത്യതൃപ്തനായിരിക്കുന്നു. അജ്ഞന്മാരായ ദുഃഖിതന്മാരാകട്ടെ, പുത്രൻ മുതലായവരെ കാമിച്ചു ദീർഘമായി സംസരിച്ചുകൊള്ളട്ടെ. എന്നാൽ പരമാനന്ദസംപൂർണ്ണനായ ഞാൻ സംസരിക്കുന്നതു എന്തിനു്?. പരലോകം വേണമെന്നു കാമമുള്ളവർ, കർമ്മങ്ങളെ അനുഷ്ഠിച്ചുകൊള്ളട്ടെ. എന്നാൽ സർവ്വലോകങ്ങളും കൈവന്ന ഞാൻ, എങ്ങനെ ഏതു കർമ്മത്തെ അനുഷ്ഠിക്കും?. ആവശ്യമുണ്ടെന്നു തോന്നുന്നവർ വേദങ്ങളെ അഭ്യസിപ്പിക്കട്ടെ? ശാസ്ത്രങ്ങളെ വ്യാഖ്യാനിച്ചു കേൾപ്പിക്കട്ടെ; എന്നാൽ അവകല്പനകൊണ്ടു എനിക്കു യാതൊന്നും നേടുവാനില്ല. എനിക്കു നിദ്ര, ഭിക്ഷ, സ്നാനം, ശൌചം എന്നിവയൊന്നും ആവശ്യമില്ല. ആവശ്യമുണ്ടെന്നു അന്യന്മാർ പറയുന്നു എങ്കിൽ എനിക്കെന്തു്? തീ തീ എന്നു ഒരുവൻ പറഞ്ഞാൽ പുല്ലു കരിയുകയില്ല. എനിക്കു ബന്ധം ഉണ്ടെന്നു അന്യൻ പറഞ്ഞാൽ ബന്ധം ഉണ്ടാവുകയില്ല. അജ്ഞന്മാർക്കു ശ്രവണം ആവശ്യമായിരിക്കാം: പ്രാജ്ഞനായ എനിക്കു ശ്രവണം എന്തിനു്?. സംശയാധീനന്മാർക്കു മനനം വേണ്ടതായിരിക്കും. അസംശയനായ എനിക്കു മനനം എന്തിനു്? തെററിദ്ധാരണയുള്ളവൻ ധ്യാനിച്ചുകൊള്ളട്ടെ. ദേഹം ആത്മാവാണെന്നു മതിഭ്രമം ഒരിക്കലും ഇല്ലാത്ത എനിക്കു ധ്യാനംകൊണ്ടെന്തു പ്രയോജനം? ഞാൻ മനുഷ്യനാണു് എന്നു ഞാൻ പറയാറുണ്ടു്. എന്നാൽ ദീർഘകാലപരിചയം അനുസരിച്ചും, തെററിദ്ധാരണ വരാത്തവണ്ണവും, ഞാൻ അങ്ങനെ പറയുകമാത്രമാകുന്നു. പ്രാരബ്ധകർമ്മം അവസാനിക്കുന്ന മുഹൂർത്തത്തിൽ വ്യവഹാരം അവസാനിച്ചു. ധ്യാനം ആയിരം പ്രാവശ്യം ചെയ്താലും കർമ്മം ക്ഷയിക്കുന്നതിനു മുമ്പു, ശമം കൈവരുന്നതല്ല. വ്യവഹാരത്തെ കുറയ്ക്കണമെന്നുള്ളവൻ, ധ്യാനം ചെയ്തുകൊള്ളട്ടെ. വ്യവഹാരബന്ധം ഇല്ലാത്ത ഞാൻ ധ്യാനത്തിനു സമയവ്യയം ചെയ്യുന്നതു് എന്തിനു്? സംഭ്രമം ഇല്ലാത്ത എനിക്കു സമാധി ആവശ്യമില്ല. സംഭ്രമവും സമാധിയും വികാരിയായ മനസ്സിനെ മാത്രമാണു് ബാധിക്കുന്നതു്. ഞാൻ നിത്യാനുഭവരൂപനാകുന്നു. ഞാൻ പ്രത്യേകമായി എന്തനുഭവത്തെ കാമിക്കണം? എന്റെ കൃത്യങ്ങൾ കൃത്യങ്ങളായി. പ്രാപണീയങ്ങൾ പ്രാപ്തങ്ങളായി. പ്രാരബ്ധകർമ്മങ്ങൾ അനുസരിച്ചു ഞാൻ ശാസ്ത്രീയമോ ലൌകികമോ ആയ വ്യാപാരങ്ങളിൽ ഏർപ്പെട്ടിരിക്കും. എന്നാൽ അവ എന്നെ ലേപനം ചെയ്യുകയില്ല. കൃതകൃത്യനാണു് എങ്കിലും ലോകാനുഗ്രഹകാംക്ഷ നിമിത്തം ഞാൻ ശാസ്ത്രീയമായ മാർഗ്ഗത്തിൽതന്നെ വർത്തിക്കുന്നു. എനിക്കു് അതുകൊണ്ടു് എന്തുദോഷം? എന്റെ ശരീരം ആകട്ടെ, സ്നാനം, ശൌചം, ഭിക്ഷ, ദേവാർച്ചനം എന്നിവയെ അനുഷ്ഠിക്കട്ടെ. എന്റെ വാക്കു പ്രണവം ജപിക്കുകയും, ഉപനിഷത്തുകളെ ചൊല്ലുകയും ചെയ്തുകൊള്ളട്ടെ. ഞാൻ വിഷ്ണുവിനെ ധ്യാനിക്കട്ടെ. എന്റെ ബുദ്ധി ബ്രഹ്മാനന്ദത്തിൽ മുങ്ങിക്കൊള്ളട്ടെ. എന്നാൽ ഞാൻ യാതൊന്നും ചെയ്യുക ഇല്ല, ചെയ്യിക്കുകയുമില്ല. ഞാൻ സർവ്വത്തിനും സാക്ഷിഭൂതനായി വർത്തിക്കുന്നു. കൃതകൃത്യതമൂലം ഞാൻ തൃപ്തൻ. പ്രാപ്യപ്രാപ്തതകൊണ്ടു ഞാൻ തൃപ്തൻ. ഞാൻ സദാ തൃപ്തൻ." ഇങ്ങനെയാകുന്നു എന്റെ ചിന്ത നില്ക്കുന്നതു്. "ഞാൻ ധന്യൻ; ഞാൻ ധന്യൻ; ഞാൻ ആത്മാവിനെ അറിയുന്നു, ഞാൻ ധന്യൻ, ഞാൻ ധന്യൻ, ബ്രഹ്മാനന്ദം എനിക്കു സ്പഷ്ടമായി തെളിയുന്നു. ഞാൻ ധന്യൻ ഞാൻ ധന്യൻ; സാംസാരികദുഃഖത്തെ ഞാൻ കാണുന്നില്ല. ഞാൻ ധന്യൻ, ഞാൻ ധന്യൻ, അജ്ഞാനം എവിടെയോ ഓടി ഒളിച്ചു. ഞാൻ ധന്യൻ, ഞാൻ ധന്യൻ, കർത്തവ്യമായി യാതൊന്നിനേയും ഞാൻ കാണുന്നില്ല. ഞാൻ ധന്യൻ ഞാൻ ധന്യൻ, പ്രാപിക്കേണ്ടതായ സർവ്വത്തെയും ഞാൻ പ്രാപിച്ചു. ഞാൻ ധന്യൻ, ഞാൻ ധന്യൻ, എന്റെ തൃപ്തിക്കു സമമായി ലോകത്തിൽ യാതൊന്നും ഇല്ല. ഞാൻ ധന്യൻ, ഞാൻ ധന്യൻ,—അതെ ഞാൻ ധന്യൻ, ഞാൻ ധന്യൻ, വീണ്ടും വീണ്ടും ധന്യൻ. അയ്യാ ഇതു പുണ്യം: അയ്യാ ഇതു പുണ്യം; അയ്യാ പുണ്യം ഫലിതമായി, ദൃഢമായി ഫലിതമായി. അയ്യാ; പുണ്യഫലം പ്രാപിച്ച ഞാൻ, അയ്യയ്യാ; പുണ്യഫലം പ്രാപിച്ച ഞാൻ!! ശാസ്ത്രമാണു് ശാസ്ത്രം; ഗുരുവാണു് ഗുരു! അയ്യാ! ജ്ഞാനമാണു് ജ്ഞാനം അയ്യയ്യാ!! സുഖം എന്റേതായി."

മുക്തൻ യാതൊന്നിനെക്കുറിച്ചും സ്പൃഹ ഉള്ളവനല്ല. സർവ്വദ്രവ്യങ്ങളെയും വർജ്ജിച്ചവൻ യാതൊന്നിനെ കാമിക്കും? ബ്രഹ്മദർശനം സിദ്ധിച്ച ഒരു ധന്യൻ ഇങ്ങനെ ചോദിക്കുന്നു: "ഞാൻ സന്തതിയെ കാമിക്കുന്നില്ല; ലോകം ഞാനാണു്, എന്നു കണ്ടിരിക്കുന്ന എനിക്കു് സന്തതിയെക്കൊണ്ടു എന്തു് ആവശ്യം?" സർവ്വത്തിന്റെ സ്വാമി എന്തിനെ കാമിക്കും? മുക്തൻ, ഒന്നിൽനിന്നു് അപരമായ മറെറാന്നിനെ കാമിക്കുന്നില്ല.

മുക്തന്റെ സ്വാതന്ത്ര്യം.

സർവ്വകാമങ്ങളെയും ഉപേക്ഷിച്ചവനെ യാതൊരു കർമ്മവും പാപമായി സ്പർശിക്കുകയില്ല, ജലം താമരയിലയെ സ്പർശിക്കാത്തതുപോലെ, പാപം മുക്തനെ സ്പൃ

ശിക്കുകയില്ല. "പാപം മുക്തനെ ജയിക്കുന്നില്ല; പാപത്തെ മുക്തൻ ജയിക്കുന്നു. മുക്തൻ വിപാപനാകുന്നു; കല്മഷത്തെ കഴിഞ്ഞവനാകുന്നു; സർവ്വസംശയങ്ങളെയും സംഹരിച്ചവനാകുന്നു; ബ്രഹ്മത്തെ ലോകമായിക്കണ്ട ബ്രഹ്മം ആകുന്നു." "ശരീരത്തിലിരിക്കുന്നവന് പ്രിയവും അപ്രിയവും ഉണ്ട്. ശരീരത്തെ അതിക്രമിച്ചവനു പ്രിയം ഏതു്? അപ്രിയം ഏതു്? മുക്തനു കർമ്മങ്ങളിൽ സദസത് ഭാവം ഇല്ല. മുക്തൻ കർമ്മങ്ങളെ സത്തെന്നും അസത്തെന്നും വിഭജിക്കുന്നില്ല. സർവ്വകർമ്മങ്ങളും സാർവ്വലൌകികമായ മിഥ്യയുടെ അംശങ്ങളാണെന്നു ഗ്രഹിച്ചവൻ, ഏതിനെ സത്തെന്ന്, ഏതിനെ അസത്തെന്ന് വിവേചിക്കും?" "കർമ്മങ്ങളെ ചെയ്തുകൊണ്ട് നൂറുവർഷം ജീവിക്കുവാൻ മുക്തൻ കാംക്ഷിക്കട്ടെ; എന്നാലും മുക്തന് അവസ്ഥാഭേദം സിദ്ധിക്കുന്നില്ല. മുക്തനെ കർമ്മം ലേപനം ചെയ്യുക ഇല്ല." "സംശയങ്ങൾ യാതൊന്നും മുക്തനെ ബാധിക്കുന്നില്ല." ആലോചന കൊണ്ട് ബുദ്ധിയെ ഭ്രമിപ്പിക്കുവാൻ ആവശ്യമില്ലാതെ സ്വയം സല്പഥത്തിൽ ചരിക്കുന്ന മുക്തന്, സംശയത്തിന് അവകാശം ഇല്ല. മുക്തൻെറ സർവ്വസ്വാതന്ത്ര്യത്തെ ഹൃദയംഗമമാകുംവണ്ണം വ്യാഖ്യാനിക്കുന്ന ഋഷിവചനങ്ങൾ വളരെ ഉണ്ട്.

ജീവാത്മാവു സ്വയം പരബ്രഹ്മത്തെ അറിയുകയാണ്, മുക്തി; ഈ തത്വത്തെ ജനക യാജ്ഞവല്ക്യ സംവാദം ഭംഗ്യന്തരേണ സ്ഥാപിക്കുന്നതിനെ ഇവിടെ ഉദ്ധരിക്കട്ടെ; യാജ്ഞവല്ക്യൻ പറഞ്ഞു:—"ഭോ ജനക! അങ്ങു വേദങ്ങളെ പഠിച്ചവനാകുന്നു; ഉപനിഷത്തുകളെ ഗ്രഹിച്ചവനാകുന്നു; മരണശേഷം അങ്ങ് എവിടെപ്പോകുമെന്നു എന്നോടു പറയുമോ" ജനകൻ പറഞ്ഞു:—"എനിക്ക് അറിഞ്ഞുകൂടാ" യാജ്ഞവല്ക്യൻ പറഞ്ഞു:—"ഞാൻ അതു അങ്ങേയ്ക്കു ഉപദേശിച്ചു തരാം; ജീവാത്മാവ് ഹൃദയത്തിൽ വർത്തിക്കുന്നു; ഹൃദയത്തിലുള്ള രക്തപിണ്ഡങ്ങളാൽ പോഷിതനാകുന്നു. ജീവാത്മാവിനു കിഴക്കുദിക്കു കിഴക്കു പ്രാണങ്ങളും, ദക്ഷിണദിക്കുകൾ ദക്ഷിണപ്രാണങ്ങളും, ഉത്തര പശ്ചിമ ദിക്കുകൾ ഉത്തര പശ്ചിമ പ്രാണങ്ങളും, സർവ്വദിക്കുകൾ സർവ്വപ്രാണങ്ങളും, ആകുന്നു. ആ ആത്മാവാകുന്നു, നേതി നേതി എന്നു അറിയപ്പെടുന്നതു്; ഗ്രഹിക്കപ്പെടാത്ത ആ ആത്മാവ് അഗ്രാഹ്യനാകുന്നു; നശിക്കാത്ത ആ ആത്മാവ് അശീര്യനാകുന്നു; സംഗമില്ലാത്ത ആ ആത്മാവ് അസംഗനാകുന്നു. ഭോ ജനക! അങ്ങു ശാന്തിയെ പ്രാപിച്ചിരിക്കുന്നു." യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു:—"കാമങ്ങളെ കഴിഞ്ഞവൻ, അകാമൻ, ആപ്തകാമൻ, ആയ ജീവാത്മാവ് ആത്മകാമൻ തന്നെ. ആ ജീവാത്മാവിൻെറ പ്രാണങ്ങൾ ഉത്ക്രമിക്കുന്നില്ല. ആ ജീവാത്മാവ് ബ്രഹ്മം തന്നെ; ബ്രഹ്മത്തെ പ്രാപിക്കുന്നു. ഹൃദയത്തിൽ നില്ക്കുന്ന സർവ്വ കാമങ്ങൾ അസ്തമിക്കുന്ന മുഹൂർത്തത്തിൽ—മർത്ത്യൻ അമർത്ത്യനായി, ബ്രഹ്മത്തെ പ്രാപിക്കുന്നു." ഈ ആശയത്തെ സ്ഥാപിക്കുന്ന വേറെ ഏതാനും ഋഷിവചനങ്ങളെയും ഉദ്ധരിച്ചുകൊള്ളട്ടെ. "കണ്ണാകട്ടെ, വാക്കാകട്ടെ, മനസ്സാകട്ടെ, അവനെ പ്രാപിക്കുന്നില്ല. അവൻെറ നാമം അവൻ ഉണ്ട് എന്നാകുന്നു. അവനെ അന്യപ്രകാരങ്ങളിൽ ഗ്രഹിക്കാവുന്നതല്ല." "രണ്ടിൻെറയും തത്വത്തെ ആലോചിച്ചാൽ അവൻ ഉണ്ട് എന്നു മാത്രം പറയാം." "അവൻ ഉണ്ട് എന്നു ഗ്രഹിച്ചവനിൽ, തത്വഭാവം പ്രസാദിച്ചു നിൽക്കുന്നു. ഹൃദയത്തിൽ നിൽക്കുന്ന സർവ്വകാമങ്ങളും അസ്തമിക്കുന്ന മുഹൂർത്തത്തിൽ, മർത്ത്യൻ അമർത്ത്യനായി, ബ്രഹ്മത്തെ പ്രാപിക്കുന്നു." "സർവ്വ ഭൂതങ്ങളേയും തന്നിൽ തന്നെ കാണുന്നവനും, തന്നെ സർവ്വ ഭൂതങ്ങളിലും കാണുന്നവനും, ജുഗുപ്സപ്പെടുന്നില്ല." "സർവ്വഭൂതങ്ങളും താൻ തന്നെയാണെന്നറിയുന്നവനു മോഹം എവിടെ? ശോകം എവിടെ? അവൻ ഏകതയെ മാത്രം ദർശിക്കുന്നു." "കാമങ്ങളെ കാമിക്കുകയും അവയെത്തന്നെ മനനം ചെയ്യുകയും ചെയ്യുന്നവർ, കാമങ്ങളോടുകൂടെ അവിടവിടെ ജനിക്കുന്നു. എന്നാൽ പര്യാപ്തകാമനും കൃതാത്മാവും ആയവനിൽ, ഇവിടെ വച്ചു തന്നെ കാമങ്ങൾ അസ്തമിക്കുന്നു. പരാപരനെ ദർശിച്ചവൻെറ ഹൃദയ ശൃംഖലകൾ പൊട്ടുന്നു; സർവ്വ സംശയങ്ങൾ ഛിന്നമാകുന്നു; കർമ്മങ്ങൾ ക്ഷയിക്കുന്നു; നദികൾ നാമങ്ങളെയും രൂപങ്ങളെയും വർജ്ജിച്ച് സമുദ്രത്തിൽ അസ്തമിക്കുന്നതുപോലെ, ജ്ഞാനി, നാമങ്ങളെയും രൂപങ്ങളെയും ഉപേക്ഷിച്ച് പരാല്പരനായ ദിവ്യപുരുഷനെ പ്രാപിക്കുന്നു." പരബ്രഹ്മദർശനം നിമിത്തം പരമധന്യതയെ അനുഭവിച്ച ഒരു ഋഷി ഇങ്ങനെ ആഹ്ലാദിക്കുന്നു.

ത്രിഷു ധാമസു യത് ഭോഗ്യം ഭോക്താ ഭോഗശ്ച യദ് ഭവേത്
തേഭ്യോ വിലക്ഷണഃ സാക്ഷീ ചിന്മാത്രോഽഹം സദാശിവഃ

മയ്യേവ സകലം ജാതം മയി സർവ്വം പ്രതിഷ്ഠിതം
മയി സർവ്വം ലയം യാതി തദ് ബ്രഹ്മാഽദ്വയ മസ്മ്യഹം

അണോരണീയാൻ അഹമേവ തദ്വത് മഹാനഹം വിശ്വമഹം വിചിത്രം
പുരാതനോഹം പുരുഷോഹ മീശോ ഹിരണ്മയോ ഹം ശിവരൂപമസ്മി
അപാണി പാദോഹ മചിന്ത്യശക്തിഃ പശ്യാമ്യചക്ഷുഃ സശൃണോമ്യകർണ്ണഃ
അഹം വിജാനാമി വിവിക്തരൂപോ ന ചാസ്തി വേത്താ മമ ചിത് സദാഹം
വേദൈ രനേകൈ രഹമേവ വേദ്യോ വേദാന്തകൃത് വേദവിദേവ ചാഹം
ന പുണ്യപാപേ മമ നാസ്തി നാശോ ന ജന്മദേഹേ ന്ദ്രിയബുദ്ധിരസ്തി
ന ഭൂമി രാപോ നച വഹ്നിരസ്തി ന ചാനിലോ മേസ്തി ന ചാംബരംച:—കൈവല്യം.

"ഭോഗ്യം, ഭോക്താവു, ഭോഗം, എന്നു മൂന്നു് അവസ്ഥകളെ വേറെ അറിയുന്നവനും, അവയെ ബന്ധിക്കാതെ കേവലം സാക്ഷിയായി നില്ക്കുന്നവനും, ഞാനാകുന്നു; ഞാൻ ചിന്മാത്രനാകുന്നു; സകലവും എന്നിൽ പ്രഭവിച്ചു; സകലവും എന്നിൽ പ്രതിഷ്ഠിതമായിരിക്കുന്നു; സകലവും എന്നിൽ ലയിക്കുന്നു; അദ്വയമായ ബ്രഹ്മം ഞാനാകുന്നു. അണുക്കളിൽ അണീയാനും, എന്നാൽ മഹാനും ഞാനാകുന്നു; വിചിത്രമായ വിശ്വം ഞാനാകുന്നു; പുരാതനൻ ഞാനാകുന്നു; പുരുഷൻ ഞാനാകുന്നു; ഈശനും ഹിരണ്മയനും ഞാനാകുന്നു; സർവ്വമംഗളസ്വരൂപം ഞാനാകുന്നു; എനിക്കു കൈയില്ല, കാലില്ല; എന്നാൽ ഞാൻ ചിന്തകളിൽ ഒതുങ്ങാത്ത ശക്തിയാകുന്നു; എനിക്കു കണ്ണുകളില്ല എങ്കിലും ഞാൻ കാണുന്നു; എനിക്കു കാതുകളില്ല എങ്കിലും ഞാൻ കേൾക്കുന്നു; വിവിക്തരൂപനായ ഞാൻ സർവ്വജ്ഞനാകുന്നു, എന്നെപ്പോലെ അറിയുന്ന അപരൻ ഇല്ല. സർവ്വവേദങ്ങളുടേയും അർത്ഥം ഞാനാകുന്നു; വേദങ്ങളെ അറിയുന്നവനും വേദാന്തത്തെ നിർമ്മിക്കുന്നവനും ഞാനാകുന്നു. എനിക്കു പുണ്യമില്ല; എനിക്കു പാപമില്ല; എനിക്കു നാശവും ഇല്ല. എനിക്കു ജന്മത്തെയോ ദേഹത്തെയോ പ്രിയമില്ല. എനിക്കു ഭൂമിയോ, ജലമോ, അഗ്നിയോ, വായുവോ, ആകാശമോ, ഇല്ല." ബ്രഹ്മദർശനം എന്നു പറഞ്ഞാൽ ക്രിമികളായ നാം എന്തറിഞ്ഞു? സ്വയം വിശ്വവിജേതാക്കളായ ചിലർ പറയുന്ന വാഗ്ഡംബരം... വാഗ്വിപുലമായി ചെയ്യുന്ന ദിന്ന് അനന്തപ്രഭാഷണം, വാഗ്വിപുലമായി ചെയ്യുന്ന ദിവ്യന്മാരുടെ മനസ്സിൽ ജനിച്ചു വളർന്ന് ലോകസംഭ്രമം ചെയ്യുന്ന വികാരപരമ്പരകളെ കേവലം അജ്ഞന്മാരായ നാം എങ്ങനെ ഗ്രഹിക്കും?

മുക്തിയെ സംബന്ധിച്ച യാഥാർത്ഥ്യം ഇവിടെ പറഞ്ഞു കഴിഞ്ഞു. ഒരു മനുഷ്യൻ മുക്തിയെ പ്രാപിക്കുന്നതു് സംസ്കാരങ്ങളെക്കൊണ്ടല്ല; യാതൊരു വിധമായ കർമ്മങ്ങളെക്കൊണ്ടും അല്ല. ഈശ്വരൻ അനുഗ്രഹിച്ച മനുഷ്യൻ യഥാകാലം ബ്രഹ്മദർശനത്തെ സമ്പാദിക്കുന്നു, എന്നാണു് ഉപരവിദ്യ അനുസരിച്ചു പറയേണ്ടതു്. എന്നാൽ ബ്രഹ്മദർശനത്തിനും തന്മൂലം മോക്ഷസമ്പാദനത്തിനും സഹായകങ്ങളായ ഏതാനും സാധനങ്ങളെക്കുറിച്ചു്, പ്രമാണഗ്രന്ഥങ്ങളിൽ പ്രസ്താവം ഉണ്ടു്. മോക്ഷത്തെ കാംക്ഷിക്കുന്നവൻ സർവ്വകാമങ്ങളെയും ധ്വംസിക്കണം; സർവ്വവും ഒന്നാണെന്നു കാണണം; ഇങ്ങനെ രണ്ടു കാര്യങ്ങളെയാണു്, സാധിക്കേണ്ടതു്. ആയതിനാൽ സാധനങ്ങൾ ഈ രണ്ടു കാര്യങ്ങളെ സാധിക്കുവാനായി അനുഭവസ്ഥന്മാരായ ബ്രഹ്മപഥയാത്രികന്മാർ നിശ്ചയിച്ചിട്ടുള്ളതാകുന്നു. ആ രണ്ടു സാധനങ്ങളെ സന്ന്യാസം യോഗം എന്ന പദങ്ങളെക്കൊണ്ടു നാമകരണം ചെയ്യുന്നു. സന്ന്യാസവും യോഗവും ജ്ഞാനത്തെയും ബ്രഹ്മദർശനത്തെയും പ്രദാനം ചെയ്യുമെന്നല്ല; പ്രതിബന്ധങ്ങളെ ധ്വംസനം ചെയ്യുന്നതിൽ മുമുക്ഷുവിനെ സഹായിക്കുക മാത്രമാണെന്നുള്ളതു് വിസ്മരിക്കപ്പെടരുതു്.

സാധനങ്ങൾ.

അഥ യത് തപോ ദാന മാർജ്ജവ മഹിംസാ സത്യവചന മിതിതാ അസ്യ ദക്ഷിണാഃ. —ഛാന്ദോഗ്യം.

ഋതം ച സ്വാധ്യായ പ്രവചനേ ച
സത്യം ച സ്വാധ്യായ പ്രവചനേ ച
തപശ്ച സ്വാധ്യായ പ്രവചനേ ച
ദമശ്ച സ്വാധ്യായ പ്രവചനേ ച

ബ്രഹ്മദർശനത്തിനു മാർഗ്ഗങ്ങൾ മൂന്നാകുന്നു; ജ്ഞാനമാർഗ്ഗം, കർമ്മമാർഗ്ഗം, ഭക്തിമാർഗ്ഗം. അവയിൽ ജ്ഞാനമാർഗ്ഗത്തെക്കുറിച്ചു മാത്രമാകുന്നു മുക്തി എന്ന ഈ ഖണ്ഡികയിൽ പ്രസ്താവിക്കുന്നതു്. മറ്റു രണ്ടു മാർഗ്ഗങ്ങളെക്കുറിച്ചു്, ഈ ഗ്രന്ഥപരമ്പരയിൽ ഭഗവത്ഗീതയിൽ പ്രസ്താവമുണ്ടു്.

സന്ന്യാസം.

ശമ ശ്ച സ്വാധ്യായ പ്രവചനേ ച
അഗ്നയ ശ്ച സ്വാധ്യായ പ്രവചനേ ച

അഗ്നിഹോത്ര ശ്ച സ്വാധ്യായ പ്രവചനേ ച
അതിഥയ ശ്ച സ്വാധ്യായ പ്രവചനേ ച

മാനുഷം ച സ്വാധ്യായ പ്രവചനേ ച
പ്രജാ ച സ്വാധ്യായ പ്രവചനേ ച

പ്രജന ശ്ച സ്വാധ്യായ പ്രവചനേ ച
പ്രജാതി ശ്ച സ്വാധ്യായ പ്രവചനേ ച:—തൈത്തരീയം.

സ്തേനോ ഹിരണ്യസ്യ സുരാം പിബം ശ്ച
ഗുരോ സ്തല്പ മാപൻ ബ്രഹ്മഹാ ച
ഏതേ പതന്തി ചത്വാരഃ
പഞ്ചമ ശ്ചം ചര ന്നൈ രിതി:—ഛാന്ദോഗ്യം.

ത്രയോ ധൎമ്മസ്കന്ധാ യജ്ഞഃ അധ്യയനം ദാന മിതി; പ്രഥമഃ തപ ഏവ ദ്വിതിയഃ ബ്രഹ്മചൎയ്യാ ചാൎയ്യകലവാസീ തൃതീയഃ അത്യന്ത മാത്മാനം ആചാൎയ്യകലേ അവസാദയൻ സൎവ്വ ഏതേ പുണ്യലോകാ ഭവന്തി ബ്രഹ്മസംസ്ഥഃ അമൃതത്വം ഏതി:—ഛാന്ദോഗ്യം.

അഥ യേ യജ്ഞേന ദാനേന തപസാ ലോകാൻ ജയന്തി..............തേ പിതൃലോകം, പിതൃലോകാൽ ചന്ദ്രലോകം:—ബൃഹദാരണ്യകം.

സ ഹോവാച യാജ്ഞവൽക്യോ ബ്രഹ്മചൎയ്യം പരിസമാപ്യ ഗൃഹീഭവേത് ഗൃഹീഭൂത്വാ വനീഭവേത് വനീഭൂത്വാ പ്രവ്രജേത് യദി വാ ഇതരഥാ ബ്രഹ്മചൎയ്യാ ദേവ പ്രവ്രജേത് ഗൃഹാ ദ്വനാ ദ്വാ:—ജാബാല.

ത്രിദണ്ഡം കമണ്ഡലും ശിക്യം പാത്രം ജലപവിത്രം ശിഖാം യജ്ഞോപവീതം ച ഇത്യേതത് സൎവ്വം ഭൂ സ്വാഹേത്യപ്സു പരിത്യജ്യാ ത്മാനം അന്വിച്ഛേത്.

സൎവ്വാൻ ഇന്ദ്രിയകൃതാൻ ദോഷാൻ വാരയതീതി തേന വരണാ ഭവതീതി; സൎവ്വാൻ ഇന്ദ്രിയകൃതാൻ പാപാൻ നാശയതീതി തേന നാശീ ഭവതീതി; കതമം ചാസ്യ സ്ഥാനം ഭവതീതി, ഭ്രുവോർ ഘ്രാണസ്യ ച യ സ്സന്ധിഃ സ ഏഷഃ ത്രൈലോക്യസ്യ പരസ്യ ച സന്ധിർ ഭവതീതി:—ജാബാല.

മോക്ഷത്തെ കാംക്ഷിക്കുന്നവൻ ബാല്യം മുതല്ക്കു തന്നെ തപസ്സ്, ദാനം, അൎജ്ജവം, അഹിംസ, സത്യവചനം, എന്നവയെ പരിശീലനം ചെയ്യണം. ഋതം, സത്യം, തപസ്സ്, ദമം, ശമം, അഗ്നികൾ, അഗ്നിഹോത്രം, അതിഥിപൂജ, ബന്ധുപൂജ, പുത്രോല്പാദനം, ഭാൎയ്യാഗമനം, പൌത്രോല്പാദനം, എന്നിങ്ങനെ പന്ത്രണ്ടു കൎമ്മങ്ങളെയും അനുഷ്ഠിക്കുകയും അനുഷ്ഠിപ്പിക്കുകയും മുമുക്ഷുവിന്റെ കൃത്യങ്ങളാകുന്നു. ദുഷ്കൎമ്മങ്ങളെ വൎജ്ജിക്കുക എന്നതും, മുമുക്ഷുവിന്റെ കടമയത്രെ. "സ്വൎണ്ണം മോഷ്ടിക്കുന്നവനും, മദ്യപാനം ചെയ്യുന്നവനും, ബ്രഹ്മഹന്താവും, ഗുരുതല്പഗമനം ചെയ്യുന്നവനും, ഈ നാലുപേരും നശിക്കും; ഇവരുടെ സഹചരനും, നശിക്കും." എന്ന് ഒരു ഋഷി ദുഷ്കൎമ്മനിരോധം ചെയ്യുന്നു. ആയുസ്സിനെ സംബന്ധിച്ച് ഇങ്ങനെ പൊതുവായ നിയമങ്ങൾ മാത്രമല്ല, പ്രമാണഗ്രന്ഥങ്ങളിൽ കാണുന്നത്. കാമങ്ങളെ ധ്വംസനം ചെയ്യുന്നതിൽ യോഗിക്കു സാഹായ്യത്തെ ചെയ്യാവുന്ന സകല കൎമ്മങ്ങളെയും തപസ്സു ന്യാസം എന്നു രണ്ടു വകുപ്പുകളിൽ ഉൾപ്പെടുത്തി, അവയെ ഓരോരുവനും വയസ്സ് അധികമാകുന്നതിനോടുകൂടെ നിഷ്കൎഷയോടുകൂടെ അനുഷ്ഠിക്കേണ്ടതാകുന്നു എന്ന് ആചാൎയ്യന്മാർ വിധിച്ചിരിക്കുന്നു. ഒരു മനുഷ്യൻ,—ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, ഭിക്ഷു എന്നിങ്ങനെ ഒന്നിന്റെ ശേഷം ഒന്നായി—നാല് അവസ്ഥകളിൽ ജീവിതം നയിക്കേണ്ടതാണെന്നും, ആ അവസ്ഥകളിൽ ഭോഗങ്ങളെ ഫലേച്ഛകൂടാതെ തപസ്സുനിമിത്തം യജ്ഞമായി അനുഭവിക്കേണ്ടതാണെന്നും, വൈരാഗ്യം സമ്പാദിച്ച് ഓരോ ഭോഗത്തെയും ന്യാസം ചെയ്യണമെന്നും, ആകുന്നു ആശയം. ക്രമശഃ വളരുന്ന തപസ്സുകൊണ്ടും ന്യാസം കൊണ്ടും, ഓരോരുത്തനും സൎവ്വകാമങ്ങളെയും ഉപേക്ഷിക്കേണ്ടതാണെന്നുള്ളത്, അസന്ദിഗ്ദ്ധമായി ഘോഷിക്കപ്പെട്ടിട്ടുള്ളതത്രേ. ബ്രഹ്മചൎയ്യം മുതലായ അവസ്ഥകളിൽ, ഓരോ കൎമ്മവും, തപസ്സാണെന്നും, ആ നാല് അവസ്ഥകളിൽ ഭോഗങ്ങളെ വൎജ്ജിക്കുവാൻ, പരിചയിക്കേണ്ടതാണെന്നും, വിധികൾ പ്രസ്താവിക്കുന്നു.

ഒരുവൻ ആയുസ്സിൽ അനുഷ്ഠിക്കേണ്ട സകല കർമ്മങ്ങളും മതപരങ്ങളും സദാചാരനിയമനത്തെ പുരസ്കരിച്ചു നിർമ്മിക്കപ്പെട്ടവയും ആകുന്നു. ഈ വാസ്തവം പ്രത്യക്ഷമാകുമാറു് ഒരു ആര്യഗൃഹചരിത്രത്തെ ഇവിടെ സംക്ഷേപിക്കാം. ബ്രഹ്മചാരി ഗുരുവിനോടുകൂടെ താമസിക്കേണ്ട കാലം സാധാരണ പന്ത്രണ്ടു വർഷമാകുന്നു. അഭ്യസ്തവിദ്യന്മാരായ ശിഷ്യന്മാർ ഗുരുവിനോടുകൂടെത്തന്നെ മരണപര്യന്തം താമസിക്കുകയും നിഷിദ്ധമായിരുന്നില്ല. ഗുരുകുലത്തിൽ താമസിക്കുന്ന കാലങ്ങളിൽ ശിഷ്യന്മാർ ഗുരുവിൻെറ പശുക്കളെ മേച്ചുകൊണ്ടു്, വിദേശങ്ങളിലും താമസിക്കാറുണ്ടായിരുന്നു. ഗുരുവിൻെറ പേക്കു ഭിക്ഷ അന്വേഷിക്കുക, ഗുരുപത്നിയുടെ ആവശ്യപ്രകാരം വെള്ളം കോരുക, വിറകുകൊണ്ടു വരിക, എന്നവ കഴിഞ്ഞുള്ള സമയങ്ങളിലാണു്, ശിഷ്യന്മാർ വേദപാരായണം നടത്തിപ്പോന്നതു്. ഉപനയിക്കപ്പെടേണ്ട ബാലൻ സൂര്യനെ അഭിമുഖീകരിച്ചു നില്ക്കണം; യജ്ഞോപവീതം ധരിച്ചുകൊണ്ടു സദസ്യന്മാരോടു ഭിക്ഷ ചോദിക്കണം; അതു കഴിഞ്ഞു്, ഗുരു ഗായത്രി ഉപദേശിച്ചു ശിഷ്യനു് വേദാധ്യയനാർഹത നല്കുന്നു. ഉപനയനത്തിൻെറ പിറേറന്നു ശിഷ്യൻ അധ്യയനം ആരംഭിക്കുന്നതിനു മുമ്പായി,—ഗുരു ഇങ്ങനെ ഉപദേശിക്കുന്നു:—"ശിഷ്യ! നീ ഇപ്പോൾ ഒരു ബ്രഹ്മചാരിയാണു്. നീ ദിവസവും വായ് വെടിപ്പാക്കണം; കർമ്മങ്ങളെ അനുഷ്ഠിക്കണം; പകൽ ഉറങ്ങരുതു്; ഗുരുവിനെ അനുസരിക്കണം; വേദങ്ങളെ പഠിക്കണം; ദിവസം രണ്ടുപ്രാവശ്യം ഭിക്ഷതെണ്ടണം; ദിവസം രണ്ടു പ്രാവശ്യം വിറകു കൊണ്ടു വരണം.'' വിദ്യാഭ്യാസം കഴിഞ്ഞു ഗൃഹത്തിലേക്കു തിരികെ വരുന്നവൻ, വിവാഹം ചെയ്തു ഗൃഹസ്ഥനാകണം. ഗൃഹസ്ഥൻെറ ജീവിതത്തിൽ ഓരോദിവസവും ജീവാത്മാവിനെക്കുറിച്ചുള്ള സ്മരണത്തിൽ കഴിക്കത്തക്കവണ്ണം വിധികൾ നിർമ്മിക്കപ്പെട്ടിരിക്കുന്നു. വിവാഹകർമ്മത്തിൽ ഉപയോഗിച്ച അഗ്നിയെ കെടാതെ സൂക്ഷിക്കേണ്ടതും, ദിവസവും നടക്കേണ്ട അഗ്നിഹോത്രത്തിൽ ഉപയോഗിക്കേണ്ടതും, അത്രെ. ബ്രഹ്മയജ്ഞം, പിതൃയജ്ഞം, ദേവയജ്ഞം, ഭൂതയജ്ഞം, മനുഷ്യയജ്ഞം എന്ന അഞ്ചു മഹായജ്ഞങ്ങളെ, വിധിപൂർവം അനുഷ്ഠിക്കുവാൻ, ഗൃഹസ്ഥൻ കടപ്പെട്ടിരിക്കുന്നു. വേദോച്ചാരണം നിമിത്തം ഋഷികളെ തൃപ്തിപ്പെടുത്തുന്നതു്, ബ്രഹ്മയജ്ഞം; ശ്രാദ്ധങ്ങളെ അനുഷ്ഠിച്ചു പിതൃക്കളെ തൃപ്തിപ്പെടുത്തുന്നതു്, പിതൃയജ്ഞം; അഗ്നി, പ്രജാപതി മുതലായവരെ ഉദ്ദേശിച്ചു ഹോമം ചെയ്തു ദേവന്മാരെ തൃപ്തിപ്പെടുത്തുന്നതു്, ദേവയജ്ഞം; ദുർഭൂതങ്ങൾ ഉൾപ്പെടെയുള്ള സർവ്വഭൂതങ്ങളെയും തൃപ്തിപ്പെടുത്തുവാനായി, മൃഗങ്ങളും പക്ഷികളും ഭക്ഷിക്കുമാറു് ഗൃഹപ്രാന്തങ്ങളിൽ ധാന്യങ്ങളെ ബലിയായി അർപ്പിക്കുന്നതു്, ഭൂതയജ്ഞം; അതിഥികളെ പൂജിക്കുന്നതു മനുഷ്യയജ്ഞം; ഇത്രയും പറഞ്ഞതുകൊണ്ടു മാത്രം, ഇവ ഗൃഹസ്ഥനെ എത്ര കണ്ടു നിയമനം ചെയ്യുന്നു എന്നു ഗ്രഹിക്കാവുന്നതല്ല; ഓരോന്നിനെ സംബന്ധിച്ചും ഗൃഹസ്ഥൻ അനുഷ്ഠിക്കേണ്ട ചടങ്ങുകൾ വളരെയാകുന്നു. ബ്രഹ്മയജ്ഞം ചെയ്യുന്നവൻ, യജ്ഞോപവീതത്തെ സ്കന്ധത്തിൽ ധരിച്ചുകൊണ്ടു്, ഗൃഹത്തിൽനിന്നു കിഴക്കോട്ടോ വടക്കോട്ടോ നടന്നു്, സ്നാനം ചെയ്തു്, ആചമിച്ചു്, കിഴക്കുനോക്കി കുശപ്പുല്ലിന്മേൽ ഇരുന്നു്, ഓം ഭൂർ ഭുവ സ്വർ എന്നു് ആരംഭിക്കുന്ന പരിശുദ്ധഗായത്രിയെ ജപിക്കുകയും ഋക്കു മുതലായ വേദങ്ങളുടെ ഭാഗങ്ങളെ കഴിയുന്നത്ര സമയം ചൊല്ലുകയും വേണം. ഗൃഹസ്ഥനു് വിവാഹം നിർബന്ധമാകുന്നു. പുത്രോല്പാദനം ചെയ്യുന്നതു് പിതൃക്കളെ ഉദ്ദേശിച്ചുള്ള ഋണം പരമ്പരയാ നിവർത്തിക്കപ്പെടുന്നതിനത്രേ. സ്ത്രീയുടെ ഗർഭത്തിൽ ഉരുവാകുന്നതു്, പിതാവിൻെറ ജീവാത്മാവാകുന്നു എന്നും, മാതാവിൻെറ ജീവാത്മാവു് ആകുന്നു എന്നും, ചന്ദ്രലോകത്തിൽ നിന്നു് അധഃപതിച്ചു വരുന്ന ഏതെങ്കിലും ഒരു ജീവാത്മാവു് ആകുന്നു എന്നും, ഋഷികൾ തമ്മിൽ അഭിപ്രായഭേദം ഉണ്ടു്. ആ ഭാഗം എങ്ങനെ ആയാലും, പുത്രോല്പാദനകർമ്മം പാവനമായ ഒന്നായി പിതാവും മാതാവും അനുഷ്ഠിക്കുവാൻ കടപ്പെട്ടിരുന്നു. ബ്രഹ്മചര്യം, ഗാർഹസ്ത്യം എന്ന ആശ്രമങ്ങളിൽ വർത്തിക്കുന്ന വിധിനിഷ്ഠനായ മനുഷ്യൻ, സാമാന്യേന ഒരു ലോകായതികനെപ്പോലെ ഭോഗങ്ങളെ ഭുജിക്കുന്നതായി കാണപ്പെടാം. ആ അവസ്ഥകളിൽ വിധിനിഷ്ഠനും ലോകായതികനും തമ്മിൽ ഭേദമില്ല; എന്നല്ല, വിധിനിഷ്ഠൻ സർവ്വകർമ്മങ്ങളേയും, യജ്ഞമായി, ബ്രഹ്മജ്ഞാനത്തെ മുഖമാക്കിച്ചെയ്യുന്നു. എന്നാൽ വി

---

ശിശുവിനെ ഉദ്ദേശിച്ചു നടക്കേണ്ട സംസ്കാരങ്ങൾ പന്ത്രണ്ടു്. ഗർഭാധാനം, പുംസവനം, സീമന്തം, ജാതകർമ്മം, നാമകരണം, നിഷ്ക്രമണം (ശിശു ഒന്നാമതായി, നാലാംമാസത്തിൽ സൂര്യനെ കാണുന്നതു്.) അന്നപ്രാശനം, ചൂഡാകർമ്മം, ഉപനയനം (ബ്രാഹ്മണനു് എട്ടാംവയസ്സ്) കേശാന്തം (ബ്രാഹ്മണനാണു് എങ്കിൽ പതിനാറാം വയസ്സിൽ മുടി കളയുന്നതു്.) സമാവർത്തനം (ഗുരുകുലത്തിൽ നിന്നു തിരികെ വരുമ്പോൾ അനുഷ്ഠിക്കേണ്ടതു്) വിവാഹം. അവയെ ഇവിടെ വിവരിക്കുന്നില്ല.

ഗായത്രി:—ഓം ഭൂർ ഭുവർ സ്വർ തത്സവിതുർ വരേണ്യം ഭർഗോ ദേവസ്യ ധീമഹി ധീയോ യോ നഃ പ്രചോദയാത്.

ധിനിഷ്ഠൻ തന്നെയും, ലോകവ്യാപാരങ്ങളിൽ സാധാരണന്മാരെപ്പോലെ സ്വയം ബാധിക്കാവുന്നതിനാൽ, ആ രണ്ടു ആശ്രമങ്ങളിൽ ത്യാഗം മനഃകൃതമാകുന്നു.

മൂന്നാമത്തതായ വാനപ്രസ്ഥത്തെ പ്രവേശിക്കുന്ന സന്ദർഭം മുതൽ—വിധിനിഷ്ഠൻ അനുഷ്ഠിക്കേണ്ട ത്യാഗത്തിന്റെ കാഠിന്യം പ്രത്യക്ഷപ്പെടുന്നു. യജ്ഞങ്ങളെക്കൊണ്ടു് ദേവന്മാരെയും, പുത്രോല്പാദനം കൊണ്ടു് പിതൃക്കളേയും, വേദോച്ചാരണങ്ങളെക്കൊണ്ടു് ഋഷികളേയും, തൃപ്തിപ്പെടുത്തിയശേഷം,—മുടിനരച്ചതായോ പൌത്രൻ പിറന്നതായോ കാണുന്ന മനുഷ്യൻ—സർവ്വവും ഉപേക്ഷിച്ചു് വനങ്ങളിൽ കയറി വാനപ്രസ്ഥം ആചരിക്കണം. യുധിഷ്ഠിരൻ മുതലായവർ സിംഹാസനത്തിൽ ഉറച്ചശേഷം മരവിരി ഉടുത്തു്, ജടധരിച്ചു്, കാടുകളിൽ കയറിയ ധൃതരാഷ്ട്രൻ, വാനപ്രസ്ഥത്തെ ഉദാഹരിക്കുന്നു. വാനപ്രസ്ഥന്മാർ അഹിംസാവ്രതന്മാരായിരുന്നു; അവൎക്കു് മൃഗവധം നിഷേധിക്കപ്പെട്ടിരുന്നു. ഭാൎയ്യമാരെ കൂടാതെയും ഭാൎയ്യമാരോടു കൂടിയും വാനപ്രസ്ഥം അനുവദിക്കപ്പെട്ടിരുന്നു. വാനപ്രസ്ഥന്മാൎക്കു് അനുവദിക്കപ്പെട്ടിരുന്ന, വേറൊരു ആനുകൂല്യം ഭക്ഷണപാകത്തിനു് അഗ്നി ഉപയോഗിക്കാമെന്നുള്ളതായിരുന്നു. എന്നാൽ വാനപ്രസ്ഥന്മാരുടെ ജീവിതം, പൊതുവേ, ക്ലേശസംപൂൎണ്ണമായിരുന്നു. തണുപ്പുകാലത്തിൽ തണുപ്പും, വേനൽകാലത്തിൽ വെയിലും സഹിച്ചു്. കായ്കനികൾ തിന്നു്, ദുസ്സഹമായ ആസനങ്ങളെ സ്വീകരിച്ചു്, അവർ അനുഷ്ഠിച്ച കഠിനതപസ്സു് വാക്കുകൾക്കു് വിഷയമല്ല. ഇങ്ങനെ തപസ്സു് അനുഷ്ഠിക്കുന്നവനു തന്നെയും ബ്രഹ്മദർശനം വിധിക്കപ്പെട്ടിരുന്നില്ല. ധൎമ്മസ്കന്ധങ്ങളിൽ രണ്ടാമത്തേതായ തപസ്സിനെ അനുഷ്ഠിക്കുന്നവൻ പുണ്യലോകങ്ങളെ അതായതു് പുനർജ്ജന്മമുള്ള പിതൃയാനത്തെ, പ്രാപിക്കുമെന്നാണു് ഒരു ഋഷി പറയുന്നതു്. "യജ്ഞം, ദാനം, തപസ്സു് എന്നിവകൊണ്ടു് ലോകങ്ങളെ ജയിക്കുന്നവർ, പിതൃലോകത്തെ ജയിക്കുന്നു" എന്നു വേറൊരു ഋഷി പറയുന്നു. കാമങ്ങളുടെ ധ്വംസനം സംപൂൎണ്ണമാകുന്നതു് സന്ന്യാസം കൊണ്ടത്രെ.

ചില സന്ദർഭങ്ങളിൽ വ്യത്യസ്തത്തിനു് അനുവാദമുണ്ടു്, എങ്കിലും, ബ്രഹ്മചൎയ്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്ന മൂന്നു് ആശ്രമങ്ങളെ അനുഷ്ഠിച്ചു് കഴിഞ്ഞവർ മാത്രമാകുന്നു, സന്ന്യാസം ആരംഭിക്കേണ്ടതു്. ഇതിൽനിന്നു് സന്ന്യാസം എത്ര കഠിനമായ ഒരു വ്രതമാണെന്നു് ഊഹിക്കാവുന്നതാണു്. സന്ന്യാസം ആരംഭിക്കുന്നവൻ ഒന്നാമതായി സൎവ്വത്തെയും ഉപേക്ഷിക്കണം; അച്ഛനെ, അമ്മയെ, ഭാൎയ്യയെ, മക്കളെ, സൎവ്വസ്വത്തെ, ഉപേക്ഷിച്ച ആ മനുഷ്യനെ, മരിച്ചവനായി കുടുംബാംഗങ്ങൾ ഗണിക്കണം. സന്ന്യാസം ആരംഭിക്കുന്നവൻ സത്വരജസ്തമസ്സുകളെ പുരസ്കരിച്ചു യജ്ഞം ചെയ്യേണ്ടതും, അതിന്റെ അവസാനത്തിൽ യജ്ഞത്തിൽ ഉപയോഗിച്ച മരപ്പാത്രങ്ങളെ അഗ്നിക്കും, മൺപാത്രങ്ങളെ ജലത്തിനും, ലോഹപാത്രങ്ങളെ ഗുരുവിനും, സമൎപ്പിക്കേണ്ടതും, യജ്ഞത്തിൽ ശേഷിച്ച ഭസ്മത്തിൽ ഒരുപിടി വിധിപ്രകാരം വിഴുങ്ങേണ്ടതും, അത്രേ. അതു കഴിഞ്ഞാൽ സന്ന്യാസവ്രതനിഷ്ഠൻ യാതൊരു യജ്ഞവും ചെയ്യേണ്ടതില്ല. അടുത്തതു് ഭിക്ഷയാണു്. ഭിക്ഷയിൽ ചൊല്ലേണ്ട മന്ത്രങ്ങളൊക്കെയും സന്ന്യാസകാംക്ഷകൻ സൎവ്വശരീരകാൎയ്യങ്ങളെയും വർജ്ജിച്ചിരിക്കുന്നു എന്നു് അൎത്ഥത്തിലുള്ളവയാകുന്നു. സർവ്വശരീരകാൎയ്യങ്ങളെയും വൎജ്ജിച്ചവനു് ബ്രഹ്മക്ഷത്രാദിഭേദബുദ്ധി ഇല്ലായ്കയാൽ അടുത്ത കർമ്മം യജ്ഞോപവീതത്തെ പൊട്ടിച്ചു കളയുകയാണു്. യജ്ഞോപവീതത്തെ മുറിച്ചു കളയണമെന്നുള്ളതു് വ്യത്യസ്തമില്ലാത്ത ചട്ടമത്രേ. ജാതിയെ നിർദ്ദേശിക്കുന്ന യജ്ഞോപവീതവും ശിഖയും "ഭൂഃസ്വാഹ" എന്നു ജപിച്ചുകൊണ്ടു്, വെള്ളത്തിൽ എറിയപ്പെടണം എന്നു് ഒരു ഋഷി പറയുന്നു. സന്ന്യാസികൾ എല്ലാവരും ഒരു വകുപ്പിൽ പെടുന്നവരല്ല. സർവ്വശ്രേഷ്ഠമായ പരമഹംസവർഗ്ഗത്തിൽ പെട്ട സന്ന്യാസിമാർ മാത്രം ശിഖ, യജ്ഞോപവീതം, എന്നിവ രണ്ടിനെയും ഉപേക്ഷിക്കേണ്ടതാണെന്നും, ശേഷിച്ചവർ, ഏതെങ്കിലും ഒന്നു ധരിച്ചുകൊള്ളാമെന്നും, വിധിയുണ്ടു്. സന്ന്യാസം ആരംഭിച്ചവനെ ഉദ്ദേശിച്ചു് ഗൃഹത്തിൽ അവസാനമായി നടക്കുന്ന കൎമ്മങ്ങൾ, മരിച്ചവനെ ഉദ്ദേശിച്ചു നടക്കുന്ന കർമ്മങ്ങളത്രേ. അതു കഴിഞ്ഞു് ആ മനുഷ്യൻ, വനത്തെ മുഖമാക്കി നടക്കണം; പുത്രൻ അല്പദൂരം അനുഗമിക്കണം. തമ്മിൽ കുശലം പറഞ്ഞു്, ഇരുവരും പെട്ടെന്നു്—ഏകൻ വനത്തെയും, അപരൻ ഗൃഹത്തെയും മുഖമാക്കി, നടന്നു കൊള്ളണം. ആ സമയം പുത്രൻ കണ്ണീർ ചൊരിയരുതു്. സന്ന്യാസി കാവിമുണ്ടോ, കീറിയ മുണ്ടോ, ധരിച്ചിരിക്കാം; നഗ്നനായി ഇറങ്ങുന്നതിനും വിരോധമില്ല മൂന്നു ജാതികളെ ഏകമായി കാണുന്നതിന്റെ ചിഹ്നമായി, സന്ന്യാസി ത്രിദണ്ഡം എടുത്തിരിക്കാം; മുളവടി എടുക്കുന്നതിനും വിരോധമില്ല. ജ്ഞാനം മാത്രമാണു് അവലംബനം എന്നതിന്റെ സൂചകമായി, സന്ന്യാസി യാതൊരു കമ്പും കൈയിലെടുക്കരുതു് എന്നും വിധികളിലുണ്ടു്. യജ്ഞോപവീതം പൊട്ടിച്ചു് എറിഞ്ഞു; ശിരോമുണ്ഡനം ചെയ്തു് ദിഗംബരന്മാരായി വടിയും മറ്റു സഹായസാമഗ്രികളും ഒഴിഞ്ഞു്, കഠിനവ്രതം അനുഷ്ഠിക്കുന്നതു്, സാധാരണ പരമഹംസന്മാർ മാത്രമാകുന്നു; കായ്കനികളും ഭിക്ഷയിൽ കിട്ടുന്ന അന്നവും മാത്രമാകുന്നു, സന്ന്യാസിക്കു ഭക്ഷണം. സ

ന്യാസി ഭക്ഷണം കഴിക്കേണ്ടതു്, സാധാരണൻ ഒരൗഷധം സേവിക്കുന്നതു പോലെ വേണ്ടതാകുന്നു. ഭിക്ഷ വാങ്ങേണ്ടതു് ഒരുത്തു സന്ന്യാസി ഉൾപ്പെടുന്ന ജാതിജനങ്ങളുടെ ഗൃഹങ്ങളിൽ നിന്നു്, ബ്രാഹ്മണഗൃഹങ്ങളിൽ നിന്നു്, സർവ്വജാതി ഗൃഹങ്ങളിൽ നിന്നു്,—എന്നിങ്ങനെ പല വർഗ്ഗക്കാൎക്കു് പല ചട്ടമാണു്. വാങ്ങുന്നതു മൺപാത്രത്തിലായിരിക്കണം; സന്ന്യാസിക്കു പാത്രം വയർ മാത്രമാണു്, എന്നും പ്രമാണമുണ്ടു്. സന്ന്യാസി പരിവ്രാജകനാണു്; ഒരു സ്ഥലത്തും സ്ഥിരമായി താമസിക്കരുതു്; വരണ, നശി, എന്ന നദികൾ യോജിക്കുന്ന വരണനശിയിൽ താമസിച്ചു മരിക്കുവാൻ, സന്ന്യാസിക്കു് ആവശ്യമില്ല. ഇന്ദ്രിയകൃതങ്ങളായ സർവ്വ പാപങ്ങളെയും വാരണം ചെയ്യുന്ന വരണ, ഇന്ദ്രിയകൃതങ്ങളായ സർവ്വപാപങ്ങളെയും നശിപ്പിക്കുന്ന നശി എന്ന രണ്ടിനേയും, പുരികങ്ങളും മൂക്കും യോജിക്കുന്ന സ്ഥാനത്തു് എപ്പോഴും വഹിക്കുന്ന സന്ന്യാസി,—വാരണസിയെ—ആശ്രയിക്കുക എന്നതു് ആവശ്യമില്ലാത്തതാണു്. സന്ന്യാസിയുടെ വാസസ്ഥാനങ്ങൾ "ശൂന്യാഗാരം, ദേവഗൃഹം, പുല്ക്കാട്ടു്, എറുമ്പിൻപുറ്റു്, മരച്ചുവട്ടു്, കുശവൻെറ മാടം, അഗ്നിഹോത്രഗൃഹം, ആററിൻതീരം, മലയിടുക്കു്, മരപ്പൊട്ടു്, വെള്ളച്ചാട്ടം" എന്നിവയായിരിക്കണം. സന്ന്യാസി, വർഷകാലത്തിൽ നാലുമാസം ഒരേ സ്ഥലത്തു് താമസിക്കാം. ഈ വിധിയനുസരിച്ചാണു്, ബാലിവധശേഷം, രാമൻ വൎഷകാലത്തിൽ ചാതുർമ്മാസ്യത്തെ പ്രസ്രവണം മലയിൽ അനുഷ്ഠിച്ചതു്. എട്ടുമാസം സഞ്ചാരം എന്ന നിഷ്ഠയെ സന്ന്യാസി തെററിക്കരുതു്. നഗരത്തിൽ അഞ്ചുദിവസം തുടരെ താമസിക്കാമെങ്കിലും അന്യപ്രദേശത്തു് ഒരു രാത്രിയിലധികം തുടരെ ഉറങ്ങുക എന്നതു് സന്ന്യാസിക്കു് അർഹമല്ല. അഗ്നികളെ ഉപേക്ഷിച്ച സന്ന്യാസി, യാതൊരു യജ്ഞവും ചെയ്തുകൂടാ. സന്ന്യാസി അധ്യയനത്തെ ഉപേക്ഷിക്കണം; എന്നാൽ ആരണ്യകങ്ങളെയും ഉപനിഷത്തുകളെയും ഉരുവിടണം; തീർത്ഥസ്നാനവും ധ്യാനവും നിരന്തരം നടത്തണം. ഉപവാസകൃശനായ സന്ന്യാസി വർഷാതപ സാഹചര്യങ്ങളെ അവഗണിച്ചു്, ഒററക്കാലിൽ നിന്നു് തപസ്സു ചെയ്യുക മുതലായ പല കഠിനവ്രതങ്ങളെ ആചരിക്കേണ്ടതുണ്ടു്. ഈ വിവരണം എത്രയും സംക്ഷിപ്തംതന്നെ. ഓരോ യജ്ഞത്തെയും, സംസ്കാരത്തെയും, കർമ്മത്തെയും, സംബന്ധിച്ചു്, ദിവ്യന്മാരായ ആചാര്യന്മാർ സുദീർഘമായി ഉപന്യസിച്ചിട്ടുണ്ടു്. സന്ന്യാസികൾ മിക്കവരും യോഗികളാണു്; അയതിനാൽ, ഇതിനു കീഴ് യോഗം സംബന്ധിച്ചു് വിവരിക്കപ്പെട്ടിരിക്കുന്ന ക്ലേശങ്ങളെയും സന്ന്യാസികൾ അനുഭവിച്ചുപോരുന്നു.

യോഗഃ ചിത്തവൃത്തി നിരോധഃ

സത്യേന ലഭ്യഃ തപസാ ഹ്യേഷ ആത്മാ സമ്യഗ് ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം അന്തഃശരീരേ ജ്യോതിർമയോഹി ശുഭ്രോയം പശ്യന്തി ദോഷാഃ.—മുണ്ഡകം.

സഃ അയം ആത്മാ അധ്യക്ഷരം ഓംകാരഃ അധിമാത്രഃ പാദാഃ മാത്രാഃ മാത്രാശ്ച പാദാഃ അകാര ഉകാര മകാര ഇതി:—മാണ്ഡൂക്യം

ഏതദ്വൈ സത്യകാമ പരം ച അപരം ച ബ്രഹ്മ യദോംകാരഃ തസ്മാത് വിദ്വാൻ ഏതേനൈവായതനേന ഏകതരം അന്വേതി:—പ്രശ്നം.

There is no change in consciousness however subtle that has not appropriated to it a vibration in mater; there is no vibration in mater, however swift or delicate which has not correclated to it a certain change in consciousness.

Annie Beasant.

ഹഠം വിനാ രാജയോഗോ രാജയോഗം വിനാ ഹഠഃ
ന സിദ്ധ്യതേ തതോ യുഗ്മമാ നിഷ്പത്തേഃ സമഭ്യസേത്

ബ്രഹ്മനാഡീമുഖേ രന്ധ്രം സൂക്ഷ്മം പരമഗോചരം
തസ്മിൻ പ്രതിഷ്ഠിതം സർവം വിശ്വം സഹ ചരാചരം

യോഗം.

മകരന്ദം പിബൻ ഭൃംഗോ ഗന്ധം നാപേക്ഷതേ യഥാ
നാദാസക്തം തഥാ ചിത്തം വിഷയാ ന ഹി കാംക്ഷതേ.

വഹ്നേർ യഥാ യോനി ഗതസ്യ മൂർത്തിർ
ന ദൃശ്യതേ നൈവ ച ലിംഗനാശഃ
സ ഭൂയ ഏവ ഇന്ധനയോ നിഗൃഹ്യ
ത ദ്വോഭയം വൈ പ്രണവേന ദേഹേ

സ്വദേഹമരണിം കൃത്വാ പ്രണവം ചോത്തരാരണിം
ധ്യാന നിർമഥനാഭ്യാസാത് ദേവം പശ്യേത് നിഗൂഢവത്.

യമ, നിയമ, ആസന, പ്രാണായാമ, പ്രത്യാഹാര, ധാരണാ, ധ്യാന, സമാധയോ ഽഷ്ടാംഗാനി.

വിതർക്ക വിചാരാനന്ദാ സ്മിതാ രൂപാ നുഗമനാൽ സംപ്രജ്ഞാതഃ വിരാമ പ്രത്യയാ ഭ്യാസ പൂർവ്വഃ സംസ്കാര ശേഷോ ന്യഃ:—പാതഞ്ജലയോഗസൂത്രാണി.

സ വികല്പസമാധിം യോ ദീർഘകാലം നിരന്തരം
സംസ്കാര പൂർവ്വകം കുര്യാത് നിർവികല്പോസ്യ സിദ്ധ്യതി
നിർവികല്പ സമാധി നിഷ്ഠയാ തിഷ്ഠതോ ഭവതി നിത്യതാ ധ്രുവം
ഉദ്ഭവാ ദ്യപഗതി ന്നിരർഗ്ഗളാ നിത്യ നിശ്ചല നിരന്തര നിർവൃതിഃ
വിദ്വാ നഹ മിദമിതി വാ കിഞ്ചിൽ ബാഹ്യാ ഭ്യന്തര വേദന ശൂന്യഃ
സ്വാനന്ദാമൃത സിന്ധു നിമഗ്നസ്തൂഷ്ണീ മാസ്തേകശ്ചിദനന്യഃ:—സർവ്വ വേദാന്ത സിദ്ധാന്ത സാരസംഗ്രഹഃ.

The central figure or the last link in reasoning—that is the seed. You have gradually made the vagrant mind steady, by this process of slow and gradual curbing, and at last you are fixed on the central thought or the central figure, and there you are poised. Now let even that go. Drop the central thought, the idea, the seed of meditation. Let everything go. But keep the mind in the position gained, the highest point reached, vigorous and alert. This is meditation with out a seed. Remain poised and wait in the silence and void. Suddenly there will be a change, a change unmistakeable, stupendous, incredible. In that silence as said, a voice shall be heard. In that voice, a form shall reveal itself. In that empty sky, a Sun shall rise and in the light of that Sun, you shall realise your own identity with it and know that that which is empty to the eye of sense is full to the eye of the Spirit, that which is Silence to the ear of sense is full of music to the ear of Spirit—Annie Beasant.

സർവ്വകാമങ്ങളെ ധ്വംസനം ചെയ്യുവാൻ സന്ന്യാസത്തെയും, സർവ്വവും ഒന്നാണെന്നു കാണുവാൻ യോഗത്തെയും, പരിശീലിക്കേണ്ടതാകുന്നു എന്നു മുകളിൽ പറഞ്ഞതാണല്ലോ. കാമങ്ങളെ ധ്വംസനം ചെയ്യുവാൻ മനസ്സിനെ അഭ്യാസംകൊണ്ടു എപ്പോഴും സ്ഫടികനിർമ്മലമായി, സംരക്ഷിക്കണം. വൈരാഗ്യത്തെ സമ്പാദിക്കുന്നതിനും, സമ്പാദിച്ച വൈരാഗ്യത്തെ സംരക്ഷിക്കുന്നതിനും, ബ്രഹ്മപ്രണിധാനം ബ്രഹ്മത്തെക്കുറിച്ച് ഏകാഗ്രമായ ധ്യാനം -- അത്യാവശ്യമാകുന്നു. ബ്രഹ്മമാകട്ടെ "സത്യം, തപസ്സ്, സമ്യഗ്ജ്ഞാനം ബ്രഹ്മചര്യം" എന്നിവയാൽ മാത്രം ദർശിക്കപ്പെടുന്നു "യോഗശ്ചിത്തവൃത്തിനിരോധഃ" എന്നാണു പ്രമാണം. ചിത്തത്തിന്റെ സർവ്വവൃത്തികളെയും നിരോധിക്കുന്നവൻ യോഗിയാണ്. "യോഗത്തെ അനുഷ്ഠിക്കുന്നവനു യജ്ഞം പ്രമാണമല്ല; വേദം പ്രമാണമല്ല; മുമുക്ഷുവിന് സർവ്വപ്രമാണവും പ്രണവം തന്നെ. മുമുക്ഷുക്കൾ സദാ ജപിക്കേണ്ടതായ പ്രണവം—ഓം—എന്നതിനെ, ബ്രഹ്മത്തിന്റെ പ്രതിമയെന്നോ ബ്രഹ്മമെന്നോ ഉപനിഷത്തുകൾ വ്യാഖ്യാനിക്കുന്നു. സകല തത്വങ്ങൾക്കും ആധാരമായ നാലു മഹാവാക്യങ്ങൾ—തത്വമസി, അഹം ബ്രഹ്മാസ്മി, അയമാത്മാ ബ്രഹ്മ, പ്രജ്ഞാനം ബ്രഹ്മ—പ്രണവത്തിൽ നിന്നുത്ഭവിച്ചവ മാത്രമാകുന്നു. ഒരു ഋഷി പ്രണവത്തെ ഇങ്ങനെ വ്യാഖ്യാനിക്കുന്നു:—"നാം സർവ്വത്തിനെയും നാമങ്ങളെക്കൊണ്ടു കുറിക്കുന്നു. ഓം എന്നതിൽ എല്ലാ നാമങ്ങളും ഉൾപ്പെടുന്നു. അതിനാൽ ഓം എന്നക്ഷരം സർവ്വത്തെയും കുറിക്കുന്നു. ഓം എന്നതു, ഭൂതവും, ഭാവവും ഭവിഷ്യവും ആയ ത്രികാലങ്ങളെ അതിക്രമിച്ച യാവയും തന്നെ. ഓം എന്നതു ബ്രഹ്മത്തിന്റെ നാലു പാദങ്ങളെയും കുറിക്കുന്നു; ഓം എന്നതു ജാഗരിതസ്ഥാനത്തു നില്ക്കുന്ന വൈശ്വാനരൻ, സ്വപ്നസ്ഥാനത്തു നില്ക്കുന്ന തൈജസൻ, സുഷുപ്തിസ്ഥാനത്തു നില്ക്കുന്ന പ്രാജ്ഞൻ, തുരീയസ്ഥാനത്തു നില്ക്കുന്ന സർവ്വപ്രഭവനായ സർവ്വജ്ഞൻ—എന്ന നാലു പാദങ്ങളെയും ഉൾക്കൊള്ളുന്നു. ആ ആത്മാവ് അല്ലെങ്കിൽ ബ്രഹ്മം ഓംകാരത്തിൽ പ്രത്യക്ഷമാകുന്നു. ആ അക്ഷരം അ, ഉ, മ എന്ന മാത്രകളോട് അല്ലെങ്കിൽ അംശങ്ങളോടു കൂടിയതാകുന്നു. അ എന്നമാത്ര ബ്രഹ്മത്തിന്റെ ഒന്നാംപാദമായ വൈശ്വാനരനെ കുറിക്കുന്നു. അകാരം, പ്രഥമാക്ഷരമായതുകൊണ്ട്—അല്ലെങ്കിൽ അകാരം സർവ്വവാക്കുകളെയും കുറിക്കുന്നതാകുന്നു എന്നു പ്രമാണമുള്ളതുകൊണ്ട്, പ്രഥമപാദമായ വൈശ്വാനരനെ കുറിക്കുന്നു; ഇതിനെ ഗ്രഹിക്കുന്നവൻ സർവ്വകാമങ്ങളെയും പ്രാപിക്കുകയും ശ്രേഷ്ഠനായി ഭവിക്കുകയും ചെയ്യും. ഉ എന്ന മാത്ര ബ്രഹ്മത്തിന്റെ രണ്ടാംപാദമായ തൈജസനെ കുറിക്കുന്നു; ഉ എന്നതു്

ഉത്കൃഷ്ടം നിമിത്തമൊ, മധ്യത്തിൽ നില്ക്കുക നിമിത്തമൊ, രണ്ടാംപാദമായ തൈജസനെ കുറിക്കുന്നു. ഇതിനെ ഗ്രഹിക്കുന്നവൻ ജ്ഞാനസന്തതിയെ ഉത്കർഷിപ്പിക്കുകയും, മിത്രശത്രുഭാവം അസ്തമിച്ചു സമചിത്തനാകയും, ചെയ്യുന്നു; ആ ശ്രേഷ്ഠന്റെ വംശത്തിൽ ബ്രഹ്മവിത്തല്ലാത്തവൻ ജനിക്കുകയില്ല. മ എന്ന മാത്ര ബ്രഹ്മത്തിന്റെ മൂന്നാംപാദമായ പ്രാജ്ഞനെ കുറിക്കുന്നു; മ എന്ന മാത്ര അ, ഉ, എന്ന മാത്രകളെ ഉൾക്കൊള്ളുന്നതായതു കൊണ്ടൊ അ, ഉ, എന്നവ മ എന്നതിൽ യോജിക്കുന്നതുകൊണ്ടോ, വൈശ്വാനരൻ, തൈജസൻ എന്നവരെ ഉൾക്കൊള്ളുകയും, അവയുടെ പ്രഭവസ്ഥാനമായ പ്രാജ്ഞനെ കുറിക്കുകയും ചെയ്യുന്നു. ഇതിനെ ഗ്രഹിക്കുന്നവൻ സർവ്വത്തെയും അളന്നിട്ടെന്നതുപോലെ അറിയുകയും, സർവ്വത്തിന്റെയും ഏകമായ പ്രഭവസ്ഥാനമാകയും, ചെയ്യുന്നു. ഓംകാരത്തിന്റെ മാത്രയില്ലാത്തതായ നാലാമത്തെ മാത്ര, ശുഭവും അദ്വൈതവും ആയ ആത്മാവിനെ—ബ്രഹ്മത്തെ—കുറിക്കുന്നു. ഇതിനെ ഗ്രഹിക്കുന്നവൻ ആത്മാവുകൊണ്ട് ആത്മാവിനെ പ്രവേശിക്കുന്നു. ബ്രഹ്മത്തിന്റെ പാദങ്ങൾതന്നെ, ഓംകാരത്തിന്റെ മാത്രകൾ.'' വേറൊരു ഋഷി പറയുന്നു. "ഓംകാരം അപരബ്രഹ്മവും പരബ്രഹ്മവും തന്നെ''. ബ്രഹ്മത്തിന്റെ പ്രതിമയെന്നു ഉപനിഷത്തുകൾ നിരന്തരം ഘോഷിക്കുന്ന പ്രണവത്തെ, യോഗി, വിധിപോലെ, ആവർത്തിച്ചാവർത്തിച്ച് ഉച്ചരിച്ച്, ജീവാത്മാവിനെ ശരീരത്തിൽ പ്രകാശിപ്പിക്കണം. "തീ വിറകിനകത്തിരുന്നാൽ ശോഭിക്കുന്നതല്ല; അരണികളെ കൂട്ടിയടിച്ചു വിളക്കിയാൽ, വിളങ്ങും. ശരീരത്തെയും പ്രണവത്തെയും അരണികളാക്കി ധ്യാനമാകുന്ന നിർമഥനം തുടർന്നാൽ, ശുദ്ധനായ ദേവൻ പ്രത്യക്ഷനായി."

യോഗം എന്നതു ശരീരം ആധാരമായ ഒരു കർമ്മമാകുന്നു. കേവലം ജഡമായ ശരീരത്തെ ആശ്രയിക്കുന്ന ഒരു കർമ്മം പരബ്രഹ്മദർശനത്തിനു സഹായകമാകുന്നതു് എങ്ങനെ എന്നു ലോകായതികന്മാർ—സംശയിക്കാറുണ്ട്. എന്നാൽ പദാർത്ഥവും ആത്മാവും തമ്മിലുള്ള ബന്ധത്തെ കുറിച്ച് ഋഷികൾക്കു സന്ദേഹം ഉണ്ടായിട്ടില്ല. പദാർത്ഥവും ആത്മാവും അദ്വിതീയമായ അസ്തിത്വത്തിന്റെ രണ്ടുമുഖങ്ങൾ മാത്രമാകുന്നു. പ്രജ്ഞയിൽ ഭവിക്കുന്ന നിസ്സാരമായ ക്ഷോഭംതന്നെയും, പദാർത്ഥത്തിൽ പ്രതിഫലിക്കുന്നുണ്ട്. അതുപോലെതന്നെ പദാർത്ഥത്തിൽ ഉണ്ടാകുന്ന അത്യല്പമായ ചലനവും പ്രജ്ഞയെ ചലിപ്പിക്കാതെ ഇരിക്കുകയില്ല. ജഡലോകത്തിനു് ആധാരമായ പരമാണുതന്നെയും, തന്മാത്രകളിൽനിന്നു ഭവിച്ചു എന്നു ഋഷികൾ പറയുന്നു. തന്മാത്ര എന്നു പറഞ്ഞാൽ അതിന്റെ—അതായതു് ബ്രഹ്മത്തിന്റെ അല്ലെങ്കിൽ പ്രജ്ഞയുടെ—മാത്ര എന്നു അർത്ഥമാകുന്നു. തന്മാത്ര എന്ന നാമംതന്നെയും സദസല്ലോകങ്ങൾ തമ്മിലുള്ള ദൃഢബന്ധത്തെയൊ ഐക്യത്തെയൊ കാണിക്കുന്നു. ബ്രഹ്മം അല്ലെങ്കിൽ പ്രജ്ഞ, പദാർത്ഥത്തിന്മേലും, പദാർത്ഥം പ്രജ്ഞയിന്മേലും, ഉടനുടൻ താഡനപ്രതിതാഡനങ്ങൾ ചെയ്യുന്നുണ്ട്. ലോകസമ്മതം സിദ്ധിച്ചിട്ടുള്ള എല്ലാ പ്രാചീനമതങ്ങളും ആധ്യാത്മികങ്ങളായ കർമ്മങ്ങളിൽ മന്ത്രം ആവശ്യമാണെന്നു നിർബന്ധിക്കുന്നതു്—യുക്തിയുക്തമാണു്. മന്ത്രം എന്നാൽ പ്രാർത്ഥനയല്ല. മന്ത്രത്തിന്റെ വാക്യങ്ങൾ പ്രാർത്ഥനാരൂപങ്ങളായിരിക്കാം. എന്നാൽ മന്ത്രത്തിന്റെ സാരഭാഗം, അതിലെ മാത്രകളും അക്ഷരങ്ങളും, ഒരു പ്രത്യേകക്രമത്തിൽ സംഘടിതമായിരിക്കുന്നു എന്നും; അതിനെ ഉച്ചരിക്കേണ്ടതു്, ആചാര്യന്മാർ വിധിച്ചിരിക്കുന്ന ലയവും താളവും അനുസരിച്ചായിരിക്കണം എന്നും; ഉള്ളതാകുന്നു. വിധിപ്രകാരം ഉച്ചരിക്കപ്പെടുന്ന മന്ത്രസ്വരത്തിന്റെ ആരോഹാവരോഹക്രമം, ശരീരത്തിൽ പ്രത്യേക രീതിയിൽ ചലനങ്ങളെ ഉല്പാദിപ്പിക്കുവാനും, ആ ചലനങ്ങൾ ആത്മാവിൽ പ്രത്യേക രീതിക്കു വ്യാപരിക്കുവാനും കഴിയുമെന്നാണു്, അന്തർദർശനം ഉള്ള പൂർവ്വാചാര്യന്മാർ നിർദ്ദേശിക്കുന്നതു്. മന്ത്രങ്ങളെ തർജ്ജമ ചെയ്താൽ പ്രാർത്ഥനകൾ ആകുമായിരിക്കും; എന്നാൽ ഭാഷാന്തരീകൃതമായ മന്ത്രങ്ങളുടെ ഉച്ചാരണം മന്ത്രഫലത്തെ സമ്പാദിക്കുന്നതല്ല: ഹിന്ദുമതം, ബുദ്ധമതം, ക്രിസ്തുമതം ഇസ്ലാംമതം, പാർസിമതം എന്ന മതങ്ങൾ ഒന്നും മന്ത്രഭാഷാന്തരം സ്വതന്ത്രമായി അനുവദിക്കുന്നില്ല എന്നുള്ളതു് ഇവിടെ സ്മർത്തവ്യമാകുന്നു.

ആത്മികലൌകികലോകങ്ങൾ തമ്മിലുള്ള ഈ അഭ്യുപഗമത്തെ ആധാരമായി ഹഠയോഗം, രാജയോഗം എന്നീരണ്ടു പദ്ധതികൾ ഉണ്ടായിരിക്കുന്നു. "ഹഠയോഗമില്ലാതെ രാജയോഗവും, രാജയോഗമില്ലാതെ ഹഠയോഗവും ഇല്ല; ആയതിനാൽ ഇവയെ ഒരുമിച്ച് അഭ്യസിക്കണം'' എന്നു യോഗവിധിയുള്ളതിൽനിന്നു്, ബഹിരന്തർലോകങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ ദൃഢത ഊഹ്യമാകുന്നു. ഹഠയോഗം എന്നാൽ ശരീരത്തെ വേണ്ട വിധത്തിൽ സ്ഥാപിച്ചു ശീലിപ്പിച്ച്, ആത്മാവി

---

ക്രൈസ്തവമതത്തിൽ പ്രോട്ടസ്റ്റാന്റു വിഭാഗത്തിനു മാത്രം സ്വതന്ത്രതർജ്ജമ നിഷിദ്ധമല്ല. ഇതരവിഭാഗങ്ങളിൽ മൂലമന്ത്രങ്ങളാണ്, അധികം രുചിക്കുന്നതു്.

നെ വശത്തു വരുത്തി ദർശനം ചെയ്തു മുക്തിയെ സമ്പാദിക്കുവാനുള്ള പദ്ധതിയാകുന്നു. പല പരീക്ഷകളെക്കൊണ്ടു് ബാഹ്യലോകത്തിന്റെ ഓരോ മുഖങ്ങളെ അയഥാർത്ഥമാണെന്നു കാണുകയും; അവയെ പിൻതള്ളുകയും, ഉയന്ന ഭാഗങ്ങളിലേക്കു കരേറുകയും; ആകുന്നു, ഹഠയോഗി ചെയ്യുന്നതു്. കൈപൊക്കിപ്പിടിച്ചു് പഞ്ചാഗ്നികളിൽ നിൽക്കുക, വായു ഭക്ഷിച്ചു് ഒററക്കാലിൽ നിൽക്കുക, പുക ഉണ്ടുകൊണ്ടു കീഴ്ക്കാംപാടായി നിൽക്കുക, എന്നവ ഒക്കെയും ഹഠയോഗികൾ ചെയ്യാറുള്ളതാണു്; പരമദുഷ്കരമായ ഈവക ശരീരക്ലേശങ്ങളെ അപേക്ഷയാ നീചമായ ആകാംക്ഷകളോടു കൂടി ചെയ്യുന്ന യോഗികളും ഉണ്ടു്. എന്നാൽ ഹഠയോഗം എന്നതു്, ശരീരാത്മബന്ധം സംബന്ധിച്ച തത്വത്തിന്മേൽ നിൽക്കുന്നതും, ആചാര്യസമ്മതി സിദ്ധിച്ചിട്ടുള്ളതും, ആകുന്നു. രോഗശാന്തി മുതലായവയെ സമ്പാദിക്കാമെങ്കിലും ഹഠയോഗംകൊണ്ടു പരമസിദ്ധിയെ പ്രാപിക്കുക ദുഃസാദ്ധ്യമെന്നു പല തത്വദർശികൾക്കും അഭിപ്രായമുണ്ടു് എന്നു തോന്നുന്നു.

രാജയോഗമാകട്ടെ പ്രജ്ഞയെ വശത്തു നിറുത്തി ശരീരത്തെ—ബാഹ്യലോകത്തെ—ഭരിക്കുവാനായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. പ്രജ്ഞാവിജയം ചെയ്തു ബാഹ്യലോകത്തെ വിജയിക്കുവാൻ കരുതുന്ന യോഗി, ഒന്നാമതായിത്തന്നെ അന്തരാത്മാവിനെ ഏകാഗ്രമായി ധ്യാനിച്ചു്, ബുദ്ധിയെ ഉള്ളിലേക്കു വലിക്കണം; ബാഹ്യലോകത്തെ നോക്കാതിരിക്കണം. രാജയോഗപദ്ധതിയിൽ സഞ്ചരിക്കുവാൻ കാംക്ഷിക്കുന്നവർ നിരന്തരവും നിരന്തരായവും ആയ പരിശ്രമം അശ്രാന്തമായി ചെയ്യേണ്ടതുണ്ടു്. രാജയോഗം അഭ്യസിക്കുന്നവൻ ലോകത്തിൽനിന്നു പിന്മാറേണമെന്നില്ല. കൃഷ്ണൻ അർജ്ജുനനു ഗീത ഉപദേശിച്ചതും അർജ്ജുനനു വിശ്വദർശനം സിദ്ധിച്ചതും, ലോകമഹാസമരം ആരംഭിക്കുന്ന ഘട്ടത്തിൽ സർവ്വനാഡിപരിക്ഷോഭം നടന്നുകൊണ്ടിരുന്ന ഘട്ടത്തിൽ ആണു്. എന്നാൽ അങ്ങനെയുള്ള ഘട്ടങ്ങളിൽ ബുദ്ധിയെ സ്ഥാനത്തുനിറുത്തുവാനും, ബാഹ്യകാര്യങ്ങളെ വിസ്മരിക്കുവാനും, കഴിവുള്ളവൻ ഭൂമിയിൽ ഒരുകാലത്തും അധികമില്ല. അതിനാൽ, വനവാസം മുതലായവ, യോഗം ശീലിക്കുന്നവനു്, സഹായകങ്ങളാണു്; അത്യാവശ്യകങ്ങളാണു്. ബാഹ്യലോകങ്ങളെ അവഗണിച്ചു് ബ്രഹ്മത്തെ ദർശിക്കുവാനായി, ബ്രഹ്മത്തെ കൊണ്ടു് ആരംഭിക്കുന്നവൻ— ബ്രഹ്മത്തിന്റെ അസ്തിത്വത്തെക്കുറിച്ചു് അചഞ്ചലമായ വിശ്വാസമുള്ളവനായിരിക്കണം. ബുദ്ധികൊണ്ടു് അനുകൂല പ്രതികൂലവാദം ചെയ്തു്, ബ്രഹ്മത്തെ ദർശിക്കുക എന്നതു്, അസാദ്ധ്യമാകുന്നു. ബ്രഹ്മത്തിന്റെ അസ്തിത്വത്തെ ബുദ്ധികൊണ്ടു സ്ഥാപിക്കാവുന്നതല്ല. പരമഭക്തിപൂർവ്വമായ വിശ്വാസം ഇല്ലാതെ കേവല ചിന്താക്ലേശം അനുഭവിക്കുന്നവന്റെ ബുദ്ധി മടുക്കുമാറു്, ധൈര്യം ദ്രവിക്കുമാറു്, പരിശ്രമം പാഴാകുമാറു്, ബ്രഹ്മം സദാ ഒതുങ്ങി നിൽക്കും. എത്രതന്നെ ദൃഢനിശ്ചയമുള്ളവനായാലും, ബുദ്ധി, ബാഹ്യലോകത്തിലേക്കു തിരിഞ്ഞുപോകുമെന്നു സദാ ഭയപ്പെടേണ്ടതുണ്ടു്. ലോകഗുരുവായ കൃഷ്ണൻ പരമഗീതയെ സ്വീകരിക്കുവാൻ പാത്രമെന്നു നിശ്ചയിച്ച അർജ്ജുനൻ, ഇങ്ങനെ സങ്കടപ്പെടുന്നു.

ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവത് ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.

അല്ലയോ കൃഷ്ണ! എന്റെ മനസ്സു ചഞ്ചലംതന്നെ. അതു അമർഷണവും, ബലവത്തും, വളച്ചാൽ വളയാത്തതും ആയിരിക്കുന്നു. അതിനെ നിഗ്രഹിക്കുക എന്നതു്, വായുവിനെ നിഗ്രഹിക്കുന്നതുപോലെ, ദുഷ്കരമായിരിക്കുന്നു.'' അർജ്ജുനൻ പ്രസ്താവിച്ച വൈഷമ്യത്തിന്റെ യാഥാർത്ഥ്യത്തെ മാനിച്ചുകൊണ്ടു്, അനുകമ്പാപ്രേരിതനായ കൃഷ്ണൻ പറയുന്നു: —

അസംശയം മഹാബാഹോ മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.

“അല്ലയോ മഹാബാഹോ! അർജ്ജുന! അങ്ങു പ്രസ്താവിച്ചതു് വളരെ യഥാർത്ഥമാകുന്നു.; മനസ്സു ദുർനിഗ്രഹമാണു്, ചഞ്ചലമാണു്: അതിനെ അമർത്തുന്നതിനു് അഭ്യാസവും വൈരാഗ്യവും അല്ലാതെ വേറെ മാർഗ്ഗമില്ല.” അതേ ബഹിർല്ലോകത്തെ മനസ്സു സദാ പ്രീതിപൂർവ്വം കാംക്ഷിക്കുന്നു. അവിടെനിന്നു വിട്ടു്, മനസ്സു അന്തർമുഖമായി ഏകാഗ്രമായി നോക്കുന്നതിനുള്ള ഏകമാർഗ്ഗം, വൈരാഗ്യം നിത്യമായി അഭ്യസിക്കുക മാത്രമാകുന്നു. രാഗം ഒന്നിനോടും ഉണ്ടാകരുതു്; അതു് സർവ്വമുഹൂർത്തങ്ങളിലും സർവ്വ കാര്യങ്ങളിലും യോഗി അഭ്യസിക്കണം.

യോഗസാഹിത്യത്തിൽ കാണാറുള്ള ഏതാനും സങ്കേതശബ്ദങ്ങളേയും ഇവിടെ പരാമർശിക്കാം. ശരീരത്തിനു് ഏഴു ആധാരങ്ങൾ ഉണ്ടു്. ഗുദത്തിൽ മൂലാധാരം, ലിംഗമൂലത്തിൽ സ്വാധിഷ്ഠാനം, നാഭിയിൽ മണിപൂരം, ഹൃദയത്തിൽ അനാഹതം, കണ്ഠമൂലത്തിൽ വിശുദ്ധി, മസ്തകത്തിൽ ആജ്ഞാചക്രം, ശുക്ലത്തിൽ സഹസ്രദളം—ഇവയാണു് ഏഴു്. ശരീരത്തിൽ ഉള്ള എഴുപത്തീരായിരം നാഡികളിൽ യോഗി അവശ്യം അറിഞ്ഞിരിക്കേണ്ടതു് സുഷുമ്ന, ഇഡ, പിംഗള, ഉഷ, അലംബുഷ, ഗാന്ധാരി, അസ്ഥിജിഹ്വ എന്നു ഏഴിനെക്കുറിച്ചത്രേ. സുഷുമ്ന, മൂലാധാരം മുതൽ പൃഷ്ഠാസ്ഥിയിൽക്കൂടെ, ശിരസ്സിന്റെ ഉച്ചിവരയ്ക്കു സൂര്യനെപ്പോലെ പ്രകാശിച്ചുകിടക്കുന്നു. സുഷുമ്നയു

ടെ മേലററം ബ്രഹ്മരന്ധ്രമാകുന്നു: ബ്രഹ്മരന്ധ്രത്തിൽ സർവ്വ ചരാചരങ്ങളും പ്രതിഷ്ഠിതമായിരിക്കുന്നു. ജീവാത്മാവു്, ഗർഭശിശുവിൽ കടക്കുന്നതും, മനുഷ്യനെ മരണത്തിൽ വിട്ടുപിരിയുന്നതും, ബ്രഹ്മരന്ധ്രത്തിൽക്കൂടി ആകുന്നു. സുഷുമ്നയ്ക്കു, ബ്രഹ്മ നാഡി, മഹാപഥം, ജ്ഞാനദീപിക, എന്നൊക്കയും നാമങ്ങൾ ഉണ്ടു്. സുഷുമ്നയുടെ ഉള്ളിൽ പരമസൂക്ഷ്മമായ കുണ്ഡലിനിശക്തി വൈദ്യുതവിഭ്രമംപോലെ കിടക്കുന്നു. കുണ്ഡലിനീശക്തി വിട്ടുമാറിയാൽ ശിവൻതന്നെയും ശിവമാകും. ശ്രീവിദ്യ എന്ന പരമകർമ്മംകൊണ്ടു കുണ്ഡലിനിയെ ഭേദിച്ചാൽ ഉണ്ടാകുന്ന അമൃതത്തെ പാനം ചെയ്യുന്നവൻ—ആ യോഗി—മഹാഭോഗി— ബ്രഹ്മതപത്തെ പ്രാപിക്കും. സുഷുമ്നയുടെ രണ്ടുവശങ്ങളിലായി ഇഡ, പിംഗല എന്ന നാഡികൾ കിടക്കുന്നു; പിംഗല വലത്തുവശം, ഇഡ, ഇടത്തുവശം; ഇവ രണ്ടും തലയോട്ടിൽ ചെന്നു്, മുന്നോട്ടു വളഞ്ഞു്, വലത്തേതും ഇടത്തേതും ആയ നാസാദ്വാരങ്ങളിൽ അവസാനിക്കുന്നു. ഉഷയും അലംബുഷയും, വലത്തും ഇടത്തും ആയി മേല്പോട്ടു കടന്നു്, വലത്തേതും, ഇടത്തേതും ആയ കണ്ണുകളിൽ അവസാനിക്കുന്നു; ഇവരണ്ടും കീഴ്പോട്ടു കാലുകളിൽ വലത്തേതും ഇടത്തേതും ആയ പെരുവിരലുകളിലേക്കും പോകുന്നു. ഗാന്ധാരിയും അസ്ഥിജിഹ്വയും, വലത്തേതും ഇടത്തേതും ആയ കണ്ണുകളിൽ അവസാനിക്കുന്ന നാഡികളാകുന്നു. വിധിപ്രകാരം ധ്യാനം ചെയ്യുന്ന യോഗിക്കു്, വിസ്മയകരങ്ങളായ അനേകം അനുഭവങ്ങൾ ഉണ്ടാകും. കണ്ണടച്ചു ധ്യാനം ചെയ്യുന്ന യോഗി, നെററിക്കെതിരെ നക്ഷത്രംപോലെ ഒരു പ്രഭ കാണും. അതു് വളർന്നു രൂപഭേദം ഭവിച്ചു വജ്രക്കണ്ണാടി, ചന്ദ്രമണ്ഡലം, നവരത്നമണ്ഡലം, മദ്ധ്യാഹ്നസൂര്യമണ്ഡലം, അഗ്നിശിഖാമണ്ഡലം, മഹാകാശം, പരമാകാശം—ഇങ്ങനെ ഓരോന്നായി യോഗിയുടെ അന്തർദൃഷ്ടിക്കു പ്രത്യക്ഷമാകും. യോഗികൾ പത്തുനാദങ്ങളെ ഒന്നൊന്നായി കേൾക്കും; അതു് ആരംഭിക്കുന്നതു് ചിൺ എന്നാണു്; കുറെ കഴിഞ്ഞു്, അതു ചിഞ്ചിണി എന്നാകും; അതുകഴിഞ്ഞു മണി തുടരെ അടിക്കുന്നതുപോലെയും, ശംഖം ഊതുന്നതുപോലെയും, വീണവായിക്കുന്നതുപോലെയും, താളം തല്ലുന്നതുപോലെയും, കേൾക്കാറാകും. വേണു, മൃദംഗഭേരീനാദങ്ങളും, പത്താമത്തതായി മേഘനാദവും, യോഗിക്കു് അനുഭവമാകും. ഈ ഓരോ സന്ദർഭങ്ങളിലും യോഗികൾക്കു് അനുഭവമാകുന്ന ദിവ്യാനന്ദം വാക്കുകൾക്കു് വിഷയമല്ല. ഒരു യോഗിപറയുന്നു:—"തേൻ കുടിക്കുന്ന വണ്ടു് പൂമണത്തെ കാംക്ഷിക്കുന്നില്ല; നാദംകേട്ടുതുടങ്ങിയ യോഗി, വിഷയങ്ങളെ വെറുക്കുന്നു." ബ്രഹ്മമെന്ന ഏകലക്ഷ്യത്തെ പ്രതീക്ഷിച്ചു് പ്രണവം ജപിച്ചു ഇന്ദ്രിയങ്ങളെ ജയിച്ചവൻ, പല സിദ്ധികളെയും പ്രാപിക്കുന്നതാണു്. ചിലരുടെ നാസാഗ്രത്തുനിന്നു സുഗന്ധം പുറപ്പെടും; ചിലരുടെ മലമൂത്രങ്ങൾ സ്വർണ്ണവർണ്ണമാകും. ഉയർന്ന സ്ഥാനങ്ങളെ പ്രാപിച്ചവർ അഷ്ടസിദ്ധികളെയും പ്രാപിക്കും. എന്നാൽ തടി അറക്കുന്നവൻ അറപ്പുപൊടിയെ നോക്കാറില്ലാത്തതുപോലെ, ബ്രഹ്മദർശനം കാംക്ഷിക്കുന്നവൻ, അഷ്ടസിദ്ധികളെ കളിപ്പാട്ടങ്ങളായി തള്ളിക്കളയുന്നു. അറപ്പുപൊടി വാരുന്നവൻ, തടി അറുത്തുകാര്യം നേടാത്തതുപോലെ, നീചങ്ങളായ ശക്തികളെക്കണ്ടു് വ്യാമോഹിക്കുന്നവൻ, ബ്രഹ്മദർശന പരമധന്യതയെ അർഹിക്കുന്നില്ല. സർവ്വസാധകമായ യോഗം എന്നതു് സാഗരവിപുലമായി വ്യാഖ്യാനിക്കപ്പെടാവുന്നതും, ദീർഘവും ദൃഢവും ആയ പരിശീലനത്തിൻെറ ശേഷം ആസ്വദിക്കപ്പെടേണ്ടതും, ആകുന്നു. കേവലം കൗതുകം പ്രമാണിച്ചു് അങ്ങിങ്ങു് ഏതാണ്ടു കേൾക്കുകയും വായിക്കുകയും ചെയ്യുന്ന അസാരൻ എന്തറിയുന്നു.? രാജയോഗത്തിൻെറ എട്ടാംഗങ്ങളായ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്ന ഓരോന്നിനെക്കുറിച്ചു് സംക്ഷേപമായി ഇവിടെ പ്രസ്താവിക്കാം. യോഗി ഈ എട്ടു അംഗങ്ങളെയും അനുക്രമം അനുഷ്ഠിക്കേണ്ടതാണു്.

൧. യമം. "തത്രാഽഹിംസാ സത്യാഽസ്തേയ ബ്രഹ്മചര്യാ പരിഗ്രഹാഃ യമാഃ" യമം എന്നാൽ നിരോധനം എന്നർത്ഥം. വേണ്ടാത്ത വഴികളിൽനിന്നു ഒരുവനെ തടുത്തുനിറുത്തുക എന്നതിനെ യമം എന്നു പറയുന്നു. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, എന്നിവ അഞ്ചെയും യമത്തിൽ ഉൾപ്പെടും. അഹിംസയ്ക്കു നിർവചനം ഇങ്ങനെയാണു് - "കർമ്മണാ മനസാ വാചാ സർവ്വഭൂതേഷു സർവ്വദാ, അക്ലേശജനനം പ്രോക്തം അഹിംസാത്വേന യോഗിഭിഃ"; യാതൊരു ഭൂതത്തിനും, കർമ്മണാ വാചാ മനസാ ക്ലേശത്തെ ജനിപ്പിക്കാതിരിക്കുക എന്നതു് അഹിംസ. 'സത്യം ഭൂതഹിതം പ്രോക്തം,' സർവ്വഭൂതങ്ങൾക്കും ഹിതമായതിനെ സത്യം എന്നു പറയുന്നു. 'കർമ്മണാ മനസാ വാചാ പരദ്രവ്യേഷു നിസ്പൃഹാ, അസ്തേയമിതി പ്രോക്തം ഋഷിഭിഃ തത്വദർശിഭിഃ' പരദ്രവ്യങ്ങളെ കർമ്മംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും കാംക്ഷിക്കാതിരിക്കുക എന്നതു് അസ്തേയം. ബ്രഹ്മചര്യം എന്നതിനു്, "കർമ്മണാ മനസാ വാചാ സർവാവസ്ഥാസു സർവ്വദാ സർവ്വത്രമൈഥുനത്യാഗോ ബ്രഹ്മചര്യം പ്രചക്ഷതേ' മൈഥുനചിന്തയെ സർവ്വാവസ്ഥകളിലും മനസാവാചാ കർമ്മണാ വർജ്ജിക്കുക എന്നു വ്യാഖ്യാനം. അപരിഗ്രഹം എന്നതിനെ, "ദേഹയാത്രാതിരിക്തഭോഗസാധനാഽസ്വീകാരഃ." ദേഹയാത്രയ്ക്കു് അത്യാവശ്യമായതിനെ ഒഴിഞ്ഞു യാതൊന്നിനെയും അനുഭവിക്കാതിരിക്കുക എന്നു് ഇതിനെ വിവരിക്കുന്നു.

൨. നിയമം. നിയമിക്കുക എന്നു പറഞ്ഞാൽ ഒരു സംഗതിയോടു ബന്ധിക്കുക എന്നർത്ഥം. യമങ്ങളെ അനുഷ്ഠിച്ച യോഗി വേണ്ടാത്തവഴികളെ വർജ്ജിച്ചു; അടുത്തുചെയ്യാനുള്ളതു്, വേണ്ട വഴികളിൽ നടക്കുക എന്നുള്ളതാകുന്നു. വേണ്ട വഴികൾക്കു പ്രേരിപ്പിക്കുന്നവയെ നിയമം എന്നു പറയുന്നു. നിയമങ്ങൾ അഞ്ചാണു്; "ശൌച സന്തോഷ തപഃ സ്വാധ്യാ യേശ്വരപ്രണിധാനാനി നിയമാഃ." ശൌചം എന്നതിനു് — "ചിത്തമലാനാം അക്ഷാളനം" എന്നു വ്യാഖ്യാനം. അതിനു ചിത്തമലങ്ങളെ കഴുകിക്കളയുക എന്നർത്ഥം. യോഗി കാമം, ക്രോധം, മോഹം, ലോഭം, മദം, മാത്സര്യം എന്നവയെ ജയിച്ചിരിക്കേണ്ടതാണല്ലോ. സന്തോഷം എന്നതു് യോഗി പ്രസന്നനായും വിജയനിഷ്ഠനായും ഇരിക്കണമെന്നുള്ളതിനെ കാണിക്കുന്നു. "തപഃ പാർദ്വന്ദ്വസഹനം" എന്നുള്ളതിനാൽ തപസ്സിനു്, സുഖദുഃഖങ്ങളെ വഹിക്കുവാനുള്ള കെല്പു് എന്നർത്ഥമായി. സ്വാദ്ധ്യായം എന്നുപറഞ്ഞാൽ ഇങ്ങനെയാണു് വ്യാഖ്യാനം. "സ്വാദ്ധ്യായോ മോക്ഷശാസ്ത്രാണാം അദ്ധ്യയനം പ്രണവ ജപോ വാ." വേദം മുതലായ മോക്ഷശാസ്ത്രങ്ങളെ പാരായണം ചെയ്യുകയൊ, കേവലം പ്രണവത്തെ ജപിക്കുകയൊ, സ്വാദ്ധ്യായം ആകും. പ്രണിധാനം എന്നതിന്റെ അർത്ഥം "പരമഗുരൌ സർവ്വകർമ്മാർപ്പണം." എന്നത്രെ. സർവ്വകർമ്മങ്ങളെയും ഈശ്വരനിൽ സമർപ്പിക്കുന്നതു് പ്രണിധാനമത്രേ.

൩. ആസനം. ഏതൊരു പ്രവൃത്തിക്കും, അതിനു് ഉചിതമായ ആസനമുണ്ടു്. ഉറങ്ങുവാനുള്ള രീതിക്കു ശരീരത്തെ സ്ഥാപിച്ചുകൊണ്ടു പുസ്തകപാരായണം സുകരമല്ല. ഓരോ പ്രവൃത്തിക്കും യോജിച്ച ആസനം ഏതാണെന്നു്, അതിൽ പരിശീലനം സിദ്ധിച്ചവർക്കു് അറിയാം. "സ്ഥിരം സുഖമാസനം" എന്നാണു് ആസനത്തെക്കുറിച്ചു പ്രധാനമായി പറയുവാനുള്ളതു്. കൂടക്കൂടെ ഇളകുവാൻ ആവശ്യമില്ലാത്തതും, സുഖകരമായും, ആയ ഇരിപ്പിനെ ആസനമായി സ്വീകരിക്കണം. ബ്രഹ്മദർശനം കാംക്ഷിക്കുന്ന യോഗിക്കു് ഉചിതമായ ആസനങ്ങളെക്കുറിച്ചു് അനുഭവസ്ഥന്മാരായ ഋഷികൾ പ്രസ്താവിച്ചിട്ടുണ്ടു്. ഒന്നാമതായിത്തന്നെ യോഗി ഉചിതമായ സ്ഥാനം കണ്ടുപിടിക്കണം.

> സമേ ശുചൌ ശർക്കരാ വഹ്നി വാലുകം
> വിവർജ്ജിതേ ശബ്ദജലാശ്രയാദിഭിഃ
> മനോƒനുകൂലേ ന തു ചക്ഷുപീഡനേ
> ഗുഹാൻ വാതാശ്രയണേ പ്രയോജയേത്:—
>
> ശ്വേതാശ്വതരം.

> സമം കായ ശിരോ ഗ്രീവം
> ധാരയൻ അചലൻ സ്ഥിരഃ
> സംപ്രേക്ഷ്യ നാസികാഗ്രം സ്വം
> ദിശƒശ്ചാനവലോകയൻ.— ഗീത.

സ്ഥാനം സമമായിരിക്കണം; ശുദ്ധമായിരിക്കണം; ഉണ്ടക്കല്ലു്, തീയ്യു്, മണൽ, വെള്ളക്കെട്ടുകൾ, എന്നവ ഒഴിഞ്ഞതായിരിക്കണം; മനസ്സിനു് അനുകൂലവും, കണ്ണിനു പീഡ ഇല്ലാത്തതും, ആയിരിക്കണം. ഈ ലക്ഷണങ്ങൾ ഒക്കെയും തികഞ്ഞ ഗുഹയായിരിക്കണം" എന്നാണു് ഒരു ഋഷി പറയുന്നതു്. "മാറു്, കഴുത്തു്, ശിരസ്സു്, എന്ന മൂന്നിനെ നിവർത്തുപിടിച്ചു് ശരീരത്തെ വേണ്ടതുപോലെ സ്ഥാപിച്ചു്, ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ടു് ഹൃദയത്തിൽ നിരോധിച്ചു്, വിദ്വാൻ ഭയാവഹങ്ങളായ സർവ്വ സ്രോതസ്സുകളേയും തരണം ചെയ്യണം" എന്നു വേറൊരു ഋഷി പറയുന്നു:—ശരീരം, കഴുത്തു്, ശിരസ്സു്, എന്നവയെ സമമായി പിടിച്ചു് മൂക്കിന്റെ അററത്തു നോക്കിയും മറെറങ്ങും നോക്കാതെയും വർത്തിക്കണം" എന്നിങ്ങനെ ഗീതയിൽ കാണുന്നു. ആസനത്തെ സംബന്ധിച്ചു്—"സ്ഥിരം സുഖമാസനം" എന്ന വിധി ആണു്, പ്രായേണ സ്വീകരിക്കപ്പെട്ടിരിക്കുന്നതു്; എന്നാൽ യഥാർത്ഥത്തിൽ യോഗം അഭ്യസിക്കണമെന്നുള്ളവരെ ഉദ്ദേശിച്ചു്, പത്മാസനം, സ്വസ്തികാസനം, സിദ്ധാസനം മുതലായി എൺപത്തിനാലു് ആസനങ്ങളെ കപിലാചാര്യൻ മുതലായവർ നിർദ്ദേശിക്കുന്നുണ്ടു്.

---

* ശൌചം=സ്നാനം; തപസ്സ=വ്രതം; സ്വാദ്ധ്യായം=വേദപാരായണം ഇങ്ങനെ നോക്കിയാൽ നിയമങ്ങൾ കർമ്മങ്ങളാകുന്നു എന്നും; കർമ്മങ്ങളെ ഉപേക്ഷിച്ചവർക്കു ഈ നിയമങ്ങൾ ആവശ്യമില്ല എന്നും; കർക്കശന്മാർ വാദിക്കാറുണ്ടു്.

യോഗത്തിന്റെ ഓരോ ഭാഗങ്ങളെക്കുറിച്ചു്, ഇവിടെ കാണിച്ചിരിക്കുന്ന വിവരണങ്ങളെ അനുസരിച്ചു് ആരും പരീക്ഷണം നടത്തിക്കൂടാത്തതാകുന്നു. ഇവ നേരംപോക്കുകളല്ല. ഓരോ കർമ്മവും, ശരീരത്തിന്റെയും മസ്തിഷ്കത്തിന്റെയും മർമ്മാംശങ്ങളേ സ്പർശിക്കുന്നതാണു്. ഗുരൂപദേശം അനുസരിച്ചുമാത്രം ഇവയെ പരീക്ഷിച്ചുനോക്കേണ്ടതും, അല്ലാത്തപക്ഷം പലശരീരാപജയങ്ങൾ ഫലിക്കാവുന്നതും, ആത്രെ. ഈ പദ്ധതിയിൽ പുരോഗമനംചെയ്യുന്നതിനു ശരിയായ മനഃസ്ഥിതി അപേക്ഷിതമാകുന്നു എന്നുള്ളതും മറന്നുകൂടാ.

വാമോരൂപരി ദക്ഷിണഞ്ച ചരണം
സംസ്ഥാപ്യ വാമം തഥാ
ദക്ഷോരൂപരി പശ്ചിമേന വിധിനാ
ധൃത്വാ കരാഭ്യാം ദൃഢം
അംഗുഷ്ഠൌ ഹൃദയേ നിധായ ചിബുകം
നാസാഗ്രമാലോകയേ-
ദേതദ്വ്യാധി വിനാശകാരി യമിനാം
പത്മാസനം പ്രോച്യതേ.

ഇടത്തു തുടയുടെ മേൽ വലത്തുകാലിനെ, വലത്തു തുടയുടെമേൽ ഇടത്തുകാലിനെ വെച്ച്, വലത്തു കൈ പിൻഭാഗത്തുകൂടെ നീട്ടി, ഇടം തുട മേൽ ഇരിക്കുന്ന വലം പെരുവിരലിനെയും, അങ്ങനെതന്നെ ഇടത്തുകൈ കൊണ്ട് ഇടം പെരുവിരലിനെയും, പിടിച്ച്, താടിയെ മാറത്തു സ്ഥാപിച്ച്, മൂക്കിൻെറ അററത്തു നോക്കുക. ഇതിനെ വ്യാധിവിനാശകരമായ പത്മാസനമെന്നു പറയുന്നു.

ജംഘോർവ്വോരന്തരേ സമ്യക് കൃത്വാ പാദതലേ ഉഭേ
ഋജുകായഃ സമാസീനഃ സ്വസ്തികം തൽ പ്രചക്ഷതേ.

പാദാഗ്രങ്ങളെ മുട്ടുകളുടെ അകത്തുതൊട്ടുത്ത് ശരീരം നിവിർത്തി ഇരുന്നാൽ, സ്വസ്തികമായി.

യോനി സ്ഥാനക മംഘ്രിമൂല ഘടിതം
കൃത്വാ ദൃഢം വിന്യസേ-
ന്മേഢ്രേ പാദ മഥൈക മേവ ഹൃദയേ
കൃത്വാ ഹനും സുസ്ഥിരം
സ്ഥാണുഃ സംയമിതേന്ദ്രിയോ ചലദൃശാ
പശ്യേത് ഭ്രുവോരന്തരം
ഹ്യേത ന്മോക്ഷ കവാട ഭേദ ജനകം
സിദ്ധാസനം പ്രോച്യതേ.

യോനിസ്ഥാനത്ത് ഇടം കാലിൻെറ കുതികാലിനെ സ്ഥാപിക്കുക; വലംകാലിനെ ഇടംകാലിന്മേൽ വയ്ക്കുക; താടിയെ തൊണ്ടക്കുഴിയിൽ ഉറപ്പിക്കുക; ഇന്ദ്രിയങ്ങളെ ഒതുക്കുക; ഇളകാത്ത കണ്ണുകളെക്കൊണ്ടു ഭ്രൂമദ്ധ്യത്തെ നോക്കുക; ഇത്, മോക്ഷകവാടഭേദകമായ സിദ്ധാസനമാകുന്നു.

൪. പ്രാണായാമം, ഇരുന്നശേഷം, യോഗി, —ബ്രഹ്മദർശനതല്പരൻ,— പ്രാണായാമം ചെയ്യണം. പ്രാണനെ ആയാമം ചെയ്യുന്നത് ശരീരശുദ്ധിയെ ഉദ്ദേശിച്ചാകുന്നു.

ധൌതിർ വസ്തിഃ തഥാ നേതിഃ
ത്രാടകം നൌലികം തഥാ
കപാലഭാതി ശ്ച ഏതാനി
ഷട്കർമ്മാണി പ്രചക്ഷതേ.

ഷട്കർമ്മ നിർഗ്ഗതഃ സ്ഥൌല്യം
കഫ ദോഷ മലാദികഃ
പ്രാണായാമം തതഃ കുര്യാത്
അനായാസേന സിദ്ധ്യതി

പ്രാണായാമൈ രേവ സർവ്വേ
പ്രശുഷ്യന്തി മലാ ഇതി
ആചാര്യാണാം തു കേഷാം ചിൽ
അന്യത് കർമ്മ ന സമ്മതം.

ധൌതി, വസ്തി, നേതി, ത്രാടകം, നൌലികം, കപാലഭാതി എന്ന ആറു കർമ്മങ്ങളെ പരിശീലിച്ചാൽ, ശരീരത്തിൻെറ സ്ഥൂലതയും, കഫദോഷമലാദികളും നീങ്ങുമെന്നും, അയതിനാൽ അങ്ങനെ പരിശീലിച്ചശേഷം പ്രാണായാമം ചെയ്യേണ്ടതാണെന്നും, പല ആചാര്യന്മാർ പറയുന്നു. എന്നാൽ സർവ്വ മലങ്ങളെയും പോക്കുവാൻ പ്രാണായാമം മതിയാകുമെന്നും, അയതിനാൽ ആരംഭത്തിൽ ഷട്കർമ്മപരിശീലനം ആവശ്യമില്ല എന്നും, വേറെ ആചാര്യന്മാർ പറയുന്നു.

പ്രാണം ചേ ദിഡയാ പിബേന്നിയമിതം
ഭൂയോന്യയാ രേചയേത്
പീത്വാ പിംഗളയാ സമീരണ മഥോ
ബദ്ധ്വാ ത്യജേ ദ്വാമയാ
സൂര്യാചന്ദ്രമസോ രനേന വിധിനാ
ഭ്യാസം സദാ തന്വതാം
ശുദ്ധാ നാഡിഗണാ ഭവന്തി യമിനാം
മാസ ത്രയാ ദൂർദ്ധ്വതഃ.

പ്രാതർ മാദ്ധ്യംദിനേ സായം അർദ്ധരാത്രേ ച കുംഭകാൻ
ശനൈ രശീതി പര്യന്തം ചതുർവ്വാരം സമഭ്യസേത്
യേന ത്യജേൽ തേന പീത്വാ ധാരയേ ദതി രോധതഃ
രേചയേ ച തതോന്യേന ശനൈ രേവ ന വേഗതഃ
വേഗാ ദ്രേചനേ ബലഹാനി സ്യാത്

പ്രാണായാമം എന്നാൽ ശ്വാസോച്ഛ്വാസ ക്രമമാകുന്നു. ഇഡയിൽകൂടി അതായത് ഇടത്തു മൂക്കിൽ കൂടി ശ്വാസം വലിച്ച്, കഴിയുന്നതും, അകത്തു നിറുത്തുക; ആ ശ്വാസത്തെ വലത്തു മൂക്കിൽ കൂടെ പുറത്തേക്കു തള്ളുക; അതിൻെറ ശേഷം പിംഗളയിൽ കൂടെ—വലത്തു മൂക്കിൽ കൂടെ—ശ്വാസം അകത്തു കയററി മേൽപ്രകാരം ഇടത്തു മൂക്കിൽ കൂടെ വിടണം; അപ്പോൾ ഒരു പ്രാണാ

യമഃ, നിയമം, ആസനം എന്നവ യോഗത്തിൻെറ അംഗങ്ങളല്ലെന്നും "ഷഡംഗോ യോഗ ഉച്യതേ" എന്നും അഭിപ്രായപ്പെട്ടു—പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണ, തർക്കം, സമാധി ഇങ്ങനെ ആറംഗങ്ങൾ മാത്രം ഉള്ളതായി യോഗത്തെ വ്യാഖ്യാനിക്കുന്ന പണ്ഡിതന്മാർ ഉണ്ട്.

യാമമായി. ഇങ്ങനെ ചെയ്യുന്ന യോഗികളുടെ നാഡികൾ മൂന്നുമാസക്കാലം കൊണ്ടു ശുദ്ധമാകും. പ്രഭാതം, ഉച്ച, സന്ധ്യ, പാതിരാ ഇങ്ങനെ നാലു പ്രാവശ്യം ഒരു ദിവസത്തിൽ പ്രാണായാമം ചെയ്തു് ആരംഭിക്കാം. ഒരു തവണ എൺപതുവട്ടം പ്രാണായാമം ചെയ്യുവാൻ പരിചയം സമ്പാദിച്ചവൻ, പ്രകൃതിയെ കവിയുകയും, പുരുഷനുമായി ബന്ധപ്പെടുകയും, ചെയ്യും. ഏതു മൂക്കിൽ കൂടെ ശ്വാസം വിടുന്നുവോ, ആ മൂക്കിൽ കൂടെ തന്നെ ശ്വാസം വലിക്കണം; ശരീരം വിയർക്കുന്നതുവരെയ്ക്കു് ശ്വാസത്തെ പിടിച്ചു നിറുത്തണം. ശ്വാസം വിടുന്നതു് സാവധാനത്തിൽ ആയിരിക്കണം. വേഗം വിടുന്നതായാൽ ബലഹാനി ഉണ്ടാകും.

നിഷ്ക്രമ്യ നാസാ വിവരാ ദശേഷം
പ്രാണാ ബഹിഃ ശൂന്യ മിവാനിലേന
നിരുധ്യ സംതിഷ്ഠതി രുദ്ധവായുഃ
സ രേചകോ നാമ മഹാനിരോധഃ

ബാഹ്യേസ്ഥിതം ഘ്രാണപുടേന വായും
ആകൃഷ്യ തേനൈവ ശനൈഃ സമന്താൽ
നാഡീ ശ്ച സർവ്വാ പരിപൂരയേ ദ്യഃ
സ പൂരകോ നാമ മഹാനിരോധഃ.

സംപൂര്യ്യ കുംഭയോ ദ്വായോർ ധാരണം കുംഭകോ ഭവേൽ

പ്രാണായാമം മൂന്നു വിധമായി ചെയ്യപ്പെടുന്നു. നാസാദ്വാരത്തിൽനിന്നു വെളിയിൽ നിശ്ശേഷം തള്ളിയ വായുവിനെ അല്പമെങ്കിലും അകത്തേക്കു വലിക്കാതെ തടുത്തു നിറുത്തുക എന്നതു് രേചകം എന്നു പേരായ മഹാനിരോധം. പുറത്തു നില്ക്കുന്ന വായുവിനെ മൂക്കുകൊണ്ടു ആകർഷിച്ചു്, എല്ലാ നാഡികളിലേക്കും സാവധാനത്തിൽ കടത്തി വിടുക എന്നതു്, പൂരക പ്രാണായാമം. വായുവിനെ അകത്തു, കുടത്തിൽ എന്നതുപോലെ നിറച്ചു്, എങ്ങോട്ടും അയയ്ക്കാതെ, പിടിച്ചു നിറുത്തുക എന്നതു്, കുംഭകപ്രാണായാമം. വായു എന്നതിനെ പ്രാണൻ എന്നും, മറിച്ചും, പറയാറുണ്ടു്: എങ്കിലും, വായുവിൻെറ അധിഷ്ഠാനമായ ഒരു സത്തയെയാണു്, യോഗികൾ വ്യാപാരം ചെയ്യുന്നതു്. ജീവനത്തിനു് ആധാരമായതു് വായുവല്ല, പ്രാണനാണു്. ഈ പ്രാണൻ സുഷുമ്നയ്ക്കു് അകത്തു കടന്നു്, കുണ്ഡലിനിയെ സ്പർശിക്കുകയും ക്ഷോഭിപ്പിക്കുകയും ആണു്, അവശ്യം നടക്കേണ്ട കർമ്മം. കുണ്ഡലിനിയെ ക്ഷോഭിപ്പിക്കുന്നതിനാണു്, പ്രാണായാമങ്ങൾ നടത്തുന്നതു്. മൂന്നു തരം പ്രാണായാമങ്ങൾക്കും അവാന്തര വിഭാഗങ്ങൾ ഉണ്ടു്. പ്രാണായാമം സാധിച്ചവർക്ക് അത്ര തന്നെ ക്ലേശപ്പെടാതെ പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നവയെ സാധിക്കാവുന്നതുകൊണ്ടും പ്രാണായാമത്തെ സാധിക്കാതെ അവയെ സാധിച്ചുകൂടാത്തതുകൊണ്ടും, യോഗഗ്രന്ഥങ്ങളിൽ പ്രാണായാമത്തെ അത്യധികം പ്രശംസിക്കാറുണ്ടു്.

പ്രാണ ഏവ പരം മിത്രം പ്രാണ ഏവ പരഃ സഖാ
പ്രാണതുല്യോ പരോ ബന്ധുഃ നാസ്തി നാസ്തി വരാനനേ.

അല്ലയോ പാർവ്വതി! വരാനനേ! പരമ മിത്രവും പരമ സഖാവും പ്രാണൻ തന്നെ. പ്രാണനു സമനായ ബന്ധു വേറെ ഇല്ല" എന്നു ശിവൻ ഉപദേശിക്കുന്നു.

സംസാരാബ്ധ്വവമഗ്നാനാം താരകഃ പ്രാണ സംയമഃ

"സംസാര സമുദ്രത്തിൽ മുങ്ങിയവരെ പ്രാണൻ കരയ്ക്കു കയററുന്നു" എന്നു് ഒരു ഋഷി പാടുന്നു.

. പ്രത്യാഹാരം. "വിഷയേഭ്യഃ ഇന്ദ്രിയാർത്ഥേഭ്യഃ മനോനിരോധനം, പ്രത്യാഹാരം." അഞ്ചു് ഇന്ദ്രിയങ്ങൾക്കു സുഖമായ ഗന്ധം, രസം, രൂപം, ശബ്ദം, സ്പർശം എന്നിവയിൽനിന്നു മനസ്സിനെ നിരോധിക്കുക എന്നതിനെ പ്രത്യാഹാരം എന്നു പറയുന്നു. പ്രത്യാഹാരം അനുഷ്ഠിക്കുന്നവൻ, പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായ ബാഹ്യലോകത്തെ അറിയുകയില്ല. പ്രത്യാഹാരത്തെ പരിശീലിക്കുന്ന ഒരാളിൻെറ പ്രാണായാമം, ഉറങ്ങിക്കിടക്കുന്ന ഒരാൾ ശ്വാസത്തെ വലിക്കുകയും വിടുകയും ചെയ്യുന്നതിനു് ആവശ്യപ്പെടുന്ന സമയത്തിൻെറ നൂറാമ്പതിരട്ടി സമയം നില്ക്കുമെന്നു പറയപ്പെടുന്നു.

൬. ധാരണ. "ദേശബന്ധ ശ്ചിത്തസ്യ ധാരണാ" നാസാഗ്രം നാഭിചക്രം മുതലായ ദേശങ്ങളിൽ ചിത്തത്തെ, അതായതു് മനസ്സിനെ, നിറുത്തുക എന്നതു്, ധാരണ: ധാരണ ശീലിച്ചവനു്, പ്രാണായാമം ആറുനാഴിക നില്ക്കും.

൭. ധ്യാനം. "തത്ര പ്രത്യയൈക താനതാ ധ്യാനം" ധാരണയിൽ മനസ്സ് ഏതു സ്ഥാനത്തു നില്ക്കുന്നുവോ അവിടെ അനുഭവത്തിനു് ഏകതാനത സിദ്ധിക്കുമ്പോൾ ധ്യാനമായി. ധ്യാനത്തിൽ ഒരു പ്രാണായാമം അറുപതു നാഴികയോളം നില്ക്കും. ഭ്രൂമധ്യം, നാഭിചക്രം, മുത

---

യമ നിയമാ സന പ്രാണായാമ പ്രത്യാഹാരങ്ങൾ യോഗത്തിൻെറ ബഹിരംഗങ്ങൾ മാത്രമാകുന്നു എന്നും; ഇനി പറവാനുള്ളവയും മനസ്സിനെ പ്രത്യേകം ബന്ധിക്കുന്നവയും, ആയ ധാരണ, ധ്യാനം, സമാധി എന്ന മൂന്നു മാത്രമാകുന്നു, യോഗത്തിൻെറ അന്തരംഗങ്ങൾ എന്നും, പക്ഷമുണ്ടു്. എന്നാൽ നിർബ്ബീജസമാധിയെ കുറിച്ചു ചിന്തിക്കുന്ന സമയം, ധാരണ ധ്യാന സമാധികളും ബഹിരംഗങ്ങളായി.

ലായ പ്രദേശങ്ങളിൽ മനസ്സുറപ്പിച്ച് ധ്യാനത്തിൽ ഒരു യോഗി,—ചന്ദ്രൻ, സൂര്യൻ, ആനന്ദം മുതലായവയെ അനുഭവിക്കുമെന്നും; അങ്ങനെ മനസ്സ് ഏകസ്ഥാനത്തു ഏകതാനതയിൽ തുടരുകയാണെന്നും; അനുഭവസ്ഥന്മാർ പറയുന്നു. ധ്യാനത്തിൽ നില്ക്കുന്നവൻ, പ്രണവത്തെ ഏകാലംബമായി പിടിച്ചുകൊള്ളുന്നു.

പ്രണവോ ധനുഃ ശരോ ഹ്യാത്മാ
ബ്രഹ്മ തത് ലക്ഷ്യം ഉച്യതേ
അപ്രമത്തേന വേദ്ധവ്യം
ശരവത് തന്മയോ ഭവേൽ:—മുണ്ഡകം

ജീവാത്മാവാകുന്ന ശരത്തെ ബ്രഹ്മമാകുന്ന ലക്ഷ്യത്തു കൊള്ളിക്കുന്നത്, പ്രണവമാകുന്ന ധനുസ്സാകുന്നു, എന്നു പ്രസ്താവിച്ച ഋഷിയുടെ അനുഭവത്തിന്റെ അഗാധതയേയും ദൃഢതയേയും ആരു് ഒരു ളക്കും? ഓംകാരം, പരവും അപരവുമായ ബ്രഹ്മമാകുന്നു. അ-ഉ-മ-എന്നു് മൂന്നു മാത്രകൾ ചേർന്നതായ പ്രണവത്തിന്റെ ഒരു മാത്രയെ ധ്യാനിക്കുന്നവൻ, ജഗത്തിനെ സമ്പാദിക്കുന്നു. രണ്ടു മാത്രകളെ ധ്യാനിക്കുന്നവൻ, പിതൃയാനത്തെ സമ്പാദിക്കുന്നു; മൂന്നു മാത്രകളെ ധ്യാനിക്കുന്നവൻ ദേവയാനത്തെ സമ്പാദിച്ചു്, ബ്രഹ്മത്തെ പ്രാപിക്കും.

ഢ. സമാധി.

സലിലേ സൈന്ധവം യദ്വത്
സാമ്യം ഭവതി യോഗതഃ
തഥാത്മമനസോ രൈക്യം
സമാധി രഭിധീയതേ.

ഉപ്പും വെള്ളവും യോജിക്കുന്നതുപോലെ മനസ്സും ആത്മാവും ഐക്യത്തെ പ്രാപിക്കുമ്പോൾ സമാധിയായി. സമാധിയെ പഞ്ചദശി ഇങ്ങനെ വിവരിക്കുന്നു:—

ധ്യാതൃ ധ്യാനേ പരിത്യജ്യ
ക്രമാദ് ധ്യേയൈക ഗോചരം
നിവാത ദീപവ ച്ചിത്തം
സമാധി രഭിധീയതേ
വൃത്തയ സ്തു തദാനീ മ-
ജ്ഞാതാ അധ്യാത്മഗോചരാഃ
സ്മരണാ ദനുമീയന്തേ
വ്യുത്ഥിതസ്യ സമുത്ഥിതാൻ
വൃത്തി നാമാനുവൃത്തി സ്തു
പ്രയത്നാൽപ്രഥമാദപി
അദൃഷ്ടാ സകൃദഭ്യാസ-
സംസ്കാര സചിവാ ദ്ഭവത്
യഥാ ദീപോ നിവാതസ്ഥ
ഇത്യാദിഭി രനേകധാ
ഭഗവാ നിമ മേവാർത്ഥം
അർജ്ജുനായ ന്യരൂപയത്
അനാദാ വിഹ സംസാരേ
സഞ്ചിതാഃ കർമ്മകോടയഃ
അനേന വിലയം യാന്തി
ശുദ്ധോ ധർമ്മോ വിവർദ്ധതേ
ധർമ്മമേഘ മിദം പ്രാഹുഃ
സമാധിം യോഗവിത്തമാഃ
വർഷ ത്യേഷ യതോ ധർമ്മാ-
മൃതധാരാഃ സഹസ്രശഃ
അമുനാ വാസനാജാലേ
നിശ്ശേഷം പ്രവിലാപിതേ
സമൂലോന്മൂലിതേ പുണ്യ-
പാപാഖ്യേ കർമ്മസംചയേ
വാക്യ മപ്രതിബന്ധം സ-
ൽപ്രാക്പരോക്ഷാവഭാസിതേ
കരാമലകവദ് ബോധം
അപരോക്ഷം പ്രസൂയതേ
പരോക്ഷം ബ്രഹ്മവിജ്ഞാനം
ശാബ്ദം ദേശികപൂർവ്വകം
ബുദ്ധിപൂർവ്വകൃതം പാപം
കൃത്സ്നം ദഹതി വഹ്നിവത്
അപരോക്ഷാത്മ വിജ്ഞാനം
ശാബ്ദം ദേശികപൂർവ്വകം
സംസാരകാരണാൽ ജ്ഞാന-
തമസ ശ്ചണ്ഡഭാസ്കരഃ
ഇത്ഥം തത്വവിവേകം
വിധായ വിധിവ ന്മനഃ സമാധായ
വിഗലിത സംസൃതി ബന്ധഃ
പ്രാപ്നോതി പരം പദം നരോ ന ചിരാത്.

"ധ്യാനത്തിൽ, ധ്യാതാവ്, ധ്യാനം, ധ്യേയം എന്നു മൂന്നു് വേറെ വേറെ നിൽക്കുന്നു. എന്നാൽ ധ്യാതാവ്, ധ്യാനം എന്ന രണ്ടെണ്ണം, ഇല്ലെന്നായി, ധ്യേയം ഒന്നു മാത്രം, കാററടിഏൽക്കാത്ത തീനാമ്പുപോലെ, ശേഷിക്കുന്ന ഘട്ടത്തെ സമാധി എന്നു പറയുന്നു. സമാധി കാലത്തിൽ ചിത്തവൃത്തികളൊക്കെയും അജ്ഞാതങ്ങളായിരിക്കും. എന്നാൽ സമാധി കഴിഞ്ഞു എഴീററ ശേഷം, അനുഭവങ്ങൾ സ്മരണയിൽ വരും. വൃത്തികളെ വീണ്ടും ഉല്പാദിപ്പിക്കുന്നതിനു പ്രയത്നം ചെയ്യാതിരുന്നാൽ, അവ അനുഗമിക്കുക ഇല്ല എന്നു ശങ്കിക്കേണ്ട. പൂർവ്വകർമ്മങ്ങൾ നിമിത്തവും മുമ്പു ചെയ്ത സമാധ്യഭ്യാസം നിമിത്തവും, ചിത്തത്തിനു് ഏകാഗ്രവൃത്തി ഭവിക്കുന്നതാണു്. സമാധ്യവസ്ഥയെ പൂർവ്വാചാര്യന്മാർ പല രൂപങ്ങളിൽ വിവരിക്കുന്നുണ്ടു്. "കാററേൽക്കാത്ത വി

ളുക" എന്നു മുതലായി ഭഗവാൻ അൎജ്ജുനന്ന് ഉപദേശിച്ച പലതും, ഈ അവസ്ഥയെ കുറിച്ചാകുന്നു. ഈ സംസാരത്തിൽ അനാദികാലം മുതൽ സമ്പാദിച്ച പുണ്യാപുണ്യലക്ഷണങ്ങളായ അപരിമിതങ്ങളായ കൎമ്മങ്ങൾ, സമാധിനിമിത്തം, ലയത്തെ പ്രാപിക്കും. "ക്ഷീയന്തേ ചാസ്യ കൎമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ" "ജ്ഞാനാഗ്നിഃ സൎവ്വകൎമ്മാണി" "പരാവരദൎശനം സിദ്ധിച്ചാൽ സൎവ്വകൎമ്മങ്ങളും നശിക്കുന്നു." "ജ്ഞാനാഗ്നി സൎവ്വകൎമ്മങ്ങളേയും ദഹിപ്പിക്കുന്നു." എന്ന് ശ്രുതിയും സ്മൃതിയും ഉണ്ട്. ധൎമ്മാമൃതത്തെ ധാരാധാരയായി നിരവധി പെയ്യുകനിമിത്തം, സമാധിയെ യോഗവിത്തുകൾ, ധൎമ്മമേഘം എന്നു പറയുന്നുണ്ട്. കൎത്താവും കാരയിതാവും ഞാനാണന്ന് എന്ന അഭിമാനത്തിൽനിന്നു ജനിക്കുന്ന പുണ്യപാപാഖ്യമായ കൎമ്മസമൂഹത്തെ വേരോടെ പിഴുതുകളയുവാൻ, ഈ സമാധി മതിയാകുന്നതാകുന്നു. പരോക്ഷമായി മാത്രം നിന്ന തത്വമസി, മുതലായ മഹാവാക്യങ്ങളെ, കൈവെള്ളയിൽ ഇരിക്കുന്ന നെല്ലിക്കായെപ്പോലെ തെളിയിച്ചു കാണിക്കുവാൻ, സമാധി പൎയ്യാപ്തമാകുന്നു. ഗുരൂപദേശംനിമിത്തം പരോക്ഷബ്രഹ്മജ്ഞാനം സമ്പാദിച്ചവൻ അറിഞ്ഞുകൊണ്ടുചെയ്ത പാപങ്ങൾ തന്നെയും, തീയിൽ വിറകുപോലെ, വെന്തുപോകും. ഗുരൂപദേശം നിമിത്തം പ്രത്യക്ഷമായ ബ്രഹ്മജ്ഞാനം സമ്പാദിച്ചവൻ സംസാരകാരണമായ അജ്ഞാനത്തിന്ന്, ചണ്ഡഭാസ്കരനാകുന്നു. വിധിപോലെ സമാഹിതനായി മനസ്സിനെ നിറുത്തി തത്വവിവേചനം ചെയ്യുന്ന നരൻ, സംസാരസംബന്ധങ്ങളും ഒഴിഞ്ഞ്, ക്ഷണത്തിൽ പരമപദത്തെ പ്രാപിക്കും." സമാധി സാധിച്ചവൻ ഭംഗ്യന്തരേണ ഇങ്ങനെ വൎണ്ണിക്കപ്പെടുന്നു.

സൎവ്വാവസ്ഥാ വിനിൎമ്മുക്തഃ സൎവ്വചിന്താവിവൎജ്ജിതഃ
മൃതവൽ തിഷ്ഠതേ യോഗീ,സ മുക്തോ നാത്ര സംശയഃ
ശംഖ ദുന്ദുഭി നാദം ച ന ശൃണോതി കദാചന
കാഷ്ഠവത് ജായതേ ദേഹി ഉന്മന്യാ വസ്ഥയാ ധ്രുവം

ന ജാനാതി സ ശീതോഷ്ണം ന ദുഃഖം ന സുഖം തഥാ
ന മാനം നാവമാനം ച സന്ത്യക്താ തു സമാധിനാ
അവസ്ഥാത്രയ മന്വേതി ന ചിത്തം യോഗിന സ്സദാ
ജാഗ്ര ന്നിദ്രാ വിനിൎമ്മുക്തഃ സ്വരൂപാ വസ്ഥതാ മിയാത്

ദൃഷ്ടിഃ സ്ഥിരാ യസ്യ വിനാ സ ദൃശ്യം
വായുഃ സ്ഥിരോ യസ്യ വിനാ പ്രയത്നം
ചിത്തം സ്ഥിരം യസ്യ വിനാഽവലംബം
സ ബ്രഹ്മ താരാന്തര നാദ രൂപഃ.

"അല്ലയോ പാൎത്ഥ! യോഗി സൎവ്വാവസ്ഥകളിൽനിന്നും മുക്തനാകുന്നു; സൎവ്വ ചിന്തകളിൽനിന്നും മുക്തനാകുന്നു; മരിച്ചവനെപ്പോലെ വൎത്തിക്കുന്നു; യോഗി മുക്തനാകുന്നു; സംശയമില്ല. സമാധിയിൽ ഇരിക്കുന്നവൻ ശംഖ ദുന്ദുഭി നാദങ്ങളെ തന്നെയും കേൾക്കാതെ, ഉന്മന്യാവസ്ഥയിൽ, വിറകുതടിപോലെ ഇരിക്കും. സമാധിസ്ഥനായ യോഗി ശീതോഷ്ണങ്ങളെ അറികയില്ല; സുഖദുഃഖങ്ങളെ അറികയില്ല; മാനാവമാനങ്ങളെ അറികയില്ല; യോഗിയുടെ മനസ്സ്, ജാഗ്രത് സ്വപ്ന സുഷുപ്തികൾ എന്ന അവസ്ഥാഭേദങ്ങളെ അറിയുകയില്ല; ജാഗ്രത് നിദ്രകളെ അറിയാതെ സ്വരൂപാവസ്ഥയിൽ വൎത്തിക്കുന്നു. കണ്ണ്, യാതൊന്നും കാണാതെ സ്ഥിരമായിനില്ക്കുന്നു; വായു, യാതൊരു പ്രയത്നവും കൂടാതെ സ്ഥിരമായി നില്ക്കുന്നു; മനസ്സ്, യാതൊരു അവലംബവും കൂടാതെ സ്ഥിരമായി നില്ക്കുന്നു; ബ്രഹ്മ താരാന്തരനാദ സ്വരൂപനായ യോഗിയുടെ അവസ്ഥ ഇതാകുന്നു.

യോഗം രണ്ടു വകയത്രേ; സബീജവും അബീജവും. സബീജയോഗത്തിന്ന്, സവികല്പയോഗം, സാലംബയോഗം, സംപ്രജ്ഞാതയോഗം, എന്നു നാമാന്തരങ്ങൾ ഉണ്ട്. മനസ്സിനെ അടക്കുന്നത്, അഭ്യാസവും വൈരാഗ്യവും കൊണ്ടുതന്നെ. നിരന്തരവും നിരന്തരായവും ആയ പരിശ്രമം കൊണ്ടല്ലാതെ മനസ്സ സ്ഥാനത്ത് ഉറച്ചുനില്ക്കുകയില്ല. ഇന്ദ്രിയങ്ങൾ ഇന്ദ്രിയങ്ങളെക്കൊണ്ടു മനസ്സിനെ പ്രതിക്ഷണം വലിക്കുന്നു; ഇഴയ്ക്കുന്നു; മൎദ്ദിക്കുന്നു. ഇന്ദ്രിയാൎത്ഥങ്ങളെ മാററി നിറുത്തി ഇന്ദ്രിയങ്ങളെ അമൎത്തിനിറുത്തി, മനസ്സിനെ സ്ഥിരമായി നിറുത്തുവാനുള്ള തീവ്രമായ പരിശ്രമം, മുമുക്ഷു, സ്നാനഭോജനവിശ്രമാവസരങ്ങളിൽകൂടെയും മനസ്സുറച്ചു ചെയ്തുകൊണ്ടിരിക്കേണ്ടതാകുന്നു. വിഷയങ്ങളിൽ നിന്നു നിവൎത്തിക്കുക എന്നത് എത്ര അസാധാരണവും അസാദ്ധ്യവും ആണെന്നുള്ളത്, സന്മാൎഗ്ഗസഞ്ചാരം ചെയ്യുവാൻ പരിശ്രമിക്കുന്നവരൊക്കെയും അറിയും. മനുഷ്യമനസ്സിന്റെ ദുഷ്ടമായ ദുരവഗാഹതയെക്കണ്ടു ഒരു ചിന്താകുശലൻ പറയുന്നു.

പരവ്യസനിനീ നാരി വ്യഗ്രാപി ഗൃഹകൎമ്മണി
തദേവാ സ്വാദയത്യന്തഃ പരസംഗരസായനം
പരസംഗം സ്വാദയന്ത്യാ അപി നൊ ഗൃഹകൎമ്മ തത്
കുണ്ഠീഭവേ ദപിരതേ തദാഽപാദൈവ വൎത്തതേ:-പഞ്ചദശി.

"ജാരസംസൎഗ്ഗം കാംക്ഷിക്കുന്ന കാമിനി, യാതൊരു അസാധാരണത്വവും വെളിയിൽ കാണിക്കാതെ ഗൃഹകൃത്യങ്ങളിൽ തന്നെ ബദ്ധശ്രദ്ധയായിരിക്കും. എന്നാൽ അവൾ പുല്ലുമൂടിയ കിണറാണ്; അവൾ—ഉള്ളുകൊണ്ടു സദാ ജാരസംഗരസായനം അനുഭവിക്കുന്നു. അവൾ ഗൃഹകൃത്യങ്ങളിൽ ബദ്ധശ്രദ്ധയാണെന്നു തോന്നിക്കുക മാത്രമാണ്."

വിഷയാ വിനിവൎത്തന്തേ നിരാഹാരസ്യ ദേഹിനഃ
രസവൎജ്ജ രസോപ്യസ്യ പരം ദൃഷ്ട്വാ നിവൎത്തതേ:—ഗീത.

"വിഷയങ്ങളിൽനിന്നു നിവൎത്തിച്ചവൎക്കു തന്നെയും വിഷയങ്ങളോടുള്ള രസം വിട്ടുന്നില്ല." എന്നുള്ള ഗീതാവാക്യത്തിന്റെ അൎത്ഥസ്വാരസ്യത്തെ, അറിയാവുന്നവർ അറിയും. വിഷയങ്ങളിൽ നിന്നു മനസ്സിനെ മടക്കി നിൎത്തുന്നതിനു ഗീതയിൽ പറയുന്നതുപോലെ, അഭ്യാസം—സ്ഥിര പരിശ്രമം—മടുക്കുകയില്ലെന്ന് ഉറച്ച ഉറപ്പോടുകൂടെയുള്ള പരിശ്രമം—അല്ലാതെ വേറെ യാതൊരു വഴിയും ഇല്ല. ആത്മാവിന് ആത്മാവിനെ ദൎശിക്കണമെന്ന്, ഓരോരുവന്റെയും മനസ്സിന്റെ ആഴങ്ങളിൽ തൃഷ്ണയുണ്ട്; ആ തൃഷ്ണയെ ആശ്രയിച്ച്, വിഷയങ്ങളോടു വിരാഗത വളൎത്തിയും, സൎവാവസ്ഥകളിലും നിരന്തരാഭ്യാസം ചെയ്തും, മുമുക്ഷു കരകയറണം. യമ നിയമാസന പ്രാണായാമപ്രത്യാഹാരങ്ങളായ മുഖവുര കഴിഞ്ഞു, ധാരണ മുതലായ ഉയൎന്ന പടികളിൽ മനസ്സു നില്ക്കുന്ന ഘട്ടങ്ങളിൽ, മാത്രമല്ല, സൎവാവസ്ഥകളിലും സൎവമുഹൂൎത്തങ്ങളിലും പുരോഗമനാഭ്യാസം മുമുക്ഷു തുടൎന്നുകൊണ്ടിരിക്കേണ്ടതാകുന്നു. "ഞാൻ ഇച്ഛിക്കുന്ന നന്മകളെ ഞാൻ ചെയ്യുന്നില്ല; ഇച്ഛിക്കാത്ത തിന്മകളെ ചെയ്യുന്നു" എന്നു ഒരു ക്രൈസ്തവ പരമസിദ്ധൻ കരയുന്നു. രണഭൂമിയിൽ വച്ചു തന്നെയും ഗീതയെ സ്വീകരിക്കുവാൻ മനഃപരിശീലനം സിദ്ധിച്ചിരുന്ന അൎജ്ജുനൻ, മനസ്സ് എന്നതു് അമൎത്തിയാൽ അമരാത്ത യന്ത്രമാണെന്നു കരയുന്നതും, യോഗേശ്വരേശ്വരൻ എന്നു മറുനാമമുള്ള കൃഷ്ണൻ, അതു ശരിവയ്ക്കുന്നതും, നാം സദാ ഓൎത്തിരിക്കേണ്ടതാകുന്നു.

അസംശയം മഹാബാഹോ മനോ ദുൎന്നിഗ്രഹം ചലം
അഭ്യാസേന തു കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.

"ഭോ മഹാബാഹോ! യാതൊരു സംശയവുമില്ല; മനസ്സ് ദുൎന്നിഗ്രഹമാകുന്നു; ചഞ്ചലമാകുന്നു; മനസ്സിനെ ജയിക്കുവാൻ വൈരാഗ്യവും അഭ്യാസവും അല്ലാതെ വേറെ യാതൊരു മാൎഗ്ഗവുമില്ല." എന്നു കൃഷ്ണൻ ലോകകാഹളം മുഴക്കിയിരിക്കുന്നതിൽ നിന്നു—മനസ്സിന്റെ അമൎഷണത എത്ര അധികമാകുന്നു എന്നു ഊഹിക്കാം. വിഷയ വൈരാഗ്യത്തെ സംബന്ധിച്ച പരിശ്രമം എപ്പോഴും മുമുക്ഷു നടത്തേണ്ടതാണ്. എന്നാൽ യോഗധ്യാനത്തിൽ ആണ്ടിരിക്കുന്ന യോഗി, അനുഷ്ഠിക്കുന്ന മനോ വ്യായാമം എത്ര കഠിനമാണെന്നു യോഗികൾക്കു മാത്രമാകുന്നു, അറിയാവുന്നതു്. യോഗത്തിൽ ഇരിക്കുന്ന യോഗി, ഇന്ദ്രിയാൎത്ഥങ്ങളെ അകററി നിറുത്തുവാനും, ഇന്ദ്രിയങ്ങളെ അടക്കി നിറുത്തുവാനും, മനസ്സിനെ ബ്രഹ്മമുഖമാക്കി സ്ഥാപിക്കുവാനും, ആയി, സൎവ്വ ഭാവനകളേയും സഹായത്തിനു ക്ഷണിക്കുന്നു. സബീജമായ യോഗം പരമ കഠിനവും പരമൎഷികൾ മാത്രം ശീലിക്കുന്നതും, ആകുന്നു. സബീജയോഗം ശീലിക്കുന്ന യോഗി, ധ്യാനത്തിന്റെ കേന്ദ്രമായി സങ്കല്പിക്കുന്ന ഇഷ്ടദൈവതത്തെ ഭാവനകൊണ്ടു മനസ്സിൽ വരുത്തി, സാഹചൎയ്യങ്ങളുടെ പ്രഭ കെടുത്തി, കേന്ദ്രത്തിനു ചായം പിടിപ്പിച്ച്, വിളക്കി വിളക്കി തെളിയിക്കണം. മനസ്സിനെ ഇങ്ങനെ ഏകാഗ്രത്തിലേക്കു വരുത്തുക എന്നതു്, ആരംഭത്തിൽ പ്രത്യേകിച്ചും ദുഷ്കരവും, ക്രമംകൊണ്ട് അല്പാല്പമായി സാധിക്കാവുന്നതും, അത്രെ; എങ്ങനെയും മനസ്സിനെ ഏകത്തിൽ നിറുത്തുക അത്യാവശ്യമാകുന്നു. ബീജം ഏതെങ്കിലുംആകാം; ശ്രീകൃഷ്ണനാണ് ബീജമെങ്കിൽ, ആ ദൈവതത്തെ വൃന്ദാവനബാലകനായോ, കൌരവ സഭാ ഭയങ്കരനായോ, ഗീതാ പരമ ഘോഷം ചെയ്യുന്ന യോഗപ്രഭുവായോ, വേറെ ഏതെങ്കിലും പ്രകാരത്തിലോ, ധ്യാനിച്ചുകൊള്ളാം. അന്ധനും അശക്തനും സൎവജ്ഞനും ആയ ധൃതരാഷ്ട്രമഹാരാജാവിന്റെ ആദ്ധ്യക്ഷതയിൽ, ദുൎയ്യോധനാദികളായ കൎക്കശന്മാരും, ഭീഷ്മാദികളായ ഉഭയപക്ഷന്മാരും, വിദുര സാത്യകി പ്രമുഖന്മാരായ ഏകാന്തഭക്തന്മാരും, നിറഞ്ഞ വലിയ സഭയിൽ—പാണ്ഡവപക്ഷത്തു എന്ന ന്യായേന യുക്തിവാദങ്ങളെക്കൊണ്ടു ധൎമ്മസമരം നടത്തുന്ന നിൎഭയനും സൎവ്വസ്ഥാനപൎയ്യാപ്തനും ആയ ഭഗവാനെ മനസ്സിൽ നിറുത്താം; സാഹചൎയ്യങ്ങളെ പനിപ്പെട്ട് അകററി നിറുത്തി കേന്ദ്രസ്ഥനായ ഭഗവാനെ അധികമധികം തെളിയിച്ച്, മനസ്സിനെ ഏകാഗ്രമായി ഉറപ്പിക്കുക. ചരണാരവിന്ദം, ഊരു, നിതംബം, നാഭി, വക്ഷസ്സ്, സ്തനദേശം, ബാഹുക്കൾ, കണ്ഠം, സുദൎശനം, പാഞ്ചജന്യം, കൌമോദകി, പത്മം, കൌസ്തുഭം, വനമാല, വദനാരവിന്ദം, ദന്തപംക്തി, അധരം, നാസിക, ഭ്രൂമണ്ഡലം, കടാക്ഷം, മന്ദഹാസം, എന്നിവയെ ഒക്കെയും വേറെ വേറെ ധ്യാനിച്ചു സാക്ഷാൽകരിക്കാം. മഹാവിഷ്ണുവിനെ ബീജമായി കല്പിച്ച ഒരു സമഗ്രാംഗ ധ്യാനത്തിന്റെ ക്രമത്തെ കപിലൻ ദേവഹൂതിക്ക് ഇങ്ങനെ ഉപദേശിക്കുന്നു.

പ്രസന്ന വദനാംഭോജം പത്മഗൎഭാരുണേക്ഷണം
നീലോല്പല ദല ശ്യാമം ശംഖ ചക്ര ഗദാധരം
ലസത് പങ്കജ കിഞ്ജല്ക പീത കൌശേയ വാസസം
ശ്രീവത്സവക്ഷസം ഭ്രാജത് കൌസ്തുഭാ മുക്തകന്ധരം

മത്ത ദ്വിരേഫ കലയാ പരീതം വനമാലയാ
പരാൎദ്ധ്യ ഹാര വലയ കിരീടാംഗദ നൂപുരം
കാഞ്ചീ ഗുണോല്ലസത് ശ്രോണീം ഹൃദയാംഭോജ വിഷ്ടരം
ദൎശനീയ തമം ശാന്തം മനോ നയന വൎദ്ധനം

അപീച്യ ദൎശനം ശശ്വത് സൎവലോക നമസ്കൃതം
സന്തം വയസി കൈശോരേ ഭൃത്യാനുഗ്രഹ കാതരം
കീൎത്തന്യ തീൎത്ഥയശസം പുണ്യശ്ലോക യശസ്കരം
ധ്യായേൽ ദേവം സമഗ്രാംഗം യാവ ന്ന ച്യവതേ മനഃ

സ്ഥിരപ്രജ്ഞഃ സമാസീനം ശയാനം വാ ഗുഹാശയം
പ്രേക്ഷണീയ ഹിതം ധ്യായേ ശുദ്ധഭാവേന ചേതസാ.

"താമരപോലെ തെളിഞ്ഞ മുഖം; ചെന്താമരപോലെ ചുവന്ന കണ്ണുകൾ; നീലത്താമരപോലെ നീലിമ കലന്ന ശരീരം; ശംഖം, ചക്രം, ഗദ എന്നിവയെ വഹിക്കുന്ന കൈകൾ; സാരസ കേസരത്തിൻെറ നിറം മറയ്ക്കുന്ന മഞ്ഞപ്പട്ടുടയാട, മാറിൽ വിളങ്ങുന്ന ശ്രീവത്സം മറു, കഴുത്തിൽ ഞൊന്ന കൌസ്തുഭം, മദിച്ച വണ്ടുകൾ പാടിപ്പറുന്ന വനമാല, വില കൂടിയ ഹാരം, വലയം, കിരീടം, തോൾവള, ചിലമ്പു്, അരഞ്ഞാണിട്ട അരക്കെട്ടു്, ഭക്തന്മാരുടെ കണ്ണും കരളും കുളുർപ്പിച്ചുകൊണ്ടു് അവരുടെ മനത്താമരയിൽ ഇരിപ്പുറപ്പിച്ചിരിക്കുന്ന ശാന്തിരൂപം, സർവ്വലോക നമസ്കൃതവും ശശ്വത് സുന്ദരവും ആയ കൈശോരവയസ്സു്, ഭൃത്യാനുഗ്രഹകാതരമായ ആകാരം, കീർത്തനീയമായ തീർത്ഥയശഃസഞ്ചയം, പുണ്യശ്ലോകന്മാരുടെ യശസ്സിനെ വർദ്ധിപ്പിക്കുന്ന വത്സലത,—എന്നു വിഭവങ്ങളുടെ ആകരമായ ഭഗവാനെ—സമഗ്രാംഗനായി,—മനസ്സിൻെറ ചാഞ്ചല്യം തീരുന്നതുവരെയും ധ്യാനിക്കണം. ഭഗവാൻ നില്ക്കുന്നതായോ, വിഹരിക്കുന്നതായോ, ഇരിക്കുന്നതായോ, കിടക്കുന്നതായോ, ഭക്തൻെറ ഹൃദയ ഗുഹയിൽ വിശ്രമിക്കുന്നതായോ, കാണ്മാൻ അർഹമായ വേറെ ഏതെങ്കിലും അവസ്ഥയിൽ വർത്തിക്കുന്നതായോ, ഭക്തൻ ധ്യാനിക്കാവുന്നതാകുന്നു. ഒരു ഘട്ടത്തിൽ മനസ്സു ചിന്താന്തരങ്ങൾക്കു വഴിപ്പെടാതെ കേവലം ശുദ്ധമായിരിക്കണം." ഭഗവാനിൽ പ്രേമം ഉറയ്ക്കുമ്പോൾ ഹൃദയം ദ്രവിക്കും; പ്രമോദം കൊണ്ടു രോമാഞ്ചമുണ്ടാകും; ആനന്ദബാഷ്പം ധാരാധാരയായി ഒഴുകും; യോഗിയുടെ മനസ്സു ഭഗവാനിൽ തന്നെ നില്ക്കും; മനസ്സു സകല വിഷയങ്ങളിൽ നിന്നും നിവർത്തിതമായി നിർവ്വാണത്തെ പ്രാപിക്കുന്ന സമയം, ജീവാത്മാവു പരബ്രഹ്മത്തെ മറവു കൂടാതെ കാണും. തത്ത്വമസി, അഹം ബ്രഹ്മാസ്മി മുതലായി ഭൂലോകവിസ്മയം ചെയ്യുന്ന മഹാവാക്യങ്ങൾ, സ്വയം വ്യാഖ്യാനം ചെയ്തു പ്രസാദിച്ചുനില്ക്കും.

വിജിതാത്മാവായ പരീക്ഷിത്തു രാജാവു് ഒരു ഋഷികുമാരൻെറ ശാപം നിമിത്തം അകാലമരണം പ്രാപിക്കേണ്ടതായി വന്നുകൂടി. ശാപോച്ചാരണത്തിൻെറ ഏഴാംനാൾ മരണം അടയുമെന്നാണ് ശാപഫലം എന്നു് അറിഞ്ഞു്,—തുഷ്ടനായ രാജാവു്, ഇങ്ങനെ പറഞ്ഞു:—"പാപവും, ജഡികചിന്തകളിൽ സക്തനും, ആയ എന്നെ ഉൽകൃഷ്ട നികൃഷ്ടങ്ങളായ സർവ്വങ്ങൾക്കും ഈശ്വരനായ പ്രഭു, അനുഗ്രഹിച്ചിരിക്കുന്നു. ഞാൻ ബ്രാഹ്മണ ശാപരൂപേണ അനുഗൃഹീതനായി. നാരായണൻ തന്നെ ബ്രാഹ്മണ ശാപരൂപത്തിൽ തെളിഞ്ഞുനിന്നു് എന്നെ വൈരാഗ്യത്തിലേക്കു ക്ഷണിക്കുന്നു. ഞാൻ ശരണം അർത്ഥിക്കുന്നു എന്നു്, ദേവി ഗംഗയും, ബ്രാഹ്മണരും, അറിയട്ടെ; ഞാൻ എൻെറ ചിത്തത്തെ ഈശ്വരനിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ബ്രാഹ്മണകുമാരൻെറ പ്രേരണ, നിമിത്തം എന്നെ കടിച്ചു കൊല്ലുവാനായി വരുന്ന വഞ്ചകനായ തക്ഷക മഹാസർപ്പം, എന്നെ കടിച്ചുകൊള്ളട്ടെ; സഭാജനങ്ങൾ വിഷ്ണുഗാനങ്ങളെ ഇപ്പോൾ തന്നെ ആരംഭിക്കാം. എനിക്കു് ഏതു ജന്മമെങ്കിലും ഇനി ഉണ്ടായിക്കൊള്ളട്ടെ. ഭഗവൽഭക്തന്മാരോടു നിരന്തരസംസർഗ്ഗവും സർവ്വന്മാരോടു മിത്രതയും ഉണ്ടായിരിക്കണമെന്നു മാത്രമാണ്, എൻെറ ആഗ്രഹം. ഞാൻ സർവ്വബ്രാഹ്മണരേയും നമസ്കരിക്കുന്നു." ബുദ്ധിമാനായ പരീക്ഷിത്തു് ആ ക്ഷണത്തിൽ പുത്രനായ ജനമേജയനെ രാജാവായി അഭിഷേകം ചെയ്തു; ഗംഗയുടെ തെക്കേത്തീരത്തു ദർഭവിരിച്ചു്, അതിൽ വടക്കുനോക്കി ഇരുന്നു. അത്യാപത്തിനെ അറിഞ്ഞശേഷവും ശാന്തമായ മനസ്സോടുകൂടെ രാജാവു് പ്രായോപവേശം ചെയ്തതായിക്കണ്ടസമയം, സുരന്മാർ പെരുമ്പറകൊട്ടി; രാജാവിനെ പ്രശംസിച്ചു; പൂമഴപെയ്തു; പല മഹർഷിമാർ അവിടെ ചെന്നുകയറി; ആ പരഹിതനിരതന്മാർ സാധുവാദംചെയ്തു്, ഇങ്ങനെ ഹർഷപ്രകടനംചെയ്തു:—"പാണ്ഡവവംശജനായ അങ്ങു്, ഈ വിധം വർത്തിക്കുന്നതിനെ കുറിച്ചു് ഞങ്ങൾ വിസ്മയപ്പെടുന്നില്ല. അങ്ങയുടെ പ്രപിതാവായ അർജ്ജുനനും യുധിഷ്ഠിരൻ മുതലായ സഹോദരന്മാരും, സദാ ഭഗവൽ സന്നിധാനത്തിൽ തന്നെ വർത്തിക്കുവാൻ കാംക്ഷിച്ചുകൊണ്ടു്, കിരീടത്തെയും സിംഹാസനത്തെയും ഉപേക്ഷിച്ചവരല്ലയോ?" ഋഷിമാർ തങ്ങളിൽ പറഞ്ഞു:—"ഇതാ ഈ ഭാഗവതപ്രധാനൻ ശരീരത്തെ ഉപേക്ഷിച്ചു് അസ്വാസ്ഥ്യവും ശോകവും അകന്ന പരമോൽകൃഷ്ടമായ ലോകത്തെ പ്രവേശിക്കുവാൻ സന്നദ്ധനായി; അതു കഴിയുന്നതുവരെയ്ക്കു നമുക്കു് ഇവിടെത്തന്നെ താമസിക്കാം." അമൃതസ്രവവും ഗംഭീരവും ആയ ഋഷിഗണവചനം കേട്ടു പരീക്ഷിത്തു് തുഷ്ടനായി; ഭഗവൽ കഥാശ്രവണ തല്പരനായി; ഇങ്ങനെ പറഞ്ഞു:—"അല്ലയോ ഋഷികളെ! സത്യലോകത്തിൽ വേദങ്ങളെന്നപോലെ ശുദ്ധമായ രൂപംധരിച്ചു നിങ്ങൾ പല ദിക്കുകളിൽനിന്നു്, ഇവിടെ വന്നുകയറി; അന്യന്മാരെ അനുഗ്രഹിക്കുക എന്നതിനെ ഒഴിച്ചു്, വേറൊന്നിനെ, ഇഹത്തിലാകട്ടെ, പരത്തിലാകട്ടെ, നിങ്ങൾ കാംക്ഷിക്കുന്നില്ല. അല്ലയൊ ബ്രാഹ്മണരെ! ഞാൻ വിശ്വാസപൂർവ്വം ചോദിക്കുന്നു. ഒരു മനുഷ്യൻ ചെയ്യേണ്ട പ്രധാനകൃത്യം എന്തു്? വിശേഷിച്ചും മരണാസന്നനായ ഒരുവൻ ചെയ്യേണ്ട നിഷ്കൽമഷമായ കൃത്യം എന്തു്? നിങ്ങൾ ആലോചിച്ചു പറയുവിൻ." ഋഷികൾ ആലോചിച്ചു; മരണാസ

ന്നൻ ചെയ്യേണ്ടതു് ദാനമാണു്, തപസ്സാണു്, ധ്യാനമാണു്, എന്നിങ്ങനെ അവർ വാദമായി. ആ ഘട്ടത്തിൽ അവിടെ ഒരു ഋഷി ചെന്നുകയറി. ജാതിയാകട്ടെ, ആശ്രമമാകട്ടെ, കാണിക്കുന്ന യാതൊരു ലക്ഷണവും ദേഹത്തിൽ ധരിച്ചിട്ടില്ലാത്തവനും, ആത്മാനന്ദപരിപുഷ്ടനും ആയ ഒരു പരമർഷി! യാതൊരു ഉദ്ദേശവും ഇല്ലാതെ ഭൂപര്യടനം ചെയ്യവെ, അവിടെ ചെന്നു കയറിയതു്, ഭഗവാൻ വ്യാസന്റെ പുത്രനായ ഭഗവാൻ ശുകനാണു്. പ്രിയദർശനങ്ങളായ കാലുകൾ, കൈകൾ, തുടകൾ, ബാഹുക്കൾ, കവിൾത്തട്ടുകൾ എന്നിവ ഇണങ്ങിയ സൌന്ദര്യപരമാർദ്രനായ യുവാവു്! പതിനാറുവയസ്സിന്റെ ഗുണംനിറഞ്ഞ രൂപസമൃദ്ധിസംപന്നൻ! നീണ്ട കണ്ണുകളും, ഉയർന്നമൂക്കും, ഒന്നിനൊന്നു് ഒത്ത കാതുകളും, ചാരുക്കളായ പുരികങ്ങളും—തമ്മിൽ പിണഞ്ഞി പ്രഭകേയററുന്ന ഭംഗനുമനോഹരൻ! ശംഖസുഖകണ്ഠസുഭഗൻ! മാംസംമറച്ച തോളെല്ലുകളും, ഉറച്ചു പരന്നമാറും, വട്ടമൊത്ത നാഭിയും, വലിത്രയങ്ങൾ അലങ്കരിച്ച ഉദരവുംകൊണ്ടു ഗംഭീരനായമുനി! കേവലം നഗ്നനായ മുനി! ശിരസ്സിൽ ചുരുണ്ടമുടി അഴിഞ്ഞു ചിതറിപ്പറക്കുന്നു; ആനത്തുമ്പിക്കൊത്ത ബാഹുക്കൾ നീണ്ടുരുണ്ടു തൂങ്ങിക്കിടക്കുന്നു. ശ്യാമനായമുനി, സ്ത്രീചിത്തത്തെ അപഹരിക്കുമാറു്, അംഗൈശ്വര്യസംപുഷ്ടനായ മുനി, മധുരമായി ചിരിചിരിച്ചുകൊണ്ടു്, ഋഷിസഭയിൽ ചെന്നുകയറി. തേജസ്സിനെ ഒതുക്കി നിറുത്തിക്കൊണ്ടു ചെന്നുകയറിയ മുനിയുടെ തെളിഞ്ഞ ലക്ഷണങ്ങളെക്കണ്ടു്, ലക്ഷണജ്ഞന്മാരായ സർവ്വർഷികളും ആസനങ്ങളിൽ നിന്നു് എഴുന്നേററു. പരീക്ഷിത്തു്, പരമഭാഗവതനെക്കണ്ടു് എഴുന്നേററു്; തലതാഴ്ത്തിവന്ദിച്ചു; ഏതോ ഒരു സുന്ദരൻ മുണ്ടുടുക്കാതെ രാജസഭയിലേക്കു നടന്നുപോകുന്നതുകണ്ടു പിറകേക്കൂടിയ ചന്തക്കുട്ടികളും അങ്ങാടിപ്പെണ്ണുങ്ങളും, കണ്ണുമിഴിച്ചുനോക്കി; ചെന്നുകയറിയതു് അസാധാരണനാണെന്നു് അറിഞ്ഞു പേടിച്ചുമാറി. രാജസംപൂജിതനായ ശുകൻ, സഭയിൽ മഹാസനത്തിൽ ഉപവിഷ്ടനായി. ആ ബ്രഹ്മർഷി രാജർഷി ദേവർഷി സഭയിൽ, ഭഗവാൻ ശുകൻ ആകാശത്തു ഗ്രഹ താരാ നികര പരിവാരിതനായ ചന്ദ്രനെപ്പോലെ പ്രഭാപ്രഥമനായി വിളങ്ങി. രാജാവു മുനിയെ വീണ്ടും വീണ്ടും വണങ്ങി; തൊഴുതു; നമസ്കരിച്ചു, പറഞ്ഞു:—"ഭോ ബ്രഹ്മൻ! ക്ഷത്രിയാധമനായ ഞാൻ, സജ്ജനങ്ങളാൽ ദർശിക്കപ്പെടുവാൻ അർഹനായി. അഹോ! അങ്ങു് അതിഥിയായിവന്നു ചേർന്നതിനാൽ, ഞങ്ങൾ പുണ്യവാന്മാരായി. സജ്ജനങ്ങളെ സ്മരിക്കുന്നതുകൊണ്ടുതന്നെയും ഗൃഹം പരിശുദ്ധമാകും; സജ്ജനങ്ങളെ ദർശിക്കുക, സ്പർശിക്കുക, അഭിവാദ്യംചെയ്യുക, പാദക്ഷാളനം ചെയ്യുക, പീഠത്തിലിരുത്തുക എന്നവയെ സാധിക്കുന്നതിന്റെ ധന്യത ഇത്രയെന്നില്ല. ഭോ മഹായോഗിൻ! വിഷ്ണുവിന്റെ സന്നിധിയിൽ അസുരന്മാർ നശിക്കുന്നതുപോലെ, അങ്ങയുടെ സന്നിധിയിൽ കൊടിയ പാപങ്ങൾ തന്നെയും നശിച്ചുപോകും. ഭഗവാൻ കൃഷ്ണൻ, പാണ്ഡുവിന്റെ വംശത്തിൽപെട്ട സർവ്വന്മാരുടെയും പരമപ്രിയനാകുന്നു. ദേവി, കുന്തിയെയുള്ള മാനംകൊണ്ടെങ്കിലും, കൃഷ്ണൻ, ആ അമ്മയുടെ സന്താനപരമ്പരയിൽപ്പെട്ട എന്നെക്കുറിച്ചു പ്രീതിയുള്ളവനായിരിക്കുന്നുവൊ? ഭഗവാൻ കൃഷ്ണൻ, എന്നെക്കുറിച്ചു പ്രസാദമുള്ളവനായിരിക്കുന്നു; നിശ്ചയം. അല്ലെങ്കിൽ, മരണം അടുത്തിരിക്കുന്ന ഈ സന്ദർഭത്തിൽ ഞാൻ സിദ്ധനായ അങ്ങയെ, ആർക്കും അറിഞ്ഞുകൂടാത്ത മനോഗതികളോടു കൂടിയ അങ്ങയെ, കാണുവാൻ എങ്ങനെ സംഗതിവന്നു? ഈ ഘട്ടത്തിൽ അങ്ങു് ഇവിടെ വന്നു ചേർന്നതുകൊണ്ടു്, ഞാൻ ധൈര്യത്തെ അവലംബിച്ചുകൊണ്ടു ചോദിച്ചുകൊള്ളട്ടെ; അങ്ങു് സിദ്ധനാകുന്നു; യോഗികളിൽ പരമനാകുന്നു; ഗുരുവാകുന്നു; മരണം അടുത്ത ഞാൻ എന്താണു് ചെയ്യേണ്ടതു് എന്നു അങ്ങു് എനിക്കു ഉപദേശിക്കേണമേ! ഭോ പ്രഭോ! മഹായോഗിൻ! കേൾക്കേണ്ട വിഷയം ഏതു്? ജപിക്കേണ്ട മന്ത്രം ഏതു്? ചെയ്യേണ്ട പ്രവൃത്തി ഏതു്? സ്മരിക്കേണ്ട കാര്യം ഏതു്? ഭജിക്കേണ്ട രൂപം ഏതു്? അല്ലെങ്കിൽ ശ്രോതവ്യവും ജപ്യവും കർത്തവ്യവും, സ്മർത്തവ്യവും, ഭജനീയവും അല്ലാത്തതു് ഏതു്? ഭോ ബ്രഹ്മൻ! അങ്ങു ഗൃഹസ്ഥാശ്രമികളുടെ ഗൃഹങ്ങളിൽ പശുക്കറവിനുള്ള സമയംപോലും താമസിക്കാറില്ല എന്നു് എനിക്കറിയാം. ഭഗവാൻ, ഇവിടെ വിശ്രമിക്കാമെന്നു വച്ചതിനാൽ ഞാൻ പരമ ധന്യനായി

ഈ ഘട്ടത്തിൽ ശുകൻ പരീക്ഷിത്തിനു കൊടുത്ത ഉപദേശം താഴെ ചേർക്കുന്നു. ശുകൻ ഉപദേശിക്കുന്നതു് സഗുണധ്യാനം തന്നെ. മഹാവിഷ്ണുവിന്റെ സ്ഥൂലരൂപത്തെയും അതിന്റെ ശേഷം സൂക്ഷ്മരൂപത്തെയും ധ്യാനിക്കേണമെന്നാണു്, ശുകന്റെ ഉപദേശത്തിന്റെ ചുരുക്കം. ശുകൻ പറഞ്ഞു:—"രാജാവേ! അങ്ങു ചോദിച്ച ചോദ്യം വളരെ ശ്രേഷ്ഠമായതുതന്നെ. കേൾക്കേണ്ടവയിൽ ഇതിനെ കവിഞ്ഞ ചോദ്യമില്ല. ഇതു ലോകഹിതവും ആത്മവിത്തുകളുടെ ചിന്താവിഷയവും ആകുന്നു. ശ്രോതവ്യവും, ജപ്യവും, കർത്തവ്യവും, സ്മർത്തവ്യവും ഭജനീയവും, അല്ലാത്തതു് എന്താണെന്നു് ഞാൻ ഒന്നാമതായി പറയാം. ആത്മതത്വത്തെ ഗ്രഹിക്കാത്തവരും, ഗൃഹധർമ്മങ്ങളിൽ സക്തന്മാരും ആയവർ ആയിരം കാര്യങ്ങളെക്കുറിച്ചു്, മനസ്സിനെ പുണ്ണാക്കുന്നു.

നിദ്രയാ ഹ്രിയതേ നക്തം വ്യവായേന ച വാ വയഃ
ദിവാ ചാർത്ഥേഹയാ രാജൻ കുടുംബഭരണേന വാ
ദേഹാപത്യ കളത്രാദിഷ്വാത്മസൈന്യേഷ്വസത്സ്വപി
തേഷാം പ്രമത്തോ നിധനം പശ്യന്നപി ന പശ്യതി
തസ്മാൽ ഭാരത സർവ്വാത്മാ ഭഗവാൻ ഹരിരീശ്വരഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച സ്മർത്തവ്യശ്ചേച്ഛതാഭയം.

"രാജാവെ, വയസ്സാകട്ടെ രാത്രിയിൽനിദ്രകൊണ്ടും, മൈഥുനവ്യാപാരംകൊണ്ടും കഴിയുന്നു; പകലിൽ അർത്ഥേച്ഛകൊണ്ടും കുടുംബഭരണംകൊണ്ടും കടന്നുപോകുന്നു. ഇതിൻെറ കാരണം പ്രത്യക്ഷമാണ്; സ്വന്തശരീരവും, മക്കളും, ഭാര്യ മുതലായവരും, സൈന്യങ്ങളും, നാശമുള്ളവയാണ്, എങ്കിലും ചുററിലുമുള്ളവരുടെ മരണത്തെക്കാണുന്ന ആളുകൾ പ്രമാദംമൂലം ഈ വാസ്തവത്തെ കാണുന്നില്ല. അയതിനാൽ അഭയത്തെ ഇച്ഛിക്കുന്നവൻ ചെയ്യേണ്ടതു്, ഇങ്ങനെയാണ്; ആ ആൾ, ശ്രോതവ്യനും, കീർത്തിതവ്യനും, സ്മർത്തവ്യനും ആയതു, സർവ്വാത്മാവും ഈശ്വരനും ആയ ഭഗവാൻ ഹരിമാത്രമാണെന്നു ഗ്രഹിക്കണം."മനുഷ്യർക്കു മരണമുഹൂർത്തത്തിൽ നാരായണസ്മൃതി ഒന്നുമാത്രം, ജന്മലാഭത്തിനു കാരണമാകുന്നു. സാംഖ്യത്തിൻെറയും യോഗത്തിൻെറയും ധർമ്മനിഷ്ഠയുടെയും ചുരുക്കം ഇതുതന്നെ. മനുഷ്യർക്കു മരണസമയത്തിൽ നാരായണസ്മരണംതന്നെ ജന്മലാഭമാകുന്നു. രാജാവെ! വൈദികങ്ങളായ വിധികളിൽനിന്നും നിഷേധങ്ങളിൽനിന്നും കാമ്യങ്ങളായ സകല ഫലങ്ങളിൽനിന്നും നിവർത്തിച്ചു്, നിർഗ്ഗുണബ്രഹ്മത്തിൽ നിവിഷ്ടചിത്തന്മാരായ മുനികൾതന്നെയും സാമാന്യേന ഹരി ഗുണാനുകഥനങ്ങളെ കുറിച്ചു തല്പരന്മാരാകുന്നു എന്നതു പ്രസിദ്ധമത്രെ. വേദങ്ങളെപ്പോലെ പരിശുദ്ധമായ ഈ ഭാഗവതപുരാണത്തെ ദ്വാപരയുഗത്തിൻെറ അവസാനത്തിൽ—കലിയുഗത്തിൻെറ ആരംഭത്തിൽ—എൻെറ അച്ഛനായ വ്യാസർ, എനിക്കു് ഉപദേശിച്ചതാണ്. നിർഗ്ഗുണബ്രഹ്മത്തിൽത്തന്നെ നിഷ്ഠ ഉറച്ചവനാകുന്നു ഞാൻ; എങ്കിലും ഭഗവാൻെറ ലീലയെക്കുറിച്ചു അലംഭാവംവരാത്ത ഞാൻ, ഈ പുരാണത്തെ പഠിച്ചതത്രെ. രാജാവേ! അങ്ങും പുരുഷോത്തമൻെറ പരമഭക്തനാകുന്നു. ആ പുരാണത്തെ ഞാൻ അങ്ങയ്ക്കു് ഉപദേശിക്കാം; ഇതിനെ ശ്രദ്ധിക്കുന്നവർക്കു മുകുന്ദനെക്കുറിച്ചു ഭക്തി വേഗത്തിൽ ഉറയ്ക്കും. ഓരോ കാമങ്ങളെ കാമിക്കുന്നവർക്കും, സർവ്വകാമങ്ങളെ കൈവെടിഞ്ഞ യോഗികൾക്കും, സർവ്വഭയങ്ങളെയും നശിപ്പിക്കുവാൻ ഹരിനാമകീർത്തനം പര്യാപ്തമാകുമെന്നു്, അനുഭവസ്ഥന്മാരായ ആചാര്യന്മാർ നിർണ്ണയം ചെയ്തിട്ടുള്ളതത്രെ.

കിം പ്രമത്തസ്യ ബഹുഭിഃ
പരോക്ഷൈർഹായനൈരിഹ
വരം മുഹൂർത്തം വിദിതം
ഘടേത ശ്രേയസേ യതഃ

ഖട്വാംഗോ നാമ രാജർഷിഃ
ജ്ഞാത്വേയത്താമിഹായുഷഃ
മുഹൂർത്താൽ സർവ്വമുൽസൃജ്യ
ഗതവാനഭയം ഹരിം.

"ഒരുവൻ അജ്ഞാനത്തിൽ കഴിക്കുന്ന ദീർഘവർഷങ്ങളെക്കൊണ്ടു് എന്തു പ്രയോജനം? നേരേമറിച്ചു ജ്ഞാനിയായ ഒരുവൻ ശ്രേയസ്സിനായി പരിശ്രമിച്ചുകഴിക്കുന്ന ഏകമുഹൂർത്തം തന്നെയും പരമ ശ്രേഷ്ഠമാകുന്നു. ഖട്വാംഗൻ എന്നുപേരായ രാജർഷി, ആയുസ്സിൻെറ അവധിയെ അറിയുകയും ഭൂമിയിലുള്ള സർവ്വവിഭവങ്ങളെയും ഏകമുഹൂർത്തത്തിൽ ഉപേക്ഷിച്ചു്, അഭയനായ ഹരിയെ പ്രാപിക്കുകയും, ഉണ്ടായി." ഹേ കൌരവപ്രഭോ! പരീക്ഷിത്തേ! അങ്ങയ്ക്കു് അവധി ഏഴു ദിവസം ഉണ്ടു്; അങ്ങു് അശേഷം ഭയപ്പെടേണ്ട. അങ്ങു സർവ്വത്തെയും ഉപേക്ഷിച്ചു് ആയുശ്ശേഷത്തെ പരലോകസമ്പാദനത്തിനായി ഉപയോഗിക്കുകതന്നെ. അവസാനകാലമായാൽ മനുഷ്യൻ നിർഭയനായി, ദേഹത്തിലും അതിനെ സംബന്ധിച്ചവററിലും ഉള്ള സ്പൃഹയെ, അസംഗമാകുന്ന ആയുധംകൊണ്ടു ഖണ്ഡിച്ചുകളയണം. രാജാവെ! ഇതിനെയാണ്, വൈരാഗ്യം, സന്യാസം, എന്ന പദങ്ങളെക്കൊണ്ടു യോഗികൾ പ്രസ്താവിക്കുന്നതു്. ഇങ്ങനെ ആരംഭിക്കുന്നവൻ അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, എന്ന യമവിധികളെക്കൊണ്ടു വേണ്ടാത്തവഴികളിൽനിന്നു മാറിനില്ക്കുവാനും, ശൌചം, സന്തോഷം, തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം, എന്ന നിയമവിധികളെക്കൊണ്ടു വേണ്ട വഴികളിൽ ഉറച്ചു നില്ക്കുവാനും, ആവശ്യമായ അളവിൽ ധീരനായിരിക്കണം. മുമുക്ഷു, ഗൃഹം ഉപേക്ഷിച്ചിറങ്ങി പുണ്യതീർത്ഥങ്ങളിൽ സ്നാനംചെയ്തു്, ശുദ്ധനായി, വിജനസ്ഥാനത്തു്, വിധിപ്രകാരമുള്ള ആസനങ്ങളിൽ ഇരിക്കണം; അ, ഉ, മ, എന്ന മൂന്നുവൃത്തികളോടുകൂടിയതും ശുദ്ധവും ശ്രേഷ്ഠവും ആയ ബ്രഹ്മാക്ഷരത്തെ മനസ്സുകൊണ്ടു് ഉരുവിടണം. ബ്രഹ്മസ്മരണത്തിനു മൂലമായ, ബ്രഹ്മബീജമായ, ഓംകാരത്തെ വിസ്മരിക്കാതെയും ശ്വാസങ്ങളെ ജയിച്ചും, മനസ്സിനെ സ്ഥിരമായി സ്ഥാപിക്കണം. മനസ്സിനെ സ്ഥാനത്തു നിറുത്തുവാൻ ശ്വാസവിജയം അത്യാവശ്യമാകയാൽ യോഗത്തിൽ പ്രാണായാമത്തിനു വില കല്പിക്കപ്പെട്ടിരിക്കുന്നു. രഥചക്രംപോലെ ഇന്ദ്രിയങ്ങൾ വിഷയങ്ങളിലേക്കു നീങ്ങിക്കൊണ്ടിരിക്കും; അയതിനാൽ ബുദ്ധിയാകുന്ന സാരഥി, ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിന്നോട്ടു നടത്തണം; ഇതു പ്രത്യാഹാരമാകുന്നു. കർമ്മബലംനിമിത്തം മനസ്സ്, ഇളകി ഇളകി നില്ക്കും; ആ മനസ്സിനെ ശുഭമായ അർത്ഥത്തിൽ—ഭഗവദ്രൂപത്തിൽ—നിറുത്തണം. ഇതാണു ധാരണ. ഇതിൻെറശേഷം, ഭഗവാൻെറ ഓരോ അവയവത്തെ, ഇളകാത്ത മനസ്സുകൊണ്ടു ധ്യാനിക്കണം. ഇതത്രെ ധ്യാനം. മനസ്സു വിഷയങ്ങളിൽ നിന്നു് പൂ

ണ്ണമായി നിവർത്തിതമായി, ഭഗവദ്രൂപത്തിൽ ഉറച്ചു കഴിഞ്ഞാൽ—പിന്നെ യാതൊന്നും സ്മരിക്കരുതു്. ഈ അവസ്ഥയ്ക്കു് സമാധി എന്നു പേർ. രാജാവെ മനസ്സിനെ രജസ്സും തമസ്സും ചലിപ്പിച്ചു കൊണ്ടിരിക്കും. ഭഗവദ്രൂപത്തെത്തന്നെ കാംക്ഷിക്കുന്നവന്റെ ചിന്ത മററു വഴികളിൽ പോയി എന്നു വരാം; അതു രജസ്സിന്റെ അക്രമണം കൊണ്ടാണു്; അല്ല, പരിശ്രമത്തിനിടയിൽ യോഗി അലസ്യം പൂണ്ടു് ഉറങ്ങി എന്നു വരാം; അതു തമസ്സിന്റെ അക്രമണം കൊണ്ടാണ്. ഇങ്ങനെ ഇളകുകയും ഉറങ്ങുകയും ചെയ്യുന്ന മനസ്സിനെ യോഗി ധാരണയെ ആശ്രയിച്ചു വീണ്ടും ജയിക്കണം; അധൈര്യപ്പെടരുതു്; ധാരണ രജസ്സിനെയും തമസ്സിനെയും ജയിക്കും. ഭദ്രമായ ആശ്രയത്തെ കേന്ദ്രമാക്കി ധാരണ ശീലിക്കുന്ന യോഗിയുടെ മനസ്സിൽ ഭക്തി മുളച്ചു തഴയ്ക്കും". പരീക്ഷിത്തു പറഞ്ഞു:—"ഭോ ബ്രഹ്മൻ, പുരുഷന്റെ ഏതുരൂപത്തെയാണു് ഞാൻ ധാരണയിൽ, മനസ്സിൽ സ്ഥാപിക്കേണ്ടതു്? ഏതു രൂപത്തെ ധാരണയിൽ സ്ഥാപിച്ചാൽ മനസ്സിന്റെ മലം വേഗത്തിൽ നീങ്ങും?" ശുകൻ പറഞ്ഞു:—"

ജിതാസനോ ജിതശ്വാസോ ജിതസംഗോ ജിതേന്ദ്രിയഃ
സ്ഥൂലേ ഭഗവതോ രൂപേ മനഃ സംധാരയേൽ ധിയാ.

രാജാവെ! ആസനങ്ങളെ ശീലിച്ചു പ്രാണായാമം നിമിത്തം ശ്വാസങ്ങളെ ജയിച്ചു്, പ്രത്യാഹാരം മൂലം വിഷയസംഗത്തെ ത്യജിച്ചു് ഇന്ദ്രിയങ്ങളെ അടക്കി, ഭഗവാന്റെ സ്ഥൂലരൂപത്തെ ധാരണയിൽ ബുദ്ധിപൂർവ്വം സ്ഥാപിക്കണം. ഇത്രയും സാധിച്ചവൻ ധ്യാനവും സമാധിയും തുടരുന്നു. ഭോ ഭഗവൽഭക്ത! മനസ്സിന്റെ മലം വേഗത്തിൽ മാറുന്നതിനു മനസ്സിൽ ധരിക്കപ്പെടേണ്ട രൂപം ഏതാണെന്നുള്ളതിനെ കുറിച്ചു് വിവരമായി അറിയണമെന്നല്ലയൊ, അങ്ങു് അവശ്യപ്പെട്ടതു്? അങ്ങു കേൾക്കുക! ഞാൻ പറയാം. മുമുക്ഷു ഒന്നാമതായി ഭഗവാന്റെ സ്ഥൂലരൂപത്തെ,—അതായതു വിരാഡ്രൂപത്തെ—ധാരണയിൽ നിർത്തുവാൻ ശീലിക്കണം. ഭഗവാന്റെ സ്ഥൂലരൂപം അല്ലെങ്കിൽ വിരാഡ്രൂപം എന്നതു, സ്ഥൂലരൂപങ്ങളിൽ വച്ചു് പരമസ്ഥൂലമായ ഒരു വിശേഷ ദേഹമാകുന്നു; അയതിൽ വിശ്വവും ഭൂതഭവ്യഭവിഷ്യത്തുകളും ഉൾപ്പെടുന്നു. വിരാഡ്രൂപം അണ്ഡാകൃതിയിലുള്ളതും, ഭൂമി, ജലം, അഗ്നി, വായു, ആകാശം അഹംതത്ത്വം മഹത്തത്ത്വം എന്ന ഏഴു് ആവരണങ്ങൾ ഉള്ളതും ആകുന്നു. വിരാഡ് ദേഹമായ ഈ അണ്ഡത്തിനകത്തു്, അതിന്റെ ജീവനായ വൈരാജൻ അല്ലെങ്കിൽ ഹിരണ്യഗർഭൻ വർത്തിക്കുന്നു. അ വൈരാജനെയാണു് കേന്ദ്രമായി ധാരണകൊണ്ടു നിർത്തേണ്ടതു്. എന്നാൽ വിരാഡ്ദേഹവും ഹിരണ്യഗർഭനും രണ്ടെന്നു ധരിക്കരുതു്. വിരാഡ്ദേഹത്തിലുള്ള പാതാളം ഹിരണ്യഗർഭന്റെ കാൽവെള്ളകളും, രസാതലം കുതികാലുകളും, മഹാതലം നെരിയാണികളും, തലാതലം കണങ്കാലുകളും, സുതലം കാൽമുട്ടുകളും, വിതലവും അതലവും തുടകളും, മഹാതലം ജഘനവും, നാഭി നഭസ്ഥലവും, ആകുന്നു; ജ്യോതിർഗോളങ്ങൾ വക്ഷസ്സാകുന്നു; മഹർല്ലോകം കഴുത്താകുന്നു; ജനർല്ലോകം മുഖമാകുന്നു; തപോലോകം നെററിത്തടമാകുന്നു; സത്യലോകം ആ സഹസ്രശീർഷന്റെ ശിരസ്സുകളാകുന്നു. ഇന്ദ്രനും ഇതരദേവന്മാരും ബാഹുക്കളും, ദിക്കുകൾ കാതുകളും, ആകുന്നു; ശബ്ദം ശ്രോത്രവും, അശ്വിനികൾ നാസാരന്ധ്രങ്ങളും, ആകുന്നു; ഗന്ധം ഘ്രാണവും, കത്തുന്ന തീയ്യ് മുഖവും, അന്തരിക്ഷം കണ്ണുകളും ആകുന്നു; സൂര്യൻ ചക്ഷുസ്സാകുന്നു; ദിനരാത്രങ്ങൾ പുരികങ്ങളാകുന്നു; പുരികച്ചലനം ബ്രഹ്മാവിന്റെ ലോകമാകുന്നു; ജലം താലുവും, രസം ജിഹ്വയും, വേദങ്ങൾ ശിരസ്സുകളും, ആകുന്നു; യമനും സ്നേഹകലകളും, ദംഷ്ട്രകളും പല്ലുകളും ആകുന്നു; ജനങ്ങളെ ഭ്രമിപ്പിക്കുന്ന മായയും അവസാനമില്ലാത്ത സൃഷ്ടിയും--ഹാസവും കടാക്ഷവും, ആകുന്നു; ലജ്ജയും ലോഭവും--മേൽച്ചുണ്ടും കീഴ്ച്ചുണ്ടും, ആകുന്നു; ധർമ്മം സ്തനമാകുന്നു; അധർമ്മപഥവും ബ്രഹ്മാവും, മിത്രാവരുണന്മാരും--പൃഷ്ഠവും ഗുഹ്യസ്ഥലവും, വൃഷണങ്ങളും, ആകുന്നു; സമുദ്രങ്ങളും ഗിരികളും നദികളും,—വയറും അസ്ഥിസംഘങ്ങളും നാഡികളും, ആകുന്നു; വൃക്ഷങ്ങൾ രോമങ്ങളാകുന്നു; വായു ശ്വാസമാകുന്നു; ഗതി വയസ്സാകുന്നു; ഗുണങ്ങളുടെ പ്രവാഹം കർമ്മവും മേഘങ്ങൾ കേശങ്ങളും ആകുന്നു; സന്ധ്യയും അവ്യക്തവും-വസ്ത്രവും ഹൃദയവും, ആകുന്നു; സർവ്വ വികാരങ്ങളുടെ ഭണ്ഡാഗാരമായ ചന്ദ്രൻ മനസ്സും, മഹത്തത്ത്വം ചിത്തവും, രുദ്രൻ അന്തഃകരണവും, ആകുന്നു; അശ്വം, അശ്വതിരി ഒട്ടകം ആന മുതലായ മൃഗങ്ങൾ, നഖങ്ങളാകുന്നു; പശുക്കൾ അരക്കെട്ടും, പക്ഷികൾ ശില്പവിദ്യകളും, ആകുന്നു; മനു ബുദ്ധിയും, മനുഷ്യൻ നിവാസസ്ഥാനവും ആകുന്നു; ഗന്ധർവ്വാപ്സരവിദ്യാധരചാരണന്മാർ, സ്വരഭേദങ്ങളാകുന്നു; അസുരവർഗ്ഗം ബലമാകുന്നു.

ബ്രഹ്മാനനം ക്ഷത്രഭുജോ വിദ്യൂരു രംഘ്രിശ്രിത കൃഷ്ണവർണ്ണഃ
നാനാഭിധാഭിജ്യഗണോപപന്നോ ദ്രവ്യാത്മകഃ കർമ്മവിതാന
യോഗഃ

ബ്രാഹ്മണൻ മുഖം, ക്ഷത്രിയൻ ഭുജം, വൈശ്യൻ ഊരു, കൃഷ്ണവർണ്ണൻ പാദം,—ആകുന്നു. പല നാമങ്ങളുള്ള ദേവന്മാർ സത്വമാകുന്നു. യാഗങ്ങൾ കർമ്മമാ

കുന്നു. രാജാവെ! ഈശ്വരവിഗ്രഹത്തിന്റെ അംഗവിധാനം ഇങ്ങനെയാണു്. അതിനെ ഞാൻ ഇവിടെ പറഞ്ഞു. ഇതിൽനിന്നു വേറായി യാതൊന്നുമില്ല. പരമസ്ഥൂലമായ ഈ ശരീരത്തെ, മുമുക്ഷു മനസ്സിൽ ധാരണയിൽ നിറുത്തണം. ഒരുവൻ സ്വപ്നത്തിൽ സർവ്വജനങ്ങളെയും കാണുന്നതുപോലെ—സർവ്വരുടെയും ബുദ്ധിവൃത്തികൊണ്ടു സർവ്വത്തെയും അനുഭവിക്കുന്ന ആത്മാവു്, ഇവനാകുന്നു. രാജാവേ, അങ്ങു സത്യസ്വരൂപനും ആനന്ദനിധിയും ആയ ഇവനെ ഭജിക്കുക; മററൊരെടത്തു മനസ്സു കെട്ടിച്ചേർക്കരുതു്. ഈ ആത്മാവിനെ ഭജിക്കാത്തവരൊക്കയും, സംസാരസാഗരത്തിൽ തന്നെ ക്ലേശിക്കും. സ്ഥൂലരൂപത്തെ ധാരണകൊണ്ടു മനസ്സിൽ നിറുത്തിക്കൊണ്ടാകുന്നു, ബ്രഹ്മാവു മുതലായവരും വിധികളെ അനുഷ്ഠിക്കുവാൻ ശക്തിയെ പ്രാപിക്കുന്നതു്. ഒരു കല്പം കഴിഞ്ഞു് അടുത്ത കല്പത്തിന്റെ ആരംഭത്തിൽ ബ്രഹ്മാവു് പൂർവ്വകല്പത്തിൽ ചെയ്ത സൃഷ്ടിരീതിയെ കാലദീർഘതനിമിത്തം വിസ്മരിക്കാറുണ്ടു്: ആയതിനാൽ കല്പാരംഭത്തിൽ ബ്രഹ്മാവു സൃഷ്ടിനടത്തുന്നതു്, നശിച്ചുപോയ സൃഷ്ടിസ്മരണയെ സ്ഥൂലരൂപധാരണാനിമിത്തം മനസ്സിൽ വരുത്തിക്കൊണ്ടത്രെ. വേണ്ടവിധം ചിന്തിക്കുവാനും നിശ്ചയമായ ബുദ്ധിയിൽ വർത്തിക്കുവാനും വിശ്വസൃഷ്ടി ചെയ്യുവാനും ബ്രഹ്മാവിനു കഴിവിനെ നൽകുന്നതു്—ബ്രഹ്മാവു ചെയ്യുന്ന സ്ഥൂലരൂപധാരണ മാത്രമാകുന്നു. രാജാവെ! അതിനാൽ അങ്ങു സ്ഥൂലരൂപത്തെ ധ്യാനിക്കുക ആണു് ഒന്നാമതായി ചെയ്യേണ്ടതു്. എന്നാൽ ഇവിടെ ഒരു സംഗതി പ്രസ്താവിക്കുവാനുണ്ടു്; ദീർഘകാലം യമനിയമാദികളെ ആചരിച്ചു രാജവൃത്തിയെ തപസ്സുപോലെ അനുഷ്ഠിക്കുന്ന അങ്ങേയ്ക്കു് അജ്ഞാതമായ ഒരു സംഗതിയെയല്ല പ്രസ്താവിക്കുവാനുണ്ടു് എന്നു പറഞ്ഞതു്. അങ്ങു ചോദിച്ചതിനെ മൂലമാക്കി, ലോകഹിതത്തെ പുരസ്കരിച്ചു്, ഞാൻ പ്രസ്താവിക്കുക മാത്രമാകുന്നു.

ശാബ്ദസ്യ ഹി ബ്രഹ്മണ ഏഷ പന്ഥാ
യ ന്നാമഭിർ ധ്യായതി ധീര പാർത്ഥൈഃ
പരിഭ്രമം തത്ര ന വിന്ദതേർത്ഥാൻ
മായാമയേ വാസനയാ ശയാനഃ.

സമ്പത്തു്, ഐശ്വര്യം, സ്വർഗ്ഗം മുതലായ വിഭവങ്ങളെ കാമിക്കുക എന്നതു മനുഷ്യസ്വഭാവമാകുന്നു. ഇവററെ സമ്പാദിക്കുന്നതിനുള്ള വഴിയെ മാത്രമാകുന്നു ശബ്ദബ്രഹ്മം, അതായതു വേദങ്ങൾ, കാട്ടിത്തരുന്നതു്. എന്നാൽ വേദവിധിപ്രകാരമുള്ള കർമ്മങ്ങളെക്കൊണ്ടു സമ്പാദിക്കുന്ന സർവ്വ വിഭവങ്ങളും, സ്വർഗ്ഗംതന്നെയും, നിത്യമല്ല; പ്രലയമുള്ളതാണു്: ഈ വക ഒക്കയും നാശമുള്ളതാകയാൽ നിരർത്ഥകങ്ങളാകുന്നു. ഈ വക ഫലങ്ങളെ കാംക്ഷിച്ചുകൊണ്ടു കർമ്മം ചെയ്യുന്നവൻ, കർമ്മത്തിനനുസരിച്ച ഫലത്തെ അല്പകാലത്തേക്കു അനുഭവിക്കുക മാത്രമല്ലാതെ, നിത്യമായ പരമപദത്തെ പ്രാപിക്കുക ഇല്ല. വേദം പ്രസ്താവിക്കുന്ന മാർഗ്ഗം, മായാമയവും, ശാശ്വതമായ ആനന്ദത്തെ നൽകാത്തതും, ആകുന്നു.

അതഃ കവി ന്നാമസു യാവ ദർത്ഥഃ
സ്യാ ദപ്രമത്തോ വ്യവസായബുദ്ധിഃ
സിദ്ധ്യേന്യഥാർത്ഥേന യതേത തത്ര
പരിശ്രമം തത്ര സമീക്ഷമാണഃ.

രാജാവേ! കർമ്മഫലം അനിത്യമാണെന്നും, ആയതിനാൽ കർമ്മങ്ങളെ വെടിയണമെന്നും, ഞാൻ പറയുന്നതിൽ നിന്നു്, ഒരു തെററിദ്ധാരണ ഉണ്ടാകരുതു്. സർവ്വ കർമ്മങ്ങളേയും ഉപേക്ഷിക്കുന്നവൻ ശരീരയാത്രയെത്തന്നെയും സാധിക്കുകയില്ല. ശരിരത്തെ രക്ഷിക്കേണ്ടതുതന്നെ. ശരീരത്തിലിരിക്കുന്ന കാലത്തല്ലാതെ മുക്തിയെ സമ്പാദിക്കുവാൻ ജീവാത്മാവിനു കഴിയുന്നതല്ല. സ്വർഗ്ഗവാസികൾ തന്നെയും പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും വീണ്ടും ഭൂമിയിൽ ജനിക്കുന്നു; ജീവാത്മാവു മോക്ഷം സമ്പാദിക്കുക എന്നതു, ഭൂമിയിൽ ശരീരത്തിൽ വസിക്കുന്ന കാലം മാത്രം സംഭവിക്കുന്നതാകുന്നു; ശരീരത്തെ രക്ഷിക്കേണ്ടതത്രെ. ആയതിനാൽ വിദ്വാൻ നാമമാത്രങ്ങളായ ഭോഗ്യങ്ങളിൽനിന്നു ശരീരരക്ഷ മുതലായ അത്യാവശ്യങ്ങൾക്കു വേണ്ടിടത്തോളം സ്വീകരിച്ചുകൊള്ളാം. ആ വക ഭോഗങ്ങൾ ബന്ധത്തിനു കാരണമാകയില്ല. ഭോഗങ്ങൾ സുഖഹേതുക്കളാണെന്നു പ്രമാദം ഉണ്ടാകരുതു്: അവ സുഖഹേതുക്കളല്ല എന്നു് ഉറപ്പുള്ള ബുദ്ധിയും ഉണ്ടാകണം. എന്നാൽ ശരീരയാത്ര മുതലായ അർത്ഥങ്ങൾ അന്യരൂപത്തിൽ സാധിക്കാമെന്നു കണ്ടാൽ, ഭോഗ്യങ്ങളെക്കുറിച്ചുള്ള ക്ലേശം നിരർത്ഥകമാണെന്നു് അറിഞ്ഞു്, അവയെ കുറിച്ചു ക്ലേശിക്കാതിരിക്കണം.

സത്യാം ക്ഷിതൌ കിം കശിപോഃ പ്രയാസൈർ-
ബാഹൌ സ്വസിദ്ധേ ഹ്യുപബർഹണൈഃ കിം

---

കല്പം എന്നതിനെക്കുറിച്ചു് കാലം എന്ന ഖണ്ഡികയിൽ വിവരണമുണ്ടു്.

സത്യാഞ്ജലൌ കിം പുരുധാന്നപാത്ര്യം
ദിഗ് വല്കലാദൌ സതി കിം ദുക്കൂലൈഃ.

ചീരാണി കിം പഥി ന സന്തി ദിശന്തി ഭിക്ഷാം
നൈവാംഘ്രിപാഃ പരഭൃതഃ സരിതോപ്യശുഷ്യൻ
രുദ്ധാ ഗുഹാഃ കിമജിതോ വതി നോ പസന്നാൻ
കസ്മാൽ ഭജന്തി കവയോ ധനദുർമ്മദാന്ധാൻ.

ശരീരയാത്രയെ അന്യവിധത്തിൽ സാധിക്കാമെന്നു ആചാര്യന്മാർ വൃഥാ പറയുകയല്ല എന്നു്, സ്വല്പം ആലോചിച്ചാൽ കാണാവുന്നതത്രെ. ഭൂമി പരന്നു കിടക്കവെ, ശയ്യയെ അന്വേഷിച്ചു പ്രയാസപ്പെടുന്നതു് എന്തിനു്? കൈ സ്കന്ധത്തിൽ കിടക്കവെ തലയണ അന്വേഷിക്കുന്നതു എന്തിനു്? അഞ്ജലി (കൈവെള്ള) സ്വാധീനത്തിലിരിക്കവെ, പലപ്രകാരങ്ങളിലുള്ള അന്നപാത്രങ്ങളെക്കുറിച്ചു ക്ലേശിക്കുന്നതു് എന്തിനു്? ദിക്കുകൾ മരവുരികൾ മുതലായവ സുലഭങ്ങളായിരിക്കെ, പട്ടിനുള്ള പരിശ്രമം എന്തിനു? വഴിയിൽ കീറത്തുണികൾ കിടക്കാറില്ലയോ? പരന്മാർക്കു പ്രയോജനപ്പെടുന്ന മരങ്ങൾ ഭിക്ഷയെ തരുന്നില്ലയോ?; നദികൾ വററിയോ? ഗുഹകൾ അടഞ്ഞുപോയോ? സർവ്വങ്ങളുടെ സ്വാമിയായ ഭഗവാൻ ശരണം പ്രാപിച്ചവരെ രക്ഷിക്കുന്നില്ലയോ? വിദ്വാന്മാർ ധനദുർമ്മദാന്ധന്മാരെ ആശ്രയിക്കുന്നതു് എന്തിനു്? ജനങ്ങൾ സംസാരമാകുന്ന വൈതരണിയിൽ പതിക്കുന്നു; സ്വകർമ്മങ്ങൾ നിമിത്തം വീണ്ടും വീണ്ടും ജനിച്ചു് തപിക്കുന്നു; ഇവയെ അറിഞ്ഞും പരമാത്മചിന്തയെ ആദരിക്കാത്തവൻ, പശു അല്ലയോ? മൂഢൻ അല്ലയോ? ബുദ്ധിമാൻ നിരർത്ഥകങ്ങളായ ഭോഗ്യങ്ങളെ വിസ്മരിച്ചു സ്ഥൂലരൂപധ്യാനംകൊണ്ടു് ആരംഭിക്കണം. സ്ഥൂലരൂപം ധാരണയിലും ധ്യാനത്തിലും അപ്രതിഹതമായി നിൽക്കുമാറു ശീലം സാധിച്ചവർ, ഭഗവാന്റെ സൂക്ഷ്മരൂപത്തെ ധാരണയിൽ നിറുത്തി ധ്യാനം ആരംഭിക്കാം.

കേചിൽ സ്വദേഹാന്തർഹൃദയാ വകാശേ
പ്രാദേശമാത്രം പുരുഷം വസന്തം
ചതുർഭുജം കഞ്ജരഥാംഗ ശംഖ-
ഗദാധരം ധാരണയാ സ്മരന്തി
പ്രസന്നവക്ത്രം നളിനായതേക്ഷണം
കദംബ കിഞ്ജല്ക പിശംഗ വാസസം
ലസ ന്മഹാരത്ന ഹിരണ്മയാംഗദം
സ്ഫുര ന്മഹാരത്ന കിരീട കുണ്ഡലം.
ഉന്നിദ്ര ഹൃൽപങ്കജ കർണ്ണികാലയേ
യോഗേശ്വരാ സ്ഥാപിത പാദപല്ലവം
ശ്രീലക്ഷ്മണം കൌസ്തുഭ രത്നകന്ധരം
അമ്ലാന ലക്ഷ്മ്യാ വനമാലയാ ചിതം
വിഭൂഷിതം മേഖലയാംഗുലീയകൈഃ
മഹാധനൈഃ നൂപുര കങ്കണാദിഭിഃ
സ്നിഗ്ദ്ധാമലാ കുഞ്ചിത നീല കുന്തളൈഃ
വിരോചമാനാ നന ഹാസ പേശലം
അദീന ലീലാ ഹസിതേ ക്ഷണോ ല്ലസൽ
ഭ്രൂഭംഗ സംസൂചിത ഭൂര്യനുഗ്രഹം
ഈക്ഷേത ചിന്താമയ മേന മീശ്വരം
യാവ ന്മനോ ധാരണയാഽവ തിഷ്ഠതേ.

ഭഗവാന്റെ സൂക്ഷ്മരൂപത്തെ ഇങ്ങനെയാണു് സങ്കല്പിക്കാറുള്ളതു്. യോഗി സ്വന്ത ഹൃദയത്തിൽ ഒരു പെരുവിരലിന്റെ വലിപ്പത്തിൽ പുരുഷരൂപത്തിൽ ഭഗവാനേ കാണുന്നു; നാലു കൈയുള്ള ഭഗവാനെ, പത്മചക്ര ശംഖ ഗദാ ധരനായ ഭഗവാനെ, ധാരണയിൽ, സ്ഥാപിക്കുന്നു. തെളിഞ്ഞ മുഖവും, താമരനെടുംകണ്ണുകളും, കടമ്പിൻ പൂവിന്റെ കേസരത്തിന്റെ മഞ്ഞളൊളിപൂണ്ട ആടകളും, ഇണങ്ങുന്ന ഭഗവാനെ — മണിപ്പൊൻ തോൾവളകളും, മഹാരത്നങ്ങളെക്കൊണ്ടു നിറംപൂണ്ട കിരീടകുണ്ഡലങ്ങളും, കഴുത്തിൽ വിളങ്ങുന്ന കൌസ്തുഭവും, വാടാവനമാലയും, വിലകൂടിയ അരഞാൺ, മോതിരങ്ങൾ, ചിലമ്പുകൾ, കങ്കണങ്ങൾ എന്നവയും അലങ്കരിക്കുന്ന ഭഗവാനെ—വിടന്ന മനത്താമരയുടെ നടുവിൽ യോഗികളാൽ സ്ഥാപിക്കപ്പെട്ട കാൽത്താമരകളുള്ള ഭഗവാനെ—മാറിൽ ശ്രീവത്സം ധരിച്ച ഭഗവാനെ—മിനുത്തു തെളിഞ്ഞു, അററം ചുരുണ്ടു് നീലിമ കോലുന്ന കുറുനിര തുള്ളുന്ന മുഖത്തുനിന്നു ചൊരിയുന്ന ചിരികൊണ്ടു മനോഹരനായ ഭഗവാനെ—ലീലകളെക്കൊണ്ടും, മന്ദഹാസങ്ങളെക്കൊണ്ടും, പ്രസാദിക്കുന്ന കടാക്ഷങ്ങളെക്കൊണ്ടു ജ്വലിക്കുന്ന പുരികങ്ങളുടെ ഇളക്കംകൊണ്ടു അനുഗ്രഹവർഷം സൂചിപ്പിക്കുന്ന ഭഗവാനെ—ചിന്താമയനും പ്രഭുവും ആയ ഭഗവാനെ —മനസ്സിൽ ഉറയ്ക്കുന്നതുവരെയ്ക്കു്— ധാരണകൊണ്ടു്, ഈക്ഷിക്കണം.

ഏകൈകശോംഗാനി ധിയാനുഭാവയേത്
പാദാദി യാവ ദ്ധസിതം ഗദാഭൃതഃ
ജിതം ജിതം സ്ഥാന മപോഹ്യ ധാരയേത്
പരം പരം ശുദ്ധ്യതി ധീ ര്യഥാ യഥാ
യാവ ന്ന ജായേത പരാവരേ സ്മിൻ
വിശ്വേശ്വരേ ദ്രഷ്ടരി ഭക്തിയോഗഃ
താവൽ സ്ഥവീയഃ പുരുഷസ്യ രൂപം
ക്രിയാവസാനേ പ്രയതഃ സ്മരേത.

ഗദാധരനായ ഭഗവാന്റെ പാദം മുതൽ ഹാസം വരെയുള്ള അംഗങ്ങളെ ഓരോന്നായി ബുദ്ധി കൊണ്ടു സ്മരിക്കണം; ജയിച്ചു ജയിച്ചു കഴിഞ്ഞ സ്ഥാനങ്ങളെ വിട്ടു മേല്പോട്ടു മേല്പോട്ടുള്ള സ്ഥാനങ്ങളെ, ബുദ്ധി ശുദ്ധമാ

ക്കമാറു, ധാരണയിൽ നിത്തണം. വിശേഷശരണം പരാപരനം ആയിരിക്കുന്ന ഈ ഭ്രഷ്ടാവിൽ ഭക്തി ഉറയ്ക്കുന്നതുവരെയ്ക്കു്, യോഗി ദിവസവും, നിത്യകർമ്മങ്ങളുടെ ശേഷം, ഭഗവാൻെറ സ്ഥൂലരൂപത്തെ ആവത്തിച്ചാവത്തിച്ച ധരിച്ചുകൊള്ളണം.

രാജാവെ! ഞാൻ ഇതേവരെയ്ക്കു സംസാരിച്ചതു് സ്വഭാവതഃ മരണത്തെ സമീപിക്കുന്ന ആളുകളെക്കുറിച്ചാകുന്നു. എന്നാൽ മരണത്തെ കാംക്ഷിക്കുമ്പോൾ മാത്രം മരണം അടുത്തു ചെല്ലുന്ന യോഗസിദ്ധന്മാർ ഉണ്ടു്. ആ വകക്കാർ അനുഷ്ഠിക്കേണ്ട കർമ്മങ്ങളെക്കുറിച്ചു്, ഇനി ഞാൻ സംസാരിക്കാം. സന്ന്യാസവും യോഗവും പൂർണ്ണമായി സാധിച്ച യോഗി മരണത്തെ കാംക്ഷിക്കുന്ന സമയം, സ്ഥിരമായും സുഖമായും ഉള്ള ആസനത്തിൽ, ഇരിക്കണം; കാലം, ദേശം, മുതലായവയെ അന്വേഷിക്കേണമെന്നില്ല. ഉത്തരായണകാലം, പുണ്യഭൂമി മുതലായവ മരണത്തിനു ഉചിതങ്ങളാണെന്നു വിധിയുണ്ടു്; എങ്കിലും അവ ഒക്കെയും അപേക്ഷികങ്ങളാണു്. ആ യോഗി പ്രാണങ്ങളുടെ ഗതിയെ നിരോധിക്കണം; വിഷയങ്ങളിൽ നിന്നു് ഇന്ദ്രിയങ്ങളെ പ്രതിരോധിക്കണം; മനസ്സിനെ ബുദ്ധികൊണ്ടു് അടക്കണം; ബുദ്ധിയെ ജീവാത്മാവിൽ കടത്തണം; ജീവാത്മാവിനെ പരമാത്മാവിൽ ഉറപ്പിക്കണം. ആ പരമാത്മാവു താൻ തന്നെയാണെന്നു കണ്ടു കഴിഞ്ഞാൽ പിന്നെ ക്ഷോഭം ഇല്ല. പരമാത്മാവു തന്നെയാണു് താൻ എന്നു കാണുന്നവൻ, തന്നിൽ നിന്നു് അന്യമായി മററു യാതൊന്നും ഇല്ല എന്നു കാണുന്നതിനാൽ, ശാന്തിയെ പ്രാപിച്ചു. ആ ധന്യൻ കൃത്യങ്ങളിൽ നിന്നു വിരമിക്കുന്നു. സ്വയം പരമാത്മാവാണെന്നു കണ്ടവനു്, കൃത്യശേഷമില്ല. അവനു കൃത്യശേഷമില്ല എന്നു പറയുന്നതിനു്, കാരണം പറയാം. സ്വയം പരമാത്മാവാണെന്നു കണ്ടവനു നാശമില്ല; ദേവന്മാരുടെ മേൽ തന്നെയും പ്രഭുത്വമുള്ള കാലത്തിനു്, അവൻെറ മേൽ വ്യാപാരമില്ല; അങ്ങനെയിരിക്കെ, കാലത്തിനു് അധീനന്മാരായ ദേവന്മാരും, ദേവന്മാർ നിയമിക്കുന്ന ഇതരന്മാരും, ആ ധന്യനെ ബാധിക്കുകയില്ല; ആ ധന്യനെ സത്വ രജ സ്തമസ്സുകളാകട്ടെ, അഹംകാര മഹത്തത്വ പ്രകൃതികളാകട്ടെ ബാധിക്കുകയില്ല.

> പരം പദം വൈഷ്ണവ മാമനന്തി ത-
> ദ്യന്നേതി നേതി ത്യത ദുത്സിസൃക്ഷവഃ
> വിസൃജ്യ ദൌരാത്മ്യ മനന്യ സൌഹൃദാ
> ഹൃദോപഗുഹ്യാഹ പദം പദേ പദേ.

ജീവാത്മാവും പരമാത്മാവും ഒന്നാണെന്നു കണ്ടവർ, യഥാർത്ഥമല്ലാത്തതിനെ ഒക്കെയും നേതി നേതി എന്നു് ഉപേക്ഷിക്കുന്നു; ദേഹാത്മഭാവത്തെ ഉപേക്ഷിക്കുന്നു; അർഹനായിരിക്കുന്നവൻെറ പദത്തെ അനുപദം ആശ്ലേഷിക്കുന്നു; അന്യമായ യാതൊന്നിലും സൌഹൃദം കൂടാതെ വൈഷ്ണവപദം തന്നെ പരമശ്രേഷ്ഠമെന്നു അറിയുന്നു.

> ഇത്ഥം മുനി സ്തൂപരമേത് വ്യവസ്ഥിതോ
> വിജ്ഞാന ദൃഗ്വീര്യസുരന്ധിതാശയഃ
> സ്വ പാർഷ്ണിനാ പീഡ്യ ഗുദം തതോ നിലം
> സ്ഥാനേഷു ഷട്സു ന്നമയേ ജ്ജിത ക്ലമഃ.
>
> നാഭ്യാം സ്ഥിതം ഹൃദ്യധിരോപ്യ തസ്മാൽ
> ഉദാന ഗത്യോ രസിതം നയേ ന്മുനിഃ
> തതോ നുസംധായ ധിയാ മനസ്വീ
> സ്വ താലുമൂലം ശനകൈർ നയേത്.
>
> തസ്മാൽ ഭ്രുവോ രന്തര മുന്നയേത
> നിരുദ്ധ സപ്താസ്വയനോ നപേക്ഷഃ
> സ്ഥിത്വാ മുഹൂർത്താ ർദ്ധ മകുണ്ഠ ദൃഷ്ടി-
> ന്നിർഭിദ്യ മൂർദ്ധൻ വിസൃജേത് പരം ഗതഃ.

മുനിയാകട്ടെ, താൻ പരമാത്മാവിൽ നിന്നു ഭിന്നനല്ല എന്ന ആശയത്തിൽ വ്യവസ്ഥിതനാകണം; ശാസ്ത്രാഭ്യാസത്തിൽ നിന്നു സിദ്ധിച്ച വിജ്ഞാനദൃഷ്ടികൊണ്ടു സർവ്വസംഗങ്ങളേയും ഹനിക്കണം; ഉപരമിക്കണം; എന്നു പറഞ്ഞാൽ പരമഗതിയെ പ്രാപിക്കണം. പരമഗതിയെ പ്രാപിക്കുന്നതു ശരീരത്തെ ഉപേക്ഷിച്ചിട്ടാകുന്നു; യോഗി ശരീരത്തെ ഉപേക്ഷിക്കേണ്ടതു്, എങ്ങനെ എന്നു പറയാം. സ്ഥിരമായ ആസനത്തിലിരിക്കുന്ന യോഗി കുതികാൽ കൊണ്ടു് ഗുദത്തെ അമർത്തിപ്പിടിച്ചു്, ഗുദത്തിൽ നില്ക്കുന്ന അപാനൻ എന്നു പേരായ വായുവിനെ മേല്പോട്ടു നടത്തി, യോഗശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്ന ആറു സ്ഥാനങ്ങളെ ഒന്നൊന്നായി, മന്ദം മന്ദം കടത്തി വിടണം. വായുവിനെ മേല്പോട്ടു കടത്തി വിടേണ്ട മാർഗ്ഗം ഇതാകുന്നു. ഗുദത്തിൽ നിന്നു വരുന്ന അപാനൻ നാഭിയുടെ കീഴിൽ മണിപൂരത്തിൽ വർത്തിക്കുന്ന സമാനൻ എന്ന വായുവിനോടു ചേരണം; അവിടെനിന്നു കയറി ഹൃദയ സ്ഥാനത്തേക്കു നീങ്ങണം. അവിടെയാണു അനാഹത ചക്രം; അതിനകത്തു് പ്രാണവായു ഉണ്ടു്. മണിപൂരത്തിൽ നിന്നു വരുന്ന വായു അനാഹത ചക്രത്തിൽ പ്രാണനോടു ചേരണം. വായു അവിടെനിന്നു കയറി താലുമൂലത്തിൽ വിശുദ്ധി ചക്രത്തിലുള്ള ഉദാനനോടു ചേരണം. യോഗി വളരെ കരുതലോടുകൂടെ പ്രവർത്തിക്കേണ്ടതുണ്ടു്. അവിടെനിന്നു് വായു വഴിതെററി കാതുരണ്ടു്, കണ്ണു രണ്ടു്, മൂക്കു രണ്ടു്, മുഖം ഒന്നു്, എന്ന ഏഴു ദ്വാരങ്ങളിലേക്കു പോകരുതു്. ആ ദ്വാരങ്ങളെ അടച്ചുകൊള്ളണം. വായു വിശുദ്ധിചക്രത്തിൽനിന്നു പുരികങ്ങ

ളുടെ മദ്ധ്യത്തിലുള്ള ആജ്ഞാചക്രത്തിലേക്കു കടക്കണം. യോഗി സ്വർഗ്ഗം മുതലായ ഐശ്വര്യങ്ങളെക്കുറിച്ചു് അപേക്ഷ ഇല്ലാത്തവനാണു് എങ്കിൽ, അല്പമുള്ള ത്ത സമയം ഉറച്ചിരുന്നു്, മൂർദ്ധാവിൽക്കൂടെ—ബ്രഹ്മരന്ധ്രം ഭേദിച്ചിറങ്ങി—പരബ്രഹ്മത്തെ പ്രാപിക്കണം. രാജാവേ! ഈ പറഞ്ഞതാണു്, സദ്യോമുക്തിയുടെ ക്രമം. ഇനി ഞാൻ ക്രമമുക്തിയെക്കുറിച്ചു പറയാം. യോഗി ദേഹത്യാഗശേഷം, ബ്രഹ്മലോകത്തെയോ, ആകാശസഞ്ചാരികളുടെ വിഹാരസ്ഥാനത്തെയോ, ഗുണസ്വരൂപമായ ലോകത്തിൽ അഷ്ടൈശ്വര്യങ്ങളെയോ, പ്രാപിക്കണമെന്നാണു്, ആഗ്രഹിക്കുന്നതെങ്കിൽ,—മനസ്സിനേയും ഇന്ദ്രിയങ്ങളേയും പിന്നിൽ തള്ളാതെ, ദേഹത്തിൽനിന്നു് അവയോട്ടു് ഒരുമിച്ചു് ഇറങ്ങണം. യോഗകാര്യങ്ങളിൽ ഉയന്ന നിലയെ പ്രാപിച്ചവർ, ലിംഗദേഹത്തെ വായുവിൽ പൂകിക്കുമെന്നും, ത്രിലോകങ്ങളുടെ ഉള്ളിലും പുറത്തും എവിടെയും സഞ്ചരിക്കുമെന്നും, പറയപ്പെടുന്നു. വിദ്യ, തപസ്സ്, യോഗം, സമാധി എന്നിവയെ ശീലിക്കുന്ന ധന്യന്മാക്കു ലഭിക്കുന്ന ഈ അനുഗ്രഹം, വേദപ്രോക്തങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കുക മാത്രം ചെയ്യുന്നവക്കു്, ലഭിക്കുന്നതല്ല. ക്രമമുക്തിയെ കാംക്ഷിക്കുന്ന യോഗി, ഉജ്വലത്തായ സുഷുമ്നയിൽക്കൂടെ ഇറങ്ങി ആകാശത്തുകടന്നു്, ബ്രഹ്മലോകത്തിൽചെന്നു്, അഗ്നിയെ പ്രാപിക്കുന്നു. പുണ്യപാപങ്ങളെ ഉപേക്ഷിച്ചു് വിധൂതകല്മഷനായ യോഗി ഉപരിഭാഗത്തിൽ വത്തിക്കുന്നതും, ഹരിയുടെ പ്രത്യക്ഷനായകത്വം ഉള്ളതും, ആയ ശൈശുമാരചക്രത്തെ പ്രാപിക്കും. ഭൂതങ്ങളുടെ ഉള്ളിൽ വത്തിച്ചു് ദഹനത്തെ നടത്തുന്നതും, ബ്രഹ്മാണ്ഡത്തിന്റെ മദ്ധ്യത്തുനിന്നുകൊണ്ടു് തപിപ്പിക്കുന്നതും ആയ വൈശ്വാനരൻ എന്ന അഗ്നി, ദേവന്മാരും പിതൃക്കളും ബ്രഹ്മലോകത്തിലേക്കു പോകുന്നതിനുള്ള മാർഗ്ഗമാകുന്നു. സുഷുമ്നയുടെ വലത്തു കിടക്കുന്ന പിംഗലയിൽ കൂടി പോകുന്ന യോഗി, ദേവയാനത്തേയും, ഇടത്തു കിടക്കുന്ന ഇഡയിൽക്കൂടി പോകുന്ന യോഗി, പിതൃയാനത്തെയും, സുഷുമ്നയിൽക്കൂടി പോകുന്ന യോഗി വിഷുവത്തയേയും, പ്രാപിക്കുന്നു. ശിംശുമാരചക്രം ആദിത്യനെക്കവിഞ്ഞു ധ്രുവൻവരെയാണു കിടക്കുന്നതു്. അതിനപ്പുറം വസ്ഥലം എന്നു ഖണ്ഡിക നോക്കുക. അതിനകത്തു ദേവന്മാക്കു തന്നെയും പ്രവേശമില്ല. ആയതിനാൽ, വിശ്വത്തിന്റെ നാഭിയെപ്പോലെ നിൽക്കുന്ന ശിംശുമാരചക്രത്തെ അതിക്രമിക്കുന്ന യോഗി,—ഏററവും ചെറുതും, രജസ്സൊഴിഞ്ഞതും, ആയ സൂക്ഷ്മശരീരത്തെ ധരിച്ചു്, ബ്രഹ്മത്തെ സാക്ഷാൽക്കരിച്ചവരുടെ നിവാസഭൂമിയും നമസ്കൃതവും ആയ മഹർല്ലോകത്തെ പ്രാപിക്കുന്നു. മഹർല്ലോകത്തിൽ ജ്ഞാനി ഒരു കല്പകാലം ജീവിച്ചുപോരുന്നു. കല്പാന്തത്തിൽ അനന്തന്റെ മുഖത്തുനിന്നു പുറപ്പെടുന്ന അഗ്നികൊണ്ടു്, വിശ്വം ദഹിച്ചുതുടങ്ങും; യോഗി അപ്പോൾ ബ്രഹ്മലോകത്തേക്കു നീങ്ങുന്നു. ബ്രഹ്മലോകം രണ്ടു പരാൎദ്ധകാലം നിൽക്കുന്നതാണു്; സിദ്ധന്മാക്കു പ്രത്യേകം പ്രത്യേകം സ്ഥാനങ്ങളുള്ള ബ്രഹ്മലോകം, പരമശ്രേഷ്ഠമാകുന്നു. അവിടെ ശോകമില്ല; ജരയില്ല; മരണമില്ല; ആത്തിയില്ല; ഉദ്വേഗമില്ല. അവിടെയുള്ള പരമാനന്ദത്തെ അറിയാതെ അനേക കോടി ആളുകൾ സംസാരഘോരദുഃഖങ്ങൾക്കു വശപ്പെട്ടു കിടക്കുന്നതിനെക്കുറിച്ചുള്ള ചിന്തയല്ലാതെ, ബ്രഹ്മലോകത്തിൽ താമസിക്കുന്നവക്കു ക്ഷോഭകാരണമല്ല. ബ്രഹ്മലോകത്തെ പ്രാപിച്ച യോഗി, ബ്രഹ്മാണ്ഡത്തെ അതിക്രമിച്ചു്, ഭഗവൽപരമപദത്തെ പ്രാപിക്കുന്ന മാർഗ്ഗം പറയാം. ബ്രഹ്മലോകത്തിൽ വത്തിക്കുന്ന യോഗി ഭൂമിരൂപത്തെയും, അതു ജലരൂപത്തെയും, അതു ക്രമേണ, അഗ്നി, വായു, ആകാശം എന്നവയിൽ ഓരോന്നിന്റെ രൂപത്തെയും സ്വീകരിക്കുന്നു. യഥേഷ്ടം എവിടെയും സഞ്ചരിക്കുവാൻ കഴിയുന്ന യോഗി, ഏതവസ്ഥയിലും നിർഭയൻ തന്നെ. ഈ ഘട്ടത്തിൽ യോഗി, ഘ്രാണേന്ദ്രിയംകൊണ്ടു ഗന്ധത്തെ അതിക്രമിക്കുന്നു; രസനേന്ദ്രിയത്തിൽക്കൂടെ രസത്തെ അതിക്രമിക്കുന്നു; നേത്രേന്ദ്രിയത്തിൽക്കൂടെ രൂപത്തെയും, ത്വഗിന്ദ്രിയത്തിൽക്കൂടെ സ്പർശത്തെയും, അതിക്രമിക്കുന്നു. ആകാശാത്മകനായ യോഗി, അഹംതത്വത്തെയും ആ അവസ്ഥയിൽനിന്നു മഹത്തത്വത്തെയും, അതിന്റെ ശേഷം സകല ഗുണങ്ങളുടേയും ഏകീഭാവത്തിനു് ആസ്ഥാനമായ പ്രകൃതിയേയും, പ്രാപിക്കുന്നു. അവസാനത്തിൽ, പ്രകൃതി എന്ന തത്വമായി, ആനന്ദസ്വരൂപനായി പരിണമിച്ച യോഗി, പരമാത്മാവായി ഭവിക്കുന്നു. പരമാത്മാവു് ആനന്ദമയൻതന്നെ. രാജാവേ! ഈ ഭഗവത ഗതിയെ പ്രാപിച്ച യോഗിക്കു് സം

---

ഭഗവാനിൽനിന്നു ഭൂതങ്ങൾ ഉണ്ടായതു പ്രകൃതി, മഹത്തത്വം, അഹംതത്വം, ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്ന ക്രമത്തിനാണെന്നു്, ഉല്പത്തികാണ്ഡത്തിലും, അന്യസ്ഥലങ്ങളിലും, ഈ ഗ്രന്ഥപരമ്പരയിൽ വിവരണമുണ്ടു്. ഒരു വ്യക്തി ബ്രഹ്മത്തിൽനിന്നു സ്ഥൂലതയെ പ്രാപിക്കുന്ന ക്രമത്തിനുതന്നെ, പിന്നോട്ടു ബ്രഹ്മത്തിലേക്കു സൂക്ഷ്മമായി രൂപാന്തരപ്പെട്ടു പ്രളയസ്ഥാനത്തിൽ ലയിക്കുകയാണു്.

സാരവുമായി യാതൊരു ബന്ധവുമില്ല. രാജാവേ! അങ്ങയുടെ ചോദ്യത്തിനു മറുപടിയായി ഞാൻ പറഞ്ഞ മാർഗ്ഗങ്ങൾ വേദഗീതങ്ങളും സനാതനങ്ങളും ആകുന്നു. ഈ മാർഗ്ഗങ്ങൾ ബ്രഹ്മാവിന്റെ ചോദ്യത്തിനു മറുപടിയായി ഭഗവാൻ വാസുദേവൻതന്നെ ഉപദേശിച്ചവയത്രെ. സംസാരത്തിൽപെട്ട മോക്ഷത്തെ അന്വേഷിക്കുന്ന മനുഷ്യന്, ഇതിനെക്കവിഞ്ഞ മാർഗ്ഗം ഇല്ല. ഭഗവാനായ വാസുദേവനെക്കുറിച്ചുള്ള ഭക്തിതന്നെ സംസാരമോചനത്തിന് ആധാരം. കൂടസ്ഥനായ ബ്രഹ്മാവ് വേദങ്ങളെ മൂന്നുരു ബുദ്ധിപൂർവ്വം പരിശോധിച്ചു; ഹരിയിൽ രതിഭാവാലെ വേറൊരു മാർഗ്ഗം ഇല്ല എന്നു നിശ്ചയിച്ചു. രാജാവേ! ഹരി കേവലം അജ്ഞാതനാണെന്നും ആയതിനാൽ പ്രാപ്യനല്ല എന്നും ശങ്കയപ്പെടേണ്ട. ബുദ്ധികൊണ്ടും അനുമാനംകൊണ്ടും, ഭഗവാൻ ഹരിയെ, നാം കാണുന്നില്ലയോ? അല്ലയോ രാജാവേ! ശ്രോതവ്യനും കീർത്തിതവ്യനും സ്മർത്തവ്യനും ഹരി അല്ലാതെ ആര്? സത്തുക്കളുടെ ആത്മാവായ ഭഗവാൻ ഹരിയുടെ കഥാമൃതത്തെ ശ്രവണപുടങ്ങളിൽ നിറച്ചു ആരാർ പാനം ചെയ്യുന്നുവോ, അവരുടെ അന്തഃകരണം വിഷയചിന്തകൊണ്ടു ദുഷിക്കപ്പെട്ടിരുന്നാൽതന്നെയും, പരിപൂതമാകും. അവർ ഹരിപാദാരവിന്ദങ്ങളെ പ്രാപിക്കുകയും ചെയ്യും. രാജാവേ! മന്ദബുദ്ധികൾ അന്യദേവതകളെ ഭജിച്ച്, അല്പപുണ്യങ്ങളെ സമ്പാദിച്ച്, അല്പസുഖത്തെ അറിയുകയും, പുണ്യാന്തത്തിൽ വീണ്ടും സംസാരത്തിൽ അകപ്പെടുകയും, ചെയ്യുന്നു. ധനങ്ങളെ കാമിക്കുന്നവർ അഷ്ടവസുക്കളെ ഭജിക്കുന്നു: ഘോരകർമ്മങ്ങളെ കാമിക്കുന്നവൻ രുദ്രന്മാരെ ഭജിക്കുന്നു; ദീർഘായുസ്സിനെ കാംക്ഷിക്കുന്നവൻ അശ്വിനികളെ ഭജിക്കുന്നു; സൗന്ദര്യത്തെ കാമിക്കുന്നവൻ ഗന്ധർവ്വന്മാരെയും, സ്ത്രീയെ കാമിക്കുന്നവൻ ഉർവ്വശിയേയും സർവ്വാധിപത്യം കാംക്ഷിക്കുന്നവൻ ബ്രഹ്മാവിനെയും, ഭജിക്കുന്നു.

ഏതാവാനേവ യജതാം ഇഹ നിശ്രേയസോദയഃ
ഭഗവത്യചലോ ഭാവോ യത് ഭാഗവത സംഗതഃ.

രാജാവേ! അന്യദേവതകളെ പൂജിക്കുന്നതിനെക്കുറിച്ച് ഒരു സംഗതി സൂചിക്കുവാനുണ്ട്; ഭജിക്കുന്നവർ ഏതിനെ കാമിക്കുന്നുവോ, അതിനെ ലഭിക്കുമെന്നുള്ളത്, ഒന്നാമത്തെ ഫലം; എന്നാൽ ഏതെങ്കിലും ഒരു ദേവതയിലുള്ള നിഷ്ഠ, ഭഗവത്ഭക്തന്മാരോടുള്ള ചേർച്ചയ്ക്കു കാരണമാകുമെന്നും, അതുമൂലം ഭഗവാനെക്കുറിച്ച് അചലമായ ഭാവം ഉണ്ടാകുമെന്നും, ഉള്ളത് ഒരു വലിയ സംഗതിയാകുന്നു.

അകാമഃ സർവകാമോ വാ മോക്ഷകാമ ഉദാര ധീഃ
തീവ്രേണ ഭക്തിയോഗേന യജേത പുരുഷം പരം.

“അകാമനും, സർവ്വകാമനും, ഉദാരാത്മാവും മോക്ഷകാമനും തീവ്രമായ ഭക്തിയോടുകൂടെ പരമപുരുഷനെ ഭജിക്കണം.”

അബീജയോഗം—നിർവികല്പയോഗം, നിരാലംബയോഗം, അസംപ്രജ്ഞാതയോഗം—എന്നതിനെക്കുറിച്ച് വിവരണം ഗ്രന്ഥങ്ങളിൽ അധികമില്ല. പരമയോഗികൾ മാത്രം പണിപ്പെട്ടു ശീലിക്കുന്ന അബീജയോഗം വാക്കുകൾക്കു വഴങ്ങുക ഇല്ലായിരിക്കാം. സബീജസമാധിയിൽ മനസ്സിൽ പലതിനെക്കുറിച്ചു തർക്കങ്ങളും, അവയിൽ ഒന്നിനെക്കുറിച്ചു വിചാരവും, ആനന്ദവും, അസ്മിതയും ഉണ്ടായിരിക്കും. ഈ വകയെ ഒക്കെയും അതിക്രമിക്കുന്ന സംസ്കാരശേഷത്തെ നിർബീജസമാധി എന്നു പറയുന്നു. നിരന്തരമായ സബീജസമാധിയെ ദീർഘകാലം ശീലിച്ചവൻ മാത്രമാണ്, നിർബീജസമാധിക്കു ഉത്സാഹിക്കേണ്ടതു്. സബീജസമാധിയിൽ കേന്ദ്രസ്ഥാനത്തു നില്ക്കുന്ന ബീജം തെളിഞ്ഞു തെളിഞ്ഞു നില്ക്കുമാറു്, മനസ്സ് പരമനിയന്ത്രണത്തിൽ നിർത്തുവാൻ കഠിനപരിശ്രമം നിമിത്തം സാധിച്ചവൻ—ആ അവസ്ഥയിൽ നിന്നു ചിന്തയും മനോയോഗവും ഒരിക്കലെങ്കിലും അല്പമെങ്കിലും താണുപോകാതെ മനസ്സിനെ രക്ഷിക്കുവാൻ സാധിച്ചവൻ—കേന്ദ്രസങ്കല്പത്തെ വിട്ടുകളയട്ടെ; മനസ്സിനെ ഉയർന്നതായ ആ അവസ്ഥയിൽ തന്നെ നിറുത്തട്ടെ; ബീജത്തെ അവലംബിച്ചു ഇന്ദ്രിയങ്ങളെ ജയിച്ച്, മനസ്സിനെ ഉയർത്തി, ഇളകാതെ നിറുത്തുവാൻ കഴിഞ്ഞവൻ, ബീജത്തെ വിസ്മരിക്കുകയും, എന്നാൽ മനസ്സിനെ ഉയർന്ന അവസ്ഥയിൽ തന്നെ നിറുത്തുകയും ചെയ്യുന്നവൻ, നിർബീജസമാധിസ്ഥനാണ്. കേവലം നിശ്ശബ്ദതാസ്തംഭിതവും പരമശൂന്യവും ആയ ആ അവസ്ഥയിൽ നിന്ന്, മനസ്സു താഴാതെയും ചലിക്കാതെയും നില്ക്കുവാൻ—നിർബീജസമാധി പരിചയിക്കുന്നവൻ, പരിശീലിക്കണം. പരിശ്രമം ദീർഘകാലത്തേക്കു നിഷ്ഫലമാകയും, ബീജം അന്തർദൃഷ്ടിയിൽ പ്രത്യക്ഷമാകയും ചെയ്താൽ—ഉത്കർഷേച്ഛു, അഭ്യാസം തുടരെ ചെയ്തുകൊള്ളണം. അങ്ങനെ സാധിക്കുന്ന പരമാനുഗ്രഹീതൻ—ശൂന്യമായ ആകാശത്തു സൂര്യനെ എന്നതുപോലെ,—മനസ്സിന്റെ പരമാന്ധകാരത്തിൽ സൂര്യൻ ഉദിക്കുന്നതായും, ആ പരമപ്രകാശത്തിൽ സ്വാത്മാവിനെ ദർശിക്കുന്നതായും, അറിയും. ജഡദൃഷ്ടിക്ക് അപ്രത്യക്ഷമായതു്, ആത്മദൃഷ്ടിക്കു പ്രത്യക്ഷമാകും; ജഡശ്രവ

ണങ്ങൾക്ക് അവിഷയമായ സംഗീതം, അന്തശ്രവണങ്ങൾക്ക് വിഷയമാകും.

ഉപസംഹാരം.

മോക്ഷ സമ്പാദനത്തിന്, സഹായകങ്ങളായ സന്ന്യാസം, യോഗം, എന്നവയുടെ ശേഷമായി—ബ്രഹ്മം ബ്രഹ്മദർശനം മുതലായവയെ സംബന്ധിച്ച്, ഉപസംഹാരരൂപേണ ഉപനിഷത്തുകളിൽ നിന്ന്, ഏതാനും ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കുന്നു. തൈത്തരീയത്തിൽ ഒരു ഗുരുശിഷ്യസംവാദം ഇങ്ങനെ ഉണ്ട്. ശിഷ്യൻ ചോദിക്കുന്നു:—

"ഉതാ വിദ്വാനമും ലോകം പ്രേത്യ കശ്ചന ഗച്ഛതി
ആഹോ വിദ്വാനമും ലോകഃ പ്രേത്യ കശ്ചിൽ സമശ്നുതേ"

"അവിദ്വാൻ മരിച്ചതിന്റെ ശേഷം, അങ്ങു പ്രസ്താവിച്ച പരമലോകത്തെ പ്രാപിക്കുമോ? വിദ്വാൻ മരിച്ച ശേഷം ആ പരമലോകത്തെ പ്രാപിക്കുമോ?" ആചാര്യൻ പറയുന്നു:—

സഃ അകാമയതഃ ബഹുസ്യാം പ്രജായേ യേതി; സ തപഃഅതപ്യത; സ തപ സ്തപ്ത്വാ ഇദം സർവം അസൃജത യ ദിദം കിഞ്ച തദ് സൃഷ്ട്വാ ത ദേവാ നുപ്രാവിശത്; ത ദനുപ്രവിശ്യ സത് ച ത്യക് ച അഭവത്; നിരുക്താ ച് അനിരുക്തം ച; നിലയനം ച അനിലയനം ച; വിജ്ഞാനം ച അവിജ്ഞാനം ച: സത്യം ച അനൃതം ച; സത്യം അഭവത്; യ ദിദം കിഞ്ച തത് സത്യ മിത്യാചക്ഷതെ; ത ദപ്യേഷ ശ്ലോകോ ഭവതി. അസ ദ്വാ ഇദ മഗ്ര മാസീത്; തതോ വൈ സദജായത; ത ദാത്മാനം സ്വയം അകുരുത, തസ്മാ ത്തത് സുകൃതം ഉച്യതെ യ ദ്വൈതത് സുകൃതം, രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാ ആനന്ദീഭവതി, കഃ ഹി ഏവ അന്യാത് കഃ പ്രാണ്യാത് യത് ഏഷ ആകാശ ആനന്ദോ ന സ്യാത് ഏഷഃ ഹി ഏവ ആനന്ദയതി യദാ ഹി ഏവ ഏഷഃ ഏതസ്മിൻ അദൃശ്യേ അനാത്മ്യേ അനിരുക്തേ അനിലയനേ അഭയം പ്രതിഷ്ഠാം വിന്ദതേ; അഥ സഃ അഭയം ഗതോ ഭവതി, യദാ ഹ്യേവൈഷ ഏതസ്മി ന്നദര മന്തരം കുരുതെ; അഥ തസ്യ ഭയം ഭവതി തത്ത്വേവ ഭയം വിദുഷോ അമന്വാനസ്യ, ത ദപ്യേഷ ശ്ലോകൊ ഭവതി ഭീഷാ അസ്മാത് വാതഃ പവതെ, ഭീഷാ ഉദേതി സൂര്യഃ ഭീഷാ അസ്മാത് അഗ്നി ശ്ച ഇന്ദ്രശ്ച മൃത്യുർധാവതി പഞ്ചമ ഇതി.

ശിഷ്യന്റെ ചോദ്യത്തിന് മറുപടിയായി ആചാര്യൻ ഒന്നാമതായി ചെയ്യുന്നത്, ബ്രഹ്മത്തിന്റെ അസ്തിത്വത്തെ സ്ഥാപിക്കുക ആകുന്നു. അതു കഴിഞ്ഞ് വിദ്വാൻ പരമലോകത്തെ പ്രാപിക്കുമെന്നു സ്ഥാപിക്കുന്നു. ഈ വിവരണം കൊണ്ട് അവിദ്വാന്റെ ഗതിയും സ്പഷ്ടമാകുമെന്നുള്ളതിനാൽ ആ ഭാഗത്തിനു പ്രത്യേകം മറുപടിയില്ല. ആചാര്യൻ പറയുന്നു:—"ആ ആത്മാവ് ഞാൻ പലതായി ജനിക്കണം എന്നു കാമിച്ചു. തപസ്സു തപിച്ചു; തപസ്സുചെയ്ത്, ഈ ജഗത്തായ സർവത്തെയും പ്രവേശിപ്പിച്ചു. "മായാപ്രതിബിംബിതം ബ്രഹ്മ ജഗത്കാരണം" എന്നു ആനന്ദഗിരി പറയുന്നു. ബ്രഹ്മം അല്ലെങ്കിൽ പരമാത്മാവു തപസ്സു തപിച്ചു എന്നു പറഞ്ഞാൽ, ഉണ്ടാകുവാനിരിക്കുന്ന ജഗത്തിനെ ബ്രഹ്മം കണ്ടു എന്നും; ജഗത്തായ സർവത്തെയും പ്രവേശിപ്പിച്ചു എന്നു പറഞ്ഞാൽ, സ്ഥലകാലങ്ങളിൽ, നാമരൂപങ്ങളിൽ, ജാഗ്രത് സ്വപ്ന സുഷുപ്തികളിൽ, ജീവാത്മാക്കൾ അനുഭവിക്കുവാനുള്ള ലോകങ്ങളെ പ്രക്ഷേപം ചെയ്തു എന്നും, നാം ഗ്രഹിക്കണം. ജഗത്തിനെ സൃഷ്ടിചെയ്ത ശേഷം, ആത്മാവ് അതിൽ ഉൾപൂകി. ഏകവും അഖണ്ഡ്യവും ആയ ആകാശം, കപടമായ അതിരോടുകൂടെ കുടങ്ങളിലും കുണ്ടുകളിലും വർത്തിക്കുന്നതുപോലെയും, ഏകനും അഖണ്ഡ്യനും ആയ സൂര്യൻ, കുളങ്ങളിലും, തോടുകളിലും കായലുകളിലും വേറു വേറായി പ്രതിബിംബിതനാകുന്നതുപോലെയും, ആത്മാവ് ഓരോ പ്രാണിയിലും കപടമായ പരിമിതതയോടെ വർത്തിച്ചു. ഇങ്ങനെ ആത്മാവ്, കാണുകയും കേൾക്കുകയും ചിന്തിക്കുകയും, അറിയുകയും ചെയ്യുന്ന ബഹുക്കളിൽ ബഹുവായി; ബ്രഹ്മം അല്ലെങ്കിൽ ആത്മാവ് പരിമിതവും അപരിമിതവും ആയി; നിർവചനമുള്ളതും നിർവചനം ഇല്ലാത്തതും, ആയി.; നിലയനവും, അനിലയനവും, ആയി; ചേതനവും അചേതനവും ആയി; സത്യവും അനൃതവും ആയി. ഉള്ളതിനെ ഒക്കെയും സത്യമെന്നു പറയുന്നതിനാൽ ആത്മാവു, സത്യമായി. ഇതു നിമിത്തമാകുന്നു, "അസ ദ്വാ ഇദ മഗ്ര ആസീത്" എന്നാദിയായ ശ്ലോകം ഉണ്ടായതു്. ആരംഭത്തിൽ ബ്രഹ്മം അസത്തായിരുന്നു; എന്നു പറഞ്ഞാൽ ഇല്ലാത്തതായിരുന്നു; ബ്രഹ്മം ഇല്ലാത്തതായിരുന്നു എന്നു പറയുന്നതിന്റെ ന്യായത്തെ കുറിച്ചു ബ്രഹ്മം എന്ന ഖണ്ഡികയിൽ വിവരണമുണ്ട്. ആരംഭത്തിൽ ബ്രഹ്മം ഇല്ലായിരുന്നു എന്നല്ല, ആരംഭം മുതൽക്കുതന്നെ ബ്രഹ്മം മായാമയനായിരുന്നു എന്നു നാം ഗ്രഹിക്കേണമെന്നു സംക്ഷേപിക്കുന്നു." ആ അസത്തിൽ നിന്നു സത്ത്, ആതായതു ജഗത്ത്, പ്രഭവിച്ചു, അസത്ത്, സ്വയം സത്തിനെ പ്രവേശിപ്പിക്കുകയാണു ചെയ്തതു്. ആയതിനാൽ ബ്രഹ്മത്തിനു "സുകൃതം" എന്നു നാമം ഉണ്ടായി. ചെടിയിൽനിന്നു കായ് ഉണ്ടാകുന്നതുപോലെ അസത്തിൽനിന്നു സത്ത് ഉണ്ടാകയല്ല; അസത്തുതന്നെ സത്താകയാണു"; അപൂർവമായ കർമ്മം ചെയ്ത ബ്രഹ്മത്തിന്, സുകൃതം എന്നു നാമം

സവിശേഷം യോജിക്കുന്നു. സുകൃതമെന്നു നാമമായ ബ്രഹ്മത്തിന്നു രസമെന്നും നാമമുണ്ടായി. മാധുര്യം മുതലായ രസങ്ങൾ, ആനന്ദത്തെ നൽകുന്നു; അതിനാൽ ആനന്ദത്തിന്നു മൂലമായ ബ്രഹ്മത്തിന്നു രസം എന്നു നാമം യുക്തംതന്നെ. രസത്തെ അനുഭവിച്ചു നാം ആനന്ദത്തെ അടയുന്നു. ആകാശത്തിലുള്ള ഈ ബ്രഹ്മാനന്ദം ഇല്ലാതെ ഭവിച്ചാൽ, ജീവിക്കാവുന്നവൻ ആര്? ശ്വസിക്കാവുന്നവൻ ആര്? ആനന്ദിപ്പിക്കുന്നത്, ഈ ബ്രഹ്മംതന്നെ. ഒരു മനുഷ്യൻ അദൃശ്യമായും, അനാത്മ്യമായും, അനിലയനമായും, ഉള്ള ബ്രഹ്മത്തിൽ പ്രതിഷ്ഠയെ അഭയമാകുംവണ്ണം സമ്പാദിക്കുമ്പോൾ—ആ ആത്മാവ് അഭയത്തെ സമ്പാദിച്ചു. വേറുള്ള സർവ്വാവസ്ഥകളിലും ഭയത്തിന്നു കാരണമുണ്ട്. മനുഷ്യൻ അല്പമെങ്കിലും അന്തരത്തെ—ബ്രഹ്മവും താനും ഒന്നല്ല എന്ന ചിന്തയെ-കൈക്കൊള്ളുന്നപക്ഷം ഭയപീഡിതനായി. ബ്രഹ്മവും താനും ഒന്നാണെന്നു കാണുന്നവന്നു യാതൊരു ഭയവും—നരകഭയവും—ഇല്ല. താൻ തന്നെത്തന്നെ നരകത്തിൽ എറിയുക എന്നതു ഉണ്ടാവുന്നതല്ലല്ലോ. ബ്രഹ്മവും താനും ഒന്നാണെന്നു കാണാതിരിക്കുന്നവൻ, വിദ്വാനായിരുന്നാലും, ഭയപ്പെടുന്നു. ഭീഷാസ്മാദ്വാതഃ പവതേ ഇത്യാദി ശ്ലോകം, ഈ അർത്ഥത്തെ കുറിക്കുന്നു. വായു ശുദ്ധിചെയ്യുന്നു, സൂര്യൻ ഉദിക്കുന്നു; അഗ്നി ദഹിപ്പിക്കുന്നു; ഇന്ദ്രൻ രക്ഷിക്കുന്നു; അഞ്ചാമതായി മൃത്യു തന്നെയും സർവ്വവിനാശം ചെയ്തു ബദ്ധപ്പെടുന്നു; ഇവർ ദേവന്മാരാണെങ്കിലും, ഇങ്ങനെ ക്ലേശിക്കുന്നത്, ഇവർ ബ്രഹ്മംതന്നെയാണെന്ന്, അറിയാത്തതുകൊണ്ടുള്ള ഭയം നിമിത്തമാണ്. ബ്രഹ്മം ആനന്ദമാണ്; ബ്രഹ്മത്തെ അറിഞ്ഞവന്ന് ഭയമെവിടെ?

ബ്രഹ്മമാകുന്ന ആനന്ദത്തെ ഇവിടെ സ്വല്പം ചർച്ച ചെയ്യുന്നു; യുവാവ്, സാധു, വേദാദ്ധ്യയനം ചെയ്തവൻ, ആശിഷ്ഠൻ, ദൃഢിഷ്ഠൻ, ബലിഷ്ഠൻ,—ആയ ഒരുവൻ ഉണ്ട് എന്ന് ഇരിക്കട്ടെ; ഈ പൃഥിവി, വിത്തം കൊണ്ടു നിറഞ്ഞതാണെന്നും, ഇരിക്കട്ടെ; ഈ മനുഷ്യൻ, ഈ ഭൂമിയെ സ്വായത്തമാക്കി എന്നും സങ്കല്പിക്കുക: അതായത് ഈ മനുഷ്യൻ ഭൂലോക പരമ ചക്രവർത്തിയായി. ആ ഘട്ടത്തിൽ ഈ മനുഷ്യനുണ്ടാകുന്ന ആനന്ദം, ഒരു മാനുഷാനന്ദമാകട്ടെ; മാനുഷാനന്ദങ്ങൾ നൂറു കൂടിയത്, ഒരു മനുഷ്യഗന്ധർവ്വാനന്ദം കർമ്മവൈശിഷ്ട്യം കൊണ്ടു ഗന്ധർവ്വപദം പ്രാപിച്ച മനുഷ്യരെ മനുഷ്യഗന്ധർവ്വന്മാർ എന്നു പറയുന്നു. കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു, മനുഷ്യഗന്ധർവ്വന്മാരുടെ ആനന്ദം നൂറുകൊണ്ടത്, ഒരു ദേവഗന്ധർവ്വാനന്ദം; കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു; ദേവഗന്ധർവ്വന്മാരുടെ ആനന്ദം നൂറുകൊണ്ടത്, ദീർഘകാലം നിലനില്ക്കുന്ന ലോകങ്ങളിൽ താമസക്കാരായ പിതൃക്കൾക്ക് ഒരു ആനന്ദം; കാമഹതനല്ലാത്ത ശ്രോത്രിയനും ഈ ആനന്ദത്തെ അനുഭവിക്കുന്നു. പിതൃക്കളുടെ ആനന്ദം നൂറുകൊണ്ടത്, ദേവലോകത്തിൽ ജനിച്ച ദേവന്മാർക്ക് ഒരു ആനന്ദം; കർമ്മവിശിഷ്ടതകൊണ്ടു ദേവത്വം സമ്പാദിച്ചവരെ, ദേവലോകത്തിൽ ജനിച്ചവർ എന്നു പറയുന്നു: കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. ആ ദേവന്മാരുടെ ആനന്ദം നൂറുകൊണ്ടത്, കർമ്മദേവന്മാർക്ക് ഒരു ആനന്ദം; വേദവിധിപ്രകാരമുള്ള കർമ്മങ്ങളെ അനുഷ്ഠിച്ചു ദേവത്വം സമ്പാദിച്ചവരെ, കർമ്മദേവന്മാർ എന്നു പറയുന്നു: കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. കർമ്മദേവന്മാരുടെ ആനന്ദം നൂറുകൊണ്ടത്, ദേവന്മാർക്ക് ഒരു ആനന്ദം; എട്ടു വസുക്കൾ, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ട് ആദിത്യന്മാർ, ഇന്ദ്രൻ, പ്രജാപതി, ഇവരത്രേ, ദേവന്മാർ; കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. ദേവന്മാരുടെ ആനന്ദം നൂറുകൊണ്ടത്, ഇന്ദ്രന് ഒരു ആനന്ദം; കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. ഇന്ദ്രന്റെ ആനന്ദം നൂറുകൊണ്ടത്, ഇന്ദ്രാചാര്യനായ

---

സൈഷാƒനന്ദസ്യ മീമാംസാ ഭവതി; യുവാ സ്യാത്; സാധുയുവാധ്യായകഃ ആശിഷ്ഠഃ ദൃഢിഷ്ഠഃ ബലിഷ്ഠഃ തസ്യേയം പൃഥിവീ സർവ്വാവിത്തസ്യപൂർണ്ണാസ്യാത്; സ ഏകോ മാനുഷഃആനന്ദഃ; തെയെ ശതം മാനുഷാ ആനന്ദാഃ, സ ഏകോ മനുഷ്യ ഗന്ധർവ്വാണാം ആനന്ദഃ ശ്രോത്രിയസ്യ ച അകാമഹതസ്യ തെ യേ ശതം മനുഷ്യഗന്ധർവ്വാണാം ആനന്ദാഃ സ ഏകോ ദേവഗന്ധർവ്വാണാം ആനന്ദഃ ശ്രോത്രിയസ്യ ച അകാമഹതസ്യ തേ യേ ശതം ദേവഗന്ധർവ്വാണാം ആനന്ദാഃ; സ ഏകഃ പിതൄണാം ചിര ലോകലോകാനാ മാനന്ദഃ; ശ്രോത്രയസ്യ ച അകാമഹതസ്യ തേ യേ ശതം പിതൄണാം ചിര ലോക ലോകാനാം ആനന്ദാഃ സ ഏകഃ ആജാനജാനാം ദേവാനാം ആനന്ദഃ ശ്രോത്രയസ്യ ച അകാമഹതസ്യ തേ യേ ശതമാജാനജാനാം ദേവാനാം ആനന്ദാഃ സ ഏകഃ കർമ്മദേവാനാം ദേവാനാം ആനന്ദഃ, യേ കർമ്മണാ ദേവാൻ അപിയന്തി; ശ്രോത്രയിസ്യ ച അകാമഹതസ്യ. തേ യേ ശതം കർമ്മദേവാനാം ദേവാനാം ആനന്ദാഃ; സ ഏകോ ദേവാനാ മാനന്ദഃ ശ്രോത്രിയസ്യ ചഅകാമഹതസ്യ. തേ യേ ശതം ദേവാനാ മാനന്ദാഃ, സ ഏക ഇന്ദ്രസ്യ ആനന്ദഃ, ശ്രോത്രിയസ്യച അകാമഹതസ്യ. തേ യേ ശതമിന്ദ്രസ്യാനന്ദാഃ സ ഏകോ ബൃഹസ്പതേ രാനന്ദഃ ശ്രോത്രിയസ്യ ചഅകാമഹതസ്യ. തേ യേ ശതം ബൃഹസ്പതേ രാനന്ദാഃ സ ഏക പ്രജാപതേ രാനന്ദഃ, ശ്രോത്രിയസ്യ ച അകാമഹതസ്യ. തേ യേ ശതം പ്രജാപതേ രാനന്ദാഃ സ ഏകോ ബ്രഹ്മണ ആനന്ദഃ ശ്രോത്രിയസ്യ ച അകാമഹതസ്യ. സ യ ശ്ചായം പുരുഷോ യ ശ്ചാസാ വാദിത്യേ സ ഏകഃ.

ബൃഹസ്പതിക്ക് ഒരാനന്ദം; കാമഹതനല്ലാത്ത ശ്രോത്രിയനും ഈ ആനന്ദത്തെ അനുഭവിക്കുന്നു. ബൃഹസ്പതിയുടെ ആനന്ദം നൂറുകൊണ്ടത്തു്, പ്രജാപതിക്ക് ഒരു ആനന്ദം; കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. പ്രജാപതിയുടെ ആനന്ദം നൂറുകൊണ്ടത്തു്, ബ്രഹ്മാവിന്ന് ഒരു ആനന്ദമാകുന്നു; കാമഹതനല്ലാത്ത ശ്രോത്രിയനും, ഈ ആനന്ദത്തെ അനുഭവിക്കുന്നു. ബ്രഹ്മാവു് അനുഭവിക്കുന്നതായ ആനന്ദം വരെയ്ക്കു്, ഏതു പടിയിലും നില്ക്കുന്ന ആനന്ദത്തെ വേദാധ്യയനം ചെയ്ത കാമങ്ങളെ ഹനിച്ചു്, നിഷ്കന്മഷനായ ബ്രാഹ്മണൻ, അറിയുന്നുണ്ടു്. ചുരുക്കത്തിൽ പറഞ്ഞാൽ, പുരുഷനിൽ സ്ഥിതിചെയ്യുന്നതും, ആദിത്യനിൽ സ്ഥിതിചെയ്യുന്നതും, ഒരേ ആത്മാവാകുന്നു. ബ്രഹ്മത്തിന്റെ അസ്തിത്വത്തെ സംശയിക്കരുതു്.

ആചാര്യൻ തുടരുന്നു:— സ ഏവംവിത് അസ്മാ ല്ലോകാത് പ്രേത്യ, ഏതം അന്നമയം ആത്മാനം ഉപസംക്രാമതി; ഏതം പ്രാണമയം ആത്മാനം ഉപസംക്രാമതി; ഏതം മനോമയം ആത്മാനം ഉപസംക്രാമതി; ഏതം വിജ്ഞാനമയം ആത്മാനം ഉപസംക്രാമതി; ഏതം ആനന്ദമയം ആത്മാനം ഉപസംക്രാമതി. തദപ്യേഷ ശ്ലോകോ ഭവതി. യതോ വാചോ നിവർത്തന്തേ; അപ്രാപ്യ മനസാ സഹ; ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. ഏതം ഹ വാവ ന തപതി കിമഹം സാധു നാകരവം കിമഹം പാപമകരവം ഇതി. സ യ ഏവം വിദ്വാ ന്നേതേ ആത്മാനം സ്പൃണുതേ; ഉഭേ ഹ്യേ വൈ ഷ ഏതേ ആത്മാനം സ്പൃണുതേ, യ ഏവം വേദ ഇത്യുപനിഷത്. സഹ നാ വവതു; സഹ നൌ ഭുനക്തു; സഹ വീര്യം കരവാവഹൈ; തേജസ്വിനാ വധീതമസ്തു മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

"ഇപ്രകാരം അറിയുന്നവൻ ഈ ലോകത്തിൽനിന്നു പിൻതിരിഞ്ഞു് അന്നമയനായ ആത്മാവിനെ ഉപസംക്രമിക്കുന്നു; പ്രാണമയനായ ആത്മാവിനെ ഉപസംക്രമിക്കുന്നു; മനോമയനായ ആത്മാവിനെ ഉപസംക്രമിക്കുന്നു; വിജ്ഞാനമയനായ ആത്മാവിനെ ഉപസംക്രമിക്കുന്നു; ഇങ്ങനെ ഓരോ കോശത്തെ അതിക്രമിച്ചു പിൻതള്ളുന്നതു്, സൃഷ്ടിയിൽ അനുപ്രവേശംചെയ്ത ബ്രഹ്മംതന്നെ. ഈ അർത്ഥത്തെക്കുറിക്കുന്നതാണു്, "യതോ വാചോ നിവർത്തന്തെ" എന്നാദിയായ ശ്ലോകം. ആ ആത്മാവിനെ വാക്കുകൾ പ്രാപിക്കുന്നില്ല; മനസ്സു പ്രാപിക്കുന്നില്ല; ആ ആത്മാവു വാക്കുകൾക്കും മനസ്സിനും വിഷയമല്ല. ആ ആത്മാവു് ആനന്ദമയനാകുന്നു; ബ്രഹ്മത്തിന്റെ ആനന്ദത്തെ അറിയുന്ന വിദ്വാൻ ഒന്നിനെയും ഭയപ്പെടുക ഇല്ല. ഞാൻ സാധുകർമ്മം എന്തുകൊണ്ടു ചെയ്തില്ല; അസാധുകർമ്മം എന്തുകൊണ്ടു ചെയ്തു? എന്ന ചിന്തകളെക്കൊണ്ടു, വിദ്വാൻ ക്ലേശിക്കുന്നില്ല. ജ്ഞാനം സിദ്ധിച്ച വിദ്വാൻ, സാധുകർമ്മങ്ങളേയും അസാധുകർമ്മങ്ങളേയും ആത്മാവായി പ്രീണിപ്പിക്കുന്നു. പുണ്യവും പാപവും ആത്മാവുതന്നെയാണെന്നറിഞ്ഞവൻ എന്തിനെ ഭയപ്പെടുന്നു? എന്തുകൊണ്ടു ക്ലേശിക്കുന്നു? താൻതന്നെ ബ്രഹ്മമാണെന്നറിഞ്ഞ വിദ്വാന്നു്, ഭയവും ക്ലേശവും ഒഴിഞ്ഞ വിദ്വാന്നു്, പിന്നെ ജന്മമില്ല; ഇങ്ങനെയാകുന്നു, ഉപനിഷത്തു്, ഉപദേശിക്കുന്നതു്. ശിഷ്യാചാര്യന്മാരായ നമ്മെ ഇരുവരേയും, ബ്രഹ്മം രക്ഷിക്കട്ടെ; നാം ഇരുവരും ജ്ഞാനത്തെ ഭുജിക്കട്ടെ; നമ്മുടെ വീര്യം ഒരുപോലെ പ്രകടിതമാകട്ടെ; നമ്മുടെ അധ്യയനം ഫലപ്രദമാകട്ടെ. വിദ്യയുടെ ഗ്രഹണം സംബന്ധിച്ചു് നാം തമ്മിൽ ദ്വേഷിക്കുവാൻ ഇടയാകാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തി." മുമുക്ഷു മോക്ഷത്തെക്കുള്ള മാർഗ്ഗത്തിൽ പരിമിതങ്ങളായ ആനന്ദങ്ങളെ അനുഭവിച്ചുകൊണ്ടു്, ഭോക്താ, ഭോഗ്യം എന്നു ഭേദമില്ലാത്ത പരമപദത്തെ പ്രാപിക്കുമെന്നാണു് ഇവിടെ ആചാര്യൻ ഉപദേശിക്കുന്നതു്. ആ വിദ്വാനാകട്ടെ, സുഖം, ദുഃഖം, പുണ്യം, പാപം, എന്ന ദ്വൈതങ്ങളെക്കുറിച്ചുള്ള ബോധത്തെ അതിക്രമിച്ചു. ആ വിദ്വാൻ കർമ്മങ്ങളെ സാധു എന്നോ അസാധു എന്നോ അറിയുന്നില്ല വിദ്വാനു പുനർജന്മം ഇല്ല.

മഹാവാക്യങ്ങളിൽ സർവ്വപ്രധാനമായതു്, "തത് ത്വം അസി—അതു നീയാകുന്നു—എന്നുള്ളതാകുന്നു. ഈ മഹാവാക്യത്തിന്റെ അർത്ഥം ഗ്രഹിക്കുന്ന വിദ്വാനാണു്, സംസാരത്തിൽ നിന്നു മോചനം സമ്പാദിക്കുന്നതു്; ഈ തത്വത്തെ ആരുണി, സ്വപുത്രനായ ശ്വേതകേതുവിന്നു് ഉദാഹരിക്കുന്ന അംശങ്ങളെ ഛാന്ദോഗ്യത്തിൽനിന്നു് ഇവിടെ ഉദ്ധരിക്കുന്നു."

അസ്യ സൌമ്യ പുരുഷസ്യ പ്രയതോ വാങ് മനസി സമ്പദ്യതേ മനഃ പ്രാണേ പ്രാണഃ തേജസി; തേജഃ പരസ്യാം ദേവതായാം സ ഏഷോ അണിമാ ഐതദാത്മ്യം ഇദം സർവ്വം; തത്സത്യം, സ ആത്മാ തത്ത്വമസി ശ്വേതകേതോ ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി തഥാ സൌമ്യേതി ഹോവാച. യഥാസോമ്യ മധു മധുകൃതോ നിസ്തിഷ്ഠന്തി നാനാത്യയാനാം വൃക്ഷാണാം രസാൻ സമവഹാരം ഏകതാം രസാൻ ഗമയന്തി; തേ യഥാ തത്ര ന വിവേകം ലഭന്തേ അമുഷ്യ അഹം വൃക്ഷസ്യ രസഃ അസ്മീതി; ഏവ മേവ ഖലു സൌമ്യേമാഃ സർവ്വാഃ പ്രജാഃ സതി സമ്പദ്യ ന വിദുഃ സതി സമ്പദ്യാമഹ; ഇതി. ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ വാ മശകോ വാ യ ദ്യദ് ഭവന്തി, തദാ ഭവന്തി. സ യ ഏഷഃ അണിമാ ഐതദാത്മ്യം ഇദം സർവ്വം; തത് സത്യം, സ ആത്മാ തത് ത്വ മസി ശ്വേതകേതൊ, ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി, തഥാ സൌമ്യേതി ഹോവാച.

ആരുണി പറഞ്ഞു:—

"ഒരു മനുഷ്യൻ മരിക്കുന്ന സമയം, അവന്റെ വാക്കു മനസ്സിൽ ഏകീഭവിക്കുന്നു; മനസ്സു പ്രാണനിൽ, പ്രാണൻ തേജസ്സിൽ, തേജസ്സു പരയായ ദേവതയിൽ, ഏ

കീഭവിക്കുന്നു. പരയായ ദേവത ബ്രഹ്മം തന്നെ; സർവ്വജഗത്തിൻെറയും ആത്മാവായി നില്ക്കുന്ന സത്യം—ആത്മാവു്—അല്ലയോ ശ്വേതകേതോ! അതുതന്നെ. തത്, ത്വം അസി—അതു നീ ആകുന്നു." ശ്വേതകേതു പറഞ്ഞു:—"അങ്ങു വീണ്ടും വ്യാഖ്യാനിക്കണം" ആരുണിപറഞ്ഞു:—"സുഷുപ്തിയിൽ ഓരോ മനുഷ്യനും ബ്രഹ്മത്തോട് ഐക്യം സമ്പാദിക്കുന്നുണ്ട്; എന്നാൽ ഐക്യം സിദ്ധിച്ചതു മനുഷ്യൻ അറിയുന്നില്ല; ഇതു് എങ്ങനെയാണെന്നാണ്, അങ്ങയ്ക്കു മനസ്സിലാകാത്തതെങ്കിൽ, ഞാൻ ഒരു ദൃഷ്ടാന്തംകൊണ്ടു വ്യാഖ്യാനിക്കാം. ഭോസൌമ്യ! തേനീച്ചകൾ പല പല വൃക്ഷങ്ങളിൽനിന്നു രസം എടുത്തു് അതിനെ ഒന്നാക്കിത്തീർക്കുന്നു. അങ്ങനെയാണു തേൻ സിദ്ധിക്കുന്നതു്. എന്നാൽ തേനിൽ പെടുന്ന ഓരോ അംശവും ഞാൻ ഇന്ന വൃക്ഷത്തിൻെറ രസമാണ്, എന്നു് അറിയുന്നില്ല. അതുപോലെതന്നെ സർവ്വ പ്രജകളും, സത്തിൽ തന്നെ ഏകീഭവിക്കുന്നു; എങ്കിലും, സത്തിൽ ഏകീഭവിക്കുന്നു എന്നു്, അറിയുന്നില്ല. സത്തിൽ ഏകീഭവിച്ചു എന്ന വാസ്തവം അറിയാത്ത മനുഷ്യൻ—ലോകത്തിൽ വ്യാഘ്രം, സിംഹം, ചെന്നായ്, പന്നി, പുഴു, പാററ, ഈച്ച, കൊതുക്, മുതലായി-ഏതെങ്കിലും ഒരു രൂപത്തെത്തന്നെ വീണ്ടും പ്രാപിക്കുന്നു, അങ്ങനെയുള്ള ഈ അണിമാവു സർവ്വജഗത്തിൻെറയും ആത്മാവാകുന്നു. സത്യം ഇതുതന്നെ; ജഗത്തിൻെറ ആത്മാവു ഇതുതന്നെ. ശ്വേതകേതോ, തത് ത്വ മസി, അതു് നീയാകുന്നു.

ശ്വേതകേതു പറഞ്ഞു:—"ഗ്രഹം വിട്ടു ഗ്രാമാന്തരത്തെ പ്രാപിച്ചിരിക്കുന്നവൻ, എവിടെനിന്നു വരുന്നു എന്നു് അറിയുന്നു. പ്രാണികളാകട്ടെ സത്തിൽനിന്നാണു വന്നിരിക്കുന്നതു് എന്നു സ്വയം അറിയാത്തതു എന്തുകൊണ്ട്? അങ്ങു വ്യാഖ്യാനിക്കണമേ." ആരുണി പറഞ്ഞു:—

"ഇമാഃ സോമ്യ! നദ്യഃ പുരസ്താൽ പ്രാച്യഃ സ്യന്ദന്തേ; പശ്ചാത് പ്രതീച്യഃ താഃ സമുദ്രാത് സമുദ്രം ഏവ അപി യന്തി; സ സമുദ്ര ഏവ ഭവതി; താ യഥാ തത്ര ന വിദുഃ ഇയം അഹം അസ്മി ഇതി; ഏവം ഏവ ഖലു സോമ്യേമാഃ സർവ്വാഃ പ്രജാഃ സത ആഗമ്യ ന വിദുഃ സത ആഗച്ഛാമഹ ഇതി. ത ഇഹ വ്യാഘ്രോ വാ സിംഹോ വാ വൃകോ വാ വരാഹോ വാ കീടോ വാ പതംഗോ വാ ദംശോ വാ മശകോ വാ യ ദ്യദ് ഭവന്തി; തദാ ഭവന്തി. സ യ ഏഷഃ അണിമാ ഐകദാത്മ്യം ഇദം സർവ്വം. തത് സത്യം, സ ആത്മാ തത് ത്വമസി ശ്വേതകേതോ! ഇതി, ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി, തഥാ സോമ്യേതി ഹോവാച."

അല്ലയോ സൌമ്യ കിഴക്കോട്ടു ഒഴുകുന്ന നദികൾ കിഴക്കോട്ട് ഒഴുകുന്നു; പടിഞ്ഞാറോട്ട് ഒഴുകുന്ന നദികൾ പടിഞ്ഞാറോട്ടു ഒഴുകുന്നു. അവ സമുദ്രത്തിൽ നിന്നു പിറന്നു സമുദ്രത്തിൽതന്നെ ലയിച്ചു സമുദ്രം തന്നെ ആയിത്തീരുന്നു. നദീജലം ആദിത്യതാപത്തിൽ ഉയൎന്നു്, മേഘമായിത്തീൎന്നു്, മഴയായി പൊഴിഞ്ഞു സമുദ്രത്തിൽത്തന്നെ ചേരുകയാണെന്നുള്ളതു സ്പഷ്ടമാണല്ലോ. എന്നാൽ കടലിൽ കിടക്കുന്ന ജലം, ഞാൻ ഈ നദിയാണ്, ഞാൻ ആ നദിയാണ് എന്നു് അറിയുന്നില്ല; ഇങ്ങനെയാണ്, പ്രജകളുടെ അവസ്ഥ; അവ സത്തിൽനിന്നു വരുന്നു; എന്നാൽ സത്തിൽ നിന്നു വരുന്നു എന്നു് അറിയുന്നില്ല. അതിനാൽ അവർ ലോകത്തിൽ, വ്യാഘ്രം, സിംഹം, ചെന്നായ്, പന്നി, പുഴു, പാററ, ഈച്ച, കൊതുക്, മുതലായി ഏതെങ്കിലും ഒരു രൂപത്തെത്തന്നെ വീണ്ടും പ്രാപിക്കുന്നു. അങ്ങനെയുള്ള ഈ അണിമാവു സർവ്വജഗത്തിൻെറയും ആത്മാവാകുന്നു, സത്യം ഇതുതന്നെ; ജഗത്തിൻെറ ആത്മാവു ഇതുതന്നെ, ശ്വേതകേതോ! "തത് ത്വ മസി." "അതു നീയാകുന്നു"

ശ്വേതകേതു പറഞ്ഞു:—"പ്രാണികൾ സുഷുപ്തിയിലും മരണത്തിലും കല്പാന്തത്തിലും കാരണാവസ്ഥയെ പ്രാപിക്കുന്നുണ്ട്; എന്നാൽ അവ വീണ്ടും ജന്മമെടുക്കുന്നതു് എങ്ങനെ? അങ്ങു വ്യാഖ്യാനിക്കണമേ." ആരുണി പറഞ്ഞു:—

"അസ്യ സോമ്യ മഹതോ വൃക്ഷസ്യ യോ മൂലേ അഭ്യാഹന്യാത് ജീവൻ സ്രവേത്, യോ മദ്ധ്യേ അഭ്യാഹന്യാത് ജീവൻ സ്രവേത്, യോ അഗ്രേ അഭ്യാഹന്യാത് ജീവൻ സ്രവേത്, സ ഏഷ ജീവേന ആത്മനാ അനുപ്രഭൂതഃ പേപീയമാനഃ മോദമാനഃ തിഷ്ഠതി. അസ്യ യ ദേകാം ശാഖാം ജീവോ ജഹാത്യഥ സാ ശുഷ്യതി; ദ്വിതീയാം ജഹാത്യഥ സാ ശുഷ്യതി; തൃതീയാം ജഹാത്യഥ സാ ശുഷ്യതി; സർവ്വം ജഹാതി സർവ്വഃ ശുഷ്യതി. ഏവ മേവ ഖലു സോമ്യ, വിദ്ധീതി ഹോവാച. ജീവാപേതം വാവ കി ലേദം മ്രിയതേ, ന ജീവോ മ്രിയത, ഇതി. സ യ ഏഷഃ അണിമാ ഐതദാത്മ്യമിദം സർവ്വം ത ത്സത്യം, സ ആത്മാ, തത് ത്വ മസി ശ്വേതകേതോ ഇതി. ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി. തഥാ സോമ്യേതി ഹോവാച."

അല്ലയോ സൌമ്യ! ഇതാ ഒരു വലിയ മരം നില്ക്കുന്നു. ആരെങ്കിലും ഇതിൻെറ ചുവട്ടിൽ വെട്ടിയാൽ, ഇതു ജീവിക്കും, കറ ഒലിക്കും; ഇടയ്ക്കു വെട്ടിയാലും മേലററത്തു വെട്ടിയാലും ഇങ്ങനെ തന്നെ. മരം ജീവിക്കുകയും കറ ഒലിയ്ക്കുകയും ചെയ്യും. മരം ശരീരവും ശാഖകൾ ശരീരത്തിൻെറ ഘടകങ്ങളും, ആകുന്നു എന്നും, ഇവയെ അന്തർസ്ഥിതനായ ആത്മാവു പോഷിപ്പിക്കുന്നു എന്നും, ആണ് ഗ്രഹിക്കേണ്ടതു്. ജീവനായ ആത്മാവു വ്യാപിക്കുക നിമിത്തം മരം, ഭൂമിയിൽ നിന്നു രസങ്ങളെ ഗ്രഹിച്ചുകൊണ്ടു ഹൃഷ്ടനായി നില്ക്കുന്നു. ജീവൻ എപ്പോഴെങ്കിലും ഉപേക്ഷിക്കുന്നതായ ശാഖ ഉണങ്ങുന്നു. ജീവൻ ഉപേക്ഷിക്കുന്ന ഓരോ ശാഖയും പുറകേ പുറകേ ഉണ

ങ്ങുന്നു. ജീവൻ മരത്തെത്തന്നെ ഉപേക്ഷിച്ചാൽ മരം ഉണങ്ങുന്നു. ഇതുപോലെ ജീവൻ വിട്ടുപിരിഞ്ഞ ശരീരം മരിക്കുന്നു; ജീവൻ മരിക്കുന്നില്ല. ഈ അണിമാവു സർവ്വജഗത്തിന്റേയും ആത്മാവാകുന്നു. ശ്വേതകേതോ! “തത് ത്വം അസി” “അതു നീയാകുന്നു.”

ശ്വേതകേതു പറഞ്ഞു:—“അതിസ്ഥൂലമായ വിശ്വം അതിസൂക്ഷ്മമായ സത്തിൽ നിന്ന് എങ്ങനെ പ്രഭവിച്ചു? അങ്ങു വ്യാഖ്യാനിക്കേണമേ.” ആരുണി പറഞ്ഞു:—

“ന്യഗ്രോധ ഫല ആഹരേതി ഇദം ഭഗവ ഇതി: ഭിന്ദ്ധീതി ഭിന്നം ഭഗവ ഇതി കി മത്ര പശ്യസീ തി അണ്വ്യ ഇവ ഇമാഃ ധാനാഃ ഭഗവ ഇതി. ആസാം അംഗ ഏകാം ഭിന്ദ്ധീതി ഭിന്നം ഭഗവ ഇതി കി മത്ര പശ്യസി തി; ന കിംചന ഭഗവ ഇതി തം ഹോവാച യം വൈ സോമ്യ ഏതം അണിമാനം ന നിഭാലയസെ ഹിതസ്യ വൈ സോമ്യ ഏഷഃ അണിമ്നഃ ഏവം മഹാൻ ന്യഗ്രോധഃ തിഷ്ഠതി ശ്രദ്ധസ്വ സോമ്യേതി സ യ ഏഷ; അണിമാ ഐതദാത്മ്യം ഇദം സർവ്വം തത്സത്യം, സ ആത്മാ, തത്ത്വമസി ശ്വേതകേതൊ ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി തഥാ സോമ്യേതി ഹോവാച ”

“പേരാലിന്റെ ഒരു കായ് കൊണ്ടുവരിക.” “ഭഗവാനേ ഇതാ” “അതു പൊട്ടിക്കുക” “പൊട്ടിച്ചു” “നീ ഇവിടെ എന്തു കാണുന്നു” “ഞാൻ ചെറിയ ബീജങ്ങളെ കാണുന്നു” “അവയിൽ ഒന്നിനെ പൊട്ടിക്കുക” “ഭഗവാനെ! ഇതാ പൊട്ടിച്ചു” “നീ ഇതിൽ എന്തു കാണുന്നു” “ഭഗവാനെ! ഇതിൽ ഒന്നും കാണുന്നില്ല.” നിന്റെ കണ്ണിൽ പെടാതവണ്ണം അത്ര സൂക്ഷ്മമായ ബീജത്തിൽ നിന്നു വലുതായ ഈ പേരാൽമരം ഉണ്ടായി. ശ്രവിക്കുക, സൂക്ഷ്മത്തിൽ നിന്നു സ്ഥൂലം ഉണ്ടാകുന്ന രീതിയെ, ഇതുകൊണ്ടു ഗ്രഹിക്കുക. അണിമാവു സർവ്വജഗത്തിന്റേയും ആത്മാവാകുന്നു; സത്യം ഇതുതന്നെ; ജഗത്തിന്റെ ആത്മാവു് ഇതുതന്നെ. ശ്വേതകേതോ “തത് ത്വ മസി;” “അതു നീയാകുന്നു.”

ശ്വേതകേതു പറഞ്ഞു:—“ജഗത്തിന്റെ മൂലം സത്താണ് എന്നു പറയുന്നു. എന്നാൽ അതു പ്രത്യക്ഷമല്ല; പ്രത്യക്ഷമല്ലാത്തതിനെ എങ്ങനെ അറിയാം. അങ്ങു വ്യാഖ്യാനിക്കേണമേ.” ആരുണി പറഞ്ഞു:—

“ലവണ മേതത് ഉദകേ അവധായ അഥ മാ പ്രാതഃ ഉപസീദഥാ ഇതി സഃ തഥാ ചകാര തം ഹോവാച യ ദ്ദോഷാ ലവണ മുദകേ അവാധാഃ അംഗ, തത് ആഹര ഇതി തത് അവമൃശ്യ ന വിവേദ യഥാ; വിലീനം ഏവ അംഗ അസ്യ അന്താൽ ആചാമ ഇതി കഥം ഇതി, ലവണം ഇതി, മധ്യാൽ ആചാമ ഇതി, കഥം ഇതി, ലവ ഇതി. ലവണം ഇതി. അന്താത് ആചാമ ഇതി. കഥം ഇതി, ലവണം ഇതി. അഭിപ്രാസ്യ ഏതത് അഥ മാ ഉപാസീദഥാഃ ഇതി, തത്ഥാ ചകാര, തത് ശശ്വത് സംവർത്തതെ. തം ഹോവാച അത്ര വാവ കില സത് സോമ്യ! ന നിഭാലയസേ അത്രൈവ കിലേതി, സ യഃ ഏഷഃ അണിമാ ഐതദാത്മ്യം ഇദം സർവ്വം തത്സത്യം സ ആത്മാ, തത് ത്വ മസി ശ്വേതകേതോ ഇതി ഭൂയ ഏവ മാ ഭഗവാൻ വിജ്ഞാപയ ത്വിതി.”

“നീ ഈ ലവണത്തെ വെള്ളത്തിൽ ഇടുക; നാളെ രാവിലെ എന്റെ അടുക്കൽ വരിക.” ശ്വേതകേതു അങ്ങനെ ചെയ്തു. അച്ഛൻ പറഞ്ഞു:—“കഴിഞ്ഞ രാത്രിയിൽ നീ വെള്ളത്തിലിട്ട ലവണം എടുത്തുകൊണ്ടു വരിക.” ശ്വേതകേതു നോക്കി. അതു വെള്ളത്തിൽ വിലീനമായിരുന്നതിനാൽ മുമ്പിരുന്നതുപോലെ കണ്ടില്ല. “മകനേ! നീ വെള്ളത്തിന്റെ മുകൾ ഭാഗത്തു നിന്ന് ആചമിക്കുക; എങ്ങനെ ഇരിക്കുന്നു?” “ഉപ്പുരസം തന്നെ” “മദ്ധ്യത്തു നിന്ന് ആചമിക്കുക; എങ്ങനെ ഇരിക്കുന്നു?” “ഉപ്പുരസം തന്നെ” “അടിയിൽനിന്ന് ആചമിക്കുക; എങ്ങനെയിരിക്കുന്നു?” “ഉപ്പുരസം തന്നെ” “വത്സ! വെള്ളം കളഞ്ഞു് നീ ഇവിടെ വരിക.” ശ്വേതകേതു അങ്ങനെ ചെയ്തു. “അച്ഛാ! ലവണം മുമ്പെന്നതുപോലെ ഇപ്പോഴും ഉണ്ടു്.” “സൌമ്യ! ഉപ്പു ജലത്തിൽ ഉണ്ടു്; നീകാണില്ല; ഇങ്ങനെ തന്നെയാണ്, ശരീരത്തിലുള്ള സത്തിനെ നീ കാണാത്തതു്. എന്നാൽ ജലത്തിൽ ലവണമുണ്ടെന്ന് ഉപായാന്തരം കൊണ്ടു മനസ്സിലായതുപോലെ, ഈ ശരീരത്തിൽ ആത്മാവുണ്ടു് എന്ന് ഉപായാന്തരങ്ങളെ കൊണ്ടു ഗ്രഹിക്കേണ്ടതായി ഇരിക്കുന്നു. ഒരു വസ്തു ഒരു രൂപത്തിൽ പ്രത്യക്ഷമാകാത്തതിനാൽ, അതില്ല എന്നു നിശ്ചയിച്ചുകൂടാ. ഈ അണിമാവു സർവ്വജഗത്തിന്റെയും ആത്മാവാകുന്നു. സത്യം ഇതുതന്നെ. ജഗത്തിന്റെ ആത്മാവു് ഇതുതന്നെ. ശ്വേതകേതോ! തത് ത്വ മസി; അതു നീയാകുന്നു.”

ശ്വേതകേതു പറഞ്ഞു:—“സത്തിനെ അറിയുവാനുള്ള ഉപായത്തെ അങ്ങു വ്യാഖ്യാനിക്കേണമേ” ആരുണി പറഞ്ഞു:—

“യഥാ സൌമ്യഃ പുരുഷം ഗാന്ധാരേഭ്യഃ അഭിനദ്ധാക്ഷഃ ആനീയ തം തതഃ അതിജനെ വിസൃജേത് സ യഥാ തത്ര പ്രാങ് വാ ഉദങ് വാ അധരാങ് വാ പ്രത്യങ് വാ പ്രധ്മായീത അഭിനദ്ധാക്ഷഃ ആനീതഃ അഭിനദ്ധാക്ഷഃ വിസൃഷ്ടഃ തസ്യ യഥാ അഭിനഹനാ പ്രമുച്യ പ്രബ്രൂയാത്, എതാം ദിശം ഗാന്ധാരാഃ ഏതാം ദിശം വ്രജേതി. സ ഗ്രാമാത് ഗ്രാമം പൃച്ഛൻ പണ്ഡിതോ മേധാവീ ഗാന്ധാരാൻ ഏവ ഉപസമ്പദ്യേത. ഏവ മേവ ഇഹ ആചാര്യവാൻ പുരുഷഃ വേദ. തസ്യ താവദേവ ചിരം യാവ ന്ന വിമോക്ഷ്യേ അഥ സത് സമ്പത്സ്യേ ഇതി സ യ; ഏഷ; അണിമാ ഐതദാത്മ്യം ഇദം സർവ്വം തത് സത്യം സ ആത്മാ തത് ത്വ മസി ശ്വേതകേതൊ ഇതി ഭൂയ ഏവ മാ ഭഗവൻ വിജ്ഞാപയ ത്വിതി. തഥാ സോമ്യേതി ഹോവാച.”

ഒരു തസ്കരൻ ഒരു പഥികനെ ഗാന്ധാരദേശത്തു വച്ച് പിടിച്ചു കണ്ണുകെട്ടി കൊണ്ടുവന്നു വിജനമായ കാട്ടിൽ വിട്ടുകളയുന്നു; പഥികനാകട്ടെ, കിഴക്കോട്ടോ, വടക്കോട്ടോ, തെക്കോട്ടോ, പടിഞ്ഞാറോട്ടോ നടന്നുകൊണ്ട്, "എന്റെ കണ്ണുകൾ കെട്ടപ്പെട്ടിരിക്കുന്നു; ഞാൻ കണ്ണുകൾ കെട്ടപ്പെട്ട വിസർജ്ജിക്കപ്പെട്ടിരിക്കുന്നു" എന്നിങ്ങനെ നിലവിളി കൂട്ടുന്നു. ദയാവാനായ ഒരാൾ അടുത്തു ചെന്ന്, ഇവന്റെ മുഖത്തുനിന്നു മുണ്ട് അഴിച്ചു മാററി. "ഇതാ ഗാന്ധാരദേശത്തേക്കുള്ള വഴി; ഇതിലേ പോകുക" എന്ന് ഉപദേശിക്കുന്നു. പണ്ഡിതനും മേധാവിയും ആയ പഥികൻ, മാർഗ്ഗമധ്യേ കാണുന്നവരോടു ചോദിച്ച്, ഗ്രാമത്തിൽ നിന്നു ഗ്രാമത്തിൽ ചെന്നു ചെന്നു ഗാന്ധാരദേശത്തെ പ്രാപിക്കുന്നു. ഇതുപോലെതന്നെയാകുന്നു ജീവാത്മാവിന്റെയും അവസ്ഥ. ഗാന്ധാരത്തിൽ ആദ്യം സ്വതന്ത്രനായിരുന്ന പഥികനെപ്പോലെ, ജഗദാത്മകമായ സത്തിൽ സ്വതന്ത്രനായ ജീവാത്മാവ്, പുണ്യപാപങ്ങളായ തസ്കരന്മാരുടെ അടിമയായി മോഹം കയറി, കണ്ണിരുണ്ട്, തൃഷ്ണയാകുന്ന പാശത്താൽ ബദ്ധനായി, മജ്ജ, മാംസം, മൂത്രം, മലം, എന്നിവകൊണ്ട് ബീഭത്സമായ ദേഹമാകുന്ന കാന്താരത്തിൽ കയറി, സുഖദുഃഖങ്ങളുടെ ഭോക്താവെന്നു ഭ്രമിച്ചും, ക്ലേശിച്ചും, ജന്മത്തിൽനിന്നു ജന്മത്തിലേക്കു നീങ്ങി, കഷ്ടപ്പെടുന്നു. ആ ദുഃഖാർത്തൻ ഒരു ജന്മത്തിൽ ദൈവാധീനം നിമിത്തം, ഒരു ആചാര്യനെ കണ്ടുമുട്ടുന്നു; തന്റെ യാഥാർത്ഥ്യത്തെക്കുറിച്ച് ഉപദേശം വാങ്ങുന്നു; സ്വസ്ഥാനമായ ഗാന്ധാരത്തിലേക്കു—പരമപദത്തിലേക്ക്—ചോദിച്ചും കേട്ടും യമനിയമാസന പ്രാണായാമ പ്രത്യാഹാര ധാരണ സമാധിമാർഗ്ഗമായി നടക്കുന്നു. ആചാര്യവാനായ പുരുഷൻ അറിയുന്നു. ആ പുരുഷൻ ശരീരത്തെ ഉപേക്ഷിക്കുന്ന മുഹൂർത്തമായാൽ, സത്തിൽ ഒരുമിക്കുന്നു. അണിമാവു സർവ്വജഗത്തിന്റെയും ആത്മാവാകുന്നു; സത്യം ഇതുതന്നെ; ജഗത്തിന്റെ ആത്മാവ് ഇതുതന്നെ. ശ്വേതകേതൊ! തത് ത്വ മസി; അതു നീയാകുന്നു".

ശ്വേതകേതു പറഞ്ഞു:—"ആചാര്യനെ സമ്പാദിച്ച വിദ്വാൻ സത്തിനോട് ഏകീഭാവം സമ്പാദിക്കുന്നത് എങ്ങനെ എന്നു അങ്ങു വ്യാഖ്യാനിച്ചുതരേണമേ." ആരുണി പറഞ്ഞു:—

"പുരുഷം സോമ്യ, ഉപതാപിനം ജ്ഞാതയഃ പര്യുപാസതേ, ജാനാസി മാം ജാനാസി മാമിതി; തസ്യ യാവ ന്ന വാങ് മനസി സമ്പദ്യതേ, മനഃ പ്രാണേ, പ്രാണ സ്തേജസി, തേജഃ പരസ്യാം ദേവതായാം താവ ജ്ഞാനാതി. അഥ യദാസ്യ വാങ് മനസി സംപദ്യതെ, മനഃ പ്രാണേ, പ്രാണഃ തേജസി, തേജഃ പരസ്യാം ദേവതായാം അഥ ന ജാനാതി. സ യ ഏഷഃ അണിമാ ഐതദാത്മ്യം ഇദം സർവ്വം, തത് സത്യം, സ ആത്മാ തത് ത്വ മസി ശ്വേതകേതോ ഇതി ഭൂയ ഏവമാ ഭഗവൻ വിജ്ഞാപയ ത്വിതി. തഥാ സോമ്യേതി ഹോവാച."

അല്ലയോ സൌമ്യ! ജ്വരംനിമിത്തം മരണാസന്നനായ മനുഷ്യനെ ജ്ഞാതികൾ "എന്നെ അറിയുന്നുവോ, എന്നെ അറിയുന്നുവൊ" എന്നു ചോദിച്ചുകൊണ്ടു ചുററിക്കൂടുന്നു; അവന്റെ വാക്കു മനസ്സിൽ, മനസ്സു പ്രാണനിൽ, പ്രാണൻ തേജസ്സിൽ, തേജസ്സു പരയായ ദേവതയിൽ, ഏകീഭവിക്കുന്നതുവരെയ്ക്കു അടുത്തുനില്ക്കുന്നവരെ രോഗി അറിയുന്നു, എന്നാൽ വാക്കു മനസ്സിലും, അതു പ്രാണനിലും, അതു തേജസ്സിലും, അതു പരയായ ദേവതയിലും, ഏകീഭവിച്ചുകഴിഞ്ഞാൽ, അടുത്തുനില്ക്കുന്നവരെ രോഗി അറിയുന്നില്ല. അണിമാവു സർവ്വജഗത്തിന്റെയും ആത്മാവാകുന്നു. സത്യം ഇതുതന്നെ. ജഗത്തിന്റെ ആത്മാവു ഇതുതന്നെ. ശ്വേതകേതൊ! തത് ത്വ മസി അതു നീയാകുന്നു."

ശ്വേതകേതു പറഞ്ഞു:—"മുമുക്ഷുവിന്റെയും ഒരു സാധാരണ മനുഷ്യന്റെയും മരണത്തിങ്കൽ യാതൊരു ഭേദവും ഇല്ല എങ്കിൽ, മുമുക്ഷുവിനു ജന്മമില്ല എന്നും, ഇതരന് ജന്മമുണ്ട് എന്നും എങ്ങനെ നിശ്ചയിച്ചു? അതു വ്യാഖ്യാനിക്കണമെ." ആരുണി പറഞ്ഞു:—

"പുരുഷം സോമ്യ ഹസ്തഗൃഹീതം ആനയന്തി അപഹാർഷീത് സ്തേയം അകാർഷീത് പരശും അസ്മൈ തപത ഇതി. സ യദി തസ്യ കർത്താ ഭവതി, തത ഏവ അനൃതം ആത്മാനം കുരുതേ. സഃ അനൃതാഭിസന്ധഃ അനൃതേന ആത്മാനം അന്തർദ്ധായ പരശും തപ്തം പ്രതിഗൃഹ്ണാതി. സ ദഹ്യതെ അഥ ഹന്യതേ അഥ യദി തസ്യ അകർത്താ ഭവതി, തത ഏവ സത്യം ആത്മാനം കുരുതെ, സ സത്യാഭിസന്ധഃ സത്യേന ആത്മാനം അന്തർദ്ധായ പരശും തപ്തം പ്രതിഗൃഹ്ണാതി. സ ന ദഹ്യതെ അഥ മുച്യതേ. സ യഥാ തത്ര ന അദാഹ്യേത ഐതദാത്മ്യ മിദം സർവ്വം തത് സത്യം സ ആത്മാ തത് ത്വ മസി ശ്വേതകേതൊ; ഇതി. തത് അസ്യ വിജജ്ഞാവിതി, വിജജ്ഞാവിതി.

അല്ലയോ! സൌമ്യ! രാജകിങ്കരന്മാർ ഒരുവനെ ഹസ്തബന്ധം ചെയ്തുകൊണ്ടുവന്ന്, ഇവൻ അപഹരിച്ചു; മോഷ്ടിച്ചു; മഴുവിനെ പഴുപ്പിക്കുക. ഇവൻ മോഷണം ചെയ്തവനാണെങ്കിൽ, അസത്യവാനാകുന്നു. അനൃതത്തിൽനിന്ന്, അനൃതംകൊണ്ടു സ്വയം ആവരണംചെയ്ത്, ഇവൻ ചുട്ടുപഴുത്ത മഴുവിനെ കൈയിലെടുത്ത്, ദഹിക്കുന്നു; രാജകിങ്കരന്മാർ ഇവനെ ഹനിക്കുന്നു. എന്നാൽ മോഷണംചെയ്തവനല്ല, എങ്കിൽ ഇവൻ സത്യവാനാകുന്നു. സത്യത്തിൽ നില്ക്കുന്ന ഇവൻ സത്യംകൊണ്ടു സ്വയം ആവരണംചെയ്ത്, പഴുത്ത മഴുവിനെ പാണിയാൽ ദഹിക്കുകയില്ല, മോചിക്കപ്പെടുകയും ചെയ്യും. സത്യംകൊണ്ടു കൈക്ക് ആവര

ണം ഉള്ളവനും അനൃതംകൊണ്ട് ആവരണം ഉള്ളവനും — ഇരുവരും ഒരുപോലെ പഴുത്ത മഴു കൈയിലെടുക്കേണ്ടതാണ്. മുമുക്ഷുവും സാധാരണനും മരണശയ്യയിൽ ഒരുപോലെ കിടക്കണം. സത്യമാകുന്ന കവചമുള്ളവൻ മോചനം സമ്പാദിക്കുന്നു; സംസാരത്തിൽ നിന്നു മോചനം സമ്പാദിച്ചു ബ്രഹ്മത്തോട് ഏകീഭാവം അടയുന്നു. ഇതരനാകട്ടെ, വീണ്ടും ജനിക്കുന്നു. സത്യമാകുന്ന ആവരണമുള്ളവൻ ചുട്ട മഴു എടുത്തു നശിക്കുകയില്ല. അതുപോലെയാണ് ഈ ആത്മാവ്; ഈ അണിമാവു സർവ്വജഗത്തിന്റെയും ആത്മാവാകുന്നു. സത്യം ഇതുതന്നെ. ജഗത്തിന്റെ ആത്മാവു ഇതുതന്നെ. ശ്വേതകേതോ! തത് ത്വമസി; അതു നീയാകുന്നു" അച്ഛൻ പറഞ്ഞ വചനങ്ങളെ ശ്വേതകേതു ഗ്രഹിച്ചു.

ബ്രഹ്മത്തിന്റെ അവഭാസങ്ങളെ ഉപാസിക്കുന്നതു ബ്രഹ്മോപാസനംതന്നെ; തൈത്തിരീയത്തിൽ ഇങ്ങനെ പ്രസ്താവമുണ്ട്.

"ക്ഷേമ ഇതി വാചി; യോഗക്ഷേമ ഇതി പ്രാണാപാനയോഃ കർമ്മേതി ഹസ്തയോഃ ഗതി രിതി പാദയോഃ വിമുക്തി രിതി പായൌ; ഇതി മാനുഷീ സമാജ്ഞാഃ. അഥ ദൈവീഃ—തൃപ്തി രിതി വൃഷ്ടൌ; ബല മിതി വിദ്യുതി; യശ ഇതി പശുഷു; ജ്യോതി രിതി നക്ഷത്രേഷു; പ്രജാതിഃ അമൃതം ആനന്ദ ഇത്യുപസ്ഥേ; സർവ്വ മിത്യാകാശേ; തത് പ്രതിഷ്ഠാ ഇത്യുപാസീത; പ്രതിഷ്ഠാവാൻ ഭവതി. തന്മഹ ഇത്യുപാസീത; മഹാൻ ഭവതി; തന്മന ഇത്യുപാസീത; മാനവാൻ ഭവതി; ത ന്നമ ഇത്യുപാസീത, നമ്യന്തേ/സ്മൈ കാമാഃ തദ് ബ്രഹ്മേത്യുപാസീത, ബ്രഹ്മവാൻ ഭവതി; തദ് ബ്രഹ്മണഃ പരിമരഃ ഇത്യുപാസീത പര്യേണം മ്രിയന്തേ ദ്വിഷന്തഃ സപത്നാഃ; പരി യേ അപ്രിയാഃ ഭ്രാതൃവ്യാഃ സ യശ്ചായം പുരുഷേ യശ്ചാസാ വാദിത്യേ സ ഏകഃ സ ഏവം വിത് അസ്മാൻ ലോകാൻ പ്രേത്യ, ഏതം അന്നമയം ആത്മാനം ഉപസംക്രമ്യ, ഏതം പ്രാണമയം ആത്മാനം ഉപസംക്രമ്യ, ഏതം മനോമയ മാത്മാനം ഉപസംക്രമ്യ, ഏതം വിജ്ഞാനമയ മാത്മാനം ഉപസംക്രമ്യ ഏതം ആനന്ദമയം ആത്മാനം ഉപസംക്രമ്യ, ഇമാൻ ലോകാൻ കാമാന്നീ കാമരൂപീ അനുസംചരൻ ഏതത് സാമഗായന്ന് ആസ്തേ, ഹാ വു ഹാ വു ഹാ വു അഹമന്നം അഹമന്നം അഹമന്നം; അഹമന്നാദോ അഹമന്നാദോ അഹമന്നാദഃ അഹം ശ്ലോകകൃത് അഹം ശ്ലോകകൃത് അഹം ശ്ലോകകൃത് അഹ മസ്മി പ്രഥമജാ ഋതാസ്യ പൂർവ്വം ദേവേഭ്യോ അമൃതസ്യ നാഭാഗ. യോ മാ ദദാതി സ ഇദ് ഏവം മാ ആവാഃ അഹമന്ന മന്ന മദന്തം അദ്മി. അഹം വിശ്വം ഭുവന മഭ്യഭവാം സുവർണ്ണ ജ്യോതിഃ യ ഏവം വേദ ഇത്യുപനിഷത്; സഹ നാവവതു; സ ഹ നൌ ഭുനക്തു; സ ഹ വീര്യം കരവാവഹൈ തേജസ്വീ നാവധീത മസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ."

ബ്രഹ്മം എന്നു സ്ഥിതിപാലനമാണെന്ന്, വാക്കിൽ ഉപാസിക്കപ്പെടണം; സമ്പാദനവും സ്ഥിതിപാലനവും അതാണെന്നു പ്രാണാപാന വായുക്കളിൽ ഉപാസിക്കപ്പെടണം; കർമ്മമാണെന്നു ഹസ്തങ്ങളിൽ ഉപാസിക്കപ്പെടണം. ണം; ഗതിയാണെന്നു പാദങ്ങളിൽ ഉപാസിക്കപ്പെടണം. വിസർജ്ജനമാണെന്നു ഗുദത്തിൽ ഉപാസിക്കപ്പെടണം; ഇവയാണ്, മാനുഷികങ്ങളായ അദ്ധ്യാത്മിക ഉപാസനകൾ. ഇനി ദേവന്മാരിലുള്ള ഉപാസനകളെ പറയുന്നു. വൃഷ്ടി അന്നത്തിനു മൂലവും അന്നം തൃപ്തിക്കു മൂലവും ആകയാൽ, ബ്രഹ്മം തൃപ്തിരൂപത്തിൽ വൃഷ്ടിയിൽ സ്ഥാപിതമാകുന്നു; അതിനാൽ ബ്രഹ്മം വൃഷ്ടിയിൽ തൃപ്തിരൂപത്തിൽ ഉപാസിക്കപ്പെടണം; വിദ്യുത്തിൽ ബലമെന്ന് ഉപാസിക്കപ്പെടണം; പശുക്കളിൽ യശസ്സെന്ന് ഉപാസിക്കപ്പെടണം; നക്ഷത്രങ്ങളിൽ ജ്യോതിസ്സെന്ന് ഉപാസിക്കപ്പെടണം; ഉപസ്ഥത്തിൽ സന്താനോല്പാദകമായും ആനന്ദമായും അമൃതമായും, ഉപാസിക്കപ്പെടണം; ആകാശത്തിൽ സർവ്വവുമായി ഉപാസിക്കപ്പെടണം. സർവ്വത്തിനും പ്രതിഷ്ഠയായ ബ്രഹ്മം ആകാശത്തിൽ സർവ്വത്തിനും പ്രതിഷ്ഠയായി ഉപാസിക്കപ്പെടണം; അങ്ങനെ ഉപാസിക്കുന്നവൻ പ്രതിഷ്ഠാവാനായി ഭവിക്കും. ബ്രഹ്മം, മഹത്വം എന്ന് ഉപാസിക്കപ്പെടണം; അങ്ങനെ ഉപാസിക്കുന്നവൻ, മഹാനായി ഭവിക്കും. ബ്രഹ്മം മനനമായി ഉപാസിക്കപ്പെടണം; അങ്ങനെ ഉപാസിക്കുന്നവൻ മനനകർമ്മത്തിൽ സമർത്ഥനായി ഭവിക്കും. ബ്രഹ്മം നമനമായി ഉപാസിക്കപ്പെടണം; അങ്ങനെ ഉപാസിക്കുന്നവൻ, കാമങ്ങളെ നമിപ്പിക്കും. ബ്രഹ്മം പരിമരമായി—സംഹാരക്ഷമമായി— ഉപാസിക്കപ്പെടണം, അങ്ങനെ ഉപാസിക്കുന്നവൻ, ദ്വേഷിക്കുന്ന ശത്രുക്കളുടെ മരണത്തിനു മൂലമാകും; അവനു അപ്രിയം ചെയ്യുന്ന ഭ്രാതൃപുത്രന്മാരും മരിക്കും. പുരുഷനിലും ആദിത്യനിലും വർത്തിക്കുന്നത്, ഏകനായ ആത്മാവാകുന്നു. ഇങ്ങനെ അറിയുന്നവൻ ലോകത്തെ പിന്തള്ളി അന്നമയനായ ആത്മാവിനെ ഉപസംക്രമിച്ച്, പ്രാണമയനായ ആത്മാവിനെ ഉപസംക്രമിച്ച്, മനോമയനായ ആത്മാവിനെ ഉപസംക്രമിച്ച്, വിജ്ഞാനമയനായ ആത്മാവിനെ ഉപസംക്രമിച്ച്, ആനന്ദമയനായ ആത്മാവിനെ ഉപസംക്രമിച്ച്, യഥാകാമം അന്നങ്ങളെ സമ്പാദിക്കുകയും, യഥാകാമം രൂപങ്ങളെ സ്വീകരിക്കുകയും ചെയ്ത്, ഈ ലോകങ്ങളിൽ സഞ്ചരിക്കും. ബ്രഹ്മദർശനം സിദ്ധിച്ച മഹാത്മാവ് ആനന്ദംകൊണ്ടു തുള്ളി ഇങ്ങനെ സാമഗാനം പാടുന്നു:—"ഹാവു, ഹാവു, ഹാവു, ഞാൻ അന്നമാകുന്നു; ഞാൻ അന്നമാകുന്നു; ഞാൻ അന്നമാകുന്നു. ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു; ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു; ഞാൻ അന്നത്തെ ഭക്ഷിക്കുന്നവനാകുന്നു; ഞാൻ അന്നത്തെ അന്നാദനായി രൂപം ചെയ്യുന്നവനാകുന്നു; ഞാൻ അന്നത്തെ അന്നാദനായി രൂപം ചെയ്യുന്നവനാകുന്നു; ഞാൻ അന്നത്തെ അന്നാദനായി രൂപം ചെയ്യുന്നവനാകുന്നു. ഞാൻ സൃഷ്ടിയുടെ പ്രഥമപുത്രനും, ഞാൻ ദേവ

ന്മാർക്ക് മുമ്പുള്ളവനും ഞാൻ അമൃതത്തിന്റെ നാഭിയും, ആകുന്നു; അന്നമായ എന്നെ ആര് അന്യന്മാർക്ക് നൽകുന്നുവൊ, അവൻ എന്നെ രക്ഷിക്കുന്നു. അന്നത്തെ അന്യന്മാർക്ക് നല്കാതെ ഭക്ഷിക്കുന്നവനെ, അന്നമായ ഞാൻ ഭക്ഷിക്കുന്നു. ഞാൻ എന്ന ഭാവം നശിച്ച ഞാൻ സമസ്തമായ ഭുവനത്തിന്ന് അതീതനാകുന്നു. ബ്രഹ്മവും ഞാനും ഒന്നാണെന്നു കണ്ട ഞാൻ, സർവ്വ ഭേദങ്ങളും വെടിഞ്ഞ്, ആനന്ദമയനായി. എന്റെ ജ്യോതിസ്സ് ആദിത്യന്റെ ജ്യോതിസ്സ തന്നെ. ഇ പ്രകാരം അറിയുന്നവരൊക്കെയും ഈ പ്രകാരമായി. ഇതാകുന്നു ഉപനിഷദുപദേശം. ശിഷ്യനായ നിന്നെയും ആചാര്യനായ എന്നെയും ബ്രഹ്മം രക്ഷിക്കട്ടെ; നാം ഒരുമിച്ചു ജ്ഞാനഫലത്തെ ഭക്ഷിക്കുമാറാകട്ടെ; നാം ഒരുമിച്ച വിദ്യാവീര്യത്തെ സമ്പാദിക്കട്ടെ; നമ്മുടെ അധ്യയനം തേജസ്സുള്ളതായി പരിണമിക്കട്ടെ; നാം തമ്മിൽ ദ്വേഷിക്കാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.”

ജീവാത്മാവും പരമാത്മാവും ഒന്നാണെന്നു കാണുകയാണ്, ജ്ഞാനം. ആ ജ്ഞാനം ലഭിക്കുകയും, ലോകവും സംസാരവും കേവലം സങ്കല്പിതമാണെന്നു ബോധിക്കുകയും ചെയ്യുന്ന ജ്ഞാനിയെ കർമ്മങ്ങൾ ഒട്ടിച്ചേരുന്നില്ല. ശരീര യാത്രാകാമത്തിൽ പ്രാണധാരണത്തിന്ന് അത്യന്താവശ്യമായ ശ്വാസോച്ഛ്വാസം, ഭക്ഷണം മുതലായ കർമ്മങ്ങളെ, മുമുക്ഷു അനുഷ്ഠിക്കും; എന്നാൽ ഫലേച്ഛകൂടാതെ അനുഷ്ഠിക്കപ്പെടുന്ന ആ കർമ്മങ്ങൾ മുമുക്ഷുവിനെ ഒട്ടുന്നില്ല എന്നാണ്, ഗ്രഹിക്കേണ്ടത്. വെള്ളം ഒട്ടാതെ വെള്ളത്തിൽ താമര എന്നതു പോലെ കർമ്മം ഒട്ടാതെ, കർമ്മത്തിൽ യോഗി ശേഷിക്കുകയാണ്. ദുഷ്കർമ്മങ്ങൾ മാത്രമല്ല, സൽക്കർമ്മങ്ങളും ജ്ഞാനിയെ വിട്ടുനില്ക്കും. സൽക്കർമ്മങ്ങൾ തന്നെയും, ഒട്ടുന്നതായാൽ, അവ സംബന്ധിച്ച ഫലം അനുഭവപ്പെടേണ്ടതാണ്; ആ ജീവാത്മാവ്, വീണ്ടും പിറക്കും; സംസാരം നീളും; ബ്രഹ്മദർശനം സിദ്ധിച്ചവന്റെ ചിന്തകൾ ഇങ്ങനെ പോകുന്നു:—“കർത്താവെന്നും ഭോക്താവെന്നും ഞാൻ കരുതിയ പുരുഷൻ, കർത്താവല്ല, ഭോക്താവല്ല. ആയതിനാൽ, ഞാനും ഭൂത ഭവ്യ ഭവിഷ്യങ്ങളിൽ കർത്താവും ഭോക്താവും അല്ല. ജീവാത്മാവു കർത്താവും ഭോക്താവും അല്ല എന്നു ഗ്രഹിക്കുന്നതിനോടു കൂടെ, ശരീരത്തിന്റെ നിസ്സാരത പ്രത്യക്ഷമാകുന്നു. അതുകൊണ്ട്, ജ്ഞാനം ലഭിച്ചവൻ അന്യന്മാരോ, തനിക്കു തന്നെയോ, ഉള്ള സന്തോഷ സന്താപങ്ങളെ അവഗണിക്കുന്നു. സന്തോഷ സന്താപങ്ങളെ അറിയുന്നവൻ ജ്ഞാനം ലഭിച്ചവനല്ല. മദിരാമത്തൻ ഉടുമുണ്ടു സ്ഥാനത്തു നിന്നു തെററിയതു അറിയാത്തതു പോലെ, ജ്ഞാനം ലഭിച്ചവൻ—ദൈവാൽ കൈവരുന്നതും, ദൈവാൽ നഷ്ടമാകുന്നതും, ആയ ശരീരത്തെ കുറിച്ച്—സ്മരണമോ, ബോധമോ, ഉള്ളവനല്ല. ഏതു കർമ്മത്തിന്റെ ഫലമായി ശരീരം ഉണ്ടായോ, ആ കർമ്മത്തിന്റെ ഫലമായിത്തന്നെ ശരീര കാര്യങ്ങൾ മരണം വരെയ്ക്ക്, എങ്ങനെ എങ്കിലും, നടന്നുകൊള്ളും. വിറകും തീയും ഒരുമിച്ചാണ് സാമാന്യേന നില്ക്കുന്നത് എങ്കിലും, തീ വേറൊന്നാണ്. ശരീരത്തിലിരിക്കുന്ന ജീവാത്മാവ് ശരീരമല്ല, വേറൊന്നാണ്. ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണം, എന്നിവ ഒക്കെയും അടങ്ങിയ പ്രകൃതിയെ സവിശേഷം കണ്ട യോഗി, സാധാരണന്മാരുടെ സംസ്കാരങ്ങളെ ഉദ്ദേശിച്ച് നിയമിച്ചിട്ടുള്ള വിധികളെ അനുസരിക്കേണ്ടതില്ല. സന്യാസി എവിടെ നിന്നും ഭിക്ഷ വാങ്ങും; യോഗി ഭക്ഷണ കാര്യങ്ങളെ കാര്യമായി കരുതാറില്ല. ജ്ഞാനിയുടെ അവസ്ഥയെ കുറിച്ച്, ഗീത ഇങ്ങനെ പറയുന്നു:—

> സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
> വിനശ്യത്സ്വ വിനശ്യന്തം യഃ പശ്യതി സഃ പശ്യതി
> സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിത മീശ്വരം
> ന ഹിനസ്തി ആത്മനാത്മാനം തതോ യാതി പരാംഗതിം
> പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവ്വശഃ
> യഃ പശ്യതി തഥാത്മാനം അകർത്താരം സ പശ്യതി.

നശിക്കുന്നവയ്ക്കുള്ളു നശിക്കാതെ, സർവ്വഭൂതങ്ങളിൽ തിഷ്ഠനായ പരമേശ്വരനെ കാണുന്നവൻ കാണുന്നു. ഒരേ ഈശ്വരനെത്തന്നെ എല്ലായിടവും സമവസ്ഥിതനായി കാണുന്നവർ, ആത്മാവുകൊണ്ട് ആത്മാവിനെ ഹനിക്കുന്നില്ല; പരമഗതിയെ പ്രാപിക്കുകയും ചെയ്യും. കർമ്മങ്ങളെ ചെയ്യുന്നതൊക്കെയും പ്രകൃതിയാണെന്നും, ആത്മാവ് അകർത്താവാണെന്നും, കാണുന്നവൻ, കാണുന്നു. ജ്ഞാനം കർമ്മങ്ങളുടെ ബീജത്തെ ദഹിപ്പിക്കുന്നു. ആയതിനാൽ ജ്ഞാനിക്കു പുനർജന്മം അസാധ്യമത്രേ. എന്നാൽ ബീജത്തിൽ നിന്നു പുറപ്പെട്ടു കഴിഞ്ഞ മുളകളെ ജ്ഞാനം നശിപ്പിക്കുന്നില്ല; ആയതിനാൽ ഭുജിച്ചുതീരേണ്ട മുളകൾ ശേഷിച്ചിട്ടുണ്ട് എങ്കിൽ, ജ്ഞാനി ശരീരത്തെ വഹിച്ചു മരണം വരെയ്ക്ക്, നീക്കേണ്ടതായി വരും. ഈ ഭാഗം മുകളിൽ പറഞ്ഞതാണ്. ജ്ഞാനം ലഭിച്ച ശേഷം, ജ്ഞാനി ശരീരത്തെ വഹിച്ചു നടക്കേണ്ടിവരുന്നതിന്റെ കാരണം ഇതത്രെ. കടം പൂർത്തിയായ ശേഷവും, പൂർവ്വസമ്മർദ്ദം നിമിത്തം, കുലാലചക്രം കറങ്ങിക്കൊണ്ടിരിക്കുമല്ലോ. എന്നാൽ ജ്ഞാനിക്കു പുനർജന്മമില്ല; പുനർജന്മം സാധ്യമല്ല; ആ ജീവാത്മാവ്, നാമത്തെയും രൂപത്തെയും പിന്നിൽ തള്ളി, നദി സമുദ്രത്തിൽ എന്നതുപോലെ, പരാധന്യത അടഞ്ഞ്, പരബ്രഹ്മത്തിൽ ഏകീഭൂതനാകും.

# ഹൈന്ദവധർമ്മസുധാകരം.

## രംഗകാണ്ഡം.

---

### ൧.

### കാലം.

കാലം എന്നതു് എന്താണെന്നു നിർവ്വചനം ചെയ്യുവാൻ ഗവേഷണചതുരന്മാരെന്ന് അഭിമാനമുള്ള പാശ്ചാത്യന്മാർ തന്നെയും ഇന്നും അശക്തന്മാരാണ്. മുപ്പതുനാഴിക പകലും മുപ്പതു നാഴിക രാത്രിയും അയി സാമാന്യേന ദിവസം പരിചയപ്പെട്ടിരിക്കുന്ന നാം, കാലത്തിന്റെ ഏതോ അംശത്തെ കണ്ടതായി ഭ്രമിക്കുവാനിടയുണ്ട്. എന്നാൽ കാലത്തിന്റെ ഈ നിയതഗതി തന്നെയും, ഭൂമദ്ധ്യരേഖകളിൽ മാത്രമാണു കാണുന്നതു്. മദ്ധ്യരേഖയിൽ നിന്നു വടക്കോട്ടേക്കോ, തെക്കോട്ടേക്കോ, മാറിയാൽ, അഹോരാത്രങ്ങൾക്ക് ഇങ്ങനെ ഏകരീതിയില്ല. കേരളം തന്നെയും മദ്ധ്യരേഖയിൽ നിന്നു സ്വല്പം വടക്കുമാറി കിടക്കുന്നു. അയതിനാൽ ഉത്തരായണം പരമമാകുന്ന മിഥുനമാസത്തിൽ പകൽ മുപ്പത്തിരണ്ടുനാഴികയും രാത്രി ഇരുപത്തെട്ടു നാഴികയും, ദക്ഷിണായനം പരമമാകുന്ന ധനുമാസത്തിൽ പകൽ ഇരുപത്തെട്ടു നാഴികയും രാത്രി മുപ്പത്തിരണ്ടു നാഴികയും ആണെന്ന്, പലർക്കും സാമാന്യേന അറിയാവുന്നതാണ്. കേരളത്തിനു വളരെ വടക്കു കിടക്കുന്ന ഇംഗ്ലണ്ടു മുതലായ പ്രദേശങ്ങളിൽ ഉത്തരായണ പരമതയിൽ പകൽ നാല്പത്തഞ്ചുനാഴികയും രാത്രി പതിനഞ്ചു നാഴികയും തന്നെ. ആ കണക്കിനു ദക്ഷിണായന പരമതയിൽ പകൽ കുറയുകയും രാത്രി അധികമാവുകയും അവിടെ പതിവാണ്. ഭൂമദ്ധ്യരേഖയിൽ നിന്നു വളരെ അധികം വടക്കോട്ടേക്കോ തെക്കോട്ടേക്കോ നീങ്ങിയാൽ, ആറുമാസം പകലും ആറുമാസം രാത്രിയും ആയ പ്രദേശങ്ങളെ കാണാം. ഭൂമിയുടെ ഉത്തരധ്രുവത്തിലും ദക്ഷിണധ്രുവത്തിലും പകലും രാത്രിയും എന്ന കാലഭേദമില്ല; പ്രകാശം ഉണ്ട് ഇല്ല എന്ന അവസ്ഥയിൽ വർത്തിക്കുന്ന ആ പ്രദേശങ്ങളിൽ, എപ്പോഴും പകലാണെന്നോ, എപ്പോഴും രാത്രിയാണെന്നോ, എപ്പോഴും സന്ധ്യയാണെന്നോ വ്യവഹരിക്കാവുന്നതാണ്. മുപ്പതു നാഴിക പകൽ, മുപ്പതുനാഴിക രാത്രി എന്നതു്, ഭൂമിയുടെ ഏതാനും പ്രദേശങ്ങളിൽ മാത്രമുള്ള ഒരു ദർശനം എന്നു മാത്രമാണ് സങ്കല്പിക്കപ്പെടേണ്ടതു്. ഭൂമി, സൂര്യന്റെ എതിർഭാഗത്തു് ഇരുളിൽ കിടക്കുന്ന ഭൂഭാഗത്തുനിന്നു ദൂരെ മാറി, ആകാശത്തു വളരെ ഉയർന്നു നിൽക്കുവാൻ, ഒരുവനു കഴിയുന്നു എന്നിരിക്കട്ടെ. ആ മനുഷ്യൻ എപ്പോഴും—മത്സ്യം ജലത്തിൽ എന്നതുപോലെ—സൂര്യപ്രഭാസാഗരത്തിൽ നിമഗ്നനായിരിക്കും. അഹോരാത്രങ്ങളെക്കൊണ്ട് കാലത്തെ അളക്കുക എന്നതു ശാസ്ത്രീയമല്ല. ആ പ്രമാണത്തെ ഗ്രഹിച്ച ഹെർബർട്ട സ്പെൻസർ എന്ന പാശ്ചാത്യ വിദ്വാൻ പറയുന്നതു്, കാലം എന്നതു സംഭവങ്ങളുടെ സംതതത ആണ്, എന്നാണ്. കാലത്തെ നാം പരിഗണനം ചെയ്യുന്നതു്, സംഭവങ്ങളുടെ സംഖ്യയെ അനുസരിച്ചാണ് എന്നു സാമാന്യേന പറയാവുന്നതത്രേ. ജലത്തിൽ ഒന്നു മുങ്ങാമെങ്കിൽ, ഒരു അത്ഭുതം കാണിക്കാമെന്നു പ്രസിദ്ധം ചെയ്ത ഒരു ഐന്ദ്രജാലികനെ ഒരിക്കൽ ഒരു രാജാവു കണ്ടുമുട്ടുകയുണ്ടായി. ഐന്ദ്രജാലികന്റെ ഗൗരവബുദ്ധിയെ കുറിച്ചു മാനം തോന്നിയ രാജാവു്—നദിയിൽ മുങ്ങാമെന്നു സമ്മതിച്ചു. രാജാവു നദീമജ്ജനം ചെയ്യുന്നതിനുള്ള മുഹൂർത്തം നിശ്ചയിച്ചു. നഗരപൌരന്മാർ ആയിരക്കണക്കിനു നദീതീരങ്ങളിൽ കൌതുകം പൂണ്ടു നിന്നു. അമാത്യന്മാർ തയ്യാറായി. രാജാവും ഐന്ദ്രജാലികനും അവിടെ ചെന്നു; രാജാവു നദിയിൽ ഇറങ്ങി മുങ്ങി. എന്തത്ഭുതമാണ് അവിടെ നടക്കുന്നതെന്നു ഉന്മേഷം പൂണ്ടു പൌരന്മാർ നോക്കി നിൽക്കുവേ, രാജാവു ജലത്തിൽ നിന്നു പൊങ്ങി. ആരും യാതൊരു അത്ഭുതവും കണ്ടില്ല. ഐന്ദ്രജാലികൻ വഞ്ചകനായിരിക്കാം എന്ന് പൌരന്മാർ സംശയിക്കവേ, രാ

ജാവു് പീഠത്തിൽ കയറി നിന്നുകൊണ്ടു് ഇങ്ങനെ പ്രസംഗിച്ചു:—“അല്ലയോ പൌരന്മാരേ! ഞാൻ അനുഭവിച്ച അത്ഭുതം ഒരു പരമാത്ഭുതം തന്നെ. ഞാൻ ഇവിടെനിന്നു മുങ്ങിയതിന്റെ ശേഷം നാല്പത്തിരണ്ടു വർഷം കഴിഞ്ഞാണു് പൊങ്ങിയതു് എന്നാണു് എന്റെ ബോധം. ഞാൻ മുങ്ങിയ സമയം ഇവിടെ നിന്ന എന്റെ അമാത്യന്മാരും, എനിക്കു പരിചിതന്മാരായ എല്ലാ പ്രധാന പൌരന്മാരും, നിന്ന സ്ഥാനങ്ങളിൽ, അതേ വേഷങ്ങളിൽ തന്നെ, ഇപ്പോഴും നിൽക്കുന്നതു കണ്ടു ഞാൻ അത്യത്ഭുതപ്പെട്ടുകയും, മുങ്ങിയ ഉടനേതന്നെ ഞാൻ പൊങ്ങി എന്നു പ്രയത്നേന ഗ്രഹിക്കുകയും ചെയ്യുന്നു. എന്റെ ചരിത്രം പറയാം. ഞാൻ മുങ്ങി: ഞാൻ ഇറങ്ങിച്ചെന്നതു് ഒരു നഗരത്തിലാണു്. അവിടെ ഉറക്കത്തിൽ നിന്നു് ഉണൎന്നവനെപ്പോലെ ഭൂതത്തെക്കുറിച്ചു സ്മരണമില്ലാതെയും ഭാവിയെക്കുറിച്ചു പരിപാടിയില്ലാതെയും ഞാൻ ഒരു് ആൽത്തറയിൽ ഇരുന്നു. ആ സന്ദർഭത്തിൽ തുമ്പിയിൽ പൂമാല പിടിച്ചു ഒരു വലിയ ആനയും, അതിന്റെ പിറകേ ആടിപ്പാടി മൃദംഗ ഭേരീ പടഹ പ്രഘോഷം ചെയ്തു വലിയ ഒരു ജനസംഘവും, എന്റെ അടുക്കലേക്കു വന്നു. ആന, മാല എന്റെ കഴുത്തിൽ എറിഞ്ഞു. ആകാശത്തുനിന്നു വൎത്തുളമായി ഇറങ്ങിയ ഇന്ദ്രധനുസ്സു പോലെ അതു കീഴ്പോട്ടു നീണ്ടി എന്റെ കഴുത്തിനു് ആഭരണമായി. പൌരന്മാർ സിംഹനാദം ചെയ്തു. അവർ എന്നെ ആ ആനയുടെ പുറത്തുകയററി രാജധാനിയിലേക്കു് ഘോഷയാത്ര തുടന്നു. ഭൂലോകചക്രവൎത്തിൻ! ജയ വിജയീഭവ! എന്ന പ്രശംസാഘോഷം ആകാശത്തുകയറി. ഞങ്ങൾ രാജധാനിയെ പ്രാപിച്ചു, അപ്പോഴാണു് ഞാൻ കാൎയ്യം ഗ്രഹിച്ചതു്. സുകാമം എന്നു പേരായ ആ രാജ്യത്തിന്റെ രാജാവു മരിച്ചു കിടക്കുന്നു. ആ നാട്ടിലെ ആചാരപ്രകാരം അവർ അടുത്ത രാജാവിനെ തിരഞ്ഞെടുക്കുവാൻ ചെയ്ത പരിശ്രമം, ദൈവാൽ എനിക്കു ചക്രവൎത്തിപദം നല്കി. മരിച്ച രാജാവിന്റെ ശേഷക്രിയ മുതലായവ ഞാൻ വിധിപോലെ അനുഷ്ഠിച്ചു്—ജനനിബിഡമായ ഒരു രാജ്യത്തിന്റെയും വിപുലമായ കോശങ്ങളുടെയും നേതൃത്വത്തെ, ഞാൻ പ്രാപിച്ചു. എന്റെ ഭാഗ്യം അവിടെ അവസാനിച്ചില്ല. സുകാമം രാജ്യത്തോടു് പല തലമുറകളിൽ ശത്രുത്വേന വൎത്തിച്ച കനകപുഷ്പം എന്ന രാജ്യത്തിന്റെ രാജാവു് അയച്ച ഏതാനും ദൂതന്മാർ, സുകാമത്തിൽ വന്നു സന്ദേശം അറിയിച്ചു. കനകപുഷ്പ രാജവംശത്തിൽ പുരുഷപ്രജ ഇല്ലാതിരിക്കുന്നതിനെ കുറിച്ചു് സുഹൃത്ബലൻ എന്ന ചക്രവൎത്തി വളരെ ക്ലേശിക്കുന്നു എന്നും, എന്നാൽ സുകാമത്തിന്റെ പൂൎവ്വപുണ്യം അവതാരമെടുത്ത ഞാൻ അഗ്നിശിഖ എന്നു പേരായ കുമാരിയെ വിവാഹം ചെയ്തു കനകപുഷ്പത്തെയും സ്വരാഷ്ട്രമായി രക്ഷിച്ചുകൊള്ളണമെന്നും, ആയിരുന്നു സന്ദേശത്തിന്റെ ചുരുക്കം. പല ആലോചനകളുടെ ശേഷം, രണ്ടു രാജ്യങ്ങൾക്കും ഒരുപോലെ ശ്രേയസ്കരമായ ആ വിവാഹം നടന്നു. സുരാസുരകളായ സൎവ്വ തരുണികളും ആരാധിക്കമാറു ശുഭസൌഭാഗ്യയായ അഗ്നിശിഖയായ ചക്രവൎത്തിനി, സുകാമത്തിൽ സൎവ്വ പൌരന്മാരുടേയും ആരാധനാപാത്രമായി. സുഹൃത്ബലനും ഭാൎയ്യയും തപസ്സു് ആചരിച്ചു് വനങ്ങളിലേക്കു് പോയി. ഞാനും അഗ്നിശിഖയും ശുക്ലപക്ഷത്തു ചന്ദ്രൻ എന്നതുപോലെ പ്രതാപങ്ങളാൽ വൎദ്ധിച്ചു. സുകാമം, കനകപുഷ്പം, എന്ന രാജ്യങ്ങൾ, ചന്ദ്രനെക്കണ്ട കടൽപോലെ വൎദ്ധിച്ചു. തോടുകളിൽ വെള്ളം വററാതെ ആയി: വിളഭൂമികൾ കർഷകപരിശ്രമം കൂടാതെ വിളഞ്ഞു: വൃക്ഷങ്ങൾ സൎവ്വൎത്തുക്കളിലും കിസലയ കുസുമ ഫലാഢ്യമായി നിന്നു: സൎവ്വപൌരന്മാരും സ്വധൎമ്മങ്ങളിൽ നടന്നു: ചോരകൎമ്മത്തെക്കുറിച്ചു് പ്രസംഗം ഇല്ലാതായി: ശിശുമാരണം പുരാണങ്ങളിൽ മാത്രം ശേഷിച്ചു: പ്രസവിക്കാത്ത സ്ത്രീകൾ ദേവലോകത്തു മാത്രമാണെന്നു പ്രസിദ്ധമായി. വൎഷങ്ങൾ പലതുകടന്നു. ഞങ്ങളുടെ പ്രഥമപുത്രൻ—അപരാജിതൻ എന്ന അന്വൎത്ഥനാമാവു്, സൎവ്വശാസ്ത്രപാരംഗതനായി; സൎവ്വായുധവിശാരദനായി; അമാത്യന്മാരുടെ നായകനായി. ദശരഥൻ വാണ അയോദ്ധ്യയിൽ ശ്രീരാമചന്ദ്രൻ എന്നതുപോലെ സൎവ്വപ്രജാനയനാരാമനായി. അപരാജിതന്റെ ഭഗിനികളായ ചന്ദ്രപ്രഭ, ഗദ്ഗദാല്ലട എന്ന സ്വരസമ്പന്നകൾ യജ്ഞവേദി, വിഷ്ണുപദം എന്ന രാജ്യങ്ങളിൽ രാജ്ഞിമാരായി. ഞാനും അഗ്നിശിഖയും സൎവ്വമംഗളസംഭാവിതരായി. എന്റെ രാജ്യഭാരം ആരംഭിച്ചതിന്റെ മുപ്പതാമത്തു വൎഷത്തിൽ ഞാൻ—ബഹുദാനങ്ങളെ ചെയ്തു്—അശ്വമേധം കഴിച്ചു. സകല രാജാക്കന്മാരും സമ്മാനങ്ങളെ കൊടുത്തയച്ചു. യജ്ഞവേദി, വിഷ്ണുപദം എന്ന രാജ്യങ്ങളിൽ നിന്നു് എന്റെ ജാമാതൃരാജാക്കന്മാരും, അനുഗമിച്ചുവന്ന അനേകം പൌരന്മാരും, അശ്വമേധം സംബന്ധിച്ചു നടന്ന പല പല ചടങ്ങുകളിൽ നേതൃത്വം വഹിച്ചു. കുലാചാൎയ്യനായ ഋശ്യശൃംഗൻ, യജ്വാവായി: ആ മഹാബ്രാഹ്മണന്റെ ശിഷ്യന്മാർ, ഋത്വിക്കുകളായി: നാരദൻ, ഭൃഗു, മരീചി, വസിഷ്ഠൻ, അംഗിരസ്സ്, ഭരദ്വാജൻ, യാജ്ഞവല്ക്യൻ, ഋശ്യശൃംഗൻ മുതലായ അനേകം പരമഭാഗവതന്മാരും, ഇന്ദ്രൻ തന്നെയും അശ്വമേധത്തിൽ സംബന്ധിച്ചവരുടെ സംഘത്തിൽ വേഷച്ഛന്നന്മാരായും അപരനാമങ്ങളെ വഹിച്ചും ഉൾപ്പെട്ടിരു

ന്നു എന്നാണ് ജനബോധം. പിന്നെയും വർഷം അ
റു കഴിഞ്ഞു. രാജ്യം അപരാജിതനെ ഭരമേല്പിച്ച്, സ
ർവ്വപൌരന്മാരാൽ സംപൂജിതരായി, അനുഗതരായി—
ഞാനും അഗ്നിശിഖയും വനവാസത്തിനു പുറപ്പെട്ടു.
അഗ്നിശിഖ മുമ്പേ നടന്നു; ഞാൻ പിമ്പേ നടന്നു; പി
റകേ വന്ന അപരാജിതനും പൌരന്മാരും പരിശുദ്ധ
യായ ചമ്മനചതിയുടെ തീരംവരെയ്ക്കു വന്ന്, ഞങ്ങളെ
പ്രദക്ഷിണം വച്ച്, സാഷ്ടാംഗനമസ്കാരം ചെയ്ത്, അ
ശ്രുധാരാവർഷം ചെയ്ത്, രാജധാനിയിലേക്കു മടങ്ങി.
അഗ്നിശിഖയും ഞാനും നടന്നു. ഞങ്ങൾ അതിവിപു
ലമായ ഒരു മരുഭൂമിയെ പ്രവേശിച്ചു. ഞാൻ തല ഉയ
ർത്തി കണ്ണുതുറന്നുനോക്കി. അഗ്നിശിഖ ഒരു കുമളപോ
ലെ പൊട്ടിത്തകർന്ന് ആകാശത്തുകയറി. ഞാൻ എ
ന്റെ ശിരസ്സിനെ വെള്ളത്തിനു മീതെ കണ്ടു. നദിയു
ടെ ഇരുകരയിൽ പൌരന്മാരായ നിങ്ങളും, നിങ്ങളുടെ
നേതാവായ ഈ ഐന്ദ്രജാലികനും, നില്ക്കുന്നത്, ഞാൻ
കണ്ടു. വിസ്മയവിവശമായ മനസ്സിനെ ശരീരംകൊ
ണ്ടു മറച്ച്, ശരീരത്തെ നനഞ്ഞ കുപ്പായങ്ങളെ കൊ
ണ്ട് ആവരണം ചെയ്ത്, ഞാൻ നടന്ന് ഇവിടെ കയറി.
മുങ്ങിപ്പൊങ്ങിയ നാല്പത്തിരണ്ടുവർഷക്കാലം നിറഞ്ഞുക
വിഞ്ഞ ഒരു ചരിത്രമാണ് ഞാൻ അനുഭവിച്ചത്.
ഞാൻ കാണുന്ന പൌരസംഘവും, ഐന്ദ്രജാലികനും,
എന്റെ മനസ്സിൽ ഉദിച്ചുവളരുന്ന പൂർവ്വകഥാസ്മരണ
ങ്ങളും, കേവലം ഭ്രമമല്ല എന്നു നിശ്ചയിക്കുവാൻ, ഞാൻ
വളരെ പണിപ്പെടുന്നുണ്ട്."

സംഭവങ്ങളുടെ സംഖ്യ അനുസരിച്ച് സമയം നീളു
ന്നതായി തോന്നുമെന്നാണ്, മേല്പറഞ്ഞ കഥ ഉദാഹരി
ക്കുന്നത്. പല വിഷയങ്ങളിൽ ഭ്രമിക്കാതെ മനസ്സ്
ഏകാഗ്രമായി നിന്നാൽ ദീർഘസമയം തന്നെയും അല്പ
മായി തോന്നുമെന്നുള്ളതിനും ഒരു ദൃഷ്ടാന്തം പറയാം.
കണ്ഡു എന്ന ഒരു മഹർഷി ജലങ്ങളിൽ തപസ്സുചെ
യ്തുകൊണ്ടിരുന്നു. മുമ്പിൽ സ്തനകോരകങ്ങളും, വശ
ങ്ങളിൽ ബാഹുലതാപല്ലവങ്ങളും കൊണ്ടു പ്രാണൻ
വീണ വസന്തംപോലെ ഒരു സുന്ദരി—ചൊഴിഞ്ഞ നി
ലാവ് ഉരുണ്ടുകൂടി സ്ത്രീരൂപം എടുത്തതുപോലെ ഒ
രു ജഗന്മോഹിനി—വെള്ളങ്ങളിൽ താണും പൊ
ങ്ങിയും, അർദ്ധനഗ്നയായി ക്രീഡിക്കുന്നതു കണ്ഡുക
ണ്ടു. പ്രേമലോചന എന്ന പേരായ ആ അപ്സരസ്ത്രീ ക
ണ്ഡുവിനെ കണ്ടു. കാണാഞ്ഞ ദമയന്തിയെ നളൻ
എന്നതുപോലെ, കണ്ട ഉർവ്വശിയെ പുരൂരവസ്സ് എന്ന
തുപോലെ—സർവ്വശുഭാംഗങ്ങളിൽ നിന്നു പ്രേമം ഹർഷ
പൂർവ്വം വർഷിച്ച പ്രേമലോചനയെ, കണ്ഡു കാമിച്ചു.
അനേകം നൂററാണ്ടുകളിൽ സമ്പാദിച്ച തപസ്സിനെ അ

ബ്രഹ്മർഷി ക്ഷണത്തിൽ വിസ്മരിച്ചു; ഭാവം ഹാവം മു
തലായ സർവ്വശൃംഗാരചേഷ്ടകളിൽ വ്യാപൃതനായ ക
ണ്ഡു, കാമന്റെ പ്രേരണങ്ങളെ അതിശയിച്ച്, കാമപ
ഥങ്ങളിൽ സഞ്ചരിച്ചു. ഋഷിക്കു അഗ്നിഹോത്രം മുട
ങ്ങി; അഗ്നികെട്ടു; ഋതുഭേദങ്ങളെ അറിയാഞ്ഞ മഹർഷി
ക്ക്, ചാതുർമ്മാസ്യത്തിന്റെ ആവശ്യം തോന്നിയില്ല. ദ
ശവർഷങ്ങൾ കടന്നു. സ്വർഗ്ഗത്തേക്കു മടങ്ങുവാനായി പ്രേ
മലോചന അനുവാദം ചോദിച്ചതിനെ കേൾക്കുവാൻ
തന്നെയും, കാമമോഹിതനായ കണ്ഡു പിന്ന് സഹിച്ചുത
ഉണ്ടായില്ല. നൂററാണ്ടുകൾ കടന്നു. സ്വർഗ്ഗത്തേക്കു പോ
കുന്നതിന് സ്വാതന്ത്ര്യം ലഭിക്കാതെ പ്രേമലോചന പി
ന്നെയും ആ കാമവേദിയിൽ നാരികാനൃത്തം ചെയ്തു.
കാലം ചെന്നതിനോടുകൂടെ പ്രേമലോചന സ്വർഗ്ഗത്തിൽ
ചെന്നുചേരേണ്ട അവധിയായി. പ്രേമലോചന യാ
ത്രാസന്നദ്ധയായി. കണ്ഡു തടുത്തുനിന്ന് ഇങ്ങനെ
പ്രേമംവർഷിച്ചു:—"സുശ്രോണി! പങ്കജായതലോച
നേ! അസഹായനായ എന്നെ ഈ വനങ്ങളിൽ വിട്ട്,
ഭവതി എവിടെപ്പോകുന്നു? ഭോ തടിൽ പ്രഭേ! തടിൽ
ക്ഷണികമായി നീങ്ങുക എന്നതു ഭവതിക്കു സ്വാഭാവിക
മോ? ഇന്നുരാവിലേ ധന്യനായ ഞാൻ ഭവതിയെ നദീ
തീരത്തു കണ്ടു; സമയം ഇനിയും സന്ധ്യയായില്ല. ഭവ
തി ഇത്രക്ഷണം മടങ്ങുന്നുവോ." പ്രേമലോചന ചിരി
ച്ചു; പറഞ്ഞു:—"പ്രഭോ നാം സഹവാസം ആരംഭിച്ച
ശേഷം, തൊള്ളായിരത്തേഴുവർഷവും ആറുമാസവും മൂന്നു
ദിവസവും കടന്നുപോയിരിക്കുന്നു." അപ്പോഴാണ് മ
ഹർഷി പ്രബുദ്ധനായത്. ഭവിച്ച തപോനഷ്ടത്തെക്കു
റിച്ച് ചിന്തിച്ച ഋഷി ക്രുദ്ധനായി. പ്രേമലോചനയെ
ഉഗ്രമായി നോക്കി; പ്രേമലോചന ഭയന്ന്, വൃക്ഷങ്ങ
ളിൽനിന്നു വൃക്ഷങ്ങളിലേക്കു ചാടി; പ്രേമലോചനയുടെ
ശരീരത്തിൽനിന്ന് വിയർപ്പുതുള്ളികൾ മരങ്ങളിലേക്ക്
ഉരുണ്ടിറങ്ങി. പ്രേമലോചന പ്രാണങ്ങളുംകൊണ്ട് സ്വ
ർല്ലോകങ്ങളെ പ്രാപിച്ചു. വൃക്ഷങ്ങളിൽ വീണ സ്വേദ
ബിന്ദുക്കൾ ഒരുമിച്ചുചേർന്ന് ഒരു കന്യകയായി. വാർ
ക്ഷി അല്ലെങ്കിൽ മാരിഷ എന്നുപേരായ ആ ഋഷിപുത്രി
യെ പത്തു പ്രാചേതസ്സുകൾ വിവാഹം ചെയ്തു. യാഗാ
വസാനത്തിൽ വീരഭദ്രൻ കൊന്ന ദക്ഷൻ, മാരിഷയുടെ
പുത്രനായി ദക്ഷൻ എന്ന നാമത്തിൽ തന്നെ ജനിച്ചു.
ദീർഘകാലത്തെ ഒരു ക്ഷണംപോലെ കണ്ഡു അനുഭവിച്ച
തു, പ്രേമലോചനയുടെ സഹവാസത്തിൽ നടന്ന അ
നേകം പ്രവൃത്തികളെ പ്രേമൈകനിവിഷ്ടനായ കണ്ഡു
ഏകവും അഖണ്ഡവുമായ വർത്തനം മാത്രമായി കണ്ടതു
കൊണ്ടാണ്. ഒരു പ്രത്യേകവിഷയത്തിൽ ഏകാഗ്രമാ
യ അഭിനിവേശം നിമിത്തം, സമയാതിക്രമണത്തെക്കു
റിച്ച് ബോധമില്ലാതെ വരുമെന്നുള്ളതിന്, അനുഭവേ

ത്തിൽനിന്നും ദൃഷ്ടാന്തം പറയുവാൻ പലരെക്കൊണ്ടും കഴിയും.

മേൽ കണ്ട രണ്ടു ദൃഷ്ടാന്തങ്ങളിൽ നിന്ന് ഗ്രഹിക്കുന്നത്, കാലം എന്നത്, സംഭവങ്ങളുടെ വൈചിത്ര്യം അനുസരിച്ച് ദീർഘമായോ ഹ്രസ്വമായോ തോന്നുന്നതായ ഒരു പദാർത്ഥമാണ് എന്നാണ്. കാലം എന്നതു സംഭവസന്തതതയാണ് എന്ന പാശ്ചാത്യപക്ഷം സാരമായ ഒന്നുതന്നെ എന്നു ഗണിക്കാം. എന്നാൽ ഈ നിർവചനം സമയത്തിന്റെ ഒരവസ്ഥയ്ക്കു യോജിച്ചതാണ്, എന്നല്ലാതെ സമയത്തെ ശാസ്ത്രീയമായി വിവരിക്കുന്നതാണെന്ന് സമ്മതിക്കാമെന്നു തോന്നുന്നില്ല. സംഭവങ്ങളുടെ സന്തതതയാണ് കാലം എന്ന് വ്യാഖ്യാനം ചെയ്താൽ, സംഭവങ്ങൾ ഇല്ലാത്ത അവസ്ഥയിൽ സമയം ഇല്ല എന്നു സമ്മതിക്കേണ്ടിവരും. സംഭവങ്ങൾ ഇല്ലാത്ത ഘട്ടത്തിൽ കാലത്തെ അളക്കുവാൻ ഉപയോഗപ്പെടുന്ന അളവുകോൽ ഇല്ലാതാകും, എന്നു സമ്മതിക്കാം; എന്നല്ലാതെ സമയം ഇല്ലാതായി എന്നു സമ്മതിക്കാവുന്നതല്ല. നീണ്ടു നീണ്ടു കിടക്കുന്ന ഒരു രാജപഥത്തിൽ മൈൽക്കുററികൾ പന്ഥാവിന്റെ ദീർഘതയ്ക്കു ലക്ഷ്യമായി നില്ക്കുന്നു. എന്നാൽ മൈൽകുററികളാകട്ടെ, മററു യാതൊരു ചിഹ്നമാകട്ടെ, കൂടാതെ ഇരുവശവും കേവലം ഏകരീതിയിൽതന്നെ നിർജ്ജീവമായ മരുവിൽ നീണ്ടുകിടക്കുന്ന പാതയെക്കുറിച്ച് ദീർഘതാ പ്രസംഗം ചെയ്യുവാൻ യാതൊന്നുമില്ല: അത്രത്തോളം സമ്മതിക്കാം. എന്നാൽ ആ മരുപഥത്തിന് ദീർഘതതന്നെ ഇല്ല എന്ന് പറഞ്ഞുകൂട്ടുന്നതല്ലല്ലോ. കാലം എന്നതു സംഭവസന്തതതയാണെന്നുള്ള നിർവചനം, ശാസ്ത്രീയമായി സാധുവല്ല. കാലം എന്നതു സംഭവങ്ങളിൽ നിന്നു ഭിന്നമാണ്; കാലം എന്നതു സ്വയം അസ്തിത്വം ഉള്ളതാണ്; കാലം എന്നതു സംഭവങ്ങൾ നടക്കുന്നതിനുള്ള പീഠമാണ്. കാലം എന്നതു സംഭവസന്തതതയാകുന്നു എന്നു വിവരണം ചെയ്യുന്നവർ, അഗാധമായി ചിന്തിച്ചവർ തന്നെ; എന്നാൽ അവരെ അപേക്ഷിച്ച് അധികം ചിന്തിച്ച ചിലർ, കാലം എന്നതു സ്ഥലംതന്നെ ആണ് എന്നു വാഖ്യാനിക്കാറുണ്ട്; പണ്ടുപണ്ടു കഴിഞ്ഞ ഭൂതംമുതൽ, വർത്തമാനമുഹൂർത്തത്തിൽകൂടി കടന്ന്, ഇനിമേൽ വരുവാനുള്ള ഭാവിയിലേക്ക് നീണ്ടുനീണ്ടു കിടക്കുന്ന ഒരു രേഖയാണ് കാലം എന്ന്, കാലത്തെ സ്ഥൂലമായി വ്യാഖ്യാനിക്കുന്നവർ സങ്കല്പിക്കുന്നു. ആരംഭം കാണുവാൻ സാധിക്കാത്ത, അല്ലെങ്കിൽ ആരംഭമില്ലാത്ത, ഭൂതത്തിൽ നിന്നിറങ്ങി, വർത്തമാന മുഹൂർത്തത്തിൽ കൂടെ, അവസാനമില്ലാത്ത ഭാവിയിലേക്കു പോകുന്ന കാലമാകുന്ന രേഖ, ഭാവനാബലന്മാരെ അധികം വിസ്മയിപ്പിക്കും. കാലം എന്നത് രേഖയാണെന്നു പറയുന്നതുതന്നെ, കാലം എന്നതു സ്ഥലമാണെന്നു പറയുന്നതിന്റെ ഒരു പര്യായമാകുന്നു. രേഖയെ സ്ഥലത്തിൽ നില്ക്കുന്നതായല്ലാതെ ചിന്തിക്കുവാൻ മനുഷ്യനു കഴിയുന്നതല്ല. എന്നാൽ കാലം എന്നത് സ്ഥലത്തിന്മേൽ നില്ക്കുന്നു എന്നോ, സ്ഥലത്തിന്റെ രൂപഭേദമാണെന്നോ, നിർവചനം ചെയ്യുന്നതു തന്നെ യഥാർത്ഥമല്ല. കാലം എന്നതു കേവലം മററു യാതൊരു ആശ്രയവും ആവശ്യമില്ലാതെയും, മററു യാതൊന്നും തന്നെ ഇല്ല എങ്കിലും ഉള്ളതായും, നില്ക്കുന്ന ഒരു യഥാർത്ഥതയാണ്. കാലം എന്നതിനെ ബ്ളവാസ്കി ഒരു കമ്പിയെക്കൊണ്ട് ഉദാഹരിക്കുന്നു. നീളമുള്ള ഒരു ഇരിമ്പുകമ്പി ഒരു നദിയിൽ നില്ക്കുന്നു എന്ന് ഇരിക്കട്ടെ. അതു വെള്ളത്തിന്റെ നിരപ്പു കഴിഞ്ഞ് വളരെ മൈൽ മേല്പോട്ടു നില്ക്കുന്നു. വെള്ളത്തിനു കീഴ്പോട്ടുള്ള ഭാഗം ദൃഷ്ടിയിൽ പെടുന്നില്ല എങ്കിലും അതു നദിയുടെ അടിത്തട്ടിലേക്കു പോകുന്നുണ്ട്. വായുവും ജലവും തമ്മിൽ സംഘടിക്കുന്ന പ്രദേശത്തു മാത്രമാണ് കമ്പിയുള്ളത് എന്നും; അതിനു മേല്പോട്ടും കീഴ്പോട്ടും കമ്പിയില്ല എന്നും; പറഞ്ഞാൽ സത്യമാകയില്ല. വായുവും ജലവും സംഘടിക്കുന്ന സ്ഥാനത്ത് കമ്പിയിന്മേൽ, ജലം അടിക്കുകയും സംഭവങ്ങൾ നടക്കുകയും ചെയ്യുന്നുണ്ട്. അതു കമ്പിയുടെ ഒരു ഭാഗവും തന്നെ. എന്നാൽ കമ്പി മേല്പോട്ടും കീഴ്പോട്ടും നീണ്ടുനീണ്ടു കിടക്കുന്നു. കണ്ടുകഴിഞ്ഞ ഭൂതകാലവും, കാഴ്ചയിൽ എത്തുപെട്ടിട്ടില്ലാത്ത ഭാവികാലവും—സംഭവങ്ങൾ നടന്നുകൊണ്ടിരിക്കുന്ന വർത്തമാന മുഹൂർത്തം എന്നതുപോലെ—കാലം എന്നതിന്റെ അംശങ്ങൾതന്നെ. വരേണ്ട ഭാവിയിൽ നിന്ന്, വന്ന്, കടന്ന്, ഭൂതത്തിലേക്കു സകല പദാർത്ഥങ്ങളും സംഭവങ്ങളും ഓടിക്കൊണ്ടിരിക്കുകയാണ്. വർത്തമാനകാലം എന്നൊന്ന് ഇല്ല എന്നു പറയാവുന്ന അളവിൽ വർത്തമാനക്ഷണം അല്പ പരിമാണമാണ്. "ക്ഷണം" എന്നെഴുതുവാൻ ഞാൻ ഉത്സാഹിക്കവേ, ണകാരത്തെ രേഖപ്പെടുത്തുവാൻ ആരംഭിക്കുന്നതിനു മുൻപായി ക്ഷകാരത്തെ ഭൂതകാലം വിഴുങ്ങിക്കഴിഞ്ഞു. വേണ്ട; ക്ഷ എന്നതിനെ മുഴുമിക്കുവാനായി 'ഷ' കാരത്തെ രൂപപ്പെടുത്തവേ, ഞാൻ കകാരത്തെ, അവസാനമില്ലാത്ത അന്ധകാരത്തിലേക്കു നീണ്ടുകിടക്കുന്ന ഭൂതകാലത്തിന്റെ വായിൽ കാണുന്നു. യഥാർത്ഥമായി ചിന്തിച്ചാൽ കാലം എന്നത്, കഴിഞ്ഞ ഭൂതം, കഴിയാനുള്ള ഭാവി, എന്ന രണ്ട് അവസ്ഥിതികളുടെ നിരന്തരതയാണ് എന്നു കാണാം. സർവ്വ സംഭവങ്ങൾക്കും ആധാരമായതും, സ്ഥലത്തോടു ബന്ധമില്ലാത്തതും, ആയ കാലം ആരംഭമില്ലാത്ത ഭൂതത്തിൽനിന്ന് അവസാനമില്ലാ

ത്ത ഭാവിയിലേക്കു നീണ്ടുനീണ്ടു കിടക്കുന്ന ഒരു പരമവിസ്മയ സത്വംതന്നെ.

> യദാത്ഥ ബഹുരൂപസ്യ ഹരേരത്ഭുത കർമ്മണഃ
> കാലാഖ്യം ലക്ഷണം ബ്രഹ്മൻ യഥാവർണ്ണയനഃ പ്രഭോ.

"ബഹുരൂപനും അത്ഭുതകർമ്മാവും ആയ ഹരിക്കു കാലം എന്ന് ഒരു ലക്ഷണം ഉള്ളതായി ഭവാൻ പറഞ്ഞു. അതിനെ വർണ്ണിക്കണം" എന്നു വിദുരൻ ചോദിച്ചതിനു്, മൈത്രേയൻ പറഞ്ഞ മറുപടി ഇങ്ങനെയാണ്:-

> ഗുണവ്യതികരാകാരോ നിർവിശേഷോ പ്രതിഷ്ഠിതഃ
> പുരുഷസ്തദുപാദാനം ആത്മാനം ലീലയാസൃജത്
> വിശ്വം വൈ ബ്രഹ്മ തന്മാത്രം സംസ്ഥിതാ വിഷ്ണു മായയാ
> ഈശ്വരേണ പരിച്ഛിന്നം കാലേനാവ്യക്ത മൂർത്തിനാ—

കാലം എന്നതു്, സത്വം, രജസ്സ്, തമസ്സ് എന്നവയുടെ സ്വഭാവ ഭേദമായി കാണപ്പെടുന്നതാകുന്നു. കാലം എന്നതു് ഒരിക്കലെങ്കിലും വിശേഷമോ സ്വഭാവഭേദമോ വരാത്തതാകുന്നു. കാലം വേറൊന്നിനെ ആധാരമായി സ്വീകരിക്കാതെ സ്വയം നില്ക്കുന്നതാകുന്നു. കാലത്തെ ആധാരമായി സ്വീകരിച്ചു്, ലീലയെ പുരസ്കരിച്ചു്, ഈശ്വരൻ സ്വയം (വിശ്വമായി) രൂപപ്പെടുത്തി വിശ്വം എന്നതു ബ്രഹ്മം തന്നെ. അതു് വിഷ്ണുമായ നിമിത്തം നില്ക്കുന്നു. അവ്യക്തമൂർത്തിയായ കാലത്തിന്റെ പ്രേരണം നിമിത്തം ഈശ്വരൻ സൃഷ്ടിച്ച പരിച്ഛിന്നമായ ഒരു പദാർത്ഥമാണ് വിശ്വം എന്നുള്ളതു്." മൈത്രേയൻ പറയുന്നതിൽനിന്നു ഗ്രഹിക്കുവാനുള്ളതു്, വിശ്വം എന്നതു് ബ്രഹ്മത്തിന്റെ ഒരു പ്രകടനം ആകുന്നു എന്നും; ബ്രഹ്മത്തിന്റെ ശക്തി സത്വ രജസ്തമസ്സുകളെ ക്ഷോഭിപ്പിക്കുന്നതിനാൽ വിശ്വം വ്യക്തമാകുന്നു എന്നും; ഗുണങ്ങളെ ക്ഷോഭിപ്പിക്കുന്ന ഈശ്വരശക്തി കാലമാകുന്നു എന്നും; ആണ്. ബ്രഹ്മത്തിന്റെ ആരംഭം മുതൽക്കുതന്നെ ബ്രഹ്മശക്തിയും ഉള്ളതിനാൽ കാലം എന്നതു ബ്രഹ്മത്തിന്റെ ആരംഭം മുതല്ക്കു് ഉള്ളതാണു്; ബ്രഹ്മം ആരംഭമില്ലാത്തതാകയാൽ കാലവും ആരംഭമില്ലാത്തതാണ് എന്നു പ്രത്യക്ഷമായി. ഭാഗവതത്തിൽ കാണുന്ന ഈ ഭാഗത്തോടുചേർത്ത് വിഷ്ണുപുരാണത്തിൽ കാണുന്ന ഒരു ഭാഗത്തേയും ചിന്തിക്കുവാനുള്ളതാണ്.

> പരസ്യ ബ്രഹ്മണോ രൂപം
> പുരുഷഃ പ്രഥമം ദ്വിജ
> വ്യക്താ വ്യക്തേ തഥൈവാന്യേ
> രൂപേ കാല സ്തഥാ പരം.

"പരബ്രഹ്മത്തിന്റെ പ്രഥമമായ ആവിഷ്കരണം പുരുഷനാണ്. അതിന്റെശേഷം ബ്രഹ്മത്തിനുണ്ടാകുന്ന ആവിഷ്കരണം അവ്യക്തവും വ്യക്തവുമായ രണ്ടു രൂപങ്ങളോടുകൂടിയ പ്രകൃതിയാകുന്നു; അതിന്റെശേഷം ബ്രഹ്മം കാലമെന്ന രൂപത്തിൽ ആവിഷ്കൃതമായി." കാലം എന്നതു വിശ്വത്തിനു കാരണമായി എന്നു ഭാഗവതവും; വിശ്വത്തിന്റെ അല്ലെങ്കിൽ പ്രകൃതിയുടെ ശേഷം കാലം ഉണ്ടായി എന്നു വിഷ്ണുപുരാണവും പറയുന്നു. ഇതിൽനിന്നു നാം അനുമാനിക്കേണ്ടതു്, അവ്യക്തമായ കാലം ആരംഭമില്ലാത്തതാണ് എന്നും; എന്നാൽ വ്യക്തമായ കാലം വിശ്വങ്ങൾക്കുശേഷം ഉണ്ടായി എന്നും; ആണ്. വിശ്വം ഉണ്ടായശേഷം ആണ് സംഭവങ്ങൾ ഉണ്ടായതു്; ആയതിനാൽ സംഭവങ്ങളുടെ സംതതി എന്നു പാശ്ചാത്യന്മാർ പറയുന്ന കാലം, നിത്യമായ കാലത്തിന്റെ വ്യക്തമായ അംശത്തിനുമാത്രം യോജിക്കുന്നതായി വ്യാഖ്യാനിച്ചാൽ വൈഷമ്യം നീങ്ങും. പരബ്രഹ്മം നിഷ്ക്രിയമാണ്; പരബ്രഹ്മം സൃഷ്ടികർമ്മത്തിൽ വ്യാപരിക്കുകയില്ല. പരബ്രഹ്മം നിഷ്ക്രിയമാകുന്നു എന്നതിനെ ഭാഗവതം വിസ്മരിക്കുന്നില്ല എന്നതു്, പരബ്രഹ്മം കാലത്തെ ആശ്രയിച്ചു വിശ്വത്തെ രൂപപ്പെടുത്തി എന്നു പറയുന്നതിൽനിന്നു സിദ്ധമാകുന്നു. കാലം എന്നതു്, പ്രഭവഘട്ടത്തിൽ വിശ്വത്തെ ഉത്ഭവിക്കുകയും പ്രളയഘട്ടത്തിൽ ഉൾക്കൊള്ളുകയും ചെയ്യുന്നു. കാലത്തിന്റെ വ്യാപാരത്തിനനുസരിച്ചു വിശ്വം ഭവിക്കുകയും ലയിക്കുകയും ചെയ്യുന്നു. അതു നിത്യമായ കാലമാകുന്നു. മനുഷ്യന്റെ ചിന്തയ്ക്കു വിഷയമാകുന്നതു്, വ്യക്തമായ കാലം, അല്ലെങ്കിൽ വിശ്വങ്ങളുടെ ആരംഭത്തിനുശേഷമുള്ള കാലം, അല്ലെങ്കിൽ സംഭവസംതതി എന്ന അപരാഭിധാനമുള്ള കാലം, എന്നതാകുന്നു. അതിനെ ഇനി വിവരിക്കാം.

വിഭാഗമില്ലാത്തവണ്ണം സൂക്ഷ്മമായതും കുറഞ്ഞ കണങ്ങൾ രണ്ടു ഭൂതങ്ങൾ എങ്കിലും ഒരുമിച്ചുചേർന്നു പദാർത്ഥമായതുമായ വസ്തുവിനെ പരമാണു എന്നു പറയും.

"സകാലഃ പരമാണുർ വൈ യോ ഭുംക്തേ പരമാണുതാം"

പരമാണു എന്ന സൂക്ഷ്മ പദാർത്ഥത്തെ ഭുജിക്കുവാൻ ആവശ്യമായ സൂക്ഷ്മ കാലത്തിനും പരമാണു എന്നു പറയാം.

> സാരസപത്ര മെല്ലതായവ രണ്ടൊന്നിച്ചാൽ
> നേരിയ സൂചീമുഖം കൊണ്ടു കൈകടത്തായ
> പുരുഷ നെടുത്തതി വേഗമോട്ടുന്നും വിധൌ
> പത്രമതൊന്നു മുറിഞ്ഞതങ്ങേതു തന്മേൽ ചെന്നു
> പററീടുന്നതി നിടയുള്ളൊരു കാല ക്രമം
> [illegible] അല്പകാല മെന്നുപാൽ ചൊല്ലിടുന്നു.

ഇങ്ങനെയും കാണുന്നതിനാൽ ചിന്തിക്കാവുന്നതിലേക്കു് ചെറുതായ കാലാംശത്തിനെ അല്പകാലം എന്നു പറയാമെന്നു തോന്നുന്നു. രണ്ടുപരമാണു ഒരു അണു; മൂന്നു് അണു ഒരു ത്രിസരേണു; അണു, ത്രിസരേണു, എന്നു കാലത്തെക്കുറിച്ചു മാത്രമല്ല പദാൎത്ഥങ്ങളെക്കുറിച്ചും പറയാറുണ്ടു്. വാതലിൽക്കൂടി അകത്തുകടക്കുന്ന സൂൎയ്യപ്രഭകളിൽ ചാടിക്കളിക്കുന്ന ഓരോ സൂക്ഷ്മപദാൎത്ഥത്തെയും, ത്രിസരേണു എന്നു പറയാം. മൂന്നു ത്രിസരേണുകൂടിയ കാലം, ത്രുടി; നൂറുത്രുടി, ഒരു വേധം; മൂന്നുവേധം, ഒരു ലവം; മൂന്നുലവം, ഒരു നിമേഷം; മൂന്നുനിമേഷങ്ങൾ, ഒരു ക്ഷണവും, അഞ്ചുക്ഷണം, കാഷ്ഠയും; പതിനഞ്ചു കാഷ്ഠ, ഒരു ലഘുവും ആണു്. പതിനഞ്ചു കാഷ്ഠകൾ ഒരു നാഴിക ആയി.

നാലുവശവും പതിനാറു ഇഞ്ചു് ഉയരത്തിൽ പണിതതും, പൊൻനൂൽകൊണ്ടു് ഒരു തുളയുള്ളതുമായ പാത്രം, വെള്ളംകൊണ്ടു നിറയുവാൻ ആവശ്യമായ സമയം, ഒരുനാഴികയാണു്, എന്നും പറയും. രണ്ടുനാഴിക ഒരുമുഹൂൎത്തമാണു്. ദിവസങ്ങളുടെ ഹ്രസ്വതയും ദീൎഘതയും അനുസരിച്ചു്, ആറോ ഏഴോ നാഴിക ചേൎന്നതു്, ഒരു പ്രഹരം അല്ലെങ്കിൽ യാമം ആണു്. എട്ടു യാമം ഒരു അഹോരാത്രം.

> പ്രാപ്തമാം ഘടികക ളറുപതാകം നേരം
> ഭാസ്കര പ്രദക്ഷിണ മൊന്നനുക്രമിക്കുന്നു
> വാനവർ നിലയനമായ മേരുവിനേയും
> മൂലമങ്ങഖിലേശ ദേശിക പാദത്തെയും
> മാനുഷ ൎക്കഹോരാത്ര മായതു മതുതന്നെ.

പതിനഞ്ചു് അഹോരാത്രങ്ങൾ ശുക്ലമോ കൃഷ്ണമോ ആയ ഒരു പക്ഷം. ശുക്ലപക്ഷം പിതൃക്കൾക്കു് ഒരു പകലും, കൃഷ്ണപക്ഷം അവൎക്കു് ഒരു രാത്രിയും, ആകുന്നു. രണ്ടുമാസം ഒരു ഋതു; മൂന്നു ഋതു ഒരു അയനം; ഉത്തരായനം ദക്ഷിണായനം എന്നവ ചേൎന്നു് ഒരു വൎഷം; ഉത്തരായനം ദേവന്മാൎക്കു പകലും ദക്ഷിണായനം അവൎക്കു രാത്രിയും ആകുന്നു.

> വാസരം മുന്നൂററുപത്തഞ്ചേകാലാമപ്പോൾ
> മാനുഷൎക്കാണ്ടൊന്നതു ദേവകൾക്കഹോരാത്രം
> മനുഷ്യൎക്കു പരമായു സ്സനൂറു വൎഷമാണു്
> സംവത്സര ശതം നൃണാം പരമായുർ നിരൂപിതം.

ഗ്രഹതാരാനക്ഷത്ര ചക്രത്തിൽ സ്ഥിതി ചെയ്യുന്ന സൂൎയ്യനായ പ്രഭു, പരമാണു മുതൽ സംവത്സരാവസാനംവരെയുള്ള സമയംകൊണ്ടു് ജഗത്തിനെ വലയം വയ്ക്കുന്നു. സംവത്സരം അഞ്ചുവിധമാണു്. അവയെ സംവത്സരം, പരിവത്സരം, ഇഡാവത്സരം, അനുവത്സരം, വത്സരം എന്നു പറയും. വത്സര പഞ്ചകാത്മകനും, കാലമാകുന്ന സ്വശക്തികൊണ്ടു് വിശ്വങ്ങളെ വികസിപ്പിക്കുന്നവനും, പ്രജകളുടെ ഭ്രമബുദ്ധിയെ നശിപ്പിച്ചുകൊണ്ടു് സ്വൎഗ്ഗപൎയ്യടനം ചെയ്യുന്നവനും, ആയ പ്രഭുവിനായി (സൂൎയ്യനായി അഥവാ, നാരായണനായി) സൎവ്വന്മാരും യജ്ഞങ്ങളെ ചെയ്യുന്നു. പന്തീരായിരം ദിവ്യവൎഷങ്ങൾ ചേൎന്നാൽ ഒരു ചതുൎയ്യുഗവും, യുഗങ്ങളുടെ അന്തരത്തിൽ കിടക്കുന്ന സന്ധ്യകളും, പൂൎണ്ണമാകും. ഒരു ചതുൎയ്യുഗം എന്നതിൽ ഉൾപ്പെട്ടതു കൃത അല്ലെങ്കിൽ സത്യയുഗം, ത്രേതായുഗം, ദ്വാപരയുഗം, കലിയുഗം എന്നവയും, കൃത, ത്രേത, ദ്വാപര, കലി എന്നവയിൽ ഓരോന്നും കഴിഞ്ഞുള്ളതു് സന്ധ്യയും; ആകുന്നു. കൃതയുഗമെന്നതിൽ നാലായിരം ദിവ്യവൎഷങ്ങളും, അതു കഴിഞ്ഞുള്ള സന്ധ്യാകാലമായ എണ്ണൂറു ദിവ്യവൎഷങ്ങളും; ഉൾപ്പെടുന്നു. അതുപോലെ ത്രേതയിൽ മൂവായിരവും അറുനൂറുമായി മൂവായിരത്തി അറുനൂറു ദിവ്യവൎഷങ്ങളും, ദ്വാപരത്തിൽ രണ്ടായിരവും നാനൂറുമായി രണ്ടായിരത്തി നാനൂറു ദിവ്യവൎഷങ്ങളും, കലിയിൽ ആയിരവും ഇരുനൂറുമായി ആയിരത്തിഇരുനൂറു ദിവ്യവൎഷങ്ങളും; ആണു് ഉൾപ്പെട്ടതു്. ഒരു മാനുഷവൎഷം ദേവന്മാൎക്കു് ഒരു ദിവസമാകയാൽ, ഓരോ ദിവ്യയുഗത്തിലുമുള്ള ദിവ്യവൎഷസംഖ്യയെ മുന്നൂററി അറുപതുകൊണ്ടു ഗുണിച്ചാൽ, ഓരോ യുഗത്തിലും ഉൾപ്പെട്ടുന്ന മാനുഷവൎഷസംഖ്യ ലഭിക്കുന്നതാണു്. അങ്ങിനെ കണക്കാക്കിയാൽ ഒരു ചതുൎയ്യുഗത്തിൽ പന്തീരായിരം ദിവ്യവൎഷങ്ങൾ അല്ലെങ്കിൽ നാല്പത്തിമൂന്നുലക്ഷത്തി ഇരുപതിനായിരം മാനുഷവൎഷങ്ങൾ ഉൾപ്പെട്ടതായി കാണാം. ചതുൎയ്യുഗമെന്നതിനെ ഒരു മഹായുഗമെന്നും പറയാറുണ്ടു്. എഴുപത്തിഒന്നു് ചില്വാനം ചതുൎയ്യുഗങ്ങൾ അല്ലെങ്കിൽ മഹായുഗങ്ങൾ ഒരു മനുവിന്റെ ഭരണകാലമാണു്. ഒരു മനുവിന്റെ കാലം ദേവന്മാരുടെ പരമായുസ്സാണു്. ഓരോ മനുവിന്റെ കാലത്തു് ഇന്ദ്രനും ദേവന്മാരും നൂതനമായി പ്രഭവിക്കുകയത്രെ. ആ ഭാഗം മനുക്കളുടെ ഭരണത്തെക്കുറിച്ചു് ഇതിനു കീഴുള്ള വിവരണത്തിൽ കാണാം. പതിന്നാലു മനുക്കൾ തുടരെ ഭരിക്കുന്നതിനു് എഴുപത്തി ഒന്നു ചില്വാനത്തെ പതിനാലുകൊണ്ടു ഗുണിച്ചു് ആയി

---

തേ നാഡികാഃ പ്രഹരഃ ഷഡ്യാമഃ സപ്തവാ നൃണാം എന്നു ഭാഗവതം പറയുന്നു. ഒരു യാമത്തിനു് ഏഴു നാഴിക കണക്കവച്ചാൽ, ദിവസത്തിനു് അമ്പത്തിആറു നാഴികയായി. പിന്നെയുള്ള നാലു നാഴികകളെ, ഓരോ സന്ധ്യയ്ക്കു രണ്ടു നാഴിക കണക്കു വച്ചും സന്ധ്യകളെ വിഗണിച്ചു യാമത്തിനു് ഏഴര നാഴിക എന്നും പറയും.

രം ചതുര്യുഗങ്ങൾ അവശ്യമാണെന്നു ഗ്രഹിക്കാം. ആയിരം ചതുര്യുഗങ്ങൾ അല്ലെങ്കിൽ നാനൂററിമുപ്പത്തിരണ്ടു കോടി മാനുഷവർഷങ്ങൾ ചേന്നാൽ ബ്രഹ്മാവിന് ഒരു പകലായി.

ഈ കണക്ക ഇനി മുമ്പോട്ടു നീട്ടുന്നതിനു മുമ്പായി യുഗങ്ങൾ മുതലായവയെക്കുറിച്ച് ഏതാനും സംഗതികൾ പറഞ്ഞുകൊള്ളട്ടെ. കൃതയുഗം ഏറ്റവും ശ്രേഷ്ഠമായതാണ്. ആ യുഗത്തിൽ വിഷ്ണു, കപിലൻ മുതലായ ദിവ്യന്മാർ അവതരിച്ച്, യഥാത്ഥജ്ഞാനത്തെ സകലക്കും ഉപദേശിച്ച് സഞ്ചരിക്കും; സനാതനധമ്മം അപൂർണ്ണത ഒഴിഞ്ഞ് പ്രചരിക്കും. അപ്പോൾ ദേവദാനവ—ഗന്ധവ്വ—യക്ഷ—രാക്ഷസ—പന്നഗന്മാർ ഇല്ല; ക്രയവിക്രയങ്ങൾ ഇല്ല; വേദങ്ങൾക്ക്, ഋക്, യജുസ്സ്, സാമം എന്ന വിഭാഗങ്ങൾ ഇല്ല; മനുഷ്യക്ക കൃഷി മുതലായ പണികൾ ഇല്ല; അവർ സങ്കല്പംകൊണ്ട് ഇഷ്ടങ്ങളെ സമ്പാദിക്കുന്നു. സന്യാസം ഒഴിച്ചു ധമ്മമില്ല; വ്യാധിയില്ല; ഇന്ദ്രിയക്ഷയമില്ല; അസൂയയില്ല; ദർപ്പം, ദ്വേഷം, വിഗ്രഹം, പൈശുനം, എന്നവയില്ല; ഈർഷ്യ—ഭയ—സന്താപ—മത്സരങ്ങൾ ഇല്ല. പരമാനന്ദാത്മകമായ ബ്രഹ്മത്തെ എല്ലാവരും പ്രാപിക്കുന്നു. നാരായണൻ ശുക്ലാംബരനും, സർവഭൂതങ്ങളുടെ ആത്മാവും ആയിരിക്കും. ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ സ്വകമ്മങ്ങളിൽ നിരതന്മാരാണ്. മനുഷ്യരൊക്കെയും ഏകനായ ആത്മാവിനെ മനനം ചെയ്യുന്നവരും, വിവിധ ലക്ഷണങ്ങൾ ഉള്ളവരെങ്കിലും ഏകവേദത്തെ അനുഗമിക്കുന്നവരും, ഒരേ ധമ്മത്തെത്തന്നെ ആശ്രയിക്കുന്നവരും, ആകുന്നു. അവർ നാല് ആശ്രമങ്ങളെ നിഷ്കാമന്മാരായി അനുഷ്ഠിച്ച് പരമഗതിയെ പ്രാപിക്കുന്നു. ആത്മാവിനെ ബ്രഹ്മമായി കാണുക എന്നത്, കൃതയുഗത്തിൽ ഓരോരുവന്റെയും ധമ്മത്തിന്റെ ലക്ഷണമാകുന്നു. കൃതയുഗത്തിൽ മനുഷ്യന്റെ പരമായുസ്സ്, നാനൂററി എൺപതു വർഷമാണ്. ത്രേതായുഗത്തിൽ ധമ്മത്തിന്റെ ഒരു പാദം (കാലംശം) നശിക്കുന്നു; നാരായണൻ ചക്രവത്തിയായി അവതരിച്ചു ദുഷ്ടതയെ അമത്തി നിത്തി ത്രിലോകരക്ഷ ചെയ്യുന്നു; നാരായണൻ രക്തവണ്ണനാകുന്നു; മനുഷ്യർ സത്യപ്രവൃത്തന്മാരും ധമ്മപരായണന്മാരും ആണ്; ഭൂമിയിൽ യാഗങ്ങളേയും വിവിധങ്ങളായ ധമ്മക്രിയകളേയും കണ്ടു തുടങ്ങുന്നു; മനുഷ്യർ ധമ്മഫലങ്ങളെ കാംക്ഷിക്കുന്നു; ക്രിയകളേക്കൊണ്ടും ദാനങ്ങളെക്കൊണ്ടും ആഗ്രഹങ്ങളെ സാധിക്കുന്നു; അവരവരുടെ ധമ്മത്തിൽ സ്ഥിതി ചെയ്യുന്നു. ത്രേതയിൽ മനുഷ്യന്റെ പരമായുസ്സ് മുന്നൂററുപത്തു വർഷമാകുന്നു. ദ്വാപരത്തിലാകട്ടെ ധമ്മത്തിന്റെ രണ്ടു പാദങ്ങൾ നഷ്ടമാകുന്നു: വിഷ്ണു പീത നിറത്തെ പ്രാപിക്കുന്നു: അഖണ്ഡമായ വേദത്തെ അറിയുവാൻ മനുഷ്യർ ആകാത്തവരാകുന്നു: ആയതിനാൽ വിഷ്ണു വ്യാസനായി അവതരിച്ച് വേദങ്ങളെ ഭാഗിക്കുന്നു. ഏതാനും ആളുകൾ നാലു വേദങ്ങളെ, അന്യന്മാർ മൂന്നു വേദങ്ങളെ, അന്യന്മാർ രണ്ടു വേദങ്ങളെ, അന്യന്മാർ ഒരു വേദത്തെ പഠിക്കുന്നു. എന്നാൽ ഋക്കിനെ എങ്കിലും അറിയാത്തവരും ഉണ്ടായിരിക്കും; ശാസ്ത്രങ്ങൾ ഭിന്നങ്ങളാകുന്നു; ആയതിനാൽ ധമ്മാനുഷ്ഠാനങ്ങൾ ഭിന്നങ്ങളാകുന്നു; മനുഷ്യർ രാജസ ഗുണത്തെ ആശ്രയിച്ച് തപസ്സിനേയും ദാനത്തേയും അനുഷ്ഠിക്കുന്നു; മനുഷ്യക്ക സത്യത്തിൽ ആസ്ഥ കുറയുന്നു; സത്യത്തിന്റെ ക്ഷീണത നിമിത്തം വ്യാധികൾ ബലപ്പെടുന്നു; കാമം പ്രബലതയെ പ്രാപിക്കുന്നു; ആയതിനാൽ വിപത്തുകൾ അധികമാകുന്നു; വിപത്തുകൾ അധികമാകുന്നതു കണ്ട്, ചിലർ തപസ്സ അനുഷ്ഠിക്കുന്നു; കാമങ്ങളുടെ പൂരണത്തെ പുരസ്കരിച്ചും സ്വർഗ്ഗസുഖങ്ങളെ പുരസ്കരിച്ചും പലരും യജ്ഞങ്ങളെ അനുഷ്ഠിക്കുന്നു. ദ്വാപരത്തിൽ മനുഷ്യന്റെ പരമായുസ്സ ഇരുനൂററി നാല്പതു വർഷമാകുന്നു. കലിയുഗത്തിൽ ധമ്മം നില്ക്കുന്നതു കേവലം ഒരു കാലിന്മേലാണ്. വിഷ്ണു, കൃഷ്ണവണ്ണം ധരിക്കുന്നു; വേദാചാരങ്ങളും ധമ്മയജ്ഞങ്ങളും ഇല്ലാതാകുന്നു; ഈതികൾ വ്യാധികൾ, അലസത, കോപം മുതലായവകൊണ്ട് ലോകം ആകുലമാകുന്നു. കലിയുഗം മുമ്പോട്ടുപോകുംതോറും ധമ്മം ക്ഷീണബലമാകുന്നു, ധർമ്മം ക്ഷീണബല മാകുന്തോറും ലോകം ക്ഷീണബല മാകുന്നു; ലോകം ക്ഷീണബല മാകുന്തോറും മനുഷ്യ സമുദായം അധഃപതിക്കുന്നു; കലിയുഗം പ്രബലപ്പെട്ടു നില്ക്കുന്ന കാലങ്ങളിൽ ആളുകൾ അനുഷ്ഠിക്കുന്ന ധർമ്മങ്ങൾ തന്നെയും പ്രതികൂല ഫലങ്ങളെ പുറപ്പെടുവിക്കുന്നു. കലിയുഗത്തിൽ മനുഷ്യന്റെ പരമായുസ്സ നൂററിരുപതു വർഷമാകുന്നു. കലിയുഗത്തിന്റെ അവസാനത്തിൽ കല്ക്കി അവതരിക്കുന്നു.

ബ്രഹ്മാവിന്റെ ഓരോ പകലിലും നാനൂററിമുപ്പത്തിരണ്ടുകോടി മാനുഷ വർഷങ്ങൾ ഉൾപ്പെടുന്ന ആയിരം ചതുര്യുഗങ്ങൾ ഉണ്ട്. ആ ആയിരം ചതുര്യുഗ

---

ആത്മാ ച സവ്ഭൂതാനാം ശുക്ലോ നാരായണസ്തദാ:—
വിഷ്ണുർവൈപീതതാം യാതി ചതുർധാവേദ ഏവ ച.

കാലത്തു് അല്ലെങ്കിൽ ഒരു ബ്രാഹ്മകല്പത്തിൽ പതിനാലു മനുക്കൾ ഒരുവനു പിറകേ ഒരുവനായി ത്രിലോകങ്ങളെ ഭരിക്കുന്നു. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മകല്പത്തിൽ മനുക്കൾ സ്വായംഭുവൻ, സ്വാരോചിസ്സ്, ഉത്തമൻ, താമസൻ, രൈവതൻ, ചാക്ഷുഷൻ, വൈവസ്വതൻ, സാവർണ്ണി, ദക്ഷസാവർണ്ണി, ബ്രഹ്മസാവർണ്ണി, ധർമ്മസാവർണ്ണി, രുദ്രസാവർണ്ണി, രൗച്യൻ, ഭൗത്യൻ എന്നവരാണു്.

> മന്വന്തരേഷു മനവഃ തദ്വംശ്യാ ഋഷയഃ സുരാഃ
> ഭവന്തി ചൈവ യുഗപത് സുരേശശ്ചാനു യേ ച താൻ.

ഓരോ മന്വന്തരത്തിൽ മനുവിനെക്കൂടാതെ മനുപുത്രന്മാർ, ദേവന്മാർ, ഇന്ദ്രൻ സപ്തർഷികൾ എന്നവരും അധികാരികളാണു്. ഓരോ മന്വന്തരത്തിൽ മനു മുതലായ അവസ്ഥകളെ പ്രാപിക്കുന്നവർ, പൂർവ്വമന്വന്തരങ്ങളിൽ ഓരോ അളവിൽ പൂർണ്ണതയെ പ്രാപിച്ച മനുഷ്യരത്രെ. അവരൊക്കയും, നാരായണന്റെ കീഴിൽ ഭരിക്കുന്ന ബ്രഹ്മാവിന്റെ കീഴിൽ ഭരിക്കുന്ന മനുവിന്റെ കീഴിൽ, സാഹായ്യംചെയ്തു നിൽക്കുകയാണു്. മനു മുതലായ അഞ്ചു വകുപ്പുകാരെക്കൂടാതെ,സ്വായംഭുവന്റെ കാലത്തിൽമാത്രം പ്രജാപതികളെന്ന ഒരു വർഗ്ഗക്കാരും, പ്രവേശിക്കുന്നതായി കാണുന്നു. സ്വായംഭുവൻ ഓരോ ബ്രാഹ്മകല്പത്തിന്റെ ഒന്നാമത്തെ മന്വന്തരത്തിൽ അധികാരിയാണു്. പ്രഭാതത്തിൽ ബ്രഹ്മാവു് പ്രതിസർഗ്ഗം എന്ന കർമ്മം നടത്തേണ്ടതാണെന്നും, അങ്ങിനെ ഒരു കർമ്മം അടുത്ത പതിമ്മൂന്നു മന്വന്തരങ്ങളിൽ നടക്കേണ്ടതില്ല എന്നും, ഇതിനുകീഴ് വിവരമായി കാണും. പ്രതിസർഗ്ഗം എന്ന പ്രത്യേകകർമ്മം സംബന്ധിച്ച ബ്രഹ്മാവിനെ സഹകരിക്കുവാനും പ്രതിസർഗ്ഗം തന്നെയും നടത്തുവാനും ആയി, ഓരോ ബ്രാഹ്മകല്പത്തിലും സ്വായംഭുവമന്വന്തരത്തിൽ ഒന്നാമതായി പ്രജാപതികൾ ആരംഭിക്കുന്നു. ഇപ്പോഴത്തെ ബ്രാഹ്മകല്പത്തിൽ രണ്ടാമത്തെ മനുവായ സ്വാരോചിഷൻ അഗ്നിയുടെ പുത്രനാണു്. സ്വാരോചിഷനു ദ്യുമത്, സുഷേണൻ, രോചിഷ്മാൻ മുതലായി പല പുത്രന്മാർ ഉണ്ടായിരുന്നു. സ്വാരോചിഷന്റെ മന്വന്തരത്തിൽ ഇന്ദ്രൻ രോചനൻ ആണു്, തുഷിതാവു് മുതലായവർ ദേവന്മാരാണു്; ഊർജ്ജസ്തംഭൻ മുതലായ ഏഴുപേർ സപ്തർഷികളാണു്. വേദശിരസ്സ് എന്ന ഋഷിയുടെയും ഭാര്യയായ തുഷിതയുടെയും പുത്രനായി ഭഗവാൻ വിഭു എന്ന നാമത്തിൽ അവതരിച്ചു. മൂന്നാമത്തെ മനു, പ്രിയവ്രതന്റെ പുത്രനായ ഉത്തമനാണു്; ഉത്തമനു പവനൻ, സൃഞ്ജയൻ, യജ്ഞഹോത്രൻ മുതലായി പല പുത്രന്മാർ ഉണ്ടായിരുന്നു. ഉത്തമമന്വന്തരത്തിൽ പ്രമദൻ മുതലായ വസിഷ്ഠപുത്രന്മാർ ഋഷികളായിരുന്നു; സത്യന്മാർ, വേദശ്രുതന്മാർ, ഭദ്രന്മാർ മുതലായവർ ദേവന്മാരും, സത്യജിത്തു് ഇന്ദ്രനും, ആയിരുന്നു. ധർമ്മന്റെ ഭാര്യയായ സൂനൃതയിൽ പുരുഷോത്തമൻ, സത്യസേനൻ എന്ന നാമത്തിൽ അവതരിച്ചു. സത്യസേനൻ അനേകം യക്ഷന്മാരെയും രാക്ഷസന്മാരെയും ഹനിച്ചു് സത്യജിത്തിനെ സഹായിക്കുക ഉണ്ടായി. നാലാമത്തെ മനു, ഉത്തമന്റെ ഭ്രാതാവായ താമസനാണു്. താമസന്റെ പുത്രന്മാർ പൃഥു, ഖ്യാതി, നരൻ, കേതു മുതലായ പത്തുപേരാണു്. താമസമന്വന്തരത്തിൽ സത്യകന്മാർ, ഹരികൾ, വീരന്മാർ, എന്നവർ ദേവന്മാരും ത്രിശിഖൻ ഇന്ദ്രനും, ജ്യോതിർ, ധാമൻ മുതലായവർ ഋഷികളും ആണു്. ആ മന്വന്തരത്തിൽ വിധൃതിയുടെ പുത്രന്മാരായ വൈധൃതന്മാർ എന്ന ദേവന്മാർ, കാലഗതിയിൽ നഷ്ടപ്രായങ്ങളായ വേദങ്ങളെ സ്വതേജസ്സിൽ വഹിക്കുക ഉണ്ടായി. ഭഗവാൻ ഹരിമേധസ്സിന്റെയും ഹരിണിയുടെയും പുത്രനായി ഹരിയെന്ന നാമത്തിൽ അവതരിച്ചു് ഗജേന്ദ്രമോക്ഷം സാധിച്ചതു് ആ മന്വന്തരത്തിൽ തന്നെ. അഞ്ചാമത്തെ മനുവായ രൈവതൻ താമസന്റെ സഹോദരനാണു്; രൈവതന്റെ പുത്രന്മാർ ബലി, വിന്ധ്യൻ, അർജ്ജുനൻ മുതലായവരാണു്; ഭൂതരയന്മാർ ദേവന്മാരും, വിഭു ഇന്ദ്രനും, ഹിരണ്യരോമൻ, വേദശിരസ്സ്, ഊർദ്ധ്വബാഹു മുതലായവർ സപ്തർഷികളും ആണു്. ശുഭ്രന്റെ ഭാര്യയായ വികുണ്ഠയിൽ ഭഗവാൻ വൈകുണ്ഠനായി അവതരിച്ചു. ഭാര്യയായ ശ്രീയുടെ പ്രീതിയെ ഉദ്ദേശിച്ചു് വൈകുണ്ഠൻ സൃഷ്ടിച്ചതാണു്, ലോകനമസ്കൃതമായ വൈകുണ്ഠം. ആറാമത്തെ മനു ചാക്ഷുഷനാണു്. ചാക്ഷുഷനു് പുരു, പുരുഷൻ, സുദ്യുമ്നൻ മുതലായവർ പുത്രന്മാരാണു്. ചാക്ഷുഷമന്വന്തരത്തിൽ ആപ്യന്മാർ മുതലായവർ ദേവന്മാരും, മന്ത്രദ്രുമൻ ഇന്ദ്രനും, ഹവിഷ്മാൻ, വിരകൻ മുതലായവർ സപ്തർഷികളും ആണു്. ഭഗവാൻ, വൈരാജന്റെയും സംഭൂതിയുടെയും പുത്രനായി അജിതൻ എന്ന നാമത്തിൽ അവതരിച്ചു. ക്ഷീരാബ്ധിമഥനം സാധിച്ചതു

---

> പാദേനൈകേന കൗന്തേയ ധർമ്മഃ കലിയുഗേ സ്ഥിതഃ
> അതിവൃഷ്ടിരനാവൃഷ്ടിർ മൂഷികാഃ ശലഭാഃ ശുകാഃ
> അത്യാസന്നാശ്ച രാജാനഃ ഷഡേതേ ഈതയഃ സ്മൃതാഃ.

അജിതനും, ക്ഷീരാബ്ധിമഥനസമയത്തു മന്ദരം മലയെ പൃഷ്ഠത്തിൽ വഹിച്ചതു്, ഭഗവാൻെറ തന്നെ അവതാരമായ കൂർമ്മവും ആണു്.

ഏഴാമത്തെ മനു വൈവസ്വതനാണു്. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മകല്പകലിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന മന്വന്തരം ഏഴാമത്തേതാകയാൽ, ഇപ്പോഴത്തെ ത്രിലോകാധിപതി വൈവസ്വത മനുവാണു്. ഓരോ മനുവിനും ഭരണകാലം എഴുപത്തൊന്നു ചിദ്വാനം മഹായുഗമാണല്ലോ. ഇപ്പോൾ നടപ്പിലിരിക്കുന്നതു വൈവസ്വതൻെറ കാലത്തെ ഇരുപത്തെട്ടാമത്തെ മഹായുഗവും അ മഹായുഗത്തിൽ കലിയുഗവും ആണു്. വൈവസ്വത മനുവിൻെറ പത്തു പുത്രന്മാർ, ഇക്ഷ്വാകു, നാഭാഗൻ, ധൃഷ്ടൻ, സർയ്യാതി, നരിഷ്യന്ദൻ, നാഭാഗൻ, ദിഷ്ടൻ, കരൂഷൻ, പൃഷധ്രൻ, വസുമാൻ, എന്നവരാണു്. വൈവസ്വതൻെറ മന്വന്തരത്തിൽ ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, വിശ്വദേവന്മാർ, മരുത്തുകൾ, അശ്വിനികൾ, ഋഭവർ എന്നവർ ദേവന്മാരും, പുരന്ദരൻ ഇന്ദ്രനും, കശ്യപൻ, അത്രി, വസിഷ്ഠൻ, വിശ്വാമിത്രൻ, ഗൌതമൻ, ജമദഗ്നി, ഭരദ്വാജൻ എന്നവർ സപ്തർഷികളും ആണു്. കശ്യപൻെറയും അദിതിയുടെയും ഇളയ പുത്രനായി വാമനൻ എന്ന നാമത്തിൽ ഭഗവാൻ അവതരിച്ചതു് ഈ മന്വന്തരത്തിലാണു്. വൈവസ്വതൻ വിവസ്വാൻെറ പുത്രനാണു്. വിവസ്വാനു വിശ്വകർമ്മാവിൻെറ പുത്രികളായ സംജ്ഞയും ഛായയും ഭാര്യമാരായി. സംജ്ഞയിൽ യമനും, ശ്രാദ്ധദേവൻ എന്നു് അപരനാമമുള്ള വൈവസ്വതനും ജനിച്ചു. ഛായയിൽ സാവർണ്ണിയും തപതിയും ശനൈശ്ചരനും ജനിച്ചു. തപതിയെ സംവരണൻ വിവാഹം ചെയ്തു. വിവസ്വാനു ബഡവ എന്നു പേരായ മൂന്നാമതൊരു ഭാര്യയുണ്ടായിരുന്നു എന്നും, അശ്വിനികൾ ബഡവയുടെ പുത്രന്മാരാണു് എന്നും, പക്ഷമുണ്ടു്.

എട്ടാമത്തെ മന്വന്തരത്തിൽ സാവർണ്ണി, മനുവായിരിക്കും; സാവർണ്ണിക്കു് നിർമ്മോകൻ വിരജസ്കൻ മുതലായവർ പുത്രന്മാരായി ജനിക്കും. സാവർണ്ണി മന്വന്തരത്തിൽ സുതപസ്സന്മാർ, വിരാജന്മാർ, അമൃതപ്രഭന്മാർ എന്നവർ ദേവന്മാരും, വിരോചനൻെറ പുത്രനായ മഹാബലി ഇന്ദ്രനും, ആകും. മൂന്നു ലോകങ്ങളെ മൂന്നടിയായി അളന്നുകൊള്ളുവാൻ ഭഗവാനായ വാമനനെ അനുവദിച്ച മഹാബലി സ്വർഗ്ഗത്തെ അതിശയിക്കുന്ന സുതലത്തിൽ, ഇപ്പോൾ സ്വർഗ്ഗരാജാവിനെ കവിഞ്ഞ പ്രതാപങ്ങളോടുകൂടി വാഴുന്നു. മഹാബലി അടുത്ത മന്വന്തരത്തിൽ ഇന്ദ്രനായി ദേവാധിപത്യം നിർവ്വഹിച്ചശേഷം വിഷ്ണുപദത്തെ പ്രാപിക്കുന്നതാണു്. സാവർണ്ണി മന്വന്തരത്തിൽ ഗാലവൻ, ദീപ്തിമാനായ പരശുരാമൻ, ദ്രോണപുത്രനായ അശ്വത്ഥാമാവു്, കൃപൻ, ഋശ്യശൃംഗൻ, ബാദരായണൻ, എന്നവർ സപ്തർഷികളാകും. അവർ ഓരോരുവനും ഇപ്പോൾ സ്വ സ്വ ആശ്രമങ്ങളിൽ യോഗത്തിൽ വർത്തിക്കുക ആണു്. ആ മന്വന്തരത്തിൽ ഭഗവാൻ, ദേവഗുഹ്യൻെറയും സരസ്വതിയുടെയും പുത്രനായി സാർവ്വഭൌമൻ എന്ന നാമത്തിൽ അവതരിച്ചു്, പുരന്ദരനിൽ നിന്നു് ആധിപത്യത്തെ അപഹരിച്ചു്, മഹാബലിക്കു ദാനം ചെയ്യും.

ഒമ്പതാമത്തെ മനു വരുണൻെറ പുത്രനായ ദക്ഷസാവർണ്ണിയാണു്. ദക്ഷസാവർണ്ണിക്കു് ഭൂതകേതു, ദീപ്തകേതു മുതലായ പുത്രന്മാർ ജനിക്കും. ആ മന്വന്തരത്തിൽ പാരന്മാർ, മരീചിഗർഭന്മാർ മുതലായവർ ദേവന്മാരും, അത്ഭുതൻ ഇന്ദ്രനും, ദ്യുതിമാൻ മുതലായവർ സപ്തർഷികളും, ആകും. ആയുഷ്മാൻ, അംബുധാര, എന്നവരുടെ പുത്രനായി ഭഗവാൻ, ഋഷഭൻ എന്ന നാമത്തിൽ അവതരിച്ചു്, അത്ഭുതനെ സഹായിച്ചുകൊണ്ടു് മൂന്നുലോകങ്ങളിൽ ഐശ്വര്യത്തെ വർഷിക്കും.

ഉപശ്ലോകൻെറ പുത്രനായ ബ്രഹ്മസാവർണ്ണി പത്താമത്തെ മനുവാകും. ഭൂരിഷേണൻ മുതലായവർ ബ്രഹ്മസാവർണ്ണിയുടെ പുത്രന്മാരാകും. ആ മന്വന്തരത്തിൽ ആവാസനൻ, വിരുദ്ധൻ മുതലായവർ ദേവന്മാരും, ശംഭു ഇന്ദ്രനും, ഹവിഷ്മാൻ, സുകൃതി, സത്യൻ, ജയൻ, മൂർത്തി മുതലായവർ സപ്തർഷികളും ആകും. പ്രജാപതിയുടെ ഗൃഹത്തിൽ വിഷൂചിയുടെ പുത്രനായി ഭഗവാൻ ശ്രീമൂർത്തി എന്ന നാമത്തിൽ അവതരിച്ചു്, ശംഭുവിനെ സഹായിച്ചു് ലോകാനുഗ്രഹം ചെയ്യും.

പതിനൊന്നാമത്തെ മന്വന്തരത്തിൽ ആത്മവാനായ ധർമ്മസാവർണ്ണി മനുവാകും. ധർമ്മസാവർണ്ണിക്കു സത്യധർമ്മൻ മുതലായി പത്തു പുത്രന്മാർ ജനിക്കും. വിഹംഗമന്മാർ, കാമഗമന്മാർ, നി

---

തത്രാപിദേവഃ സംഭൂത്യാം വൈരാജസ്യാം ഭവത്സുതഃ
അജിതോനാമ ഭഗവാൻ അംശേനജഗതഃപതിഃ
പയോധിംയേന നിർമ്മഥ്യ സുരാണാം സാധിതാസുധാ
ഭ്രമമാണോംഭസിധൃതഃ കൂർമ്മരൂപേണമന്ദരഃ.

വിഷ്ണുപ്രസാദാദനഘഃ പാതാളന്തരഗോചരഃ
വിരോചന സുതസ്തേഷാം ബലിരിന്ദ്രോ ഭവിഷ്യതി.

ർവ്വാണരുചികൾ എന്നവർ ദേവന്മാരും, വൈദ്യുതൻ ഇന്ദ്രനും, അരുണൻ മുതലായവർ സപ്തർഷികളും ആകും. ആയുഷ്കന്റെയും വൈദ്യുതിയുടെയും പുത്രനായി ഭഗവാൻ, ധർമ്മസേതു എന്ന നാമത്തിൽ അവതരിച്ച് മൂന്നുലോകങ്ങളെ രക്ഷിക്കും. പന്ത്രണ്ടാമത്തെ മന്വന്തരത്തിൽ രുദ്രസാവർണ്ണി മനുവാകും. രുദ്രസാവർണ്ണിക്ക് ദേവവാൻ, ഉപദേവൻ, ദേവശ്രേഷ്ഠൻ മുതലായവർ പുത്രന്മാരായി ജനിക്കും. ഹരിതന്മാർ മുതലായവർ ദേവന്മാരും, ഋതധാമൻ ഇന്ദ്രനും, തപോമൂർത്തി, തപസ്വി, അഗ്നീധ്രൻ മുതലായവർ ദേവന്മാരും, ഋഷികളും, ആയിരിക്കും. സത്യസഹന്റെയും സൂനൃതയുടേയും പുത്രനായി ഭഗവാൻ സ്വധാമാവ് എന്ന നാമത്തിൽ അവതരിച്ച് രുദ്രസാവർണ്ണിയെ അനുഗ്രഹിക്കും. പതിമൂന്നാമത്തെ മനു, ആത്മവാനായ ദേവസാവർണ്ണിയാണ്. ആ മനുവിന്റെ പുത്രന്മാർ ചിത്രസേനൻ, വിചിത്രൻ മുതലായവരാണ്. ആ മന്വന്തരത്തിൽ സുകർമ്മന്മാർ, സുത്രാമന്മാർ മുതലായവർ ദേവന്മാരും, ദിവസ്പതി ഇന്ദ്രനും, നിർമ്മോകൻ, തത്വദർശൻ മുതലായവർ ഋഷികളും ആണ്. ദേവഹോത്രന്റെയും ബൃഹതിയുടെയും പുത്രനായി ഉപഹർത്താവ് എന്ന നാമത്തിൽ ഭഗവാൻ അവതരിച്ച് ദിവസ്പതിയെ സഹായിക്കും. പതിന്നാലാമത്തെ മനു, ഇന്ദ്രസാവർണ്ണിയാണ്. ഇന്ദ്രസാവർണ്ണിയുടെ പുത്രന്മാർ ഊരു, ഗംഭീരബുദ്ധി മുതലായവരാണ്. ആ മന്വന്തരത്തിൽ പവിത്രന്മാരും ചാക്ഷുഷന്മാരും, ദേവന്മാരും, ശുചി ഇന്ദ്രനും, അഗ്നി, ബാഹു, ശുചി, ശുദ്ധൻ, മാഗധൻ മുതലായവർ സപ്തർഷികളും ആയിരിക്കും. സത്രായണന്റെയും വിതനയുടെയും പുത്രനായി ഭഗവാൻ, ബൃഹത്ഭാനു എന്ന നാമത്തിൽ അവതരിച്ച്, യജ്ഞരീതികളെ സംസ്കരിക്കും.

ദിവസത്തിനു പകലും രാത്രിയും ഉണ്ട്; മാസത്തിനു ശുക്ലപക്ഷവും കൃഷ്ണപക്ഷവും ഉണ്ട്; വർഷത്തിന് ഉത്തരായനവും ദക്ഷിണായനവും ഉണ്ട്; പ്രവൃത്തിയും നിവൃത്തിയും ചേരാതെ കാലവിഭാഗമില്ല; പകലിൽ പ്രവൃത്തിയും, രാത്രിയിൽ വിശ്രമവും നടക്കുന്നു. വിശ്രമം എന്നത് നിരുപയോഗമല്ല; അടുത്തു നടക്കുവാനുള്ള പ്രവൃത്തിക്ക് അവശ്യമായ ശക്തികളുടെ സംഭരണം നടക്കുന്നത്, വിശ്രമഘട്ടത്തിലാകുന്നു. പകലിലും രാത്രിയിലും പോലെ, പ്രവൃത്തിയും വിശ്രമവും എല്ലാ കാലവിഭാഗങ്ങളിലും തെളിഞ്ഞുകാണുന്നില്ല എന്നവരാം. ഉത്തരായനകാലത്തിൽ സർവ്വസത്വങ്ങൾക്കും കാണുന്ന പ്രസാദം, ദക്ഷിണായനകാലത്തിൽ കാണുന്നില്ല, എന്നല്ലാതെ, ദക്ഷിണായനകാലത്തിൽ സത്വങ്ങൾ സമ്പൂർണ്ണവിശ്രമം അനുഭവിക്കുന്നില്ല എന്നുള്ളതു പ്രത്യക്ഷമാണല്ലോ. അതുപോലെ സ്വായംഭുവമന്വന്തരം പ്രസാദം കൂടുന്നതാണെന്നും, അടുത്തതായ സ്വാരോചിഷമന്വന്തരം പ്രസാദം കുറവുള്ളതാണെന്നും ഒരു പക്ഷമുണ്ട്. ആ രീതിക്ക് ആലോചിച്ച് ഒരു അഹോരാത്രം എന്നതുപോലെ രണ്ടു മന്വന്തരങ്ങളെ ഒരുമിച്ച് ഒരു കാലചക്രമായി ഗണിക്കാമെന്നു സിദ്ധിക്കുന്നു. പതിന്നാലു മന്വന്തരങ്ങൾ അടങ്ങുന്ന ഒരു ബ്രാഹ്മദിവസത്തെ, തെളിഞ്ഞും തെളിയാതെയും നില്ക്കുന്ന ഏഴ് മനുചക്രങ്ങളായി ചില സന്ദർഭങ്ങളിൽ ഗണിക്കാറുണ്ട്. അങ്ങനെ ആയാൽ ൧. സ്വായംഭുവൻ, സ്വാരോചിസ്സ്; ൨. ഉത്തമൻ, താമസൻ; ൩. രൈവതൻ, ചാക്ഷുഷൻ; ൪. വൈവസ്വതൻ, സാവർണ്ണി; ൫. ദക്ഷസാവർണ്ണി, ബ്രഹ്മസാവർണ്ണി; ൬. ധർമ്മസാവർണ്ണി, രുദ്രസാവർണ്ണി; ൭. രൌച്യൻ, ഭൌത്യൻ എന്ന് ഏഴ് കാലചക്രങ്ങളെ ലഭിക്കുന്നതാണ്. ഭഗവത്ഗീതയിൽ,

"മഹർഷയഃ സപ്തപൂർവ്വേ ചത്വാരോ മനവസ്തഥാ"

എന്നു കാണുന്നുണ്ട്. ഈ കല്പത്തിൽ നാലു മനുക്കളുടെ കാലം കഴിഞ്ഞു എന്നാണ് കൃഷ്ണൻ അർജ്ജുനന് ഉപദേശിച്ചിരിക്കുന്നത്. എന്നാൽ വാസ്തവത്തിൽ ആറു മനുക്കളുടെ കാലം കഴിഞ്ഞ്, ഏഴാമനായ വൈവസ്വതൻ ഇപ്പോൾ സ്ഥാനത്ത് ഇരിക്കുന്നു. രണ്ടു മനുക്കളെ ഒന്നായി ഗണിക്കാമെങ്കിൽ, ഇപ്പോഴത്തെ വൈവസ്വത സാവർണ്ണിമാർ ഉൾപ്പെടുന്ന നാലാമത്തെ മന്വന്തരമാകുന്നതാണ്. കൃഷ്ണൻ അർജ്ജുനന് ഉപദേശിക്കുന്നത് ഈ കണക്കനുസരിച്ചാണ് എന്നു തോന്നുന്നു.

ബ്രഹ്മാവ് ഓരോ പ്രഭാതത്തിന്റെ ആരംഭത്തിലും നിദ്രയിൽനിന്ന് ഉണർന്ന്, പ്രതിസർഗ്ഗം എന്ന സൃഷ്ടിയെ നടത്തുന്നു. ഭൂ, ഭുവർ, സ്വർ എന്ന മൂന്നുലോകങ്ങൾ, ദേവന്മാർ മുതലായവ ഒക്കെയും പ്രതിസർഗ്ഗസൃഷ്ടി അല്ലെങ്കിൽ ദൈനന്ദിന സൃഷ്ടിയിൽ പെടുന്നവയാണെന്ന്, ഇതിനു കീഴ് ഉല്പത്തികാണ്ഡത്തിൽ കാണാം. ദൈനന്ദിന സൃഷ്ടിയിൽ പെടുന്ന സർവ്വവും, ബ്രാഹ്മസന്ധ്യയിൽ നശിക്കുന്നു. ബ്രഹ്മാവിന്റെ ഒരു പകലിനെ കല്പം എന്നു പറയുന്നതിനാൽ കല്പാരംഭസൃഷ്ടി, കല്പാന്തപ്രളയം എന്ന ശബ്ദങ്ങൾക്ക് അർത്ഥം സ്പഷ്ടമായി. ഓരോ മനുഷ്യപ്പകലിന്റെയും അവസാനത്തിൽ ചെടികൾ, മൃഗങ്ങൾ, മനുഷ്യർ എന്നവയൊക്കെയും, ഓരോ അളവിൽ ക്ഷീണിക്കാറുള്ളതുപോലെ സത്വങ്ങൾ ശുക്ലപക്ഷത്തിന്റെ അവസാനത്തിലും ഉത്തരായനത്തിന്റെ അവസാനത്തിലും ഓരോ അളവിൽ ക്ഷീണിക്കാറുണ്ട്.

സത്വങ്ങൾ വീണ്ടും ബലത്തെ പ്രാപിക്കുന്നതു്, രാത്രിയിലും കൃഷ്ണപക്ഷത്തിലും ദക്ഷിണായനത്തിലും ലഭിക്കുന്ന വിശ്രമം മൂലമാണു്. വിശ്രമം കഴിഞ്ഞാൽ സത്വങ്ങൾ വീണ്ടും പ്രഭവിക്കുകയും ഗതിയെ തുടരുകയും ചെയ്യുന്നു. അതുപോലെ ഓരോ യുഗങ്ങളുടെയും ചതുർയ്യുഗങ്ങളുടെയും അവസാനത്തിൽ, സത്വങ്ങൾ അധോഗതിയെ പ്രാപിക്കാറുണ്ടു്. കഴിഞ്ഞ ദ്വാപരയുഗത്തിന്റെ അവസാനത്തിൽ കൌരവപാണ്ഡവപക്ഷത്തു യുദ്ധംചെയ്ത പതിനെട്ടു് അക്ഷൌഹിണിപ്പടയിൽ അശ്വത്ഥാമാവു്, കൃപൻ, സാത്യകി, യുയുൽസു, പഞ്ചപാണ്ഡവന്മാർ, കൃഷ്ണൻ എന്ന പത്തുപേർ മാത്രമാണു് മരിക്കാതെ ശേഷിച്ചതു്. മരിച്ച ആളുകളുടെ സംഖ്യാധിക്യം മാത്രമല്ല, യുദ്ധത്തിൽ ഒരുഭാഗത്തും ചേരാഞ്ഞതിനാൽ മരിക്കാതെ ശേഷിച്ച മനുഷ്യരിൽ സംഭവിച്ച സ്വഭാവഭേദവും ദുർവ്വാസനാപ്രകൃഷ്ടതയും, യുഗാന്തപരിവർത്തനത്തിന്റെ ചിഹ്നമായി ഗണിക്കപ്പെടേണ്ടതാണു്. ദ്വാപരം കഴിഞ്ഞു് കലിയുഗം സമീപിച്ചിരിക്കുന്നു എന്നും, ധർമ്മരീതികൾ സർവ്വവും അസ്തമിച്ചു കലിയുഗത്തെ കാണാതെ കഴിയുവാൻ കാട്ടു കയറിക്കൊള്ളണമെന്നും, ആണു്, ഭഗവാൻ കൃഷ്ണൻ ഉദ്ധവനുപദേശിച്ചതു്. ദ്വാപരയുഗത്തിന്റെ അവസാനത്തിൽ നടന്ന പരിവർത്തനത്തെ മാതൃകയായി സ്വീകരിച്ചു്, യുഗാന്തപരിവർത്തനത്തിന്റെ സ്വഭാവത്തെ നാം ഗ്രഹിക്കാം. കലിയുഗം കേവലം യുഗമല്ല, ചതുർയ്യുഗാന്തമാകയാൽ കലിയുഗാവസാനത്തിൽ ദ്വാപരയുഗാന്തവിപ്ലവങ്ങളെ അപേക്ഷിച്ചു പരമദാരുണങ്ങളായ സംഭവങ്ങൾ നടക്കും; ഭൂമി കമ്പിക്കാം, മലകൾ ഇളകി ഉരുണ്ടുവീഴാം; ഭൂലോകമഹച്ഛക്തികൾ ഒത്തടിച്ചു് മനുഷ്യസംഹാരം വിപുലമായി നടത്താം; ആ കാലത്തു് ഉല്ക്കകൾ പറന്നുനടന്നു്, എരിഞ്ഞു വീഴാം. എന്നാൽ ആ ഘട്ടത്തിൽ ത്രിലോകങ്ങൾ നശിക്കുകയില്ല; ഭൂമി നിർമ്മനുഷ്യമാകയില്ല; വൈവസ്വതമനുവിന്റെ ഭരണം അസ്തമിക്കുന്ന എഴുപത്തൊന്നാമത്തെ ചതുർയ്യുഗചരമം, കേവലം കലിയുഗചരമത്തെ അപേക്ഷിച്ചു്, ഘോരവും ദാരുണവുമാകും. അന്നു നടക്കുന്ന ലോകഭയങ്കരബീഭത്സതകളെ ആരു പ്രവചിക്കും? എന്നാൽ ഓരോ മന്വന്തരത്തിന്റെയും അവസാനത്തിൽ ത്രിലോകങ്ങൾ നശിക്കുന്നതല്ല. ബ്രാഹ്മപ്പകലിന്റെ അവസാനമായ പതിന്നാലു മനുക്കളുടെ അവസാനത്തിൽ—ആയിരം ചതുർയ്യുഗങ്ങൾ പൂർണ്ണമാകുന്ന മുഹൂർത്തത്തിൽ—അഹോ! കല്പാന്തപ്രളയം നടക്കുന്നു. അതിനെ നൈമിത്തികപ്രളയം എന്നു പറയും. ദൈനന്ദിനസൃഷ്ടിയിൽ പെട്ട സർവ്വവും ആ ഘട്ടത്തിൽ നശിക്കുന്നു. ഭൂലോകം നശിക്കുന്നു; ഭുവർല്ലോകം ഒടുങ്ങുന്നു; സ്വർഗ്ഗലോകം ഇല്ലാതെയാകുന്നു. ചിന്തിക്കാവതല്ലാത്ത തീ കത്തിക്കാളിക്കയറി മൂന്നു ലോകങ്ങളെ ദഹിപ്പിക്കുന്നു; അതിനെയാണു് കല്പാന്താഗ്നി അല്ലെങ്കിൽ സംവർത്തനാഗ്നി എന്നു പറയുന്നതു്. സ്വർല്ലോകത്തിന്റെ അടുത്ത ലോകമായ മഹർലോകത്തുതന്നെയും സംവർത്തനാഗ്നിയുടെ ചൂടു്, സഹിച്ചുകൂടാത്ത അളവിൽ ചെന്നു ചേരുന്നതിനാൽ, ആ ഘട്ടത്തിൽ ഭൃഗു മുതലായ മഹർല്ലോകനിവാസികൾ ജനർല്ലോകത്തേയ്ക്കു മാറുന്നു.* കർക്കശമായ അഗ്നിയുടെ ചിന്താതീതമായ വ്യാപാരത്തിന്റെ ശേഷം, പത്തു വർഷക്കാലത്തേയ്ക്കു അതിദാരുണമായ വർഷം ഭയങ്കരമായി ഉണ്ടാകും. അതാണു് കല്പാന്തവർഷം. ഉല്ക്കടമായ ആടോപത്തോടും പ്രചണ്ഡവാതങ്ങൾ അടിച്ചിളക്കിയ ഭയങ്കര തരംഗങ്ങളോടും കൂടി, കടലുകൾ ഉരുണ്ടുകയറി—ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം എന്ന മൂന്നു ലോകങ്ങളെ വെള്ളങ്ങളിൽ മുക്കിക്കളയും. അടുത്ത മഹായുഗമായ ബ്രഹ്മനിദ്രാകാലത്തിൽ മൂന്നു ലോകങ്ങൾ പ്രളയാവസ്ഥയിൽ കിടക്കുന്നു. അപ്പോൾ ബ്രഹ്മാവു സൃഷ്ടിക്കുന്നില്ല. നാരായണൻ തന്നെയായ ബ്രഹ്മാവു് തമസ്സിന്റെ അംശത്തെ സ്വീകരിച്ചു്, വ്യാപാരങ്ങളെ ഒക്കെയും പ്രതിസംഹരിച്ചു് എല്ലാവറ്റെയും ഉള്ളിലൊതുക്കിക്കൊണ്ടു്, ശേഷനാകുന്ന തല്പത്തിന്മേൽ കിടക്കുകയാണു്. അപ്പോൾ സൂര്യനില്ല; ചന്ദ്രനില്ല; നക്ഷത്രങ്ങളില്ല; ഒരു മഹായുഗം അതായതു് നാന്നൂറ്റിമുപ്പത്തിരണ്ടുകോടി മാനുഷവർഷങ്ങൾ നിദ്രയിൽ കഴിച്ചശേഷം, അടുത്ത കല്പത്തിന്റെ പ്രഭാതത്തിൽ ബ്രഹ്മാവു് ഉണരുന്നു; സൃഷ്ടി തുടരുന്നു;

> എത്രനാൾ കൂടീട്ടുണ്ടായ് വന്നിതപ്രളയമ-
> തെത്രനാളേക്കു പുനരങ്ങിനെതന്നെ പിന്നെ
> കിടക്കും ബ്രഹ്മാവിനു രാത്രിപോലറികതി-
> ലൊട്ടുക്കും മുന്നേപ്പോലെ പകലുണ്ടത്രേ തന്നെ.

അങ്ങിനെ പകലും രാവും അടങ്ങിയ മുന്നൂറ്ററുപതുദിവസം കഴിഞ്ഞാൽ ബ്രഹ്മാവിന്നു് ഒരു വർഷം തികയുന്നു.

> പിന്നെയും പുനരപി പിന്നെയും പുനരപി
> പിന്നെയും ബ്രഹ്മന്നഹോ രാത്രങ്ങളനുക്രമാൽ
> മുന്നൂറ്ററുപതും ചെന്നൊട്ടങ്ങീടുംകാലം
> അംഭോജോത്ഭവന്നൊരു വരിഷം തികഞ്ഞിടും.

---

* ത്രിലോക്യാം ദഹ്യമാനായാം ശക്ത്യാ സങ്കർഷണാഗ്നിനാ യാന്ത്യൂഷ്മണാ മഹർലോകാത് ജനം ഭൃഗ്വാദയോർദ്ദിതാഃ.

നൂറുബ്രാഹ്മവർഷം ബ്രഹ്മാവിന്റെ ആയുസ്സാണ്. ഒരു ബ്രഹ്മാവിന്റെ ആയുസ്സ് രണ്ടു പരാർദ്ധം കൂടിയതു് ആണ് എന്നുപറയും. ഇപ്പോഴത്തെ ബ്രഹ്മാവു് ഒന്നാംപരാർദ്ധത്തെ അതിക്രമിച്ച് രണ്ടാംപരാർദ്ധത്തിൽ വർത്തിക്കുന്നു. ഇപ്പോഴത്തെ ബ്രഹ്മാവു് ആയുസ്സ് ആരംഭിച്ച കല്പത്തിനു, ബ്രാഹ്മകല്പം എന്ന പേരാണ്. ഇപ്പോഴത്തെ ബ്രഹ്മാവിനു മുമ്പുണ്ടായിരുന്ന ഏതെങ്കിലും ഒരു ബ്രഹ്മാവു് പ്രഭവിച്ച കല്പപ്രാരംഭത്തിനും ബ്രാഹ്മകല്പം എന്ന നാമം യോജിക്കാമെങ്കിലും, ഇപ്പോഴത്തെ ബ്രഹ്മാവിന് മുമ്പുള്ള ബ്രഹ്മാക്കന്മാരെക്കുറിച്ച് സാധാരണ പ്രസംഗമില്ല; അതിനാൽ ബ്രാഹ്മകല്പം എന്നതു് ആധുനികബ്രഹ്മാവിന്റെ പ്രഥമകല്പത്തിന് നാമമായി. ഇപ്പോൾ നടപ്പിലിരിക്കുന്ന പരാർദ്ധത്തിൽ, എന്നാൽ മുമ്പു കഴിഞ്ഞ ഒരു കല്പത്തിന്, പാദ്മകല്പം എന്ന പേരുണ്ട്. ഓരോ ബ്രഹ്മപ്രഭാതത്തിലും നാരായണനാഭിയിൽ പ്രഭവിക്കുന്ന പത്മത്തിൽ ബ്രഹ്മാവു് പ്രഭവിക്കാറുണ്ട്; അതിനാൽ ഏതു കല്പത്തെയും പാദ്മകല്പം എന്നു പറയാവുന്നതാണ്. എങ്കിലും, ഒരു പ്രത്യേകകല്പത്തെ പാദ്മകല്പം എന്ന നാമംകൊണ്ട് വിദ്വാന്മാർ വിവക്ഷിക്കുന്നു. സ്വായംഭുവൻ മുതലായി പതിന്നാലു മനുക്കൾ ഭരിക്കുന്നതും, ഇപ്പോൾ നടപ്പിൽ ഇരിക്കുന്നതും, ആയ കല്പത്തിനു വാരാഹകല്പം എന്നുപേർ. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മപ്പകലിന്റെ പ്രഭാതത്തിൽ, ബ്രഹ്മാവു് ത്രിലോകങ്ങളെ പ്രഭവിപ്പിച്ചതു് അവതാരപൂരുഷനായ വരാഹത്തിന്റെ സാഹായ്യത്തോടുകൂടെയാകയാൽ, ഈ കല്പത്തിനു വാരാഹകല്പം എന്നു നാമമായി. ഇപ്പോൾ നടപ്പിലിരിക്കുന്ന പരാർദ്ധവും അവസാനിക്കുമ്പോൾ - ഇപ്പോഴത്തെ ബ്രഹ്മാവിന്റെ ആയുസ്സ് അവസാനിക്കുമ്പോൾ—ബ്രാഹ്മപ്രളയം അല്ലെങ്കിൽ പ്രാകൃതപ്രളയം നടക്കുന്നു. ആ ഘട്ടത്തിൽ സംഭവിക്കുന്ന വിപുലങ്ങളായ വിപ്ലവങ്ങളെ ചിന്തിക്കുവാൻ മനുഷ്യനില്ല; പറയുവാൻ പദങ്ങളില്ല; ഗ്രഹിക്കുവാൻ പാണ്ഡിത്യമില്ല; ആ ഘട്ടത്തിൽ ജ്യോതിശ്ചക്രവും, നരകങ്ങളും, പതിന്നാലുലോകങ്ങളും, ലോകാലോകവലയത്തിനകത്തുള്ള സകലവും—ബ്രഹ്മാണ്ഡം മുഴുവൻ നശിക്കുന്നു. ബ്രഹ്മാവിന്റെ സൃഷ്ടിയെ പ്രതിസർഗ്ഗം എന്നുപറയുന്നു. പ്രാകൃതപ്രളയത്തിൽ പ്രതിസർഗ്ഗത്തിൽപ്പെട്ട സർവ്വവും നശിക്കുന്നു. പൃഥിവി ജലത്തിൽ പ്രലയിക്കുന്നു ജലം അഗ്നിയിൽ പ്രലയിക്കുന്നു; അഗ്നി വായുവിൽ പ്രലയിക്കുന്നു; വായു ആകാശത്തിൽ പ്രലയിക്കുന്നു. മഹത്തത്വം, അഹംതത്വം, അഞ്ചുതന്മാത്രകൾ, അഞ്ചുഭൂതങ്ങൾ, അഞ്ചുജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചുകർമ്മേന്ദ്രിയങ്ങൾ, മനസ്സ് എന്നിങ്ങനെ നാരായണസൃഷ്ടികളായ ഇരുപത്തിമൂന്നു തത്വങ്ങൾ മാത്രം അന്യോന്യം ബന്ധം ഇല്ലാതെയും നാരായണനെ ആശ്രയിച്ചും ശേഷിക്കും; നാനൂററിമുപ്പത്തിരണ്ടുകോടി മാനുഷവർഷകാലത്തെ മുന്നൂററുപത്തുകൊണ്ടും ഗുണിച്ചു കിട്ടുന്ന ഫലത്തെ നൂറുകൊണ്ടു ഗുണിച്ചുലഭിക്കുന്ന സംഖ്യ കുറിക്കുന്നതായ കാലം അവസാനിച്ചാൽ നാരായണനാഭിയിൽ വീണ്ടും പദ്മം പ്രത്യക്ഷമാകും; ബ്രഹ്മാവു പ്രത്യക്ഷനാകും; വിശ്വം തുടരും. ബ്രഹ്മാവിന്റെ ആയുഷ്കാലം വിഷ്ണുവിന് ഒരു നിമേഷമാണെന്നും, ശിവന് ഒരു നിമേഷമാണെന്നും വൈഷ്ണവന്മാരും ശൈവന്മാരും തമ്മിൽ വാദമുണ്ട്. ആ ഭാഗം അങ്ങനെ നില്ക്കട്ടെ. പരമാണുവായ കാലവിഭാഗം മുതല്ക്ക് നാം കണ്ട കാലം ഭൂതത്തിലേക്ക് നീണ്ടുനീണ്ട്, അവസാനമില്ലാതെ കിടക്കുന്നു. അനേകമനേകം ബ്രഹ്മാക്കന്മാർ പ്രഭവിച്ചു; പ്രലയിച്ചു; ഇനിയും പ്രഭവിച്ച് പ്രലയിക്കും.

> കോടികോടിസഹസ്രാണി
> കല്പാനാം മുനിസത്തമാഃ
> ഗതാനി താവച്ഛേഷാണി.

മുനിസത്തമന്മാരെ, കോടികോടി ആയിരം കല്പങ്ങൾ കഴിഞ്ഞിരിക്കുന്നു. അത്രയും ഇനി കഴിയാനും ഉണ്ട് എന്നു, ഭവിഷ്യത്പുരാണം വിളംബരം ചെയ്യുന്നു.

> മൂലമദ്ധ്യാന്തങ്ങളില്ലാതൊരു മഹാമായ
> വേലകൾക്കാദ്യന്തമില്ലെന്നറികെടോസഖേ!

ലോകചരിത്രത്തിൽ ആവർത്തനം വിസ്മയജനകംതന്നെ; ഒരു കല്പത്തിൽ നടക്കുന്ന സംഗതികൾ തന്നെയാണ് അല്പമായ നാമഭേദങ്ങളോടും സ്വഭാവഭേദങ്ങളോടും എല്ലാ കല്പങ്ങളിലും നടക്കുന്നതു്. ഒരു പുരാണത്തിൽ ഒരാളിനെക്കുറിച്ച് ഒരു സംഗതി ഒരു പ്രകാരത്തിൽ പറഞ്ഞിരിക്കുകയും, ആ ആളിനെക്കുറിച്ച് ആ സംഗതി വേറൊരു പുരാണത്തിൽ വേറൊരു പ്രകാരത്തിൽ പറഞ്ഞിരിക്കുകയും ചെയ്താൽ, ആ ആളിന് ഒരേസംഗതി അല്പാല്പഭേദങ്ങളോടുകൂടെ രണ്ടു കല്പങ്ങളിൽ സംഭവിച്ചിട്ട

---

(ഫ) ബ്രഹ്മപ്രളയത്തിങ്കൽ Compounds ഒക്കെയും നശിക്കും എന്നും Elements മാത്രം ശേഷിക്കും എന്നും പാശ്ചാത്യരീതിയിൽ പ്രസ്താവിക്കാറുണ്ട്.

(ബ) അയമുക്ഥിതഃ കല്പോ ദ്വിതീയസ്യാപി ഭാരത! വാരാഹ ഇതി വിഖ്യാതോ യത്രാസിത്സൂകരോ ഹരിഃ

ണ്ടു് എന്നും; ഓരോ പുരാണങ്ങൾ ഭിന്നകല്പങ്ങളിൽ നടന്ന സംഗതികളെ പ്രസ്താവിക്കുന്നു എന്നും; ആണു് പുരാണജ്ഞന്മാർ മനസ്സിലാക്കുന്നതു്. രാമായണം കോടികോടി പ്രാവശ്യം അഭിനയിക്കപ്പെട്ടിട്ടുണ്ടു്. ഭാരതവും അങ്ങിനെതന്നെ. സർവസംഭവങ്ങളും അങ്ങനെതന്നെ. സൂര്യന്റെ കീഴിൽ ആവർത്തനമല്ലാതെ നൂതനമായി യാതൊന്നും ഇല്ല എന്നു തോന്നും. ഈ തത്വം സംബന്ധിച്ചു ഒരു പ്രയോഗഭാഗത്തെ ഇവിടെ പറയട്ടെ. ഇപ്പോൾ നടക്കുന്ന കല്പത്തിൽ ആറുമനുക്കളുടെ കാലം കഴിഞ്ഞു്, ഏഴാമനായ വൈവസ്വതൻ ഇപ്പോൾ വാഴുകയാണു്. വൈവസ്വതൻ എഴുപത്തൊന്നു ചില്വാനം ചതുര്യ്യുഗം ഭരിക്കേണ്ടതുണ്ടു്. അതിൽ ഇരുപത്തെട്ടു ചില്വാനം ചതുര്യ്യുഗങ്ങൾ കഴിഞ്ഞിരിക്കുന്നു. ഒരു ചതുര്യ്യുഗത്തിൽ ഒരു ദ്വാപരയുഗം ഉണ്ടു്. ആയതിനാൽ ദ്വാപരയുഗത്തിന്റെ ആവർത്തനം ഇരുപത്തെട്ടു പ്രാവശ്യവും, ഒരു ദ്വാപരത്തിൽ ഒരിക്കൽ നടക്കേണ്ടും വേദവിഭാഗം ഇരുപത്തെട്ടു പ്രാവശ്യവും, ഇപ്പോൾ നടക്കുന്ന കല്പത്തിൽ ഇപ്പോൾ വാഴുന്ന വൈവസ്വതന്റെ കാലത്തിൽ നടന്നുകഴിഞ്ഞിരിക്കുന്നു. ഇപ്പോൾ നടപ്പിലിരിക്കുന്ന കല്പത്തിൽ മുമ്പുകഴിഞ്ഞ ആറുമനുക്കളിൽ ഓരോരുത്തരുടേയും ഭരണകാലത്തു വേദവിഭാഗം എഴുപത്തൊന്നു പ്രാവശ്യം വീതം നടന്നിട്ടുണ്ടു്. മുമ്പു കഴിഞ്ഞ ഓരോ കല്പത്തിലും ആയിരം പ്രാവശ്യംവീതം നടന്നിട്ടുണ്ടു്. എത്രയോ കല്പങ്ങൾ കടന്നുകഴിഞ്ഞിരിക്കുന്നു; എത്രയോ ബ്രഹ്മാക്കന്മാർ കടന്നുകഴിഞ്ഞിരിക്കുന്നു; എന്നു് ആലോചിച്ചാൽ വേദവിഭാഗകർമ്മം പുനരപി, പുനരപി കോടിക്കണക്കിനു നടന്നിട്ടുണ്ടു് എന്നു് മനുഷ്യർ സംഭ്രമിക്കുകതന്നെ ചെയ്യുന്നു. ഇപ്പോൾ നടക്കുന്ന കല്പത്തിൽ ഇപ്പോൾ നടക്കുന്ന വൈവസ്വതമന്വന്തരത്തിൽ ഇരുപത്തെട്ടു വേദവ്യാസന്മാർ പിറകേ പിറകേ കടന്നുപോയിരിക്കുന്നു; അവരുടെ നാമങ്ങൾ ഇവയാണു്: സ്വായംഭുവൻ, ഉശനസ്സു്, ബൃഹസ്പതി, സാവിത്രി, ചലൻ, ഇന്ദ്രൻ, വസിഷ്ഠൻ, സാരസ്വതൻ, ത്രിധാമൻ, ത്രിവിഷൻ, ഭരദ്വാജൻ, അന്തരീക്ഷൻ, വാപ്രിവൻ, ത്ര്യാരുണൻ, ധനഞ്ജയൻ, കൃതഞ്ജയൻ, ഋതജ്യൻ, ഭരദ്വാജൻ, ഉരു, ഗൌതമൻ, ഉത്തമൻ, വേനൻ, സൌമസുഷ്മായണൻ, ത്രിണബിന്ദു, ഋക്ഷൻ, പരാശരന്റെ അച്ഛനായ ശക്തി, പരാശരൻ, ജാതുകർണ്ണൻ, പരാശരന്റെ പുത്രനായ കൃഷ്ണദ്വൈപായനൻ. അടുത്ത ദ്വാപരയുഗത്തിൽ വ്യാസവൃത്തി അനുഷ്ഠിക്കുന്നതു് ദ്രോണന്റെ പുത്രനായ അശ്വത്ഥാമാവാണു്.

ഭൂലോകം, ഭുവർലോകം, സ്വർലോകം എന്ന ത്രിലോകങ്ങളെ കൂടാതെ മഹർലോകം, ജനർലോകം തപോലോകം, സത്യലോകം എന്നിങ്ങനെ നാലു ലോകങ്ങൾ കൂടെയുണ്ടു്. ബ്രഹ്മാവിന്റെ ഒരു പകൽ ആ ലോകങ്ങളിലും, ആ ലോകങ്ങളിലുള്ള വർഷം ഒരു പകൽ, തന്നെ; അതിനുശേഷം രാത്രി, അതിനുശേഷം പകൽ ഇങ്ങനെ ആ ലോകങ്ങളിലും മുന്നൂററുപത്തു ദിവസങ്ങൾ കൊണ്ടു് ഒരു വർഷവും, അങ്ങനെയുള്ള നൂറുവർഷംകൊണ്ടു് ആയുസ്സും, പൂർണ്ണമാകുന്നു. ത്രിലോകങ്ങളും ചതുർലോകങ്ങളും ബ്രഹ്മാവും ഒരുമിച്ചു പ്രലയിക്കുന്ന പ്രാകൃതപ്രളയഘട്ടത്തിൽ, നാരായണനു്, അനാദിയും അനന്തവും ആയ ജഗദാത്മാവിനു, ഒരു നിമേഷം പൂർണ്ണമായി എന്നു പറയാറുണ്ടു്. പരമാണു മുതൽ ഇപ്പോഴത്തെ ബ്രഹ്മാവിന്റെ ഇപ്പോഴത്തെപ്പകലിന്റെ രണ്ടാം പരാർദ്ധം വരയുള്ള സർവ്വചരാചരങ്ങളേയും സൃഷ്ടിച്ചു രക്ഷിച്ചു ഹരിക്കുന്ന കാലം—കാലസ്വരൂപൻ—ബ്രഹ്മത്തിന്മേൽ ഈശതയുള്ളതല്ല. കാലത്തെക്കൊണ്ടു് അളന്നാൽ നാരായണൻ അളക്കപ്പെടുകയില്ല. സർവ്വധാമമായ മഹാവിഷ്ണുവായ പുരുഷന്റെ പരമധാമത്തെ അക്ഷരപരബ്രഹ്മമെന്നു പറയും; അക്ഷരപരബ്രഹ്മം അജ്ഞേയമാണു്. അല്പനായ മനുഷ്യ! നീ എന്തു കണ്ടു?

---

## ൨.

## കാലം.

പ്രകൃതി അല്ലെങ്കിൽ പ്രധാനം എന്നതു് അവസാനമില്ലാത്തതാണു്; അതു് സർവ്വദിക്കുകളേയും വ്യാപിച്ചു കിടക്കുന്നു. അനന്തമായതു് എന്നതിന്റെ വിപുലതയെ ഗ്രഹിക്കുവാൻ മനുഷ്യൻ അശക്തനാണു്. പ്രധാനത്തിന്റെ ഗർഭത്തിൽ കിടക്കുന്ന

അണ്ഡകടാഹം.

കോടികളായ ഗോളങ്ങളിൽ ചിലതിന്റെ നിസ്സാരങ്ങളായ അംശങ്ങളുടെ പരിണാമത്തെക്കുറിച്ചു്, ഇതിനു കീഴു് സാമാന്യവിവരണമുണ്ടു്. ആ അംശങ്ങളുടെ വിപുലതതന്നെ ഒരുവനും ഗ്രഹിക്കുവാനോ ചിന്തിക്കുവാനോ കഴിയുന്ന

---

ദേവാസുരാദയഃ സർവ്വേ കല്പേऽസ്മിൻ യേ പ്രകീർത്തിതാഃ ത ഏവ നാമരൂപാഭ്യാം ഭവന്തി മന്വന്തരാന്തരേ.

തിൽ വളരെ വളരെ മടങ്ങ് അധികമാണെന്നു ഗ്രഹിച്ചു്; അനേകകോടി ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെടുന്ന അണ്ഡകടാഹം, സർവ്വസത്വങ്ങളുടെയും ചിന്താശക്തി ഒരുമിച്ചു ചേർന്നാൽ തന്നെയും ചിന്തിക്കുവാൻ കഴിയാത്ത പരമ പ്രമാണമായ വിപുലത ഉള്ളതാണെന്നു സങ്കല്പിച്ചു, നാം പരാജയപ്പെട്ടുകൊണ്ടാൽ, മതിയാകും. പ്രധാനത്തിന്റെ ഗർഭത്തിൽ മഹത്തത്വം ആവരണമായുള്ള ഗോളമുണ്ട്. മഹത്തത്വത്തിന്റെ പത്തിലൊരംശം വലിപ്പത്തിൽ, അതിന്റെ ഗർഭത്തിൽ ആകാശഗോളവും, ആകാശഗോളത്തിന്റെ ഗർഭത്തിൽ അതിന്റെ പത്തിലൊരംശം വലിപ്പത്തിൽ വായുഗോളവും, വായുഗോളത്തിന്റെ ഗർഭത്തിൽ അതിന്റെ പത്തിലൊരംശം വലിപ്പത്തിൽ അഗ്നിഗോളവും, അഗ്നിഗോളത്തിന്റെ ഗർഭത്തിൽ അതിന്റെ പത്തിലൊരംശം വലിപ്പത്തിൽ, ജലഗോളവും, ഉണ്ട്. ആ ജലഗോളത്തിന്റെ ഗർഭത്തിൽ അണ്ഡകടാഹം കിടക്കുന്നു. അണ്ഡകടാഹത്തിനകത്തു് അന്യോന്യബന്ധം പ്രത്യക്ഷത്തിലില്ലാത്ത കോടി കോടി ഗോളങ്ങൾ കിടക്കുന്നു. ആ ഗോളങ്ങളിൽ ഒന്നിനാണ്, ബ്രഹ്മാണ്ഡം എന്നു പേരുള്ളതു്.

ബ്രഹ്മാണ്ഡം നിൽക്കുന്നതു് ആയിരം ഫണങ്ങളുള്ള അനന്തന്റെ ഒരു ഫണത്തിന്മേൽ ആണ്. പാതാളത്തിന്റെ കീഴിൽ, മുപ്പതിനായിരം യോജന ദൂരത്തായി, ഭഗവാന്റെ താമസമായ അംശം, അനന്തൻ എന്ന നാമത്തിൽ നിൽക്കുന്നു. ദ്രഷ്ടാവും ദൃശ്യവുമായ സർവ്വത്തെയും കർഷിക്കുന്ന അനന്തനെ വിദ്വാന്മാർ സങ്കർഷണൻ എന്നും പറയും. സകലത്തെയും തങ്കലേക്കു കർഷിക്കുന്ന അനന്തൻ, അഹംബുദ്ധിയുടെ ചിഹ്നവുമാണ്. അനന്തന്റെ ഒരു ഫണത്തിന്മേൽ ക്ഷിതിമണ്ഡലം ഒരു കടുകുവിത്തുപോലെ ഇരിക്കുന്നു. ലോകങ്ങളെ സംഹരിക്കുവാൻ ഉദ്യുക്തനായ ഹരിയുടെ കോപംകൊണ്ടു വളഞ്ഞ പുരികങ്ങളുടെ മധ്യത്തിൽനിന്ന്, പതിനൊന്നു രൂപങ്ങളിലും, മൂന്നു കണ്ണുകളോടുകൂടെയും, ശൂലം പിടിച്ചും, വർത്തിക്കുന്ന രുദ്രൻ, കല്പാന്തങ്ങളിൽ ഉത്ഥിതനാകുന്നു; സർവ്വപ്രഭുക്കളും ദേവന്മാരും ഏകാന്തഭക്തിയോടുകൂടെ ആ രുദ്രനെ തലകുനിച്ചു് ആരാധിക്കവേ, അനന്തനായ മഹാപ്രഭുവിന്റെ പത്മരാഗപ്രസന്നമായ വിപുലനഖങ്ങളിൽ സ്വമുഖങ്ങളേയും കുണ്ഡലമണ്ഡിതഗണ്ഡങ്ങളേയും പ്രതിബിംബിച്ചു കണ്ടു്, പ്രമുദിതന്മാരാകുന്നു. നാഗരാജകുമാരികൾ, ആശിസ്സുകളെ അർത്ഥിച്ചു പ്രഭുവായ അനന്തന്റെ വിശദ വിപുല ധവള സുഭഗ രുചിരങ്ങളായ ഭുജസ്തംഭങ്ങളിൽ ചന്ദന കുങ്കുമ പങ്കാനുലേപനം ചെയ്യുന്നു; ആ കന്യകകൾ ദർശനം നിമിത്തം സിദ്ധിച്ച പ്രേമംനിമിത്തം രുചിരഹാസം ചെയ്യുന്നു; അനുരാഗംകൊണ്ട് അരുണവും കരുണാമസൃണവുമായ കണ്ണുകളെക്കൊണ്ട് അനുഗ്രഹവർഷം ചെയ്യുന്ന മുഖത്തെ, ലജ്ജാപൂർവ്വം നോക്കുന്നു. അനന്തഗുണസമുദ്രമായ ആ ഭഗവാൻ ലോകങ്ങളുടെ സ്വസ്തിയെ പുരസ്കരിച്ചു, രോഷത്തേയും അമർഷത്തേയും ഉപസംഹരിച്ചു നിൽക്കുന്നു. സുരാസുരോരഗേന്ദ്രന്മാരാൽ പ്രശംസിതനായി, മദിക്കുന്ന മദംകൊണ്ടു് ഉരുളുന്ന കണ്ണുകളുള്ളവനായി, പാർഷദന്മാരെ അമൃതവാഗാപ്ഷതർപ്പണം ചെയ്തുകൊണ്ടു്,—മഹാപ്രഭുവായ അനന്തൻ, വാടാത്തുളസിയിൽനിന്നു പുറപ്പെടുന്ന കേസരഗന്ധംനിമിത്തം ഹർഷിച്ചു് തുടരെ അടുക്കുന്ന വണ്ടുകൾ ചെയ്യുന്ന മധുരസംഗീതത്തിന്റെ ഐശ്വര്യം അകമ്പടി നില്ക്കുന്ന വൈജയന്തി എന്നു പേരായ വനമാലയെ ധരിച്ചു നിൽക്കുന്നു; ഇന്ദ്രൻ ഐരാവതത്തിന്റെ പുറത്തു എന്നതുപോലെ, സുഭഗവും സുന്ദരവും ആയ സ്വഭുജത്തെ കലപ്പയുടെ പുറത്തു് ഊന്നി, ഏകകുണ്ഡലനായി, പൊന്നരഞ്ഞാൺ മുറുക്കിയ നീലപ്പട്ടു് ഉടുത്തു നില്ക്കുന്നു. ഇങ്ങനെ ധ്യാനിക്കപ്പെടുന്നതായാൽ പരമനായ അനന്തൻ, മോക്ഷത്തെ പ്രാർത്ഥിക്കുന്നവരുടെ സത്വരജസ്തമോമയമായ അന്തർഹൃദയത്തെ പ്രവേശിച്ചു്, അനാദികാലം മുതൽ സംഭരിക്കപ്പെട്ടിരിക്കുന്ന കർമ്മവാസനകൾ സൃഷ്ടിച്ച അവിദ്യയെ ദഹിപ്പിക്കും. പരമനായ അനന്തന്റെ അപദാനങ്ങളെ തുംബുരുസഹായനായ സ്വായംഭുവനാരദൻ ബ്രഹ്മസഭയിൽ തന്നെ പാടുക ഉണ്ടായിട്ടുണ്ട്. സത്വം, രജസ്സ്, തമസ്സ് എന്ന

ഗുണങ്ങളിൽ സ്ഥിതി, ഉൽപത്തി, ലയം എന്ന ശക്തികളെ ഈക്ഷാമാത്രംകൊണ്ട് അർപ്പിച്ചവനും, സദാ നിർവികാരനും, ഏകത്വത്തിൽ ബഹുത്വത്തെ കാണിക്കുന്നവനും, ആയ പ്രഭുവിന്റെ ഗതിയെ ആരു കണ്ടു? പ്രജകളെ കുറിച്ചു കരുണാതിരേകം പൂണ്ടും, ഭക്തന്മാരുടെ മന

അനന്തൻ

അനന്തൻ എന്നതു് കാലത്തെ ചേതനതാരോപണംചെയ്തു ചെയ്യുന്ന വിവരണമാകുന്നു എന്ന് താത്വികപക്ഷമുണ്ട്. പ്രളയത്തിങ്കൽ സർവ്വവും നാരായണനിൽ ഒതുങ്ങുന്നു. അപ്പോൾ ശേഷിക്കുന്നതു് കാലം മാത്രമാണ്. ആയതിനാൽ അനന്തനു് ശേഷൻ അല്ലെങ്കിൽ ആദിശേഷൻ എന്നും പേരുണ്ടായി. സർപ്പം വാലിൽകടിച്ചു വട്ടത്തിൽ കിടന്നാൽ ആദ്യവസാനമില്ലാത്ത കാലത്തിന്റെ പ്രതിരൂപമാകും. ആയതിനാൽ സർപ്പത്തെ കാലത്തിന്റെ പ്രതിമയായി കല്പിച്ചു്, അനന്തൻ എന്നു നാമവും നൽകപ്പെട്ടു. അനന്തന്റെ ശിരസ്സിൽ നിൽക്കുന്നതു ഭൂഗോളം മാത്രമാണ് എന്നും ചില സ്ഥലങ്ങളിൽ കാണും.

സ്സിനെ ആകർഷിച്ചുകൊണ്ടും, സത്തും അസത്തുമായ സൎവ്വവിശേഷങ്ങളേയും ഭരിക്കുന്നതും, സിംഹം അനുവൎത്തിക്കുന്ന നട നടക്കുന്നതും, ശുദ്ധസത്വവും ആയ സ്വന്തരൂപത്തെ—ആ പ്രതാപവാൻ പ്രദർശിപ്പിക്കുന്നു. ആൎത്തനോ പ്രലോഭനം നിമിത്തം പതിതനോ ആയ മനുഷ്യൻ, അകസ്മാൽ കേട്ടറിഞ്ഞ അനന്തനാമത്തെ ഉച്ചരിച്ചാൽ തന്നെ ധ്വസ്തകല്മഷനാകുന്നു. മോക്ഷത്തെ കാംക്ഷിക്കുന്നവർ, ഭഗവാൻ ശേഷനെ അല്ലാതെ ആരെ അഭയം പ്രാപിക്കും? ഗിരിസരിൽ സമുദ്ര സങ്കുലമായ ഭൂഗോളം ഈ ആയിരം തലപ്പാമ്പിന്റെ ഒരു തലയിൽ പരമാണുപോലെ ഇരിക്കുന്നു. ഈ അപരിമിത വീൎയ്യന്റെ വിക്രമങ്ങൾ ആയിരം നാക്കുള്ളവൻ പറഞ്ഞാൽ തന്നെയും, ആരംഭമാകയില്ല. സൎവ്വപ്രഭാവൻ, ദുരന്തവീൎയ്യൻ, ഉരുഗുണാനുഭാവൻ, ആയ അനന്തൻ ബ്രഹ്മാണ്ഡത്തിന്റെ കീഴിൽ താങ്ങില്ലാതെ നിന്നുകൊണ്ടു്, കേവല ലീലാർത്ഥം, ബ്രഹ്മാണ്ഡത്തെ താങ്ങുന്നു.

ബ്രഹ്മാണ്ഡം, പതിന്നാലു ലോകങ്ങൾ, മുതലായവ.

ഏവംവിധനായ അനന്തന്റെ ഒരു ശിരസ്സിൽ ബ്രഹ്മാണ്ഡം സ്ഥാപിതമായിരിക്കുന്നു. ബ്രഹ്മാണ്ഡം എന്നതു് ഒന്നിനുള്ളിൽ വേറൊന്നായി ഏഴു കോശങ്ങളോടുകൂടിയതാണു്. എന്നാൽ ഒന്നിനുള്ളിൽ മറെറാന്നു് എന്നിങ്ങനെ ഏഴു കോശങ്ങളെന്നു കേട്ടാൽ, ഉണ്ടാകുന്ന ഒരു തെററിദ്ധാരണയെ ഇവിടെ തിരുത്തേണ്ടതുണ്ടു്. ഏററവും ഉള്ളിൽ നില്ക്കുന്ന കോശം, ഏററവും സ്ഥൂലവും ഏററവും ചെറിയതും തന്നെ. ആ അന്തഃകോശത്തിന്റെ മദ്ധ്യത്തുനിന്നുതന്നെ, രണ്ടാമത്തെ കോശവും ആരംഭിക്കുന്നു. അതിന്റെ വസ്തു ഒന്നാമത്തതിന്റെ വസ്തുവിനെ അപേക്ഷിച്ചു സൂക്ഷ്മം ആകയാൽ, ഒന്നാമത്തെ കോശത്തിന്റെ വസ്തുവിൽ തന്നെയും വ്യാപിച്ചു്, ഒന്നാമത്തെ കോശത്തെ അതിക്രമിച്ചു നാലുഭാഗങ്ങളിലും അനേകായിരം യോജന വെളിയിലേക്കു തള്ളി നില്ക്കുകയാണു്. മൂന്നാമത്തെ കോശവും പ്രഥമകോശത്തിന്റെ മദ്ധ്യത്തിൽ ആരംഭിക്കുന്നു. സുസൂക്ഷ്മമായ അതിന്റെ പദാൎത്ഥം ഒന്നും രണ്ടും കോശങ്ങളിൽ വ്യാപിച്ചു്, അവയെ അതിക്രമിച്ചു്, സൎവ്വഭാഗങ്ങളിലും ബഹുലക്ഷം യോജന ദൂരത്തിൽ വെളിയിലേക്കു തള്ളിനില്ക്കുന്നു. ഇങ്ങനെ ഓരോ കോശവും അതിനുള്ളിലുള്ളവയെ അപേക്ഷിച്ചു് സൂക്ഷ്മതരമായ പദാൎത്ഥത്തെക്കൊണ്ടു് നിൎമ്മിതമായി വെളിയിലേക്കു തള്ളി നില്ക്കുന്നു. ഈ ക്രമത്തിനു ആലോചിച്ചാൽ, ഏഴാമത്തതായ കോശം, പരമസൂക്ഷ്മതരമായ വസ്തുവിനാൽ നിൎമ്മിതവും, പ്രഥമ കോശത്തിന്റെ മദ്ധ്യസ്ഥാനത്തുതന്നെ ആരംഭിക്കുന്നതും, ആറു കോശങ്ങളിൽ വ്യാപിച്ചു്, ആറാമത്തതിന്റെ പരിധിയെ അതിക്രമിച്ചു സൎവ്വഭാഗങ്ങളിലും ലക്ഷം ലക്ഷം യോജന ദൂരത്തിൽ വെളിയിലേക്കു തള്ളി അതിവിപുലമായി കിടക്കുന്നതും, ആകുന്നു, എന്നു് പ്രത്യക്ഷമാകും. ആ മഹാണ്ഡത്തെ—മേലിൽനിന്നു കീഴായല്ല—ഒരു വശത്തുനിന്നു മറുവശത്തേക്കു കത്തികടത്തി മേൽഭാഗം കീഴ്ഭാഗം എന്നിങ്ങനെ രണ്ടു മുറിയാക്കിയതായി സങ്കല്പിക്കുക. മേൽഭാഗത്തിൽ ഏററവും ഉള്ളിൽ നില്ക്കുന്നതും, ഏററവും ചെറുതും, ഏററവും സ്ഥൂലവുമായ ഗോളാൎദ്ധം ഭൂലോകമാണു്; അടുത്ത അൎദ്ധം, ഭുവർലോകം; അടുത്ത അൎദ്ധം സുവർലോകം; അതിനടുത്തവ മഹർലോകം, ജനർലോകം, തപോലോകം, സത്യലോകം എന്നവയാണു്. കീഴ്ഭാഗത്തിൽ ഒന്നിനു കീഴിൽ ഒന്നായി കാണുന്നവയെ മേലിൽനിന്നു കീഴിലേക്കു് പാതാളം, രസാതലം, മഹാതലം, തലാതലം, സുതലം, വിതലം, അതലം, എന്നു പറയും. സത്യലോകം മുതൽ അതലംവരെയുള്ളവ, പതിന്നാലു ലോകങ്ങളാണു്. ഈ പതിന്നാലു ലോകങ്ങളെ കൂടാതെ ബ്രഹ്മാണ്ഡത്തിൽ സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ശുക്രൻ, ബുധൻ, അംഗാരകൻ, ബൃഹസ്പതി, ശനി, സപ്തൎഷികൾ, ധ്രുവൻ, ശിംശുമാരൻ, രാഹു മുതലായവ അടങ്ങുന്ന ജ്യോതിശ്ചക്രവും, ഇരുപത്തെട്ടു നരകങ്ങളും, ഉണ്ടു്. മേൽപറഞ്ഞവയിൽ ഭൂലോകം മുതൽക്കുള്ള ഓരോന്നിനേയും കുറിച്ചു്, ഇവിടെ സംക്ഷേപ വിമൎശനം ചെയ്യാം.

കാൽ ചവിട്ടേൽക്കുന്ന പൃഥിവീമയമായ പ്രദേശം ഭൂലോകമാകുന്നു. അതിനെക്കുറിച്ചു് ഇതിനുകീഴ് പ്രത്യേകവിവരണം ഉണ്ടു്. ഭൂമി മുതൽ സൂൎയ്യൻവരെയ്ക്കു മേല്പോട്ടു ഭുവർലോകം കിടക്കുന്നു. ഭൂവിനാൽ വരിക്കപ്പെടുന്ന ലോകം ഭുവർലോകം. ഭൂലോകം എന്നതു ഭുവർലോകത്തിന്റെ ഛായയാണു്. ഭൂമി മുതൽ സൂൎയ്യൻ വരെയ്ക്കു വ്യാപിച്ചു കിടക്കുന്ന ഭുവർലോകം, രാഹു, കേതു, സിദ്ധന്മാർ, ചാരണന്മാർ, വിദ്യാധരന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, പിശാചങ്ങൾ, പ്രേതങ്ങൾ, ഭൂതങ്ങൾ എന്നവരുടെ വാസസ്ഥാനമാകുന്നു. സൂൎയ്യൻ മുതൽ ധ്രുവൻവരെയ്ക്കു പതിന്നാലുലക്ഷം യോജനവിസ്താരത്തിൽ കിടക്കുന്ന സുവർലോകം എന്നതിനു്, സുജനങ്ങൾ വരിക്കുന്ന ലോകം എന്നൎത്ഥമാണു്. അതു്

---

എത്രയും നീണ്ടതായ ഒരു തണ്ടിന്മേൽ പതിന്നാലു തട്ടുകളുള്ള ഒരു വിളക്കിനെ സങ്കല്പിക്കുക, ആ തട്ടുകളിൽ ഏററവും ഉയൎന്നതു സത്യലോകം; അവിടെനിന്നു കീഴ്പോട്ടേക്കു തപോലോകം മുതലായവ കഴിഞ്ഞു പതിന്നാലാമത്തെ തട്ടു അതലമാണെന്നു ഗ്രഹിക്കാം. നടുക്കു നില്ക്കുന്ന തണ്ടു, മഹാമേരുവാകും.

പന്ത്രണ്ടു ആദിത്യന്മാർ, പതിനൊന്നു രുദ്രന്മാർ, എട്ടുവസുക്കൾ, രണ്ടു അശ്വിനികൾ എന്ന മുപ്പത്തിമൂന്നുദേവന്മാരുടെയും, അവരിൽ ഓരോരുവന്റെയും അധീനതയിലുള്ള ഓരോകോടി അനുചരന്മാരുടെയും, നിലയനമാകുന്നു. ധ്രുവൻ മുതൽ ഒരു കോടിയോജന ദൂരത്തിൽ കിടക്കുന്ന മഹർല്ലോകത്തെ, ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ മരീചി മുതലായവർ അധിവസിക്കുന്നു. അവിടെനിന്നു രണ്ടുകോടിയോജന അകലത്തിൽ കിടക്കുന്നു ജനർല്ലോകം, സനകൻ മുതലായ ബ്രഹ്മപുത്രന്മാരുടെ സ്ഥാനമാണു്. അവിടെനിന്നു് എട്ടുകോടി യോജന അകലത്തിൽ കിടക്കുന്ന തപോലോകത്തിൽ, തീയിൽ വേകാത്ത ജീവാത്മാക്കളും വൈരാജന്മാരും താമസിക്കുന്നു. സത്യലോകം എന്നതു് മരണം കാണാത്ത സിദ്ധന്മാരുടേയും ബ്രഹ്മാവിന്റേയും സ്ഥാനമാകുന്നു. ഭൂ, ഭുവർ, സ്വർ എന്നു മൂന്നു ബ്രഹ്മാവിന്റെ ഒരു ദിവസംമാത്രം, ഒരു കല്പം മാത്രം, ആയുസ്സുള്ളവയാകുന്നു. അവ ഓരോ കല്പപ്രഭവത്തിലും പ്രഭവിക്കുകയും കല്പപ്രളയത്തിൽ പ്രലയിക്കുകയും ചെയ്യുന്നു. ഒരേ കല്പത്തിൽ ഭവിക്കുകയും ലയിക്കുകയും ചെയ്യുന്ന അവയെ കൃതലോകങ്ങളെന്നും പറയും. പ്രതിസർഗ്ഗം നടക്കുന്നതു് ഈ ലോകങ്ങളിലാണു്, ജനലോകം, തപോലോകം, സത്യലോകം എന്നവ ബ്രഹ്മാവിന്റെ ആയുഃപര്യന്തം നിലനിൽക്കുന്നു. അവയെ അകൃതലോകങ്ങൾ എന്നു പറയും; അവയും കൃതങ്ങൾതന്നെ; എന്നാൽ ദീർഘായുസ്സുള്ളവ എന്നുമാത്രം ഗ്രഹിക്കപ്പെടേണം. കൃതാകൃതലോകങ്ങളുടെ മദ്ധ്യത്തിൽ കിടക്കുന്ന മഹർല്ലോകം കല്പാന്തത്തിൽ നശിക്കുന്നില്ല. എന്നാൽ ഭൂ മുതലായ മൂന്നു ലോകങ്ങൾ കല്പാന്തത്തിൽ സംവർത്താഗ്നി നിമിത്തം ദഹിക്കുന്ന സമയം, മഹർല്ലോകനിവാസികൾ ചൂടു സഹിക്കുവാൻ കഴിയാതെ ജനലോകം മുതലായവയിലേയ്ക്കു നീങ്ങുകയും മഹർല്ലോകം പാഴായി കിടക്കുകയും ചെയ്യുന്നു. അങ്ങനെ കല്പാന്തത്തിൽ നശിക്കാതെ ശേഷിക്കുകയും എന്നാൽ ശൂന്യമാകയും ചെയ്യുന്ന ആ ലോകത്തിനു, കൃതാകൃതലോകമെന്നും പേരുണ്ടു്.

ഇനി തലങ്ങളെക്കുറിച്ചു പ്രസ്താവിക്കാം. പാതാളത്തിൽ വാസുകി മുതലായ മഹാനാഗങ്ങൾ താമസിക്കുന്നു. ശംഖൻ, കുലികൻ, മഹാശംഖൻ, ശ്വേതൻ, ധൃതരാഷ്ട്രൻ, ശംഖചൂഡൻ, കമ്പളൻ, അശ്വതരൻ, ദേവദത്തൻ മുതലായി അഞ്ചു തലകൾ, ഏഴു തലകൾ, പത്തുതലകൾ, നൂറുതലകൾ, ആയിരംതലകൾ ഉള്ള മഹാമഹിമന്മാരായ നാഗത്താന്മാരുടെ, ഫണങ്ങളിൽ ഇണങ്ങിയ മഹാമണികളിൽനിന്നു പുറപ്പെടുന്ന കതിരൊളികൾ പാതാളതിമിരത്തെ ചിതറിക്കുന്നു. അർജ്ജുനൻ നദിയിലിറങ്ങി പാതാളത്തിൽ കടന്നു് നാഗകന്യകയായ ഉലൂപിയെ വിവാഹംചെയ്ത കഥ പ്രസിദ്ധമാണു്, അതിന്നുകീഴ് രസാതലലോകം കിടക്കുന്നു. അവിടെ പൊൻപട്ടണങ്ങളിൽ താമസിക്കുന്ന ദൈതേയന്മാർ, ദാനവന്മാർ, നിവാതകവചന്മാർ, കാലകേയന്മാർ എന്ന ദേവവൈരികൾ, ഉഗ്രന്മാരും മഹാസാഹസികന്മാരും തന്നെ. സകല ലോകാനുഭാവനായ ഹരിയെ മാത്രം ഭയന്നു് അവർ വിലങ്ങളിൽ ജന്തുക്കൾ എന്നതുപോലെ കഴിയുന്നു; അവക്കു ഇന്ദ്രദൂതിയായ സരമയുടെ മന്ത്രോച്ചാരണങ്ങളേയും ഭയമുണ്ടു്. മഹാതലം കദ്രുവിന്റെ പുത്രന്മാരായ അനേകം പല തലപ്പാമ്പുകളുടെ വിഹാരസ്ഥാനമാണു്: അവരെ സാമാന്യേന ക്രോധവശന്മാർ എന്നു പറയാം. കുഹകൻ, തക്ഷകൻ, കാളിയൻ, സുഷേണൻ മുതലായവർ ശരീരഘോരന്മാരും, സമരഭയങ്കരന്മാരും, തന്നെ. പക്ഷിരാജാവിനെ ഒഴിച്ചു് അവർ സാധാരണ ആരേയും ഭയപ്പെടാറില്ല. അവർ അവിടെ ഭാര്യ, പുത്രന്മാർ, സുഹൃത്തുകൾ മുതലായവരോടു് ഒരുമിച്ചു്, നിത്യോത്സവത്തിൽ കഴിയുന്നു. തലാതലത്തിൽ അസുരനായ മയൻ വാഴുന്നു. ത്രിപുരസംഹാരംചെയ്ത പരമശിവൻ, മയനെ ത്രിലോകങ്ങളുടെ നാഥനായി സങ്കല്പിച്ചിരിക്കുകയാണു്. ത്രിപുരന്മാർ നശിച്ചശേഷമാണു്, മയൻ പരമശിവന്റെ അനുഗ്രഹത്തിനു പാത്രമായതു്. പരമശിവന്റെ കരുണയെ അവലംബമായിക്കരുതി, മയൻ സുദർശനചക്രത്തെത്തന്നെയും ഭയപ്പെടുന്നില്ല. അടുത്തു കിടക്കുന്ന സുതലത്തിൽ —ദേവേന്ദ്രപ്രിയത്തെ പുരസ്കരിച്ചു വാമനരൂപത്തിൽ ചെന്ന ഹരിക്കു് മൂന്നടിഭൂമി ദാനംചെയ്തു ത്രിലോകങ്ങളെ വെടിഞ്ഞ അപാരവിഭവൻ, പുണ്യശ്ലോകൻ, വിരോചനപുത്രൻ ആയ മഹാബലി, ഭഗവൽകാരുണ്യം കൊണ്ടുതന്നെ പരമൈശ്വര്യസമ്പന്നനായി, ഭഗവാനെ ആരാധിച്ചുകൊണ്ടു, പരമാനന്ദം അനുഭവിക്കുന്നു. അടുത്തതു വിതലമാണു്. അതിൽ ഭഗവാൻ ശിവൻ ഹാടകേശ്വരനെന്ന നാമത്തിൽ രുദ്രാണിയോടുചേർന്നു്, പാർഷദന്മാരായ ഭൂതഗണങ്ങളോടുകൂടെ, പ്രജാപതികളെ സൃഷ്ടിക്കുന്ന കർമ്മത്തിൽ ഉദ്യുക്തനായി—ഗൃഹസ്ഥാശ്രമത്തിൽ കഴിയുന്നു. ആ സ്ഥാനത്തുനിന്നു രുദ്രന്റെ

---

ദേവന്മാർ മുപ്പത്തിമൂന്നുമാത്രമാണു് എന്നാണു് പ്രമാണം. ഓരോ ദേവനും ഓരോകോടി അനുചരന്മാരെ കല്പിച്ചാൽ സംഖ്യ മുപ്പത്തിമൂന്നുകോടിയായി.

യും രുദ്രാണിയുടെയും വീര്യം ഒഴുകുന്ന ഹാടകി എന്ന സരിത്പ്രവര പ്രവഹിക്കുന്നു; അവിടെ വായു അടിച്ചു വർദ്ധിപ്പിക്കുന്ന അഗ്നി, ഓജസ്സുകൊണ്ടു നദീജലത്തെ കുടിച്ചു വററിക്കുകയും, ഹാടകം എന്നു പേരായ സ്വർണ്ണത്തെ വമിക്കുകയും, ചെയ്യുന്നു. ആ പൊന്നാണ് പുരുഷന്മാരും സ്ത്രീകളും അസുരരാജധാനിയിൽ ആഭരണമായി ഉപയോഗിക്കുന്നതു്. അതലത്തിൽ യമന്റെ പുത്രനായ ബലൻ വസിക്കുന്നു. ബലൻ തൊണ്ണൂററാറു മായകളുടെ സ്രഷ്ടാവാണ്. അവയിൽ ചിലതിനെ ഐന്ദ്രജാലികന്മാർ ഇന്നും പ്രയോഗിക്കാറുണ്ട്. യമൻ കോട്ടുവാ ഇട്ടസമയം യമന്റെ മുഖത്തുനിന്നു അവതരിച്ചവരാണ്, സ്വൈരിണികൾ, കാമിനികൾ, പുംശ്ചലികൾ, എന്ന സ്ത്രീഗണങ്ങൾ. ആ പ്രദേശത്തു ചെല്ലുവാൻ ഇടയാകുന്ന ഏതു പുരുഷനേയും ആ സ്ത്രീകൾ ഹാടകരസം കുടിപ്പിച്ചു ബോധംകെടുത്തി, വിലാസം, അവലോകനം, അനുരാഗം, പ്രേമഹാസം, സല്ലാപം, ആലിംഗനം എന്നിവയാൽ ഉപചരിക്കുന്നുണ്ട്. ഹാടകരസം കുടിച്ച പുരുഷൻ "ഞാൻ ഈശ്വരനാണ്, സിദ്ധനാണ്, ശക്തിയുള്ളവനാണ്" എന്നിങ്ങനെ ഒക്കെയും മദാന്ധതമൂലം അഭിമാനപ്രശംസ ചെയ്യാറുണ്ട്. "നീളവും വീതിയും ഒരേകണക്കായി ഒന്നിൽനിന്നു മറെറാന്ന്, പതിനായിരം യോജനദൂരത്തായി, പരമവിപുലമായി,കിടക്കുന്ന അതല വിതല സുതല തലാതല രസാതല പാതാളങ്ങളുടെ മഹിമകളേയോ, പ്രതാപങ്ങളേയോ, ഐശ്വര്യങ്ങളേയോ, വിവരിക്കുവാൻ വാക്കുകളില്ല. അവിടെ കാമങ്ങൾ, ഭോഗങ്ങൾ, ഐശ്വര്യങ്ങൾ, ആനന്ദങ്ങൾ, വിഭൂതികൾ എന്നവ ഒക്കെയും സ്വർഗ്ഗത്തെ കവിഞ്ഞവയാണ്; ദിതിപുത്രന്മാർ, ദനുപുത്രന്മാർ, കദ്രുപുത്രന്മാർ, മുതലായവർ ഭാര്യമാർ, പുത്രന്മാർ, ബന്ധുക്കൾ, സുഹൃത്തുകൾ, അനുചരന്മാർ എന്നവരോടുചേർന്നു വിവിധമായവിനോദങ്ങളെക്കൊണ്ടു കാലത്തെ ഭുജിച്ച്, സുസമൃദ്ധങ്ങളായ സൌധങ്ങളിൽ, ഉദ്യാനങ്ങളിൽ, ക്രീഡാവിഹാരങ്ങളിൽ,സദാ പ്രമോദംകൊണ്ടു തുളളുന്നു. സ്വശില്പസമൃദ്ധനും മായാസമ്രാട്ടും ആയ മയൻ നിർമ്മിച്ച നഗരങ്ങൾ, ചിത്രവേദപ്രാകാരഗോപുരങ്ങളെക്കൊണ്ട്, ക്ഷേത്രങ്ങളെക്കൊണ്ട്, ചത്വരങ്ങളെക്കൊണ്ട്, അലംകൃതങ്ങളായി വിളങ്ങുന്നു. പ്രാവു്, തത്ത, നാഗത്താന്മാർ, അസുരന്മാർ മുതലായ കൃത്രിമസത്വങ്ങൾ, മേടകളിലും മാളികകളിലും ശില്പിസാമർത്ഥ്യത്തിനു ലക്ഷ്യമായി നിൽക്കുന്നു; പ്രഭുസൌധങ്ങൾ പ്രഭാവിതരണംചെയ്തു വർദ്ധിക്കുന്നു; ഉദ്യാനങ്ങളെ ഇങ്ങനെ സ്വർഗ്ഗത്തുന്നെയും ആരും കണ്ടിട്ടില്ല. തളിര്, മൊട്ട്, പൂവ്, കായ് എന്നവ നിമിഷം കനിഞ്ഞ കമ്പുകളിൽ കനകലതകൾ ആലിംഗനംചെയ്തുകൊണ്ട്, ആഞ്ഞാടുന്നു. പ്രാണൻവീണ നവരത്നങ്ങളെപ്പോലെ ഇളകിത്തുള്ളിയ മീനങ്ങൾ ഇളക്കിയ പൊന്നാമ്പൽ, തങ്കപ്പങ്കജം, കനകകൽഹാരം, കരിങ്കുവളം, ചെന്താമര എന്നവ ഇടതിങ്ങിയ പൂക്കാടുകളിൽ കൂട്ടുകെട്ടിയ വർണ്ണപ്പക്ഷികൾ ആരും പ്രീണിക്കുമാറു് ഇണചേർന്നു ഇണങ്ങിപ്പറക്കുന്നു. വിവിധങ്ങളായ രൂപങ്ങളും, സ്വരങ്ങളും, ഗന്ധങ്ങളും മധുരമായി മേളിച്ച ഉദ്യാനങ്ങളും ജലാശയങ്ങളും ഇന്ദ്രിയോത്സവംചെയ്തുകൊണ്ട്, അമരൈശ്വര്യത്തെ തുടരെ കവർന്നു നിരന്തരം ജയിക്കുന്നു. പകലും രാത്രിയും എന്ന കാലവിഭാഗം അവിടെ ഇല്ല. ഉരഗപ്രവരശിരോമണികൾ അവിടെ അന്ധകാരത്തെ അനുഭവിക്കുന്നില്ല; ദിവ്യൌഷധരസരസായനത്തെ ഉണ്ടു കുടിച്ച് അതിൽ സ്നാനംചെയ്യുന്ന ആ പരമപ്രഹൃഷ്ടന്മാർക്ക് ആധികളില്ല, വ്യാധികളില്ല, ദേഹവൈവർണ്യമില്ല, ദുർഗന്ധം വിയർപ്പുനാററം മുതലായ ഗ്ലാനികൾ, അവിടെ ഇല്ല. ബാലത, വൃദ്ധത എന്ന അവസ്ഥാഭേദങ്ങളെക്കുറിച്ച് അവർ കേട്ടിട്ടുമില്ല. ഭഗവാന്റെ സുദർശനചക്രത്തെ ഒഴിച്ചു പാതാളാദിഗേഹങ്ങളിൽ കല്യാണങ്ങളെ തടയുവാൻ യാതൊന്നുമില്ല. എന്നാൽ വിഷ്ണുചക്രപ്രഭ അവിടെ കടന്നാൽ—അഹോ! അസുരവധുക്കളുടെ ഗർഭം ആ ക്ഷണത്തിൽ കലങ്ങുകയായി.

ഭൂ, ഭുവർ, സ്വർ, എന്ന ലോകങ്ങളെ പ്രകാശിപ്പിച്ചുകൊണ്ട് അവയുടെ ഇടയിൽ ഓരോ സ്ഥാനങ്ങളിലാണ്, ജ്യോതിസ്സുകൾ നിൽക്കുന്നതു്. സൂര്യൻ ഭുവർലോകത്തിനും സ്വർലോകത്തിനും മദ്ധ്യത്തിൽ നിൽക്കുന്നു. പന്ത്രണ്ടു എക്കാലുകളും, ആറു

**ജ്യോതിശ്ചക്രം; സൂര്യൻ.**

ഉരുൾ ചുററുകളും മൂന്നു നാഭികളും ഇണങ്ങിയ സംവത്സരാത്മകമായ ഒരു ചക്രത്തിന്മേൽ സ്ഥിതി ചെയ്യുന്ന ഒൻപതിനായിരം യോജന നീളമുള്ള ഒരു രഥത്തിൽ ഇരുന്ന്,സൂര്യൻ ത്രിലോകങ്ങളിൽ പ്രഭാനുഗ്രഹം വർഷിക്കുന്നു. സൂര്യന്റെ രഥത്തിന്റെ ചക്രത്തിനു കാലചക്രമെന്നു പേരാണ്. രഥത്തിന്റെ അക്ഷത്തിന്റെ ഒരററം മേരുവിന്റെ മുകളിലും,മറേറ അററം മാനസോത്തരപർവ്വതത്തിലും, ഉറപ്പിക്കപ്പെട്ടിരിക്കുന്നു. ആ അക്ഷത്തിന്റെ നാലൊന്നു വലിപ്പമുള്ള രണ്ടാമതു് ഒരു അക്ഷവും, രഥത്തിനു് ഉണ്ടു്. അതിന്റെ ഒരററം ധ്രുവനിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. രഥത്തിൽ ഇരിക്കുവാനുള്ള സ്ഥാനം മുപ്പത്താറുലക്ഷം യോജന വിസ്താരമുള്ളതാണ്. രഥയുഗത്തിനു് ഇരിപ്പിടത്തിന്റെ നാലൊന്നു വലിപ്പമുണ്ടു്. രഥത്തിൽ ഗായത്രി, ബൃഹതി, ഉഷ്ണിക്, ജഗതി, ത്രിഷ്ടുപ്പ്, അനുഷ്ടുപ്പ്, പംക്തി എന്ന ഏഴ് ഛന്ദസ്സുകളെ സാരഥിയായ അരുണൻ ബന്ധിക്കുന്നു. സാരഥിയായ അരുണൻ ചിലപ്പോൾ രഥത്തി

ന്റെ മുന്നിലും മററു ചിലപ്പോൾ പിന്നിലും ഇരിക്കും. അറുപതിനായിരം ബാല ഖില്യന്മാർ മുൻഭാഗത്തിരുന്നു കൊണ്ടു സൂൎയ്യപ്രശംസകളെ പാടുന്നു. ഗന്ധൎവ്വന്മാർ, അപ്സരസ്ത്രീകൾ, നാഗത്താന്മാർ, യക്ഷന്മാർ, യാതുധാനന്മാർ, ദേവന്മാർ എന്നവരിൽ ഓരോരുവർ ഉൾപ്പെട്ടു ഏഴുപേർ ചേൎന്നു ഒരു ഗണവും, ഓരോ മാസത്തിൽ മാസാധിപത്യം വഹിച്ചു, രഥത്തിലുണ്ടായിരിക്കും. ഉത്തരായനം, ദക്ഷിണായനം, വിഷുവത്തു്, എന്ന മൂന്നുതരം ഗതികളാണു് സൂൎയ്യനു ഉള്ളതു്. ആ ഗതികൾ അനുസരിച്ചു ദിവസങ്ങൾ ദീൎഘങ്ങളും, ഹ്രസ്വങ്ങളും സമങ്ങളും ആകുന്നു. സൂൎയ്യൻ വിഷുവത്തിൽ എത്തുന്ന സമയം പകലും രാവും സമമാകുന്നു. അന്നുമുതൽ—പകലധികമായും രാത്രി കുറവായുമുള്ള ഉത്തരായനകാലവും, അതു കഴിഞ്ഞു പകൽ കുറവായും രാത്രി അധികമായും ഉള്ള ദക്ഷിണായനകാലവും സംഭവിക്കുന്നു. മേരുവിന്റെ കിഴക്കു മാനസോത്തരപൎവ്വതം നിൽക്കുന്നു; അതിന്റെ കിഴക്കുഭാഗത്തു് ഇന്ദ്രന്റെ നഗരമായ ദേവധാനിയും, തെക്കുഭാഗത്തു യമന്റെ നഗരമായ സംയമനിയും, പടിഞ്ഞാറുഭാഗത്തു വരുണന്റെ നഗരമായ നിമ്ലോചനിയും, വടക്കുഭാഗത്തു സോമന്റെ നഗരമായവിഭാവരിയും നിൽക്കുന്നു. ആ നാലു നഗരങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു മാനസോത്തരപൎവ്വതത്തിന്റെ ചുററിലും ആയി, സൂൎയ്യൻ ഒമ്പതുകോടി അമ്പത്തൊന്നു യോജന സഞ്ചരിക്കുകയും, ഭൂതങ്ങളുടെ പ്രവൃത്തികൾക്കും നിവൃത്തികൾക്കും ആധാരമായ ഉദയം, മദ്ധ്യാഹ്നം, അസ്തമയം, രാത്രി എന്ന അവസ്ഥകളെ നിൎമ്മിക്കുകയും, ചെയ്യുന്നു. സൂൎയ്യൻ മേരുവിൽ എപ്പോഴും ഉച്ചസ്ഥനായി ദേവന്മാരുടെ ഇടത്തുഭാഗത്തായി നിന്നു ലോകതാപനം ചെയ്യുന്നു: ഉദിക്കുന്നതിന്റെ നേരെ എതിർവശത്തു അസ്തമിക്കുന്നു. സൂൎയ്യന്റെ വലിപ്പം പതിനായിരം യോജനയാണു്. വൎണ്ണാചാരനിരതന്മാൎക്കു മൂന്നു വേദങ്ങളിൽ വിധിക്കപ്പെട്ടിരിക്കുന്ന കൎമ്മങ്ങളെ ശ്രദ്ധാപൂൎവ്വം ഭജിച്ചു ദേവയാനപഥത്തിൽ സഞ്ചരിക്കുന്ന പരിശുദ്ധന്മാർ, ഭഗവാൻ സൂൎയ്യനെ പ്രാപിച്ചു്, പുണ്യങ്ങളെ ഉണ്ണുന്നു.

**ചന്ദ്രൻ.**

ചന്ദ്രൻ സൂൎയ്യന്റെ പ്രഭകേളിൽ നിന്നു ലക്ഷം യോജന ഉയരത്തിൽ നിൽക്കുന്നു; സൂൎയ്യൻ ഒരു സംവത്സരം കൊണ്ടു സാധിക്കുന്ന പൎയ്യടനത്തെ മാസാൎദ്ധംകൊണ്ടും, സൂൎയ്യൻ ഒരുമാസം കൊണ്ടു സാധിക്കുന്ന പൎയ്യടനത്തിന്റെ നാലൊന്നിനെ രണ്ടുദിവസംകൊണ്ടും സാധിക്കുന്നു. ചന്ദ്രൻ വൎദ്ധമാനങ്ങളായ കലകളെക്കൊണ്ടു് അമരന്മാൎക്കും, ക്ഷീയമാനങ്ങളായ കലകളെക്കൊണ്ടു പിതൃക്കൾക്കും, പകലും രാവും സൃഷ്ടിക്കുന്നു. ചന്ദ്രൻ സൎവ്വജീവികൾക്കും പ്രാണനാകയാൽ, ജീവൻ എന്നുതന്നെയും നാമമുള്ളവനാണു്. ചന്ദ്രൻ ഇരുപത്തെട്ടു നക്ഷത്രങ്ങളിൽ ഓരോന്നിനോടും മുപ്പതു മുഹൂൎത്തങ്ങൾ യോജിച്ചു നിൽക്കുന്നു. പതിനാറു കലകൾ ഉള്ളവനെന്നു പ്രസിദ്ധനായ ഭഗവാൻ ചന്ദ്രൻ, ഭൂതങ്ങളുടെ മനസ്സിനെ നിയമിക്കുന്നു; സൎവ്വരുടേയും അന്നമാകുന്നു; അമൃതമായനാകുന്നു. ദേവന്മാർ, പിതൃക്കൾ, മനുഷ്യന്മാർ, ഭൂതങ്ങൾ, പശുക്കൾ, പക്ഷികൾ, സൎപ്പങ്ങൾ, ലതകൾ എന്നവൎക്കു പ്രമോദപ്രദനായ ചന്ദ്രൻ, സൎവ്വമയനാകു

---

സൂൎയ്യൻ സഞ്ചരിക്കുന്നതായി പുരാണങ്ങൾ പ്രസ്താവിക്കുന്നതു സാധാരണന്മാരുടെ ബോധത്തെ അനുകൂലിക്കുവാനായി മാത്രമാണെന്നാണ തോന്നുന്നതു്. സൂൎയ്യൻ സ്ഥിരമായി നിൽക്കുക ആകുന്നു എന്നും ഭൂമി മുതലായ ഗ്രഹങ്ങൾ സൂൎയ്യനെ ചുററുകയാണെന്നും ഉള്ള അഭിപ്രായം പുരാണകൎത്താക്കന്മാൎക്കു ഇല്ലായിരുന്നു എന്നു വിചാരിച്ചുകൂടാ. വിഷ്ണുപുരാണത്തിൽ ഇങ്ങനെ കാണുന്നു.

ദിവസസ്യ രവിർ മദ്ധ്യേ സൎവ്വകാലം വ്യവസ്ഥിതഃ
സൎവ്വ ദ്വീപേഷു മൈത്രേയ നിശാൎദ്ധസ്യ ച സംമുഖഃ
ഉദയാസ്തമനേ ചൈവ സൎവ്വകാലം തു സംമുഖേ
ദിശാസ്വ ശേഷാസു തഥാ മൈത്രേയ വിദിശാസുച
യൈൎയത്ര ദൃശ്യതേ ഭാസ്വാൻ സതേഷാ മുദയഃ സ്മൃതഃ
തിരോഭാവം ച യത്രൈതി തത്രൈവാസ്തമനം രവേഃ
നൈവാസ്തമന മൎക്കസ്യ നോദയഃ സൎവ്വദാസതഃ
ഉദയാസ്തമനാഖ്യേ ഹി ദൎശനാ ദൎശനേ രവേഃ.

സൂൎയ്യൻ ദിവസമദ്ധ്യത്തിലും നിശാൎദ്ധത്തിന്റെ എതിരായും സൎവ്വകാലവും നിൽക്കുന്നു. ഉദയവും അസ്തമനവും എപ്പോഴും എതിരായി നടക്കുകയാൽ കാണുന്നിടങ്ങളിൽ സൂൎയ്യൻ ഉദിച്ചു എന്നും മാറുന്ന ഇടങ്ങളിൽ അസ്തമിച്ചു എന്നും ആളുകൾ പറഞ്ഞുകൊള്ളുകയാണു്. എപ്പോഴും ഒരു സ്ഥലത്തുനിൽക്കുന്ന സൂൎയ്യനു് ഉദയമാകട്ടെ അസ്തമനമാകട്ടെ ഇല്ല. ഉദയവും അസ്തമനവും ദൎശനാദൎശനങ്ങൾ മാത്രമാണു്. ഭാഗവതത്തിൽ ഇങ്ങനെ കാണുന്നു.

അണ്ഡമദ്ധ്യ ഗതഃ സൂൎയ്യോ ദ്യാവാ ഭൂമ്യോൎയദന്തരം

സൂൎയ്യാണ്ഡ ഗോളയോർ മദ്ധ്യേ കോട്യഃ സ്യുഃ പഞ്ചവിംശതിഃ.

സൂൎയ്യൻ ബ്രഹ്മാണ്ഡത്തിന്റെ മദ്ധ്യത്തിൽ ഭൂമിയുടെയും ദ്യോവിന്റേയും ഇടയ്ക്കുള്ള അന്തരിക്ഷത്തിന്റെയും മദ്ധ്യത്തിൽ നിൽക്കുന്നു. സൂൎയ്യന്റെയും ബ്രഹ്മാണ്ഡത്തിന്റെ പരിധിയുടെയും ഇടയ്ക്കു ഇരുപത്തഞ്ചുകോടി യോജന ദൂരമുണ്ടു്.

ണു. ചന്ദ്രന്റെ വലിപ്പം പന്തീരായിരം യോജനയാണ്.

ചന്ദ്രന്റെ ഉപരിഭാഗത്തു മൂന്നുലക്ഷം യോജന ദൂരത്തു കാലചക്രത്തോട് ഈശ്വരൻ ബന്ധിച്ചിരിക്കുന്ന അഭിജിത്തു മുതലായ ഇരുപത്തെട്ടു നക്ഷത്രങ്ങൾ നിൽക്കുന്നു. നക്ഷത്രമണ്ഡലത്തിൽ നിന്നു രണ്ടുലക്ഷം യോജന ദൂരത്തിൽ ശുക്രൻ നില്ക്കുന്നു.

നക്ഷത്രങ്ങൾ; ഗ്രഹങ്ങൾ.

ശുക്രൻ സൂര്യന്റെ മുമ്പായും പിമ്പായും ആകാശങ്ങളിൽ ശീഘ്രമായും മന്ദമായും സമമായും, സൂര്യനെ അനുകരിച്ചു സഞ്ചരിക്കുന്നു. ലോകത്തിന് സർവ്വദാ അനുകൂലനായ ശുക്രൻ, വേഗതനിമിത്തം വർഷങ്ങളെ വർഷിപ്പിക്കുകയും വർഷപ്രതിബന്ധങ്ങളെ നീക്കുകയും ചെയ്യുന്നു. ചന്ദ്രന്റെ പുത്രനായ ബുധൻ, ശുക്രന്റെ രണ്ടുലക്ഷം യോജന മുകളിൽ നിൽക്കുന്നു. ബുധൻ പ്രായേണ ശുഭകൃത്തുതന്നെ: എന്നാൽ സൂര്യനോടു വേർപെട്ടാൽ അതിവാതങ്ങളെയും അനാവൃഷ്ടിയേയും സൂചിപ്പിക്കും. ബുധനിൽനിന്നു രണ്ടു ലക്ഷം യോജന ദൂരത്തു നിൽക്കുന്ന അംഗാരകൻ, ഒരു രാശിയെ മൂന്നു മാസാർദ്ധങ്ങളെക്കൊണ്ട് അതിക്രമിക്കുകയും പന്ത്രണ്ടുരാശികളിലും സഞ്ചരിക്കുകയും ചെയ്യുന്നു. അംഗാരകൻ പ്രായേണ അശുഭഗ്രഹമാണ്. അംഗാരകനിൽ നിന്നു രണ്ടു ലക്ഷം യോജന ദൂരത്തിൽ ഭഗവാൻ ബൃഹസ്പതി നിൽക്കുന്നു. ബൃഹസ്പതി ഓരോ വത്സരത്തിൽ ഓരോ രാശിയെ അതിക്രമിക്കുകയും, വക്രഗതിയിൽ സഞ്ചരിക്കാത്ത ഘട്ടങ്ങളിൽ ബ്രാഹ്മണകുലങ്ങളെ പ്രായേണ അനുകൂലിക്കുകയും, ചെയ്യുന്നു. ബൃഹസ്പതിയിൽ നിന്നു രണ്ടു ലക്ഷം യോജന ദൂരത്തിൽ ശനി നില്ക്കുന്നു; ശനി മുപ്പതു മാസക്കാലം ഒരു രാശിയിൽ നിൽക്കുകയും, മുപ്പതുവർഷങ്ങൾകൊണ്ട് പന്ത്രണ്ടു രാശികളിലും സഞ്ചരിക്കുകയും, ചെയ്യുന്നു. ശനി സർവ്വന്മാർക്കും അശുഭസൂചകനാണ്. ശനിയിൽനിന്നു പതിനൊന്നുലക്ഷം യോജന ദൂരത്തിൽ, ലോകത്തിനു സർവസുഖങ്ങളെയും ആശംസിച്ചുകൊണ്ടും, വിഷ്ണുപരമപദത്തെ പ്രദക്ഷിണം വച്ചുകൊണ്ടും, സപ്തർഷികൾ നിൽക്കുന്നു. ധ്രുവൻ, സൂര്യനിൽനിന്നു ചിന്താതീതമായ യോജന ദൂരത്തിൽ, സുവർലോകത്തിന്റെയും ഉപരിഭാഗത്തു നില്ക്കുന്നു. ധ്രുവന്റെ സ്ഥാനം സപ്തർഷികളിൽ നിന്നു പതിമൂന്നു ലക്ഷം യോജന ദൂരത്തു വിഷ്ണുവിന്റെ പരമപദമാണെന്നും പറയും. ഉത്താനപാദന്റെ പുത്രനായ ധ്രുവൻ, ആ സ്ഥാനത്ത്, ഇന്നും ഹര്യൈകസ്മരണനായി വാഴുന്നു. അഗ്നി, ഇന്ദ്രൻ, പ്രജാപതി, കശ്യപൻ, ധർമ്മൻ എന്നിവരൊക്കെയും, ധ്രുവനെ വലത്തുവശത്തു നിറുത്തി ഇന്നും ബഹുമാനിച്ചുപോരുന്നുണ്ട്. ഒരു കല്പം മുഴുവനും ആയുസ്സുള്ള സർവ്വർക്കും, ധ്രുവൻ ആശ്രയമാണെന്നുള്ളത് പ്രസിദ്ധമാണ്. കററമെതിക്കുന്ന കാളകൾ മേഢീസ്തംഭത്തിന്റെ ചുററിലും വീണ്ടും വീണ്ടും കറങ്ങുന്നതുപോലെ—ധ്രുവന്റെ ചുററിലും നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ മുതലായവ, കല്പാന്തംവരെ ഭ്രമിക്കുന്നു. രാഹു, സിംഹികയിൽ ജനിച്ച ദുഷ്ടനായ ഒരു അസുരനാണ്; എന്നാൽ ഭഗവത്കാരുണ്യംകൊണ്ട്, അമരത്വവും, ഗ്രഹത്വവും സമ്പാദിച്ച രാഹുവിന്റെ സ്ഥാനം, സൂര്യനിൽനിന്നു പതിനായിരം യോജന താഴെയാണ്. രാഹുവിന്റെ വലിപ്പം പതിമൂവായിരം യോജനയത്രേ. രാഹു ഇന്നും സൂര്യചന്ദ്രന്മാരെ ഗ്രസിക്കുവാൻ സന്നദ്ധനായി നിൽക്കുന്നു. എന്നാൽ സൂര്യചന്ദ്രന്മാരുടെ ഭയകാരണത്തെ അറിഞ്ഞ ഹരി, അവരുടെ രക്ഷയെ ഉദ്ദേശിച്ച്, സർവശത്രു ഭയങ്കരമായ സുദർശനത്തെ നിയോഗിച്ചിട്ടുണ്ട്. രാഹുവാകട്ടെ, സുദർശനത്തെ മുഹൂർത്തമാത്രം നോക്കി, ചകിതഹൃദയനായി, ക്ഷണത്തിൽ സ്വയം ഉപസംഹരിക്കുന്നു. ആ സംഭവത്തെയാണ്, ഗ്രഹണം എന്നു പറയുന്നത്.

സർവ്വ ജ്യോതിസ്സുകളും സ്ഥാനങ്ങളിൽ നിൽക്കുന്നത്, ഭഗവാനായ വാസുദേവന്റെ യോഗധാരണംകൊണ്ടാണെന്നും, ഭഗവാനെ മുറുകെപ്പിടിച്ചാണെന്നും, പല വിദ്വാന്മാർ പറയുന്നു. ഭഗവാനാകട്ടെ ശിംശുമാരൻ എന്ന നാമത്തിൽ വാൽ മേൽപ്പോട്ടാക്കി വലയങ്ങളായി കീഴ്പോട്ടു കിടക്കുകയാണെന്നും, ശിംശുമാരന്റെ ഓരോ ഭാഗങ്ങളെ ആശ്രയിച്ച് ജ്യോതിസ്സുകൾ നില്ക്കുകയാണെന്നും, അത്രേ സങ്കല്പം.

കേൾക്കെടോ പിന്നെ ജ്യോതിശ്ചക്രങ്ങളൊക്കെസ്സർവ്വ-
സാക്ഷിയാംഭഗവാന്റെ യോഗധാരണാത്മകം
സൂക്ഷ്മകനായ ശിംശുമാരന്റെ ശരീരൈക-
മൂർത്തിയിങ്കലുംപോലെന്നല്ലോ കേട്ടിരിക്കുന്നു.
ശിംശുമാരന്റെപുച്ഛാഗ്രത്തിങ്കൽ ധ്രുവനല്ലോ
സംശയംപ്രജാപതി വഹ്നിയുമിന്ദ്രൻ ധർമ്മൻ
എന്നിവരെല്ലാം ക്രമാൽ മേൽപ്പട്ടു വാൽമേൽതന്നെ
സന്നിധാനത്തെച്ചെയ്തീടുന്നിതു സദാകാലം.
ധാതാവും വിധാതാവിപ്പൃഷ്ഠമൂലത്തിങ്കലും
പ്രീതരായിരുന്നരുളീടുന്നു നിരന്തരം
മധ്യദേശത്തിങ്കലാകുന്നപോലനുദിനം
സപ്തമാം മുനിവരന്മാരധിവാസംനിത്യം
രണ്ടുതോളിലുമൊക്ക മിക്കതും നക്ഷത്രങ്ങൾ
ഉണ്ടുപോലു ദരത്തിലാകാശതടിനിയും
ഉത്തരോഷ്ഠത്തിങ്കലഗസ്ത്യൻ താനും പുന-
രിത്തരമധരോഷ്ഠത്തിങ്കലും യമന്താനും
മുഖത്തുഭൂമിപുത്രനുപസ്ഥേ ശനിയും പിൻ-
കഴുത്തിൽ ബൃഹസ്പതി മാറത്തു ദിവാകരൻ
ഹൃദയത്തിങ്കൽ വിഷ്ണുമാനസത്തിങ്കൽ ചന്ദ്രൻ
സതതം നാഭൌ ശുക്രൻ പ്രാണങ്കൽ ബുധൻതാനും

നിശ്ചയംകഴുത്തിൽപോൽ നിൽപതുസ്വർഭാനുവും
അശ്വിനീദേവകൾപോ ലോരോരോ മൂലകളിൽ.
രാഹുകേതുക്കൾ സമസ്താംഗങ്ങളിലുമെല്ലാം
ജ്യോതിസ്സുകളും മററതൊക്കെ രോമങ്ങൾതോറും.
ഇച്ചൊന്നഭഗവാൻെറസർവ്വദേവതാമയം
നിശ്ചയമായരൂപം ധ്യാനിച്ചാൽ പാപക്ഷയം.

ഭൂ, ഭുവർ, സ്വർ എന്ന ലോകങ്ങൾക്കിടയിൽ കിടക്കുന്ന അന്തരാളത്തിൽ, ഭൂമിക്കു കീഴായും വെള്ളങ്ങൾക്കു മേലായും, തെക്കുമാറി നരകങ്ങൾ കിടക്കുന്നു. ആ പ്രദേശങ്ങളിൽ അഗ്നിഷ്വാത്തന്മാർ മുതലായ പിതൃക്കൾ, സ്വവംശ്യന്മാർക്ക് അനുഗ്രഹങ്ങളെ പ്രാർത്ഥിച്ചുകൊണ്ട്, പരമസമാധിയിൽ കാലം കഴിക്കുന്നു. അവിടെ പിതൃക്കളുടെ രാജാവും ശ്രാദ്ധദേവൻ എന്ന് അപരനാമം ഉള്ളവനും ആയ വൈവസ്വതൻ ദൂതന്മാർ ആനായിക്കുന്ന പരേതന്മാർക്ക് ഭഗവച്ഛാസനം അനുസരിച്ചും, അവരവരുടെ കർമ്മങ്ങൾ അനുസരിച്ചും, ശിക്ഷകളെ വിതരണംചെയ്യുന്നു.

**നരകങ്ങൾ.**

നരകങ്ങൾ ഇരുപത്തൊന്നാണ്, എന്നാണ് സാധാരണ പറയുന്നത്. അവയുടെ നാമങ്ങൾ ഇവയാണ്:—താമിസ്രം, അന്ധതാമിസ്രം, രൌരവം, മഹാരൌരവം, കുംഭീപാകം, കാലസൂത്രം, അസിപത്രവനം, സൂകരമുഖം, അന്ധകൂപം, കൃമിഭോജനം, സന്ദംശം, തപ്തഭൂമി, വജ്രകണ്ടകശാല്മലി, വൈതരണി, പൂയോദം, പ്രാണരോധം, വിശസനം, ലാലാഭക്ഷം, സാരമേയാദനം, അവീചിപൂരം, രേതഃപാനം. ഈ ഇരുപത്തൊന്നുകൂടാതെ ക്ഷാരകർദ്ദമം, രക്ഷോഗണഭോജനം, ശൂലപ്രോതം, ദന്ദശൂകം, അവടനിരോധനം, പര്യാവർത്തനം, സൂചീമുഖം എന്ന പേരായി ഏഴു നരകങ്ങളും പ്രധാനങ്ങളാണെന്നും, ആകെ നരകങ്ങൾ ഇരുപത്തെട്ടാണെന്നും,പറയുന്നവരും ഉണ്ട്. ഇന്ന പാപത്തിന് ഇന്ന നരകമെന്നും, വേറെവേറെ വിധികൾ ഉണ്ട്. പരവിത്തം, കളത്രം, അപത്യം എന്നവയെ അപഹരിക്കുന്നവനെ, അതിഭയാനകന്മാരായ യമപുരുഷന്മാർ കാലപാശങ്ങളെക്കൊണ്ടു ബന്ധിച്ച് വലിച്ചിഴച്ചു തള്ളിയിടുന്നത്, താമിസ്രം എന്ന നരകത്തിൽ ആണ്. അന്ധകാരംനിറഞ്ഞ താമിസ്രത്തിൽ വീഴുന്നവർ അന്നപാനങ്ങൾ ലഭിക്കാതെ വളരെ ക്ലേശിക്കുന്നു. അവർ ദണ്ഡം, താഡനം, തർജ്ജനം മുതലായവയെ നിരവധി അനുഭവിക്കുന്നു. പരമസങ്കടങ്ങൾ അനുഭവിക്കുന്ന അവർ ജീവച്ഛവങ്ങളായി പരിണമിച്ച് വീണ്ടുംവീണ്ടും മൂർച്ഛിച്ചു വീഴുന്നു. അന്ധതാമിസ്രം പരമാന്ധകാരമയമാണ്. പുരുഷനെ വഞ്ചിച്ചു പെണ്ണിനേയും പണ്ടങ്ങളേയും അപഹരിക്കുന്നവർ, അന്ധതാമിസ്രത്തിൽ യാതനകളെ അനുഭവിക്കുന്നു; പരമമായ വേദനകളെ ഉണ്ടു ബുദ്ധി നശിച്ചും കണ്ണുകൾ പൊടിഞ്ഞും വേരുമുറിഞ്ഞ മരംപോലെ വീണു, നരകത്തിൽ ഉഴലുന്നു. അടുത്തതു രൌരവമാണ്.

ഞാനിതാകുന്നിതെനിക്കാകുന്നി തിവയെന്നും
മാനസേ നിനച്ചഹോ മതിപൂണ്ടനുദിനം
ഭൂതദ്രോഹവും ചെയ്തു കേവലം കുടുംബത്തെ
സാദരം ഭരിച്ചു മററാക്കുമേ നൽകീടാതെ
കാലമെല്ലാമേ കഴിച്ചീടിന പുരുഷനെ
കാലദൂതന്മാർ കെട്ടിക്കൊണ്ടു പോയ് ദണ്ഡിപ്പിച്ചു
രൌരവമായ നരകം തന്നിലാക്കീടുന്നു.

ആ നരകത്തിനു രൌരവമെന്നു പേരുണ്ടാകുവാൻ കാരണമുണ്ട്. രുരു എന്നതു സർപ്പത്തെക്കാൾ അതിക്രൂരമായ ഒരു പുഴുവാണ്. പീഡിപ്പിക്കപ്പെട്ട ജന്തുക്കൾ ഒക്കെയും രുരുവായി ആ നരകത്തിൽ അവതരിച്ചു സമയം പ്രതീക്ഷിച്ച്, അവിടെ താമസിക്കുകയാണ്. പീഡചെയ്ത ദുഷ്ടൻ മരിച്ചു നരകത്തിൽ കടന്ന ഉടനെ, ക്രൂരങ്ങളായ രുരുക്കൾ കൂട്ടത്തോടു കൂട്ടംകൊണ്ട്

കടിച്ചു വലിക്കയും തിന്നുകയും കൊത്തുകയും
പിടിച്ചു ഞെരിക്കയും ചെയ്തിടു മനുദിനം.

പരമക്രൂരങ്ങളായ രുരുക്കൾ കിടക്കുന്ന നരകത്തിന് മഹാരൌരവം എന്നു പേർ, അവിടെ കിടക്കുന്ന രുരുക്കൾ, ക്രവ്യാദങ്ങൾ എന്ന ഒരു പ്രത്യേകതരമാണ്. കേവലം ദേഹംഭരന്മാരായി ആയുസ്സു കഴിച്ചു ദുഷ്ടന്മാരെ ക്രവ്യാദങ്ങൾ കടിച്ചുപറിച്ചു തിന്നുന്നു. പക്ഷികൾ പശുക്കൾ മുതലായവയെ ചണ്ഡാലന്മാർക്കുടെയും നിന്ദിക്കുമാറു കൊല്ലുകയും തിന്നുകയുംചെയ്യുന്ന ഉഗ്രന്മാർ, ചെന്നു വീഴുന്നതു, കുംഭീപാകം എന്ന നരകത്തിലാണ്. അവിടെ നടക്കുന്ന യാതനാപ്രകാരങ്ങൾ ചിന്തയിൽതന്നെ ഭയങ്കരങ്ങളാണ്.

ചെമ്പുകൾ തന്നിലെണ്ണ നിറച്ചു തീയുമിട്ടു
സമ്പ്രതി തിളപ്പിച്ചിട്ടതിലങ്ങിടുകയും
കോടിൽ കൊണ്ടെടുത്തുടൻ പിന്നെയും പുറത്തിട്ടി-
ട്ടുടലും പോക്കിപ്പിക്കും പാനീയം തളിച്ചഹോ
പിന്നെയു മെടുത്തതി ലിട്ടുടൻ വറുക്കയും
പിന്നെയും പുറത്തിട്ടു തളിക്കും ജലമപ്പോൾ
പിന്നെയും മുന്നേവണ്ണം വന്നീടും ദേഹമെല്ലാം
പിന്നെയും വറുത്തീടും ദുഷ്കർമ്മ മറുവോളം.

പിതൃക്കളേയും പണ്ഡിതന്മാരേയും ബ്രാഹ്മണരേയും ദ്രോഹിക്കുന്നവർക്കാണു, കാലസൂത്രം എന്ന നരകം വിധിക്കപ്പെട്ടിരിക്കുന്നത്. ആ നരകത്തിൽ യാതന നടത്തുന്നതു പതിനായിരം യോജന വിസ്താരമുള്ള ഒരു ചെമ്പുപാത്രം ഉപയോഗിച്ചത്രേ.

പതിനായിരം കാതം വഴിവിസ്താരമുള്ളോ-
ന്നതുകേൾ താമ്രമയമാകിയ തളമല്ലോ
മേലേടം വെയിൽകൊണ്ടും കീഴേടം കത്തു മഗ്നി-
ജ്വാലകൾ കൊണ്ടും ചുട്ടുപഴുപ്പിച്ചുള്ളം സദാ
ക്ഷുൽപിപാസാദികൾ കൊണ്ടുള്ളിലുള്ളൊരുചൂടും
എപ്പൊഴും പൊറുത്തതിലകപ്പെട്ടുള്ള ചൂടും
സഹിയാഞ്ഞിരിക്കയും നിൽക്കയും കിടക്കയും
സഹസാ വീണു മുടനുരുണ്ടു മെഴുന്നേററും
മണ്ടിയു മൊട്ടുനേരം വീണു മോഹിച്ചും പിന്നെ
പണ്ടുതാൻ ചെയ്ത ദുഷ്കർമ്മങ്ങളെ നിരൂപിച്ചും
പശുരോമങ്ങളോളം സഹസ്രവരിഷങ്ങ-
ളശുഭഫല മനുഭവിച്ചു കിടന്നീടും.

അപത്തില്ലാത്തപ്പോൾ തന്നെയും, സ്വധർമ്മത്തിൽ നിന്നു ഭ്രംശിച്ച് പാഷണ്ഡമതത്തെ സ്വീകരിക്കുന്നവരെ, ദാരുണന്മാരായ യമകിങ്കരന്മാർ അസിപത്രവനത്തിലേക്കു വലിച്ചിഴയ്ക്കുന്നു. ഇരുവായ്ത്തലവാൾ പോലെ രണ്ടുവശവും വെട്ടുന്ന ഇലകൾ നിറഞ്ഞ മരങ്ങൾ നിൽക്കുന്ന ആ കടുത്ത വനത്തിൽ ചെന്നുചേരുന്ന ദുർഗ്ഗന്മാർ, ചമ്മട്ടികൊണ്ട് അടിയേററ് അങ്ങോട്ടും ഇങ്ങോട്ടും ഓടുകയും സർവ്വാംഗം മുറിഞ്ഞു ചോര ചിതറുന്ന ആ നിർഭാഗ്യവാന്മാർ ഹാഹാകാരം ചെയ്തു പദത്തിങ്കൽ പദത്തിങ്കൽ മൂർച്ഛിച്ചുവീണു പരമവേദന അനുഭവിക്കുകയും ചെയ്യുന്നു. അദണ്ഡ്യനെ ദണ്ഡിപ്പിക്കുകയോ ബ്രാഹ്മണനെ ശരീരദണ്ഡം ചെയ്യുകയോ ചെയ്യുന്ന രാജാക്കന്മാരും രാജപുരുഷന്മാരും സൂകരമുഖത്തിൽ പതിക്കുന്നു. അതിബലവാന്മാരായ നരകകിങ്കരന്മാർ ചക്കിൽ കിടക്കുന്ന കരിമ്പിനെ എന്നതുപോലെ, അവരെ ഞെക്കി ഞെരുക്കി നിഷ്പീഡനം ചെയ്യും; ആ ദുർഗ്ഗന്മാർ കരയും; ആ പരമദുർഗ്ഗന്മാർ ബോധം ക്ഷയിച്ചുവീണ് എഴീററു ഞെരുങ്ങിക്കൊണ്ട് ഉരുണ്ടുവീഴും. സ്വവൃത്തികളെ അനുഷ്ഠിക്കുകയും ഒരേതോട്ടക്കൂടെത്തന്നെ പരസങ്കടത്തെക്കുറിച്ച് അനുകമ്പ കാണിക്കുന്നതിനു സൗകര്യം ഉണ്ടായിരിക്കുകയും ചെയ്യുന്ന അനുഗൃഹീതന്മാർ, വൃത്തികളെ അനുഷ്ഠിക്കുന്നതിനുതന്നെയും ക്ലേശപ്പെടുന്ന ദരിദ്രന്മാരെ പീഡിപ്പിക്കുന്നതായാൽ, അന്ധകൂപം എന്ന നരകം അനുഭവിക്കേണ്ടിവരും. ഇഹത്തിൽ ഉപദ്രവം അനുഭവിച്ചവരും, അവരെക്കൂടാതെ മൃഗങ്ങളും പക്ഷികളും സരീസൃപങ്ങളും, മൂട്ട, പേൻ, ഈച്ച മുതലായ അനേകം പ്രാണികളും, അന്ധകൂപത്തിൽ യാതനായന്ത്രങ്ങളാണ്. അവിടെ നിദ്രയാകട്ടെ സ്വാസ്ഥ്യമാകട്ടെ ലഭിക്കാതെ ആ പരദ്രോഹികൾ—ദുഷ്ടശരീരത്തിൽപെട്ട ജീവാത്മാവിനെപ്പോലെ—സ്ഥാനത്തുനിന്ന് സ്ഥാനത്തേക്ക് ഓടിനടക്കും. ലഭിക്കുന്ന ദ്രവ്യത്തെ ആർക്കും അംശിച്ചുകൊടുക്കാതെ സ്വയം ഉണ്ണുകയും പഞ്ചയജ്ഞങ്ങളെ അനുഷ്ഠിക്കാതിരിക്കുകയും ചെയ്യുന്നവർ,

കൃമിഭോജനം എന്ന നരകത്തിൽ പതിക്കുന്നു. കൃമിഭോജനം എന്നത് ലക്ഷം യോജന വിസ്താരമുള്ള ഭയങ്കരമായ ഒരു കൃമികുണ്ഡമാണ്. കാകന്മാരെപ്പോലെ ഉണ്ടും കുടിച്ചും നടക്കുന്ന പാപിഷ്ഠന്മാർ, ആ കൃമികുണ്ഡത്തിൽ സ്വയം കൃമിയായി പരിണമിച്ച്, കൃമികളെ തിന്നും കൃമികളാൽ തിന്നപ്പെട്ടും ലക്ഷം വർഷം കഴിക്കണം. അത്യാപത്തു യാതൊന്നും ഇല്ലാതിരിക്കുമ്പോൾതന്നെ, മോഷ്ടിച്ചോ ബലംചെയ്തോ ബ്രാഹ്മണന്റെ അല്ലെങ്കിൽ അപരന്റെ സൌഖ്യത്തെ, രത്നങ്ങളെ, വിഭവങ്ങളെ അപഹരിക്കുന്നവർ, സന്ദംശം എന്ന നരകത്തിൽ പതിക്കുകയും അവരുടെ ശരീരത്തെ തീയുണ്ടകളും ചുട്ടുപഴുത്ത ഇരുമ്പുണ്ടകളും ദംശിക്കുകയും ചെയ്യും. അഗമ്യയായ സ്ത്രീയെ അല്ലെങ്കിൽ അഗമ്യനായ പുരുഷനെ പ്രാപിക്കുന്ന പുരുഷന്മാർക്കും സ്ത്രീകൾക്കും വിധിക്കപ്പെട്ടിരിക്കുന്നത്, ചുട്ടുപഴുത്ത സ്ത്രീപുരുഷപ്രതിമകളെ ആലിംഗനം ചെയ്യണമെന്നാണ്. ആ നരകത്തിനു തപ്തഭൂമി എന്നുപേർ. കാമങ്ങൾ നിമിത്തം സർവ്വാഭിഗമം ചെയ്യുന്നവരെ, യമദൂതന്മാർ, വജ്രംപോലെ കടുത്ത മുള്ളുനീണ്ട ഇലവുമരങ്ങളിൽവച്ചു വലിക്കുകയും, അവിടവിടെ ഇഴയ്ക്കുകയും, ചെയ്യും. ഇതു നടക്കുന്നത് വജ്രകണ്ടക ശാല്മലി എന്ന നരകത്തിലാണ്. ആഢ്യവംശ്യന്മാരായ രാജാക്കന്മാർ ധർമ്മസേതുവിനെ ഭേദിക്കുന്നതായാൽ, അവർ മരണശേഷം വൈതരണിയിൽ ഒഴുകി നടക്കും. വൈതരണി എന്നത്, നരകങ്ങളുടെ അതിരായി ചുററിലും ഒഴുകുന്ന ഒരു നദിയാണ്. വൈതരണിയിൽ വീഴുന്ന പരമദുർഗ്ഗന്മാരെ അതിൽ കിടക്കുന്ന ക്രൂരജന്തുക്കൾ കടിച്ചുപറിക്കുകയും, എന്നാൽ മരണം അനുഭവമാകാത്ത അവർ പാപകർമ്മങ്ങളെ സ്മരിച്ചുകൊണ്ട് കടുത്ത വ്യഥകളെ തുടരെ അനുഭവിക്കുകയും, ചെയ്യും. വൈതരണിയിൽ മൂത്രം, മലം, ചോര, മുടി, നഖം, അസ്ഥി, മേദസ്സ്, മാംസം, വസ എന്നിവ കുന്നിച്ചുകുന്നിച്ചു കിടക്കുകയാണ്. വൃഷലികളെ സ്വീകരിച്ച്, നഷ്ടശൌചന്മാരായി, ആചാരങ്ങളേയും, നിയമങ്ങളേയും ഉപേക്ഷിച്ച്, മൃഗജീവിതം നയിക്കുന്ന നാണംകെട്ടവർ, മൂത്രം, ചലം, കഫം, മലം എന്നിവ നിറഞ്ഞ കടലിൽവീണ്, അതുകളെത്തന്നെ തിന്നും കുടിച്ചും പരമക്ലേശം അനുഭവിക്കും. ആ നരകം പൂയോദമാണ്. പെൺപട്ടികളേയും, പെൺകഴുതകളേയും വിവാഹം ചെയ്തവരെപ്പോലെ ഓടിനടക്കുന്ന മൃഗയാവിഹാരപരന്മാരായ ബ്രാഹ്മണർ മുതലായവർ, പ്രാണരോധം എന്ന നരകത്തിൽ യമപുരുഷശരങ്ങൾക്ക് ലാക്കാകും. കപടയജ്ഞങ്ങൾ നടത്തുവാനായി മൃഗദ്രോഹം ചെയ്യുന്ന കാപടികന്മാരെ, കാലകിങ്കരന്മാർ വിശസനം എന്ന നരകത്തിൽ തുണ്ടംതുണ്ടമായി ക

ണ്ടിക്കുന്നു. സ്വജാതി ഭാര്യയെ രേതഃപാനം ചെയ്യിക്കുന്നവർക്ക് ലാലാഭക്ഷം എന്ന നരകം വിധിക്കപ്പെട്ടിരിക്കുന്നു. സാരമേയാദനം എന്ന നരകത്തെ കുക്കുരഭക്ഷകം എന്നും പറയും.

> കൈവിഷം കൊടുക്കയും ആലയം ചുടുകയും
> ദൈവത്തെപ്പരിഹാസം ചെയ്കയും ചെയ്യുവർകൾക്കു
> കുക്കുരഭക്ഷകമാം നരകമെന്നു കേൾപ്പൂ
> ദുഷ്കൃതമൊടുങ്ങുവാൻ—എഴുനൂററിരുപതു
> സാരമേയങ്ങളുണ്ടു വജ്രദംഷ്ട്രങ്ങളായി
> ക്രൂരമായ് കടിച്ചവ നുറുക്കും ദേഹമെല്ലാം.

സാക്ഷ്യം പറയുന്നതിലും ദാനം ചെയ്യുന്നതിലും കൈതവം കാണിക്കുന്നവർക്ക് ഉള്ള നരകത്തിന്റെ നാമം, അവീചീപൂരം എന്നാണ്. അവിടെ ശിക്ഷയുടെ പ്രകാരം ഇങ്ങനെയാണ്.

> നൂറുയോജനയുയരന്നൊരു കുന്നിന്മേൽ നിന്നു
> പാറമേൽ തലകീഴായ് വീഴുമാറുരുട്ടീടും

അവീചീപൂരം അടിത്തട്ടില്ലാത്തതും, വെള്ളം അലകളില്ലാതെ കൽത്തട്ടുപോലെ കിടക്കുന്നതും ആണ്. നൂറുയോജന ഉയരത്തിൽ നിന്ന്, കൽത്തളിമത്തിലേക്ക് മുട്ടിത്തട്ടി ഇറങ്ങി കൽത്തളിമത്തിൽ അടിച്ച്, സർവ്വാംഗങ്ങളും മുറിയുന്ന ദുരന്ത ദുഃഖിതന്മാരെ, നിഷ്ഠുരന്മാരായ യമകിങ്കരന്മാർ നിരന്തരം കീഴ്ക്കാംപാട്ട് ഉരുട്ടുന്നു. രേതഃപാനം എന്ന നരകത്തിനു അയഃപാനം എന്നും പേരുണ്ട്.

> വിപ്രാദി സാധുജനം മദ്യപാനത്തെ ചെയ്കിൽ
> കല്പിക്ക മയഃപാനനരകം ധർമ്മരാജൻ
> കാരിരുമ്പുരുക്കിയ നീരതു കോരിക്കോരി-
> പ്പാരാതെ കുടിപ്പിക്കും കാലദൂതന്മാരെല്ലാം.

സ്വയം അധമന്മാർ എങ്കിലും ജന്മം, തപസ്സ്, വിദ്യ, ആചാരം, വർണ്ണാശ്രമം എന്നിവകളിൽ ശ്രേഷ്ഠന്മാരായവരെ അഹങ്കാരം നിമിത്തം നിന്ദിക്കുന്നവർ, ക്ഷാരകർദ്ദമം എന്ന നരകത്തിൽ ക്ലേശിക്കുന്നു. അവർ പാഴ്ചളിയിൽ തല കീഴ്ക്കാമ്പാടായി കിടന്നു ദുരന്തയാതനകളെ അനുഭവിക്കുന്നു. പുരുഷമേധം ചെയ്തു യജിക്കുന്ന പുരുഷന്മാരും, മനുഷ്യരെയും മൃഗങ്ങളെയും തിന്നുന്ന സ്ത്രീകളും, ലോകത്തിൽ അങ്ങിങ്ങു കാണാറുണ്ട്. അവർ കൊല്ലുന്ന മനുഷ്യരും മൃഗങ്ങളും യമസദനത്തിൽ രാക്ഷസന്മാരായി അവതരിച്ച് കൊന്നവരെ വ്യഥിപ്പിക്കുകയും കണ്ടിക്കുകയും ചെയ്ത്, അവരുടെ ചോര കുടിച്ച് നൃത്തംചെയ്തു,പാടി, മാംസഭോജികളെപ്പോലെ ഹർഷം അടയുന്നു; അതു നടക്കുന്ന ഇടത്തിനു് രക്ഷോഗണഭോജന നരകം എന്ന പേരാണ്. യാതൊരു അപരാധവും ചെയ്യാത്ത ആളുകളെ പ്രലോഭനംചെയ്ത് വനങ്ങളിലേക്ക് ആകർഷിക്കുകയും വിശ്വാസം ജനിപ്പിച്ചു കയറുകൊണ്ടു കെട്ടി ശൂലത്തിൽ കയററുകയും ചെയ്യുന്ന ആളുകൾ ഉണ്ട്. ആ ദുഷ്ടന്മാർ മരിച്ചാൽ കഠിനങ്ങളായ യമയാതനകളെ അനുഭവിക്കുകയും ശൂലങ്ങളിൽ കിടന്നു കാക, കങ്കം, ബകം മുതലായവ കൊത്തി കണ്ണുപറിഞ്ഞും മൂക്കുകീറിയും പൂർവ്വപാപസ്മരണം ചെയ്തു പരമസങ്കടങ്ങളെ അനുഭവിക്കേണ്ടിവരുന്നു. ആവക യാതനകൾ നടക്കുന്നതു ശൂലപ്രോതം എന്ന നരകത്തിൽ ആണ്. പാമ്പുകളെപ്പോലെ കൊടിയ വിഷം വമിച്ചു സർവ്വഭൂതങ്ങളെ ഭയപ്പെടുത്തുന്ന സ്വഭാവദുഷ്ടന്മാർ, ദന്ദശൂകം എന്ന നരകത്തിൽ വീഴുന്നു. അവിടെ അഞ്ചുതലപ്പാമ്പുകളും, ഏഴുതലപ്പാമ്പുകളും കടന്നുചെന്നു ആ ദുഷ്ടന്മാരെ—എലികൾ ചെയ്യുന്നതുപോലെ കടിച്ചും കരണ്ടും ക്ലേശിപ്പിക്കുന്നു. ഭൂതങ്ങളെ ഇരുട്ടുള്ള അവട (ദ്വാര)ങ്ങളിലും കളഞ്ച്യങ്ങളിലും കാരാഗാരങ്ങളിലും അടച്ചുപൂട്ടുന്ന ദുഷ്ടന്മാരെ, യമദൂതന്മാർ തീയും പുകയും നിറഞ്ഞ അവടങ്ങളിൽ അടച്ചുപൂട്ടുന്നു. അത് അവടനിരോധം എന്ന നരകം അത്രേ. അതിഥികളേയും, അഭ്യാഗതന്മാരേയും പാപക്കണ്ണുകളെ കൊണ്ടു നോക്കി ദഹിപ്പിക്കുന്ന മനുഷ്യാധമന്മാരെ, വജ്രകഠിനങ്ങളായ കൊക്കുകളെക്കൊണ്ടു കൊത്തുന്ന കങ്കനും കാകനും കഴുകനും ബകവും പര്യാവർത്തനരകത്തിൽ പേടിപ്പിക്കുന്നു. പണക്കൊതിയന്മാർക്കു വിധിച്ചിരിക്കുന്ന സൂചീമുഖമെന്ന നരകം പരമദാരുണമാകുന്നു.

> ലോഭത്താൽ ധനവും കാന്താക്കുമേ നൽകീടാതെ
> കോപിച്ചു ചിലരോടു കളവു ശങ്കിച്ചിട്ടു
> വർത്തിക്കും പുരുഷനു നരകം സൂചീമുഖം
> മൃത്യുദൂതന്മാർ സൂചികൊണ്ടുടൻ കുത്തിക്കീറി
> സൂത്രങ്ങൾ കടത്തുമ്പോൾ ആർത്തുപൂണ്ടലറിയും
> പാർത്തോളം പൊറുതിയില്ലെന്നതേ പറയാവൂ.

യമന്റെ ആലയത്തിൽ നരകങ്ങൾ ഇങ്ങനെ നൂറുകണക്കിന്, ആയിരക്കണക്കിനു കിടക്കുന്നു. ഇവിടെ വിവരിക്കപ്പെട്ടതും അല്ലാതെയുമുള്ള പാപരീതികളിൽ വർത്തിക്കുന്ന പാപന്മാർ, ആ നരകങ്ങളിൽ പതിക്കുന്നു. ധർമ്മത്തെ അനുവർത്തിക്കുന്നവരാകട്ടെ സ്വർഗ്ഗത്തിൽ കയറുന്നു. സ്വർഗ്ഗനിവാസികളും നരകവാസികളും, ഉണ്ടുശേഷിച്ച ധർമ്മാധർമ്മങ്ങളുടെ ഉച്ഛിഷ്ടങ്ങളോടുകൂടെ, ഭൂമിയിൽ വീണ്ടും പിറക്കുന്നു.

മനുഷ്യനെ പ്രത്യേകം സംബന്ധിക്കുന്ന ഭൂഗോളത്തെക്കുറിച്ച് കീഴ് വിവരിക്കുന്നതാണ് എന്ന് ഇതിനു മുകളിൽ പറഞ്ഞു. ആ വിവരണം ഇവിടെ ചെയ്യാം. ജംബൂദ്വീപവും അതിന്റെ ചുററിലും ലവണസമുദ്രവും;

പതിന്നാലുലോകങ്ങളിൽ ഒന്നായ ഭൂമി.

ലവണസമുദ്രത്തിന്റെ ചുററിലും പ്ലക്ഷദ്വീപവും അതിന്റെചുററും ഇക്ഷുരസോദസമുദ്രവും; ഇക്ഷുരസസമുദ്രത്തിന്റെ ചുററും ശാല്മലദ്വീപവും അതിന്റെ ചുററിലും സുരോദസമുദ്രവും; സുരോദസമുദ്രത്തിന്റെ ചുററിലും കുശദ്വീപവും അതിന്റെ ചുററിലും ഘൃതോദസമുദ്രവും; ഘൃതോദസമുദ്രത്തിന്റെ ചുററിലും ക്രൌഞ്ചദ്വീപവും ക്ഷീരോദസമുദ്രവും; ക്ഷീരോദസമുദ്രത്തിന്റെചുററിലും ശാകദ്വീപവും അതിന്റെ ചുററിലും ദധ്യോദസമുദ്രവും; ദധ്യോദസമുദ്രത്തിന്റെ ചുററിലും പുഷ്കരസമുദ്രവും അതിന്റെ ചുററിലും ഉദകസമുദ്രവും, എന്നിങ്ങനെ ഏഴു ദ്വീപങ്ങളും ഏഴു സമുദ്രങ്ങളും ഭൂമിയുടെ പ്രധാന ഭാഗങ്ങളാകുന്നു. ഉദകസമുദ്രം കഴിഞ്ഞു ലോകങ്ങളുടെ അതിരും കോട്ടയുമായി ലോകാലോകം എന്ന പൎവ്വതം കിടക്കുന്നു. ലോകാലോകപൎവ്വതം കഴിഞ്ഞ് അഖിലജഗൽഗുരുവായ ആത്മയോനി, സകല ലോകസ്ഥിതിയെ പുരസ്കരിച്ചു കല്പിച്ചിട്ടുള്ള —റിഷഭൻ, പുഷ്കരചൂഡൻ, വാമനൻ, അപരാജിതൻ — എന്നു നാലു ഗജങ്ങൾ നിൽക്കുന്നു.

ജംബുദ്വീപം.

ജംബുദ്വീപമെന്നതു് മനുഷ്യർ അധിവസിക്കുന്ന സാക്ഷാൽ ഭൂമിയാകുന്നു. ഈ ദ്വീപത്തിന്റെ മദ്ധ്യത്തു് ഒരു ജംബൂമരം ഉണ്ടു്. അതുകൊണ്ടു് ഈ ദ്വീപത്തിന്നു് ജംബുദ്വീപം എന്നു പേരായി. ഈ ദ്വീപത്തിനു ലക്ഷം യോജന വിസ്താരമുണ്ടു്. ഇതു താമരഇലപോലെ സമവൃത്തമാകുന്നു. ജംബുദ്വീപത്തിൽ ഒൻപതു ഖണ്ഡങ്ങളുണ്ടു്. ഒരു ഖണ്ഡത്തെ ഒരു വർഷം എന്നു പറയുന്നു. ഓരോ വർഷവും ഒമ്പതിനായിരം യോജന വിസ്താരമുള്ളതാണു്. ഓരോന്നിന്റേയും അതിരായി എട്ടു പൎവ്വതങ്ങളും ഉണ്ടു്. ഒൻപതു വർഷങ്ങളിൽ ഇളാവൃതം മദ്ധ്യത്തു്; ഭദ്രാശ്വം കിഴക്കു്; രമ്യകം, ഹിരണ്മയം, കുരു എന്നവ വടക്കു്; ഹരി, കിംപുരുഷം, ഭാരതം എന്നവ തെക്കു്; കേതുമാലം പടിഞ്ഞാറു്; എന്നിങ്ങനെ കിടക്കുന്നു. ഈ ഒൻപതു വർഷങ്ങളിൽ മദ്ധ്യത്തിൽ കിടക്കുന്ന ഇളാവൃതത്തിന്റെ മദ്ധ്യത്തിൽ കുലഗിരിരാജാവായ മഹാമേരു എന്ന കനകപൎവ്വതം നില്ക്കുന്നു. അതു ഭൂമിയുടെ കീഴ്പോട്ടു പതിനാറായിരം യോജനയും മേല്പോട്ടു എണ്പത്തിനാലായിരം യോജനയും വലിപ്പമുള്ളതാണു്. മുഴുവനായ മഹാമേരു ജംബുദ്വീപത്തിന്റെ വലിപ്പമുള്ളതാണു് എന്നു പറയപ്പെടുന്നു. മഹാമേരുവിന്റെ മൂലം, ഭൂമിയെ സ്പർശിക്കുന്ന ഭാഗം മുപ്പത്തീരായിരം യോജന പരപ്പുള്ളതാകുന്നു. ഇളാവൃതത്തിന്റെ വടക്കു രമ്യകത്തിൽ തെക്കായി ഇളാവൃതത്തെ സ്പർശിച്ചു നീലൻ, ഹിരണ്മയനു തെക്കായി രമ്യകത്തെ സ്പർശിച്ചു ശ്വേതൻ, കുരുവിനു തെക്കായി ഹിരണ്മയത്തെ സ്പർശിച്ചു ശൃംഗവാൻ, എന്ന മൂന്നു ഗിരികൾ കിഴക്കുപടിഞ്ഞാറു ലവണസമുദ്രം വരെയ്ക്കു കിടക്കുന്നു. അവയിൽ ഓരോന്നും പതിനായിരം യോജന ഉയരവും സാമാന്യേന രണ്ടായിരം യോജന നീളവും ഉള്ളതാണു്. എന്നാൽ വടക്കു കിടക്കുന്നതു്, തെക്കു കിടക്കുന്നതിനെ അപേക്ഷിച്ചു പത്തിലൊരംശം നീളക്കുറവുള്ളതത്രെ. ഇളാവൃതത്തിന്റെ തെക്കു ഹരിവർഷത്തിൽ വടക്കായി നിഷധം; കിംപുരുഷത്തിന്റെ വടക്കായി ഹേമകൂടം; ഭാരതത്തിൽ വടക്കായി ഹിമാലയം എന്നവ കിഴക്കു പടിഞ്ഞാറായി കിടക്കുന്നു. ഈ ഓരോന്നിനും പതിനായിരം യോജന ഉയരമുണ്ടു്. ഇളാവൃതത്തിന്റെ പടിഞ്ഞാറായും കേതുമാലത്തിനു കിഴക്കായും മാല്യവാൻപൎവ്വതം തെക്കുവടക്കായും; ഇളാവൃതത്തിനു കിഴക്കു ഭദ്രാശ്വത്തിൽ കിഴക്കായി ഗന്ധമാദന

---

സൂൎയ്യൻ പ്രകാശിക്കുന്നതു ഭൂ, ഭുവർ, സ്വർ എന്ന ലോകങ്ങളിൽ മാത്രമാകുന്നു, അവയെ ചുററി ലോകാലോകം കിടക്കു
ഫ. ... ലോകാലോക പൎവ്വതത്തിന്റെ അകത്തുവശത്തുമാ
ന്നു എന്നും പറയാം. ജംബുദ്വീപത്തെ അല്ലെങ്കിൽ ത്രിലോകങ്ങളെ ചുററിക്കിടക്കുന്ന ... പുറത്തുവശത്തു സൂൎയ്യപ്രകാശം ചെന്നെത്തുന്നില്ല. സൂൎയ്യപ്രകാശം ഉള്ള ഭാഗം ലോകവും, മറ്റേഭാ
ത്രമാണു സൂൎയ്യപ്രകാശം സ്പർശിക്കുന്നതു്. ലോകാലോകപൎവ്വതത്തിനു ചക്രവാളപൎവ്വതം എന്നും പേരുണ്ടു്.
ഗം അലോകവും ആണു്. ലോകദർശനം.

ജംബുദ്വീപം മനുഷ്യനു അധിവാസയോഗ്യമായ ഭൂമിയാകുന്നു. അതിനുചുററിലും കിടക്കുന്ന ദ്വീപങ്ങളും, സമുദ്ര
വ. ... അവയെ അധിവസിക്കുന്നവരും മനുഷ്യദൃഷ്ടികളിൽ പെടാത്തവ
ങ്ങളും, ജഡദൃഷ്ടികൾക്കു കാണ്മാൻകഴിയാത്ത സൂക്ഷ്മസൃഷ്ടികളാണെന്നും,
രാണും സുസൂക്ഷ്മന്മാരാകുന്നു എന്നും, ബ്ളവഡ്സ്കി പറയുന്നു.

മഹാ മേരുവിനു മുപ്പത്തീരായിരംയോജന വിസ്താരമുണ്ടു്. എന്നാൽ മേരു നിൽക്കുന്ന ഇ
മ. ഭൂമിയെ തൊട്ടന്നിടത്തു ... മഹാമേരുവിന്റെ നാലുവശങ്ങൾ ഇളാവൃതത്തിന്റെ നാലു
ളാവൃതത്തിന്റെ വലിപ്പം ഒമ്പതിനായിരംയോജനമാത്രമാണു്. ആയതിനാൽ ... മഹാമേരു വിളക്കിന്റെ തണ്ടുപോലെ നിവൎന്നുനിൽക്കുന്നു.
ഭാഗങ്ങളിലുമുള്ള വർഷങ്ങളിലേക്കു കവിഞ്ഞുകിടക്കുന്നു എന്നുഗ്രഹിക്കണം. മേരു അടിക്രുത്തും മേല്പോട്ടു വണ്ണംകൂടുന്നതും ആകുന്നു. മേരു സത്യലോ
അതിന്റെ പതിന്നാലുതട്ടുകളാണു പതിന്നാലുലോകങ്ങൾ.
കത്തിന്റെ മീതേ കുടപോലെ വിടൎന്നുനിൽക്കുന്നു.

പർവ്വതം തെക്കുവടക്കായും കിടക്കുന്നു. മാല്യവാനും ഗന്ധമാദനവും രണ്ടായിരം യോജന വീതം ഉയരമുള്ളവയാണ്. നീലൻ മുതൽ ഗന്ധമാദനം വരെയുള്ള എട്ടിനെ അഷ്ടപർവ്വതങ്ങൾ എന്നു പറയും. മന്ദരം, മേരുമന്ദരം, സുപാർശ്വം, കുമുദം എന്നിങ്ങനെ നീളവും ഉയരവും പതിനായിരം യോജനയുള്ള നാലു ഗിരികൾ മേരുവിനെ നാലു ഭാഗങ്ങളിലും താങ്ങുന്നുണ്ട്. ആ നാലു ഗിരികളുടെ മുകളിൽ മാവ്, ഞാവൽ, കടമ്പ്, പേരാൽ (ചൂത, ജംബൂ, കദംബ, ന്യഗ്രോധങ്ങൾ) എന്ന നാലു മരങ്ങൾ, ഓരോ മരവും നൂറു യോജനവണ്ണവും പതിനായിരത്തിൽ പരം യോജന ഉയരവും ആയി പർവ്വതകേതുക്കൾപോലെ നില്ക്കുന്നു. ആ ഗിരികളിൽ പാൽ, തൈർ, കരിമ്പിൻനീര്, ശുദ്ധജലം എന്നവ നിറഞ്ഞ് ഓരോ സരസ്സുകളുണ്ട്. അവയിൽ നിന്നു പാനംചെയ്ത് ഉപദേവന്മാർ യോഗൈശ്വര്യത്തെ പ്രാപിക്കുന്നു. അവിടെ നന്ദനം, ചൈത്രരഥം, വൈഭ്രാജകം, സർവ്വതോഭദ്രം എന്നു നാലു ഉദ്യാനങ്ങൾ ഉണ്ട്. അവിടെ സുരസ്ത്രീസഹിതന്മാരായ സുരന്മാർ, ഉപദേവന്മാരായ ഗന്ധർവ്വന്മാരാൽ സ്തുതിക്കപ്പെടുന്നു. മന്ദരപർവ്വതത്തിന്റെ മുകളിൽ നില്ക്കുന്ന ദേവചൂതത്തിൽ ഗിരിശിഖരങ്ങൾപോലെ തൂങ്ങിക്കിടക്കുന്ന മാങ്ങകൾ, പതിനോരായിരം യോജനഉയരത്തിൽ നിന്നു പൊഴിയുന്നു. അമൃതമധുരവും സുരഭിസുഗന്ധവും ആയ മാങ്ങകൾ പൊട്ടിഒഴുകുന്ന ചാറ്, നിറം നിമിത്തം അരുണോദ എന്ന പേരിൽ പ്രസിദ്ധയായ നദിയായി, ഇളാവൃതത്തിന്റെ കിഴക്കുഭാഗങ്ങളിൽ നന്ദനോദ്യാനത്തിലേയ്ക്ക് ഒഴുകുന്നു. ആ നദിയിൽ കുടിച്ചു കുളിച്ചു വിഹരിക്കുന്ന പാർവ്വതീഭൃത്യകളായ യക്ഷസ്ത്രീകളുടെ ശരീരസ്പർശം നിമിത്തം മണം പേറുന്ന പുണ്യവാതം, അരുണോദയുടെ രണ്ടു വശങ്ങളിലും പത്തു യോജന ദൂരം വീശുന്നു. മേരുമന്ദരത്തിന്റെ മുകളിൽ നില്ക്കുന്ന ജംബൂമരത്തിൽ നിന്നു ആനയുടെ വലിപ്പമുള്ള കായ്കൾ, പതിനായിരം യോജന ഉയരത്തിൽ നിന്നു പൊഴിഞ്ഞു, പൊട്ടിച്ചിതറി, ജംബൂനദി ഉണ്ടാകുന്നു. ഇളാവൃതത്തിൽ തെക്കുഭാഗങ്ങളെ നനച്ച് ചൈത്രരഥം എന്ന ഉദ്യാനത്തിലേയ്ക്ക് ഒഴുകുന്ന ആ നദിയുടെ രണ്ടു തീരങ്ങളിലും, ജാംബൂജലം കൊണ്ടു നനഞ്ഞ മണ്ണ്, വായുവും വെയിലുമേറ്റു പാകപ്പെട്ടു ജാംബൂനദം എന്നു പേരായ സ്വർണ്ണമായി, രൂപാന്തരപ്പെടുന്നു. അമരന്മാർ മകുട കടക കടിസൂത്രങ്ങൾ മുതലായ ആഭരണങ്ങൾ നിർമ്മിക്കുന്നത്, ആ പൊന്നുകൊണ്ടാണ്. സുപാർശ്വത്തിന്റെ മുകളിൽ വളരുന്ന മഹാകദംബത്തിന്റെ കോടരങ്ങളിൽ നിന്നു അഞ്ചു മധുധാരകൾ, അഞ്ചാളിന്റെ വണ്ണത്തിൽ ഒഴുകി, ഗിരിപാർശ്വങ്ങളിൽ ഹർഷം വർഷിച്ച്, വൈഭ്രാജകം എന്ന ഉദ്യാനത്തിലേയ്ക്ക്, ഒഴുകുന്നു. അവയിൽ ദാഹം പോക്കുന്നവരുടെ ശരീരത്തിൽ അടിച്ച വായു, നൂറു യോജന ദൂരത്തു സുഗന്ധം വർഷിക്കുന്നു. കുമുദം ഗിരിയുടെ മുകളിൽ നില്ക്കുന്ന ശതവത്സം എന്ന വടവൃക്ഷത്തിന്റെ സ്കന്ധങ്ങളിൽനിന്ന്, പാൽ, തൈര്, തേൻ, നെയ്യ്, കല്ക്കന്ദം, അന്നം, ശയ്യ, ആസനം, ആഭരണം, എന്ന സർവ്വകാമങ്ങളെയും വർഷിച്ചുകൊണ്ടു, നദികൾ സർവ്വതോഭദ്രം എന്ന ഉദ്യാനത്തിലേയ്ക്കു ഒഴുകുന്നു. മന്ദരം, മേരുമന്ദരം, സുപാർശ്വം, കുമുദം എന്ന നാലു ഗിരികളിൽ നിന്നു ഒഴുകുന്ന നദികളിൽ നിന്നു കുടിക്കുന്നവർക്ക്, ജരയില്ല, നരയില്ല, ക്ലമമില്ല, സ്വേദവും ദുർഗ്ഗന്ധവും മൃത്യുവും ഇല്ല; ശീതം, ഉഷ്ണം, വൈവർണ്ണ്യം, അനർത്ഥം എന്നവ ഒന്നുമില്ല; അവർ ആയുഃപര്യന്തം, നിരതിശയസുഖം അനുഭവിക്കുന്നു. താമരയുടെ കർണ്ണികപോലെ നില്ക്കുന്ന മേരുവിന്റെ ചുററിലും, ചുവട്ടിൽ, കേസരങ്ങളായി—കുരംഗം, കുരരം, കുസുംഭം, വൈകങ്കം, ത്രികൂടം, ശിശിരം, പതംഗം, രുചകം, നിഷധം, ശിതിവാസം, കപിലം, ശംഖം, വൈഡൂര്യം, ജാരുധി, ഹംസം, ഋഷഭം, നാഗം, കാലഞ്ജരം, നാരദം എന്ന ഇരുപതു ഗിരികൾ നില്ക്കുന്നു. മേരുവിന്റെ കിഴക്കുവശത്തായി ജഠരം, ദേവകൂടം എന്ന ഗിരികൾ പതിനെണ്ണായിരം യോജന നീളത്തിൽ, രണ്ടായിരം യോജന വീതിയും ഉയരവുമായി നില്ക്കുന്നു; അതുപോലെതന്നെ പടിഞ്ഞാറുവശത്തായി, പവനൻ, പാരിയാത്രൻ എന്ന ഗിരികളും, തെക്കുവശത്തായി കൈലാസം, കരവീരം എന്ന ഗിരികളും, വടക്കുവശത്തായി ത്രിശൃംഗം, മകരം എന്ന ഗിരികളും, നില്ക്കുന്നു. കത്തുന്ന തീപോലെ നില്ക്കുന്ന എട്ടു ഗിരികൾ പരിധികളായി, ഇരുപതു ഗിരികേസരങ്ങളുടെ മദ്ധ്യത്തിൽ കാഞ്ചനമാമലയായ മഹാമേരു ഉയർന്നു നില്ക്കുന്നു. മഹാമേരുവിന്റെ ഉച്ചത്തിൽ ആത്മയോനിയുടെ നഗരമായ ശാതകുംഭി, പത്തു ലക്ഷം യോജന വിസ്താരത്തിൽ സ

---

ജംബുദ്വീപത്തിന്റെ മദ്ധ്യത്തിൽ ജംബുമരം നില്ക്കുന്നു എന്നു മുകളിൽപറഞ്ഞു. ജംബുദ്വീപത്തിന്റെ മദ്ധ്യത്തിലുള്ള ഇളാവൃതത്തിൽ മേരുപർവ്വതമാണ്. അങ്ങനെയായാൽ ജംബുമരം നില്ക്കുന്നതു മേരുപർവ്വതത്തിന്റെ മുകളിലാണ് എന്നു പ്രത്യക്ഷമായി. മേരുവിന്റെ ഒരു ശൃംഗമായ മേരുമന്ദരത്തിലാണ്, ജംബു എന്ന് ഇവിടെപ്പറയുന്നു. മേരുമന്ദരം എന്നതു മേരുവിന്റെ പ്രധാന ശൃംഗമാണ് എന്ന് അനുമാനിക്കണം.

മാത്രമായി പരിശോഭിക്കുന്നു. ശാതകുംഭിയുടെ ചു
റ്റിലും എട്ടു വിദിക്കുകളിൽ എട്ടു ലോകപാലന്മാരുടെ
നഗരങ്ങൾ, ശാതകുംഭിയുടെ നാലിലൊന്നു വലിപ്പ
ത്തിൽ, ഉചിതരൂപങ്ങളിൽ നിൽക്കുന്നു.

മഹാബലിചെയ്ത യജ്ഞത്തിൽ ലോകങ്ങളെ മൂന്നടി
യായി അളക്കുവാൻ സന്നദ്ധനായ ഭഗവാൻ വാമനൻ
ഇടത്തുകാൽ ഉയർത്തവേ, മുറിഞ്ഞ അണ്ഡകടാഹത്തി
ന്റെ ദ്വാരത്തിൽ കൂടെ, ബ്രഹ്മാണ്ഡത്തിന്റെ പുറത്തു
കിടക്കുന്ന വെള്ളങ്ങളുടെ അല്പമായ ഒരംശം, ബ്രഹ്മാ
ണ്ഡത്തിന്റെ ഉള്ളിലേക്കു പാഞ്ഞിറങ്ങുക ഉണ്ടായി.
ഭഗവദ്പാദങ്ങളെ നനച്ചുകൊണ്ടുപോന്ന മഹാനദി,
ഭഗവത്പാദകുംകുമപ്രഭ കയറി നിർമ്മലയായി ജഗത്തി
ന്റെ മലങ്ങളെ ഉന്മൂലനം ചെയ്തു്, ഭഗവത്പദി എ
ന്ന പ്രധാന നാമം കൈക്കൊണ്ടു, സർവലോകമംഗല
യായ നദി, ആയിരം വർഷങ്ങളോളം കീഴ്പോട്ടു
ഒഴുകി, സ്വർഗ്ഗത്തിന്റെ ഉച്ചസ്ഥാനത്തെ പ്രാപിച്ചു.
ആ സ്ഥാനത്തിനു വിഷ്ണുപദം എന്നു പേരായി. ആ
സ്ഥാനത്തു ഉത്താനപാദന്റെ പുത്രനായ ധ്രുവൻ, പര
മഭാഗവതൻ,—"ഇതു് കുലദേവതാ ചരണാരവിന്ദോദക
മാണ്" എന്നു സ്മരിച്ചുകൊണ്ടു ഇന്നും വർത്തിക്കുന്നു.
ഓരോ മുഹൂർത്തവും ഭക്തികൊണ്ടു ഹൃദയത്തെ ആർദ്രമാ
ക്കി, ഉത്കണ്ഠാവിവശതകൊണ്ടു കണ്ണുകളെ പാതി അട
ച്ചു്, ഹർഷബാഷ്പങ്ങളെ ഒഴുക്കി, പുളകിതശരീരനായി
ധ്രുവൻ—പരമാദരപൂർവം, പരിശുദ്ധഗംഗയെ ശിര
സ്സിൽ ഇന്നും വാങ്ങുന്നു. അവിടെനിന്നു് ഒഴുകുന്ന ആ
നദിയെ—പരിശുദ്ധയായ ഗംഗയെ സപ്തർഷികൾ
ശിരസ്സുകൊണ്ടു വാങ്ങുന്നു. സർവാത്മാവായ വാസുദേവ
നിൽ ഭക്തിയെ മാത്രം ശരണീകരിച്ചു്, അന്യലാഭങ്ങ
ളേയും ആത്മസിദ്ധിയെത്തന്നെയും ഉപേക്ഷിച്ച,ഗംഗാ
പ്രഭാവത്തെ അറിയുന്ന ആ സപ്തർഷികൾ—ഗംഗയെ
ബഹുമാനപൂർവം ജടാജൂടങ്ങളിൽ താങ്ങുന്നു. പിന്നെ
യും സർവമംഗള സംഭാവനം ചെയ്തുകൊണ്ടു് കീഴ്പോ
ട്ടേക്കുപോരുന്ന പരിശുദ്ധ ഗംഗ, കോടികോടികളാ
യി നിൽക്കുന്ന സൌധങ്ങളും പറക്കുന്ന വിമാനങ്ങളും
കൊണ്ടു നിബിഡമായ ദേവയാനത്തിൽ കൂടെ, ബ്രഹ്മ
സദനത്തെ പ്രാപിക്കുന്നു. ബ്രഹ്മസദനത്തിൽ ഗംഗ,
സീത, അളകനന്ദ, ചക്ഷുസ്സ്, ഭദ്ര എന്ന നാമങ്ങ
ളിൽ നാലു ദിക്കുകളിലേക്കു ഒഴുകുന്നു. സീത ബ്രഹ്മസദ
നത്തിൽനിന്നു പുറപ്പെട്ടു കേസരം മുതലായ പർവതങ്ങ
ളെ അതിക്രമിച്ചു്, ഗന്ധമാദനത്തിന്റെ ശിരസ്സിൽ അ
വതരിച്ചു്, ഭദ്രാശ്വ വർഷത്തെ നനച്ചു്, കിഴക്കുദി
ക്കിൽ ലവണസമുദ്രത്തെ പ്രാപിക്കുന്നു. അളകനന്ദ,
ബ്രഹ്മസദനത്തിൽനിന്നു പുറപ്പെട്ടു, പല പല ഗിരികൂട
ങ്ങളെ അതിക്രമിച്ചു്, ഹേമകൂടത്തിൽനിന്നു പരമവേഗ
ത്തിൽ ഹിമാലയത്തിൽ ഇറങ്ങി, തെക്കു കിടക്കുന്ന ഭാര
തവർഷത്തെ നനച്ചു്, സമുദ്രത്തെ പ്രാപിക്കുന്നു. അള
കനന്ദയിൽ സ്നാനം ചെയ്യുന്നവർ, അടിക്കടി നടക്കു
ന്ന അശ്വമേധം, രാജസൂയം മുതലായ യാഗങ്ങളുടെ ഫ
ലങ്ങളെ സുലഭമായി സമ്പാദിക്കുന്നു. ചക്ഷുസ്സ്, മാല്യ
വാന്റെ ശിഖരത്തിൽ ഇറങ്ങി, പരമവേഗത്തിൽ പാ
ഞ്ഞു്, കേതുമാലത്തെ പ്രവേശിച്ചു്, പടിഞ്ഞാറേകട
ലിൽ ഇറങ്ങുന്നു. ഭദ്ര, മേരുവിന്റെ ഉച്ചത്തുനിന്നു പല
പല ഗിരിശിഖരങ്ങളെ പിൻതള്ളി, ശൃംഗവാന്റെ
ശൃംഗങ്ങളെ നനച്ചു, ഉത്തരകുരുവർഷത്തെ പരിശുദ്ധ
മാക്കി, വടക്കേക്കടലിൽ കയറുന്നു. മേരു മുതലായ മ
ഹാഗിരികളിൽനിന്നു നൂറായും ആയിരമായിരമായും,
സ്രവിക്കുന്ന അനേകം നദികളെ ഇവിടെ വിവരിക്കു
ന്നില്ല.

മേൽപ്പറഞ്ഞ ഒൻപതു വർഷങ്ങളിൽ, കർമ്മക്ഷേത്രം
എന്ന നാമത്തെ അർഹിക്കുന്നതു് ഭാരതം മാത്രമാണ്.
ആ വർഷത്തിൽ മാത്രമാണ് കർമ്മങ്ങൾ സിദ്ധിക്ക് ഉപ
യോഗപ്പെടുന്നതു്. സ്വർഗ്ഗത്തിൽ ഉണ്ടുതീരാത്ത പുണ്യ
ങ്ങളേയുംകൊണ്ടു മടങ്ങുന്നവർക്കു സുഖമനുഭവിക്കുന്നതി
നുമാത്രം, ശേഷിച്ച എട്ടുവർഷങ്ങൾ ഉപയോഗപ്പെടു
ന്നു. അതിനാൽ ആ എട്ടുവർഷങ്ങൾക്കു ഭൌമങ്ങ
ളായ സ്വർഗ്ഗപദങ്ങൾ എന്നു പേരുണ്ടു്. ആ എട്ടു
വർഷങ്ങളിൽ പുരുഷായുസ്സു മനുഷ്യായുസ്സിന്റെ പ
ത്തിരട്ടിയാണ്. അവിടെ താമസിക്കുന്നവർ ദേവകല്പ
ന്മാരാകുന്നു; അവർ പതിനായിരം ആനകളുടെ ബലമു
ള്ളവരാകുന്നു; അവർ വജ്രബലന്മാരും, സുദീർഘമായ
യൌവനം ഉള്ളവരും, നിരന്തരപ്രമോദം അനുഭവിക്കു
ന്നവരും, ആകുന്നു. അവരുടെ കളത്രങ്ങൾ, ദീർഘമായ
മിഥുനജീവിതത്തിന്റെ ശേഷം, ഒരിക്കൽ മാത്രം ഗർഭം
ധരിക്കുന്നു. അവിടെ കാലം, മനുഷ്യലോകത്തു ത്രേതാ
യുഗത്തിൽ എന്നതുപോലെ സുഖമാണ്. മൊട്ടുകളെ
ക്കൊണ്ടു്, പൂക്കളെക്കൊണ്ടു്, കായ്കളെക്കൊണ്ടു്, സർവ
ഋതുക്കളിലും ഐശ്വര്യംപൂണ്ടു കുനിഞ്ഞുനിൽക്കുന്ന മ
രങ്ങളും വള്ളികളും നിറഞ്ഞ കാടുകൾ, അവിടെ നിര
വധിയാണ്. വിടർന്ന താമരകളുടെ മണം ഏറ്റു
ഹർഷിച്ച രാജഹംസം, ജലകുക്കുടം, കാരണ്ഡവം, സാ
രസം, ചക്രവാകം മുതലായ പക്ഷികൾ, പതിനായിര
ക്കണക്കിനു്, അവിടെ മദിച്ചുപറക്കുന്നു. ലതാമൃഗപ
ക്ഷിസംകുലമായ ഉദ്യാനങ്ങളെ വിചിത്രചിത്രങ്ങളാക്കി
വിഭ്രമിപ്പിച്ചുകൊണ്ടു്, അച്ഛസ്ഫടികനിർമ്മലങ്ങളായ
വാപികളും സരസ്സുകളും, ഇളങ്കാററടിയേററു്, എല്ലായി
ടവും ഇളകുന്നു. ഗിരിതടങ്ങളിൽ ബ്രഹ്മപ്രഭാവിതരണം
ചെയ്യുന്ന ആശ്രമങ്ങൾ അനേകമുണ്ടു്. ദേവപ്രഭുക്കൾ

ന്മാർ സ്വസ്വഗണങ്ങളുടെ പൂജകളെ സ്വീകരിച്ചും, കാമകലിലകളായ സുരസുന്ദരിമാരുടെ വിലാസങ്ങളേയും അവലോകനങ്ങളേയും ആസ്വദിച്ചും, ജലക്രീഡ മുതലായ വിനോദങ്ങളാൽ തുള്ളിയും, സ്വൈരവിഹാരം ചെയ്യുന്നു. ഒമ്പതുവർഷങ്ങളിലും പ്രജാനുഗ്രഹം ചെയ്യുന്നതിനായി മഹാപുരുഷനായ നാരായണന്റെ സാന്നിദ്ധ്യവുമുണ്ട്.

പരമശിവൻ ഇളാവൃതത്തിൽ, തെക്കുമാറി കിഴക്കുപടിഞ്ഞാറു കിടക്കുന്ന കൈലാസത്തിൽ വിശ്രമിക്കുന്നു. ഇളാവൃതത്തിൽ പുരുഷനായി ഒരാൾ മാത്രമാണുള്ളത്. അതു പരമശിവനാണ്. അവിടക്കയറുന്ന പുരുഷന്മാർ സ്ത്രീകളായിത്തീരുമെന്നു പാർവ്വതിയുടെ ശാപമുള്ളതാണ്. ഇളാവൃതത്തിൽ കോടികളായ അനുചരരോടൊരുമിച്ചുനിന്നു പാർവ്വതി, പരമശിവനെ പൂജിക്കുന്നു. പരമശിവനാകട്ടെ ചതുർമൂർത്തിയായ മഹാപുരുഷനെ-സങ്കർഷണൻ എന്ന അപരനാമമുള്ള പരമനെ-ഉപാസിക്കുന്നു. പരമശിവൻ നാരായണന്റെ സാന്നിദ്ധ്യത്തെ സമ്പാദിച്ചതു്, സമാധിയിൽ ഇങ്ങനെ പാടിയാണ്. "ഓം നമോ ഭഗവതെ മഹാപുരുഷായ സർവ്വഗുണസംഖ്യാഖ്യാതായ അനന്തായ അവ്യക്തായ നമഃ" ഓം ഭഗവാനു നമസ്കാരം, മഹാപുരുഷനു നമസ്കാരം. പ്രത്യക്ഷങ്ങളായ സർവ്വഗുണങ്ങളുടേയും ബീജമായവനു നമസ്കാരം. അനന്തനു നമസ്കാരം, അവ്യക്തനു നമസ്കാരം.

ന യസ്യ മായാഗുണ ചിത്തവൃത്തിഭിർ
നിരീക്ഷതോഹ്യണ്വപി ദൃഷ്ടിരജ്യതേ
ഈശോ യഥാ നോ ജിത മന്യു രംഹസാം
കസ്തം നമന്യേത ജിഗീഷുരാത്മനഃ
അസദ്ദൃശോയഃ പ്രതിഭാതി മായയാ
ക്ഷീബേവമധ്വാസവതാമ്രലാചനം
ന നാഗ വധ്വോർ ഹണ ഈശിരേഹ്രിയാ
യത് പാദയോഃ സ്പർശനധർഷിതേന്ദ്രിയാഃ
ഏതേ വയം യസ്യ വശേ മഹാത്മനഃ
സ്ഥിതാഃ ശകുന്താ ഇവ സൂത്രയന്ത്രിതാഃ
മഹാനഹം വൈകൃത താമസേന്ദ്രിയാഃ
സൃജാമ സർവ്വേ യദനുഗ്രഹാ ദിദം
യന്നിർമ്മിതിം കർഹ്യപി കർമ്മപർവ്വണീം
മായാം ജനോയം ഗുണസർഗ്ഗമോഹിതഃ
ന വേദ നിസ്താരണ യോഗ മഞ്ജസാ
തസ്മൈ നമസ്തേ വിലയോദയാത്മനേ.

"ഇന്ദ്രിയവിജയം സാധിക്കാത്ത സാധാരണന്മാരുടെ ദൃഷ്ടി മായാഗുണങ്ങളെക്കൊണ്ടു് വ്യതിചലിതമാകുന്നു; അങ്ങനെ വ്യതിചലനം അണുമാത്രമെങ്കിലും ഭവിച്ചിട്ടില്ലാത്ത പരമനെ, ഇന്ദ്രിയവിജയത്തെ കാംക്ഷിക്കുന്ന യാവനൊരുത്തൻ സ്മരിക്കാതിരിക്കും?' യാതൊരു പ്രഭു മധ്വാസവസേവനിമിത്തം കണ്ണുകൾ കലങ്ങി മായയാൽ നഷ്ടപ്രജ്ഞനെപ്പോലെ കാണപ്പെടുന്നു? യാതൊരു പ്രഭുവിന്റെ പാദങ്ങളെ സ്പർശിക്കുന്ന ഘട്ടങ്ങളിൽ നാഗകന്യകകൾ ലജ്ജാനിമിത്തം മോഹിച്ചുനിൽക്കുന്നു? ആ സങ്കർഷണനെ ഞാൻ നമസ്കരിക്കുന്നു. കയററത്തുകെട്ടിയ പക്ഷികളെപ്പോലെ മഹത്, അഹങ്കാരം, വൈകൃതം താമസം, ഇന്ദ്രിയങ്ങൾ എന്നവയൊക്കെയും, നിന്നുകൊണ്ട്, പരമപ്രഭുവിന്റെ അനുഗ്രഹംനിമിത്തം സൃഷ്ടികർമ്മത്തെ ചെയ്യുന്നു. ഭൂതങ്ങൾ ഗുണങ്ങളോടുകൂടി മോഹിച്ചുനിന്നു മായയെമാത്രം അറിയുന്നു; അവർ നിവൃത്തിമാർഗ്ഗത്തെ അറിയുന്നില്ല; ഞാൻ, പ്രഭവത്തിനും പ്രളയത്തിനും ആധാരമായവനെ, നമസ്കരിക്കുന്നു."

ധർമ്മന്റെ പുത്രനായ ഭദ്രശ്രവാവും, കുലപതികളും, ഭഗവാനായ വാസുദേവന്റെ ധർമ്മമയമായ ശരീരത്തെ പരമസമാധികൊണ്ടു സന്നിധീകരിക്കുന്ന വർഷത്തിന്, ഭദ്രാശ്വവർഷം എന്നു പേർ. ഭദ്രാശ്വവർഷത്തിൽ ഭഗവാന്റെ നാമം ഹയശീർഷൻ എന്നാണ്. ആ വർഷത്തിലുള്ളവർ ഭഗവാനെ ഇങ്ങനെ സ്തുതിക്കുന്നു.

"ഓം നമോ ഭഗവതേ ധർമ്മായ ആത്മവിശോധനായ നമഃ.

അഹോ വിചിത്രംഭഗവദ്വി ചേഷ്ടിതം
ഘ്നന്തം ജനോഽയം ഹി മിഷന്ന പശ്യതി
ധ്യായന്ന സദ്യർഹി വികർമ്മ സേവിതും
നിർഹൃത്യപുത്രം പിതരം ജിജീഷതി.
വദന്തി വിശ്വം കവയഃ സ്മ നശ്വരം
പശ്യന്തി ചാധ്യാത്മ വിദോ വിപശ്ചിതഃ
തഥാപി മുഹ്യന്തി തവാജമായയാ
സു വിസ്മിതം കൃത്യമജം നതോസ്മി തം.
വിശ്വോത്ഭവസ്ഥാന നിരോധകർമ്മതേ
ഹ്യകർത്തുരംഗീകൃത മപ്യപാവൃതഃ
യുക്തം ന ചിത്രം ത്വയി കാര്യകാരണേ
സർവ്വാത്മാനി വ്യതിരിക്തേ ച വസ്തുതഃ.
വേദാൻ യുഗാന്തേ തമസാ തിരസ്കൃതാൻ
രസാതലാദ്യോ നൃതുരംഗ വിഗ്രഹഃ
പ്രത്യാദദേ വൈ കവയേഽഭിയാചതേ
തസ്മൈ നമസ്തേഽവിതഥേഹിതായ തേ."

ഓം ഭഗവാനു നമസ്കാരം; സകലത്തെയും ധരിക്കുന്ന ധർമ്മനു നമസ്കാരം. ആത്മാവിനെ ശോധനം ചെയ്യുന്നവനു നമസ്കാരം. അഹോ നിന്തിരുവടിയുടെ കർമ്മം വിചിത്രമായിരിക്കുന്നു. ജനങ്ങൾ കൊല്ലുന്നവനെ കണ്ണുകൊണ്ടു നോക്കുന്നു; കാണുന്നില്ല. മകനും അച്ഛനും മരിച്ചാലും വികർമ്മങ്ങളെ ധ്യാനിച്ചുകൊ

ണ്ടു ജീവിക്കുവാൻ ലോകം കാംക്ഷിക്കുന്നു. വിശ്വം നശ്വരമാകുന്നു എന്നു വിദ്വാന്മാർ പറയുന്നു. ആത്മ ശരിയാണെന്നു ആത്മസാക്ഷാൽക്കാരം ചെയ്തവർ കാണുന്നു. എന്നാൽ ഭോ അജ! നിന്തിരുവടിയുടെ മായ നിമിത്തം സർവരും മോഹിക്കുന്നു. നിന്തിരുവടിയുടെ കർമ്മം പരമവിസ്മയംതന്നെ. ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. നിന്തിരുവടി സാഹചര്യമില്ലാത്തവനാണ്; അകർത്താവാണ്; എന്നാൽ നിന്തിരുവടി വിശ്വങ്ങളുടെ പ്രഭവത്തിനും സ്ഥിതിക്കും പ്രലയത്തിനും കാരണമായി നില്ക്കുന്നു; കാര്യവും, കാരണവും, സർവ്വാത്മാവും, സർവ്വത്തിൽനിന്നു ഭിന്നനും ആയ നിന്തിരുവടിയിൽ ഇതു വിസ്മയമല്ല. നിന്തിരുവടിയുടെ കർമ്മങ്ങൾ നിഷ്ഫലങ്ങളാകുന്നില്ല; വിജ്ഞനായ ബ്രഹ്മാവിന്റെ യാചനത്തെ അനുസരിച്ചു പാതി മനുഷ്യനും പാതി കുതിരയും ആയ രൂപം സ്വീകരിച്ച്, നിന്തിരുവടി യുഗാന്തത്തിൽ, ദൈത്യൻ തമസ്സിനെ ആശ്രയിച്ചു രസാതലത്തിൽ ഒളിച്ച വേദങ്ങളെ ഉദ്ധരിച്ചു. ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. ഹരിവർഷത്തിൽ നിന്തിരുവടി നൃസിംഹമായി അവതരിക്കുന്നു. മഹാഭാഗവതനും, ദൈത്യന്മാരുടെയും ദാനവന്മാരുടെയും വംശത്തെ വിശുദ്ധിപ്പെടുത്തുന്നവനും, അനന്യഭക്തിയോഗപൂർവ്വം ഭഗവൽഭജനം ചെയ്യുന്നവനും ആയ പ്രഹ്ലാദൻ ധ്യാനിക്കുന്ന പ്രിയമായ ഭഗവദ്രൂപം അതാകുന്നു. പ്രഹ്ളാദൻ ഇങ്ങനെയാണ് ഭഗവാനെ പ്രാർത്ഥിക്കുന്നത്:—

ഓം നമോ ഭഗവതേ നരസിംഹായ നമസ്തേജസ്തേജസേ ആവിരാവിർഭവ വജ്രനഖ! വജ്രദംഷ്ട്ര! കർമ്മാശയാൻ രന്ധയ രന്ധയ തമോഗ്രസ! ഗ്രസ! ഓം സ്വാഹാ അഭയമഭയമാത്മനി ഭൂയിഷ്ഠാ ഓം ക്ഷ്രൗം.

സ്വസ്ത്യസ്തു വിശ്വസ്യ ഖലഃ പ്രസീദതാം
ധ്യായന്തു ഭൂതാനി ശിവം മിഥോ ധിയാ
മന ശ്ച ഭദ്രം ഭജതാ ദധോക്ഷജ
ആവേശ്യതാം നോ മതി രപ്യ ഹൈതുകീ.

മാഗാര ദാരാത്മജ വിത്തബന്ധുഷു
സംഗോയദി സ്യാത് ഭഗവത് പ്രിയേഷു നഃ
യാ പ്രാണവൃത്ത്യാ പരി തുഷ്ട ആത്മവാൻ
സിദ്ധ്യത്യദൂരാ ന്ന തഥേന്ദ്രിയ പ്രിയഃ

യത് സംഗലബ്ധം നിജവീര്യവൈഭവം
തീർത്ഥം മുഹുഃ സംസ്പൃശതാം ഹി മാനസം
ഹരത്യജോന്തഃ ശ്രുതിഭിർഗതോംഗജം
കോ വൈ ന സേവേത മുകുന്ദവിക്രമം.

യസ്യാസ്തി ഭക്തിർ ഭഗവത്യ കിഞ്ചനാ
സർവൈർ ഗുണൈസ്തത്ര സമാസതേ സുരാഃ
ഹരാവഭക്തസ്യ കുതോ മഹദ് ഗുണാ
മനോരഥേ നാസതി ധാവതോ ബഹിഃ.

ഹരിർ ഹി സാക്ഷാത് ഭഗവാൻ ശരീരിണാം
ആത്മാ ഝഷാണാ മിവ തോയ മീപ്സിതം
ഹിത്വാ മഹാൻ ത്വം യദി സജ്ജതേ ഗൃഹേ
തദാ മഹത്വം വയസാ ദമ്പതീനാം.

തസ്മാത് രജോരാഗ വിഷാദമന്യു
മാനസ്പൃഹാഭയ ദൈന്യാധിമൂലം
ഹിത്വാ ഗൃഹം സംസൃതിചക്രവാളം
നൃസിംഹപാദം ഭജതാ കുതോഭയം.

ഓം ഭഗവാനു നമസ്കാരം; നരസിംഹനു നമസ്കാരം; പ്രകാശങ്ങളുടെ പ്രകാശമായവനു നമസ്കാരം; ഭോ വജ്രനഖ! വജ്രദംഷ്ട്ര! നിന്തിരുവടി യഥാർത്ഥരൂപങ്ങളിൽ സ്വയം ആവിഷ്കരിക്കണമേ! കർമ്മങ്ങളുടെ ആധാരങ്ങളെ ദഹിപ്പിക്കണമേ! തമസ്സിനെ ഗ്രസിക്കണമേ! ഓം സ്വാഹാ! നിന്തിരുവടി, ആത്മാവിൽ അഭയത്തെ പ്രദാനംചെയ്തുകൊണ്ട്, അഭയത്തെ നൽകണമേ! വിശ്വത്തിനു സ്വസ്തി ഭവിക്കട്ടെ; ഖലന്മാരുടെ മനസ്സ് തെളിയണമേ! ഭൂതങ്ങൾ തമ്മിൽ മംഗളം പ്രാർത്ഥിക്കണമേ! ഞങ്ങളുടെ മനസ്സ് ഭദ്രത്തെ ഭജിക്കണമേ! ഞങ്ങളുടെ ബുദ്ധി നിഷ്കാമമായി അധോക്ഷജനെ സ്മരിക്കണമേ! ഞങ്ങൾക്കു ഗൃഹം, ഭാര്യ, പുത്രൻ, വിത്തം, ബന്ധു എന്നിവയിൽ സംഗം ഉണ്ടാകാതിരിക്കണമേ! സംഗം ഉണ്ടാകുമെങ്കിൽ ഭഗവത്പ്രിയന്മാരിൽ ആയിരിക്കണമേ! പ്രാണധാരണം കൊണ്ടു മാത്രം തൃപ്തനാകുന്ന ആത്മവാൻ, മുക്തിയെ ക്ഷണത്തിൽ സമ്പാദിക്കുന്നു; എന്നാൽ ഇന്ദ്രിയപ്രിയൻ അങ്ങനെ അല്ല. അജനായ നിന്തിരുവടി നിജവീര്യങ്ങളെക്കുറിച്ചു സംസാരിക്കുന്ന പുണ്യവാന്മാരോട് സഹവാസം ചെയ്യുന്നവരുടെ കാതുകളിൽക്കൂടെ അകത്തുകടന്ന്, സർവ്വകല്മഷങ്ങളെയും അപഹരിക്കുന്നു. തീർത്ഥജലമാകട്ടെ, ശരീരത്തിന്റെ ചളിയെ കഴുകുകമാത്രമാണു ചെയ്യുന്നതും. ആയതിനാൽ മുകുന്ദന്റെ വിക്രമങ്ങളെക്കുറിച്ചു സ്മരിക്കാത്തതാര്? ഫലങ്ങളെ കാമിക്കാത്ത ഭക്തിയോടുകൂടെ ഭഗവാനെ ഭജിക്കുന്നവരുടെ മനസ്സിൽ സുരന്മാർ സർവാനുഗ്രഹം പ്രദാനംചെയ്തുകൊണ്ടു വസിക്കുന്നു. ദുഷ്ടമായ മനോരഥങ്ങളോടുകൂടെ അങ്ങിങ്ങ് അലഞ്ഞ്, ഹരിഭക്തികൂടാതെ നടക്കുന്നവൻ, മഹാന്മാരുടെ ഗുണങ്ങളെ കാണിക്കുകയില്ല. മീനങ്ങൾക്കു ജലം എന്നതുപോലെ ശരീരികൾക്കു ഭഗവാൻ സാക്ഷാൽ ഏകാശ്രയമാകുന്നു. ഹരിയെ മറന്നു ഗൃഹത്തിൽ മനസ്സിനെ യോജിപ്പിക്കുന്നവന്റെ മഹത്വം, വയസ്സുകൊണ്ടു മാത്രമാകുന്നു. ആയതിനാൽ കാമം, രാഗം, വിഷാദം, കോപം, മാനം, സ്പൃഹ, ഭയം, ദൈന്യം മുതലായി ആധിയുടെ മൂലങ്ങളായ സർവ്വത്തെയും വെടിഞ്ഞ്, സംസാരചക്രവാളമായ ഗൃഹ

സ്വാശ്രമത്തെ ഉപേക്ഷിച്ച് സർവ്വഭയസംഹാരകമായ നൃസിംഹപാദത്തെ സ്മരിക്കുക;" ഭഗവാൻ മഹാലക്ഷ്മിക്കു പ്രിയത്തെ ചെയ്യാൻ കാംക്ഷിക്കുന്നു; വർഷപതികൾക്കു പ്രിയത്തെ ചെയ്യാൻ കാംക്ഷിക്കുന്നു; പുരുഷായുസ്സാകുന്ന ശതവർഷത്തിൽപെടുന്ന അഹോരാത്രങ്ങളുടെ കണക്കനുസരിച്ച് സംവത്സരപ്രജാപതിയുടെ മുപ്പത്താറായിരം പുത്രിമാർക്കും, പ്രിയത്തെ ചെയ്യാൻ കാംക്ഷിക്കുന്നു. അതിനാൽ ഭഗവാൻ കേതുമാലത്തിൽ കാമദേവനായി അവതരിക്കുന്നു. ഭഗവാൻ സുലളിതങ്ങളായ ഗതിവിലാസങ്ങളെക്കൊണ്ട്, രുചിരങ്ങളായ ഹാസങ്ങളെക്കൊണ്ട്, അവലോകനലീലകൊണ്ട്, സുഭഗമായി ഉയർന്ന ഭ്രൂമണ്ഡലഭംഗികൊണ്ട്, വദനാരവിന്ദത്തിന്റെ ഐശ്വര്യംകൊണ്ട്, ലക്ഷ്മിയേയും സ്വന്തം ഇന്ദ്രിയങ്ങളേയും രമിപ്പിക്കുന്നു. പ്രജാപതിയുടെ പുത്രികളായ രാത്രി ദേവതകളോടും അവരുടെ ഭർത്താക്കളായ പകൽ—ദേവതകളോടും ചേർന്ന മഹാലക്ഷ്മി, സംവത്സരത്തിന്റെ രാത്രികളിൽ പരമസമാധിയിൽ ഇരുന്നുകൊണ്ട്, ഭഗവാന്റെ മായാമയമായ രൂപത്തെ ഇങ്ങനെ പ്രശംസിക്കുന്നു:—"ഹ്രാം ഹ്രീം ഹ്രൂം ഓം നമോ ഭഗവതേ ഹൃഷീകേശായ സർവ്വഗുണവിശേഷൈഃ വിലക്ഷിതാത്മനേ ആകൂതീനാം ചിത്തീനാം ചേതസാം വിശേഷാണാം ചാധിപതയേ ഷോഡശകലായ ഛന്ദോമയായ അന്നമയായ അമൃതമയായ സർവ്വമയായ സഹസേ ഓജസേ ബലായ കാന്തായ കാമായ നമസ്തേ ഉഭയത്ര ഭൂയാത്.

സ്ത്രിയോ വ്രതൈസ്ത്വാ ഹൃഷീകേശ്വരം സ്വതോ
ഹ്യാരാധ്യ ലോകേ പതിമാശാസതേഽന്യം
താസാം ന തേ വൈ പരിപാന്ത്യപത്യം
പ്രിയം ധനായൂംഷി യതോഽസ്വതന്ത്രാഃ.

സവൈ പതിഃ സ്യാ ദകുതോ ഭയഃ സ്വയം
സമന്തതഃ പാതി ഭയാതുരം ജനം
സ ഏക ഏവേതരഥാ മിഥോ ഭയം
നൈവാത്മ ലാഭാ ദധി മന്യതേ പരം.

യാ തസ്യ തേ പാദസരോരുഹാർഹണം
നികാമയേത് സാഽഖിലകാമലമ്പടാ
തദേവരാ സീപ്സിത മീപ്സിതോർച്ചിതോ
യദ് ഭഗ്നയാച്ഞാ ഭഗവൻ പ്രതപ്യതേ.

മത് പ്രാപ്തയേഽജേശ സുരാസുരാദയ-
സ്തപ്യന്ത ഉഗ്രം തവ ഐന്ദ്രിയേ ധിയഃ
ഋതേ ഭവത് പാദ പരായണാ ന മാം
വിന്ദന്ത്യഹം ത്വത് ഹൃദയാ യതോഽജിത.

സ ത്വം മമാപ്യച്യുത ശീർഷ്ണി വന്ദിതം
കരാംബുജം യത്ത്വദധായി സാത്വതാം
ബിഭർഷി മാം ലക്ഷ്മ വരേണ്യമായയാ
ക ഈശ്വര സ്യേഹിത മൂഹിതം വിഭുഃ.

ഹ്രാം, ഹ്രീം, ഹ്രൂം ഭഗവാനു നമസ്കാരം; ഹൃഷീകേശനു നമസ്കാരം; സർവ്വഗുണവിശേഷങ്ങളാൽ അറിയപ്പെടുന്നവനെ, കർമ്മങ്ങളുടെ, വിധികളുടെ, ആശയങ്ങളുടെ, ദ്രവ്യങ്ങളുടെ, അധിപനെ, പതിനൊന്ന് ഇന്ദ്രിയങ്ങളും രൂപ ശബ്ദ രസ ഗന്ധ സ്പർശങ്ങളുമാകുന്ന പതിനാറുകലകളുടെ നായകനെ, വേദവിധികളുടെ ലക്ഷ്യമായവനെ, അന്നങ്ങളുടെ ആധാരമായവനെ, സർവ്വാനുഗ്രഹസ്വരൂപനെ, സർവ്വമയനെ, സഹ ഓജസ്സ് ബലം എന്നു മൂന്നും ആയവനെ, പ്രിയനെ, പ്രേമരൂപനെ—നിന്തിരുവടിയെ, ഞാൻ അകത്തും പുറത്തും അഭിവാദ്യം ചെയ്യുന്നു. ഹൃഷീകേശനായ നിന്തിരുവടിയെ സ്ത്രീകൾ വ്രതപൂർവ്വം, ആരാധിച്ചു നൂതന ഭർത്താവിനെ പ്രാർത്ഥിക്കുന്നു. എന്നാൽ അസ്വതന്ത്രകളായ അവരാകട്ടെ ശിശുക്കളേയോ ധനത്തേയോ ആയുസ്സിനേയോ പരിപാലിക്കുവാൻ ശക്തരാകുന്നില്ല. സ്വയം അഭയനും, ഭയാതുരന്മാരെ സർവ്വാംശങ്ങളിലും രക്ഷിക്കുവാൻ കഴിയുന്നവനും മാത്രം പ്രഭുവാകുന്നു. നിന്തിരുവടി പ്രഭുതന്നെ. പ്രഭുക്കന്മാർ പലരായാൽ ഭയത്തിനു് അവകാശമുണ്ട്. തന്നത്താൻ രക്ഷിക്കുന്നതിനെ കവിഞ്ഞ് ഗൌരവമായി യാതൊന്നുമില്ല. നിന്തിരുവടിയുടെ പാദസരോരുഹങ്ങളെ പൂജിക്കണമെന്നു മാത്രം കാംക്ഷിക്കുന്ന മഹാലക്ഷ്മിയായ ഞാൻ, അഖില കാമങ്ങളേയും സമ്പാദിക്കുന്നു. ഏതെങ്കിലും പ്രത്യേകമായ കാമത്തെ പ്രാർത്ഥിക്കുന്നവനു്, ഭഗവാൻ അതിനെ മാത്രം ദാനം ചെയ്യുന്നു. ഏകമായ ആ ലാഭത്തിനു് ഏതെങ്കിലും ഗ്ലാനി സംഭവിക്കുന്ന സന്ദർഭത്തിൽ അയാൾ സങ്കടപ്പെടേണ്ടതായും വരുന്നു. ബ്രഹ്മാവു്, ശിവൻ, സുരന്മാർ, അസുരന്മാർ മുതലായവർ ലക്ഷ്മിയായ എന്നെ സമ്പാദിച്ച് കേവലകാമങ്ങളെ പൂരിപ്പിക്കുവാനായി ഉഗ്രമായ തപസ്സു ചെയ്യുന്നു. ഭോ അജിത! നിന്തിരുവടിയുടെ പാദപരായണയായ എന്നെ, ഹൃദയം നിന്തിരുവടിയിൽ അർപ്പിച്ചിരിക്കുന്ന എന്നെ, അവർ അറിയുന്നില്ല. ഭോ അച്യുത! വന്ദിതവും ഭക്തന്മാരുടെ ശിരസ്സിൽ അർപ്പിക്കപ്പെടുന്നതും ആയ നിന്തിരുവടിയുടെ വന്ദിതമായ കരാംബുജത്തെ, നിന്തിരുവടി എന്റെ ശിരസ്സിൽ വയ്ക്കേണമേ! നിന്തിരുവടി എന്നെ നിന്തിരുവടിയുടെ മാറിൽ വഹിക്കുന്നു. ഈശ്വരൻ മായയെ ആശ്രയിച്ചു ചെയ്യുന്ന കർമ്മങ്ങളുടെ അർത്ഥത്തെ ആരു കണ്ടു?" രമ്യകവർഷത്തിൽ വൈവസ്വതമനു മുമ്പു കണ്ടതായ ഭഗവത് മത്സ്യരൂപത്തെ മഹത്തായ ഭക്തിയോഗംകൊണ്ട് ആരാധിച്ചുകൊണ്ട്, ഇങ്ങനെ സ്തുതിക്കുന്നു:—"ഓം നമോ ഭഗവതേ മുഖ്യതമായ നമഃ സത്വായ പ്രാണായൌജസേ സഹസേ ബലായ മഹാമത്സ്യായ നമഃ.

അന്തർബഹിർശ്ചാഖില ലോകപാലകൈഃ
അദൃഷ്ടരൂപോ വിചരസ്യുരുസ്വനഃ.
സ ഈശ്വരസ്ത്വം യ ഇദം വശേऽനയൻ
നാമ്നാ യഥാ ദാരുമയീം നരഃ സ്ത്രിയം.
യം ലോക പാലാഃ കില മത്സരജ്വരാ
ഹിത്വാ യതന്തോപി പൃഥക് സമേത്യ ച
പാതും ന ശേകുർദ്വിപദ ശ്ചതുഷ്പദഃ
സരീസൃപം സ്ഥാണു യ ദത്ര ദൃശ്യതേ.
ഭവാൻ യുഗാന്താർണ്ണവ ഊർമിമാലിനി
ക്ഷോണീമിമാ മോഷധി വീരുധാം നിധിം
മയാ സഹോരുക്രമ തേऽജ ഓജസാ
തസ്മൈ ജഗത്പ്രാണ ഗണാത്മനേ നമഃ.

ഓം ഭഗവാനു നമസ്കാരം; പരമനു നമസ്കാരം; ശുദ്ധസത്വനു്, പ്രാണനു്, ഓജസ്സും, സഹസ്സും ബലവും അയവനു്, മഹാമത്സ്യത്തിനു, നമസ്കാരം; നിന്തിരുവടി ബഹിർഭാഗങ്ങളിലും അന്തർഭാഗങ്ങളിലും ലോകപാലന്മാർക്കു കൂടെയും, അദൃഷ്ടനാണ്; എന്നാൽ നിന്തിരുവടി കണ്ഠഘോഷം ചെയ്തുകൊണ്ട് എവിടെയും സഞ്ചരിക്കുന്നു. നിന്തിരുവടി ജഗത്തിനെ ഓരോ നാമത്തിൽ—ചെപ്പടിക്കാരൻ മരപ്പാവയെ എന്നതുപോലെ—വശത്തു നിറുത്തുന്നു. നിന്തിരുവടി പ്രാണനാകുന്നു; ലോകപാലന്മാർ തന്നെയും ഒരിക്കൽ മത്സരബുദ്ധി നിമിത്തം നിന്തിരുവടിയെ ഉപേക്ഷിച്ച്, ഓരോരുവനായും യോജിച്ചും പരിശ്രമിച്ചു എങ്കിലും, ഇരുകാലികളെയാകട്ടെ, നാൽക്കാലികളെയാകട്ടെ, സർപ്പങ്ങളെയാകട്ടെ, സ്ഥാവരങ്ങളെയാകട്ടെ, കാണപ്പെടുന്ന യാതൊന്നിനെയാകട്ടെ, രക്ഷിക്കുവാൻ ശക്തന്മാരായില്ല. യുഗാന്തസമുദ്രങ്ങളുടെ തിരമാലകളിൽ എല്ലാ ചെടികളുടേയും നിധിയായ ഭൂമിയേയും അതിന്മേൽ നിന്നു മനുവായ എന്നെയും, വഹിച്ചുകൊണ്ട് പരമോജസ്സനും ഉരുക്രമനും ആയ നിന്തിരുവടി, വിഹരിക്കുക ഉണ്ടായി; ജഗത്തിന്റെ പ്രാണഗണങ്ങൾക്ക് ആത്മാവായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.

ഹിരണ്മയവർഷത്തിൽ ഭഗവാൻ കൂർമ്മശരീരത്തെ ആശ്രയിച്ച് നില്ക്കുന്നു. അവിടെ വർഷ പുരുഷന്മാരോടൊരുമിച്ച് പിതൃഗണാധിപതിയായ അര്യമാവ് ഈ മന്ത്രത്തെ ജപിക്കുന്നു:—“ഓം നമോ ഭഗവതേ അകൂപാരായ സർവ്വസത്വഗുണ വിശേഷണായ നോപലക്ഷിത സ്ഥാനായ നമോ വർഷ്മണേ നമോ ഭൂമ്നേ നമോ നമോ അവസ്ഥാനായ നമസ്തേ.”

യദ്രൂപമേതന്നിജ മായയാऽർപ്പിതം
അർത്ഥസ്വരൂപം ബഹുരൂപ രൂപിതം
സംഖ്യാ ന യസ്യാസ്ത്യ യഥോ പലംഭനാത്
തസ്മൈ നമസ്തേऽവ്യപദേശരൂപിണേ.

ജരായുജം സ്വേദജമണ്ഡജോത്ഭിദം
ചരാചരം ദേവർഷി പിതൃഭൂതമൈന്ദ്രിയം
ദ്യൗഃ ഖം ക്ഷിതിഃ ശൈലസരിത് സമുദ്ര-
ദ്വീപ ഗ്രഹർക്ഷേ ത്യഭിധേയ ഏകഃ
യസ്മിന്നസംഖ്യേയ വിശേഷനാമ-
രൂപാകൃതൗ കവിഭിഃ കല്പിതേയം
സംഖ്യായയാ തത്വദൃശാऽപനീയതേ
തസ്മൈ നമഃ സാംഖ്യനിദർശനായ തേ.

ഓം ഭഗവാനു നമസ്കാരം; കൂർമ്മരൂപനു നമസ്കാരം; സർവ്വസത്വഗുണ വിശേഷണനു നമസ്കാരം; ഇന്ദ്രിയാതീതനു നമസ്കാരം; പുരാണ പുരുഷനു നമസ്കാരം; സർവ്വഗനു നമസ്കാരം; ആധാരഭൂതനു വീണ്ടും വീണ്ടും നമസ്കാരം. മായകൊണ്ടു യാഥാർത്ഥ്യമെന്നതുപോലെ തോന്നുന്ന ഈ വിശ്വം നിന്തിരുവടിയുടെ രൂപമാകുന്നു. നിന്തിരുവടി ബഹുരൂപങ്ങളിൽ രൂപപ്പെടുന്നു. ഉള്ളവണ്ണം അറിയപ്പെടാത്തവനായ നിന്തിരുവടിക്കു നമസ്കാരം. ജരായുജം, സ്വേദജം, അണ്ഡജം, ഉത്ഭിജം, ചരാചരം, ദേവർഷികൾ, പിതൃക്കൾ, വിവിധ ഭൂതങ്ങൾ, ദ്യോവ്, ആകാശം, ഭൂമി, ശൈലം, സരിത്, സമുദ്രം, ദ്വീപം, ഗ്രഹം, നക്ഷത്രം എന്നിങ്ങനെ പല നാമങ്ങളിൽ അറിയപ്പെടുന്ന യാവയും, നിന്തിരുവടി തന്നെ. വിശേഷങ്ങളും നാമങ്ങളും രൂപങ്ങളും എന്നിവ സംഖ്യാതീതമായ നിന്തിരുവടിയെ ഇരുപത്തുനാലിൽ ഒതുക്കുവാൻ പണ്ഡിതന്മാർ പരിശ്രമിക്കുന്നു. സത്യം തെളിയുന്നതിനനുസരിച്ച്, ഈ മതം നീങ്ങിപ്പോകുന്നതാണ്; സാംഖ്യ നിദർശനാത്മകനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.”

ഉത്തരകുരുവർഷത്തിൽ ഭഗവാൻ യജ്ഞപുരുഷൻ വരാഹരൂപനായി പ്രത്യക്ഷപ്പെടുന്നു; ദേവിയായ ഭൂവും കുരുപൗരന്മാരും ഭഗവാനെ ഉദ്ദേശിച്ച് ഈ പരമോപനിഷത്തിനെ ഉരുവിടുന്നു:—“ഓം നമോ ഭഗവതേ മന്ത്രതത്വ ലിംഗായ യജ്ഞക്രതവേ മഹാധ്വരാവയവായ മഹാപുരുഷായ നമഃ കർമ്മശുക്ലായ ത്രിയുഗായ നമസ്തേ.”

യസ്യ സ്വരൂപം കവയോ വിപശ്ചിതോ
ഗുണേഷു ദാരുഷ്വിവ ജാതവേദസം
മഥ്നന്തി മഥ്നാ മനസാ ദിദൃക്ഷവോ
ഗൂഢം ക്രിയാർത്ഥൈർന്നമ ഈരിതാത്മനേ.
കരോതി വിശ്വസ്ഥിതി സംയമോദയം
യസ്യേപ്സിതം നേപ്സിത മീക്ഷിതുർഗ്ഗുണൈഃ
മായാ യഥായോ ഭ്രമതേ തദാശ്രയം
ഗ്രാവ്ണോ നമസ്തേ ഗുണകർമ്മസാക്ഷിണേ.
പ്രമഥ്യ ദൈത്യം പ്രതിവാരണം മൃധേ
യോ മാം രസായാ ജഗദാദി സൂകരഃ
കൃത്വാऽഗ്രദംഷ്ട്രേ നിരഗാ ദുദന്വതഃ
ക്രീഡന്നി വേഭഃ പ്രണതാസ്മിതം വിഭും.

ഓം ഭഗവാനു നമസ്കാരം; മന്ത്രതത്വങ്ങളെക്കൊണ്ട് അറിയപ്പെടുന്നവനു നമസ്കാരം; യജ്ഞത്തിൻെറയും ക്രതുവിൻെറയും രൂപങ്ങളിൽ പ്രകടിതനാകുന്നവനു നമസ്കാരം; അവയവങ്ങളൊക്കെയും മഹാ യാഗമായവനു നമസ്കാരം; മഹാപുരുഷനു നമസ്കാരം, കർമ്മങ്ങളിൽ ശുദ്ധനായവനു നമസ്കാരം; കലിയുഗത്തിൽ കഴിച്ചു മൂന്നു യുഗങ്ങളിൽ മാത്രം പ്രത്യക്ഷപ്പെടുന്നവനു നമസ്കാരം. ക്രിയകളിലും അവയുടെ ഫലങ്ങളിലും ഗൂഢനായി നിൽക്കുന്ന നിന്തിരുവടിയെ ദർശിക്കുവാൻ കാംക്ഷിക്കുന്നവർ—ഋഷികൾ അരണികളിൽ നിന്ന് അഗ്നിയെ എന്നതുപോലെ—മൂന്നു ഗുണങ്ങളോടുകൂടിയ ലോക വ്യവസായങ്ങളിൽ നിന്നു നിന്തിരുവടിയെ കടഞ്ഞ് എടുക്കുന്നു; പല നാമങ്ങളോടുകൂടിയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ഇരുമ്പ് കാന്തത്തിലേയ്ക്കു നീങ്ങുന്നതുപോലെ, വിശ്വങ്ങൾ സൃഷ്ടിസ്ഥിതിലയങ്ങളിൽ കൂടി നീങ്ങുന്നതായി തോന്നുന്നത്, ജീവാത്മാവിനെ മായ ബാധിക്കുന്നതുകൊണ്ടാകുന്നു. എന്നാൽ പരമാത്മാവിന് ഈ മായാബാധ ഉണ്ടാകുന്നില്ല. ഗുണങ്ങളുടേയും കർമ്മങ്ങളുടേയും സാക്ഷിയായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ദൈത്യനെ മഥിച്ചശേഷം മദിച്ച ഗജംപോലെ ജലങ്ങളിൽ ക്രീഡിച്ച്, ഭൂമിയായ എന്നെ ദംഷ്ട്രാഗ്രങ്ങളിൽ സ്ഥാപിച്ചുകൊണ്ട്, രസാതലത്തിൽ നിന്നുയർന്ന ആദി വരാഹമായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു.”

കിമ്പുരുഷവർഷത്തിൽ, സീതാഭിരാമനും ലക്ഷ്മണാഗ്രജനും ആയ രാമനെ, രാമചന്ദ്രശരണാഭിരതനായ ഹനുമാൻ കിമ്പുരുഷന്മാരോടു ചേർന്ന് ഉപാസിക്കുന്നു. ആർഷ്ടിഷേണൻ മുതലായ ഗന്ധർവ്വന്മാർ പാടുന്ന പരമകല്യാണ സംഭാവനം ചെയ്യുന്ന ഭഗവൽകഥകളെ കേട്ടുകൊണ്ട്, ഹനുമാൻ സ്വയം ഇങ്ങനെ പാടുന്നു.

“ഓം നമോ ഭഗവതേ ഉത്തമശ്ലോകായ നമഃ ആര്യലക്ഷണ ശീലവ്രതായ നമഃ ഉപശിക്ഷിതാത്മനേ ഉപാസിത ലോകായ നമഃ സാധുവാദ നികഷണായ നമോ ബ്രഹ്മണ്യദേവായ മഹാ പുരുഷായ മഹാ രാജായ നമഃ.

യത്ത ദ്വിശുദ്ധാനുഭവ മാത്രമേകം
സ്വതേജസാ ധ്വസ്തഗുണ വ്യവസ്ഥം
പ്രത്യക് പ്രശാന്തം സുധിയോപ ലംഭനം
ഹ്യനാമരൂപം നിരഹം പ്രപദ്യേ.

മർത്ത്യാവതാരസ്ത്വിഹ മർത്ത്യ ശിക്ഷണം
രക്ഷോ വധായൈവ ന കേവലം വിഭോഃ
കൃതോന്യഥാ സ്യാ ദ്രമതഃ സ്വ ആത്മനഃ
സീതാ കൃതാനി വ്യസനാനീ ശ്വരസ്യ.

നവൈ സ ആത്മാഽത്മവതാം സുഹൃത്തമഃ
സക്തസ്ത്രിലോക്യാം ഭഗവാൻ വാസുദേവഃ
നസ്ത്രീകൃതം കശ്മലമശ്നുവീത
ന ലക്ഷ്മണം ചാപിവിഹാതുമർഹതി.

ന ജന്മ നൂനം മഹതോ ന സൌഭഗം
ന വാങ് ന ബുദ്ധിർ നാ കൃതി സ്തോഷഹേതുഃ
തൈർ യ ദ്വിസൃഷ്ടാ നപി നോ വനൌ കസഃ
ചകാരസഖ്യേ ബത ലക്ഷ്മണാ ഗ്രജഃ.

സുരോഽസുരോ വാ പ്യഥ വാനരോ നരഃ
സർവ്വാത്മനാ യഃ സുകൃതജ്ഞ മുത്തമം
ഭജേത രാമം മനുജാകൃതിം ഹരിം
യ ഉത്തരാന നയത് കോശലാൻ ദിവം.

ഓം ഭഗവാനു നമസ്കാരം; ഉത്തമശ്ലോകനു നമസ്കാരം; ലക്ഷണവും ശീലവും വ്രതവും കൊണ്ട് ആര്യനായവനു നമസ്കാരം; ആത്മാവിനെ അമർത്തിയവനു നമസ്കാരം; ലോകങ്ങളാൽ ഉപാസിക്കപ്പെട്ടവനു നമസ്കാരം; സാധുവാദങ്ങളുടെ ചാണക്കല്ലായവന് നമസ്കാരം; ബ്രഹ്മണ്യന്മാരിൽ ഉത്തമനു നമസ്കാരം; മഹാപുരുഷനു നമസ്കാരം; രാജാധിരാജാവിനു നമസ്കാരം; ഏകനായ ജ്ഞാനസ്വരൂപനെ, ഗുണങ്ങൾ സ്ഥാപിച്ച വ്യവസ്ഥകളെ സ്വതേജസ്സുകൊണ്ടു ധ്വംസിച്ചവനെ, എല്ലാററിൽനിന്നും ഭിന്നനും പരമശാന്തനും ആയവനെ, അനാമരൂപനെ, അഹംബുദ്ധി ഇല്ലാത്തവനെ, ഞാൻ ശരണം പ്രാപിക്കുന്നു. പ്രഭോ! നിന്തിരുവടിയുടെ മനുഷ്യാവതാരം രാക്ഷസവധത്തെ പുരസ്കരിച്ചു മാത്രമല്ല മനുഷ്യർക്ക് ഉപദേശം നൽകുവാനും ആയിട്ടുതന്നെ. അല്ലെങ്കിൽ സർവ്വദാ ആത്മാരാമനായ നിന്തിരുവടി സീതാവിരഹദുഃഖങ്ങളിൽ എന്തിനുപെട്ടു? മനസ്സിനെ ജയിച്ചവരുടെ ഉത്തമബന്ധുവായ ഭഗവാൻ വാസുദേവൻ, മൂന്നുലോകങ്ങളിൽ ഒന്നിനോടും സക്തനല്ല. നിന്തിരുവടി ഒരു സ്ത്രീയെക്കുറിച്ചുള്ള ചിന്തകളിൽ സങ്കടപ്പെട്ടതായോ ലക്ഷ്മണനെ ഉപേക്ഷിച്ചതായോ ചിന്തിക്കുക വഹിയാ. അഭിജന്മമാകട്ടെ, സൌഭഗമാകട്ടെ, ബുദ്ധിയാകട്ടെ, ആകൃതിയാകട്ടെ നിന്തിരുവടിക്കു സന്തോഷകാരണമല്ല. ലക്ഷ്മണാഗ്രജനായ നിന്തിരുവടി സർവ്വലക്ഷണശൂന്യന്മാരായ മരംചാടികളായ ഞ

കിമ്പുരുഷത്തിനുമുമ്പു ഹരിവർഷത്തെക്കുറിച്ച വിവരണം വരേണ്ടതാണ്. എന്നാൽ എൻെറ കൈവശമുള്ള ഭാഗവതത്തിൽ അങ്ങനെയൊരുഭാഗം കാണുന്നില്ല.

ങ്ങളുടെ സഖിയായി വർത്തിച്ചു. സർവ്വകോസലപൌരന്മാരേയും സ്വർഗ്ഗത്തേയ്ക്കു നയിച്ച മനുഷ്യാകൃതിപൂണ്ട ഹരിയായ നിന്തിരുവടിയെ, സുരന്മാരും അസുരന്മാരും നരന്മാരും വാനരന്മാരും ഭജിക്കണം. ഭാരതം എന്ന പേരായ വർഷത്തിൽ നരനാരായണൻ എന്ന നാമത്തിൽ കല്പാന്തം വരെയ്ക്കു വളരുന്ന ധർമ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, ഉപശമം, ആത്മസാക്ഷാൽക്കാരം എന്നിവയെ പ്രകടിപ്പിച്ചുകൊണ്ടും, എപ്പോഴും അവ്യക്തനായി വർത്തിച്ചുകൊണ്ടും, ഭഗവാൻ സർവ്വസത്വങ്ങളെ അനുഗ്രഹിക്കുവാനായി തപസ്സിനെ ആചരിക്കുന്നു. ഭാരതവർഷത്തിലുള്ള വർണ്ണാശ്രമശുദ്ധന്മാരായ സർവ്വന്മാരോടു ചേർന്നനായ്, ഭഗവൽപ്രോക്തങ്ങളായ സാംഖ്യപഥത്തെയും യോഗപഥത്തെയും ആശ്രയിച്ചുകൊണ്ടും, സാവർണ്ണിമനുവിനെ ഭഗവൽപ്രശംസകളെ പ്രസിദ്ധമാകുമാറു് അനുകരിച്ചുകൊണ്ടും, ഭഗവാൻ നാരദൻ പരമഭക്തിയോടുകൂടെ ഭഗവാനെ ആരാധിക്കുന്നു. നാരദൻ ഭഗവാനെ സ്തുതിക്കുന്നതു് ഇങ്ങനെയാണു്:—

"ഓം നമോ ഭഗവതേ ഉപശമശീലായാ പരതാനാത്മ്യായ നമോഽകിഞ്ചനവിത്തായ ഋഷിഋഷഭായ നരനാരായണായ പരമഹംസ പരമഗുരവേ ആത്മാരാമാധിപതയേ നമോ നമഃ

കർത്താസ്യ സർഗ്ഗാദിഷു യോ ന ബദ്ധ്യതേ
ന ഹന്യതേ ദേഹഗതോപി ദൈഹികൈഃ
ദ്രഷ്ടുർ ന ദൃഗ് യസ്യ ഗുണൈർ വിദൂഷ്യതേ
തസ്മൈ നമോഽസക്ത വിവിക്ത സാക്ഷിണേ.
ഇദം ഹി യോഗേശ്വര യോഗ നൈപുണം
ഹിരണ്യഗർഭോ ഭഗവാൻ ജഗാദ യത്
യദന്തകാലേ ത്വയി നിർഗ്ഗുണേ മനോ
ഭക്ത്യാഽദധീതോജ്ഝിത ദുഷ്കളേബരഃ.
യഥൈഹികാമുഷ്മിക കാമലമ്പടഃ
സുതേഷു ദാരേഷു ധനേഷു ചിന്തയൻ
ശങ്കേത വിദ്വാൻ കു കളേബരാത്യയാ-
ദ്യസ്തസ്യ യത്നഃ ശ്രമ ഏവ കേവലം.
തന്നഃ പ്രഭോ ത്വം കു കളേബരാർപ്പിതാം
ത്വന്മായയാഹം മമതാ മധോക്ഷജ
ഭിന്ദ്യാമ യേനാശു വയം സുദുർഭിദാം
വിധേഹി യോഗം ത്വയി നഃ സ്വഭാവം.

ഓം ഭഗവാനു നമസ്കാരം; ഉപശമശീലനു്, ഉപരതാത്മകനു്, നമസ്കാരം; വിഭവമില്ലാത്തവർക്കു വിഭവവും ഋഷികളിൽ പ്രഭുവും നരനാരായണനും ആയവനു്, പരമഹംസന്മാർക്കു പരമഗുരുവും ആത്മാരാമന്മാർക്കു അധിപനും, ആയവനു്, ഞാൻ വീണ്ടും വീണ്ടും നമസ്സു ചെയ്യുന്നു. സൃഷ്ടികളിൽ നിരതനാകനിലും ബാധമില്ലാത്തവനും ആയ കർത്താവിനെ, ശരീരത്തിൽ ഇരിക്കുന്നവനെങ്കിലും ശരീരാവസ്ഥകൾക്കു് അടിമപ്പെടാത്തവനെ, സകലത്തെയും കാണുന്നവൻ എങ്കിലും കാണപ്പെട്ടവയുടെ ഗുണങ്ങളാൽ ബാധിക്കപ്പെടാത്തവനെ, സർവ്വങ്ങളിലും അസക്തനെ, സർവ്വങ്ങളിൽനിന്നും ഭിന്നനായ സാക്ഷിയെ—ഞാൻ നമസ്കരിക്കുന്നു. യോഗേശ്വര! ഭഗവാൻ ഹിരണ്യഗർഭൻ ഉപദേശിച്ച യോഗനൈപുണം ഇതുമാത്രമാണു്. മരണാസന്നൻ പാപാത്മകമായ ശരീരത്തെ ഉപേക്ഷിക്കുന്ന ഘട്ടത്തിൽ, സത്വരജസ്തമസ്സുകൾക്കു് അതീതനായ നിന്തിരുവടിയിൽ ഭക്തിയോടുകൂടെ മനസ്സിനെ നിക്ഷേപിക്കണം. ഐഹികമായോ ആമുഷ്മികമായോ ഉള്ള കാര്യങ്ങളിൽ ലമ്പടനായി പുത്രൻ, ഭാര്യ, ധനം എന്നിവയെക്കുറിച്ചു ക്ലേശിക്കുന്നവനെപ്പോലെ, ദുഷ്ടമായ സ്വശരീരത്തെ ത്യജിക്കുന്നതിനു ശങ്കിക്കുന്ന വിദ്വാൻ, ശാസ്ത്രപഠനത്തിനായിച്ചെയ്ത സകലയത്നങ്ങളും നിരർത്ഥകമായ പരിശ്രമം തന്നെ. അല്ലയോ അധോക്ഷജ! ഭേദിക്കുക വിഷമമായതും, സംസാരമോഹത്തോടു മായകൊണ്ടു ബന്ധിച്ചിരിക്കുന്നതും ആയ അഹംബുദ്ധിയെ ഭേദിക്കുവാൻ ഞങ്ങൾ പ്രാപ്തന്മാരാകേണ്ടതിനു്, നിന്തിരുവടിയുടെ സ്വഭാവമായ യോഗത്തെ ഞങ്ങൾക്കു നൽകേണമേ!" ഭാരതവർഷത്തിൽ പർവ്വതങ്ങളും നദികളും വളരെ വളരെയുണ്ടു്. മലയം, മംഗലപ്രസ്ഥം, മൈനാകം, ത്രികൂടം, സഹ്യൻ, ദേവഗിരി, ഋശ്യമൂകം, വേങ്കടം, മഹേന്ദ്രം, വിന്ധ്യൻ, ഋക്ഷഗിരി, പാരിയാത്രം, ചിത്രകൂടം, ഗോവർദ്ധനം, രൈവതകം, നീലം, ഗോമുഖം, ഇന്ദ്രകീലം, കാമഗിരി എന്നിവ പ്രസിദ്ധങ്ങളായ ചില പർവ്വതങ്ങളാണു. പർവ്വതങ്ങളുടെ സംഖ്യ ലക്ഷമാണു്. അവയുടെ നിതംബങ്ങളിൽ പ്രഭവിക്കുന്ന നദികൾ സംഖ്യാതീതങ്ങളാണു്. ചന്ദ്രവശ, താമ്രപർണ്ണി, കൃതമാല, കാവേരി, വേണി, പയസ്വിനി, ശർക്കരാവർത്ത, തുംഗഭദ്ര, കൃഷ്ണ, ഭീമരഥി, ഗോദാവരി, പയോഷ്ണി, തപതി, സുരസ, നർമ്മദ, ചർമ്മണ്വതി, സിന്ധു, മഹാനദി, വേദസ്മൃതി, ഋഷികുല്യ, കൌശികി, മന്ദാകിനി, യമുന, സരസ്വതി, ദൃഷദ്വതി, ഗോമതി, സരയു, സപ്തവതി, ശതദ്രു, ചന്ദ്രഭാഗ, അസിക്നി, വിശ്വ എന്നിങ്ങനെയുള്ള അനേകം പരിശുദ്ധനദികളുടെ നാമങ്ങളെ ഉച്ചരിച്ചുതന്നെയും, ഭാരതത്തിൽ പ്രജകൾ പരിപൂതന്മാരാകുന്നു. ഓരോ യോനികളിൽ പിറന്നിരിക്കുന്ന പ്രജകൾ ശുക്ലവും ലോഹിതവും കൃഷ്ണവും ആയ കർമ്മങ്ങളെക്കൊണ്ടു് ദിവ്യങ്ങളും മാനുഷങ്ങളും നാരകങ്ങളും ആയും ഉള്ള ഓരോ ഗതികളെ പ്രാപിക്കുന്നതു്, ഈ ഭാരതവർഷത്തിൽ മാത്രമാണു്. വർണ്ണാശ്രമധർമ്മങ്ങൾ അനുസരിച്ചു് അവർ മോക്ഷത്തെ പ്രാപിക്കുകയും ഉണ്ടു്, സർവ്വഭൂതങ്ങളുടെ ആത്മാക്കളുടെ അ

ത്മാവും, നിശ്ചനം ഇല്ലാത്തവനും, അനിലയനും ആയ പരമാത്മാവായ വാസുദേവനിൽ പരമനിഷ്കാമ ഭക്തിയോഗംമൂലം നാനാഗതികൾക്ക നിമിത്തമായ അവിദ്യയെ ദഹിപ്പിക്കുന്നവരും, പരമപുരുഷകഥാനിരതന്മാരായ ഭക്തന്മാരോടു സഹവസിക്കുന്നവരും ആയ സാത്വികന്മാർ മാത്രമാണ്, മോക്ഷത്തെ പ്രാപിക്കുന്നതു്. ദേവന്മാർ ചെയ്യുന്ന ഗാനങ്ങളിൽനിന്നു ഭാരതത്തിന്റെ മഹിമ പ്രത്യക്ഷമാണ്. അവർ ഇങ്ങനെ പാടുന്നു: —

അഹോ അമീഷാം കിമകാരി ശോഭനം
പ്രസന്ന ഏഷാം സ്വിദുത സ്വയം ഹരിഃ
യൈർ ജന്മ ലബ്ധം നൃഷു ഭാരതാജിരേ
മുകുന്ദസേവൌപയികം സ്പൃഹാ ഹി നഃ.

കിം ദുഷ്കരൈഃ നഃ ക്രതുഭിസ്തപോവ്രതൈഃ
ദാനാദിഭിർ വാ ദ്യുജയേന ഫൽഗുനാ
ന യത്ര നാരായണ പാദപങ്കജ-
സ്മൃതിപ്രമുഷ്ടാ തിശയേന്ദ്രിയോത്സവാത്

കല്പായുഷാം സ്ഥാനജയാത് പുനർഭവാത്.
ക്ഷണായുഷാം ഭാരത ഭൂജയോവരം
ക്ഷണേന മർത്ത്യേന കൃതം മനസ്വിനഃ
സംന്യസ്യ സംയാന്ത്യഭയം പദം ഹരേഃ

ന യത്ര വൈകുണ്ഠ കഥാ സുധാപഗാ
ന സാധവോ ഭാഗവതാ സ്തദാശ്രയാഃ
ന യത്രയജ്ഞേശമഖാ മഹോത്സവാഃ
സുരേശലോകോപി ന വൈ സ സേവ്യതാം

പ്രാപ്താ നൃജാതിം ത്വിഹ യേ ച ജന്തവോ
ജ്ഞാന ക്രിയാ ദ്രവ്യകലാപസംഭൃതാം
ന വൈ യതേ രന്ന പുനർഭവായ തേ
ഭൂയോ വനൌകാ ഇവ യാന്തി ബന്ധനം

യൈഃ ശ്രദ്ധയാ ബർഹിഷി ഭാഗശോ ഹവിർ
നിരുപ്തമിഷ്ടം വിധി മന്ത്ര വസ്തുതഃ
ഏകഃപൃഥങ് നാമഭി രാഹുതോ മുദാ
ഗൃഹ്ണാതി പൂർണ്ണഃ സ്വയമാശിഷാം പ്രഭുഃ

സത്യം ദിശത്യർത്ഥിത മർത്ഥിതോ നൃണാം
നൈവാർത്ഥദോ യത് പുനരർത്ഥിതായതഃ
സ്വയം വിധത്തേ ഭജതാ മനിച്ഛതാം
ഇച്ഛാപിധാനം നിജപാദപല്ലവം

യദ്യത്ര നഃ സ്വർഗ്ഗസുഖാവശേഷിതം
സ്വിഷ്ടസ്യ ദത്തസ്യ കൃതസ്യ ശോഭനം
തേനാജനാഭേ സ്മൃതി മജ്ജന്മ നഃ സ്യാത്
വർഷേ ഹരിര്യത് ഭജതാം ശം തനോതി.

അഹോ! ഭാരതത്തിൽ ജനിക്കുന്നവർക്കായി ചെയ്യപ്പെട്ടിരിക്കുന്ന ശോഭനകൃത്യങ്ങൾ എത്ര വളരെയാണ്? അല്ലെങ്കിൽ അങ്ങനെയല്ല; മുകുന്ദനെ സേവിക്കുവാൻ സന്ദർഭം ലഭിക്കുമാറ് ഭാരതവർഷത്തിൽ മനുഷ്യജന്മം ലഭിച്ചിരിക്കുന്നവരെ കുറിച്ച്, ഹരി സ്വയം പ്രസന്നനായി ഭവിച്ചിരിക്കുകയാണ്; മുകുന്ദസേവാ സൌകര്യമുള്ള മാനുഷജന്മം ഞങ്ങൾക്ക ലഭിക്കണമേ. ദുഷ്കരങ്ങളായ ക്രതുക്കളെക്കൊണ്ട് എന്തുഫലം? തപസ്സുകളെക്കൊണ്ട് എന്തുഫലം? വ്രതങ്ങളെക്കൊണ്ട് എന്തുഫലം? ദാനാദികളെക്കൊണ്ടും സ്വർഗ്ഗത്തെക്കൊണ്ടുതന്നെയും, എന്തുഫലം? നാരായണപദപങ്കജങ്ങളെ സ്മരിക്കുന്നതിനു് പ്രമുഷ്ടമായ ഇന്ദ്രിയോത്സവം നിമിത്തം, സ്വർഗ്ഗത്തിൽ സൌകര്യമില്ല; സ്വർഗ്ഗത്തിൻ ആയുസ്സ് ഒരു കല്പം മുഴുവനുമുണ്ട് എന്നുള്ളതു വാസ്തവംതന്നെ; എന്നാൽ സ്വർഗ്ഗവാസികൾക്ക പുനർഭവം ഉണ്ട് എന്നുള്ളതു നിശ്ചയമാണ്. ഭാരതവർഷത്തിൽ ക്ഷണികമായ മാനുഷജന്മം ലഭിക്കുക എന്നതു്, സ്വർഗ്ഗജന്മത്തെ അപേക്ഷിച്ചു ശ്രേഷ്ഠമത്രേ. അവിടെയാണ് കൃതങ്ങളായ സകല കർമ്മങ്ങളും ഏകക്ഷണത്തിൽ ത്യജിച്ചു അഭവമായ ഹരിപദത്തെ പ്രാപിക്കുവാൻ, ബുധിമാനു സൌകര്യമുള്ളതു്. നാരായണ കഥാ സുധാനദികൾ ഇല്ലാത്ത പ്രദേശം, നാരായണാശ്രയം മാത്രം ഏകലക്ഷ്യമായ ഭാഗവത സാധുക്കൾ ഇല്ലാത്ത പ്രദേശം, യജ്ഞേശനായ നാരായണനെ ലക്ഷ്യമാക്കാത്ത മഹോത്സവങ്ങൾ നടക്കുന്ന പ്രദേശം — ആ പ്രദേശം ബ്രഹ്മാവിന്റേതുതന്നെയാകട്ടെ, സേവാർഹമല്ല. എന്നാൽ ജ്ഞാനസമ്പാദനത്തിനു് അവശ്യമായ ഇന്ദ്രിയങ്ങളും, കർമ്മാനുഷ്ഠാനത്തിനു് ആവശ്യമായ ഇന്ദ്രിയങ്ങളും പ്രവൃത്തിക്ക് ആധാരമായ പഞ്ചഭൂതനിർമ്മിതമായ ദ്രവ്യങ്ങളും ഇണങ്ങി മനുഷ്യജന്മത്തെ പ്രാപിച്ച ജന്തുക്കൾ തന്നെയും, പുനർഭവഭയത്തെ ധ്വംസിക്കുന്നതിനായി പരിശ്രമം ചെയ്യാതെ—വലയിൽ വലയുന്ന പക്ഷികളെപ്പോലെ—കഷ്ടം! സംസാരത്തിൽ പെട്ടു വലയുന്നു. ഭക്തിപൂർവ്വം, ഭാഗക്രമമനുസരിച്ച്, വിധിമന്ത്രങ്ങളെ മാനിച്ച്, അഗ്നിയിൽ ഹോമിച്ച ഹവിസ്സിനെ, ബഹുനാമങ്ങളിൽ പ്രശംസിക്കപ്പെടുന്ന ഏകനായ പ്രഭു നാരായണൻ, പ്രീതിപൂർവ്വം സ്വീകരിക്കുന്നു. അഹോ! ഭാരതപ്രജകൾതന്നെ മഹാനുഭാഗന്മാർ! പ്രാർത്ഥിച്ചതൊക്കെയും നാരായണൻ മനുഷ്യർക്ക നൽകുന്നു. സർവ്വാർത്ഥസാരമായ മോക്ഷത്തെ ലഭിക്കുന്നതുവരെയ്ക്കു വീണ്ടും അർത്ഥിക്കുവാൻ മനുഷ്യർ ആവശ്യക്കാർ ആകുന്നു. എന്നാൽ കേവലം നിഷ്കാമഭക്തിയോടുകൂടി ഭജിക്കുന്നവർക്ക നാരായണൻ, സർവ്വകാമസംഭാവകമായ സ്വപാദപല്ലവത്തെ കാണിച്ചുകൊടുക്കുന്നു. യാഗംനിമിത്തമോ, ദാനംനിമിത്തമോ, അപരകർമ്മാനുഷ്ഠാനം നിമിത്തമോ, സമ്പാദിച്ച പുണ്യത്തിന്റെ ഒരംശം എങ്കിലും സ്വർഗ്ഗസുഖം അനുഭവിച്ചശേഷം, ഞങ്ങൾക്ക ശേഷിക്കുമെങ്കിൽ — ഞങ്ങൾ അജനാഭം എന്നു അപരനാമമുള്ള ഭാരതവർഷത്തിൽ ജനിക്കണമേ! അവിടെ ജനിക്കുന്നവർക്ക നാരായണൻ സുഖം നൽകുന്നു. ഞങ്ങൾ ഭാരതവർഷത്തിൽ

എന്നു പിറക്കും? ഞങ്ങൾ ഹരിപദത്തെ എന്നു പ്രാപിക്കും? ഭാരതവർഷത്തിൽ പിറന്ന ശേഷം ധർമ്മത്തിൽ നിൽക്കാത്തവൻ, അമൃതസമുദ്രത്തെ ഉപേക്ഷിച്ച് ഹാലാഹലമഹാസമുദ്രത്തെ സ്വീകരിക്കുന്നു.

ഇങ്ങനെ ജംബൂദ്വീപത്തെക്കുറിച്ചു സംക്ഷേപമായി ഇവിടെ പറഞ്ഞു. ജംബൂദ്വീപത്തെ സംബന്ധിച്ച എട്ടു ഉപദ്വീപങ്ങളെ സംബന്ധിച്ചു ചിലേടങ്ങളിൽ പ്രസ്താവമുണ്ട്. സ്വർണ്ണപ്രസ്ഥം, ചന്ദ്രശുക്ലം, ആവർത്തനം, രമണകം, മന്ദരഹരിണം, പാഞ്ചജന്യം, സിംഹളം, ലങ്ക — ഇങ്ങനെയാണ് അവയുടെ നാമങ്ങൾ. യജ്ഞതുരഗത്തെ അന്വേഷിച്ചു ഭൂമിയെ തുരന്ന സഗരപുത്രന്മാർ, ഈ ഉപദ്വീപങ്ങളെ നിർമ്മിച്ചു.

ജംബുദ്വീപത്തെ ഒഴിച്ചുള്ള ദ്വീപങ്ങൾ.

ജംബൂദ്വീപത്തിന്റെ ചുററിലും ലവണസമുദ്രം കിടക്കുന്നു എന്നു മുകളിൽ പറഞ്ഞു. ലവണസമുദ്രത്തിനു ജംബൂദ്വീപത്തിന്റെ വലിപ്പമുണ്ട്. പ്ലക്ഷദ്വീപം ലവണസമുദ്രത്തിന്റെ ഇരട്ടി വലിപ്പമുള്ളതാകുന്നു. പ്ലക്ഷദ്വീപത്തിന്റെ മദ്ധ്യത്തിൽ ഒരു പ്ലക്ഷവൃക്ഷമുണ്ട്. അതിന്റെ വലിപ്പം ജംബൂദ്വീപത്തിൽ നിൽക്കുന്ന ജംബുവിന്റേതുതന്നെ. ആ പ്ലക്ഷം നിമിത്തമാണ്, ദ്വീപത്തിന് അതിന്റെ നാമം ഉണ്ടായതു്. ആ പ്ലക്ഷവൃക്ഷം കനകമയമാണ്. ദ്വീപത്തിൽ ദേവത ഏഴു നാക്കുകളുള്ള അഗ്നിതന്നേ. പ്ലക്ഷദ്വീപത്തിൽ അധിപതി പ്രിയവ്രതന്റെ പുത്രനായ ഇധ്മജിഹ്വനാണ്. ഇധ്മജിഹ്വൻ ദ്വീപത്തെ ഏഴു വർഷങ്ങളായി വിഭാഗിച്ചു് ഏഴു പുത്രന്മാർക്കായി ദാനം ചെയ്തു്, ആത്മയോഗസ്ഥനായി പരിണമിച്ചു്, ആധിപത്യത്തിൽനിന്നു പിൻവാങ്ങി. ആ ഏഴു വർഷങ്ങളുടെ നാമങ്ങൾ, ശിവം, യവസം, സുഭദ്രം, ശാന്തം, ക്ഷേമം, അമൃതം, അഭയം എന്നാണ്; അവയെ പുല്ലിംഗരൂപമാക്കിയാൽ, അവയിൽ ആധിപത്യം ലഭിച്ച കുമാരന്മാരുടെ നാമങ്ങൾ സിദ്ധമായി. ഓരോ വർഷത്തിലും ഓരോ പർവ്വതവും ഓരോ നദിയും ഉണ്ടു്. പർവ്വതങ്ങളുടെ നാമങ്ങൾ മണിക്കൂടം, വജ്രക്കൂടം, ഇന്ദ്രസേനൻ, ജ്യോതിഷ്മാൻ, സുവർണ്ണം, ഹിരണ്യഷ്ഠീവം, മേഘമാല എന്നാണ്. അവ പ്ലക്ഷദ്വീപത്തിന്റെ അതിരുകളായി കിടക്കുന്നു. നദികളുടെ നാമങ്ങൾ അരുണ, നൃമ്ണ, അംഗിരസ്, സാവിത്രി, സുപ്രഭാത, ഋതംഭര, സത്യംഭര എന്നാണ്. ആ ദ്വീപത്തിൽ ജനങ്ങൾ ഹംസന്മാർ, പതംഗന്മാർ, ഊർദ്ധ്വായനന്മാർ, സത്യാംഗന്മാർ എന്ന നാലു വർണ്ണക്കാരാണ്. അവർ അരുണ മുതലായ ഏഴു നദികളിലെ ജലത്തെ സ്പർശിച്ചു രജസ്സ് തമസ്സ് എന്നിവയിൽനിന്നു മുക്തന്മാരായി സഹസ്രായുഷ്മാന്മാരായി, ദേവന്മാരെപ്പോലെ, സുന്ദരന്മാരായി വർത്തിക്കുന്നു. അവിടെ പ്രസവം യാതൊരു ക്ലേശവും കൂടാതെ നടക്കുന്നു. അവർ ഋക്, യജുസ്സ്, സാമം എന്ന മൂന്നു വേദങ്ങളിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗദ്വാരമായ ഭഗവാനെ സൂര്യനെന്നു സങ്കല്പിച്ചു് ഉപാസിക്കുന്നു. അവർ ജപിക്കുന്നതു് ഇങ്ങനെയാണ്.

> പ്രത്നസ്യ വിഷ്ണോർ രൂപം യത് സത്യസ്യ തസ്യ ബ്രഹ്മണഃ
> അമൃതസ്യ ച മൃത്യോശ്ച സൂര്യ്യ മാത്മാന മീമഹി.

“ഞങ്ങൾ ആത്മാവും വിഷ്ണുവിന്റെ ഒരു രൂപവും ആയ സൂര്യനെ നമസ്കരിക്കുന്നു; ആ നിത്യപുരുഷൻ സത്യം, ഋതം, ബ്രഹ്മം, അമൃതം, മൃത്യു എന്നിവയുടെ അധിപനാകുന്നു.” പ്ലക്ഷം മുതലായ അഞ്ചു ദ്വീപങ്ങളിൽ പ്രജകൾ, ആയുസ്സ്, ഇന്ദ്രിയം, ഓജസ്സ്, സഹം ബലം, ബുദ്ധി, വിക്രമം എന്നവകൊണ്ടു് അനുഗൃഹീതന്മാരാകുന്നു. ആ ഗുണങ്ങൾക്കു് അവിടെ അവസ്ഥാഭേദം ഉണ്ടാകുന്നില്ല. പ്ലക്ഷദ്വീപത്തെ ചുററി ആ ദ്വീപത്തിന്റെ വലിപ്പത്തിൽ ഇക്ഷുരസോദം കിടക്കുന്നു. ഇക്ഷുരസോദത്തെ ചുററി, നാലു ലക്ഷം യോജന വിസ്താരത്തിൽ ശാല്മലദ്വീപം കിടക്കുന്നു. ശാല്മലദ്വീപത്തിൽ ശാല്മലവൃക്ഷം ഉണ്ടു്. ആ വൃക്ഷത്തിനു പ്ലക്ഷത്തിന്റെ വലിപ്പമാണ്. ശാല്മലിവൃക്ഷത്തിന്മേൽ വേദഗീതങ്ങളെ പാടിക്കൊണ്ടിരിക്കുന്ന പക്ഷിരാജാവായ ഗരുഡന്റെ നിലയനം ഉണ്ടു്. ആ ദ്വീപത്തിന്റെ അധിപതി പ്രിയവ്രതന്റെ പുത്രനായ യജ്ഞബാഹുവാണ്. യജ്ഞബാഹു, ദ്വീപത്തെ—സുരോചനം, സൌമനസ്യം, രമണകം, ദേവവർഷം, പാരിഭദ്രം, ആപ്യായനം, അവിജ്ഞാതം എന്നിങ്ങനെ ഏഴായി വിഭാഗിച്ചു്, അതേ നാമങ്ങളെത്തന്നെ വഹിക്കുന്ന സ്വപുത്രന്മാർക്കു ദാനം ചെയ്തു. ആ ഏഴു വർഷങ്ങളിൽ ഏഴു പർവ്വതങ്ങളും ഏഴു നദികളും ഉണ്ടു്. ഏഴു പർവ്വതങ്ങൾ സ്വരസം, ശതശൃംഗം, വാമദേവം, കുന്ദം, മുകുന്ദം, പുഷ്പവർഷം, സഹസ്രശ്രുതി എന്നിവയും, ഏഴു നദികൾ, അനുമതി, സിനീബാലി, സരസ്വതി, കുഹൂ, രജ

---

പ്ലക്ഷഃ=അത്തി.

സത്യം-ജീവിതധർമ്മം; ഋതം=യഥാർത്ഥധർമ്മം. ബ്രഹ്മം=ധർമ്മോപദേശം ചെയ്യുന്ന വേദം. അമൃതം=ധർമ്മാനുഷ്ഠാനഫലം; മൃത്യു=ധർമ്മഭ്രംശത്തിൽനിന്നു ജനിക്കുന്ന ദോഷം.

നി, നന്ദ, രാക എന്നിവയും ആണ്. ആ ദ്വീപത്തിൽ പ്രജകൾ, ശ്രുതധരന്മാർ, വീര്യധരന്മാർ, വസുന്ധരന്മാർ, ഇഷുന്ധരന്മാർ എന്ന നാലു വർഗ്ഗങ്ങളിൽ പെടുന്നു. അവർ വേദമയനായ ഭഗവാൻ സോമൻ എന്ന ആത്മാവിനെ വേദത്തെക്കൊണ്ട് യജിക്കുന്നു. അവർ സോമനെ ധ്യാനിക്കുന്നത് ഇങ്ങനെയാണ്.

സ്വഗോഭിഃ പിതൃദേവേഭ്യോ വിഭജൻ കൃഷ്ണശുക്ലയോഃ
പ്രജാനാം സർവാസാം രാജാന്ധഃ സോമോ ന ആസ്ത്വിതി.

"കൃഷ്ണപക്ഷത്തിലും ശുക്ലപക്ഷത്തിലും പിതൃക്കൾക്കും ദേവകൾക്കും സ്വരശ്മികളെ വിഭജിച്ചു നൽകുന്ന സോമൻ, സർവപ്രജകൾക്കും ഭക്ഷണം നൽകട്ടെ" ശാല്മലദ്വീപത്തിന്റെ ചുററിലും സുരോദവും അതിന്റെ ചുററിലും കുശദ്വീപവും കിടക്കുന്നു. കുശദ്വീപത്തിനു ശാല്മലദ്വീപത്തിന്റെ ഇരട്ടി വലിപ്പമുണ്ട്. ആ ദ്വീപത്തിൽ ദേവന്മാർ വളർത്തുന്ന ഒരു കുശവൃക്ഷം ഉണ്ട്. കത്തുന്ന തീപോലെ നിൽക്കുന്ന ആ കുശവൃക്ഷം, സ്വപ്രഭകൊണ്ട് ദിക്കുകളെ പ്രഭപ്പെടുത്തുന്നു. കുശദ്വീപത്തിന്റെ അധിപനായ പ്രിയവ്രതപുത്രൻ—ഹിരണ്യരേതസ്സ്—ദ്വീപത്തെ, വസു, വസുദാനം, ദൃഢരുചി, നാഭിഗുപ്തം, സ്തുത്യവ്രതം, വിവിക്തം, വാമദേവം എന്നിങ്ങനെ ഏഴായി വിഭജിച്ച്, അതാതു സ്ഥാനങ്ങളെ വാഴിക്കുന്ന ഏഴു പുത്രന്മാരിൽ സമർപ്പിച്ച് തപസ്സ് അനുഷ്ഠിച്ചു. ആ ദ്വീപത്തിലും, അതിർമലകളും, നദികളും, ഏഴാണ്. ചക്രം, ചതുശ്ശൃംഗം, കപിലം, ചിത്രകൂടം, ദേവാനീകം, ഊർദ്ധ്വരോമം, ദ്രമിണം എന്ന മലകളിൽനിന്ന് യഥാക്രമം രസകുല്യ, മധുകുല്യ, മിത്രവിന്ദ, ശ്രുതവിന്ദ, ദേവഗർഭ, ഘൃതച്യുത മന്ത്രമാല എന്ന നദികൾ സ്രവിക്കുന്നു. ആ നദികളിലുള്ള ജലം ഉപയോഗിച്ചു, കുശദ്വീപനിവാസികളായ കുശലന്മാർ, കോവിദന്മാർ, അഭിയുക്തന്മാർ, കുലകന്മാർ എന്നവർ അഗ്നിസ്വരൂപനായ ഭഗവാനെ, കർമ്മകൌശലംകൊണ്ട് യജിക്കുന്നു. അവർ ധ്യാനിക്കുന്നത് ഇങ്ങനെയാണ്.

പരസ്യ ബ്രഹ്മണഃ സാക്ഷാൽ ജാതവേദോഽസി ഹവ്യവാട്
ദേവാനാം പുരുഷാംഗാനാം യജ്ഞേന പുരുഷം യജേ.

"അല്ലയോ അഗ്നേ! അങ്ങ് ഞങ്ങളുടെ ഹവ്യത്തെ പരമമായ ബ്രഹ്മസന്നിധിയിലേക്കു നയിക്കുന്നു. പുരുഷന്റെ അംഗങ്ങളായ ദേവന്മാർ ചെയ്യുന്ന യജ്ഞങ്ങളെക്കൊണ്ട്, അങ്ങ് പുരുഷനെ പുരസ്കരിച്ച്, യജിക്കണമേ." കുശദ്വീപത്തിന്റെ ചുററിലും ഘൃതോദവും, അതിന്റെ ചുററിലും കുശദ്വീപത്തിന്റെ ഇരട്ടി വലിപ്പത്തിൽ പതിനാറുലക്ഷം യോജന വിസ്താരത്തിൽ, ക്രൌഞ്ചദ്വീപവും കിടക്കുന്നു. ക്രൌഞ്ചദ്വീപത്തിൽ ക്രൌഞ്ചം എന്ന പേരായ ഒരു പർവതമുണ്ട്. ക്രൌഞ്ചപർവതത്തിന്റെ നിതംബങ്ങൾ ഗുഹൻ ചെയ്യുന്ന താഡനങ്ങൾ നിമിത്തം പരിക്ഷീണിക്കാറുണ്ട്, എങ്കിലും ക്ഷീരോദത്തിൽനിന്ന് ഉയരുന്ന മേഘങ്ങളിൽ നിന്നുണ്ടാകുന്ന വർഷം നിമിത്തം ഭയം ഒഴിഞ്ഞുതന്നെ നിൽക്കുന്നു. ആ ദ്വീപത്തിലും അധിപതി പ്രിയവ്രതന്റെ ഒരു പുത്രനായ ഘൃതപൃഷ്ഠനാകുന്നു. ഘൃതപൃഷ്ഠൻ ദ്വീപത്തെ ഏഴായി ഭാഗിച്ച്, ഓരോ വർഷത്തിലും ഓരോ പുത്രനെ അധിപതിയായി കല്പിച്ചശേഷം, പരമകല്യാണയശസ്സനും ആത്മഭൂതനും ആയ ഹരിയുടെ ചരണാരവിന്ദങ്ങളെ പ്രാപിച്ചു. ഘൃതപൃഷ്ഠന്റെ പുത്രന്മാർ ആമൻ, മധുരുഹൻ, മേഘപൃഷ്ഠൻ, സുധാമാ, ഭ്രാജിഷ്ഠൻ, ലോഹിതാർണ്ണൻ, വനസ്പതി എന്നവരാണ്. അവർ അധിപത്യം ചെയ്യുന്ന വർഷങ്ങൾക്കും പേരുകൾ അവതന്നെ. അവിടെയുള്ള സീമാഗിരികൾക്കു ശുക്ലം, വർദ്ധമാനം, ഭോജനം, ഉപബർഹിണം, നന്ദം, നന്ദനം, സർവതോഭദ്രം എന്നു നാമങ്ങളാണ്. നദികൾക്കു അഭയ, അമൃതൌഘ, ആര്യക, തീർത്ഥവതി, വൃത്തിരൂപവതി, പവിത്രവതി, ശുക്ല എന്നു നാമങ്ങളാണ്. ആ നദികളിലുള്ള പരിശുദ്ധജലങ്ങളെ കൈകളിൽ കോരി, അഞ്ജലികൂപ്പിക്കൊണ്ട്, പുരുഷന്മാർ, ഋഷഭന്മാർ, ദ്രമിണന്മാർ ദേവകന്മാർ എന്ന നാലുജാതി പ്രജകൾ, ജലമയനായ ദേവനെ—വരുണനെ—ഇങ്ങനെ സ്തുതിക്കുന്നു.

ആപഃ പുരുഷവീര്യാഃ സ്ഥ പുനന്തീർ ഭൂർഭുവഃ സുവഃ
താ നഃ പുനീതാമീവഘ്നീഃ സ്പൃശതാമാത്മനാ ഭുവഃ.

അല്ലയോ ജലങ്ങളെ! നിങ്ങൾ പുരുഷവീര്യത്താൽ അനുഗ്രഹീതരാകുന്നു. ഭൂ ഭുവർ സ്വർ എന്ന മൂന്നുലോകങ്ങളെ പരിശുദ്ധമാക്കുന്ന നിങ്ങൾ ഞങ്ങളെ ശുദ്ധിചെയ്യണമേ. സ്പർശിക്കുന്നവരെ ശുദ്ധിചെയ്യാൻ നിങ്ങൾ കഴിവുള്ളവരാകുന്നു. ക്രൌഞ്ചത്തിന്റെ ചുററിലും ക്ഷീരോദവും, അതിന്റെ ചുററിലും ശാകദ്വീപവും കിടക്കുന്നു. ശാകദ്വീപത്തിന്റെ വലിപ്പം മുപ്പത്തിരണ്ടുലക്ഷം യോജനയാണ്. ശാകദ്വീപത്തിൽ ഒരു ശാകമഹാവൃക്ഷമുണ്ട്. അതിൽനിന്നു പുറപ്പെടുന്ന സുരഭിയായ സുഗന്ധം ദ്വീപത്തിന്റെ സർവാംശങ്ങ

---

ശാല്മലവൃക്ഷം=ഇലവുമരം.

ളിലും വ്യാപിക്കുന്നു. ആ ദ്വീപത്തിലും അധിപതി ഒരു പ്രൈയവ്രതനായ മേധാതിഥിയായിരുന്നു. മേധാതിഥിയും ദ്വീപത്തെ ഏഴായി വിഭജിച്ചു പുരോജവൻ, മനോജവൻ, പവമാനൻ, ധൂമ്രാനീകൻ, ചിത്രരേഫൻ, ബഹുരൂപൻ, വിശ്വധാരൻ എന്ന പുത്രന്മാരിൽ സമർപ്പിച്ചു; മേധാതിഥി തപോവനത്തെ പ്രവേശിച്ചു. അവിടെയും അതിർമലകളും ആറുകളും ഏഴാണ്. മലകളുടെ പേരുകൾ ഈശാനൻ, ഉരുശൃംഗം, ബലഭദ്രം, ശതകേസരം, സഹസ്രസ്രോതസ്സ്, ദേവപാലം, മഹാനസം എന്നും, ആറുകളുടെ പേരുകൾ അനഘ, ആയുർദ്ദ, ഉഭയസ്പൃഷ്ടി, അപരാജിത, പഞ്ചനദി, സഹസ്രശ്രുതി, നിജധൃതി എന്നും ആണ്. ഋതവ്രതന്മാർ സത്യവ്രതന്മാർ, ദാനവ്രതന്മാർ, അനുവ്രതന്മാർ എന്ന പേരായ ദ്വീപപുരുഷന്മാർ പ്രാണായാമംകൊണ്ടു രജസ്സിനേയും തമസ്സിനേയും നശിപ്പിച്ചശേഷം, വായ്വാത്മകനായ ഭഗവാനെ പരമസമാധിപൂർവം ഇങ്ങനെ ഭജിക്കുന്നു:—

അന്തഃ പ്രവിശ്യ ഭൂതാനി യോ ബിഭർത്ത്യാത്മ കേതുഭിഃ
അന്തര്യാമീശ്വരഃ സാക്ഷാത് പാതു നോ യദ്വശേ സ്ഫുടം.

"ഭൂതങ്ങളുടെ അന്തർഭാഗങ്ങളിൽ പ്രവേശിച്ചു സ്വന്തം കർമ്മങ്ങളെക്കൊണ്ട് ഭൂതങ്ങളെ ഭരിക്കുന്ന അന്തര്യാമിയായ ഈശ്വരൻ സ്വവശത്തുനിൽക്കുന്ന ഞങ്ങളെ രക്ഷിക്കണമേ." ശാകദ്വീപത്തിന്റെ ചുററിലും ദധിമണ്ഡോദവും അതിന്റെ ചുററിലും അറുപത്തിനാലുലക്ഷം യോജന വിസ്താരത്തിൽ പുഷ്കരദ്വീപവും കിടക്കുന്നു. പുഷ്കരദ്വീപത്തിന്റെ മദ്ധ്യത്തിൽ മാനസോത്തരപർവ്വതം നിൽക്കുന്നു. മാനസോത്തരപർവ്വതം തെക്കുവടക്കാണ്; അതിനാൽ ദ്വീപം കിഴക്കേ അർദ്ധമെന്നും, പടിഞ്ഞാറേ അർദ്ധമെന്നും രണ്ടായി പിളർന്നിട്ടുണ്ട്. മാനസോത്തരം പതിനായിരം യോജന നീളവും വീതിയും ആയി ചതുരമാണ്. അതിന്റെ നാലു കോണുകളിൽ ഇന്ദ്രൻ മുതലായ നാലു ലോകപാലന്മാരുടെ നാലു നഗരങ്ങൾ ഉണ്ട്. സൂര്യരഥചക്രം ഉറച്ചിരിക്കുന്നത് മാനസോത്തരത്തിന്റെ ഉച്ചത്തിലാണ്. ആ ദ്വീപത്തിലും, അധിപതി ഒരു പ്രൈയവ്രതനായ വീതിഹോത്രനാണ്. വീതിഹോത്രന്റെ രണ്ടു പുത്രന്മാർ—രമണനും, ധാതകിയും—പുഷ്കരദ്വീപത്തിന്റെ രണ്ടു ഖണ്ഡങ്ങളിൽ അധിപതിമാരാണ്. വീതിഹോത്രനാകട്ടെ, ജ്യേഷ്ഠന്മാരെ അനുകരിച്ച്, ഭഗവത്കർമ്മശീലനായി പരിണമിച്ചു. പുഷ്കരദ്വീപനിവാസികൾ ബ്രഹ്മരൂപനായ ഭഗവാനെ ഇങ്ങനെ സ്തുതിക്കുന്നു:—

യഃ തത് കർമ്മമയം ലിംഗം ബ്രഹ്മലിംഗം ജനോർച്ചയേത്
ഏകാന്തമദ്വയം ശാന്തം തസ്മൈ ഭഗവതേ നമഃ.

"സകല കർമ്മങ്ങളുടേയും ലക്ഷ്യവും പരബ്രഹ്മത്തിന്റെ ലക്ഷ്യവും, ഉപാസനാർഹനും, ഏകാന്തനും, അദ്വയനും, ശാന്തനുമായ ഭഗവാനെ ഞങ്ങൾ നമസ്കരിക്കുന്നു." പുഷ്കരദ്വീപത്തിന്റെ ചുററിലും പുഷ്കരദ്വീപത്തിന്റെ വിസ്താരത്തിൽ സ്വാദൂദകസമുദ്രം കിടക്കുന്നു. ആ സമുദ്രത്തിൽ പത്തുകോടി ഇതളുകളുള്ള പരമവിപുലമായ ഒരു താമരയുണ്ട്. അതിന്റെ അമല കനകപത്രങ്ങൾ ജ്വലനശിഖകളെപ്പോലെ എരിഞ്ഞു നിൽക്കുന്നു. അത് ഭഗവാൻ ബ്രഹ്മാവിന്റെ കമലാസനമായി കല്പിക്കപ്പെട്ടിട്ടുള്ളതാണ്. ശുദ്ധോദക സമുദ്രത്തിന്റെ പുറത്തു ലോകാലോക പർവ്വതം നിൽക്കുന്നു. ലോകാലോകപർവ്വതത്തിന്റെ അങ്ങേപ്പുറത്തു സൂര്യപ്രകാശം കടക്കുന്നില്ല. സൂര്യപ്രകാശം എത്തുന്നിടമൊക്കയും ലോകവും അതിന്റെ അപ്പുറം അലോകവും ആണ് എന്നാണ് പറയപ്പെടുന്നത്. ലോകാലോക പർവ്വതങ്ങൾക്ക് അങ്ങേപ്പുറം കണ്ണാടിപോലുള്ള ഒരു കനക പ്രദേശമാണ്. അതിൽ പ്രവേശിക്കുന്ന ജീവികൾ തിരികെ വരുന്നില്ല; അതിൽ ഒരു ജീവിയും പ്രവേശിക്കുന്നതും ഇല്ല. ലോകത്തിനും അലോകത്തിനും മദ്ധ്യത്തിൽ നില്ക്കുന്നതിനാൽ ആ മഹാപർവ്വതത്തിന്, ലോകാലോകം എന്ന നാമം സിദ്ധിച്ചു. ലോകാലോകപർവ്വതത്തെ ത്രിലോകങ്ങളുടെ അതിരിൽ ഈശ്വരൻ പ്രതിഷ്ഠിച്ചിരിക്കുന്നു. സൂര്യന്റെ രശ്മികളാകട്ടെ, ധ്രുവന്റെ രശ്മികളാകട്ടെ, ലക്ഷങ്ങളായ മററു ജ്യോതിർഗ്ഗണങ്ങളുടെ രശ്മികളാകട്ടെ, അതിക്രമിക്കാത്ത അളവിൽ ലോകാലോകം അത്യുന്നതമായി നിൽക്കുന്നു. ജ്യോതിർ പ്രഭാപ്രസാദം ലഭിക്കുന്നത്, ലോകാലോക വലയത്തിനകത്തുള്ള ഭൂ, ഭുവർ, സ്വർ എന്നു മൂന്നു ലോകങ്ങളിൽ മാത്രമാകുന്നു. മുകളിൽ വിവരിക്കപ്പെട്ടവയും സൂര്യപ്രകാശം ലഭിക്കുന്നവയും ആയ പ്രദേശം, അമ്പതു കോടിയോജന വിസ്താരമാണെന്നു വിദ്വാന്മാർപറയുന്നു. അതിന്റെ നാലിലൊന്നു വിസ്താരം ലോകാലോക പർവ്വതങ്ങൾക്ക് ഉണ്ട്. ലോകാലോകത്തെ അതിക്രമിച്ചു നാലു ദിക്കുകൾ കിടക്കുന്നു. അവയിൽ ഋഷഭൻ, പുഷ്കരചൂഡൻ, വാമനൻ, അപരാജിതൻ എന്ന നാലു ഗജശ്രേഷ്ഠന്മാരെ, അഖില ജഗദ്ഗുരുവായ ബ്രഹ്മാവ്, സകല ലോകങ്ങളെ സ്ഥാനങ്ങളിൽ നിർത്തുവാനായി, നിയോഗിച്ചിരിക്കുന്നു. ആ ഗജങ്ങളും ഇന്ദ്രൻ മുതലായ ലോകപാലന്മാരും, കൃത്യങ്ങളെ അനുഷ്ഠിക്കുന്നതിനായി, ഭഗവദ്വീര്യം കൊണ്ട് ഉത്തേജി[illegible]ക്കപ്പെട്ടേണ്ടു

ണ്ടു്. ആയതിലേയ്ക്കു പരമ മഹാപുരുഷൻ, മഹാ വിഭൂതിപതി, സർവ്വാന്തര്യാമി ആയ ഭഗവാൻ, വിശുദ്ധസത്വനായി, ധർമ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, അഷ്ടസിദ്ധികൾ എന്നു ലക്ഷണങ്ങളോടു കൂടിയവനായി, വിഷ്വക്സേനൻ മുതലായ പരിവാരങ്ങളോടുകൂടിയവനായി, എട്ടു കൈകളിൽ എട്ടു് ആയുധങ്ങളെ എടുത്തു പിടിച്ചുകൊണ്ടു്, സകല ലോക സ്വാസ്ഥിയെ നിർവ്വഹിച്ചുകൊണ്ടു്, ലോകാലോകത്തിൽ സിംഹാസനാരൂഢനായിരിക്കുന്നു. ആ പ്രഭു സ്വമായകൊണ്ടു നിശ്ചയിച്ച വിവിധ ലോകയാത്രകളെ സംരക്ഷിച്ചുകൊണ്ടു് കല്പാന്തം വരയ്ക്കു് ആത്മയോഗത്തിൽ അങ്ങനെ വർത്തിക്കയും ചെയ്യും. ലോകാലോകത്തിന്റെ പുറത്തു കിടക്കുന്ന അലോകം വിസ്താരം കൊണ്ടു് അകത്തു കിടക്കുന്ന ലോകങ്ങൾക്കു സമമാകുന്നു. അലോകത്തിനു് അങ്ങേപ്പുറത്തു വിശുദ്ധമായ ലോകേശ്വര ഗതിയാകുന്നു. അല്പനായ മനുഷ്യ! നീ എന്തു കണ്ടു?



# ഹൈന്ദവ ധൎമ്മ സുധാകരം.

## ഉല്പത്തി കാണ്ഡം.

---

൧.

### സൎഗ്ഗം—പ്രാകൃതസൃഷ്ടി.

പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാ വിമൌ—ഗീത

നാഹോ ന രാത്രിഃ ന നഭോ ന ഭൂമിഃ
നാസീ ത്തമോ ജ്യോതി രഭൂത് ന ച അന്യത്

ശ്രോത്ര്യാദിബുദ്ധ്യാനുപലഭ്യ മേകം
പ്രാധാനികം ബ്രഹ്മ പുമാൻ തദാസീത്—വിഷ്ണുപുരാണം.

യത് തത് ത്രിഗുണ മവ്യക്തം

പ്രകൃതേഃ ഗുണസാമ്യസ്യ നിർവിശേഷസ്യ മാനവി
ചേഷ്ടായതഃ സ ഭഗവാൻ കാല ഇത്യുപലക്ഷിതഃ

ദൈവാൽ ക്ഷുഭിതധൎമ്മിണ്യാം സ്വസ്യാം യോനൌ പരഃ പുമാൻ
ആധത്ത വീൎയ്യം സാസൂത മഹത്തത്വം ഹിരണ്മയം

ആദ്യ സ്തു മഹതഃ സൎഗ്ഗോ ഗുണവൈഷമ്യ മാത്മനഃ

മഹത്തത്വം=സൎവ്വലൌകികചൈതന്യം. Universal consciousness. At this distance of time it is difficult to understand what Kapila really meant by Mahat the first development of Prakriti—Ananda Acharya.

യദാഹുഃ വസുദേവാഖ്യം ചിത്തം തൽ മഹദാത്മകം

ദ്രവ്യശക്തിഃ ക്രിയാശക്തിഃ ജ്ഞാനശക്തി രിതിപ്രഭോ

ഭൂതസൎഗ്ഗ സ്തൃതീയ സ്തു തന്മാത്രോ ദ്രവ്യശക്തിമാൻ
ചതുൎത്ഥഃ ഐന്ദ്രിയസൎഗ്ഗോ യ സ്തു ജ്ഞാനക്രിയാത്മകഃ

ഇന്ദ്രിയാണി ഹയാ നാഹുഃ വിഷയാൻ തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേ ത്യാഹുഃ മനീഷിണഃ—കാഠകം

ഷഡിമേ പ്രാകൃതാഃ സൎഗ്ഗാഃ.

Thus it will be seen that Narayana is the real creator, He creates at first the eight, the main abstract and concrete principles—consciousness, ego, mind and the five elements. After the creation of these was created the first concrete form Brahma who was to creat the details—Premananda Bharaty.

താ ഹി ചൈകൈകശഃ സ്രഷ്ടും അസമൎത്ഥാനി ഭൌതികം
സംഹത്യ ദൈവയോഗേന ഹൈമമണ്ഡല മവാസൃജൻ.

സോഽന്തഃപ്രവിഷ്ടോ ഭഗവാൻ ചേഷ്ടാരൂപേണ തം ഗതം
ഭിന്നം സംയോജയാമാസ സ സുപ്തം കൎമ്മ പ്രബോധയൻ

അണ്ഡകോശോ ബഹി രയം പഞ്ചാശത്‌കോടി വിസ്തൃതം
ഹിരണ്മയഃ സ പുരുഷഃ സഹസ്ര പരിവത്സരാൻ
അണ്ഡകോശ ഉവാസാപ്സു സർവ്വ സത്വോപബൃംഹിതഃ

എഷ ഹ്യശേഷസത്വാനാം ആത്മാംശഃ പരമാത്മനഃ
ആദ്യോവതാരോ യത്രാസൌ ഭൂതഗ്രാമോ വിഭാവ്യതേ.

എതത് ഭഗവതോ രൂപം സ്ഥൂലം തേ വ്യാഹൃതം മയാ
മഹ്യാദിഭിഃ ചാവരണൈഃ അഷ്ടഭിർ ബഹി രാവൃതം:—ഭാഗവതം

ഭൂമി രാപോ*f*നലോ വായുഃ ഖം മനോ ബുദ്ധി രേവ ച
അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതി രഷ്ടധാ:—ഗീത

അതഃപരം സൂക്ഷ്മതമം അവ്യക്തം നിർവിശേഷണം
അനാദി മധ്യ നിധനം നിത്യം വാങ്മനസഃ പരം

അപരേയ മിത സ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത്:—ഗീത

ഉഭേപി ന ഗൃഹ്ണന്തി മയസ്യഷ്ടേ വിപശ്ചിതഃ.

നിർവികാരമായ ബ്രഹ്മം അനാദിയാണ്. പ്രകൃതി എന്നതും, ബ്രഹ്മത്തെപ്പോലെ, അനാദിതന്നെ; പ്രകൃതി എന്നതു് സൃഷ്ടിക്കപ്പെട്ട പദാർത്ഥമല്ല; പരബ്രഹ്മത്തെപ്പോലെ, പരമാത്മാവിനെപ്പോലെ, പുരുഷനെപ്പോലെ തന്നെ—അനാദിയും അനന്തവും ആണ്. എന്നിങ്ങനെ സാംഖ്യന്മാർക്ക് വാദമുണ്ട്; എങ്കിലും പ്രകൃതി, നാരായണനിൽ നിന്ന് ഭവിച്ചു എന്നാണ് വേദാന്തം. ആ വാദത്തിലേയ്ക്കു ഇവിടെ പ്രവേശിക്കുന്നില്ല; എന്നാൽ വേദാന്തവാദം അനുസരിച്ചുതന്നെ വിഷയപ്രാഗമനം ഇവിടെ ചെയ്യുന്നു. നിർവികാരമായ ബ്രഹ്മം അനാദിയാണ്; ആ ബ്രഹ്മത്തിൽ അവ്യക്തപ്രകൃതി ഭവിച്ചു; അവ്യക്തപ്രകൃതിയുടെ ലക്ഷണം ചിന്താതീതമാണ്. അതു പകലല്ല, രാത്രിയല്ല ഭൂമിയല്ല, ആകാശമല്ല, ജ്യോതിസ്സല്ല, തമസ്സല്ല വേറെ യാതൊന്നുമല്ല, അതു പഞ്ചേന്ദ്രിയങ്ങളിലൊ ബുദ്ധിയിലോ, ഒതുങ്ങുന്നതല്ല. അതിനെ ചിലപ്പോൾ പ്രധാനം എന്നു പറയും. പ്രകൃതി എന്നതു സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളുടെ സംഘാതമാകുന്നു. സത്വം, രജസ്സ് തമസ്സ് എന്നിവ സമാവസ്ഥയിൽ നിൽക്കുന്ന പ്രകൃതിയെ അവ്യക്തപ്രകൃതി എന്നു പറയും. അവ്യക്തപ്രകൃതിയുടെ ഗുണങ്ങളായ സത്വരജസ് തമസ്സുകൾ—കാലത്തിന്റെ വ്യാപാരത്താൽ—കാലസ്വരൂപനായ ഭഗവാന്റെ ചോദനത്താൽ—ക്ഷോഭിക്കുക ഉണ്ടായി. ക്ഷോഭിച്ച ധർമ്മങ്ങളോടുകൂടിയ പ്രകൃതിയിൽ പരമനായ പുരുഷൻ —അപരബ്രഹ്മം— സ്വവീര്യത്തെ പ്രവേശിപ്പിക്കുന്നു. ഇതാണ്, ഒന്നാമത്തതായ അവസ്ഥാഭേദം. ഈ വികാരം നിമിത്തം പരംപുരുഷന്റെ വീര്യം പ്രകൃതിയിൽ പ്രവേശിച്ചപ്പോൾ ജനിച്ചതിനെ—അല്ലെങ്കിൽ അവസ്ഥാഭേദം ഭവിച്ച പ്രകൃതിയെ—വ്യക്തപ്രകൃതിയെന്നോ, ബുദ്ധിയെന്നോ മഹത്തത്വമെന്നോ പറയുന്നു. സാധാരണമായ പേര് മഹത്തത്വം എന്നാകുന്നു.

നാരായണ സൃഷ്ടികൾ.

ആദിയി ലാദ്യനായ ഭഗവത് കടാക്ഷത്താൽ
ക്ഷോഭിച്ചു ചമഞ്ഞിതു പ്രകൃതി മഹാമായ
ശോഭിച്ചി തവളിൽനി ന്നഞ്ജസാ മഹത്തത്വം.

പ്രകൃതിയും മഹത്തത്വവും തമ്മിലുള്ള ഭേദം എന്താണെന്നു പറയുവാനും ഗ്രഹിക്കുവാനും പ്രയാസമാണ്. അതു്, സത്വ രജ സ്തമസ്സുകളുടെ സമനിലയ്ക്കു ഭവിച്ച ക്ഷോഭത്തിൽ നിന്നു ജനിച്ച സാർവ്വലൌകിക ചൈതന്യമാണ്: അതു, നിത്യമായ അവ്യക്ത പ്രകൃതിയാകുന്ന ആധാരത്തിനു സിദ്ധിച്ച വികാരമാണ്; അതു്, മനുഷ്യൻ മുതലായ ഓരോ വ്യക്തിയിൽ കാണുന്ന മനസ്സുകൾക്കു ആധാരമായി നിൽക്കുന്ന വികൃതപ്രകൃതിയാണ്; അതിനകത്തു്, പുണ്യവും, പാപവും, ജ്ഞാനവും, അജ്ഞാനവും വൈരാഗ്യവും, കോമവും, ബലവും, അബലവും ഉൾപ്പെട്ടിരിക്കുന്നു. ഓരോ ന്യായമനുസരിച്ചു—മഹത്തത്വത്തെ ചിത്തം, വാസുദേവൻ എന്നിനെയും പറയാറുണ്ടു്. അവ്യക്തപ്രകൃതി മഹത്തത്വത്തി

പ്രകൃതിയെക്കുറിച്ചു് കൂടുതൽ വിവരണം മുമ്പു കൊടുത്തിട്ടുണ്ടു്.

ന്റെ തത്വക്കായി നില്ക്കുന്നു എന്ന് പത്മപുരാണത്തിലുണ്ട്. ഇങ്ങനെയൊക്കെയും തത്വദർശനം ഉള്ളവർ പറയുന്നതിന്റെ അർത്ഥം എന്താണെന്ന് അറിഞ്ഞുകൂടെന്നു സാധാരണന്മാർ ക്ലേശിക്കേണ്ട. അഗാധമായ തത്വവ്യായാമം നിമിത്തം ഋഷികൾ കണ്ടറിഞ്ഞു് നേരേ അനുഭവിച്ചു ചെയ്തിരിക്കുന്ന വിവരണങ്ങളുടെ സാരങ്ങളെ, ആ പന്ഥാവിൽ നടന്നിട്ടില്ലാത്ത സാധാരണന്മാർ കാണുന്നതല്ല. മഹത്തത്വം എന്നാൽ അവ്യക്തപ്രകൃതിക്കു ഒന്നാമതു സിദ്ധിച്ച വികൃതാവസ്ഥയാണു എന്നു് ഇവിടെ സാമാന്യേന ഗ്രഹിച്ചാൽ മതിയാകും. അതു പ്രത്യക്ഷമായ ചേതനയുടെ ആരംഭവും, ആധാരവും ആണെന്നും, ഇതിനു കീഴിൽ സാമാന്യം തെളിഞ്ഞുകാണും. മഹത്തത്വം എന്നതു് സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു അടിസ്ഥാനങ്ങളിന്മേൽ നില്ക്കുന്നു, എങ്കിലും പ്രധാനമായി സത്വഗുണാത്മകമാണ് എന്നു കപിലൻ പറയുന്നു.

രണ്ടാമത്തെ സൃഷ്ടി അഹംതത്വമാണ്. മഹത്തത്വത്തിൽ പുരുഷൻ പ്രവേശിച്ചു; പ്രവേശിച്ച പുരുഷന്റെ പ്രേരണം നിമിത്തം മഹത്തത്വം രജോഗുണത്തിൽ ബലപ്പെട്ടു. രജോഗുണം ബലപ്പെട്ട സമയം മഹത്തത്വം അഹംതത്വമായി. "ഉണ്ട് എന്നതൊക്കെയും ഉണ്ട്; അതിൽ നിന്നും ഭിന്നനാണ് ഞാൻ" എന്ന ചിന്തയ്ക്കു് ആധാരമായതാണ്, അഹംതത്വം. മഹത്തത്വം എന്നതു് സാർവ്വലൌകികമായ ചൈതന്യമാണ്. അതിന്റെ കതിരുകൾ സർവ്വവ്യാപകമായി പരക്കുന്നു. ആ ചൈതന്യം അടുത്ത പടിയിലേക്കു നീങ്ങി—ഞാനെന്നും അന്യനെന്നും ചിന്തിക്കുന്ന അവസ്ഥയെ പ്രാപിക്കുമ്പോൾ, അഹംതത്വമായി. ഈ ഭാഗവും സുഗ്രഹമല്ലാത്തതിനെക്കുറിച്ചു സാധാരണന്മാർ ക്ലേശിക്കേണ്ട. കേവലമായ അനുഭവം എന്നു ചിന്തിക്കുവാൻ കഴിയുന്നവർ, മഹത്തത്വത്തിന്റെ വ്യാപാരത്തെ അറിയുന്നു. എന്റേതു്, എന്റേതല്ലാത്തതു് എന്നു കാണുന്നവർ—അഹംതത്വത്തിന്റെ വ്യാപാരത്തെ അറിയുന്നു. അഹംതത്വം എന്നതു്. മഹത്തത്വത്തിന്റെ ലക്ഷണം ഉള്ളതാകയാൽ സാത്വികാഹംകാരം, രാജസാഹംകാരം, താമസാഹംകാരം എന്നു മൂന്നുവകയുണ്ട്. സാത്വികാഹംകാരം ജ്ഞാനശക്തിയാണ്; രാജസാഹംകാരം ക്രിയാശക്തിയാണ്. താമസാഹങ്കാരം ദ്രവ്യശക്തിയാണ്.

മൂന്നാമത്തതായ പഞ്ചഭൂതങ്ങളുടെ സൃഷ്ടിയെക്കുറിച്ചു ചിന്തിക്കാം. അഹംതത്വത്തിൽ പുരുഷൻ പ്രവേശിച്ചു. അപ്പോൾ താമസാഹംകാരത്തിൽ നിന്നും തന്മാത്രകൾ ഉണ്ടായി. തന്മാത്രകൾ എന്നു പറഞ്ഞാൽ—അഹം എന്നതിനെ അഹം അല്ലാത്തതിനോടു സംബന്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ എന്നു പറയാം. അല്ലെങ്കിൽ തന്മാത്രകൾ, പദാർത്ഥലോകത്തെ നാം ഗ്രഹിക്കുന്നതിനും അതുപോലെ തന്നെ പദാർത്ഥലോകത്തിന്റെ ഘടകങ്ങളായ പഞ്ചഭൂതങ്ങൾ ജനിക്കുന്നതിനും, ആവശ്യമായ വിഷ്കബിന്ദുക്കൾ ആകുന്നു എന്നു പറയാം. തന്മാത്രകൾ അഞ്ചാണ്. അവ അഹം എന്നതു് അഹം അല്ലാത്തതിനെ ഗ്രഹിക്കുന്നതിന് അഞ്ചു മാർഗ്ഗങ്ങളെ നമുക്കു തുറന്നുതരുന്നു. ആ അഞ്ചു തന്മാത്രകളുടെ നാമങ്ങൾ ശബ്ദതന്മാത്ര; സ്പർശതന്മാത്ര; രൂപതന്മാത്ര; രസതന്മാത്ര; ഗന്ധതന്മാത്ര എന്നാണ്. ശബ്ദതന്മാത്രയിൽ നിന്നു് ആകാശമുണ്ടായി. ആകാശത്തിൽ നിന്നു് വായുവും; വായുവിൽ നിന്നു് തീയും, തീയിൽ നിന്നു വെള്ളവും വെള്ളത്തിൽ നിന്നു ഭൂമിയും, ഉണ്ടായി. ഈ അഞ്ചിനെ പഞ്ചഭൂതങ്ങൾ എന്നു പറയും. പൃഥ്വിയുടെ ഗുണം ശബ്ദസ്പർശരൂപരസങ്ങളും ഗന്ധവും ആണ്. ആകാശം മുതലായ അഞ്ചു്—ക്രമേണ—ആകാശത്തിൽ നിന്നു വായു, വായുവിൽ നിന്നു് അഗ്നി,—അഗ്നിയിൽ നിന്നു് ജലം, ജലത്തിൽ നിന്നു ഭൂമി—ഇങ്ങനെ ഉണ്ടായതാണ്; എങ്കിലും അവയിൽ ഓരോന്നു ശബ്ദതന്മാത്ര, സ്പർശതന്മാത്ര, രൂപതന്മാത്ര, രസതന്മാത്ര, ഗന്ധതന്മാത്ര, എന്നു് അഞ്ചു തന്മാത്രകളിന്മേൽ നില്ക്കുന്നു. എന്നാൽ ഒന്നിൽ നിന്നു മറ്റൊന്നു പിറന്നതാകയാൽ, ആ മറ്റൊന്നിന്ന് അതിന്റെ യോനിയായ ഒന്നിന്റെ ഗുണവും ഉണ്ട്. ആകാശത്തിന്റെ ഗുണം ശബ്ദമാണ്. വായുവിന്റെ ഗുണങ്ങൾ ശബ്ദവും സ്പർശവുമാണ് അഗ്നിയുടെ ഗുണങ്ങൾ ശബ്ദസ്പർശങ്ങളും, രൂപവും ആണ്. അപ്പിന്റെ ഗുണങ്ങൾ ശബ്ദസ്പർശരൂപങ്ങളും രസവും ആണ്. ഭൂമിയുടെ ഗുണങ്ങൾ ശബ്ദസ്പർശരൂപരസങ്ങളും ഗന്ധവും ആണ്.

തന്മാത്രകളുടെ വിഷയങ്ങളായ ശബ്ദാദികളെക്കുറിച്ചും, അവയുടെ വിഷയങ്ങളായ ആകാശാദികളെക്കുറിച്ചും, കുറച്ചുകൂടെ ഇവിടെ വിസ്തരിക്കാം. സൃഷ്ടിചരിത്രം സുഗ്രഹമാകുന്നതിന്, ഈ വക സംഗതികൾ വലിയ ആവശ്യം ഉള്ളതല്ല; എങ്കിലും അവയെ പ്രസ്താവിക്കുന്നു. (1) പ്രകൃതിയിലും, മഹത്തത്വത്തിലും വിറകിൽതീയെന്നതുപോലെ ഒതുങ്ങിയിരുന്ന സത്വരജസ്തമസ്സുകളെ—അഹംതത്വത്തിൽ വെവ്വേറെ കാണായി. ആ ഗുണങ്ങൾ അഹംതത്വത്തിൽ ഭിന്നങ്ങളായ വ്യാപാരങ്ങളെ സ്വീകരിച്ചു. അഹംതത്വത്തിൽ ഉൾപ്പെട്ട താമസാഹംകാരത്തിൽ നിന്നു മാത്രമാണ്, തന്മാത്രകൾ ഭവിച്ചതു് എന്നു മുകളിൽ കണ്ടു. (2) താമസാഹങ്കാരത്തിൽനിന്ന് ശബ്ദാദികളായ അഞ്ചു വിഷയങ്ങൾ വേറെ വേറെ—ഒരു കൈക്ക് അഞ്ചു വിരലുകൾ പോലെ ഫലിച്ചവയല്ല; അവ ഒന്നിൽ

നിന്ന് ഒന്നായി പുറകെപ്പുറകെ സിദ്ധിച്ച രീതിയെ അല്പം വിശദമാക്കാം. താമസാഹങ്കാരത്തിൽ നിന്ന് (1) ശബ്ദതന്മാത്രയും അതിൽനിന്ന് അതിന്റെ സ്ഥൂലമായ ആകാശവും, (2) ആകാശത്തിൽനിന്ന് സ്പർശവും സ്പർശതന്മാത്രയിൽ നിന്ന് വായുവും, (3) വായുവിൽ നിന്ന് രൂപവും രൂപതന്മാത്രയിൽ നിന്ന് തേജസ്സും, (4) തേജസ്സ് അല്ലെങ്കിൽ അഗ്നിയിൽ നിന്ന് രസവും രസതന്മാത്രയിൽനിന്ന് ജലവും, (5) ജലത്തിൽ നിന്ന് ഗന്ധവും ഗന്ധതന്മാത്രയിൽ നിന്ന് പൃഥിവിയും ഉണ്ടായി. ആ സൂക്ഷ്മഭൂതങ്ങളുടേയും, സ്ഥൂലഭൂതങ്ങളുടേയും വ്യാപാരരീതികളെക്കുറിച്ച് ഒരു സാമാന്യജ്ഞാനം പലക്കുമുണ്ട്. (1) ശബ്ദം അല്ലെങ്കിൽ സൂക്ഷ്മാകാശം, സ്ഥൂലാകാശം എന്നവ. പദാർത്ഥം എന്ന് ഒന്നുണ്ട് എന്ന് ജീവാത്മാവിനെ ഗ്രഹിപ്പിക്കുന്നതിൽ, ആരംഭത്തിൽ നിൽക്കുന്നതു ശബ്ദമാണ്. അതു് ആകാശത്തിന്റെ സൂക്ഷ്മരൂപത്തെ വഹിച്ച്, ആകാശത്തിൽക്കൂടെ വ്യാപരിക്കുന്നു. (2) സ്ഥൂലാകാശം അല്ലെങ്കിൽ സൂക്ഷ്മവായു സ്ഥൂലവായു എന്നവ. മൃദുത, കഠിനത, ശീതത, ഉഷ്ണത, എന്നിങ്ങനെയുള്ളവയെക്കുറിച്ച് ജീവാത്മാവു ഗ്രഹിക്കുന്നതു് സ്പർശതന്മാത്രയുടെ എന്നു പറഞ്ഞാൽ സൂക്ഷ്മവായുവിന്റെ വ്യാപാരംകൊണ്ടാകുന്നു. ഇളക്കുക, യോജിപ്പിക്കുക, പദാർത്ഥങ്ങളേയും ശബ്ദങ്ങളേയും സ്ഥലത്തു നിന്നു സ്ഥലത്തേക്കു നയിക്കുക, സർവ്വേന്ദ്രിയങ്ങൾക്കും ബലത്തെ നൽകുക ഇവയൊക്കയും സ്ഥൂലവായുവിന്റെ ലക്ഷണമാണ്. (3) സ്ഥൂലവായു അതായതു് രൂപം അല്ലെങ്കിൽ സൂക്ഷ്മാഗ്നി, സ്ഥൂലാഗ്നി എന്നവ. ദ്രവ്യങ്ങൾക്ക് ആകൃതിയെ നൽകുക, ഗുണങ്ങളെ നൽകുക, വ്യക്തിയെ സ്ഥാപിക്കുക, എന്നിവ ഒക്കെയും രൂപത്തിന്റെ അല്ലെങ്കിൽ സൂക്ഷ്മാഗ്നിയുടെ വൃത്തികളാണ്. ദ്യോതിപ്പിക്കുക, പചിപ്പിക്കുക, കുടിപ്പിക്കുക, ഭുജിപ്പിക്കുക, ശീതത്തെ ഇല്ലായ്മ ചെയ്യുക, ഉണക്കുക ഇവയൊക്കെയും സ്ഥൂലാഗ്നിയുടെ വൃത്തികളാണ്. (4) സ്ഥൂലാഗ്നി അല്ലെങ്കിൽ രസം അല്ലെങ്കിൽ സൂക്ഷ്മജലം, സ്ഥൂലജലം എന്നവ. ഏകമായ രസം വികാരം നിമിത്തവും, പദാർത്ഥങ്ങളോടുള്ള സംബന്ധം നിമിത്തവും, കഷായം, മധുരം, തിക്തം, കടു, അമ്ലം, ലവണം, എന്നിങ്ങനെ ആറായി ഭേദിച്ചുപോകുന്നു. പദാർത്ഥങ്ങളെ ക്ലേദിപ്പിക്കുക, പിണ്ഡിപ്പിക്കുക, തൃപ്തി നൽകുക, താപം തീർക്കുക ഇവയൊക്കെയും സ്ഥൂലമായ ജലത്തിന്റെ വൃത്തികളാണ്. (5) സ്ഥൂലജലം അല്ലെങ്കിൽ സൂക്ഷ്മപൃഥിവി, സ്ഥൂലപൃഥിവി എന്നവ. ഏകമായ ഗന്ധം വികാരത്തെ പ്രാപിക്കുകയും വിവിധപദാർത്ഥങ്ങളോടു യോജിക്കുകയും ചെയ്തു മിശ്രഗന്ധം, സുഗന്ധം, ദുർഗ്ഗന്ധം, ശാന്തഗന്ധം, ഉഗ്രഗന്ധം, ഇങ്ങിനെ ഭേദിക്കുന്നു. ബ്രഹ്മഭാവനകൾക്കു സ്ഥാനമായി നിൽക്കുക, എല്ലാവറ്റെയും ധരിക്കുക, എന്നവയും സ്ഥൂലപൃഥിവിയുടെ ലക്ഷണങ്ങളാണ്.

പ്രഥമസർഗ്ഗമായ മഹത്തത്വം, ദ്വിതീയസർഗ്ഗമായ അഹംതത്വം, തൃതീയസർഗ്ഗമായ പഞ്ചഭൂതങ്ങൾ, ഇവയെ പറഞ്ഞുകഴിഞ്ഞു; ഇനി നാല്, അഞ്ച്, ആറ് എന്ന സർഗ്ഗങ്ങളെക്കുറിച്ച് പ്രസ്താവിക്കാം. (1) ജ്ഞാനേന്ദ്രിയങ്ങൾ (2) ശബ്ദ സ്പർശ രൂപ രസഗന്ധങ്ങൾ, (3) കർമ്മേന്ദ്രിയങ്ങൾ, മനസ്സ് എന്നിവയാണ്—നാലാമത്തതും അഞ്ചാമത്തതും ആറാമത്തതും ആയ സർഗ്ഗങ്ങൾ. താമസാഹങ്കാരത്തിൽ നിന്ന് പഞ്ചഭൂതങ്ങൾ, എന്നതുപോലെ രാജസാഹങ്കാരത്തിൽനിന്ന് ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഉണ്ടായി. അവ പത്താണ്. അവയിൽ അഞ്ചിനെ ജ്ഞാനേന്ദ്രിയങ്ങൾ എന്നും അഞ്ചിനെ കർമ്മേന്ദ്രിയങ്ങൾ എന്നും പറയും. ജ്ഞാനേന്ദ്രിയങ്ങൾ—കാതു്, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക്, ഇവയാകുന്നു. നാം ജ്ഞാനത്തെ സമ്പാദിക്കുന്നതു് ഈ അഞ്ചു വഴികളിൽക്കൂടെയാണ്; ദ്രവ്യജ്ഞാനത്തെ സമ്പാദിക്കുന്നതിന് വേറെ മാർഗ്ഗമില്ല; അതിനാൽ ജ്ഞാനേന്ദ്രിയങ്ങൾ എന്ന നാമം ഉചിതമാണ്. കാതിന് ആകാശത്തിന്റെ ഗുണവിശേഷമായ ശബ്ദം അർത്ഥമാണ്; ത്വക്കിന് വായുവിന്റെ ഗുണവിശേഷമായ സ്പർശം അർത്ഥമാണ്; നേത്രം, ജിഹ്വ, നാസിക, എന്നിവയ്ക്കു അപ്പിന്റെയും പൃഥിവിയുടേയും ഗുണവിശേഷങ്ങളായ രൂപം, രസം, ഗന്ധം, എന്നവ അർത്ഥമാണ്. പഞ്ചേന്ദ്രിയങ്ങൾക്കു അർത്ഥമായ ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങളെക്കുറിച്ച് വിവരണം ആവശ്യമില്ല. കർമ്മേന്ദ്രിയങ്ങൾ എന്നാൽ നാക്ക് (വാക്ക്), കൈ, കാൽ, പായു, ഉപസ്ഥം എന്നിവയത്രെ. അഹംതത്വം നിമിത്തം ഞാനെന്നും അന്യനെന്നും ബോധം ജനിക്കുന്ന ഓരോ വ്യക്തിയും, അന്യത്തെക്കുറിച്ചറിയുവാൻ ആഗ്രഹിക്കുക യുക്തമാണ്. ആയതിനാൽ ജ്ഞാനേന്ദ്രിയങ്ങളുടെ ആവിർഭാവം യുക്തമായി. ഞാനെന്നും അന്യമെന്നും ഉള്ള ജ്ഞാനത്തെ ജ്ഞാനേന്ദ്രിയങ്ങൾ വഴിയായി ഗ്രഹിച്ചവർ, പ്രവൃത്തികളിൽ ഏർപ്പെടുക സ്വാഭാവികമാണ്. ആയതിനാൽ ജ്ഞാനേന്ദ്രിയങ്ങളുടെ അടുത്തായി കർമ്മേന്ദ്രിയങ്ങളുടെ ആവിർഭാവവും യുക്തംതന്നെ. അഹംബോധവും, അന്യത്വമുള്ള പഞ്ചഭൂതങ്ങളെക്കുറിച്ചുള്ള ബോധവും, ഉണ്ടായ ഓരോ വ്യക്തിയും അഹത്തെയും അന്യത്തെയും ഘടിപ്പിക്കുന്നതിന് ആവശ്യമായ ജ്ഞാനേന്ദ്രിയങ്ങളെയും കർമ്മേന്ദ്രിയങ്ങളേയും സമ്പാദിക്കുക എന്നതു സുഗ്രഹമാണ്. അഞ്ചു

ജ്ഞാനേന്ദ്രിയങ്ങളെ പഞ്ചേന്ദ്രിയങ്ങൾ എന്ന് സാധാരണ പറയും. മനസ്സും ഒരു ഇന്ദ്രിയംതന്നെ. അതിന്റെ പ്രവൃത്തി ജ്ഞാനേന്ദ്രിയങ്ങൾവഴിയായി വരുന്ന ജ്ഞാനത്തെ സ്വീകരിക്കുകയും, അതിനെ ബുദ്ധിക്കു സമൎപ്പിച്ച് വേണ്ട ആജ്ഞകൾ വാങ്ങി കൎമ്മേന്ദ്രിയങ്ങൾക്കു നൽകുകയും, ആണ്. ബുദ്ധിയെക്കുറിച്ചു ഇതിനു കീഴ് പറയും. മനസ്സ് എന്ന ഇന്ദ്രിയം, സാത്വികാഹങ്കാരത്തിൽ നിന്നു പ്രഭവിക്കുന്നതാണ്. അഞ്ചു ഭൂതങ്ങളും പതിനൊന്നു ഇന്ദ്രിയങ്ങളും ചേൎന്ന വ്യക്തിയെ ഒരു രഥത്തോടു ഭാവനാകുശലന്മാർ ഉപമിക്കാറുണ്ട്. പഞ്ചഭൂതങ്ങൾകൊണ്ടുണ്ടായ ശരീരം രഥമാകും. ഗന്ധം രസം മുതലായ വിഷയങ്ങൾ അടങ്ങിയ സ്ഥാനങ്ങളിലേയ്ക്കു ഈ രഥത്തെ നടത്തുന്ന ഇന്ദ്രിയങ്ങൾ കുതിരകളാവും. ഓരോ വ്യക്തിയേയും ഭോക്താവ്, അല്ലെങ്കിൽ സംസാരി എന്നും പറയാറുണ്ട്. ആ നാമത്തിന്റെ സാൎത്ഥകത പുനൎജ്ജന്മം എന്ന പ്രകരണത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

മേൽ പറഞ്ഞ ആറു സൃഷ്ടികൾ എപ്പോൾ നടന്നു എന്നതിനെക്കുറിച്ച്—ചിന്താതീതമായ ഭാവന ഉപയോഗപ്പെടുത്തി ചിന്തിക്കേണ്ടതായിരിക്കുന്നു. ആ ആറു സൃഷ്ടികൾ നടന്നത്—ശിവനുണ്ടാകുന്നതിനു കോടികോടി വൎഷങ്ങൾക്കു മുമ്പാണ്. ബ്രഹ്മാവുണ്ടാകുന്നതിന് എത്രയെങ്കിലും കോടി വൎഷങ്ങൾക്കു മുമ്പാണ്. വിഷ്ണു എന്ന അവസ്ഥയുണ്ടായത്, മേല്പടി സൃഷ്ടി കഴിഞ്ഞ് വളരെ വളരെ ദൂരമായ ഒരു ഭാവിയിലാണ്. ആ സൃഷ്ടി നടന്നകാലത്തോടുപമിച്ചാൽ മനുഷ്യൻ, ദേവന്മാർ, സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, പതിന്നാലു ലോകങ്ങൾ, മുതലായവ ഉണ്ടായത്—ഇന്നലെയാണ്. മുകളിൽ പറഞ്ഞ ആറുവക സൎഗ്ഗങ്ങൾ നടന്നത്, അനാദികാലത്തിന്റെ ആദിയിലാണ്, എന്നുപറഞ്ഞാൽ അൎത്ഥമുണ്ടാകുമെങ്കിൽ ഗ്രഹിച്ചുകൊള്ളാം. ആ സൃഷ്ടി നടത്തിയത്, പരബ്രഹ്മംതന്നെയായ അപരബ്രഹ്മമാണ്. ആ അവസ്ഥയെ ചിന്തിച്ചുകൊണ്ടാണ്, പുരുഷൻ പ്രകൃതിയിൽ പ്രവേശിച്ചു എന്നു മുകളിൽ പറഞ്ഞത്. പ്രകൃതി, പുരുഷനിൽ പ്രവേശിച്ചു എന്നും വിധികളിൽ കാണുന്നുണ്ട്. ചിന്തയ്ക്കു അപ്പുറം നിൽക്കുന്ന വ്യാപാരങ്ങളെ കണ്ണുകാണാത്ത മനുഷ്യൻ, കാതു കേൾക്കാത്ത മനുഷ്യനോട്, പറഞ്ഞാൽ; പറയുന്നവനും കേൾക്കുന്നവനും, അത്ഥം തെളിയാത്തതിനെക്കുറിച്ച് വിസ്മയിക്കേണ്ടതില്ല. മേൽപ്പറഞ്ഞ ആറു സൎഗ്ഗങ്ങളെ—അനാദികാലത്തിന്റെ ആദിയിൽ നടന്ന സൎഗ്ഗങ്ങളെ—ബ്രഹ്മാവിന്റെ മാദ്ധ്യസ്ഥ്യം കൂടാതെ പുരുഷപ്രകൃതിസംഘടനത്തിൽനിന്നു നടന്ന സൎഗ്ഗങ്ങളെ—പ്രാകൃതസൃഷ്ടി എന്നു പറയാറുണ്ട്. ബ്രഹ്മാവ്, മദ്ധ്യസ്ഥനിന്നുകൊണ്ട് നടന്ന സൃഷ്ടികളെക്കുറിച്ച് ഇതിനു കീഴ് പറയും. ബ്രഹ്മാവിന്റെ ആയുസ്സിനെക്കുറിച്ച്, കാലം എന്ന പ്രകരണത്തിൽ വിവരിച്ചിട്ടുണ്ട്. ബ്രഹ്മാവ് സൃഷ്ടിക്കുന്ന മൂന്നു ലോകങ്ങൾ, പതിന്നാലുലോകങ്ങൾ മുതലായവ എല്ലാം, ബ്രഹ്മാവിന്റെ ആയുസ്സ് അവസാനിച്ച് ലയം പ്രാപിക്കുന്ന സന്ദൎഭത്തിൽ, ബ്രഹ്മാവിൽതന്നെ ലയിക്കും. എന്നാൽ മുകളിൽ കണ്ട ആറുതരം സൃഷ്ടികൾ—ബ്രഹ്മാവിന്റെ ലയത്തിൽ ലയിക്കുകയില്ല. അവയാകട്ടെ അവയുടെ കൎത്താവായ അപരബ്രഹ്മമുള്ള നിത്യകാലത്ത് നിത്യങ്ങളായി നിൽക്കുന്നു.

മേൽപ്പറഞ്ഞ ആറുവക സൃഷ്ടികൾ നടന്നു. മഹത് മുതൽ ഭൂമിവരെയ്ക്കുള്ള പദാൎത്ഥങ്ങൾ സൃഷ്ടിക്കപ്പെട്ടു. എന്നാൽ അവ തമ്മിൽ തമ്മിൽ യോജിക്കാതെ ഒററ ഒററയായി നിൽക്കുകയായിരുന്നു. പാശ്ചാത്യശാസ്ത്രഭാഷയിൽ പറഞ്ഞാൽ—ആക്സിജൻ മുതലായ വാതകങ്ങൾ അന്യോന്യം യോജിക്കാതെയും പദാൎത്ഥങ്ങളായി രൂപപ്പെടാതെയും ഭൂതങ്ങളായിത്തന്നെ വൎത്തിക്കുന്ന അവസ്ഥയിൽ—പ്രാകൃതസൃഷ്ടിയിൽ സൃഷ്ടിക്കപ്പെട്ട സൎവ്വവും നിന്നു. ഭൂതങ്ങൾ ഒററയായി നിന്നാൽ പദാൎത്ഥങ്ങളാകയില്ല; പെരുകുകയില്ല; പദാൎത്ഥങ്ങൾ പെരുകുന്നത്, ഭൂതങ്ങൾ പല അളവുകളിൽ ഒരുമിക്കുന്നതുകൊണ്ടും, അങ്ങനെ ഒരുമിച്ച പദാൎത്ഥങ്ങൾതന്നെയും വീണ്ടും ഒരുമിക്കുന്നതുകൊണ്ടും, ആണ്. പുരുഷൻ ആയതിനാൽ അടുത്തുചെയ്തത്— അവയിൽ പ്രവേശിക്കുകയും അവയെ യോജിപ്പിക്കുകയും ആണ്. ഇതുവരെ കഴിഞ്ഞ സൎവ്വസൃഷ്ടികളേയും ഭഗവാൻ യോജിപ്പിച്ചു; അവ യോജിച്ചു. ഇങ്ങനെ യോജിച്ചത് പൃഥക് പൃഥക്കായി നിന്ന പ്രഥമസൃഷ്ടികളാണ്. ഇവയെ ഇരുപത്തിമൂന്നു തത്വങ്ങളെന്നും പറയാറുണ്ട്. മഹത്തത്വം ഒന്ന്, അഹങ്കാരതത്വം ഒന്ന്, തന്മാത്രകൾ അഞ്ച്, ഭൂതങ്ങൾ അഞ്ച്, മനസ്സുൾപ്പെടെ ഇന്ദ്രിയങ്ങൾ പതിനൊന്ന്—ഇവയാണ് ഇരുപത്തിമൂന്നു തത്വങ്ങൾ. ഇവയിൽ പ്രകൃതിയെക്കൂടി ഉൾപ്പെടുത്തി, യോജിച്ചത് ഇരുപത്തിനാലു തത്വങ്ങളാണെന്നും ചിലേടങ്ങളിൽ കാണും. യോജിച്ച തത്വങ്ങൾ അതിമഹത്തായ ഒരു അണ്ഡമായി രൂപപ്പെട്ടു; ആ അണ്ഡത്തിനു ബ്രഹ്മാണ്ഡമെന്നും പേരുണ്ട്; ബ്രഹ്മാണ്ഡത്തിന് അൻപതുകോടി യോജന വിസ്താരമാണ്. ആ അണ്ഡത്തിന്റെ ഉല്ബം മഹാമേരുവായും, ജരായു പൎവ്വതങ്ങളായും, ഗൎഭജലം സമുദ്രങ്ങളായും,—പിറകെ രൂപപ്പെടുകയുണ്ടായി. തത്വങ്ങളുടെ സമൂഹമായ

അണ്ഡത്തിൽ ഭഗവാൻ ഹിരണ്മയനായി പ്രവേശിച്ചു. അണ്ഡത്തിൽ പ്രവിഷ്ടനായ ഭഗവാനെ, ഹിരണ്യഗർഭൻ എന്നു പറയും. ഹിരണ്യഗർഭന്റെ ശരീരമായ അണ്ഡം, വിരാട്പുരുഷനായി,—വെള്ളങ്ങളിൽ കിടന്നു. വെള്ളങ്ങളിൽ കിടന്ന ബ്രഹ്മാണ്ഡം, സർവ്വപ്രാണികളും ഉത്ഭവിക്കേണ്ട വീര്യത്തെ വഹിക്കുന്നതായിരുന്നു. അതിവീര്യവത്തായ അണ്ഡകോശത്തിൽ,—ബ്രഹ്മാണ്ഡത്തിൽ—ഹിരണ്യഗർഭൻ ആയിരം സംവത്സരം വസിച്ചു. ബ്രഹ്മാണ്ഡത്തിൽ പ്രവേശിച്ച ഭഗവാൻ പരമാത്മാവു തന്നെ; സൃഷ്ടിക്കപ്പെടുവാനുള്ള സർവ്വവും ഭഗവാനിൽ ഉണ്ടു; ബ്രഹ്മാണ്ഡം ബ്രഹ്മത്തിന്റെ സാക്ഷാൽ ഒന്നാമത്തെ അവതാരമാണ്. ബ്രഹ്മാണ്ഡത്തിൽ അല്ലെങ്കിൽ വിരാട്പുരുഷനിൽ ഇരുന്ന ഹിരണ്യഗർഭനോട്- ഇരുപത്തിനാലു തത്വങ്ങൾ, തങ്ങൾക്കു വൃത്തികളെ ലഭിക്കണമെന്ന് അപേക്ഷിച്ചു; ആ അപേക്ഷയെ അറിഞ്ഞ ഹിരണ്യഗർഭനാകട്ടെ, സ്വതേജസ്സിനെ വിരാട്പുരുഷനിലേക്ക് അയച്ചു. വിരാട്പുരുഷൻ സ്വകാംക്ഷകളെ സാധിച്ചുകൊള്ളുവാനാണ്,—ഹിരണ്യഗർഭൻ ആ തപസ്സനുഷ്ഠിച്ചത്. ഹിരണ്യഗർഭന്റെ തേജസ്സു കയറവേ, വിരാട്പുരുഷനിൽ ഓജസ്സ് എന്നു പേരായ ഇന്ദ്രിയശക്തിയും, സഹം എന്നുപേരായ മനഃശക്തിയും, ബലം, എന്നുപേരായ ദേഹശക്തിയും, ഉണ്ടായി. ആ മൂന്നിൽനിന്നു സൂത്രാത്മാവ് എന്നുപേരായ അവയുടെ പ്രാണൻ ഉണ്ടായി. ഇന്ദ്രിയങ്ങളൊക്കെയും പ്രാണനെ അനുസരിച്ച് പണിയെടുക്കുന്നു. അയതിനാൽ രാജസ്ഥാനത്തു നില്ക്കുന്ന പ്രാണനെ,—സൂത്രാത്മാവിനെ,—മുഖ്യപ്രാണൻ എന്നും പറയും. പ്രാണൻ ചലിച്ച സമയം, വിരാട്പുരുഷനു വിശപ്പും ദാഹവും ഉണ്ടായി; ഭുജിക്കണമെന്നും കുടിക്കണമെന്നും തൃഷ്ണയുണ്ടായി; അപ്പോൾ ദേവന്മാർക്ക് നിവാസയോഗ്യമായ ഇന്ദ്രിയങ്ങൾ വിരിഞ്ഞു. വിരാട്പുരുഷനു മുഖമുണ്ടായി; ലോകപാലനായ അഗ്നി സ്വന്തം അംശമായ വാക്കോടുചേർന്ന് മുഖത്തു പ്രവേശിച്ചു; വ്യക്തിജീവന്മാർ സംഭാഷിക്കാമെന്ന് അനുഗൃഹീതരായി. വിരാട്പുരുഷന് താലു ഉണ്ടായി; വരുണൻ സ്വാംശമായ ജിഹ്വയോടുകൂടെ താലുവിൽ പ്രവേശിച്ചു; വ്യക്തിജീവന്മാർ രസങ്ങളെ അറിയുമെന്ന് അനുഗൃഹീതന്മാരായി. പ്രാണൻ പിന്നെയും ചലിച്ചു; ശ്വാസോച്ഛ്വാസം അവശ്യമായി; വിരാട്പുരുഷന് നാസികകൾ ഉണ്ടായി; അശ്വിനികൾ സ്വാംശമായ ഗന്ധത്തോടുകൂടെ നാസികകളിൽ പ്രവേശിച്ചു; വ്യക്തിജീവന്മാർ ഗന്ധങ്ങളെ വിവേചിക്കുമെന്ന് അനുഗൃഹീതരായി. വിരാട്പുരുഷൻ സ്വന്തത്തെയും, അന്യത്തെയും കാണ്മാൻ കാംക്ഷിച്ചു; കണ്ണുകൾ ലഭിച്ചു; സൂര്യൻ ചക്ഷുസ്സോടുകൂടെ വിരാട്പുരുഷനിൽ പ്രവേശിച്ചു; വിരാട്പുരുഷൻ കേൾക്കുവാൻ കാംക്ഷിച്ചു; ശ്രോത്രകളെ സമ്പാദിച്ചു; ദിക്കുകൾ ശ്രവണത്തോടുകൂടെ അവയിൽ പ്രവേശിച്ചു. വിരാട്പുരുഷനു ത്വക്കുണ്ടായി; ഔഷധങ്ങൾ രോമങ്ങളോടുകൂടി അതിൽ പ്രവേശിച്ചു; വ്യഷ്ടിജീവന്മാർ കണ്ഡുവിനെ അറിഞ്ഞു. വിരാട്പുരുഷൻ, മൃദുത, കഠിനത, ലഘുത, ഗുരുത, ഉഷ്ണത, ശീതത, ഇവയെ ഗ്രഹിക്കുവാൻ ആഗ്രഹിച്ചു; ചർമ്മത്തെ സമ്പാദിച്ചു; വായു പ്രാണനോടുകൂടെ അതിൽ പ്രവേശിച്ചു; വ്യഷ്ടിജീവന്മാർ, രൂപപ്രതിപത്തി, ശബ്ദശുദ്ധി, സ്പർശം, എന്നവയെ സമ്പാദിച്ചു. വിരാട്പുരുഷൻ നാനാകർമ്മകാംക്ഷനിമിത്തം കൈകളെ സമ്പാദിച്ചു; ഇന്ദ്രൻ, സ്വാംശമായ ക്രയവിക്രയകർമ്മത്തോടുകൂടെ അവയിൽ കടന്നു. വിരാട്പുരുഷൻ ഗതിയെ കാംക്ഷിച്ചു; പാദങ്ങളെ സമ്പാദിച്ചു; അവയിൽ വിഷ്ണു സ്വാംശമായ ഗതിയോടുകൂടെ പ്രവേശിച്ചു. വിരാട്പുരുഷൻ പിതൃക്കളെ ഉദ്ദേശിച്ചു ഋണം, പ്രജാനന്ദം, എന്നവയെ സ്മരിച്ചു; ശിശ്നം മുളച്ചു; പ്രജാപതി രേതസ്സോടുകൂടെ അതിൽ സ്ഥിതിചെയ്തു. വ്യഷ്ടിജീവന്മാർ ക്രയവിക്രയകുശലന്മാരായി; പ്രാപ്യസ്ഥാനങ്ങളെ പ്രാപിക്കുവാൻ സമർത്ഥന്മാരായി; ആനന്ദത്തെ അനുഭവിക്കുവാൻ കഴിവുള്ളവരായി. അന്നപാനങ്ങളെ ആദാനം ചെയ്ത വിരാട്പുരുഷന്, കുക്ഷി, അന്ത്രം നാഡി എന്നിവയുണ്ടായി; വ്യഷ്ടികളും അവയെ സമ്പാദിച്ചു. വിരാട്പുരുഷൻ, ഉള്ളിൽക്കടന്ന പദാർത്ഥങ്ങളെ വിസർജ്ജിക്കുവാൻ, ഉത്സാഹിച്ചു; ഗുദം ഉണ്ടായി; മിത്രൻ പായുവോടുകൂടെ അതിൽ പ്രവേശിച്ചു; വ്യഷ്ടികൾ വിസർജ്ജനകുശലന്മാരായി. വിരാട്പുരുഷൻ ആത്മമായയെ സ്മരിച്ചു; ഹൃദയം ഉണ്ടായി; ചന്ദ്രമസ്സും മനസ്സും അതിൽ കടന്നു; വ്യഷ്ടിജീവന്മാർ വികാരവിവിധതയെ പ്രാപിച്ചു വിരാട്പുരുഷൻ സന്ദേഹനിവൃത്തിയെ നിർവ്വഹിച്ച്, ബുദ്ധിയെ സമ്പാദിച്ചു; ബ്രഹ്മാവ് സ്വാംശമായ ബോധത്തോടുകൂടെ അതിൽ പ്രവേശിച്ചു; വ്യഷ്ടിജീവന്മാർ ബോധവ്യപ്രതിപത്തിയെ ലഭിച്ചവരായി. ഭൂമി, അപ്പ്, അഗ്നി, രുധിരം, മേദസ്സ്, മജ്ജ, അസ്ഥി, ധാതുക്കൾ എന്ന് ഏഴു ഭവിച്ചു. ആകാശം, ജലം, വായു എന്ന മൂന്നിൽനിന്നു പ്രാണൻ ഉണ്ടായി. കണ്ണു മുതലായ പഞ്ചേന്ദ്രിയങ്ങൾ രൂപം മുതലായവയുള്ള പദാർത്ഥങ്ങളെ ആശ്രയിച്ചു; വിരാട്പുരുഷന് അഹങ്കാരം ഉണ്ടായി; രുദ്രൻ സ്വാംശമായ കർമ്മത്തോടുകൂടെ അതിൽ പ്രവേശിച്ചു; രൂപം ശബ്ദം മുതലായവയെ ഗ്രഹിച്ച വ്യഷ്ടിജീവന്മാർ അഹങ്കാരത്തെ സമ്പാദിച്ചു. വിരാട്പുരുഷന് സത്വം, അല്ലെങ്കിൽ ചിത്തം ഉണ്ടായി; അതിൽ സ്വാംശമായ ചൈതന്യത്തോടുകൂടെ മഹത് പ്രവേ-

ശിച്ചു; വ്യഷ്ടിജീവന്മാർ വിജ്ഞാനത്തെ സമ്പാദിച്ചു; വിരാട്പുരുഷന്റെ ശിരസ്സിൽനിന്നു സ്വർഗ്ഗം, പാദങ്ങളിൽനിന്നു ഭൂമി, നാഭിയിൽനിന്ന് അന്തരീക്ഷം, എന്നിവ ഉണ്ടായി. സത്വബലന്മാർ ദേവലോകത്തേക്ക്, മനുഷ്യരും മൃഗങ്ങളും ഭൂമിയിലേക്ക്, തമോബലന്മാരായ പിശാചങ്ങൾ മുതലായ രുദ്രപാർഷദന്മാർ അന്തരീക്ഷത്തേക്ക്, നിയുക്തന്മാരായി. ബ്രഹ്മാണ്ഡത്തിന്റെ മേൽഭാഗം സ്വർഗ്ഗവും, കീഴ്ഭാഗം ഭൂമിയും ഇടഭാഗം ആകാശം അല്ലെങ്കിൽ അന്തരീക്ഷവും, ആണ്, എന്ന്—ആഗ്നേയപുരാണം പറയുന്നു. മനസ്സ് സർവ്വവികാരങ്ങളുടേയും നിലയനമാകുന്നു. ബുദ്ധിയാകട്ടെ, വികാരങ്ങൾ സൃഷ്ടിക്കുന്ന ആശയങ്ങളെ നിർണ്ണയംചെയ്യുന്ന വിജ്ഞാനസ്വരൂപിണിയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ വിരാട്പുരുഷന്റെ സ്വരൂപം അതായതു് സ്ഥൂലരൂപമെന്നതു്,—അവ്യക്തപ്രകൃതി, മഹത്തത്വം, അഹങ്കാരം, ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്ന എട്ടു് ആവരണങ്ങൾ ഉള്ളതാകുന്നു.

നിന്തിരുവടി തന്നെ ലോകങ്ങൾ പതിന്നാലും പാതാളം പാദതലം പാർഷ്ണികൾമഹാതലം; മീതെഴും ഗുൽഫം മഹാതലവും തലാതലം, ജാനുക്കൾസുതലമ-ങ്ങതല വിതലങ്ങൾ; പീനവൃത്തങ്ങളാകും ഊരുകാണ്ഡങ്ങൾ രണ്ടും മേദിനീചക്രം ജഘ-നോദയം നഭസ്സ്ഥലം; ആദിമദ്ധ്യാന്തമില്ലാ-യതവ നാഭിസ്ഥലം ദേവലോകം പോലുരസ്-ആയതുഗളമൂലം; കേവലംമഹർല്ലോകം അങ്ങേടം തപോലോകം; കേളെടൊ ജനലോകം തുണ്ഡമായതുസത്യ-മേളനിർമ്മലലോകം ഉത്തമാംഗാന്തം പ്രഭോ; ശക്രാദിലോകപാലന്മാർ എല്ലാം കരങ്ങൾ പോൽ ദിക്കുകൾകർണ്ണങ്ങളും ദസ്രന്മാർനാസായുഗ്മം; വക്ത്രമായതുമഗ്നി നേത്രമാദിത്യൻതന്നെ; നക്ഷത്രാധിപതി മനസ്സായതെന്നറിഞ്ഞാലും; ബുദ്ധി വാഗീശൻ കോപകാരണ മഹംകാരം രുദ്രനായിതു, വച-സ്സൊക്കെയും ഛന്ദസ്സുകൾ; ഭ്രൂഭംഗം കാലക്രമം ദംഷ്ട്ര യന്തകൻതന്നെ; ശോഭതേടീടും ദ്വിജ പംക്തികൾ നക്ഷത്രങ്ങൾ; ഹാസമായതു ജഗ-ന്മോഹിനിമഹാമായ; വാസനാപാംഗോദയ-മോക്ഷണം ജഗത്സർഗ്ഗം; ഉന്മേഷനിമേഷങ്ങൾ വാസര നിശീഥിനി; ധർമ്മമായതു പുര സ്സധർമ്മംപൃഷ്ഠഭാഗം; സപ്തസാഗരങ്ങൾപോൽ കുക്ഷിയും ബാഹുദേശം സപ്തമാരുതന്മാരും നിശ്വാസ ക്രമങ്ങൾ പോൽ; നദികൾ നദങ്ങൾ നാഡികളാകുന്നതെല്ലാം പൃഥിവീധരങ്ങൾ പോൽ അസ്ഥികളാകുന്നതും; വൃക്ഷാദ്യൌഷധങ്ങൾ തദ്രോമങ്ങളല്ലോനിത്യം ത്ര്യക്ഷനാംമഹാദേവൻ തദ് ഹൃദയവും നൂനം; വൃഷ്ടി രേതസ്സ് മഹാമോഹനം മഹാമായ പുഷ്ടിയാംമഹിമ തദ്-ജ്ഞാനയോഗൈക്യേശ്വരി.

> ആദ്യോവതാരഃ പുരുഷഃ പരസ്യ
> കാലസ്വഭാവഃ സദസന്മനശ്ച
> ദ്രവ്യം വികാരോ ഗുണ ഇന്ദ്രിയാണി
> വിരാട് സ്വരാട് സ്ഥാസ്നു ചരിഷ്ണുഭൂമ്നഃ
>
> അഹം ഭവോ യജ്ഞ ഇമേ പ്രജേശാ
> ദക്ഷാദയോ യേ ഭവദാദയശ്ച
> സ്വർല്ലോകപാലാഃ ഖഗലോകപാലാഃ
> നൃലോകപാലാഃ തലലോകപാലാഃ
>
> ഗന്ധർവ്വ വിദ്യാധര ചാരണേശാഃ
> യേ യക്ഷ രക്ഷോ രഗ നാഗനാഥാഃ
> യേ വാ ഋഷീണാമൃഷഭാഃ പിതൄണാം
> ദൈത്യേന്ദ്ര സിദ്ധേശ്വര ദാനവേന്ദ്രാഃ
> അന്യേ ച യേ പ്രേത പിശാച ഭൂത-
> കൂശ്മാണ്ഡ യാദോ മൃഗ പശ്വപീശാഃ
> യത് കിഞ്ച ലോകേ ഭഗവൻ മഹസ്വ
> ദോജഃ സ്സഹസ്വത് ബലവത് ക്ഷമാവത്
> ശ്രീ ഹ്രീ വിഭൂത്യാത്മവ ദത്ഭുതാർണ്ണം
> തത്വം പരം രൂപവ ദസ്വരൂപം
> പ്രാധാന്യതോ യാനൃഷ ആമനന്തി
> ലീലാവതാരാൻ പുരുഷസ്യ ഭൂമ്നഃ.

"വിരാട്പുരുഷൻ ബ്രഹ്മത്തിന്റെ ഒന്നാം അവതാരം ആകുന്നു; കാലസ്വഭാവനാകുന്നു; സത്തും, അസത്തും, മഹത്തും (മനസ്സ്) ആകുന്നു; ദ്രവ്യവും വികാരവും ഗുണങ്ങളും, ഇന്ദ്രിയങ്ങളും, ആകുന്നു. ബ്രഹ്മാവു്, യജ്ഞാധികാരിയായ ശിവൻ, വിഷ്ണു, ദക്ഷൻ, മുതലായ പ്രജാപതികൾ, നാരദൻ മുതലായ ബ്രഹ്മർഷികൾ, ഇന്ദ്രൻ മുതലായ ലോകപാലകന്മാർ, ഗരുഡൻ മുതലായ പക്ഷിപാലകന്മാർ, മനു മുതലായ മനുഷ്യപാലകന്മാർ, അനന്തൻ മുതലായ പാതാളപാലകന്മാർ, ഗന്ധർവ്വന്മാർ, വിദ്യാധരന്മാർ, ചാരണന്മാർ, കുബേരൻ മുതലായ യക്ഷന്മാർ, രാവണൻ മുതലായ രാക്ഷസന്മാർ, വാസുകി മുതലായ സർപ്പത്താന്മാർ, വസിഷ്ഠൻ മുതലായ ഋഷികൾ, അര്യമാ മുതലായ പിതൃക്കൾ, പ്രഹ്ലാദൻ മുതലായ ദൈത്യന്മാർ, കപിലൻ മുതലായ സിദ്ധന്മാർ, മയൻ മുതലായ അസുരന്മാർ, പ്രേതശ്രേഷ്ഠന്മാർ, പിശാചപ്രമുഖന്മാർ, ഭൂതപ്രഥമന്മാർ, കൂശ്മാണ്ഡാഗ്രേസരന്മാർ, ജലജീവിപ്രബലന്മാർ, പശുലോകപ്രഭുക്കൾ, ലോകത്തിൽ പ്രതാപമുള്ളവ, ഓജസ്സുള്ളവ, ഇന്ദ്രിയവീര്യം ഉള്ളവ, മനശ്ശക്തിയുള്ളവ, ബലമുള്ളവ, ക്ഷമയുള്ളവ, ഐശ്വര്യം, ലജ്ജ, വിഭൂതി, ബുദ്ധി, മനോമോഹനമായ വർണ്ണം, രൂപമുള്ളതു്, രൂപമില്ലാത്തതു്,—എന്നവ സർവ്വവും, പരമമായ തത്വം തന്നെ. ഇതുവരെ പറഞ്ഞതു്, വിരാട്സ്വരൂപത്തിന്റെ കേവലമായ സ്ഥൂലരൂപത്തെക്കുറിച്ചാണു്; ആ ഭാഗം മറന്നുപോകരുതു്. ആ സ്ഥൂലരൂപം അവ്യക്തപ്രകൃതി, മഹത്തത്വം, അഹംകാരം, ആകാശം, വായു, അഗ്നി, ജലം, ഭൂമി, എന്ന എട്ടു ആവരണങ്ങളോടുകൂടെ വർത്തിക്കുന്നു; എന്നു മുകളിൽ പറഞ്ഞതിനെ സൂക്ഷിച്ചു ഗ്രഹിക്കണം; ഇതു വിരാട്പുരുഷന്റെ പരമായ—ശ്രേഷ്ഠമായ—പ്രകൃതിയല്ല; എന്നാൽ ശ്രേഷ്ഠമായ വേറൊരു പ്രകൃതിയും, വിരാട്പുരുഷനുണ്ടു്. ആ പരാപ്രകൃതി സൂക്ഷ്മതമമാണു്; അവ്യക്തവും, നിർവ്വിശേഷണവും, ആണു്; ആദിസ്ഥിതി ലയങ്ങൾ ഇല്ലാത്തതും, വാക്കിലും മനസ്സിലും ഒതുങ്ങാത്തതും, ആകുന്നു. അതു നിത്യമാകുന്നു. ആ പരാപ്രകൃതിയാൽ ജഗത്തു ധരിക്കപ്പെടുന്നു; ഇവയെക്കുറിച്ചു്—അപരമായ പ്രകൃതിയേയും, പരമായ പ്രകൃതിയേയും കുറിച്ചു്—അവസാനമായി പറയാനുള്ളതു്—ഇവ രണ്ടും മായാസൃഷ്ടങ്ങളാണെന്നു് വിദ്വാന്മാർ അറിയുന്നു എന്നുള്ളതാണു്.

# ഉല്പത്തികാണ്ഡം.

## ൧.

## ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർ.

### ൧.

### ബ്രഹ്മാവ്.



ബ്രഹ്മാവു നാരായണന്റെ നാഭിപത്മത്തിൽ ജനിച്ച സംഭവം, അന്യത്ര വിവരിക്കപ്പെട്ടിട്ടുണ്ട്. അങ്ങനെയാണ് ഇപ്പോൾ അധികാരിയായ ബ്രഹ്മാവു, പ്രഥമകല്പപ്രഭാതത്തിൽ പിറന്നതു്. ബ്രഹ്മാവിന് ആദിയിൽ അഞ്ചു തലകളുണ്ടായിരുന്നു എന്നും, വിഷ്ണുവും ബ്രഹ്മാവും തമ്മിലുള്ള ഒരു വാദത്തിൽ വിജയം ലഭിക്കുവാനായി ബ്രഹ്മാവ് പരമശിവന്റെ ശിരസ്സ കണ്ടു എന്ന് വ്യാജം പറഞ്ഞതിനാൽ കോപിച്ച പരമശിവൻ ഒരു ശിരസ്സ നുള്ളിക്കളഞ്ഞു എന്നും, ഒരു പക്ഷം ഉണ്ട്.

> തസ്യാം സ ചാംഭോരുഹകർണികായാം
> അവസ്ഥിതോ ലോകമപശ്യമാനഃ
> പരിക്രമൻവ്യോമ്നി വിവൃത്തനേത്രഃ
> ചത്വാരി ലേഭേഽനുദിശം മുഖാനി.

ബ്രഹ്മാവ്, താമരയുടെ കർണികയിൽ ഇരുന്നുകൊണ്ടു ലോകങ്ങളെ കാണായ്കയാൽ, കണ്ണുപിരിച്ച്, നാലുഭാഗങ്ങളേയും നോക്കി. അതിനാൽ ബ്രഹ്മാവിനു നാലു മുഖങ്ങൾ ഉണ്ടായി. ഇതു ചതുർമുഖതയെ കുറിച്ചു വേറൊരു പക്ഷമാണ്. ബ്രഹ്മാവ് ചതുസ്തത്വസംഘാതമാണെന്നും, ചതുർവേദമയനാണെന്നും ഉള്ള രണ്ടു കാരണങ്ങളെക്കൊണ്ടു, ബ്രഹ്മാവിനു ചതുർമുഖത കല്പിക്കുന്നു എന്നു താത്വികന്മാർ പറയും. ബ്രഹ്മാവിന്റെ മുഖത്തു നിന്നു സരസ്വതി എന്നു പ്രസിദ്ധനാമമുള്ള വാക്ക് ജനിച്ചു. ജനിച്ച ഉടനേ തന്നെ ദേവിയെ ബ്രഹ്മാവു കാമിച്ചു.

> വാചം ദുഹിതരം തന്വീം സ്വയംഭൂർഹരതീം മനഃ
> അകാമാം ചകമേ ക്ഷത്തഃ സകാമ ഇതി നഃ ശ്രുതം.

“നിഷ്കാമനായ സ്വയംഭൂ, സുന്ദരിയായ പുത്രിയെ—അച്ഛനെക്കുറിച്ചു കാമം പ്രദർശിപ്പിക്കാത്ത പുത്രിയെ—കാമിച്ചു; ഇങ്ങനെ ഞങ്ങൾ കേട്ടിരിക്കുന്നു.” വാക്ക് അല്ലെങ്കിൽ സരസ്വതി സർവ്വ ഭാവനകളുടെയും ദേവിയാണ്. അതിനാൽ ആ ദേവി കലകളുടെ നികേതനമായി. ഏതെങ്കിലും നൂതന സൃഷ്ടികളെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മാവ്, ഭാവനാകാരിണിയെ കാമിച്ചു എന്ന സംഭവം സാർത്ഥകമാണ്. അതുപോലെ തന്നെ നൂതനസൃഷ്ടികളെക്കൊണ്ടു വർദ്ധിപ്പിക്കുന്നവന്, ബ്രഹ്മാവ്—വർദ്ധിപ്പിക്കുന്നവൻ—എന്ന നാമവും സാർത്ഥകം തന്നെ. സൃഷ്ടികർത്താവാ

ബൃഹ് എന്നതിനു വർദ്ധിക്കുക എന്നർത്ഥം. ബൃഹത്, ബ്രഹ്മാവ്, എന്ന ശബ്ദങ്ങൾ ഒരേ ധാതുവിൽ നിന്നു നിഷ്പന്നങ്ങളാണ്.

യ ബ്രഹ്മാവു രജോ ഗുണപ്രധാനനാണ്. രജസ്സിന്റെ നിറം ചുവപ്പാകയാൽ, ബ്രഹ്മാവിന്റെ നിറവും ചുവപ്പുതന്നെ. ബ്രഹ്മാവിനു പരിവീതം എന്നു പേരായ ഒരു വില്ലുണ്ട്. ബ്രഹ്മാവിന്റെ വാഹനം ഹംസമാകുന്നു. ബ്രഹ്മാവിനു ഹംസം വാഹനമായതിനു താത്വികമായ അർത്ഥം, ധ്യാനബിന്ദു ഉപനിഷത്തിൽ ഇങ്ങനെ കാണുന്നു.

> ഹകാരേണ ബഹിർ യാതി സകാരേണ വിശത് പുനഃ
> ഹംസ ഹംസേത്യമും മന്ത്രം ജീവോ ജപതി സർവ്വദാ
> ശതാനി ഷഡ് ദിവാരാത്രം സഹസ്രാണ്യേക വിംശതിഃ
> ഏതത് സംഖ്യാന്വിതം മന്ത്രം ജീവോ ജപതി സർവ്വദാ.

"ഹകാരം കൊണ്ട് ജീവാത്മാവു സംസാരത്തിൽ കടക്കുന്നു: സകാരംകൊണ്ടു വീണ്ടും ബ്രഹ്മപദത്തെ പ്രാപിക്കുന്നു. ജീവാത്മാവ് ഹംസ ഹംസ എന്ന മന്ത്രത്തെ സർവ്വദാ ജപിക്കുന്നു. ജീവാത്മാവ് ഈ മന്ത്രത്തെ ഒരു പകലും രാത്രിയും കൊണ്ട് ഇരുപത്തൊരായിരത്തറുനൂറു പ്രാവശ്യം ജപിക്കുന്നു." ബ്രഹ്മാവിന്റെ വാഹനം ഹംസം ആണ് എന്നു പറഞ്ഞാൽ ബ്രഹ്മാവു ഹംസത്തെ ജയിച്ചു എന്നു ഗ്രഹിക്കണം. സർവ്വ ജീവാത്മാക്കളും ഹംസത്തെ ജയിച്ചു സംസാരമോചനം സമ്പാദിക്കേണ്ടതാണ്. ബ്രഹ്മാവിന്റെ വാസസ്ഥാനം മഹാമേരുവിന്റെ ഉയരത്തിലുള്ള സത്യലോകമാകുന്നു. ബ്രഹ്മാവിന്റെ സൃഷ്ടികളെ കുറിച്ചും പുത്രന്മാരെ കുറിച്ചും, ഇതിനു കീഴ് പ്രതിസർഗ്ഗം എന്ന ഭാഗത്തിൽ വിവരണമുണ്ട്. ശിവൻ ശപിച്ചതുകൊണ്ടും ഭൃഗുവും, നാരദനും ശപിച്ചതുകൊണ്ടും, ബ്രഹ്മാവ് ആരാധിക്കപ്പെടാതായി. ബ്രഹ്മാവു കൃഷ്ണന്റെ ബലത്തെ പരീക്ഷിക്കുവാനായി പശുക്കുട്ടികളെ അപഹരിച്ചതും, ഭാരതയുദ്ധശേഷം കൃഷ്ണൻ വീണ്ടും പാൽക്കടലിൽ സ്വസ്ഥാനത്തെ സ്വീകരിക്കണമെന്നു പ്രാർത്ഥിച്ചതും, ആയ സംഭവങ്ങൾ ഈ ഗ്രന്ഥപരമ്പരയിൽ, കൃഷ്ണചരിത്രത്തിൽ, വിവരിക്കപ്പെട്ടിട്ടുണ്ട്.

ബ്രഹ്മാവിന്റെ ആയുസ്സിനെക്കുറിച്ചു മുൻപ്രസ്താവിച്ചതിൽ നിന്ന്, ഏതാനും സംഗതികളെ വിസ്മരിക്കാതിരിക്കുന്നത്, ഇതിനു കീഴുള്ള പ്രതിസർഗ്ഗം സുഗ്രഹമാകുന്നതിനു സഹായമായിരിക്കും. ദേവന്മാർക്ക് ഒരു ചതുർയുഗം പൂർണ്ണമാകുന്നതിനു ൪൩൨൦൦൦൦൦ മനുഷ്യവർഷം കഴിയണം. ആയിരം ദേവചതുർയുഗം ചേർന്നതിനെ ഒരു മഹായുഗമെന്നു പറയും. ഒരു മഹായുഗം ബ്രഹ്മാവിന് ഒരു പകലാണ്. ഒരു മഹായുഗ കാലത്തിൽ—അതായത് ബ്രഹ്മാവിന്റെ ഒരു പകലിൽ പതിന്നാലു മനുക്കൾ ഒരുവന് പുറകെ ഒരുവനായി ബ്രഹ്മാവിനെ സഹായിച്ചുകൊണ്ട് സൃഷ്ടികർമ്മം നടത്തുന്നു. ഇപ്പോഴത്തെ ബ്രഹ്മാവിന്റെ ഇപ്പഴത്തെ പകലിൽ—കല്പത്തിൽ—ആറു മനുക്കളുടെ കാലംകഴിഞ്ഞ്, ഇപ്പോൾ ഏഴാമനായ വൈവസ്വതൻ അധികാരിയാണ്. ബ്രഹ്മാവ് ഒരു പ്രഭാതത്തിൽ—കല്പാരംഭത്തിൽ—ഉണരുന്നു, രാത്രിയിൽ നശിച്ചവയെ ഒക്കെയും പുനഃസൃഷ്ടിചെയ്യുന്നു. ബ്രഹ്മാവ് അങ്ങനെ പ്രതിദിനം ഉണരുന്ന സന്ദർഭത്തിൽ, മുമ്പുതന്നെ സൃഷ്ടിക്കപ്പെട്ടവയിൽ എന്തു പദാർത്ഥങ്ങൾ നശിക്കാതെ ശേഷിച്ചിട്ടുണ്ട്? ആ സമയത്തു, പ്രാകൃത സൃഷ്ടികളായ ആറ് അല്ലെങ്കിൽ ഇരുപത്തുനാലു തത്വങ്ങൾ ശേഷിച്ചിരിക്കുന്നു. ഇരുപത്തുനാലു തത്വങ്ങൾ ബ്രഹ്മസൃഷ്ടികൾ അല്ലല്ലൊ. ബ്രഹ്മാവിനെത്തന്നെയും പത്മത്തിൽ ആവിഷ്കരിച്ച നാമാതീതൻ അവയെ സൃഷ്ടിച്ചു. ഈ സൃഷ്ടികളെക്കുറിച്ചു ഈ ഗ്രന്ഥത്തിൽ സർഗ്ഗം എന്ന ഖണ്ഡികയിൽ വിവരണം ഉണ്ട്. നാരായണ നാഭിപത്മത്തിൽ പ്രത്യക്ഷനായ ബ്രഹ്മാവു—ഇരുപത്തുനാലു തത്വങ്ങളെ ആധാരമാക്കി മേൽ വേണ്ട സൃഷ്ടികർമ്മത്തെ അനുഷ്ഠിക്കുകയാണ്. ബ്രഹ്മാവു ചെയ്യുന്ന ഈ സൃഷ്ടികർമ്മത്തിനു പ്രതിസർഗ്ഗം എന്നു പറയും. പ്രതിസർഗ്ഗത്തെക്കുറിച്ച് ഇതിനു കീഴ് വിവരണമുണ്ട്. ബ്രഹ്മാവ് ഒരു പ്രഭാതത്തിൽ സൃഷ്ടിക്കുന്നവ ഒക്കെയും സന്ധ്യയിൽ നശിച്ചുപോകും. ഭൂലോകം, ഭുവർലോകം, സ്വർലോകം എന്നവയും, അവയ്ക്കകത്തുള്ള യാവയും, അന്നന്നു നശിക്കാനുള്ളവയാണ്. ഈ ലോകങ്ങൾക്ക് കൃതലോകങ്ങൾ എന്നും പറയും. സത്യ തപ ജന ലോകങ്ങളെ അകൃത ലോകങ്ങളെന്നു പറയുന്നു. അവയും ബ്രഹ്മസൃഷ്ടികൾ തന്നെ. എന്നാൽ അവ ഒരു ബ്രഹ്മാവിന്റെ പ്രഥമപ്രഭാതത്തിൽ സൃഷ്ടിക്കപ്പെടുന്നവയും, ബ്രഹ്മായുസ്സു മുഴുവൻ നിൽക്കുന്നവയും, ആണ്. കൃതലോകങ്ങൾക്കും അകൃതലോകങ്ങൾക്കും മദ്ധ്യത്തിൽ കിടക്കുന്ന മഹർലോകത്തെ കൃതാകൃതലോകം എന്നു നാമകരണം ചെയ്യാറുണ്ട്. പ്രതിസർഗ്ഗത്തിൽ പെടുന്നവ ഒക്കെയും, ഒരു പകൽ—ഒരു കല്പം—പതിന്നാലു മനുക്കളുടെ കാലം മാത്രം, നിലനിൽക്കുന്നവ ആണ്. പ്രതിസർഗ്ഗസൃഷ്ടിയെ കല്പാന്തത്തിൽ—നശിപ്പിക്കുന്നതു കല്പാന്താഗ്നി, കല്പാന്തവർഷം എന്നവയാണ്. ഇവയെ സംവർത്തനാഗ്നി സംവർത്തനവർഷം എന്നും പറയും. ഒരു പകൽ കഴിഞ്ഞാൽ അത്രയും കാലം ബ്രഹ്മാവിനു രാത്രിയും നിദ്രയും തന്നെ. ബ്രഹ്മാവിന് ആയുസ്സ് നൂറു വർഷമാകുന്നു. അതായത് ബ്രഹ്മാവിന്റെ ആയുസ്സ് ൩൬൦൦൦ ബ്രാഹ്മപ്രകല്പകങ്ങളും അത്രയും രാത്രിയും ആകുന്നു. ആ ഘട്ടത്തിൽ ബ്രഹ്മാവുതന്നെയും, ആയുസ്സ് അവസാനിച്ചു നാരായണനിൽ ലയിക്കുന്നു. ഇങ്ങനെ കോടി കോടി ബ്രഹ്മാക്കന്മാർ ഉണ്ടായിട്ടുണ്ട്; ഇനിയും ഉണ്ടാ

യി കടന്നു പോകയും ചെയ്യും. ഇങ്ങനെ പ്രഭവിക്കുകയും പ്രലയിക്കുകയും ചെയ്യുന്ന ബ്രഹ്മാക്കന്മാരിൽ ഒരുവന്റെ ജനനം നാരായണനാഭിപത്മത്തിൽ സംഭവിക്കുന്നതായി നാം ഈ ഗ്രന്ഥത്തിൽ അന്യത്ര കാണുന്നുണ്ട്. എല്ലാ ബ്രഹ്മാക്കന്മാരുടേയും ചരിത്രം മിക്കവാറും ഒരുപോലെ ആകയാൽ, ഈ ഗ്രന്ഥത്തിൽ കാണുന്ന ജനനസംഭവം, ഇപ്പോൾ അധികാരിയായ ബ്രഹ്മാവിനെക്കുറിച്ചാണെന്നു തന്നെ സങ്കല്പിക്കുക. ബ്രഹ്മാവിന്റെ ആയുസ്സ് നാമാതീതനായ നാരായണന്, ഒരു നിമേഷമാണെന്ന വിധിയുള്ളതിനാൽ, നാരായണനും, ആറുനാരായണ വർഷങ്ങൾക്കു ശേഷം, ലയമുണ്ട് എന്ന് ഒരു അനുമാനം ഉണ്ടാകുന്നു. ആ കാലഗണനത്തെ കുറിച്ചു നാം ഇവിടെ ക്ലേശിക്കേണ്ടതില്ല. നാരായണസൃഷ്ടികളായ ഇരുപത്തിനാലു തത്വങ്ങൾ നാരായണൻ ഉള്ള കാലം അത്രയും നിൽക്കുന്നവയാണ്. അവയ്ക്കു പ്രാകൃത സൃഷ്ടികൾ എന്നു പേരുണ്ട്.

ബ്രഹ്മാവു ചെയ്യുന്ന പ്രതിസർഗ്ഗത്തെ കുറിച്ച് ഒരു പ്രത്യേക സംഗതി ഓർത്തിരിപ്പാനുണ്ട്. ബ്രഹ്മാവിന്റെ സൃഷ്ടികൾ, രണ്ടുവകയാണ്. ഒരു ബ്രഹ്മാവു പത്മത്തിൽ നിന്നു പിറക്കുന്ന പ്രഥമ കല്പത്തിൽ, രണ്ടുതരം സൃഷ്ടികളെ സൃഷ്ടിക്കുന്നു. ആ കല്പത്തിൽ ഒന്നാമതായി പ്രഭവിക്കുന്ന ഏതാനും സൃഷ്ടികൾ, അന്ന് സന്ധ്യയിൽ നശിക്കുകയില്ല അവ ആ ദിവസത്തിലും, പുറകെ ബ്രഹ്മായുസ്സിന്റെ ഓരോ ദിവസത്തിലും, സൃഷ്ടികർമ്മത്തിൽ ബ്രഹ്മാവിനെ സഹായിക്കുവാനുള്ളവരാകുന്നു. ഇവരെ ഒക്കെയും പ്രജാപതികൾ എന്ന് ഒരർത്ഥത്തിൽ പറയാമെങ്കിലും, ഇവരിൽ പലരും പുത്രന്മാരെ ശേഷിപ്പിക്കാഞ്ഞതു കൊണ്ടും, മറ്റു കാരണങ്ങളെക്കൊണ്ടും, പ്രജാപതികൾ എന്ന നാമത്തിൽ പ്രസിദ്ധന്മാരല്ല. പ്രജാപതികൾ എന്ന നാമത്തെ അർഹിക്കുന്നവർ, ആരാണെന്ന് ഇതിനു കീഴ് വെളിവാകും. ബ്രഹ്മായുസ്സോളംതന്നെ ആയുസ്സുള്ളവരായി പ്രഭവിച്ചവർ സനകപ്രമുഖന്മാർ, കർദമൻ, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ, നാരദൻ, ധർമ്മൻ, അധർമ്മൻ, നിരൃതി, സരസ്വതി, കാമൻ, അഥർവ്വാവ്, പിതൃക്കൾ, അഗ്നി, സ്ഥാണു, സ്വായംഭുവൻ എന്നിവരാകുന്നു. ഇവർ ബ്രാഹ്മല്പകലിന്റെ അന്തത്തിൽ അന്തം കാണാത്തവരും, ബ്രഹ്മാവു പ്രലയിക്കുമ്പോൾ മാത്രം പ്രലയിക്കുന്നവരും, ആകുന്നു. ഒരു ബ്രഹ്മാവിന്റെ പ്രഥമ പ്രഭാതത്തിൽ സനകൻ മുതൽ സ്വായംഭുവൻവരെ ഉള്ളവരെ മാത്രമല്ല, ആ ബ്രാഹ്മദിവസാന്തത്തോളം മാത്രം ചരിത്രമുള്ള ഭൂലോകം, ഭുവർലോകം, സ്വർലോകം എന്നവയേയും, ലോഹങ്ങൾ ചെടികൾ മൃഗങ്ങൾ മനുഷ്യർ മുതലായവയേയും, ബ്രഹ്മാവ് സൃഷ്ടിക്കുന്നു. അതുകൊണ്ട് പ്രഥമപ്രഭാതത്തിൽ ബ്രഹ്മാവിന്റെ സൃഷ്ടികൾ രണ്ടുതരമാണെന്നു മുകളിൽ പറഞ്ഞു. നാരായണസൃഷ്ടികളെ പ്രാകൃതസൃഷ്ടികളെന്നു, സർഗ്ഗം എന്ന ഖണ്ഡികയിൽ പറഞ്ഞു. ബ്രഹ്മായുസ്സോളം ആയുർദൈർഘ്യമുള്ള സൃഷ്ടികളെ പ്രാകൃത വൈകൃത സൃഷ്ടികളെന്നും, കല്പായുസ്സുകളായ സൃഷ്ടികളെ വൈകൃതസൃഷ്ടികൾ എന്നും, പറയും. കല്പാന്തത്തിൽ സംവർത്തനാഗ്നിയും സംവർത്തനവർഷവും ഉണ്ടായി വൈകൃതസൃഷ്ടികളെ സംഹരിക്കുന്നു. ഒരു ബ്രഹ്മാവിന്റെ പ്രഥമപ്രഭാതം കഴിഞ്ഞു വരുന്ന ഓരോ കല്പത്തിലും, വൈകൃതസൃഷ്ടി നടക്കുന്നുണ്ട്. അവ അതതു കല്പത്തിന്റെ അവസാനത്തിൽ സംവർത്തനാഗ്നി സംവർത്തനവർഷം എന്നവയെകൊണ്ടു നശിക്കുകയും ചെയ്യുന്നു.

ബ്രഹ്മാവിന്റെ പുത്രന്മാരായി സനക പ്രമുഖന്മാർ മുതലായ പലർ ജനിക്കുകയുണ്ടായി എന്നു മുകളിൽ പറഞ്ഞു. എന്നാൽ ബ്രഹ്മാവിന്റെ പുത്രന്മാരിൽ പലരുടെയും ജനനത്തെക്കുറിച്ചു വസിഷ്ഠൻ ഭൃഗുവിന് ഉപദേശിച്ചതായി ഭാരതം അനുശാസനത്തിൽ വിവരണം ഇങ്ങനെയുണ്ട്; "ഭോ രാമ! പരമാത്മാവും പിതാമഹനും ആയ ബ്രഹ്മാവിന്റെ ബ്രഹ്മദർശനത്തെ കുറിച്ചു ഞാൻ പണ്ടു കേട്ടിട്ടുള്ള ഒരു ചരിത്രം പറയട്ടെ. ഈശനായ രുദ്രൻ വരുണന്റെ രൂപം പൂണ്ടുനിന്ന്, ഒരു യജ്ഞം കഴിക്കുകയുണ്ടായി. അവിടെ അനേകം മുനിമാരും അഗ്നി മുതലായ സർവ്വദേവന്മാരും, ശരീരമെടുത്ത വഷട് കാരവും, സർവ്വ യജ്ഞാംഗങ്ങളും, ചെന്നു ചേർന്നു. സർവ്വ സാമങ്ങളും, എണ്ണത്തിൽ ആയിരക്കണക്കായ സർവ്വയശസ്സുകളും, ശരീരമെടുത്തു ചെന്നു. പദക്രമ വിഭൂഷിതമായ ഋഗ്വേദം ചെന്നു. ലക്ഷണങ്ങൾ, സ്വരങ്ങൾ, സ്തോഭങ്ങൾ, നിരുക്തങ്ങൾ, സ്വരഭക്തികൾ, സർവ്വച്ഛന്ദസ്സുകളുടെ നേത്രമായ ഓംകാരം, നിഗ്രഹം, പ്രഗ്രഹം, വേദങ്ങൾ, ഉപനിഷത്തുകൾ, വിദ്യകൾ, സാവിത്രി, ഭൂതം, ഭവ്യം, ഭവിഷ്യം, എന്നവയൊക്കെയും ചെന്നുചേർന്നു. ഭഗവാനായ ശിവൻ സർവ്വത്തേയും ധരിച്ചു. ശിവൻ ആത്മാവുകൊണ്ട് ആത്മാവിനെ സ്വയം ഹോമിച്ചു. ബഹുരൂപമായ യജ്ഞം, പ്രഭാവർഷം ചെയ്തു. പരമശിവൻ ദ്യോവാണ്, നഭസ്സാണ്, പൃഥിവിയാണ്, ആകാശവും ഭർത്താവും, ആണ്: സർവവിദ്യേശ്വരനും ശ്രീമാനും പ്രഭാനായകനും ആയ ഈ ഭഗവാൻ;—ബ്രഹ്മാവ്, ശിവൻ, രുദ്രൻ, വരുണൻ, അഗ്നി, പ്രജാപതി, എന്ന ബഹുനാമങ്ങളിൽ പ്രശംസിക്കപ്പെടുന്നു. ശിവൻ സർവ്വഭൂതപതി തന്നെ. തപസ്സ് ക്ര

ത്തുക്കൾ, വ്രതംകൊണ്ട് ജ്വലിച്ച ദീക്ഷ, ദിക്കുകൾ, ദിഗ്ദേവതകൾ, ദേവപതികൾ, സുരകന്യകകൾ, ലോകമാതാക്കൾ, എന്നിവരൊക്കെയും രൂപമെടുത്തു രുദ്ര യജ്ഞത്തിൽ കൂട്ടംകൂട്ടമായി വന്നു കയറി. വരുണരൂപം പൂണ്ട പശുപതിയുടെ യജ്ഞം കണ്ട സർവന്മാരും പ്രീതന്മാരായി. പ്രസാദിച്ച സുരകന്യകകൾ പ്രസാദിച്ച് നിരന്നു നില്ക്കുന്നതു കണ്ട്, ബ്രഹ്മാവിൻെറ മനസ്സിളകി; രേതസ്സ് സ്ഖലിച്ചു ഭൂമിയിൽ വീണു: ബ്രഹ്മാവിൻെറ ശുക്ലം വീണ നനഞ്ഞ മണ്ണ്, സൂര്യൻ, രണ്ടുകരംകൊണ്ടു വാരി എടുത്ത്, അഗ്നിയിലേക്ക എറിഞ്ഞു. തീ കാളി. സത്രം പ്രവൃത്തമായി. ഹോത്രിയായിരുന്ന ബ്രഹ്മാവിനു ശുക്ലം പിന്നെയും സ്രവിച്ചു. സ്രവിച്ച ശുക്ലത്തെ ബ്രഹ്മാവ് സ്രുവത്തിൽ വാങ്ങി, നെയ്യിനെ എന്നതുപോലെ, മന്ത്രപൂർവ്വം അഗ്നിയിൽ ഹോമിച്ചു. വീര്യവത്തായ ബ്രഹ്മശുക്ലം, സത്വം, രജസ്സ്, തമസ്സ്, എന്നു ഗുണങ്ങൾ അടങ്ങിയതായിരുന്നു. രജോഗുണത്തിൽ നിന്ന്, കർമ്മമുഖമായ ചരലോകം പ്രഭവിച്ചു: തമോഗുണത്തിൽ നിന്ന് അചരലോകം പ്രഭവിച്ചു: എന്നാൽ സത്വാംശമാകട്ടെ ചരാചരലോകങ്ങളെ, പ്രവേശിച്ചു. സത്വത്തിൻെറ ഗുണം തേജസ്സാകുന്നു: സത്വം സർവ്വഭൂതങ്ങളിൽ പ്രകാശവും, വിവേകപ്രദായകവും ആകുന്നു. ഹുതമായ ശുക്ലത്തിൽ നിന്നു മൂന്നു പുത്രന്മാർ ശരീരങ്ങളോടും, യോനികളുടെ സ്ഥാനങ്ങൾക്ക യോജിച്ച ഗുണങ്ങളോടും, കൂടി എഴുന്നുവന്നു. ഭർജ്ജനം എന്നു നാമമായ ജ്വാലയിൽ നിന്നു പുറപ്പെട്ട പുരുഷൻ, ഭൃഗുവായി: അംഗാരങ്ങളിൽ നിന്നു പുറപ്പെട്ട പുരുഷൻ അംഗിരസ്സായി: അംഗാര സംശ്രയത്തിൽനിന്നു പുറപ്പെട്ട പുരുഷൻ, കവിയായി. ഈ മൂവരെക്കൂടാതെ വേറെയും പ്രഭകൾ അവിടെ പ്രഭവിക്കയുണ്ടായി. അഗ്നിയുടെ മരീചികളിൽ നിന്നു കശ്യപൻെറ പിതാവായ മരീചി പിറന്നു: യജ്ഞത്തിനായി വിരിക്കപ്പെട്ടിരുന്ന കുശകളിൽനിന്നു ബാലഖില്യന്മാർ എഴുന്നു: കുശപ്പുല്ലുകളിൽ നിന്നു തന്നെ അത്രിയും, പിറന്നു: യജ്ഞഭസ്മങ്ങളിൽ നിന്നു തപോബലന്മാരും, വേദവിദ്വാന്മാരും, സർവ്വഗുണനിലയനന്മാരും, ആയ വൈഖാനസന്മാർ, എന്ന ബ്രഹ്മർഷി സമ്മതന്മാർ പിറന്നു: അഗ്നിയുടെ കണ്ണുകളാകുന്ന സ്രോതസ്സുകളിൽനിന്നു രൂപസമ്പന്നന്മാരായ അശ്വിനികൾ പിറന്നു: ശേഷിച്ച പ്രജാപതികൾ കാതുകളിലൂടെ, പിറന്നു: അഗ്നിയുടെ രോമകൂപങ്ങളിൽ നിന്നു ഋഷികളും, സ്വേദത്തിൽ നിന്നു ഛന്ദസ്സും, ബലത്തിൽ നിന്നു മനസ്സും, പിറന്നു. ഈ കാരണം നിമിത്തമാണ്, ശ്രുതസമ്പന്നന്മാരും വേദപ്രാമാണ്യ ദർശനന്മാരും ആയ ഋഷികൾ, അഗ്നിസർവദേവതാ സംഘാതമാണെന്നു പ്രസ്താവിക്കപ്പെടുന്നത്. അഗ്നിയെക്കത്തിക്കുന്ന ദാരുക്കളെ മാസങ്ങൾ എന്നു പറയുന്നു; വിറകിൻെറ കറയെ പക്ഷങ്ങളെന്നും; കരൾവളയെ അഹോരാത്രങ്ങളെന്നും, ജ്വാലകളെ മുഹൂർത്തങ്ങളെന്നും, പറയുന്നു. അഗ്നിയുടെ രക്തത്തിൽനിന്നു രുദ്രന്മാരും, കനകവർണ്ണന്മാരായ മൈത്രദേവതകളും, പ്രഭവിച്ചു. അഗ്നിയുടെ ധൂമത്തിൽ നിന്നു വസുക്കളും, അർച്ചിസ്സുകളിൽനിന്നു രുദ്രന്മാരും, മഹാപ്രഭന്മാരായ ആദിത്യന്മാരും പ്രഭവിച്ചു; ആകാശത്തു സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹതാരാനക്ഷത്രങ്ങൾ കരിക്കട്ടകളത്രെ: അഗ്നിയാകട്ടെ, പരമമായ ബ്രഹ്മവും നിത്യനും സർവ കാമപ്രദായകനും ആണെന്നു; ബ്രഹ്മാവ് പ്രസ്താവിച്ചു. വരുണരൂപനും പവനാത്മകനും ആയ മഹാദേവൻ പറഞ്ഞു:—“ഇവിടെ നടക്കുന്ന സത്രം എൻെറ വകയാണ്. ഇതിൻെറ ഗൃഹപതിയും ഞാൻതന്നെ. ആയതിനാൽ ഇവിടെ പ്രഥമമായി പിറന്ന അപത്യങ്ങൾ—ഭൃഗു, അംഗിരസ്സ്, കവി, എന്നവർ, എൻെറ വകതന്നെ: സംശയമില്ല. ആകാശചാരികളായ സകല ദേവന്മാരും അറിഞ്ഞുകൊള്ളട്ടെ; ഈ മൂവർ എൻെറ യജ്ഞഫലമാണ്.” അഗ്നി പറഞ്ഞു:—“ഇവർ എൻെറ അംഗങ്ങളിൽനിന്നു പിറന്നവരാകുന്നു; ഇവർ എന്നെ ആശ്രയിച്ചു ജീവിതം കഴിച്ചു. ഇവർ എൻെറ അപത്യങ്ങൾതന്നെ” ലോകഗുരുവും ലോകപിതാമഹനും ആയ ബ്രഹ്മാവു പറഞ്ഞു:—“ഇവർ എൻെറ പുത്രന്മാരാണ്. എൻെറ ശുക്ലത്തെ ഞാൻ അഗ്നിയിൽ ഹോമിച്ചു; പിറന്ന ഇവർ എങ്ങനെ അന്യൻെറ പുത്രന്മാർ ആകും? ഇവിടെ മന്ത്രത്തിൻെറ വക്താവും ശുക്ലത്തിൻെറ ഹോതാവും ഞാൻ തന്നെ; ബീജത്തിൻെറ നാഥൻ ഫലത്തിൻെറ ഉടയവനല്ലയോ? ഭൃഗ്വാദികളുടെ ഉത്ഭവത്തിനു ഹേതു, ശുക്ലമാണെന്നുള്ളതിനെക്കുറിച്ച് വാദമില്ലല്ലോ.” വാദംകേട്ട ദേവഗണങ്ങൾ പിതാമഹനെ തലകുനിച്ചു തൊഴുത്, അഭിവാദ്യംചെയ്തുകൊണ്ട്, പറഞ്ഞു:—“ഭഗവൻ, ബ്രഹ്മൻ, ഞങ്ങളും, ഞങ്ങൾ മാത്രമല്ല ചരാചരാത്മകമായ ജഗത്തുതന്നെയും, അങ്ങയിൽനിന്നു പ്രഭവിച്ചതത്രെ. ആയതിനാൽ അഗ്നിയും, വരുണരൂപംപൂണ്ടു നില്ക്കുന്ന ഈശ്വരനും, കാമപൂരണം ചെയ്യട്ടെ.” ബ്രഹ്മാവ് പ്രീതനായി. ബ്രഹ്മാവിൻെറ പുത്രൻതന്നെ, എങ്കിലും, സൂര്യപ്രഭനായ ഭൃഗു പരമശിവൻെറ പുത്രനെന്നു സ്വീകൃതനായി; ബ്രഹ്മാവ് അംഗിരസ്സിനെ അഗ്നിയുടെ പുത്രനെന്നു വിധിക്കുകയും; കവിയെ സ്വപുത്രനായി സ്വീകരിക്കുകയും; ചെയ്തു. ഭൃഗുവും അംഗിരസ്സും കവിയും പ്രജാപതികളായി. ഭൃഗുവിനു പിതൃസമവീര്യന്മാരായ ഏഴു പുത്രന്മാർ പിറന്നു, അവരുടെ നാമങ്ങൾ:—ച്യവനൻ, വജ്രശീർഷൻ, ശുചി,ഔർവൻ, ശുക്രൻ, വരേണ്യൻ, വിഭു, പവനൻ, എന്നിങ്ങനെയാണ്. ഇവരെ

ഭാൎഗ്ഗവന്മാരെന്നും, ചിലേടങ്ങളിൽ, വരുണന്റെ പുത്രന്മാരെന്നും ശിവനോടുള്ള ബന്ധംനിമിത്തം, വാരുണന്മാരെന്നും പറയും. അംഗിരസ്സിന്നു പുത്രന്മാർ എട്ടാണ്; ബൃഹസ്പതി ഉതത്ഥ്യൻ, വയസ്യൻ, ശാന്തി, ഘോരൻ, വിരൂപൻ, സംവൎത്തൻ, സുധന്വാവ്, എന്ന ഈ പുത്രന്മാരെയും ചിലേടങ്ങളിൽ വാരുണന്മാരെന്നു പറയാറുണ്ട്. വഹ്നിയുടെ പുത്രന്മാരായ ഈ എട്ടുപേരും, ജ്ഞാനനിഷ്ഠരും നിരാമയരും ആണ്. കവിയുടെ പുത്രന്മാരായി എട്ടു ബ്രാഹ്മണർ പിറന്നു: കവി, കാവ്യൻ, വിഷ്ണു, ബുദ്ധിമാനായ ഉശനസ്സ്, ഭൃഗു, വിരജൻ, കാശ്യപൻ, ധൎമ്മജ്ഞനായ അഗ്നി, എന്ന എട്ടുപേരും പ്രജാപതികളായി. വസിഷ്ഠൻ പ്രസ്താവിച്ചതായി ഭാരതത്തിൽ കാണുന്ന രീതിയെ ഇവിടെ ഇങ്ങനെ എടുത്തു പറഞ്ഞു: എങ്കിലും ഈ ഗ്രന്ഥം പുരോഗമനം ചെയ്യുന്നത്, സനക പ്രമുഖന്മാർ മുതലായവരെക്കൊണ്ട് ആരംഭിച്ചാണ്.

പരമശിവൻ ത്രിപുരന്മാരെ എതിരിട്ട സമയം സാരഥ്യം വഹിച്ചത് ബ്രഹ്മാവാണ്, ശിവ ചരിത്രത്തിൽ ത്രിപുരദാഹനം നോക്കുക. ബ്രഹ്മാവിന്റെ സഭയെ നാരദൻ വൎണ്ണിക്കുന്ന ഭാഗം, ഈ ഗ്രന്ഥപരമ്പരയിൽ മൂന്നാം വാല്യത്തിൽ—ഭാരതത്തിൽ—കാണാം.

കല്പം എന്നാൽ ബ്രഹ്മാവിന്റെ ഒരു ദിവസത്തിനുള്ള നാമമാകുന്നു. ബ്രാഹ്മകല്പം, പാദ്മകല്പം, വരാഹകല്പം, എന്നു മൂന്നു പദങ്ങളെ ചിലേടങ്ങളിൽ കാണും. ബ്രാഹ്മകല്പം എന്നു പറഞ്ഞാൽ, ബ്രഹ്മാവിനെ സംബന്ധിച്ച കല്പം എന്നൎത്ഥം തോന്നായ്കയാൽ, ഏതുകല്പത്തിനും യോജിക്കും എന്നു തോന്നാം, എന്നാൽ

> പൂൎവ്വസ്യാദൌ പരാൎദ്ധസ്യ ബ്രാഹ്മോ നാമ മഹാനഭൂത്
> കല്പോ യത്രാऽഭവൽ തത്ര ശബ്ദ ബ്രഹ്മേതി യം വിദുഃ.

പ്രഥമപരാൎദ്ധത്തിന്റെ ആരംഭത്തിൽ ഉണ്ടായ കല്പത്തെ ബ്രാഹ്മകല്പമെന്നു പറയുന്നു. അപ്പോളാണ്, ശബ്ദബ്രഹ്മം എന്നു നാമാന്തരമുള്ള വേദങ്ങൾ ഭവിച്ചത്. അയതിനാൽ ആ കല്പം ബ്രാഹ്മകല്പംതന്നെ; ഇങ്ങനെയാണ് പ്രമാണം. പാദ്മകല്പം, എന്നാൽ താമരയുണ്ടായ കല്പം എന്നൎത്ഥമാകയാൽ, ഈ ശബ്ദവും ഏതു കല്പത്തിനും ചേരാവുന്നതാണ്; എങ്കിലും വിധി ഇങ്ങനെയാണ്.

> തസ്യൈവ ചാന്തേ കല്പോऽഭൂത് യം പാദ്മമഭിചക്ഷതേ
> യ ദ്ധരേ ൎന്നാഭിസരസ ആസീ ല്ലോകസരോരുഹം.

ഹരിയുടെ നാഭിയാകുന്ന സരസ്സിൽനിന്നു ലോകസരോരുഹം ഉണ്ടായി. അതിന്റെ (പ്രഥമപരാൎദ്ധത്തിന്റെ) അവസാനകല്പത്തെ, പാദ്മകല്പം എന്നു പറയുന്നു

> അയം തു കഥിതഃ കല്പോ ദ്വിതീയ സ്യാപി ഭാരത
> വരാഹ ഇതി വിഖ്യാതോ യത്രാസീത് സൂകരോ ഹരിഃ.

രണ്ടാം പരാൎദ്ധത്തിന്റെ ആരംഭത്തിൽ ഉണ്ടായ കല്പത്തിന് വരാഹകല്പം എന്നു നാമമാണ്. അപ്പോഴാണ് വരാഹാവതാരം നടന്നത്.

ബ്രഹ്മാവിന്റെ പ്രസിദ്ധങ്ങളായ നാമങ്ങൾ ഇവയാണ്.

> ബ്രഹ്മാ ത്മഭൂ സ്സുര ജ്യേഷ്ഠഃ പരമേഷ്ഠീ പിതാമഹഃ
> ഹിരണ്യഗൎഭോ ലോകേശഃ സ്വയംഭൂ ശ്ചതുരാനനഃ
> ധാതാ ബ്ജയോനിർദ്രുഹിണോ വിരിഞ്ചഃ കമലാസനഃ
> സ്രഷ്ടാ പ്രജാപതിർ വേധാ വിധാതാ വിശ്വസൃട് വിധിഃ
> നാഭിജന്മാऽണ്ഡജഃ പൂൎവ്വോ നിധനഃ കമലോത്ഭവഃ
> സദാനന്ദോ രജോമൂൎത്തിഃ സത്യകോ ഹംസവാഹനഃ.

ബ്രഹ്മാ=വൎദ്ധിപ്പിക്കുന്നവൻ. ആത്മഭൂ=തന്നത്താൻ ഉണ്ടായവനെന്നും പരമാത്മാവിൽനിന്നുണ്ടായവൻ എന്നും അൎത്ഥമാകും. സുരജ്യേഷ്ഠൻ=സകല സുരന്മാൎക്കും മുൻപുണ്ടായവൻ; പരമേഷ്ഠി=പരമത്തിൽ-സത്യലോകത്തിൽ—സ്ഥിതിചെയ്യുന്നവൻ. പിതാമഹൻ=അൎയ്യമാവു മുതലായ പിതാക്കളുടെ പിതാമഹൻ. ഹിരണ്യഗൎഭൻ=ഹിരണ്യമയമായ അണ്ഡം ഗൎഭത്തിലുള്ളവൻ. ലോകേശൻ=ലോകങ്ങളുടെ ഈശൻ. സ്വയംഭൂ=അപരന്റെ പുത്രനല്ലാത്തവൻ. ചതുരാനനൻ=നാലുമുഖമുള്ളവൻ. ധാതാവ്=സൎവ്വത്തേയും ധരിക്കുന്നവൻ. അബ്ജയോനി=അബ്ജത്തിൽ നിന്നു പിറന്നവൻ. ദ്രുഹിണൻ=അസുരന്മാരെ ദ്രോഹിക്കുന്നവൻ, വിരിഞ്ചൻ=വിരചിക്കുന്നവൻ. കമലാസനൻ=കമലത്തിൽ ഇരിക്കുന്നവൻ. സ്രഷ്ടാവ്=സൃഷ്ടിക്കുന്നവൻ. പ്രജാപതി= പ്രജകളുടെ പതി. വേധാവു=സൃഷ്ടിക്കുന്നവൻ. വിധാതാവു=ചെയ്യുന്നവൻ. വിശ്വസൃട്=വിശ്വത്തെ സൃഷ്ടിക്കുന്നവൻ. വിധി=ചെയ്യുന്നവൻ. നാഭിജന്മാവ്=വിഷ്ണുവിന്റെ നാഭിയിൽ ജനിച്ചവൻ. അണ്ഡജൻ=അണ്ഡത്തിൽ നിന്നു ജനിച്ചവൻ. ഹംസവാഹനൻ=അരയന്നം വാഹനമായവൻ.

**മംഗളം.**

> കല ശൈല ദളം പൂൎണ്ണം സുവൎണ്ണ ഗിരികൎണ്ണികം
> നമോऽധിതിഷ്ഠതേऽനന്ത നാളം കമലവിഷ്ടരം.

---

## ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ.

൨.

വിഷ്ണു.



വിഷ്ണുവിനെ സംബന്ധിക്കുന്ന സംഭവങ്ങൾ ബ്രഹ്മാ വിഷ്ണുശിവന്മാർക്ക് ആധാരമായ നിർഗ്ഗുണബ്രഹ്മത്തെ സംബന്ധിക്കുന്ന കാര്യങ്ങളോടു, പല അളവുകളിൽ ഇടപിണഞ്ഞുകിടക്കുന്നു. വിഷ്ണുവിനെ സംബന്ധിക്കുന്ന സംഭവങ്ങൾ മാത്രമല്ല, കൃഷ്ണനെ സംബന്ധിക്കുന്ന സംഭവങ്ങൾതന്നെയും, വിഷ്ണുവിനേയും നാരായണനേയും സംബന്ധിക്കുന്ന കാര്യങ്ങളോടു, ഇടപിണഞ്ഞാണ് കിടക്കുന്നതു്. അയതിനാൽ ത്രിമൂർത്തികളിൽ ഒരുവനായ വിഷ്ണുവിനെ സംബന്ധിക്കുന്ന വിഷയങ്ങളെ വേറാക്കി പ്രസ്താവിക്കുക എളുപ്പമല്ല. ത്രിമൂർത്തികളിൽ രണ്ടാമതായി, വിഷ്ണുവിനെ സാധാരണമായി പറയുന്നു. സൃഷ്ടി ചെയ്യുന്ന ബ്രഹ്മാവിനെ ഒന്നാമത്തും, സ്ഥിതിനടത്തുന്ന വിഷ്ണുവിനെ രണ്ടാമത്തും, സംഹരിക്കുന്ന രുദ്രനെ മൂന്നാമത്തും പറയുന്നതു യുക്തംതന്നെ. എന്നാൽ സംഹാരം സ്ഥിതി, എന്നവ,സൃഷ്ടിയുടെ മുഖപൂർവ്വയായ രൂപഭേദം മാത്രമാണെന്ന് ആലോചിക്കുമ്പോൾ,സത്വങ്ങൾക്കു പ്രഭവം, സ്ഥിതി, പ്രളയം എന്ന മൂന്നു അവസ്ഥകളില്ല എന്നും, സത്വങ്ങൾ ഒക്കെയും ഒരു രൂപത്തിലല്ലെങ്കിൽ മററൊരു രൂപത്തിൽ സ്ഥിതിചെയ്യുക മാത്രമാണെന്നും, സമ്മതിക്കേണ്ടിവരും. അയതിനാൽ സത്വങ്ങളെ സംബന്ധിച്ച കൃത്യം, അവയുടെ സ്ഥിതിപാലനം മാത്രമാണ്. സ്ഥിതിപാലകനായ വിഷ്ണു, മൂന്നു മൂർത്തികളിൽ പ്രധാനനാണെന്ന്, ഈ ന്യായേന വൈഷ്ണവന്മാർ വാദിക്കും. വിഷ്ണു, ശിവനെ അപേക്ഷിച്ചു പ്രാധാന്യം ഉള്ള മൂർത്തിയാണെന്നു തോന്നിക്കുമാറു് ഒരു ശിവജനനകഥയുണ്ടു്. വരാഹമുഖനായ ഒരു അസുരൻ, ക്രോരാസുരൻ എന്ന നാമത്തിൽ, ഉണ്ടായിരുന്നു. അയാൾ അസുരനായിരുന്നു എങ്കിലും വേദപാരായണം ചെയ്തും, തപശ്ചര്യ അനുഷ്ഠിച്ചും, ബ്രഹ്മപുത്രാനദീതീരത്തിൽ താമസിച്ചു. ഭക്തികണ്ടു പ്രസാദിച്ച വിഷ്ണു, അസുരനു പ്രത്യക്ഷനായി. മൂന്നുലോകങ്ങളിലും ഉള്ള യാതൊരു സത്വവും സ്വപ്രാണങ്ങളെ അപഹരിക്കുകയില്ലെന്ന് അസുരന്റെ അപേക്ഷയനുസരിച്ച് അസുരനു വിഷ്ണു അനുഗ്രഹം നൽകി. അനുഗ്രഹം ലഭിച്ചശേഷം അസുരഗുണം കർക്കശമായി, ക്രോരാസുരൻ മൂന്നുലോകങ്ങളും, വ്യഥപ്പെട്ടുമാറു കഠിനതകൾ പ്രവർത്തിച്ചു. അസുരൻ ലോകപ്രഭുവായി. ആ സമയം കാളീതീരത്തു പ്രത്യക്ഷനായ മഹാവിഷ്ണുവിന്റെ നെററിയിൽ നിന്നു മുമ്പു് മൂന്നുലോകങ്ങളിലും ഇല്ലാഞ്ഞ ഒരു ഭയങ്കരസത്വം അവതരിച്ചു. അതു് ക്രോരാസുരനെ കൊന്നു. ആ മൂർത്തിയാണ് രുദ്രൻ. വിഷ്ണുവിന്റെ നാഭിയിൽ നിന്നു ബ്രഹ്മാവു ജനിച്ചു എന്ന സംഗതി പ്രസിദ്ധമാണ്. വിഷ്ണുവിന്റെ പാദങ്ങളിൽ നിന്നാണ്, ഗംഗ ഉത്ഭവിക്കുന്നതു്.

> തതഃ പ്രവർത്തതേ ബ്രഹ്മൻ സർവ്വപാപഹരാ സരിത്
> ഗംഗാ ദേവാംഗനാംഗാനാം അനുലേപന പിഞ്ജരാ
> വാമ പാദാംബുജാംഗുഷ്ഠ നഖ സ്രോതോ വിനിർഗതാ
> വിഷ്ണോർ ബിഭർത്തി യാം ഭക്ത്യാ ശിരസാ ഹർന്നിശം ധ്രുവഃ:-
>
> വിഷ്ണുപുരാണം.

ബ്രഹ്മാവിന്റെ നെററിയിൽ നിന്നു ശിവൻ പിറന്നു എന്നതാണ്, പ്രസിദ്ധമായ കഥ. ഈ ഗ്രന്ഥപരമ്പരയിൽ, അന്യസ്ഥലങ്ങളിൽ ശിവൻ ബ്രഹ്മലലാടത്തിൽനിന്നു പിറന്നതായി പ്രസ്താവമുണ്ട്. വിഷ്ണുവിന്റെ നെററിയിൽ നിന്നു പിറന്നു എന്നതു്; പ്രത്യേക കാര്യമായി ഇവിടെ ഉദ്ധരിച്ചു എന്നു മാത്രമാണ്.

"ദേവാംഗനമാർ സ്നാനം ചെയ്യുക നിമിത്തം അനുലേപം അലിഞ്ഞുചേർന്ന നിറം പിടിച്ച സർവ്വ പാപഹരമായ ഗംഗ, അവിടെ നിന്ന് ആരംഭിക്കുന്നു. വിഷ്ണുവിന്റെ ഇടത്തേകാലിന്റെ അംഗുഷ്ഠനഖത്തിൽ നിന്നു പുറപ്പെടുന്ന ആ നദിയെ, ധ്രുവൻ ഭക്തിപൂർവ്വം ശിരസ്സിൽ, രാത്രിയും പകലും, വഹിക്കുന്നു." ഈ സംഭവങ്ങളൊക്കെയും വിഷ്ണുവിന്റെ സർവ്വപ്രാധാന്യത്തെ ഉറപ്പിക്കുന്നവയാകുന്നു.

വിഷ്ണുവിന്റെ സ്വരൂപവിവരണം ഈ ഗ്രന്ഥപരമ്പരയിൽ പലേടങ്ങളിലും ഉണ്ട്. ഒരു വിവരണം ഇവിടെ നൽകാം. കപിലൻ ദേവഹൂതിയോടു പറഞ്ഞു:— "യോഗം നിമിത്തം മനസ്സു പാപമൊഴിഞ്ഞു ഉറച്ചുനിന്നാൽ, യോഗി കണ്ണുകളെ നാസാഗ്രത്തിൽ ഉറപ്പിച്ചുകൊണ്ട്, ഭഗവത്സ്വരൂപത്തെ ധ്യാനിക്കണം.

പ്രസന്ന വദനാംഭോജം പത്മഗർഭാരുണേക്ഷണം
നീലോത്പല ദളശ്യാമം ശംഖചക്രഗദാധരം

ലസത് പങ്കജ കിഞ്ജല്ക പീത കൗശേയ വാസസം
ശ്രീവത്സവക്ഷസം ഭ്രാജത് കൗസ്തുഭാമുക്തകന്ധരം

മത്ത ദ്വിരേഫ കലയാ പരീതം വനമാലയാ
പരാർദ്ധ്യ ഹാര വലയ കിരീടാംഗദ നൂപുരം

കാഞ്ചീ ഗുണോല്ലസൽ ശ്രോണീം ഹൃദയാം ഭോജ വിഷ്ടരം
ദർശനീയതമം ശാന്തം മനോ നയന വർദ്ധനം

അപീച്യ ദർശനം ശശ്വത് സർവ്വലോക നമസ്കൃതം
സന്തം വയസി കൈശോരേ ഭൃത്യാനുഗ്രഹ കാതരം

കീർത്തന്യ തീർത്ഥ യശസം പുണ്യ ശ്ലോക യശസ്കരം
ധ്യായേ ദ്ദേവം സമഗ്രാംഗം യാവ ന്ന ച്യവതേ മനഃ

സ്ഥിതം വ്രജന്ത മാസീനം ശയാനം വാ ഗുഹാശയം
പ്രേക്ഷണീയം ഹിതം ധ്യായേത് ശുദ്ധഭാവേന ചേതസാ

തസ്മിൻ ലബ്ധപദം ചിത്തം സർവ്വാവയവസംസ്ഥിതം
വിലക്ഷ്യൈകത്ര സംയുജ്യാത് അംഗേ ഭഗവതോ മുനിഃ

സംചിന്തയേത് ഭഗവത ശ്ചരണാരവിന്ദം
വജ്രാം കുശ ധ്വജ സരോരുഹ ലാഞ്ഛനാഢ്യം
ഉത്തുംഗ രക്ത വിലസ ന്നഖ ചക്രവാള-
ജ്യോത്സ്നാഭി രാഹത മഹദ് ഹൃദയാന്ധകാരം

യച് ശൌച നിസ്സൃത സരിത് പ്രവരോദകേന
തീർത്ഥേന മൂർദ്ധ്നികൃതേന ശിവഃ ശിവോ ƒഭൂത്
ധ്യാതുർ മനഃ ശമല ശൈല നിസൃഷ്ട വജ്റം
ധ്യായേത് ചിരം ഭഗവതശ്ചരണാരവിന്ദം

ജാനുദ്വയം ജലജലോചനയാ ജനന്യാ
ലക്ഷ്മ്യാഖിലസ്യ സുരവന്ദിതയാ വിധാതുഃ
ഊർവ്വോർ നിധായ കരപല്ലവരോചിഷാ യത്
സംലാളിതം ഹൃദി വിഭോ രഭവസ്യ കുര്യാത്

ഊരൂ സുപർണ്ണഭുജയോ രതിശോഭമാനാ-
വോജോനിധീ രതസികാ കുസുമാവഭാസൌ
വ്യാലംബി പീത പരവാസസി വർത്തമാന-
കാഞ്ചീകലാപ പരിരംഭി നിതംബ ബിംബം

നാഭിഹ്രദം ഭുവന കോശ ഗുഹോദരസ്ഥം
യത്രാത്മയോനി ധിഷണാഖില ലോകപത്മം
വ്യൂഢം ഹരിന്മണി വൃഷ സ്തനയോ രമുഷ്യ
ധ്യായേദ്ദ്വയം വിശദ ഹാര മയൂഖ ഗൌരം

വക്ഷോധിവാസ മൃഷഭസ്യ മഹാവിഭൂതേഃ
പുംസാം മനോനയന നിർവൃതി മാദധാനം
കണ്ഠം ച കൌസ്തുഭ മണേ രതിഭൂഷണാർത്ഥം
കുര്യാ ന്മന സ്യഖില ലോക നമസ്കൃതസ്യ

ബാഹൂം ശ്ച മന്ദരഗിരേഃ പരിവർത്തനേന
നിർണ്ണിക്ത ബാഹു വലയാ നധിലോകപാലാൻ
സംചിന്തയേ ദ്ദശശതാര മസഹ്യതേജഃ
ശംഖം ച തത്കരസരോരുഹ രാജഹംസം

കൌമോദകീം ഭഗവതോ ദയിതാം സ്മരേത
ദിഗ്ധാമരാതി ഭട ശോണിത കർദ്ദമേന
മാലാം മധുവ്രതവരൂഥ ഗിരോപഘുഷ്ടാം
ചൈതന്യ തത്വ മമലം മണി മസ്യ കണ്ഠേ

ഭൃത്യാനുകംപിത ധിയേഹ ഗൃഹീതമൂർത്തേ
സംചിന്തയേത് ഭഗവതോ വദനാരവിന്ദം
യ ദ്വിസ്ഫുരൻ മകരകുണ്ഡല വല്ഗിതേന
വിദ്യോതിതാ മല കപോല മുദാര നാസം

യച്ഛ്രീനികേത മലിഭിഃ പരിസേവ്യമാനം
ഭൂത്യാ സ്വയാ കുടില കുന്തള വൃന്ദ ജുഷ്ടം
മീനദ്വയാശ്രയ മധിക്ഷിപ ദബ്ജനേത്രം
ധ്യായേൻ മനോമയ മതന്ദ്രിത ഉല്ലസൽഭ്രു

തസ്യാ വലോക മധികം കൃപയാ തിഘോര-
താപ ത്രയോ പശമനായ നിസൃഷ്ട മക്ഷ്ണോഃ
സ്നിഗ്ദ്ധസ്മിതാനുഗുണിതം വിപുല പ്രസാദം
ധ്യായേ ച്ചിരം വിപുലഭാവനയാ ഗുഹായാം

ഹാസം ഹരേ രവനതാ ഖില ലോക തീവ്ര-
ശോകാശ്രു സാഗര വിശോഷണ മത്യുദാരം
സംമോഹനായ രചിതം നിജമായയാസ്യ
ഭ്രൂമണ്ഡലം മുനികൃതേ മകരധ്വജസ്യ

ധ്യാനായനം പ്രഹസിതം ബഹുലാധരോഷ്ഠ-
ഭാസാരുണായിത തനു ദ്വിജ ദന്ത പംക്തിം
ധ്യായേത് സ്വദേഹ കുഹരേ വസിതസ്യ വിഷ്ണോർ
ഭക്ത്യാ ർദ്രയാർപ്പിതമനാ ന പൃഥഗ് ദിദൃക്ഷേത്

ഏവം ഹരൌ ഭഗവതി പ്രതിലബ്ധ ഭാവോ
ഭക്ത്യാ ദ്രവദ് ഹൃദയ ഉത്പുളകഃ പ്രമോദാത്
ഔത് കണ്ഠ്യ ബാഷ്പകലയാ മുഹു രർദ്യമാന-
സ്ത ച്ചാപി ചിത്തബഡിശം ശനകൈർ വിയുംക്തേ.

"തെളിഞ്ഞ താമരമുഖമുള്ളവൻ, താമര ഇതളിനകത്തുകാണുന്ന ഇളം ചുവപ്പുകലർന്ന കണ്ണുള്ളവൻ, നീലത്താമരനിറം നിറഞ്ഞവൻ, ശംഖചക്രഗദാധരൻ, താമര കേസര പ്പൊന്നൊളിപ്പട്ടാട ഉടുത്തവൻ, ശ്രീവത്സം എന്ന മറുകൊണ്ട് മാറ് അലങ്കരിച്ചവൻ, കൗസ്തുഭം എന്ന മണി ഇണങ്ങിയ കഴുത്തുള്ളവൻ, ഉണ്ടുമദിച്ച വണ്ടുകൾ പറന്നിപ്പറക്കുന്ന വനമാല അണിഞ്ഞവൻ, വിലതീരാത്ത ഹാരം, വലയം, കിരീടം, അംഗദം, നൂപുരം എന്നവകൊണ്ട് ശരീരം അലങ്കരിച്ചവൻ, അരയിൽ അരഞ്ഞാൺ വഹിഞ്ഞവൻ, ഭക്തന്മാരുടെ ഹൃദയപീ

റങ്ങളിൽ ഇരിപ്പുറപ്പിച്ചവൻ, കാമോന്മത്തവരിൽ പ്രമുഖൻ, ശാന്തൻ, മനസ്സിനു കുളുർമ്മയും കണ്ണിനു തെളിമയും വളർത്തുന്നവൻ. ആവർജ്ജനം ചെയ്യുന്നവൻ, സർവ്വലോകനമസ്കൃതൻ, എന്നും കിശോരൻ, ഭൃത്യന്മാരെ അനുഗ്രഹിക്കുവാൻ എപ്പോഴും ബദ്ധപ്പെട്ടു വഴിതേടുന്നവൻ, പാടിപ്പുകഴ്ത്തുവാൻ പറ്റിയ പുണ്യകീർത്തിമാൻ. പുണ്യശ്ലോകന്മാരുടെ യശസ്സിനെ വർദ്ധിപ്പിക്കുന്നവൻ—ആയ ദേവനെ സമഗ്രാംഗനായി യോഗി, തത്സ്വരൂപം മനസ്സിൽ, നില്ക്കുന്നവരെയ്ക്കു ധ്യാനിക്കണം. യോഗി ശുദ്ധഭാവമായ ചേതസ്സോടുകൂടെ, ഭഗവാൻ നില്ക്കുന്നതായോ, നടക്കുന്നതായോ, ഇരിക്കുന്നതായോ, കിടക്കുന്നതായോ, ഹൃദയപീഠത്തിൽ വർത്തിക്കുന്നതായോ ലീലകളിൽ വിഹരിക്കുന്നതായോ, ധ്യാനിക്കാം. ഭഗവാൻ സർവ്വാവയവസംപന്നനായി ചിത്തത്തിൽ ഉറച്ചതായി കണ്ടാൽ, യോഗി, ഭഗവാന്റെ ഓരോ അംഗത്തെ വേറെ വേറെ ധ്യാനിക്കണം. വജ്രം, അംകുശം, ധ്വജം, എന്ന രേഖകളെക്കൊണ്ടും, പ്രഭകളെക്കൊണ്ടും, ഹൃദയാന്ധകാരത്തെ ഉന്മൂലനം ചെയ്യുന്ന തെളിഞ്ഞ ഉത്തുംഗരക്തനഖ ചക്രവാളങ്ങളെക്കൊണ്ടും, പ്രോജ്ജ്വലിക്കുന്ന ചരണാരവിന്ദങ്ങളെ, യോഗി, ധ്യാനിക്കണം. കഴുകലിൽ ലഭിച്ച സ്വർഗ്ഗം ഒന്നുകൊണ്ടുമാത്രം നദിയായി ഒഴുകി, ശിവന്റെ തലയിൽ കടന്നു്, ശിവനെ ശിവനാകുമാറു ശുദ്ധിചെയ്യുന്ന ജലങ്ങളിൽ ശുദ്ധിയെ വിതരണം ചെയ്യുന്ന ശുദ്ധിനികേതനങ്ങളും, ധ്യാനിക്കുന്നവന്റെ മനസ്സിനകത്തുള്ള പാപപ്പാറകളെ അടിച്ചു പൊടിക്കുന്ന വജ്രസ്വരൂപങ്ങളും, ആയ, ഭഗവച്ചരണാരവിന്ദങ്ങളെ, യോഗി, ദീർഘസമയം ധ്യാനിക്കണം. സർവ്വത്തിന്റെയും സ്രഷ്ടാവായ വിധാതാവിന്റെ, സുരവന്ദിതയും കമലായതലോചനയും ആയ, മഹാലക്ഷ്മിയുടെ ഇളം തളിർക്കൈകൾ ലാളനംചെയ്യുന്ന പുനർജ്ജന്മഭയം ഇല്ലാത്ത വിഭുവിന്റെ ജാനുക്കളെ—ഗരുഡന്റെ പാർശ്വങ്ങളിൽ ഭംഗി തിങ്ങിക്കാണുന്നവയും ഓജസ്സുകളുടെ നിധികളും അതസികാപ്പൂക്കളെപ്പോലെ അഴകിണങ്ങിയവയും ആയ ഊരുക്കളെ—കാൽക്കണ്ണവരെയ്ക്കു കിടക്കുന്ന മഞ്ഞപ്പട്ടിന്റെ പുറത്തുകെട്ടിയ അരഞ്ഞാണിൽ ഒതുങ്ങിയ നിതംബങ്ങളെ—ബ്രഹ്മാണ്ഡത്തിൽ ബ്രഹ്മാവിന്റെ യോനിയായ അഖില ലോക പത്മത്തിന്റെ സ്ഥാനമായ നാഭിഹ്രദത്തെ—സ്വയമേ ഇന്ദ്രനീലപ്പച്ചയും അടുത്തു കിടക്കുന്ന വിപുലഹാരത്തിന്റെ പ്രഭയേറി അഗൌരവും ആയ മുലമൊട്ടുകളെ—മഹാലക്ഷ്മിയുടെ അധിവാസവും, മനസ്സിനും നയനങ്ങൾക്കും നിർവ്വൃതി നല്കുന്നതും, ആയ മാറിനെ—കൌസ്തുഭത്തെ അലങ്കരിക്കുന്ന കഴുത്തിനെ—മന്ദരം മലയെ അങ്ങട്ടും ഇങ്ങട്ടും വലിച്ചസമയം ഇളകി ഉരുണ്ടു മിനുങ്ങിയ വളകളോടുകൂടിയവയും ലോകപാലന്മാർക്കു രക്ഷാസ്ഥാനങ്ങളും ആയ ബാഹുക്കളെ അസഹ്യമായ തേജസ്സു തെറിക്കുന്നതും, ആയിരം അരങ്ങളുള്ളതും ആയ ചക്രത്തെ—താമരയിൽ ഹംസംപോലെ കരത്തിൽ ഇരിക്കുന്ന ശംഖത്തെ—ശത്രുസേനകളുടെ ചോരച്ചെളി പൊതിഞ്ഞ പരമപ്രിയമായ കൌമോദകിയെ—വണ്ടുകൾ ചെയ്യുന്ന ഝംകാരഘോഷം എപ്പോഴും അടുത്തു നിൽക്കുന്ന ഹാരത്തെ—നിർമ്മലമായ ജീവാത്മതത്വമായി കഴുത്തിൽ കിടക്കുന്ന മണിയെ—യോഗി, ധ്യാനിക്കണം. ഭക്തന്മാരോടുള്ള അനുകമ്പനിമിത്തം അവതാരമെടുക്കുന്ന ഭഗവാന്റെ വദനാരവിന്ദം, തെളിഞ്ഞ മകരകുണ്ഡലപ്രഭ കയറി പ്രശോഭിക്കുന്ന കണ്ണാടിക്കപോലങ്ങളോടും, ഉദാരമായ നാസികയോടുംകൂടി പരിശോഭിക്കുന്നു: ഭഗവാന്റെ വദനാരവിന്ദം, രണ്ടു മീനങ്ങൾക്കും അനേകം വണ്ടുകൾക്കും മഹാലക്ഷ്മിക്കും ആശ്രയസ്ഥാനമായ പരമപത്മം പോലെ, ഇണങ്ങിയ കണ്ണുകൾക്കും തുള്ളുന്ന കുറുനിരകൾക്കും അവജ്ഞനം ചെയ്യുന്ന പുരികങ്ങൾക്കും ആശ്രയസ്ഥാനമാകുന്നു. യോഗി ആ വദനാരവിന്ദത്തെ ഏകാഗ്രതയോടും, പരമഭക്തിയോടും, ധ്യാനിക്കണം. ഭഗവാന്റെ കടാക്ഷവീക്ഷണം ഘോരങ്ങളായ താപത്രയങ്ങൾക്കു് ഉപശമം കൃപാപൂർവ്വം നൽകുന്നു: ഭഗവാന്റെ കടാക്ഷവീക്ഷണം സ്മിതംകൊണ്ടു സദാ സ്നിഗ്ദ്ധമാകുന്നു. ഭഗവാന്റെ കടാക്ഷവീക്ഷണം, ഭക്തന്മാർക്കു വിപുലമായ പ്രസാദത്തെ വിതരണംചെയ്യുന്നു. യോഗി ഭഗവത്കടാക്ഷത്തെ പരമമായ ഭാവനയോടുകൂടെ ഹൃദയത്തിൽ ദീർഘസമയം ധ്യാനിക്കണം. ഭഗവാന്റെ ഉദാരമായ ഹാസം, നമസ്കരിച്ചു നിൽക്കുന്ന സകല ലോകങ്ങളുടെ സകല ശോകങ്ങളേയും കണ്ണീർക്കടലുകളേയും ഉണക്കുന്നു: യോഗി, ഭഗവാന്റെ ഹാസത്തെ ധ്യാനിക്കണം. ഭഗവാന്റെ പുരികക്കൊടി മുനികളെ ചലിപ്പിക്കുവാൻ യത്നിക്കുന്ന കാമദേവനെ മോഹിപ്പിക്കുവാനായി കുലഞ്ഞ വില്ലുപോലെ വെല്ലുന്നു: യോഗി ആ ഭ്രൂമണ്ഡലത്തെ ധ്യാനിക്കണം. ആർദ്രമായ ഭക്തിയോടുകൂടെ വിഷ്ണുവിനെ ഹൃദയകുഹരത്തിൽ സ്ഥാപിച്ചശേഷം, യോഗി, ചുണ്ടിൻ ചോപ്പു നിമിത്തം ചോപ്പു കയറിയതും കുന്ദസുന്ദരങ്ങളും ആയ ദന്തങ്ങളെ പ്രദർശനം ചെയ്യുന്നതും, ധ്യാനാർഹവും, ആയ ഭഗവദ് ഹാസത്തെ ധ്യാനിക്കണം. ഭഗവാനെ സക്ഷാൽക്കരിച്ച യോഗി, മറ്റൊന്നിനെ കാണുവാൻ ഇച്ഛിക്കുകയും ചെയ്യരുതു്.

വിഷ്ണുവിന്റെ ഭൂഷണങ്ങളിൽ പ്രധാനമായവ ഇവയാണു്. ൧ ശ്രീവത്സം. ഇതു നെഞ്ചിൽ രോമം പ്രത്യേക ആകൃതിയിൽ വളർന്നുണ്ടായ ഒരു ചിഹ്നമാകുന്നു.

ആ അടയാളം ഇങ്ങനെയാണ്. [symbol] ૧. പാഞ്ച ജന്യം എന്ന ശംഖം ഇത് വെളുത്തതാണ്. വിഷ്ണു, ബാലനായ ധ്രുവന്റെ അധരങ്ങളിൽ ശംഖം കൊണ്ട് തൊടുകയാൽ ധ്രുവൻ ജ്ഞാനിയായി. ശംഖം ജ്ഞാനത്തെ ദ്യോതിപ്പിക്കുന്നു. ൨. സുദർശനം അല്ലെങ്കിൽ വജ്രനാഭം. ഘോരന്മാരായ ശത്രുക്കളെ സംഹരിക്കുന്നതിൽ വിഷ്ണു, പ്രധാനമായി ഉപയോഗിക്കുന്ന ആയുധം; ഇത് മദ്ധ്യത്തിൽ സുഷിരവും, നാലുവശത്തേക്കുമായി ആയിരം അരങ്ങളും, ഉള്ളതും, പുറത്തെ വൃത്തം കത്തിയായതും, ആകുന്നു. ചൂണ്ടാണി വിരലിന്മേലിട്ടു കറക്കി എറിഞ്ഞാണ്, ചക്രത്തെ ഉപയോഗിക്കുന്നത്. ഇതു ദുഷ്ടന്മാർക്ക് ഭയങ്കരമെങ്കിലും ശിഷ്ടന്മാർക്ക് സുദർശനമാണ്. ൩. കൌമോദകി എന്ന ഗദ=കു എന്നതിനു ഭൂമി എന്നർത്ഥമുണ്ട്. കുമോദകൻ എന്നാൽ ഭൂമിയെ മോദിപ്പിക്കുന്നവൻ എന്നായി; അത്, വിഷ്ണുവാണ്, വിഷ്ണുവിന്റെ വകയായ ഗദയ്ക്കു കൌമോദകി എന്നു പേർ സിദ്ധിച്ചു. ൪ കൌസ്തുഭം എന്ന മണി. കു=ഭൂമി. സ്തുഭ്നാതി=വ്യാപിച്ചിരിക്കുന്നു. കുസ്തുഭം=കടൽ. കൌസ്തുഭം=കടലിൽ നിന്നു കിട്ടിയത്. ക്ഷീരാബ്ധിമഥനത്തിൽ ലഭിച്ച ഈ മണിയെ വിഷ്ണു, കണ്ഠത്തിൽ ധരിക്കുന്നു. ഇതു ചുവപ്പുനിറമുള്ള ഒരു പത്മരാഗമാകുന്നു. ൫. നന്ദകം എന്ന വാൾ. ൬. ശാർങ്ഗം എന്ന വില്ല്. ൭. വൈജയന്തി എന്ന മാല. ഇതു അഞ്ചു രത്നങ്ങളൊരുമിച്ചു ചേർത്തു നിർമ്മിക്കപ്പെട്ടിരിക്കുന്നു. വിഷ്ണുവിന്റെ ഭൂഷണങ്ങളെക്കുറിച്ചു വിഷ്ണുപുരാണത്തിൽ ഇങ്ങനെ ഒരു വ്യാഖ്യാനമുണ്ട്.

ആത്മാന മസ്യ ജഗതോ നിർല്ലേപ മഗുണാമലം
വിഭർത്തി കൌസ്തുഭമണി സ്വരൂപം ഭഗവാൻ ഹരിഃ
ശ്രീവത്സം സ്ഥാനധരം അനന്തേ ച സമാശ്രിതം
പ്രധാനം ബുദ്ധി രപ്യാസ്തേ ഗദാരൂപേണ മാധവേ
ഭൂതാദി മിന്ദ്രിയാദിം ച ദ്വിധാഹംകാര മീശ്വരഃ
ബിഭർത്തി ശംഖരൂപേണ ശാർങ്ഗരൂപേണ ച സ്ഥിതം
ബല സ്വരൂപ മത്യന്ത ജവേനാ ന്തരിതാനലം
ചക്രസ്വരൂപം ച മനോ ധത്തേ വിഷ്ണുഃ കരേ സ്ഥിതം
പഞ്ചരൂപാ തു യാ മാലാ വൈജയന്തീ ഗദാഭൃതഃ
സാ ഭൂതഹേതുസംഘാതാ ഭൂതമാലാ ച വൈ ദ്വിജ!
യാ നീന്ദ്രയാ ണ്യശേഷാണി ബുദ്ധികർമ്മാത്മകാനി വൈ
ശരരൂപാ ണ്യശേഷാണി താനി ധത്തേ ജനാർദ്ദനഃ
ബിഭർത്തി യ ച്ചാസിരത്നം അച്യുതോഽത്യന്തനിർമ്മലം
വിദ്യാമയം തു ത ജ്ജ്ഞാനം അവിദ്യാ കോശ സംസ്ഥിതം
ഇത്ഥം പുമാൻ പ്രധാനം ച ബുദ്ധ്യഹംകാര മേവ ച
ഭൂതാനി ച ഹൃഷീകേശേ മനഃ സർവേന്ദ്രിയാണി ച
വിദ്യാവിദ്യേ ച മൈത്രേയ സർവ്വ മേതത് സമാശ്രിതം
അസ്ത്ര ഭൂഷണ സംസ്ഥാന സ്വരൂപം രൂപവർജ്ജിതഃ
ബിഭർത്തി മായാരൂപോ സൌ ശ്രേയസേ പ്രാണിനാം ഹരി;

ഭഗവാനായ ഹരി, പങ്കം പറ്റാത്തതും അഗുണവും അമലവും കൌസ്തുഭസമവും ആയ ജഗദാത്മാവിനെ, ധരിക്കുന്നു. നിത്യനായ ഭഗവാന്റെ മാറിൽ മറുകുപോലെ പ്രധാനം അല്ലെങ്കിൽ പ്രകൃതി, വർത്തിക്കുന്നു. ഭഗവാനിൽ ഗദപോലെ ബുദ്ധി നില്ക്കുന്നു. അഹംകാരം രണ്ടുവിധമാണ്: അവ ഭൂതങ്ങൾ വഴിയായും ഇന്ദ്രിയങ്ങൾ വഴിയായും പ്രത്യക്ഷമാകുന്നു: അവയെ ശംഖവും വില്ലും കുറിക്കുന്നു, ഭഗവാൻ, പരമബലവും പരമവേഗവും ആയ ചക്രം പോലെ, ബലസ്വരൂപവും കാററിനെക്കാൾ വേഗത്തിൽ ചിന്തകളെ എല്ലാ ദിക്കിലേക്കും അയയ്ക്കുന്നതും ആയ മനസ്സിനെ, ധരിക്കുന്നു. വൈജയന്തി എന്ന മാല അഞ്ചു രത്നങ്ങളെക്കൊണ്ട് നിർമ്മിക്കപ്പെട്ടിരിക്കുന്നു; അതുപോലെ ഭഗവാൻ ധരിക്കുന്നതു, പഞ്ചഭൂത സംഘാതമായ ഭൂതമാലയാണ്. ഭഗവാൻ ബുദ്ധിക്കും ഇന്ദ്രിയങ്ങൾക്കും വിഷയമായ സർവ്വകർമ്മങ്ങളാകുന്ന ശരങ്ങളെ ധരിക്കുന്നു. അച്യുതന്റെ നിർമ്മലമായ ഖഡ്ഗം, വിദ്യാമയമായ ജ്ഞാനവും അവിദ്യയാകുന്ന കോശത്തോടുകൂടിയതും, ആകുന്നു, ഇങ്ങനെ പുരുഷൻ, പ്രധാനം, ബുദ്ധി, അഹങ്കാരം, ഭൂതങ്ങൾ, മനസ്സ്, ഇന്ദ്രിയങ്ങൾ വിദ്യ, അവിദ്യ, എന്നവയൊക്കെയും ഭഗവാനെ ആശ്രയിച്ചു നിൽക്കുന്നു. ഭഗവാൻ രൂപവർജ്ജിതനാണ് എങ്കിലും പ്രാണികളുടെ തേജസ്സിനെ പുരസ്കരിച്ച്, മായയേ കൈക്കൊണ്ട്, അസ്ത്രഭൂഷണ സംസ്ഥാന സ്വരൂപനായി വർത്തിക്കുന്നു.

ഹിതവും ബഹുഗുണോത്ഭവവും ആയ ഭഗവൽസൃഷ്ടിയെ ചിന്തിച്ചുകൊണ്ട് ഭഗവാൻ — നാരായണൻ — നിദ്രായോഗത്തെ ആശ്രയിച്ച്, പ്രളയജലങ്ങളിൽ കിടക്കുകയാകുന്നു. ചിന്തിച്ച ഭഗവാന്റെ അഹങ്കാരത്തിൽ നിന്നു ശുഭചതുർമുഖനായ ബ്രഹ്മാവ് പിറന്നു. ബ്രഹ്മാവു പിറക്കുന്നതിനു മുൻപു തന്നെ, നാരായണ കൃതങ്ങളായ രണ്ടു ബിന്ദുക്കൾ സൂക്ഷ്മരൂപങ്ങളായ പത്മപത്രങ്ങളിൽ വർത്തിച്ചിരുന്നു. മധുപ്രഭമായ ഒരു ബിന്ദു താമസവും, കഠിനമായ ഇതരബിന്ദു—കൈടഭൻ—രാജ

---

കൃഷ്ണൻ പഞ്ചജനൻ എന്ന ഒരു അസുരനെ കൊന്ന് ആ അസുരന്റെ ശംഖാകൃതിയായ അസ്ഥിയെ ഭൂഷണമായി സ്വീകരിച്ചു എന്ന് ഒരു സംഭവം കൃഷ്ണചരിത്രത്തിൽ ഉണ്ട്:

വിഷ്ണുവിനു ദാരുകൻ എന്ന സാരഥിയും ശൈബ്യൻ, സുഗ്രീവൻ, മേഘപുഷ്പൻ വലാഹകൻ എന്ന നാലു കുതിരകളും ഉണ്ട്. ഇവയെക്കുറിച്ചുള്ള പ്രസ്താവം കൃഷ്ണചരിത്രത്തിലാണ് പ്രായേണ കാണാറുള്ളത്: അനന്തനേയും ഗരുഡനേയും കുറിച്ചു പ്രസ്താവം ഇതിനു കീഴ് ഈ ഗ്രന്ഥത്തിലുണ്ട്.

സന്നം ആയിരുന്നു. മധുവും കൈടഭനും—ബലവാന്മാർ, ഗദാഹസ്തന്മാർ,—താമരത്തണ്ടിലൂടെ ഓടി. അവർ വേദങ്ങളെ സൃഷ്ടിച്ചു കൊണ്ടിരുന്ന ബ്രഹ്മാവിനെക്കണ്ടു. ബലദൃപ്തന്മാരായ അവർ, ബ്രഹ്മാവു നോക്കിക്കൊണ്ടിരിക്കവേ, വേദങ്ങളെ അപഹരിച്ചു്, കടലിലൂടെ പാഞ്ഞു; രസയെ പ്രാപിച്ചു. ബ്രഹ്മാവു് സ്തബ്ധനായി, ഖിന്നനായി, രോദിച്ചു. ബ്രഹ്മാവു് കൈകൂപ്പിക്കൊണ്ടു് നാരായണനെ ഇങ്ങനെ സ്തുതിച്ചു.

ഓം നമസ്തേ ബ്രഹ്മഹൃദയ നമസ്തേ മമ പൂർവ്വജ!
ലോകാദ്യ ഭുവനശ്രേഷ്ഠ സാംഖ്യ യോഗ നിധേ പ്രഭോ!
ഇദം ച സപ്തമം ജന്മ പത്മജന്മേതി വൈ പ്രഭോ!
സർഗ്ഗേ സർഗ്ഗേ ഹ്യഹം പുത്ര സ്തവ ത്രിഗുണ വർജ്ജിത!
തേ മേ വേദാ ഹൃതാ ശ്ചക്ഷു രന്ധോ ജാഗ്രതോസ്മി ജാഗൃഹി
ദദസ്വ ചക്ഷുംഷി മമ പ്രിയോഽഹം തേ പ്രിയോഽസി മേ.

"ഭോ ബ്രഹ്മഹൃദയ! ലോകാദ്യ! ഭുവനശ്രേഷ്ഠ! സാംഖ്യ യോഗനിധേ! പ്രഭോ! പൂർവ്വജ! ഞാൻ അങ്ങയെ നമസ്കരിക്കുന്നു. മഹാപ്രഭോ! ഇതു് എന്റെ ഏഴാം ജന്മമാണു്. ഈ പ്രാവശ്യം ഞാൻ പത്മജന്മാവത്രേ. ഭോ ത്രിഗുണ വർജ്ജിത! ഓരോ സർഗ്ഗത്തിലും ഞാൻ നിന്തിരുവടിയുടെ പുത്രനായി പിറക്കുന്നു. വേദങ്ങൾ എനിക്ക് കണ്ണുകളാണു്; ആ വേദങ്ങൾ അപഹൃതങ്ങളായി, ഞാൻ അന്ധനായിരിക്കുന്നു. നിന്തിരുവടി, എനിക്കു കണ്ണുകളെ നൽകേണമേ. ഞാൻ നിന്തിരുവടിക്കു പ്രിയനാകുന്നു; നിന്തിരുവടി എനിക്കും പ്രിയനാകുന്നു." സർവ്വതോമുഖനായ ഭഗവാൻ പ്രസാദിച്ചു; വേദകാര്യാർത്ഥം ഉത്സാഹിച്ചു് ഉണർന്നു; ഭഗവാൻ വേറൊരു ശരീരത്തെ സ്വീകരിച്ചു ഭഗവാൻ ഹയശിരസ്സായി നിന്നു; നക്ഷത്രതാരകാ പരിശോഭിതയായ ദ്യോവു്, മൂർദ്ധാവായി: കേശങ്ങൾ കതിരവന്റെ കിരണങ്ങളെപ്പോലെ പ്രഭപൂണ്ടു; സോമസൂര്യന്മാർ കണ്ണുകളായി; മിന്നൽ ജിഹ്വയായി; പിതൃക്കൾ ദന്തങ്ങളായി; ഗോലോക ബ്രഹ്മലോകങ്ങൾ ഓഷ്ഠങ്ങളായി; ഗുണോത്തരയായ കാളരാത്രി, ഗ്രീവയായി. ഇങ്ങനെ നാനാമൂർത്തി പരിഷ്കൃതനായ ഹയശിരസ്സിനെ നിർമ്മിച്ചശേഷം, ഭഗവാൻ, വീണ്ടും അപ്രത്യക്ഷനായി, രസയെ പ്രവേശിച്ചു്, പരമയോഗത്തിൽ സുഖാസീനനായി. ഭഗവാൻ—വേദാംഗക്രമം അനുസരിച്ചു്—സ്വരാരോഹാവരോഹങ്ങളെ അശ്രയിച്ചു്, പാടി; ആ സ്വരം സർവ്വഭൂത ഗുണോദയം വളർത്തിക്കൊണ്ടു്, ക്ഷ്മാന്തർ ഭാഗങ്ങളിൽ സ്നിഗ്ദ്ധമായി പരന്നു. മധുകൈടഭന്മാർ വേദങ്ങളെ രസാതലത്തിൽ നിക്ഷേപിച്ചുകൊണ്ടു്, ആ മധുരനാദം കേട്ട വഴിയിലൂടെ, ബദ്ധപ്പെട്ടു നടന്നു. ആ സന്ദർഭത്തിൽ ഹയശിരസ്സായ ഭഗവാൻ വേദങ്ങളെ എടുത്തു്, ബ്രഹ്മാവിനു സമർപ്പിച്ചു്, പൂർവ്വരൂപത്തെ സ്വീകരിച്ചു. മധുകൈടഭന്മാർ തിരഞ്ഞു നടന്നു്, വിശേഷവിധിയായി യാതൊന്നും കാണാതെ, മടങ്ങിവന്നു; വേദങ്ങൾ നഷ്ടപ്പെട്ടതായിക്കണ്ടു—കോപിച്ചു്—അങ്ങിങ്ങുതേടി. അവർ കണ്ടു ചന്ദ്രവിശുദ്ധാഭനായ പുരുഷൻ അനിരുദ്ധതനുവിനെ ആശ്രയിച്ചു്, നിദ്രായോഗത്തിൽ സ്ഥിതിചെയ്യുന്നതുകണ്ടു. ജ്വാലാമാലാ സമാവൃതനായ ഭഗവാൻ—നിഷ്കന്മഷ സത്വസമ്പന്നനായ ഭഗവാൻ—അനന്ത ശയനത്തിൽ വർത്തിക്കുന്നതു കണ്ടു്, അസുരന്മാർ പൊട്ടിച്ചിരിച്ചു. തമസ്സും രജസ്സും ആക്രമിച്ച അസുരന്മാർ പറഞ്ഞു:—"ഇതാ കിടക്കുന്നു; ഉറക്കമാണു്; ഇവനാണു് വേദങ്ങളെ അപഹരിച്ചതു്. ഇവൻ ആരു്? ആരുടെ വക? ഉറക്കം തന്നെ." അവർ ഹരിയെ ഉണർത്തി; ഹരി ഉണർന്നു; മധുകൈടഭന്മാർ യുദ്ധസന്നദ്ധന്മാരായി നില്ക്കുന്നതു കണ്ടു. യുദ്ധം പ്രവൃത്തമായി: മധുകൈടഭന്മാർ കഥാശേഷന്മാരായി. ഹരിക്കു് മധുസൂദനൻ എന്നും കൈടഭജിത്തു് എന്നും നാമങ്ങൾ പ്രസിദ്ധങ്ങളാണു്.

മഹാവിഷ്ണുവിനു ഭാര്യമാർ രണ്ടാണു്. ൧ മഹാലക്ഷ്മി.

ഭൃഗുഃ ഖ്യാത്യാം മഹാഭാഗഃ പത്ന്യാം പുത്രാ നജീജനത്
ധാതാരം ച വിധാതാരം ശ്രിയം ച ഭഗവത്പരാം.



മഹാഭാഗനായ ഭൃഗു, ഖ്യാതി എന്ന ഭാര്യയിൽ ധാതാവു്, വിധാതാവു് എന്ന പുത്രരുടെയും ഭഗവത് പരയായ മഹാലക്ഷ്മിയുടെയും പിതാവായി. ഇതാണു് മഹാ ലക്ഷ്മിയെക്കുറിച്ചുള്ള പ്രഥമപ്രസ്താവം എന്നു തോന്നുന്നു. ഈ ലക്ഷ്മി നിത്യലക്ഷ്മിയുടെ പ്രഥമാവതാരം ആയിരിക്കാം. സനകൻ മുതലായ പരമർഷികൾ വിഷ്ണുവിനെ കാണ്മാനായി ഒരിക്കൽ വൈകുണ്ഠത്തിൽ ചെന്ന സമയം ദ്വാരപാലന്മാരായ ജയനും വിജയനും വിരോധിച്ചു എന്നും, അതുകൊണ്ടു് വിഷ്ണു അവരെ ശപിക്കുകയുണ്ടായി എന്നും ഒരു സംഭവം ഇതിനു കീഴ് കാണും. ആ ഘട്ടത്തിൽ അഭയം പ്രാപിച്ച ജയവിജയന്മാരെ വിഷ്ണു ആശ്വസിപ്പിക്കവെ, ഇങ്ങനെയും പ്രസ്താവിക്കുന്നു.

ഏതത്പുരൈവ നിർദ്ദിഷ്ടം രമയാ ക്രുദ്ധയാ യദാ
പുരാഽപവാരിതാ ദ്വാരി വിശന്തീ മയ്യുപാരതേ.

ജയവിജയന്മാരേ! നിങ്ങൾ സങ്കടപ്പെടേണ്ട! പണ്ടൊരിക്കൽ ഞാൻ സമാധിയിൽ ആയിരിക്കവെ, ലക്ഷ്മി അകത്തേയ്ക്കു വരികയും, നിങ്ങൾ വിരോധിക്കുകയും, ഉണ്ടായിട്ടുണ്ടു്. ആ സന്ദർഭത്തിൽ ലക്ഷ്മി ശപിച്ചതു

കൊണ്ടും നിങ്ങൾ ഭൂമിയിൽ അസുരന്മാരായി ജനിക്കേണ്ടതാണ്. ലക്ഷ്മി ക്ഷീരോദധി മഥനസമയത്ത്, സമുദ്രത്തിൽ നിന്നു പൊങ്ങി വന്നതായും, അവിടെ സന്നിഹിതനായിരുന്ന ഭഗവാനെ ഭർത്താവായി വരിച്ചതായും, അന്യത്ര കാണുന്നു.

തത ശ്ചാവിരഭൂത് സാക്ഷാത് ശ്രീരമാ ഭഗവത്പരാ
രഞ്ജയന്തി ദിശഃ കാന്ത്യാ വിദ്യുത് സൌദാമിനീ യഥാ.

"മിന്നൽ പിണറുകളെക്കൊണ്ടെന്നതു പോലെ കാന്തി കൊണ്ടു ദിക്കുകളെ രഞ്ജിപ്പിച്ചുകൊണ്ട്, ഭഗവത് പരയായ രമ—മഹാലക്ഷ്മി—അവതരിച്ചു." ക്ഷീരോദധിയിൽ പിറന്ന മഹാലക്ഷ്മി നിത്യലക്ഷ്മിയുടെ അവതാരമാണ്. ലക്ഷ്മി വൈകുണ്ഠത്തിൽ വിഹരിക്കുന്ന രീതിയെ ബ്രഹ്മാവു് ഇങ്ങനെ വർണ്ണിക്കുന്നു.

ശ്രീ രൂപിണീ ക്വണയതീ ചരണാരവിന്ദം
ലീലാംബുജേന ഹരിസദ്മനി മുക്തദോഷാ
സംലക്ഷ്യതേ സ്ഫടികകുഡ്യ ഉപേത ഹേമ്നി
സംമാർജ്ജതീവ യ ദനുഗ്രഹണേƒന്യയത്നഃ.

വാപീഷു വിദ്രുമതടാ സ്വമലാമൃതാപ്സു
പ്രേഷ്യാന്വിതാ നിജവനേ തുളസീഭി രീശം
അഭ്യർച്ചതീ സ്വലകമുന്നസമീക്ഷ്യ വക്ത്ര-
മുച്ഛേഷിതം ഭഗവതേത്യമതാംഗ യ ച്ഛ്രീഃ.

"ഹരിസത്മത്തിൽ സർവ്വപാപങ്ങളും അകന്ന രൂപിണി—അനുഗ്രഹം ലഭിക്കുവാനായി സർവ്വരും ആശ്രയിക്കുന്ന മഹാലക്ഷ്മി—ലീലാസാരസത്തെ കൈയിൽ പിടിച്ചുകൊണ്ട്, ചരണാരവിന്ദങ്ങളിൽ ചിലമ്പുകളെ കിലുക്കിക്കൊണ്ട്, നടക്കുന്നു. അവിടെ പൊൻപണി ചെയ്ത സ്ഫടികഭിത്തികളിൽ പ്രതിഫലിച്ചു കണ്ടാൽ ലക്ഷ്മി, സ്വയം അടിച്ചു തളിച്ചു നടക്കയാണെന്നു തോന്നും. പവിഴം കൊണ്ട് നടകൾ പടുത്തവയും, അമൃതജലം നിറഞ്ഞവയും, ആയ പുണ്യസരസ്സുകളിൽ തുളസിയെ അർച്ചിച്ച്, വിഷ്ണുവിനെ പൂജിക്കവെ, ലക്ഷ്മി, നാസികയും അളകങ്ങളും കൊണ്ടു മനോരമമായ ഛായാമുഖത്തെ വെള്ളങ്ങളിൽ കണ്ട്, ഭഗവാൻ തന്നെ ആശ്ലേഷണ സന്നദ്ധനായി നിൽക്കുകയാണെന്നു ഭ്രമിക്കുന്നു." ഇളാവൃതത്തിൽ, കേതുമാലം എന്ന വർഷത്തിൽ, പരദൈവം, മഹാലക്ഷ്മിയാണ്. രുഗ്മിണി, സീത, എന്നിവർ മഹാലക്ഷ്മിയുടെ പ്രസിദ്ധ അവതാരങ്ങളത്രേ. വിഷ്ണുവും ലക്ഷ്മിയും തമ്മിലുള്ള സംബന്ധത്തെ വിഷ്ണുപുരാണം ഇങ്ങനെ വ്യാഖ്യാനിക്കുന്നു.

അർത്ഥോ വിഷ്ണു രിയം വാണീ നീതി രേഷാ നയോ ഹരിഃ
ബോധോ വിഷ്ണു രിയം ബുദ്ധിർ ധർമ്മോƒസൌ സൽക്രിയാത്വിയം.

വിഷ്ണു അർത്ഥമാകുമ്പോൾ, ലക്ഷ്മി വാക്കായി; വിഷ്ണു ബോധമാകുമ്പോൾ, ലക്ഷ്മി ബുദ്ധിയായി; വിഷ്ണു ധർമ്മമാകുമ്പോൾ, ലക്ഷ്മി സൽക്രിയയായി. മഹാവിഷ്ണുവിന്റെ വേറൊരു ഭാര്യയായ ഭൂമി സത്യഭാമയായി അവതരിച്ചു്, കൃഷ്ണഭാര്യയായി.

മംഗളം.

കന്മാഷം തുടരാതെ ചാരു കരുണാ-
കല്ലോലമേ കൈതൊഴാ-
മമ്മേ! പാല്ക്കടലിൽ പിറന്ന കമല-
പ്പെണ്ണേ! നിനക്കേഷ ഞാൻ
സമ്മോദം മുകിൽവർണ്ണരേ പ്രതിദിനം
നോക്കും കടാക്ഷങ്ങൾ കൊ-
ണ്ടെന്മേ ലൊന്നുഴിയേണ മൻപൊടു മഹാ-
ലക്ഷ്മീ! വികല്പം വിനാ.

അംഭോജാക്ഷി! മനോഹരേ! കൊടുമയോ-
ടുൾത്തൂന്ന ദാരിദ്ര്യമാം
വൻപേറും വെയിലേററണഞ്ഞു വിവശാൽ
മാഴ്കീടു മസ്മാദൃശം
നിൻ പാദാംബുജ കല്പക ത്തണലിൽ വ-
ച്ചമ്പോടു പോററീടുമാ-
റൻപോടേ കനി കാമസുന്ദരി! മഹാ-
ലക്ഷ്മീ! വികല്പം വിനാ.

നേരെത്താത ഗുണാംബുധേ! നിഖിലലോ-
കാനന്ദചെന്താമര-
ത്താരിൽ ചാരുതരം പിറന്നു പുകൾപൊ-
ങ്ങീടും ജഗന്മംഗലേ
നേരത്തൊന്നുഴിയേണമേ തിരുമിഴി-
ക്കോൺകൊണ്ടു നിശ്ശെഷവും
ദാരിദ്ര്യോപശമായ സുന്ദരി! മഹാ-
ലക്ഷ്മീ! വികല്പം വിനാ.

കല്യാണാലയമേ! കളങ്കരഹിതേ!
കാരുണ്യ കല്ലോലമേ!
ചൊല്ലാ മെന്നതി വഞ്ചിതം തൊഴുതു ഞാൻ
നിന്നോടു പുണ്യാത്മികേ!
മെല്ലേ വന്നൊരു നാളൊരിക്കലു രസീ-
ടെന്നുള്ളിലോർത്താൽനിന-
ക്കില്ലേ ചേത മെനിക്കു നന്നിതു മഹാ-
ലക്ഷ്മീ! വികല്പം വിനാ.

ചെന്താർമാനിനി! നീ നറുങ്ങുവെടികിൽ
ചൊൽക്കൊണ്ട പത്മാക്ഷനും
സന്താപ കടലിൽ കിടന്നെരിപൊരി-
ക്കൊള്ളും കണക്കെന്നിയേ
സന്തോഷം മനതാരിൽ മാം പ്രതി നിന-
ക്കുണ്ടാകിലിന്നുഴിമേ-
ലിന്നുൻ ഞാൻ മുനിപൂന്ദനന്ദിനി! മഹാ-
ലക്ഷ്മീ! വികല്പം വിനാ.

എന്നമ്മേ! പുരുഷോത്തമ പ്രിയതമേ!
സൌഭാഗ്യസീമേ! മല-
ക്കന്യേ! കലുഷനാശിനീ! കമലമ-
ഞ്ജുള്ളാൾ കലോത്തംസമേ!
ധന്യേ! നിൻ നയനോല്പലോത്ഭവ കൃപം-
സമ്പത്തു ധന്യാത്മികേ!
തന്നിടൻപോ ടെനിയ്ക്കു സുന്ദരി!മഹാ
ലക്ഷ്മീ! വികല്പം വിനാ.

അക്ഷീണം തിരുവുള്ള മുള്ളവരെ യി-
　　ന്നേകാധിപത്യം മഹീ-
ചക്രം വാണു വസിക്കുമാറു നിതരാം
　　മേന്മേൽ ചമച്ചാദരാൽ
വ്യഗ്രം പൂണ്ടു വിശക്കുമാറിഹ ചമ-
　　ച്ചാഹന്ത നമ്മേ ക്കുറി-
ച്ചുൾക്കാമ്പിൽ കനിവില്ലയോ തവമഹാ-
　　ലക്ഷ്മീ! വികല്പം വിനാ.

ഉറേറാരും മരുമക്കളും തനയരും
　　ചേർന്നോരു പെററമ്മയും
കൊററി ന്നേതുമൊരൎത്ഥ മെന്നതു തനി-
　　ക്കില്ലായ്കിലാരും തരാ
മുററിടുന്ന കൃപാനിധേ പുലരുവാൻ
　　മററില്ലൊരാലംബനം
മുററും നിൻ കൃപ യെന്നിയേ മമ മഹാ-
　　ലക്ഷ്മീ! വികല്പം വിനാ.

ഊററില്ലും പുകൾപെററ പാൽക്കട ലിദം
　　കോലം കലാനായക-
ക്കീറെറാ ന്നമ്പിലുടപ്പിറന്ന തൂതം
　　മറേറതു വിഷ്ണോർമരം
പോററി! നിൻ പതി വിഷ്ണു! പുണ്യവനിതേ!
　　നിന്നെ ത്തൊഴു ന്നെങ്ങളെ-
പ്പോററിടാത്തതു കുററ മെന്നറി മഹാ-
　　ലക്ഷ്മീ! വികല്പം വിനാ.

കായക്ലേശ മറിഞ്ഞു കണ്ടവർ മുദാ
　　സമ്പത്തു തെല്ലേകുമേ
നീയിത്തന്നതു നിൻകൃപാ ഒരുനുറു-
　　ങ്ങില്ലായ്കിലാരുംതരാ-
ആയുശ്ശ്രേഷ്ഠ മകനു പോ മളവിൽ വ-
　　ന്നെന്നെ ബ്ഭരിച്ചീടുവാൻ
തായത്രേ നളിനാക്ഷി! സുന്ദരി! മഹാ-
　　ലക്ഷ്മീ! വികല്പം വിനാ.

ദേവീ! പൂമകളേ! മുകന്ദവനിതേ!
　　വെൺമുത്തു രത്നങ്ങളാൽ
വാരിക്കോരി നിറച്ച പൂർണ്ണകലശം
　　കൊണ്ടാടുമാനന്ദമേ!
ധന്യേ! നിൻ നയനോല്പലോത്ഭവസുധാ
　　സമ്പത്തു ധന്യാത്മികേ!
തന്നീ ടൻപി ലെനിക്കു സുന്ദരി! മഹാ-
　　ലക്ഷ്മീ! വികല്പം വിനാ.

എത്തീടുന്ന ഗുണങ്ങൾ തിങ്ങിന മഹാ-
　　ലക്ഷ്മീതി നാമാക്ഷരം
ഭക്ത്യാചേർത്തു ചമച്ച പദ്യനികരം
　　പേർത്തും പഠിച്ചാദരാൽ
നിത്യം ച്ചൊല്ലു മവൎക്കു മുൻപിൽ നിതരാം
　　കേൾക്കുന്നവൎക്കും തെളി-
ഞ്ഞെത്തീടും ധന ധാന്യ സമ്പ ദഖിലം
　　പിന്നേട മിന്നേ സുഖം.

---

നമ സ്തേ മഹാമായേ! ശ്രീപീഠേ! സുരപൂജിതേ!
ശംഖ ചക്ര ഗദാ ഹസ്തേ മഹാലക്ഷ്മീ! നമോസ്തുതേ!
നമസ്തേ! ഗരുഡാരൂഢേ! കോലാസുര ഭയങ്കരി!
സൎവ്വ പാപഹരേ! ദേവി! മഹാലക്ഷ്മീ! നമോസ്തുതേ!
സൎവ്വജ്ഞേ സർവവരദേ! സൎവ്വദുഷ്ടഭയങ്കരി!
സൎവ്വദുഃഖഹരേ! ദേവി! മഹാലക്ഷ്മീ! നമോസ്തുതേ!
സിദ്ധി ബുദ്ധി പ്രദേ! ദേവി! ഭുക്തി മുക്തി പ്രദായിനി!
മന്ത്രമൂൎത്തേ! സദാ ദേവി മഹാലക്ഷ്മീ! നമോസ്തുതേ
ആദ്യന്തരഹിതേ!ദേവി ആദ്യശക്തി! മഹേശ്വരി
യോഗജേ! യോഗസംഭൂതേ! മഹാലക്ഷ്മീ! നമോസ്തുതേ
സ്ഥൂല സൂക്ഷ്മ മഹാ രൌദ്രേ! മഹാശക്തി മഹോദരേ!
മഹാപാപഹരേ! ദേവി മഹാലക്ഷ്മീ! നമോസ്തുതേ.
പത്മാസനസ്ഥിതേ! ദേവി! പരബ്രഹ്മസ്വരൂപിണി!
പരമേശി! ജഗന്മാതർ മഹാലക്ഷ്മീ! നമോസ്തുതേ.
ശ്വേതാംബരധരേ! ദേവി! നാനാലംകാരഭൂഷിതേ!
ജഗൽസ്ഥിതേ! ജഗന്മാതർ! മഹാലക്ഷ്മീ! നമോസ്തുതേ!
മഹാലക്ഷ്മ്യഷ്ടക സ്തോത്രം യഃ പഠേൽ ഭക്തിമാ ന്നരഃ
സ ൎവ്വസിദ്ധി മവാപ്നോതി രാജ്യം പ്രാപ്നോതി സൎവ്വദാ.
ഏകകാലം പഠേ ന്നിത്യം മഹാപാപവിനാശനം
ദ്വികാലം യഃ പഠേ ന്നിത്യം ധന ധാന്യ സമന്വിതം.
ത്രികാലം യഃ പഠേ ന്നിത്യം മഹാശത്രു വിനാശനം
മഹാലക്ഷ്മീർ ഭവേ ന്നിത്യം പ്രസന്നാ വരദാ ശുഭം.

---

ജയതു ജഗതാം മാതുഃ സ്തന കുങ്കുമ ബിന്ദവഃ
മുകന്ദാശ്ലേഷ സംക്രാന്ത കൌസ്തുഭ ശ്രീവിഡംബിതാഃ

---

ഉത്തുംഗ സ്തന മണ്ഡലോപരി ലസൽ
　　പ്രാലംബ മുക്താമണേ-
രന്തർ ബിംബിത മിന്ദ്രനീല നികര-
　　ച്ഛായാനുകാരീ ദ്യുതിഃ
ലജ്ജാ വ്യാജ മുപേത്യ നമ്ര വദനാ-
　　സ്പഷ്ടം മുരാരേർ വപുഃ
പശ്യന്തീ മുദിതാ മുദേസ്തു ഭവതാം
　　ലക്ഷ്മീർ വിവാഹോത്സവേ.

ദന്തൈഃ കോരകിതാ സ്മിതൈർ വികസിതാ
　　ഭ്രൂവിഭ്രമൈഃ പത്രിതാ
ദോർഭ്യാം പല്ലവിതാ നഖൈഃ കുസുമിതാ
　　ലീലാഭിരുദ്വേലിതാ
ഉത്തുംഗസ്തന മണ്ഡലേന ഫലിതാ
　　ഭക്താഭിലാഷേ ഷ്ഠിതാ
കാചിൽ കല്പലതാ സുരാ സുര നുതാ
　　പായാൽ സുധാബ്ധേഃ സുതാ.

ഉത്തിഷ്ഠന്ത്യാ രതാന്തേ ഭര മുരഗ പതൌ
　　പാണിനൈകേന കൃത്വാ
ധൃത്വാ ചാന്യേന വാസോ വിഗളിതകബരീ
　　ഭാര മംസേ വഹന്ത്യാഃ
ഭൂയസ്തൽക്കാലകാന്തി ദ്വിഗുണിതസുരതി-
　　പ്രീതിനാ ശൌരിണാ വഃ
ശയ്യാ മാലിംഗ്യ നീതം വപു രലസ ലസൽ
　　ബാഹു ലക്ഷ്മ്യാഃ പുനാതു.

പത്മായാഃ സ്തനഹേമസത്മനി മണി-
　　ശ്രേണീ സമാകർഷകേ
കിഞ്ചിൽ കഞ്ചുകസന്ധി സന്നിധിഗതേ
　　ശൌരേഃ കരേ തസ്കരേ

ആർത്ത പത്മങ്ങൾ ക്രുപ്പുന്നി തപ്പൊഴെ
ചിത്തപത്മങ്ങ ളൊക്ക വിടരുന്നു.
ചന്തമേറുന്ന ബാലാദിത്യങ്കേന്നു
വെന്നിലാവു പരക്കുന്നതു പോലെ
ദന്തപംക്തി പ്രകാശവും മോഹന-
മന്ദഹാസവിലാസവും കാണുന്നു.
കനകാദ്രി യോടൊത്ത ശിഖരത്തിൽ
ശിഖരങ്ങ ളുടഞ്ഞ കണക്കിനെ
ഇരുഭാഗംചുമലി ലഴിഞ്ഞൊരു
പൂങ്കുഴൽ കണ്ടു വീണു വണങ്ങിനാർ.
മഞ്ഞുതോളിന്നുകൈവിരൽനഖ-
മടിയോളം പ്രകാശിച്ചു മേവിനാർ
മാലാഗണ്ഡവും വെവ്വേറെ കാണായി
താരകൻതന്നെ മാലകളാകയോ?
ഹാരമോ തിരുമാറിൽ കിടപ്പതു
വിശ്വരൂപമാം നാഭീസരോജത്തെ
നിത്യ മായയൊരുപോലെ വിടത്തുവാൻ
സത്യമായൊരു ഭാസ്സുര ബിംബത്തെ
കൗസ്തുഭമെന്നു പേർ പറഞ്ഞീടുന്നു
തിരുമാറിൽ ധരിത്രിയിൽ മുൻപുള്ള
മറുവും വലഭാഗത്തു കാണായി.
എട്ടുദിക്കിലും കൈകൾ നിറഞ്ഞവ-
രെട്ടു കൈകള ന്നേരത്തു കാണായി
കടകാംഗുലീയങ്ങൾ നിറഞ്ഞതി-
ലിടയിൽ ശ്യാമ മേറെ ജ്വലിക്കുന്നു.
ചതുർവേദവും ഘോഷിച്ചു നാഭിയിൽ
ചതുരാനനൻ താ നങ്ങിരിപ്പതും
പൊൻമയ മായ കാഞ്ചികൾ ചൂഴവും
പത്മരാഗ മരതക ശോഭയും
മിന്നൽപോലെ യ പ്പീതാംബരങ്ങളും
പന്നഗേന്ദ്രന്റെ ധാവള്യ സീമയും
ഇടകൂടി ത്തിരുമേനി കാന്തിയും
കൂടി യൊപ്പം പ്രകാശിച്ചു കണ്ടപ്പോൾ
പഞ്ചവർണ്ണത്തിൽ ചെന്നു ലയിച്ചോരു
പഞ്ച ഭൂതങ്ങളോടെ വണങ്ങിനാർ
ഭക്തന്മാരുടെ ചിത്ത മവർ തന്നിൽ
അഞ്ജന മണി സ്തംഭം കണക്കിനെ
ഭംഗി ചേർന്ന കണങ്കഴൽ കാണായി.
തുളസീദളംകൊണ്ടു നിറഞ്ഞുടൻ
വിലസീടും പുറവടി നൂപുരം
നിഷ്കള ബ്രഹ്മവസ്തു സ്വരൂപമായ്
മുത്തുപോലെ നഖ മണി ശോഭയും
സകലത്തിനു മാധാര മായൊരു
സകളാകൃതി പൂണ്ട പുരുഷനെ
ധൂമം വേർപെട്ട പാവകനെ പ്പോലെ
ശ്രീമൽ കേശാദി പാദവും കാണായി
സരസീരുഹ മങ്കയും ഭൂമിയും
ഇരുഭാഗ മിരുന്ന രുളീടുന്നു.
അരികേ തന്നെ നാരദ മാമുനി
ഹരിഷാശ്രു പൊഴിഞ്ഞു ശിവശിവ
പരബ്രഹ്മംകണ്ടഗ്രേവിളങ്ങുന്ന
പരബ്രഹ്മത്തെ സേവിച്ചു നില്ക്കുന്നു.
തിരു വായുധ മൂർത്തി കളൊക്കെയും
ഇരുഭാഗ മിരു ന്നരുളീടുന്നു.
ശില്പമേറും വിമാനങ്ങളിൽ ചേർന്നു
മേൽഭാഗത്തു നിറഞ്ഞു സുകൃതികൾ.
പ്രളയംപോലെ വാരി പൊഴിയുന്ന
തുളസീ ദള പുഷ്പവും കാണായി.
അതുനേര മൊരത്ഭുതം കണ്ടവ-
രതിവിസ്മയ മെന്നേ പറയാവൂ.
ഉരഗാധിപ മെത്ത മേൽ കാണായി.
ധരണീസുര ബാലക ന്മാരെയും.

വിഷ്ണു ത്രിമൂർത്തികളിൽ മററു രണ്ടു പേരേക്കാൾ വിഞ്ഞു്, ഭാരതവർഷത്തിൽ പ്രസിദ്ധനായതു്, അവതാരങ്ങൾ നിമിത്തമാണ്. അവതാരത്തിന്റെ പ്രയോജനത്തെക്കുറിച്ചു്, കൃഷ്ണൻ തന്നെ അർജ്ജുനനു് ഇങ്ങനെ ഉപദേശിക്കുന്നു.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർ ഭവതി ഭാരത!
അഭ്യുത്ഥാന മധർമ്മസ്യ തദാ ത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

"എപ്പോൾ, എപ്പോൾ, ധർമ്മത്തിനു ഗ്ലാനിയും, അധർമ്മത്തിനു് അഭ്യുത്ഥാനവും സംഭവിക്കുന്നു? അപ്പോൾ ഞാൻ എന്നെത്തന്നെ സൃഷ്ടിക്കുന്നു. സാധുക്കളുടെ രക്ഷണത്തേയും, ദുഷ്കൃതന്മാരുടേ വിനാശത്തേയും, ധർമ്മ സംസ്ഥാപനത്തേയും പുരസ്കരിച്ചു്,—ഞാൻ യുഗത്തിങ്കൽ, യുഗത്തിങ്കൽ, സംഭവിക്കുന്നു." അവതാരത്തിന്റെ പരിമിതവും അപരിമിതവും ആയ പ്രയോജനങ്ങളെക്കുറിച്ചു്, കുന്തി, ഇങ്ങനെ പറയുന്നു.

കേചി ദാഹുഃ അജം ജാതം പുണ്യശ്ലോകസ്യ കീർത്തയേ
യദോഃ പ്രിയസ്യാന്വവായേ മലയസ്യേവ ചന്ദനം
അപരേ വസുദേവസ്യ ദേവക്യാം യാചിതോഽഭ്യഗാത്
അജ സ്ത്വ മസ്യ ക്ഷേമായ വധായ ച സുരദ്വിഷാം.
ഭാരാവതരണായാ ന്യേ ഭുവോ നാവ ഇവോദധൌ
സീദന്ത്യാ ഭൂരിഭാരേണ ജാതോ ഹ്യാത്മഭുവാർത്ഥിതഃ
ഭവേഽസ്മിൻ ക്ലിശ്യമാനാനാം അവിദ്യാ കാമ കർമ്മഭിഃ
ശ്രവണ സ്മരാണാർഹാണി കരിഷ്യ ന്നിതി കേചന.

ഹേ കൃഷ്ണ! അങ്ങു് അജനാണു്. എന്നാൽ മലയം മലയുടെ കീർത്തിയെ ചന്ദനം എന്നതുപോലെ, പുണ്യശ്ലോകനായ യുധിഷ്ഠിരന്റെ കീർത്തിയെ വർദ്ധിപ്പിക്കുവാനായി അങ്ങു്, യദുവിനു പ്രിയമായ വംശത്തിൽ പിറന്നു, എന്നു ചിലർ പറയുന്നു. അജനായ അങ്ങു്, ദേവകിയിൽ ജഗത്തിന്റെ ക്ഷേമത്തെയും, ദേവവൈരികളുടെ വധത്തെയും, പുരസ്കരിച്ചു്, വസുദേവൻ അർത്ഥിച്ചതു് അനുസരിച്ചു്, പിറന്നു എന്നു വേറെ ചിലർ പറയുന്നു. ഭൂരിഭാരംകൊണ്ടു് കടലിൽ കപ്പൽ എന്നപോലെ, വിവിധ പീഡകളാൽ ക്ലേശിക്കുന്ന ഭൂമിയെ ലഘൂകരിക്കുവാനായി, ബ്രഹ്മാവു് അർത്ഥിച്ചതു് അനുസരിച്ചു് അങ്ങു പിറന്നു, എന്നു വേറെ ചിലർ പറയുന്നു. സംസാര സാഗരത്തിൽ അവിദ്യ, കാമം, കർമ്മം എന്നവകൊണ്ടു് അലഞ്ഞു തിരിയുന്ന പ്രാണഭൃത്തുകൾ ശ്രവിക്കുവാനും സ്മരിക്കുവാനും അർഹങ്ങളായ കർമ്മങ്ങളെ

അനുഷ്ഠിക്കുവാൻ, അങ്ങ് പിറന്നു എന്ന് അപരന്മാർ പറയുന്നു.”

ശൃണ്വന്തി ഗായന്തി ഗൃണന്ത്യഭീക്ഷ്ണശഃ
സ്മരന്തി നന്ദന്തി തവേഹിതാ ജനാഃ
ത ഏവ പശ്യന്ത്യചിരേണ താവകം
ഭവപ്രവാഹോപരമം പദാംബുജം.

“ഭഗവൽ കഥകളെ കേൾക്കുകയും, പാടുകയും, പ്രസംഗിക്കുകയും, സ്മരിക്കുകയും, നന്ദിക്കുകയും, ആരു ചെയ്യുമോ, അവർ മാത്രം പുനർജന്മത്തെ നശിപ്പിക്കുന്ന ഭഗവൽ പാദാംബുജത്തെ അചിരേണ പ്രാപിക്കും.” അവതാരങ്ങൾ പത്താണെന്നു സാധാരണ പറയാറുണ്ട്. എങ്കിലും അവതാരങ്ങളുടെ സംഖ്യ ഇത്രയാണെന്നു ക്ലിപ്തമായി പറയുവാൻ സാധിക്കുന്നതല്ല. ആസ്തിക്യവും നാസ്തിക്യവും ഭഗവാൻതന്നെ ആകയാൽ—ബ്രഹ്മത്തിൽനിന്ന് ഭിന്നമായി യാതൊന്നും ഇല്ല. സർവ്വവും ബ്രഹ്മം തന്നെ. “തത്ത്വമസി” “അഹം ബ്രഹ്മാസ്മി” എന്നിങ്ങനെ തത്വങ്ങളെ, സർവ്വവ്യാപകമായി പ്രസ്താവിക്കുന്ന ഒരു സിദ്ധാന്തം, നാരായണാവതാരങ്ങളെ പ്രത്യേകം പ്രത്യേകം ചൂണ്ടിക്കാണിയ്ക്കാവുന്നതല്ല. സർവ്വവ്യാപകമായ ആ ചിന്തയെ മാററിവച്ചു, പൂർണ്ണാവതാരം അംശാവതാരം ഭാഗവതാവേശം എന്നു മൂന്നുതരം അവതാരങ്ങളെക്കുറിച്ചു, പ്രസ്താവിക്കാറുണ്ട്. പരശുരാമൻ ഭാഗവതാവേശങ്ങളിൽ ഉൾപ്പെടുന്നതാണുപോലും. സീതാവിവാഹം കഴിഞ്ഞു തിരിയെ വരുന്ന ദാശരഥി രാമനോടു യുദ്ധത്തിൽ തോററ സമയം, പരശുരാമനിൽ പ്രതിഷ്ഠിതമായിരുന്ന ഭാഗവതാവേശം ഒഴിഞ്ഞുപോകയുണ്ടായി. അപ്പോൾ മുതൽ പരശുരാമൻ കേവലം ഋഷിയാണ്. ദാശരഥി അംശാവതാരത്തിൽ അത്യുന്നതനത്രെ. അവതാരമായി ഗണിക്കപ്പെടുന്ന പൃഥുമഹാരാജാവിൽ, ഭഗവാൻ അന്തര്യാമിയായി വർത്തിക്കുകയായിരുന്നു, എന്നു പ്രമാണമുണ്ട്. വാസുദേവൻ പൂർണ്ണാവതാരമാണ്. ധ്രുവനു പ്രത്യക്ഷനായ ഹരി, ഗജേന്ദ്രനു പ്രത്യക്ഷനായ ഹരി, ഇവരെ ഒക്കെയും അവതാരങ്ങളായി ഗണിച്ചാൽ സംഖ്യ നിശ്ചയിക്കുക ദുഷ്കരമായി വരുന്നു. ഭാഗവതത്തിൽ ഇരുപത്തിരണ്ട് അവതാരങ്ങളെക്കുറിച്ച് ഇങ്ങനെ പറയുന്നു.

ജഗൃഹേ പൗരുഷം രൂപം ഭഗവാൻ മഹദാദിഭിഃ
സംഭൃതം ഷോഡശകലം ആദൗ ലോകസിസൃക്ഷയാ
യസ്യാംഭസി ശയാനസ്യ യോഗനിദ്രാം വിതന്വതഃ
നാഭിഹ്രദാംബുജാ ദാസീദ് ബ്രഹ്മാ വിശ്വസൃജാം പതിഃ.
യസ്യാവയവ സംസ്ഥാനൈഃ കല്പിതോ ലോകവിസ്തരഃ
ത ദ്വൈ ഭഗവതോ രൂപം വിശുദ്ധം സത്വ മൂർജിതം
പശ്യ ന്ത്യദോ രൂപ മദഭ്ര ചക്ഷുഷാ.
സഹസ്ര പാദോരു ഭുജാ നനാ ദ്ഭുതം
സഹസ്രമൂർദ്ധ ശ്രവണാക്ഷി നാസികം
സഹസ്ര മൗല്യം ബര കുണ്ഡലോല്ലസത്.

ഏത ന്നാനാവതാരാണാം നിധാനം ബീജ മവ്യയം
യസ്യാംശാംശേന സൃജ്യന്തേ ദേവ തിര്യങ്നരാദയഃ
സ ഏവ പ്രഥമം ദേവഃ കൗമാരം സർഗ്ഗ മാസ്ഥിതഃ
ചചാര ദുശ്ചരം ബ്രഹ്മാ ബ്രഹ്മചര്യ മഖണ്ഡിതം
ദ്വിതീയം തു ഭവോ യാസ്യ രസാതലഗതാം മഹീം
ഉദ്ധരിഷ്യ ന്നുപാദത്ത യജ്ഞേശഃ സൗകരം വപുഃ
തൃതീയ മൃഷിസർഗ്ഗം ച ദേവർഷിത്വ മുപേത്യ സഃ
തന്ത്രം സാത്വത മാചഷ്ട നൈഷ്കർമ്മ്യം കർമ്മണാം യതഃ
തുര്യേ ധർമ്മകലാസർഗ്ഗേ നരനാരായണാ വൃഷീ
ഭൂത്വാഽത്മോപശമോപേത മകരോ ദുശ്ചരം തപഃ
പഞ്ചമഃ കപിലോ നാമ സിദ്ധേശഃ കാലവിപ്ലുതം
പ്രോവാചാ സുരയേ സാംഖ്യം തത്വ ഗ്രാമ വിനിർണ്ണയം
ഷഷ്ഠ മത്രേ രപത്യത്വം വൃതഃ പ്രാപ്തോഽനസൂയയാ
ആന്വീക്ഷികീ മലർക്കായ പ്രഹ്ലാദാദിഭ്യ ഊചിവാൻ
തതഃ സപ്തമ ആകൂത്യാം രുചേ ര്യജ്ഞോ ഭ്യജായത
സ യാമാദ്യൈഃ സുരഗണൈ രപാത് സ്വായംഭുവാന്തരം
അഷ്ടമേ മേരുദേവ്യാം തു നാഭേർ ജാത ഉരുക്രമഃ
ദർശയൻ വർത്മ ധീരാണാം സർവ്വാശ്രമ നമസ്കൃതം
ഋഷിഭിർ യാചിതോ ഭേജേ നവമം പാർത്ഥിവം വപുഃ
ദുഗ്ദ്ധേമാ മൗഷധീർ വിപ്രാഃ തേനായം സ ഉശത്തമഃ
രൂപം സ ജഗൃഹേ മാത്സ്യം ചാക്ഷുഷോ ദധി സംപ്ലവേ
നാവ്യാരോപ്യ മഹീമയ്യാം അപാ ദ്വൈവസ്വതം മനും
സുരാ സുരാണാ മുദധിം മഥ്നതാം മന്ദരാചലം
ദധ്രേ കമഠ രൂപേണ പൃഷ്ഠ ഏകാദശേ വിഭുഃ
ധാന്വന്തരം ദ്വാദശമം ത്രയോ ദശമ മേവ ച.
അപായയത് സുരാനന്യാൻ മോഹിന്യാ മോഹയൻ സ്ത്രിയാ
ചതുർദ്ദശം നാരസിംഹം ബിഭ്ര ദ്ദൈത്യേന്ദ്ര മൂർജിതം
ദദാര കരജൈർ വക്ഷ സ്യേരകാം കടകൃദ്യഥാ
പഞ്ചദശം വാമനകം കൃത്വാഽഗാ ദധ്വരം ബലേഃ
പദത്രയം യാചമാനഃ പ്രത്യാദിത് സുസ്ത്രിവിഷ്ടപം
അവതാരേ ഷോഡശമേ പശ്യൻ ബ്രഹ്മദ്രുഹോ നൃപാൻ
ത്രിഃ സപ്തകൃത്വഃ കപിതോ നിഃക്ഷത്രാ മകരോത് മഹീം
തതഃ സപ്തദശേ ജാതഃ സത്യവത്യാം പരാശരാത്
ചക്രേ വേദതരോഃ ശാഖാ ദൃഷ്ട്വാ പുംസോഽല്പ മേധസഃ
നര ദേവത്വ മാപന്നഃ സുരകാര്യ്യ ചികീർഷയാ
സമുദ്ര നിഗ്രഹാദീനി ചക്രേ വീര്യ്യാണ്യതഃ പരം
ഏകോന വിംശേ വിംശതിമേ വൃഷ്ണിഷു പ്രാപ്യ ജന്മനീ
രാമകൃഷ്ണാ വിതി ഭുവോ ഭഗവാന ഹരത് ഭരം
തതഃ കലൗ സംപ്രവൃത്തേ സംമോഹായ സുരദ്വിഷാം
ബുദ്ധോ നാമ്നാ ജിനസുതഃ കീകടേഷു ഭവിഷ്യതി
അഥാ സൗ യുഗസന്ധ്യായാം ദസ്യു പ്രായേഷു രാജസു
ജനിതാ വിഷ്ണു യശസോ നാമ്നാ കല്കിർ ജഗൽപതിഃ
അവതാരാ ഹ്യ സംഖ്യേയാ ഹരേഃ സത്വനിധേർ ദ്വിജാഃ
യഥാഽവിദാസിനഃ കുല്യാ സരസഃ സ്യുഃ സഹസ്രശഃ
ഋഷയോ മനവോ ദേവാ മനുപുത്രാ മഹൗജസഃ
കലാഃ സർവ്വേ ഹരേ രേവ സ പ്രജാപതയ സ്തഥാ
ഏതേ ചാംശകലാഃ പുംസഃ കൃഷ്ണ സ്തു ഭഗവാൻ സ്വയം
ഇന്ദ്രാരി വ്യാകുലം ലോകം മൃഡയന്തി യുഗേ യുഗേ
ഏതദ്രൂപം ഭഗവതോ ഹ്യ രൂപസ്യ ചിദാത്മനഃ
മായാ ഗുണൈർ വിരചിതം മഹദാദിഭി രാത്മനി

ജന്മ ഗുഹ്യം ഭഗവതോ യ ഏതൽ പ്രയതോ നരഃ
സായം പ്രാതർ ഗൃണൻ ഭക്ത്യാ ദുഃഖഗ്രാമാ ദ്വിമുച്യതേ.
യഥാ നഭസി മേഘൌഘോ രേണുർ വാ പാർത്ഥിവോഽനിലേ
ഏവം ദ്രഷ്ടരി ദൃശ്യത്വം ആരോപിത മബുദ്ധിഭിഃ.

ആദിയിൽ ലോകസൃഷ്ടിയെ കാംക്ഷിച്ച ഭഗവാനാകട്ടെ, മഹത്ത് അഹങ്കാരം തന്മാത്രകൾ എന്ന ഏഴ് തത്വങ്ങൾ, അഞ്ചുഭൂതങ്ങൾ, പതിനൊന്നു ഇന്ദ്രിയങ്ങൾ, എന്നവ ഉൾപ്പെടുന്ന ഇരുപത്തു മൂന്നു തത്വങ്ങളെ കൊണ്ട്, പരമ പുരുഷൻ എന്ന രൂപത്തെ സ്വീകരിച്ചു. പരമ പുരുഷൻ പ്രളയ ജലങ്ങളിൽ കിടന്ന പ്രഭുവാകുന്നു; യോഗനിദ്രയിൽ വർത്തിക്കുന്നവനാകുന്നു; പരമ പുരുഷന്റെ നാഭിയിൽ വളന്ന താമരയിൽനിന്ന്, മരീചി മുതലായ പ്രജാ പതികളുടെ പിതാവായ ബ്രഹ്മാവ് പിറന്നു. പരമ പുരുഷന്റെ അവയവ സ്ഥാനങ്ങളിൽ ലോകങ്ങൾ നിൽക്കുന്നു. ഇങ്ങനെയാണ്, ഊർജ്ജിതവും വിശുദ്ധ സത്വമയവും ആയ ഭഗവദ്രൂപം. യോഗികൾ നിഴലടയാത്ത കണ്ണുകൾ കൊണ്ട്, ആയിരം പാദങ്ങളും, ഊരുക്കളും, കൈകളും, മുഖങ്ങളും, ആയിരം തലകളും, കാതുകളും, കണ്ണുകളും, മൂക്കുകളും, ആയിരം കിരീടങ്ങളും, വസ്ത്രങ്ങളും, കുണ്ഡലങ്ങളും കൊണ്ട് പരമാത്ഭുതനായ പുരുഷനെ കാണുന്നു. സകല അവതാരങ്ങളുടേയും ആധാരവും അവ്യയമായ ബീജവും ഈ പരമ പുരുഷനാകുന്നു. ഈ പരമ പുരുഷനാകുന്ന അംശത്തിന്റെ അംശംകൊണ്ട്, ദേവന്മാരും, തിര്യക്കുകളും, മനുഷ്യരും സൃഷ്ടിക്കപ്പെടുന്നു. ഈ ദേവൻ ഒന്നാമതായി (സനത്) കുമാരൻ എന്ന നാമത്തിൽ ബ്രാഹ്മണനായി അവതരിച്ച്, ദുശ്ചരവും അഖണ്ഡിതവും ആയ ബ്രഹ്മചര്യത്തെ അനുഷ്ഠിച്ചു. രണ്ടാം അവതാരം, ഈ ഭൂമിയുടെ സൃഷ്ടിയെ പുരസ്കരിച്ചാണ്, ഉണ്ടായത്: ഭഗവാൻ രസാതലത്തിൽ അണ്ടുപോയ ഭൂമിയെ വരാഹ വപുസ്സുപൂണ്ട് ഉദ്ധരിച്ചു. മൂന്നാം അവതാരം ഉണ്ടായത് ഋഷികളെ സൃഷ്ടിക്കുവാനാണ്: ഭഗവാൻ ദേവർഷിയായ നാരദനായി അവതരിച്ച് നിഷ്കാമ കർമ്മങ്ങളെ അനുഷ്ഠിക്കേണ്ട രീതികളെ വ്യാഖ്യാനിച്ചു: പഞ്ചരാത്രം എന്ന വൈഷ്ണവ ശാസ്ത്രത്തെ ഉപദേശിച്ചു. നാലാമതു ഭഗവാൻ നരനാരായണ ഋഷികളായി അവതരിച്ച്, ഇന്ദ്രിയ വിജയപൂർവ്വം, ദുശ്ചരമായ തപസ്സിനെ അനുഷ്ഠിച്ചു. അഞ്ചാമതു ഭഗവാൻ സിദ്ധന്മാരുടെ നാഥനായ കപിലനായി അവതരിച്ച്, വിസ്മൃതമായി കിടന്നതും, തത്വങ്ങളെ സുഗ്രഹമാക്കുന്നതും, ആയ സാംഖ്യത്തെ സ്വശിഷ്യനായ ആസുരി എന്ന ബ്രാഹ്മണന് ഉപദേശിച്ചു. ആ



റാമതു ഭഗവാൻ അത്രിയുടെ അർത്ഥനം അനുസരിച്ചും, അസാധാരണമായ അർത്ഥനത്തെ കുറിച്ച് അത്രിയെ നിന്ദിക്കാതെയും, അത്രിയുടെ പുത്രനായി — അത്രിയുടെ പുത്രനായ ദത്തൻ എന്ന് അനാത്ഥനായി — ദത്താത്രേയൻ എന്ന നാമത്തിൽ അവതരിച്ച്, ജീവാത്മാവിന്റെ യഥാർത്ഥ സ്വഭാവത്തെ വ്യാഖ്യാനിക്കുന്ന തത്വവിദ്യയെ, സ്വശിഷ്യന്മാരായ അലക്കൻ, പ്രഹ്ലാദൻ, മുതലായവൎക്ക് ഉപദേശിച്ചു. ഏഴാമത്, ഭഗവാൻ രുചി പ്രജാപതിക്ക് ആകൂതിയിൽ യജ്ഞനായവതരിച്ച്,

സത്രേ മമാസ ഭഗവാൻ ഹയശീർഷ ഏഷ
സാക്ഷാൽ സ യജ്ഞപുരുഷ സ്തപനീയ വർണ്ണഃ.

യാമന്മാർ മുതലായ സുര ഗണങ്ങളോടു കൂടെ സ്വായംഭുവ മന്വന്തരത്തെ പരിപാലിച്ചു. എട്ടാമതു ഭഗവാൻ, നാഭിയുടെ മേരുദേവിയിൽ ഋഷഭൻ എന്ന നാമത്തിൽ, പുത്രനായി ജനിച്ച്, സർവ്വാശ്രമങ്ങളിൽ ശ്രേഷ്ഠമായ പരമ ഹംസ രീതിയുടെ മാതൃകയെ, ധീരന്മാർക്കു കാണിച്ചുകൊടുത്തു. ഒൻപതാമത് ഭഗവാൻ, ഋഷികളുടെ അർത്ഥനം അനുസരിച്ച്, ഓഷധികൾ വർദ്ധിക്കുമാറ്,

---

യജ്ഞന് ഹയഗ്രീവൻ എന്നും പേരുണ്ട്.

ഭൂമിയെ ശ്രപപ്പെടുത്തിയ പൃഥുവിൽ, അന്തര്യാമിയായി വർത്തിച്ചു, സർവ്വക്കും പരമ പ്രിയനായി. പത്താമതു, ഭഗവാൻ, ചാക്ഷുഷ മന്വന്തര പ്രളയത്തിങ്കൽ മത്സ്യമായി അവതരിച്ചു, വൈവസ്വത മനുവായി പരിണമി



ച്ചവാനുള്ള ചാക്ഷുഷനെ, ഭൂമിയായ കപ്പലിൽ പാലനം ചെയ്തു. പതിനൊന്നാമതു ഭഗവാൻ, സുരാസുരന്മാർ സമുദ്രത്തെ മഥനം ചെയ്യുമ്പോ, കൂർമ്മമായി പിറന്നു, മന്ദര പർവ്വതത്തെ പൃഷ്ഠത്തിൽ വഹിച്ചു. പന്ത്രണ്ടാമതു ഭഗവാൻ, ധന്വന്തരി എന്നും, പതിമ്മൂന്നാമതു ഭഗവാൻ, മോഹിനി എന്നും, നാമങ്ങളെ ധരിച്ചു, അസുരന്മാരെ മോഹിപ്പിച്ചു, സുരന്മാരെ അമൃതംകൊണ്ടു രക്ഷിച്ചു. പതിന്നാലാമതു ഭഗവാൻ, നരസിംഹമായി അവതരിച്ചു ഉജ്ജ്വിതനായ ഹിരണ്യകശിപുവിന്റെ മാറിടത്തെ നഖങ്ങളെക്കൊണ്ടു—പായനെയ്ത്തുകാരൻ പുല്ലു കീറുന്നതുപോലെ—കീറി, പതിനഞ്ചാമതു ഭഗവാൻ വാമനനായി അവതരിച്ചു മഹാബലിയുടെ യാഗത്തിങ്കൽ മൂന്നടി മണ്ണു യാചിച്ചു, സ്വർഗ്ഗത്തെ ഇന്ദ്രനു നൽകി. പതിനാറാമതു ഭഗവാൻ, രാജാക്കന്മാർ ബ്രഹ്മദ്രോഹികളാണെന്നു ഗ്രഹിച്ചു പരശുരാമനായി അവതരിച്ചു, ഭൂമിയെ ഇരുപത്തൊന്നു പ്രാവശ്യം നിർക്ഷത്രിയമാക്കി. പതിനേഴാമതു ഭഗവാൻ, മനുഷ്യർ മന്ദന്മാരായി എന്നു കണ്ടു പരാശരന്റെയും സത്യവതിയുടെയും പുത്രനായി വ്യാസനായി പിറന്നു, വേദമാകുന്ന വൃക്ഷത്തെ ശാഖകളാക്കി വിഭജിച്ചു. പതിനെട്ടാമതു ഭഗവാൻ, സുരകാര്യത്തെ പുരസ്കരിച്ചു, രാജാവായി, രാമൻ എന്ന പേരിൽ അവതരിച്ചു സമുദ്ര



നിഗ്രഹം മുതലായ അത്ഭുതങ്ങളെ ചെയ്തു. പത്തൊമ്പതാമത്തും ഇരുപതാമത്തും അവതാരങ്ങളിൽ ഭഗവാൻ രാമകൃഷ്ണന്മാർ എന്ന നാമങ്ങളിൽ വൃഷ്ണി വംശത്തിൽ പിറന്നു് ഭൂഭാരത്തെ അപഹരിച്ചു. ഇരുപത്തൊന്നാമത്തു ഭഗവാൻ, കലിയുടെ ആരംഭത്തിൽ സുരദ്വേഷികളെ മോഹിപ്പിക്കുവാനായി ജിനപുത്രനായി ബുദ്ധൻ എന്ന നാമത്തിൽ കീകടന്മാരുടെ രാജ്യത്തിൽ അവതരിക്കും. ഇരുപത്തിരണ്ടാമത്തു ഭഗവാൻ, രാജാക്കന്മാർ മിക്കവാറും ചോരന്മാരെപ്പോലെ വർത്തിക്കുന്ന ഒരു യുഗസന്ധിയിൽ, വിഷ്ണുയശസ്സ് എന്ന ബ്രാഹ്മണന്റെ പുത്രനായി, കൽകി എന്ന നാമത്തിൽ അവതരിക്കുന്നു.

ശുദ്ധസത്വത്തിന്റെ നികേതനമായ ഹരിയുടെ അവതാരങ്ങൾ അസംഖ്യങ്ങളാണ്. ഉണങ്ങാത്ത സരസ്സിൽനിന്നു് തോടുകൾ പ്രവേശിക്കുന്ന

---

കാലേ നാഗത നിദ്രസ്യ ധാതുഃ ശിശയിഷോർ ബലീ
മുഖതോ നിഃസൃതാൻ വേദാൻ ഹയഗ്രീവോഽന്തികേഽഹരത്
ജ്ഞാത്വാ തദ്ദാനവേന്ദ്രസ്യ ഹയഗ്രീവസ്യ ചേഷ്ടിതം
ദധാര ശഫരീരൂപം ഭഗവാൻ ഹരിരീശ്വരഃ

കാലാക്രമണം നിമിത്തം ബ്രഹ്മാവിനെ നിദ്ര ബാധിച്ചുതുടങ്ങിയെന്നും, ആ സമയത്തു ബ്രഹ്മാവിന്റെ മുഖത്തുനിന്നു ഹയഗ്രീവൻ വേദങ്ങളെ മോഷ്ടിച്ചു കടലിൽ ഒളിച്ചു എന്നും ആ വേദങ്ങളെ ഉദ്ധരിക്കുവാൻ ആയി മത്സ്യാവതാരം ഉണ്ടായി എന്നും പ്രസിദ്ധമാണ്. ഈ ഹയഗ്രീവൻ ദാനവനാണ്. നാരായണാവതാരമായ ഹയഗ്രീവൻ അല്ലെങ്കിൽ, യജ്ഞൻ, വേറെയാണ്.



ളുപോലെ, ഭഗവാനിൽ നിന്ന് അവതാരങ്ങൾ ആയിരക്കണക്കിനു പ്രഭവിക്കുന്നു. തേജസ്സേറിയ ഋഷികൾ, മനുക്കൾ, ദേവന്മാർ, മനുപുത്രന്മാർ, പ്രജാപതികൾ എന്നിവരൊക്കെയും പരമ പുരുഷന്റെ അംശങ്ങളും കലകളും ആകുന്നു. എന്നാൽ കൃഷ്ണനാകട്ടെ സാക്ഷാൽ ഭഗവാൻതന്നെ. സുരദ്വേഷികളാൽ വ്യാകുലമാകുന്ന ലോകത്തിന്, യുഗത്തിങ്കൽ അവതാരങ്ങൾ മൂലം ആശ്വാസം നൽകുന്ന ഭഗവത്ജന്മം, പരമഗുഹ്യമത്രേ. ഈ ഗുഹ്യത്തെ, വിശുദ്ധനായി ഭക്തിപൂർവ്വം രാവിലെയും വൈകുന്നേരവും ജപിക്കുന്നവർ ദുഃഖഗ്രാമത്തിൽ നിന്ന് മോചനം ലഭിക്കും. അരൂപനും ജ്ഞാനാത്മാവും ആയ ഭഗവാന്റെ രൂപമാകട്ടെ, മഹത്ത്, മുതലായ മായാഗുണങ്ങളാൽ വിരചിതവും, യഥാർത്ഥനായ ആത്മാവു പോലെ വർത്തിക്കുന്നതും, ആകുന്നു. മേഘങ്ങളെ ആകാശമെന്നും, തറയിൽ നിന്ന് ഉയരുന്ന പൊടിയെ വായുവെന്നും, തെററി ധരിക്കുന്നതു പോലെ, ബുദ്ധിഹീനന്മാർ ദ്രഷ്ടാവിൽ ദൃശ്യതയെ ആരോപിച്ചു കൊള്ളുന്നു.

വിഷ്ണുവിന്റെ പ്രസിദ്ധങ്ങളായ നാമങ്ങൾ ഇവയാകുന്നു.

> വിഷ്ണുഃ നാരായണഃ കൃഷ്ണഃ വൈകുണ്ഠഃ വിഷ്ടരശ്രവാഃ
> ദാമോദരഃ ഹൃഷീകേശഃ കേശവഃ മാധവഃ സ്വഭൂഃ
>
> ദൈത്യാരിഃ പുണ്ഡരീകാക്ഷഃ ഗോവിന്ദഃ ഗരുഡധ്വജഃ
> പീതാംബരഃ അച്യുതഃ ശാർങ്ഗീ വിഷ്വക്സേനഃ ജനാർദ്ദനഃ
>
> ഉപേന്ദ്രഃ ഇന്ദ്രാവരജഃ ചക്രപാണിഃ ചതുർഭുജഃ
> പത്മനാഭഃ മധുരിപുഃ വാസുദേവഃ ത്രിവിക്രമഃ
>
> ദേവകീനന്ദനഃ ശൗരിഃ ശ്രീപതിഃ പുരുഷോത്തമഃ
> വനമാലീ ബലിധ്വംസീ കംസാരാതിഃ അധോക്ഷജഃ
>
> വിശ്വംഭരഃ കൈടഭജിൽ വിധുഃ ശ്രീവത്സ ലാഞ്ഛനഃ
> പുരാണ പുരുഷോ യജ്ഞ പുരുഷോ നരാന്തകഃ
>
> ജലശായീ വിശ്വരൂപോ മുകുന്ദോ മുരമർദ്ദനഃ

വിഷ്ണു=എവിടെയും വ്യാപിച്ചിരിക്കുന്നവൻ. നാരായണൻ=൧. നാരം=ജലം ആശ്രയമായവൻ. ൨. അവതാരങ്ങളിൽ നാരത്തെ—മനുഷ്യശരീരത്തെ—പ്രാപിച്ചവൻ. ൩. ജീവാത്മാവായി—നാരത്തിൽ—മനുഷ്യസമൂഹത്തിൽ പ്രവേശിക്കുന്നവൻ ൪. ര=ശബ്ദം; അയനം=ആശ്രയം. അരായണൻ=ശബ്ദത്തിന് ആശ്രയമല്ലാത്തവൻ. നാരായണൻ=ശബ്ദത്തിനു ആശ്രയ മായവൻ. വേദങ്ങളുടെ പ്രഭവസ്ഥാന മായവൻ. കൃഷ്ണൻ=൧. കറുത്തവൻ. ൨. ജഗത്തിന്റെ—ദുഃഖത്തെ—പാപത്തെ കർഷിക്കുന്നവൻ; വൈകുണ്ഠൻ=൧. വികുണ്ഠയുടെ പുത്രൻ; ഇങ്ങനെ ഒരു അവതാരമുണ്ട്. ൨. സൃഷ്ടി നടന്ന സമയം ഇരുപത്തിമൂന്നു തത്വങ്ങൾ തമ്മിൽ യോജിക്കാതെ നിന്നു എന്ന് അന്യത്ര പ്രസ്താവമുണ്ട്. ഭഗവാൻ ഭൂമിയെ ജലത്തോടും ആകാശത്തെ വായുവോടും വായുവിനെ അഗ്നിയോടും യോജിപ്പിച്ചു; അങ്ങനെയാണ് അവയുടെ ഒററയ്ക്കൊററയ്ക്കുള്ള ഗതി കുണ്ഠമായതു്—തടസ്സപ്പെട്ടതു്; അതു സാധിച്ചവൻ, വൈകുണ്ഠൻ. ൩. വികുണ്ഠം എന്നതിന് ജ്ഞാനം എന്നർത്ഥമുള്ളതിനാൽ, വൈകുണ്ഠൻ എന്നാൽ ജ്ഞാനസ്വരൂപൻ എന്നാമി. ൪. വൈകുണ്ഠം എന്നതിനു തുളസി എന്നർത്ഥമുള്ളതിനാൽ



വൈകുണ്ഠൻ എന്നാൽ തുളസീമാല അണിഞ്ഞവൻ, എന്നായി. ൭. കുണ്ഠ എന്നതിനു മായ എന്നർത്ഥമുള്ളതിനാൽ വൈകുണ്ഠൻ മായാമയനാണ്. വിഷ്ടരശ്രവാവ്=൧. വിഷ്ടരം=വൃക്ഷം; അരയാൽ; അരയാൽ മരമെന്നു പ്രസിദ്ധമായി അറിയപ്പെടുന്നവൻ, ൨. വിഷ്ടരം=ദർഭക്കെട്ട്; അതുപോലെ കാതുകളുള്ളവൻ; ൩. വിഷ്ടരം=വ്യാപകത=സർവ്വവ്യാപകമായ കീർത്തിയുള്ളവൻ. ദാമോദരൻ=൧. ഉദരത്തിൽ കയറുകൊണ്ടു കെട്ടപ്പെട്ടവൻ; ൨. ദാമ എന്നതിനു ലോകനാമം എന്നർത്ഥമുള്ളതിനാൽ, ഉദരത്തിൽ ലോകങ്ങളെ വഹിക്കുന്നവൻ; ൩. ദമം ശീലമായവൻ, ദാമോദരൻ. ഹൃഷീകേശൻ=൧. ഹൃഷീകങ്ങളുടെ (ഇന്ദ്രിയങ്ങളുടെ) ഈശൻ; ൨. കേശങ്ങളെക്കൊണ്ടു ലോകഹർഷം ചെയ്യുന്നവൻ. കേശവൻ=൧. (ക ബ്രഹ്മാവ്—ഈശൻ=ശിവൻ) ബ്രഹ്മാവിന്റെയും ശിവന്റെയും പ്രഭു; ൨. കേശിയെ കൊന്നവൻ; ൩. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നു മൂന്നു കേശങ്ങളുള്ളവൻ. മാധവൻ=൧. ലക്ഷ്മിയുടെ ധവൻ; ൨. മധുവംശത്തിൽ ജനിച്ചവൻ; ൩. മധുവിനെ കൊന്നവൻ. സ്വഭൂ=സ്വയമേവ ഭവിക്കുന്നവൻ. ദൈത്യാരി=ദൈത്യന്മാരുടെ ശത്രു. പുണ്ഡരീകാക്ഷൻ=൧. താമരയൊത്ത കണ്ണുകളുള്ളവൻ; ൨. ഭക്തന്മാരുടെ ഹൃദയപുണ്ഡരീകത്തിൽ ശോഭിക്കുന്നവൻ. ഗോവിന്ദൻ=൧. ഭൂമിയെ വരാഹമായി ഉദ്ധരിച്ചവൻ; ൨. സ്വർഗ്ഗത്തെ രക്ഷിക്കുന്നവൻ; ൩. വേദങ്ങളെ വീണ്ടെടുത്തവൻ. ഗരുഡധ്വജൻ=ഗരുഡൻ ധ്വജമായവൻ. പീതാംബരൻ=മഞ്ഞപ്പട്ടുടുത്തവൻ. അച്യുതൻ=സ്ഥാനനഷ്ടം വരാത്തവൻ. ശാർങ്ഗി=ശാർങ്ഗം എന്ന വില്ലുള്ളവൻ. വിഷ്വക്സേനൻ=വ്യാപിക്കുന്ന സേനയുള്ളവൻ. ജനാർദ്ദനൻ=൧. ജനനത്തെ, സംസാരത്തെ, നശിപ്പിക്കുന്നവൻ; ൨. ജനങ്ങളെന്നു പേരായ അസുരന്മാരെ കൊന്നവൻ. ഉപേന്ദ്രൻ=ആദിയിൽ വാമനനായി ജനിച്ച് ഇന്ദ്രന്റെ അനുജനായവൻ. ഇന്ദ്രാവരജൻ=ഇന്ദ്രന്റെ അനുജൻ. ചക്രപാണി=ചക്രം കൈയിലുള്ളവൻ, ചതുർഭുജൻ=കൈകൾ നാലുള്ളവൻ. പത്മനാഭൻ=നാഭിയിൽ പത്മമുള്ളവൻ. മധുരിപു=മധു എന്ന അസുരന്റെ രിപു. വാസുദേവൻ=൧. വസുദേവന്റെ പുത്രൻ; ൨. ജീവാത്മാവായി സർവ്വ പ്രാണികളിലും വസിക്കുന്ന ദേവൻ. ത്രിവിക്രമൻ=മൂന്നു ലോകങ്ങളെ മൂന്നു ചാടായി അളന്നവൻ. ദേവകീനന്ദനൻ=ദേവകിയുടെ നന്ദനൻ. ശൗരി=ശൂരസേന വംശത്തിൽ ജനിച്ചവൻ. ശ്രീപതി=ല



ക്ഷുിത്തോപ്പ്. പുരുഷോത്തമൻ=പുരുഷന്മാരിൽ ഉത്തമൻ. വനമാലി=കാലോളം നീണ്ട വനമാലയെ സദാ ധരിക്കുന്നവൻ. ബലിധ്വംസി=ബലി എന്ന അസുരനെ കൊന്നവൻ, കംസാരാതി=കംസന്റെ അരാതി. അധോക്ഷജൻ=ഇന്ദ്രിയ ജ്ഞാനത്തിനു വിഷയ മല്ലാത്തവൻ. വിശ്വംഭരൻ=വിശ്വത്തെ ഭരിക്കുന്നവൻ. കൈടഭജി

ത്ത്=കൈടഭനെ ജയിച്ചവൻ. വിഭു=സർവ്വ സമർത്ഥൻ. ശ്രീവത്സ ലാഞ്ഛനൻ=ശ്രീവത്സം എന്ന രോമാവർത്തം മാറിലുള്ളവൻ. പുരാണ പുരുഷൻ=ആദിപുരുഷൻ. യജ്ഞപുരുഷൻ=സർവ്വ യജ്ഞങ്ങളിൽ സ്മരിക്കപ്പെടുന്നവൻ. നരകാന്തകൻ=നരകനെ കൊന്നവൻ. ജലശായി=സ്പഷ്ടം. വിശ്വരൂപൻ=സ്പഷ്ടം. മുകുന്ദൻ=മോക്ഷത്തെ ദാനം ചെയ്യുന്നവൻ. മുര മർദ്ദനൻ=മുരനെ കൊന്നവൻ,



## മംഗളം.

നമ സ്ത്രിഭുവനോൽപ്പത്തി സ്ഥിതി സംഹാര ഹേതവേ
വിഷ്ണവേƒപാര സംസാര പാരോത്തരണ സേതവേ

അതിവിപുലം കുചയുഗളം രഹസി കരൈ രാമൃശൻ മുഹുർ ലക്ഷ്മ്യാ
തദപഹൃതാ നിജ ഹൃദയം ജയതി ഹരിർ മൂഗ്ദയമാണ ഇവ

യം ശൈവാഃ സമുപാസതേ ശിവ ഇതി ബ്രഹ്മേതി വേദാന്തിനോ
ബൗദ്ധാ ബുദ്ധ ഇതി പ്രമാണപടവഃ കർത്തേƒതി നൈയായികാഃ
അർഹ ന്നിത്യഥ ജൈന ശാസനരതാഃ കർമ്മേƒതി മീമാംസകാഃ
സോƒയം വോ വിദധാതു വാഞ്ഛിത ഫലം ത്രൈലോക്യ നാഥോ ഹരിഃ

യേനോദ്ധൃത്യ സമൂല മന്ദരഗിരിശ്ഛത്രീകൃതോ ഗോകുലേ
രാഹുഗ്രസ്ത്യേന മഹാബലഃ സുരരിപുഃ കായാ ദശേഷീകൃതഃ



കൃത്വാ ത്രീണി പദാനി യേന വസുധാ ബദ്ധോ ബലിർ ലീലയാ
സോഽയം പാതു യുഗേ യുഗേ യുഗപതിസ് ത്രൈലോക്യ നാഥോ ഹരിഃ.

മുഗ്ദ്ധേ മുഞ്ച വിഷാദ മത്ര വലഭിത് കമ്പോ ഗുരു സ്ത്യജ്യതാം
സത്ഭാവം ഭജ പുണ്ഡരീകനയനേ മാന്യാ നിമാൻ മാനയ
ഇത്ഥം ശിക്ഷയതഃ സ്വയംവര വിധൌ ധന്വന്തരേർ വാക്ഛലാൽ
അന്യത്ര പ്രതിഷേധ മാത്മനി വിധിം ശൃണ്വൻ ഹരിഃ പാതു വഃ.

വേദാ നുദ്ധരതേ ജഗന്നിവഹതേ ഭൂലോക മുദ്ബിഭ്രതേ
ദൈത്യാൻ ദാരയതേ ബലിം ഛലയതേ ക്ഷത്രക്ഷയം കുർവ്വതേ
പൌലസ്ത്യം ജയതേ ഹലം കലയതേ കാരുണ്യ മാതന്വതേ
മ്ലേഛാൻ മൂർഛയതേ ദശാകൃതി കൃതേ കൃഷ്ണായ തുഭ്യം നമഃ.

യസ്യാം ലീയത ശല്കസീമ്നി ജലധിഃ പൃഷ്ഠേ ജഗന്മണ്ഡലം
ദംഷ്ട്രായാം ധരണീ നഖേ ദിതി സുതാധീശഃ പദേ രോദസീ
ക്രോധേ ക്ഷത്രഗണഃ ശരേ ദശമുഖഃ പാണൌ പ്രലംബാ സുരോ
ധ്യാനേ വിശ്വ മസാ വധാർമ്മിക കുലം കസ്മൈ ചിദസ്മൈ നമഃ.

പാഠീനഃ കമഠഃ കിടിർ നരഹരിഃ ഖർവ്വാകൃതിർ ഭാർഗ്ഗവോ
രാമഃ കംസനിഷൂദനോ ദശബലഃ കല്കീ ച നാരായണഃ
യുഷ്മാകം സ വിഭൂതയേഽസ്തു ഭഗവാൻ സേതുർ ഭവാംഭോനിധാ
വുത്താരായ യുഗേ യുഗേ യുഗപതിഃ ത്രൈലോക്യ നാഥോ ഹരിഃ.

വേദാ യേന സമുദ്ധൃതാ വസുമതീഃ പൃഷ്ഠേ ധൃതാ പ്യുദ്ധൃതാ
ദൈത്യേശോ നഖരൈർ ഹതഃ ഫണിപതേർ ലോകം ബലിഃ പ്രാപിതഃ
ക്ഷ്മാഽക്ഷത്രാ ജഗതീ ദശാസ്യ രഹിതാ മത്താ കൃതാ രോഹിണീ
ഹിംസാ ദോഷവതീ ധരാപ്യ യവനാ പായാ ത്സ നാരായണഃ.

അംബുജായത ലോചന കോമളാ
കംബുധാരണാ കാരുണ്യ വാരിധേ!
കല്മഷാപഹ നിൻപാദ പങ്കജം
ചെമ്മേ കാണ്മ മാറാകണം—ഗോവിന്ദ.

ആഴി തന്നിൽ മുഴുകിയ വേദത്തെ
മീഴവാനൊരു മീനായി ചെന്നുടൻ
ഏഴു സാഗരം ചുഴെ നിന്നിടുന്ന
വേഷ മൻപോടു കാണണം—ഗോവിന്ദ.

ഇച്ഛയോടാ സുരാസുര സഞ്ചയം
സ്വച്ഛവാരിധി തോയം കടയുമ്പോൾ
കച്ഛ പാകൃതി കൈക്കൊണ്ടു മേവിടും
വിശ്വ വ്യാപിയെ കാണ്മ മാറാകണം.

ഈഷലെന്നിയേ സൂകര വേഷമായ്
ദ്വേഷിച്ചീടും ഹിരണ്യാക്ഷനെ കൊന്ന്
ധാത്രിചക്രത്തെ വീണ്ടു കൊണ്ടുവന്നൊരു
ഗാത്ര മൻപോടു കാണണം—ഗോവിന്ദ.

ഉഗ്രനായ ഹിരണ്യ കശിപുവേ
നിഗ്രഹിച്ച നരസിംഹ മൂർത്തിയേ
അഗ്രേ പ്രഹ്ളാദ സേവിത നായിട്ട്
വ്യഗ്രം കൂടാതെ കാണണം—ഗോവിന്ദ.

ഊവാമോദം മഹാബലി തന്നോടു
ഗൂഢമായ് ചെന്നു മൂവടി ഭൂമിയെ
യാചിച്ചീടുന്ന വാമന മൂർത്തിയെ
സേവിച്ചിടു മാറാകണം—ഗോവിന്ദ.

എണ്ണിക്കൊ ണ്ടിരുപത്തൊന്നു പ്രാവശ്യം
എണ്ണമില്ലാതെ ക്ഷത്രിയ വംശത്തെ
ദണ്ഡിപ്പിച്ച പരശുരാമാകൃതി
കണ്ണിൽ കാണ്മ മാറാകണം—ഗോവിന്ദ.

ഏണനേർമിഴി ജാനകീ ചോരനെ
ബാണ മെയ്തു വധിച്ച ശ്രീരാമനെ
കാണിനേരം പിരിയാതെ യെൻ മുൻപിൽ
കാണ്മ മാറ രുളീടണം—ഗോവിന്ദ.

ഐശ്വര്യോ ഹസ്തിനമായ പുരി പുക്കു
കൈയിൽ മേവും കലപ്പയിൽ കോരീട്ട്
പയ്യവേ എറിവാൻ തുനിയും ബല-
ഭദ്രരാമനെ കാണണം—ഗോവിന്ദ.

ഒട്ടൊഴിയാതെ ഭൂഭാരം തീർപ്പാനായ്
ദുഷ്ടഭൂപരെ കൊന്നു മുടിച്ചതും
പെട്ടെന്ന ൻപോടു കാട്ടിയ തൊക്കയും
കൃഷ്ണരൂപമേ കാണണം—ഗോവിന്ദ.

ഓക്കി ലെത്രയും പേടിയാ മിന്നിമേൽ
ഖഡ്ഗിയായി ട്ടവതരിക്കുന്നതും
ഖഡ്ഗവു മേന്തി മ്ലേച്ഛരെ യൊക്കയും
വെക്കം കൊൽവതും കാണണം—ഗോവിന്ദ.

ഔച്ചിധമായ പത്തവതാരവും
ചൊവ്വോടെ ചൊൽവാ നാക്കു കഴിവരും
ദൈവമേ തവ കാരുണ്യംകൊണ്ടു മേ.
കൈവരേണമേ കൈവല്യം—ഗോവിന്ദ.

അന്തമില്ലാതെ ഞാൻ ചെയ്ത പാപത്തെ
നിന്തിരുവടി നീക്കി കളഞ്ഞുടൻ
അന്ത്യകാലത്തു മുക്തിയേ നൽകുവാൻ
ബന്ധു നീയല്ലാ തില്ല മേ—ഗോവിന്ദ.

അച്യുതാനന്ദ! ഗോവിന്ദ മാധവ!
സച്ചിദാനന്ദരൂപ സനാതന!
ഉച്ചരിക്കായ് വരേണം നിൻ നാമങ്ങൾ
വിശ്വനായകാ വിഷ്ണോ നമോസ്തു തേ.

---

പ്രളയ പയോധി ജലേ ധൃതവാ നസി വേദം
വിഹിത വിചിത്ര ചരിത്ര മഖേദം.
കേശവ! ധൃത മീനശരീര! ജയ ജഗദീശ ഹരേ!

ക്ഷിതി രതി വിപുലതരേ തവ തിഷ്ഠതി പൃഷ്ഠേ.
ധരണീ ധരണ കിണ ചക്ര ഗരിഷ്ഠേ
കേശവ! ധൃത കച്ഛപ രൂപ! ജയ ജഗദീശ! ഹരേ;

വസതി ദശന ശിഖരേധരണീ തവ ലഗ്നാ
ശശിനി കളങ്ക കലേവ നിമഗ്നാ
കേശവ! ധൃത സൂകര രൂപ ജയ ജഗദീശ! ഹരേ!

തവ കരകമലവരേ നവമത്ഭുത ശൃംഗം
ദലിത ഹിരണ്യകശിപു തനു ഭൃംഗം
കേശവ ധൃത നര ഹരി രൂപ ജയ ജഗദീശ ഹരേ!

ഛലയസി വിക്രമണേ ബലി മത്ഭുതവാമന!
പദ നഖ നീര ജനിത ജന പാവന!
കേശവ! ധൃത വാമന രൂപ! ജയ ജഗദീശ! ഹരേ!

ക്ഷത്രിയ രുധിരമയേ ജഗ ദപഗതപാപം
സ്നപയസി പയസി ശമിത ഭവതാപം
കേശവ! ധൃത ഭൃഗു പതിരൂപ! ജയ ജഗദീശ! ഹരേ!

വിതരസി ദിക്ഷു രണേ ദിക്പതി കമനീയം
ദശമുഖ മൗലിബലിം രമണീയം
കേശവ! ധൃത രഘുപതിരൂപ! ജയ! ജഗദീശ!ഹരേ!

വഹസി വപുഷി വിശദേ വസനം ജലദാഭം
ഹല ഹതി ഭീതി മിലിത യമുനാഭം
കേശവ ധൃത ഹല ധര രൂപ! ജയ ജഗദീശ ഹരേ!

നിന്ദസി യജ്ഞവിധേ രഹഹ ശ്രുതിജാതം
സദയ ഹൃദയ ദർശിത പശുഘാതം
കേശവ ധൃത ബുദ്ധ ശരീര ജയ! ജഗദീശ!ഹരേ!

മ്ലേച്ഛ നിവഹ നിധനേ കലയസി കരവാളം
ധൂമകേതു മിവ കിമപി കരാളം
കേശവ! ധൃത കല്ക്കിശരീര! ജയ ജഗദീശ!ഹരേ!

ശ്രീ ജയദേവ കവേ രിദ മുദിത മുദാരം
ശൃണു ശുഭദം സുഖദം ഭവസാരം
കേശവ!ധൃത ദശവിധരൂപ! ജയ ജഗദീശ! ഹരേ!

വിഹിത വിചിത്ര ചരിത്രമായ വേദങ്ങളെ പ്രളയ സന്ദർഭത്തിൽനിന്ന് അങ്ങ് നിഷ്പ്രയാസം ഉദ്ധരിച്ചു. കേശവ! ധൃത മീന ശരീര! ജഗദീശ! ഹരേ! അങ്ങ് ജയിച്ചാലും. അതി വിപുലതരവും ധരിണിയേ ധരിക്കുക നിമിത്തം ഉണ്ടായ വടുക്കളെക്കൊണ്ട് ഗരിഷ്ഠവും ആയ അങ്ങയുടെ പൃഷ്ഠത്തിൽ ഭൂമി നില്ക്കുന്നു. ധൃത കച്ഛപരൂപ! ജഗദീശ! ഹരേ! അങ്ങ് ജയിച്ചാലും. ചന്ദ്രനിൽ പററിയ കളങ്ക കലയെപ്പോലെ, അങ്ങയുടെ പൽനിരയിൽ ധരണി പററിയിരിക്കുന്നു. കേശവ! ധൃത സൂകര രൂപ! ജഗദീശാ! ഹരേ! അങ്ങ് ജയിച്ചാലും. അങ്ങയുടെ കരമാകുന്ന ശ്രേഷ്ഠമായ താമരയിൽ ഹിരണ്യകശിപു

വിന്റെ ശരീരത്തെ കുത്തിമുറിച്ചു ഭംഗമായ അത്ഭുതശൃംഗമായ നഖത്തെ കാണായി; കേശവ! ധൃത നരഹരി രൂപ! ജഗദീശ! ഹരേ! അങ്ങ് ജയിച്ചാലും. പാപനാശകമാകുന്ന ജലംകൊണ്ട് ജനങ്ങളെ പരിശുദ്ധന്മാക്കിയ അത്ഭുതനായ വാമന! അങ്ങ് വിക്രമണംകൊണ്ട് മഹാബലിയെ സ്ഥാനഭ്രംശം ചെയ്യുന്നു. കേശവ! ധൃതവാമനരൂപ! ജഗദീശ! അങ്ങു ജയിച്ചാലും. അങ്ങു ക്ഷത്രിയ രക്തമാകുന്ന. നിഷ്പാപമാക്കി സംസാര താപത്തെ അകററി ജലത്തിൽ ജഗത്തിനെ കഴുകുന്നു. കേശവ! ധൃത ഭൃഗുപതി രൂപ! ജഗദീശ! ഹരേ! അങ്ങ് ജയിച്ചാലും. അങ്ങ് ദിക്പാലകന്മാർക്ക് കമനീയമായ രാവണശിരസ്സാകുന്ന രമണീയ ബലിയെ, രണത്തിൽ, ദിക്കുകളിൽ, വിതരണം ചെയ്യുന്നു; കേശവ! ധൃത രഘുപതി രൂപ! ജഗദീശ! ഹരേ! അങ്ങു ജയിച്ചാലും. അങ്ങ്, വിശാലമായ മാറിൽ കലപ്പകൊണ്ടുള്ള അടിപേടിച്ചു ശരണം പ്രാപിച്ചിരിക്കുന്ന യമുനയെപ്പോലെ നീലിമകലന്ന അടയെ ഉടുക്കുന്നു. കേശവ! ധൃത ഹലധരരൂപ! ജഗദീശ! ഹരേ! അങ്ങു ജയിച്ചാലും. പശുഹിംസ അനുവദിക്കുന്ന യജ്ഞങ്ങളെ അനുവദിക്കുന്ന വേദങ്ങളെ, ഭഗവാനായ അങ്ങ് നിന്ദിക്കുന്നു. കേശവ! ധൃത ബുദ്ധശരീര! ജഗദീശ! ഹരേ! അങ്ങു ജയിച്ചാലും. ധൂമകേതുവിനെപ്പോലെ കരാളമായ കരവാളത്തെ അങ്ങ് മ്ലേച്ഛ നിവഹ നിധനത്തിനായി കൈയിലെടുക്കുന്നു. കേശവ! ധൃതകല്കിശരീര! ജഗദീശ! ഹരേ! അങ്ങു ജയിച്ചാലും. ജയദേവകവിയാൽ പ്രണീതവും ഉദാരവും ശുഭദവും സുഖദവും സംസാര സാരവുമായ ഈ സ്തോത്രത്തെ കേട്ടാലും! കേശവ! ധൃത ദശവിധരൂപ! ജഗദീശ! ഹരേ! അങ്ങ് ജയിച്ചാലും.

ഭജ ഗോവിന്ദം ഭജ ഗോവിന്ദം
ഗോവിന്ദം ഭജ മൂഢമതേ
സംപ്രാപ്തേ സന്നിഹിതേ കാലേ
നഹി നഹി രക്ഷതി ഡുകൃഞ് കരണേ

മൂഢ! ജഹീഹി ധനാഗമ തൃഷ്ണാം
കുരു സൽബുദ്ധിം മനസി വിതൃഷ്ണാം
യല്ലഭസേ നിജ കർമ്മോപാത്തം
വിത്തം തേന വിനോദയ ചിത്തം.

നാരീ സ്തന ഭര നാഭീദേശം
ദൃഷ്ട്വാ മാ ഗാ മോഹാവേശം
ഏതന്മാംസ വസാദി വികാരം
മനസി വിചിന്തയ വാരം വാരം.

നളിനീ ദള ഗത ജല മതി തരളം
തദ്വജ്ജീവിത മതിശയ ചപലം
വിദ്ധി വ്യാധ്യ ഭിമാന ഗ്രസ്തം
ലോകം ശോകഹതം ച സമസ്തം.

യാവ ദ്വിത്തോപാർജന സക്തഃ
താവൽ നിജ പരിവാരോ രക്തഃ
പശ്ചാൽ ജീവതി ജർജര ദേഹേ
വാർത്താം കോപി ന പൃച്ഛതി ഗേഹേ

യാവൽ പവനോ നിവസതി ദേഹേ
താവൽ പൃച്ഛതി കുശലം ഗേഹേ
ഗതവതി വായൌ ദേഹാപായേ
ഭാര്യാ ബിഭ്യതി തസ്മിൻ കായേ.

ബാല സ്താവൽ ക്രീഡാ സക്തഃ
തരുണ സ്താവൽ തരുണീ സക്തഃ
വൃദ്ധ സ്താവൽ ചിന്താസക്തഃ
പരമേ ബ്രഹ്മണി കോ പി ന സക്തഃ

കാ തേ കാന്താ ക സ്തേ പുത്രഃ
സംസാരോ യ മതീവ വിചിത്രഃ
കസ്യ ത്വം കഃ കുതഃ ആയാതഃ
തത്വം ചിന്തയ ത ദിഹ ഭ്രാതഃ

സത്സംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമ്മോഹത്വം
നിർമ്മോഹത്വേ നിശ്ചല തത്വം
നിശ്ചലതത്വേ ജീവന്മുക്തിഃ

വയസി ഗതേ കഃ കാമവികാരഃ
ശുഷ്കേ നീരേ കഃ കാസാരഃ
ക്ഷീണേ വിത്തേ കഃ പരിവാരഃ
ജ്ഞാതേ തത്വേ കഃ സംസാരഃ

മാ കുരു ധന മദ യൌവന ഗർവ്വം
ഹരതി നിമേഷാൽ കാലഃ സർവ്വം
മായാമയ മിദ മഖിലം ഹിത്വാ
ബ്രഹ്മപദം ത്വം പ്രവിശ വിദിത്വാ

ദിന യാമിന്യൌ സായം പ്രാതഃ
ശിശിര വസന്തൌ പുന രായാതൌ
കാമഃ ക്രീഡതി ഗച്ഛത്യായുഃ
ത ദപി ന മുഞ്ച ത്യാശാപാശഃ

ദ്വാദശ മഞ്ജരികാഭിരശേഷഃ
കഥിതോ വൈയാകരണ സ്യൈഷഃ
ഉപദേശോഭൂ ദ്വിദ്യാ നിപുണൈഃ
ശ്രീമ ച്ഛങ്കര ഭഗവ ച്ചരണൈഃ.

(ശങ്കരാചാര്യർ.)

നാരായണന്റെ സർവ്വോത്തമത്വത്തെ ഭീഷ്മൻ യുധിഷ്ഠിരന് ഇങ്ങനെ ഉപദേശിക്കുന്നു. യുധിഷ്ഠിരൻ ചോദിച്ചു.

യത് ജ്ഞേയം പരമം കൃത്യം അനുഷ്ഠേയം മഹാത്മഭിഃ
സാരം മേ സർവ്വശാസ്ത്രാണാം വക്തു മർഹസ്യ നുഗ്രഹാൽ.

ഭീഷ്മൻ പറഞ്ഞു.

ശ്രൂയതാം ഇദം അത്യന്തം ഗൂഢം സംസാരമോചനം
ശ്രോതവ്യം ച ത്വയാ സമ്യക് ജ്ഞാതവ്യം ച വിശാംപതേ·

പുണ്ഡരീകഃ പുരാ വിപ്രഃ പുണ്യതീർത്ഥേ ജപാന്വിതഃ
നാരദം പരിപപ്രച്ഛ ശ്രേയോ യോഗപരം മുനിം

നാരദശ്ചാ ബ്രവീ ദേനം ബ്രഹ്മണോക്തം മഹാത്മനാ
ശൃണുഷ്വാ വഹിത സ്താത ജ്ഞാനയോഗ മനുത്തമം
അല്പഗ്രന്ഥം പ്രഭൂതാർത്ഥം വേദശാസ്ത്രാർത്ഥ സംയുതം

യഃ പരഃ പ്രകൃതേഃ പ്രോക്തഃ പുരുഷഃ പഞ്ചവിംശകഃ

സ ഏവ സർവ്വഭൂതാത്മാ നര ഇത്യഭിധീയതേ
നരാ ജ്ജാതാനി തത്വാനി നാരാണീതി തതോ വിദുഃ
താന്യേവ ചായനം തസ്യ തേന നാരായണഃ സ്മൃതഃ
നാരായണാ ജ്ജഗത്സർവ്വം സർഗ്ഗകാലേ പ്രജായതേ
തസ്മിന്നേവ പുന സ്തച്ച പ്രളയേ സംപ്രലീയതേ
നാരായണഃ പരം ബ്രഹ്മ തത്വം നാരായണഃ പരഃ
പരാ ദപി പരശ്ചാസൌ തസ്മാ ന്നാസ്തി പരാൽപരഃ
വാസുദേവം തഥാ വിഷ്ണു മാത്മാനം ച തഥാ വിദുഃ
സംജ്ഞാഭേദൈഃ സ ഏവൈകഃ സർവ്വ ശാസ്ത്രാഭി സംസ്കൃതഃ
ആലോക്യ സർവ്വശാസ്ത്രാണി വിചാര്യ്യ ച പുനഃ പുനഃ
ഇദ മേകം സുനിഷ്പന്നം ധ്യേയോ നാരായണഃ സദാ
തസ്മാൽ ത്വം ഗഹനാൻ സർവ്വാൻ ത്യക്ത്വാ ശാസ്ത്രാർത്ഥവിസ്തരാൻ
അനന്യചേതാ ധ്യായസ്വ നാരായണ മജം വിഭും
മുഹൂർത്ത മപി യോ ധ്യായേൽ നാരായണ മതന്ദ്രിതഃ
സോ പി തദ്ഗതി മാപ്നോതി കിം പുന സ്തൽ പരായണഃ
നമോ നാരായണായേതി യോ വേദ ബ്രഹ്മ ശാശ്വതം
അന്ത്യകാലേ ജപ ന്നേതി തദ്വിഷ്ണോഃ പരമം പദം
ശ്രവണാ ന്മനനാ ച്ചൈവ ഗീതിസ്തുത്യർച്ചനാദിഭിഃ
ആരാധ്യം സർവ്വദാ ബ്രഹ്മ പുരുഷേണ ഹിതൈഷിണാ
ലിപ്യതേ ന സ പാപേന നാരായണ പരായണഃ
പുനാതി സകലം ലോകം സഹസ്രാംശു രിവോദിതഃ
ബ്രഹ്മചാരീ ഗൃഹസ്ഥോ പി വാനപ്രസ്ഥോ ƒഥ ഭിക്ഷുകഃ
കേശവാരാധനം ഹിത്വാ നൈവ യാതി പരാം ഗതിം
ജന്മാന്തര സഹസ്രേഷു ദുർല്ലഭാ തദ്ഗതാ മതിഃ
തത്ഭക്ത വത്സലം ദേവം സമാരാധയ സുവ്രത!
നാരദേ നൈവ മുക്ത സ്തു സ വിപ്രോ ƒഭ്യർച്ചയ ദ്ധരിം
സ്വപ്നേ ƒപി പുണ്ഡരീകാക്ഷം ശംഖ ചക്ര ഗദാധരം
കിരീട കുണ്ഡല ധരം ലസ ച്ഛ്രീവത്സ കൌസ്തുഭം
തം ദൃഷ്ട്വാ ദേവദേവേശം പ്രാണമ ത്സംഭ്രമാന്വിതഃ
അഥ കാലേന മഹതാ തഥാ പ്രത്യക്ഷതാം ഗതഃ
സംസ്തുതഃ സ്തുതിഭിർ വേദൈർദ്ദേവ ഗന്ധർവ്വ കിന്നരൈഃ
അഥ തേനൈവ ഭഗവാൻ ആത്മലോക മധോക്ഷജഃ
ഗതഃ സംപൂജിതഃ സർവ്വൈഃ സ യോഗനിലയോ ഹരിഃ
തസ്മാ ത്ത്വ മപി രാജേന്ദ്ര തത്ഭക്ത സ്തൽപരായണഃ
അർച്ചയിത്വാ യഥായോഗം ഭജസ്വ പുരുഷോത്തമം
അജര മജര മേകം ധ്യേയ മാദ്യന്ത ശൂന്യം
സഗുണ മഗുണ മാദ്യം സ്ഥൂല മത്യന്ത സൂക്ഷ്മം
നിരുപമ മുപമേയം യോഗിവിജ്ഞാനഗമ്യം
ത്രിഭുവന ഗുരുമീശം സംപ്രപദ്യസ്വ വിഷ്ണും.

---

# ഉല്പത്തികാണ്ഡം.

---

## II

## ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർ.

ന. ശിവൻ.

ബ്രഹ്മാവിന്റെ മാനസ പുരുഷന്മാരായ, സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ എന്ന നാലു പേർ പ്രജാസൃഷ്ടി ചെയ്യുവാൻ വൈമുഖ്യം കാണിച്ചു. അതിനാൽ കോപിച്ച ബ്രഹ്മാവിന്റെ ഭ്രൂമദ്ധ്യത്തിൽനിന്നു നീലവും വെളുപ്പും നിറമായ ഒരു കുമാരൻ പുറപ്പെട്ടു എന്നും, ആ കുമാരൻ നാമങ്ങളും സ്ഥാനങ്ങളും ലഭിക്കേണ്ടതിനായി ബ്രഹ്മാവിനോടു കരഞ്ഞുകൊണ്ടു അപേക്ഷിച്ചു എന്നും, ബ്രഹ്മാവാകട്ടെ, "മാ രുദ" — രോദിക്കേണ്ട എന്നു അനുഗ്രഹിച്ചുകൊണ്ടു, കുമാരനു നാമങ്ങളും സ്ഥാനങ്ങളും കല്പിച്ചു കൊടുക്കുക ഉണ്ടായി എന്നും, പ്രതിസർഗ്ഗം എന്ന ഖണ്ഡികയിൽ കാണുന്നു. കുമാരൻ, "മാ രുദ" എന്നു അനുഗ്രഹംവാങ്ങി—രുദ്രൻ എന്ന നാമത്തിൽ പ്രസിദ്ധനായി. ബ്രഹ്മാവു രുദ്രനു പതിനൊന്നുനാമങ്ങളെ കല്പിച്ചുകൊടുത്തു. ആ നാമങ്ങളും—മ

ജനനം,
രൂപം,
മഹിമ.



ന്ത്യു, മനു, മഹിനസൻ, മഹാൻ, ശിവൻ, ഋതു ധ്വജൻ, ഉഗ്രരേതസ്സ്, ഭവൻ, കാമൻ, വാമദേവൻ, ധൃതവ്രതൻ ഇങ്ങനെയും; അജൻ, ഏകപാദൻ, അഹിർബ്ബുധ്ന്യൻ, ത്വഷ്ടാ, രുദ്രൻ, ഹരൻ, ശംഭു, ത്ര്യംബകൻ, അപരാജിതൻ, ഈശാനൻ, ത്രിഭുവനൻ ഇങ്ങനെയും; വേറെ പ്രകാരങ്ങളിലും പ്രസിദ്ധമാണ്. പതിനൊന്നു രുദ്രന്മാൎക്ക്, ഹൃദയം, ഇന്ദ്രിയങ്ങൾ, പ്രാണൻ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, സൂൎയ്യൻ, ചന്ദ്രൻ എന്നിങ്ങനെ പതിനൊന്നു സ്ഥാനങ്ങളേയും ബ്രഹ്മാവു് അനുവദിച്ചു. രുദ്രന്നു ഭാൎയ്യമാരും പതിനൊന്നാണ്:—ധീ, വൃത്തി, ഉശന, ഉമ, നിയുത, സൎപ്പിസ്സ്, ഇള, അംബിക, ഇരാവതി, സുധ, ദീക്ഷ— ഇങ്ങനെയാണ് അവരുടെ നാമങ്ങൾ. രുദ്രൻ ശിവനെന്ന നാമത്തിൽ ത്രിമൂൎത്തികളിൽ മൂന്നാമനായി ഗണിക്കപ്പെട്ടുണ്ട്, എന്നുള്ളതു് പ്രസിദ്ധമാണല്ലോ. രുദ്രൻ സംഹാരകൎമ്മത്തിൻെറ അധിപതിയാണ്, കാലമുള്ള കാലമത്രയും, യഥാൎത്ഥമായ പ്രലയം അല്ലെങ്കിൽ വിനാശം എന്നു്, ഒന്നു സംഭവിക്കുന്നില്ല എന്നാണ് സിദ്ധാന്തം. ആയതിനാൽ, രുദ്രസംഹാരം എന്നതിനു നൂതന സൃഷ്ടിയുടെ ആരംഭം എന്നുമാത്രം അൎത്ഥം ആകും. പരമശിവനെ പലപ്പോഴും സൃഷ്ടികൎത്താവായും, അതലത്തിൽ ബ്രഹ്മാവിൻെറ ലക്ഷണങ്ങൾ ഉള്ളവനായും വൎണ്ണിക്കാറുണ്ട്.

ശിവൻെറ ജട ചുവന്നതാണ്; അതിനു കപൎദ്ദം എന്നു നാമമുണ്ട്. ആയതി

നാൽ ശിവൻ കപർദ്ദിയായി. ശിവൻ അഗ്നിയാണെന്നും പ്രസ്താവമുണ്ട്: ശിവനു, കണ്ണുകൾ രണ്ടല്ല, മൂന്നാണ്. നെററിയിൽ ഉള്ള മൂന്നാംകണ്ണ്, അഗ്നിനിധിയാണ്: അയതിനാൽ ശിവനു ത്രിനേത്രൻ, ഫാലനേത്രൻ, അഗ്നിനയനൻ, എന്നാക്കയും നാമങ്ങൾ ഉണ്ടായി. സർവ്വ സംഹാരകനും സർവ്വ സ്രഷ്ടാവും ആയ ശിവന്, അഗ്നിബന്ധം ഉണ്ടായിരിക്കുക എന്നതു്, സുപ്രസിദ്ധമാണ്. സർവ്വ സംഹാരകൻ ആയ പരമശിവൻ സദാ ത്രിശൂലം ധരിക്കുന്നു: ആ ത്രിശൂലത്തിന്, പിനാകം എന്നു നാമം: അയതിനാൽ ശിവൻ പിനാകപാണിയായി. ശിവനും ശിവൻ്റെ വാഹനമായ കാളയും വെളുത്തതാണ്: കാളയ്ക്കു നന്ദി എന്നു നാമം. വെളുപ്പുനിറം സംഹാരകർമ്മത്തിൽ അടങ്ങുന്ന നീതിയെ കുറിക്കുന്നു. ശിവൻ രണ്ടു കൈയുള്ളവനായും, നാലും, എട്ടും, പത്തും കൈകളുള്ളവനായും, വർണ്ണിക്കപ്പെടാറുണ്ട്; പിനാകത്തെ കൂടാതെ ഖട്വാംഗം എന്ന ഗദയും, അജഗവം എന്ന വില്ലും, മൃഗം, ജപമാല, തലയോട്, ഡമരു, എന്നിവയും, മററു ദിവ്യപദാർത്ഥങ്ങളും ശിവൻ്റെ കൈകളിൽ ഉണ്ടു്. ശിവൻ്റെ ശിരസ്സിൽ ഗംഗയുണ്ടു്; ചന്ദ്രനുണ്ടു്; അയതിനാൽ ശിവനു്, ഗംഗാധരൻ, ചന്ദ്രചൂഡൻ, എന്ന നാമങ്ങളുണ്ടായി. ശിവൻ്റെ കഴുത്തിൽ മനുഷ്യത്തലകൾ കൊരുത്തുണ്ടാക്കിയ മുണ്ഡമാല കിടക്കുന്നു. ശിവൻ ഉടുക്കുന്നതു് പുലിത്തോലും, പുതയ്ക്കുന്നതു് ആനത്തോലും തന്നെ. ശിവൻ്റെ സർവ്വാംഗങ്ങളിൽ പാമ്പുകൾ ആഭരണങ്ങളാണ്. ഭിക്ഷുവേഷത്തിൽ നിന്ന ശിവനെ ഒരിക്കൽ പല ഋഷിപത്നികൾ കണ്ടു് മോഹിക്കുക യുണ്ടായി. കോപിച്ച ഋഷികൾ ഭിക്ഷുവിനെ കൊല്ലുവാനായി ഉത്സാഹിച്ചു. അവർ തറയിൽ കുഴിച്ച കുഴിയിൽ നിന്ന് ഒരു വ്യാഘ്രം കയറിച്ചെന്നു, ശിവൻ അതിനെ കൊന്നു തോൽ എടുത്തു ഉടുത്തു. പിറകേ ഒരു മാൻ ഇറങ്ങിച്ചെന്നു. ശിവൻ അതിനേ ഇടത്തു കൈയിൽ വഹിച്ചു. പിറകേ ചുട്ടുപഴുത്ത ഒരു ഇരുമ്പുവടി ഇറങ്ങിച്ചെന്നു. ശിവൻ അതിനെ ആയുധമായി കൈക്കൊണ്ടു. ഒടുവിൽ പാമ്പുകൾ ഇറങ്ങിച്ചെന്നു. ശിവൻ അവയെ ശരീരത്തിൽ അണിഞ്ഞു. വേറൊരിക്കൽ ഗയൻ എന്നു പേരായ ഒരു അസുരൻ ഗജരൂപം പൂണ്ടു്, മുനിമാരെ ഓടിച്ചു. അവർ ഒരു ശിവക്ഷേത്രത്തിൽ അഭയം പ്രാപിച്ചു. ശിവൻ പ്രത്യക്ഷനായി ഗയനെക്കൊന്നു: ഉരിഞ്ഞെടുത്തു തോൽ പുതച്ചു. പാമ്പുകളെ കുണ്ഡലങ്ങളായി ധരിക്കുക നിമിത്തം ശിവനു നാഗകുണ്ഡലൻ എന്നു പേരുണ്ടു്. രുദ്രൻ പ്രജാസൃഷ്ടി ചെയ്യണമെന്ന് ബ്രഹ്മാവു് ആജ്ഞാപിച്ചു. ആ ആജ്ഞ അനുസരിച്ച് രുദ്രൻ പ്രജാസൃഷ്ടി ചെയ്തു. എന്നാൽ രുദ്രസൃഷ്ടികൾ പരമക്രൂരങ്ങളായിരുന്നു. അവ ഇതര സൃഷ്ടികളെ വിഴുങ്ങിക്കളയുമെന്നു്, ബ്രഹ്മാവു് ഭയന്നു. രുദ്രൻ സൃഷ്ടികർമ്മത്തിൽനിന്നു വിരമിക്കുവാനും, സർവ്വഭൂതസുഖാവഹമായ തപസ്സുചെയ്യുവാനും, അങ്ങനെ വിശ്വസൃഷ്ടിയെ വിധിപൂർവ്വം അനുഷ്ഠിക്കുവാൻ അഭ്യസിക്കുവാനും, ഭയഭീതനായ ബ്രഹ്മാവു് ആജ്ഞാപിച്ചു. രുദ്രൻ തപസ്സിനായി പുറപ്പെട്ടു.

രുദ്രൻ്റെ ഉത്ഭവം ബ്രഹ്മാവിൻ്റെ ഭ്രൂമധ്യത്തിൽ നിന്നായതുകൊണ്ടു്, രുദ്രനെ ബ്രഹ്മപുത്രനായി പലേടങ്ങളിലും പ്രസ്താവമുണ്ടാകും. എന്നാൽ ബ്രഹ്മാവിനെ അപേക്ഷിച്ച് ഏതെങ്കിലും വിധത്തിൽ കുറവുള്ളവനായി രുദ്രനെ ആരും സൂചിപ്പിക്കാറില്ല. ബ്രഹ്മാവും ശിവനും തമ്മിൽ ആരാണ് വലിയവൻ എന്ന് ഒരിക്കൽ ഒരു വിവാദമുണ്ടായി. ആ ഘട്ടത്തിൽ ബ്രഹ്മാവു ശിവനെ കഠിനമായി ശകാരിച്ചു. ശിവനാകട്ടെ, ബ്രഹ്മാവിൻ്റെ അഞ്ചു തലകളിൽ പാരുഷ്യം സംസാരിച്ച തലയെ നുള്ളിക്കളഞ്ഞു. എന്നാൽ ആ കപാലം ശിവൻ്റെ കൈയിൽ ഒട്ടി നില്ക്കുകയും, ശിവൻ വിഷ്ണുവിൻ്റെ ഉപദേശം അനുസരിച്ച് ക്ഷീരോദധിയിൽ ഒരു പത്മോല്പലഹ്രദത്തിൽ സ്നാനംചെയ്ത് സ്വതന്ത്രനാകയും, ചെയ്തു. ആ തീർത്ഥത്തിന് ഇന്നും കപാലമോചനം എന്നാണ് പേരു്. ആ സംഭവംനിമിത്തം രുദ്രന് കപാലി എന്ന നാമവും സിദ്ധിച്ചു. ബ്രഹ്മാ വിഷ്ണു ശിവന്മാർ എന്ന ത്രിമൂർത്തികൾ സമന്മാരാണ് എന്നാണ് സാമാന്യവിധി. അവരിൽ വിഷ്ണു അവസാന അധികാരിയായി പല സ്ഥലങ്ങളിലും കാണുന്നുണ്ടു്. എങ്കിലും രുദ്രനെ സ്വസമനായി വിഷ്ണുതന്നെയും പ്രസ്താവിക്കുന്ന ഘട്ടങ്ങൾ പലതുണ്ടു്. ശിവന്, ബ്രഹ്മാവിനെ അപേക്ഷിച്ച് ന്യൂനതയോ വലുതയോ ഉള്ളവനായി പ്രമാണങ്ങൾ വിധിക്കുന്നതെന്ന് തോന്നുന്നില്ല. ബ്രഹ്മാവു സൃഷ്ടിക്കുന്നു; വിഷ്ണു രക്ഷി

---

ഡമരു=ഉടുക്ക് അല്ലെങ്കിൽകടുന്തുടി.

ശിവരുദ്രൻ്റെ ജനനം സനക പ്രമുഖന്മാരുടെ ജനനത്തിനു ശേഷമാണ്; എങ്കിലും ശിവൻ്റെ പ്രാധാന്യത്തെ പുരസ്കരിച്ച് ചരിത്രത്തെ ത്രിമൂർത്തികളുടെ ചരിത്രത്തോട് ഒരുമിച്ചും, സനകാദികൾ മുതൽ സ്ഥാണുവരെയുള്ള ഇരുപത്തിരണ്ടു പേരുടെ ചരിത്രങ്ങൾക്കു മുൻപായും, ഇവിടെ പറഞ്ഞിരിക്കുന്നു.

ക്കുന്നു; രുദ്രൻ സംഹരിക്കുന്നു; അവരവരുടെ കർമ്മങ്ങളിൽ അവരവർ അധികാരം ഉള്ളവരാണ്. കശ്യപൻ ദിതിക്ക് ഇങ്ങനെ ഉപദേശിക്കുന്നുണ്ട്:—

ബ്രഹ്മാദയോ യൽകൃത സേതുപാലാ
യത് കാരണം വിശ്വ മിദം ച മായാ
ആജ്ഞാകരീ തസ്യ പിശാചചര്യാ
അഹോ വിഭ്രമ്ന ശ്ചരിതം വിഡംബനം.

"ബ്രഹ്മാവു മുതലായവർ രുദ്രൻ നിശ്ചയിച്ച ചിറയെ മുറിക്കുന്നവരല്ല; അതിനെ രക്ഷിക്കുന്നവരാണ്; വിശ്വത്തിനു കാരണവും രുദ്രൻ തന്നെ. മായ, രുദ്രന്റെ ആജ്ഞയെ അനുവർത്തിക്കുന്നു. ഈ പ്രഭു പിശാചചര്യയെ സ്വീകരിച്ചിരിക്കുന്നത്, കേവലം ലീലയോ വഞ്ചനയോ തന്നെ." ശിവൻ രണ്ടു രീതികളിലാണ് ആരാധിക്കപ്പെടുന്നത്. രുദ്രൻ, ഹരൻ, കാലം എന്ന നാമങ്ങളിൽ—ആ ദേവൻ ഭയങ്കരനാകുന്നു; കപാലം വഹിച്ച് ശ്മശാനങ്ങളിൽ നൃത്തം ചെയ്യുന്ന ജടാജൂടൻ, പരമ ഭയങ്കരനും മരണം വഷിക്കുന്ന സംഹാരമൂത്തിയും ആണ്. സതി ദക്ഷന്റെ യാഗശാലയിൽ സ്വയം ദഹിച്ച അവസരത്തിൽ, സതിയുടെ മാതാവ് ദക്ഷനെക്കുറിച്ചു കോപംപൂണ്ട് രുദ്രനെ ഇങ്ങനെ വിവരിക്കുന്നു:—

യസ്ത്വന്തകാലേ വ്യുപ്ത ജടാ കലാപഃ
സ ശ്രൂല സൂച്യപ്പിത ദിഗ്ഗജേന്ദ്രഃ
വിതത്യ നൃത്യ ത്യുദിതാസ്ത്ര ദോർധ്വജാ-
നുച്ചാട്ടഹാസ സ്തനയിത്നു ഭിന്നദിക്

അമർഷയിത്വാ ത മസഹ്യതേജസം
മന്യുപ്ലുതം ദുർവിഷഹം ഭ്രുകുട്യാ
കരാള ദംഷ്ട്രാഭി രുദസ്തഭാ ഗണം
സ്യാത് സ്വസ്തി കിം കോപയതോ വിധാതുഃ

"ജടക്കെട്ടുകളെ ഇളക്കി ക്കലുക്കി, ശൂല സൂചിയിൽ ദിഗ്ഗജങ്ങളെ കൊരുത്ത്, ആയുധങ്ങളെ വഹിക്കുന്ന ബാഹുധ്വജങ്ങളെ വിതിർത്തു പിടിച്ച്, അട്ടഹാസങ്ങളാകുന്ന ഇടിമുഴക്കങ്ങളെക്കൊണ്ടു ദിക്കുകളെ പിളന്ന്, ലോകങ്ങളെ പേടിപ്പിക്കുന്ന അസഹ്യ തേജസ്സനെ—കോപം തുളുമ്പുന്നവനെ—പുരികക്കൊടികൾ നിമിത്തം ഭീഷണനായവനെ—കരാളദംഷ്ട്രങ്ങളെക്കൊണ്ടു നക്ഷത്രങ്ങളെ പേടിപ്പിക്കുന്നവനെ—കോപിപ്പിച്ച ഈ ദക്ഷന്, ഗതി എന്തു?" രുദ്രൻ ലോക ഭയങ്കരനാകുന്നു; കല്പാന്തസംവത്തനത്തിന്റെ പ്രേരകനും പ്രസാധകനും ആകുന്നു. എന്നാൽ രുദ്രൻതന്നെ ശിവൻ. ശങ്കരൻ മുതലായ നാമങ്ങളിൽ സുന്ദരനും കരുണാ മൂത്തിയും ആണ്. ശിവനെ ഭത്താവായി ലഭിക്കണമെന്നു തപസ്സു ചെയ്ത പാവ്വതിക്ക് ദർശനം ലഭിച്ച ശിവരൂപത്തെ ഒരു കവി ഇങ്ങനെ വിവരിക്കുന്നു:—

മുന്നി ലാമ്മാറു മഹേശ്വരൻ തന്നുടെ
സുന്ദര രൂപവും കാണായി വന്നുതേ
ബാലാക്ക ശോഭ കലന്ന ജടയതിൽ
ബാല ശശാങ്കനും പൊന്നിൻ കിരീടവും
പങ്കജ പത്ര സമാന നേത്രങ്ങളും
തങ്ക ലനുരാഗ സൂചിതദൃഷ്ടിയും
ചന്ദ്രബിംബത്തെ ജയിക്കും വദനവും
ചന്ദ്രിക പോലെ മൃദുസ്മിത ഭംഗിയും
ബിംബാധരോഷ്ഠവും കുണ്ഡല ശോഭയും
നിമ്മല മാകിയ ഗണ്ഡ സ്ഥലാഭയും
ഇന്ദ്രനീല ദ്യുതി ശോഭിത കണ്ഠവും
സുന്ദരമായ വക്ഷഃസ്ഥല ശോഭയും
നല്ല പതക്കങ്ങൾ മുത്തു പൊന്മാലകൾ
എല്ലാ മലംകരിച്ചുള്ളോരു ശോഭയും
ഏണ പരശു വരദാ ഭയാങ്കിത-
പാണികൾ ശോഭയും കങ്കണ കാന്തിയും
കാഞ്ചീ ഗുണങ്ങളും പട്ടുട യാടയും
കാഞ്ചന വണ്ണമാ മൂരു ദ്വയാഭയും
പങ്കജ ശോഭയെ നിന്ദചെയ്യും പദ-
പങ്കജശോഭയും നൂപുര കാന്തിയും
കന്ദപ്പ കോടി പ്രതിമാന മാകിയ
സുന്ദര രൂപം ധരിച്ചു കൊണ്ടങ്ങനെ

രുദ്രൻ ദക്ഷപ്രജാപതിയുടേയും പ്രസൂതിയുടേയും പുത്രിയായ സതിയെ വിവാഹം ചെയ്തു. ദക്ഷൻ ഒരു യാഗം ചെയ്യുക ഉണ്ടായി. അതു സംബന്ധിച്ച് ദക്ഷൻ രുദ്രനെ നിന്ദിച്ചു എന്നും, സതി സ്വന്തം തപശ്ശക്തി കൊണ്ട് അഗ്നി സൃഷ്ടിച്ച് സ്വയം ദഹിച്ചുകളഞ്ഞു എന്നും, രുദ്രന്റെ ഭൂതനാഥനായ വീരഭദ്രൻ ദക്ഷനെ കൊന്നു എന്നും, മററും, ഉള്ള സംഭവങ്ങളെ ക്കുറിച്ച്, വിവരണം ഇതിന് കീഴ് ദക്ഷ ചരിത്രത്തിൽ ഉണ്ട്. സതി മരിച്ചതു നിമിത്തം, രുദ്രൻ കൊടിയ വിരഹതാപം അനുഭവിച്ചു. സതിയെക്കുറിച്ചു തന്നെ ചിന്തചെയ്ത് കാടുകളിലും മേടുകളിലും അലഞ്ഞു; ആ വിരഹാതുരൻ ഉറക്കത്തിൽ നിന്നു ഞെട്ടി ഉണന്ന് സതിയെ പല നാമങ്ങളെ പ്പറഞ്ഞു ക്ഷണിച്ചു. ദിവസങ്ങളും വർഷങ്ങളും കടന്നുപോയി. എങ്കിലും രുദ്രൻ "സതി! സതി!" എന്നുതന്നെ ചിന്തിച്ചും വിളിച്ചും സദാ ആധി ബാധിതനായി.

**വജ്രാംഗൻ**

കശ്യപന്റെയും ദിതിയുടെയും പുത്രനായി വജ്രാംഗൻ എന്ന് ഒരു അസുരൻ ഉണ്ടായി. വജ്രാംഗൻ പരമ ധാമ്മികനായിരുന്നു: ആയിരം സംവത്സരം തപസ്സ് അനുഷ്ഠിച്ചു. സമാധി കഴിഞ്ഞു വജ്രാംഗൻ കണ്ണു തുറന്ന സമയം, ഭായ്യയായ വരാംഗിയെ സമീപത്തു കണ്ടില്ല. വജ്രാംഗൻ ഭായ്യയെ അന്വേഷിച്ചും ഫല മൂലങ്ങളെ സമ്പാദിച്ചും, വനങ്ങളിൽ നടക്കവേ, വരാംഗി ഒരു മരച്ചുവട്ടിൽ കരഞ്ഞു നിൽക്കുന്നതു കണ്ടു. വരാംഗി പ

റഞ്ഞു:—"അങ്ങു സമാധിയിൽ കഴിച്ച കാലമത്രയും ഇന്ദ്രൻ എന്നെ പലപ്രകാരങ്ങളിൽ ക്ലേശിപ്പിച്ചു. അങ്ങു് ജലങ്ങളിൽ വസിക്കവേ, ഞാൻ നിരാഹാരനായി മൌനവ്രതത്തിൽ നദീതീരത്തു താമസിക്കുകയായിരുന്നു. ഇന്ദ്രൻ അവിടെ വാനരരൂപത്തിൽ വന്നു് പൂജാപാത്രം മുതലായവ എടുത്തെറിഞ്ഞു; സിംഹരൂപത്തിൽ വന്നു് എന്നെ ഭയപ്പെടുത്തി; സർപ്പരൂപത്തിൽ വന്നു്, എന്റെ കാലുകളിൽ കടിച്ചു. പ്രഭോ! അങ്ങയുടെ ഭാൎയ്യയായ ഞാൻ ഒരു അനാഥയോ? ഞാൻ ഇവിടെ മരണത്തെ വരിച്ചു നില്ക്കുകയാണു്." വജ്രാംഗൻ കോപിച്ചു; ഇന്ദ്രൻ ചെയ്ത അനീതികളെ സ്മരിച്ചു് സംക്രുദ്ധനായി. ഇതിനു പരിഹാരം ഉണ്ടാക്കാതെ കൃത്യാന്തരം ഇല്ലയെന്നു നിശ്ചയിച്ചു്, വീണ്ടും തപസ്സിനു സന്നദ്ധനായി. വജ്രാംഗന്റെ ഉഗ്ര നിശ്ചയത്തെ അറിഞ്ഞു് ബ്രഹ്മാവു പ്രത്യക്ഷനായി പറഞ്ഞു:—"അങ്ങു് എന്താണു് വീണ്ടും തപസ്സിനു് ഉദ്യമിക്കുന്നതു്? വരം ചോദിച്ചുകൊള്ളുക തന്നെ." വജ്രാംഗൻ പറഞ്ഞു:—"പ്രഭോ! അസുരസ്വഭാവം എന്നിൽ ഉണ്ടാകരുതു് എന്ന കാംക്ഷയോടുകൂടെ മാത്രമാണു്, ഞാൻ ആയിരം വർഷം ഇവിടെ തപസ്സു ചെയ്തതു്. എന്നാൽ ഞാൻ സമാധിയിൽ ഇരിക്കവേ, ഇന്ദ്രൻ യാതൊരു കാരണവും കൂടാതെ ഈ വരാംഗിയെ പല പ്രകാരങ്ങളിൽ പീഡിപ്പിക്കുക ഉണ്ടായി. പിതാമഹ! അങ്ങു പ്രസാദിച്ചു എങ്കിൽ, ഞങ്ങൾക്കു താരകനായ പുത്രൻ ജനിക്കണം." ബ്രഹ്മാവു പറഞ്ഞു:—"തപസ്സു മതിയാക്കുക, അങ്ങയ്ക്കു പുത്രൻ ജനിക്കും. താരകൻ എന്നു പേരായ പുത്രൻ പ്രതാപവാനാകും. താരകൻ സർവ്വ ദേവന്മാരെയും പടയിൽ തോല്പിക്കും."

വരാംഗി ഗർഭവതിയായി; പന്ത്രണ്ടു മാസങ്ങൾ കഴിഞ്ഞു പ്രസവിച്ചു. ജനനത്തിങ്കൽ തന്നെ ഭയങ്കരനായ താരകൻ ലോകഭയങ്കരനായി വളൎന്നു. താരകൻ

**താരകന്റെ ക്രൂരത.**

ദീർഘകാലം പഞ്ചാഗ്നി മദ്ധ്യത്തിൽ തപസ്സു് അനുഷ്ഠിച്ചു. ബ്രഹ്മാവു പ്രത്യക്ഷനായി. താരകൻ പറഞ്ഞു:—"എനിക്കു മരണം ഉണ്ടാകുമെങ്കിൽ അതു് ഏഴുനാൾ മാത്രം പ്രായമായ കുട്ടിയുടെ കൈകൊണ്ടു് ആവണം." ബ്രഹ്മാവു് അനുഗ്രഹിച്ചു, അപ്രത്യക്ഷനായി. വരം ലഭിച്ച താരകനാകട്ടെ, പ്രസേനൻ, ജംഭൻ, കാലനേമി മുതലായ പല അസുര നായകന്മാരോടു ചേൎന്നു്, സ്വർഗ്ഗ ഭൂമി പാതാളങ്ങളിൽ ആതങ്കം വളൎത്തി. പരമശിവൻ സതീചിന്ത നിമിത്തം ആധി ബാധിതനായി കഴിക്കുന്ന കാലത്താണു്, താരകാസുരൻ ബ്രഹ്മാവു നല്കിയ വരബലം നിമിത്തം ഭൂമിയെ ജയിച്ചു്, ദിക്പാലകന്മാരെ ജയിച്ചു്, ദുഷ്ടന്മാരെ അനുഗ്രഹിച്ചു്, ശിഷ്ടന്മാരെ നിഗ്രഹിച്ചു്, ഭൂലോകപ്പെരുമാളായി വാണതു്. യുഗങ്ങൾ പലതു് ഇങ്ങനെ കഴിഞ്ഞു.

താരകനെക്കൊണ്ടുള്ള ഉപദ്രവം അസഹനീയമായി. ഇന്ദ്രൻ മുതലായ ദേവന്മാർ പതിവുപോലെ സത്യലോകത്തു ബ്രഹ്മാവിന്റെ സന്നിധിയിൽ ചെന്നു.

**സുരന്മാരുടെ പുറപ്പാട്.**

ബ്രഹ്മാവു് അതിഥികളെ പൂജിച്ചു, പറഞ്ഞു:—"ദേവരാജാവേ! അങ്ങയ്ക്കു സൗഖ്യമല്ലയോ ഇരിക്കുക; ദിക്പാലന്മാരും, മുനികളും, യക്ഷ കിന്നര ഗന്ധൎവ്വന്മാരും എല്ലാവരും ഇരിക്കുക. എന്തു്? നിത്യ സന്തുഷ്ടരായി വൎത്തിക്കേണ്ട നിങ്ങൾക്കു്, എന്തു ഗ്ലാനി ഭവിച്ചു? എന്തെങ്കിലും പറയുക തന്നെ. നിങ്ങളുടെ സങ്കടത്തിനു നിവൃത്തി വരുത്തുവാൻ ഞാനുണ്ടു്." ബ്രഹ്മാവു സന്തുഷ്ടനാണെന്നു് അറിഞ്ഞു് ദേവന്മാരുടെ പ്രതിനിധിയായി ഇന്ദ്രൻ ഇങ്ങനെ നിവേദനം ചെയ്തു:—

തീൎത്തുകൊള്ളുവൻ ദുഃഖം എന്നരുൾ ചെയ്തുകൊണ്ടി-
ങ്ങാൎത്തികളെല്ലാം തീൎന്നു ഞങ്ങൾക്കു് ജഗൽപതേ
ഇ ത്രിലോകത്തിലുള്ള വൃത്താന്തമെല്ലാം ഭവാ-
നോൎത്തു കാണുമ്പോളറിഞ്ഞിടുമെന്നിരിക്കിലും
ആൎത്തികൾ സഹിയാഞ്ഞു ഞങ്ങളിന്നെല്ലാവരും
ചേൎന്നു ചെയ്തീടുന്നോൻ കേട്ടുകൊണ്ടാലും നാഥ!
താരകനെന്നു പേരാം ദാനവവരൻ തന്റെ
പാരമാമുപദ്രവം കൊണ്ടു സങ്കടം പൂണ്ടു്
സാരമാകിയ നാകലോകവും വെടിഞ്ഞിപ്പോ
ളോരോരോ ഗുഹകളിൽ വാഴുന്നു ഞങ്ങളെല്ലാം
നിൎന്നിരുവടി കൊടുത്തീടിന വരത്തിനാ-
ലന്തരംഗത്തിലവനാരെയും ഭയമില്ല
അന്തകൻ തന്നെപ്പോലും ഇല്ലൊരു ഭയമവ-
നെന്തഹോ! പിന്നെ ഞങ്ങൾ ചെയ്യേണ്ടു ദയാനിധേ
വജ്രമേല്കിലും യമദണ്ഡമങ്ങേററീടിലും
വജ്രതുല്യങ്ങളായ ശക്തികൾ തറച്ചാലും
അദ്രികൾ ഭേദിക്കുന്ന പൌരസ്ത്യഗദകൊണ്ടു്
നിൎഭയം താഡിച്ചാലും പീഡയില്ലവനേതും
എന്നതുകൊണ്ടു് ഞങ്ങൾക്കാവതില്ലായ്കമൂലം
വന്നൊരു സന്താപങ്ങളെങ്ങനെ ചൊല്ലീടുന്നു
മൂന്നു ലോകവും ബലാലടക്കിയവൻ പിന്നെ
മൂന്നിലും ജനങ്ങളെ ദ്വേഷിച്ചു വസിക്കുന്നു
ഭൂമിയിൽ ദ്വിജ മുനി ഗോ സമൂഹങ്ങളേയും
ഭീമരാം ദാനവന്മാർ കൊന്നു കൊന്നൊടുക്കുന്നു
അഗ്നിഹോത്രാദികളും ഒക്കവെ മുടക്കുന്നു

ഇവിടെ ശിവചരിത്രം പറഞ്ഞു ചരിത്രം തുടരുകയാണു്. എന്നാൽ ഈ കാലത്തു തന്നെ കർദ്ദമൻ, മരീചി, മുതലായ സകല ബ്രഹ്മപുത്രന്മാരും വംശം വൎദ്ധിപ്പിക്കുന്നുണ്ടു്. ഇതരവംശങ്ങളിൽ പിറന്ന കാലനേമി മുതലായവരുടെ ജനനം അതാതു വംശങ്ങളിൽ ഇതിനു കീഴ് കാണാം.

ദേവതാ പ്രതിമകൾ നിളവേ തകൎക്കുന്നു.
തീൎത്ഥങ്ങ ളശുദ്ധ മാക്കീടുന്നു നിത്യം പാതി-
വ്രത്യമുള്ളോരു നാരിമാരെയും ദൂഷിക്കുന്നു
നാഗലോകത്തു ചെന്നു നാഗകന്യകമാരെ
ഭോഗികൾ കാൺകെ ത്തന്നെ കൊണ്ടിങ്ങു പോന്നീടുന്നു.
നാകലോകത്തു് ഞങ്ങൾക്കു ള്ളോ രു പദ മവ-
രാകവെ യടക്കി വാണീടുന്നു സുഖത്തോടും
മേനകാദി കളാകും മാനിനീ ജന മെല്ലാം
ദാനവ നാരിമാരെ ശുശ്രൂഷി ച്ചിരിക്കണം
അപ്സര സ്ത്രീകൾ നൃത്തം ചെയ്യുന്ന മവർ കളി-
ലല്പവും ക്രൂരില്ല വനെത്രയും കഷ്ട മോൎത്താൽ
നമ്മുടെ മുമ്പിൽനിന്നു ദേവ കന്യകമാൎക്കു്
നിൎമ്മരിയാദം മാനഹാനിയെ വരുത്തുന്നു
ദാനവ ശ്രേഷ്ഠൻ തനിക്കു വ്യൎശി ഛത്രധാചിയും
മാനിച്ചു പാദ ശുശ്രൂഷാദികൾ ചെയ്തീടണം
വെൺകൊററ ക്കുടയതു ഞാൻതന്നെ പിടിക്കണം
സങ്കട മിതിൽ പരം എന്തുള്ള തെനിക്കോൎത്താൽ
ദേവകളെ ല്ലാവരും ഭൃത്യരായ് നിന്നീടണം
ഭാവവും നോക്കി മുനിവൎയ്യവും സ്തുതിക്കണം
ദിക്പാലന്മാരും നിദ്ര കൈവിട്ടു ദിനാന്തരം
എപ്പൊഴും കാവലായി നില്ക്കണം മടിയാതെ
ദന്തീന്ദ്രനാകും മമ വാഹന മൈരാവതം
അന്തികെ നിന്നു മരം വയ്ക്കാതെ വലിക്കണം
ചന്ദ്രനും പൂൎണ്ണരൂപനായ് നിത്യ മുദിക്കണം
മന്ദമായ് പവനനും എപ്പൊഴും വീശീടണം
സൂൎയ്യനും ശീതരശ്മിയായ് വന്നുദിക്കണം
നേരിട്ടു ഗമിക്കാതെ തിരിഞ്ഞു പോയീടണം
ഇത്തര മവസ്ഥക ളൊക്കയു മുരചെയ്യാ-
നുത്തമ നാകം ഫണിരാജനു മെളുതല്ല
ഇന്നവ നറിയാതെ ഞങ്ങളെ ല്ലാരും കൂടി
വന്നിതു ജഗൽപതേ സങ്കട മുണൎത്തിപ്പാൻ
നിന്തിരുവടി തന്നെ നൽകിയ വരത്തിനാൽ
എന്തെല്ലാ മനൎത്ഥങ്ങൾ വന്നിതു ജഗത്തിങ്കൽ
ഇന്നു തൊട്ടിനി യൊരു നാഴിക യിവയൊക്ക
യൊന്നുമെ സഹിപ്പതി ന്നാവതി ല്ലാൎക്കും നാഥ
ദുഷ്ടനിഗ്രഹം ചെയ്തു ശിഷ്ടരാം ജനങ്ങളെ
പെട്ടെന്നു പരിപാലിച്ചീടുക ദയാനിധേ!
നിശ്ചയ മല്ലായ്കിലോ ലോകങ്ങൾ നശിച്ചുപോം
ത്വ ച്ചരണാരവിന്ദേ വീണിതാ വണങ്ങുന്നേൻ.

ബ്രഹ്മാവു പറഞ്ഞു:—അഹോ! കാലഗതി!

ഓരോരോ കാലങ്ങളി ലോരോന്നു വരുന്നതു്
പാരാതെ അനുഭവി ച്ചീടുകെന്നതെ വരു
കാലത്തിൻ ഗതിയറി ഞ്ഞീടരുതാൎക്കു മോൎത്താൽ
കാലമായതു പരമാത്മാവെ ന്നറിഞ്ഞാലും
ദുഃഖങ്ങൾ സുഖങ്ങളും അൎത്ഥങ്ങ ളനൎത്ഥവും
ഒക്കയും വരുന്നതു കാലവൈഭവ മല്ലൊ
ദുഃഖിപ്പാനുള്ള കാലം നിങ്ങൾക്കു വരികയാൽ
ഇക്കണക്കനൎത്ഥങ്ങൾ മെല്ലമെല്ല ണ്ടായതും.

ബ്രഹ്മാവു തുടൎന്നു:—“അതകട്ടെ ഈ ആപത്തു പ്രതിവിധി ഇല്ലാത്തതല്ല. താരകനു ഞാൻ കൊടുത്ത വരത്തിന്റെ ഗൎഭത്തിൽ, താരകവധത്തിനു് ഒരു സൗകൎയ്യവും കിടപ്പുണ്ടു്. ഏഴു നാളിൽ അധികം പ്രായമാകാത്ത ശിശു കൊന്നുകൊള്ളാമെന്നു്, താരകൻ സമ്മതിച്ചിരിക്കുന്നു. എന്നാൽ ഏഴുനാൾ മാത്രം പ്രായം ചെന്ന ശിശു താരകാസുര വധം നടത്തണമെങ്കിൽ, ആ ശിശു പരമശിവന്റെ വീൎയ്യത്തിൽനിന്നു പിറന്നതായിരിക്കണം. സതീമരണം നിമിത്തം ബ്രഹ്മചൎയ്യം അനുഷ്ഠിച്ചു താമസിക്കുന്ന പരമശിവനു്, പുത്രൻ പിറക്കുവാൻ ഇടയില്ല എന്ന അഭിപ്രായത്താലാണു്, താരകൻ അങ്ങനെ സമ്മതിച്ചതു്. അതൊരു വൈഷമ്യമാണു് താനും. എങ്കിലും ആ വ്യത്യസ്തം നിമിത്തം; നാം ഇന്നു സസഹായന്മാരായി. സതിതന്നെ ഹിമവാന്റേയും മേനയുടേയും പുത്രിയായി, കാളിയെന്ന പേരിൽ, അവതരിക്കും; പരമശിവനെ ഭൎത്താവായി ലഭിക്കണമെന്നു കാളി കഠിനമായ തപസ്സു ചെയ്യും. പരമശിവൻ വ്രതഭംഗം ചെയ്തു്, കാളിയെ ഭാൎയ്യയായി സ്വീകരിക്കുകയും, ഉണ്ണി പിറക്കുകയും, ചെയ്യുമെങ്കിൽ, നാം അനുഗ്രഹീതരായ്.”

പരമശിവൻ സതീചിന്തയിൽ തന്നെ കാലം കഴിച്ചു. ചിന്താമ്ലാനനായ വിരഹാതുരൻ കാളിന്ദിയിൽ കുളിക്കുകയും, ആ നദീജലം അന്നുമുതൽ തമഃപ്രഭ മാകയും, ചെയ്ത സംഭവം, പ്രസിദ്ധമാണു്. ഹിമവാനു പുത്രി പിറക്കണം. ആ പുത്രിയെ പരമശിവൻ വിവാഹം ചെയ്യണം. ഈ രണ്ടു കൎമ്മങ്ങൾ നടക്കാതെ യാതൊരു ദൈസ്വരവും ഉണ്ടാകയില്ല എന്നു കണ്ടു ദേവന്മാൎക്കും ഉപശമം ലഭിച്ചില്ല. അവർ ആചാൎയ്യനായ ബൃഹസ്പതിയോടു് ആലോചിച്ചു. ബൃഹസ്പതി പറഞ്ഞു:—“ദേവ കാൎയ്യത്തിനു് ഒരു കാലത്തും വിഘ്നം ഉണ്ടാകുന്നതല്ല; പുത്രിയെ ലഭിക്കണമെന്നു ഹിമവാൻ വളരെക്കാലം തപസ്സു ചെയ്തതിന്റെ ഫലമായി, പരമശിവന്റെ അനുഗ്രഹം നിമിത്തം ദേവി സതി തന്നെ അവതരിച്ചു കഴിഞ്ഞിരിക്കുന്നു. ശിശു ദേവാവതാര മാണെന്നു താരകൻ ഊഹിക്കാതിരിക്കുവാൻ, ബ്രഹ്മാവ് നിശയെ നിയോഗിക്കയും, നിശ അന്തർ പ്രവിഷ്ടമായ ശിശു കറുത്ത നിറത്തിൽ പിറക്കുകയും ചെയ്തിരിക്കുന്നു. ഗൎഭവ

ബൃഹസ്പതി പറഞ്ഞ ആലോചന.

ഹിമവാൻ മാനസസരോ വരത്തിൽ പ്രാതഃസ്നാനം ചെയ്തു സ്വ ഗൃഹത്തിലേയ്ക്കു തിരികെ പ്പോകുവാൻ സന്നദ്ധനായ സമയം ജലപുഷ്പങ്ങളിൽ ഒരു ശിശു കരഞ്ഞു കിടക്കുന്നതു കണ്ടു എന്നും, അതാണ പാൎവ്വതി എന്നും ചില പുരാണങ്ങളിൽ ഉണ്ടു്. മുകളിൽ കാണുന്ന പാഠം പത്മപുരാണം അനുസരിച്ചാണ്.

തിയായ മേന പാതിരാ സമയത്തു് ഉറങ്ങി വായ് പിളൎന്നു കിടക്കവെ, നിശ അകത്തു കടക്കുകയാണ് ചെയ്തതു്. പണുതുവച്ച ഇന്ദ്രനീല പ്രതിമ പോലെ കണ്ണിനും സവ്വേന്ദ്രിയങ്ങൾക്കും ആനന്ദം കയററിയ ശിശുവിനെക്കണ്ടു്, ഹിമവാൻ പരമ വിസ്മിതനായി. ശിശു വളൎന്നു് പരമ ദുഷ്കരമായ തപസ്സു അനുഷ്ഠിച്ചു്, പരമശിവനെ ഭൎത്താവായി സമ്പാദിക്കും. സതിയും ശിവനും ഒരു ജന്മത്തിലും പിരിഞ്ഞിരിക്കുന്നവരല്ല. സ്ഥിരമായ ബ്രഹ്മചൎയ്യത്തിൽ ഏകാന്ത വ്രതത്തോടു കൂടിനില്ക്കുന്ന പരമശിവനെ, ഗാൎഹസ്ഥ്യത്തിലേയ്ക്കു ക്ഷോഭിപ്പിക്കുവാൻ, ഭോ ഇന്ദ്ര! അങ്ങു് ഇനി ഉത്സാഹിക്കുക തന്നെ. അങ്ങയുടെ സൎവ്വകാമങ്ങളും സിദ്ധമാകും.”

ഇന്ദ്രൻ കാമനെ ചിന്തിച്ചു; കാമൻ സന്നദ്ധനായി ചെന്നു: കൂടെ രതിയും, പിറകെ രൂപമെടുത്ത വസന്തവും, ചെന്നു; കാമൻ സന്തുഷ്ടനായി പറഞ്ഞു:—

കാമദഹനം.

നിന്തിരുവടി തന്നെ ചിന്ത ചെയ്തതു മൂലം
അന്തരംഗത്തിൽ മമ സന്തോഷ മെന്തു ചൊല്ലാം?
ഹന്ത ഞാൻ കൃതാൎത്ഥനായ് നിന്നുടെ കൃപകൊണ്ടു്
ചിന്തിത മെല്ലാ മതുൾ ചെയ്താലും വൈകീടാതെ
ഇന്നൊരു തരുണിയിൽ ആഗ്രഹം ഭവാനുണ്ടായ്
വന്നതു സഹിയാഞ്ഞു ഖേദ മുണ്ടെന്നാകിലോ
ഉന്നത സ്തനിയാക മവളെ വരുത്തി ഞാൻ
നിന്നോടു ചേൎത്തീടുവ നില്ല കില്ലതി നേരും
മൂന്നു ലോകത്തിലുള്ള നാരികൾ നരന്മാരും
മൂന്നായ മൂൎത്തികളും ഓൎത്തു കാണുന്നേരം
നമ്മുടെ ശരവശ ന്മാരെന്നു ധരിച്ചാലും
സമ്മത മല്ലോ നിങ്ങൾക്കൊക്കെയു മതു പാൎത്താൽ
വീരന്മാ രെന്നാകിലും ക്രൂരന്മാ രെന്നാകിലും
ധീരന്മാരെ ന്നാകിലും ജ്ഞാനിക ളെന്നാകിലും
നമ്മുടെ ശരമാകും സുന്ദരീ ജനത്തിന്റെ
കൺമുന യേല്ക്കു ന്നേരം മോഹിച്ചു പോകമല്ലോ.
വൃത്രനാശന നായ നിന്തിരുവടിയു മെ-
ന്നസ്ത്രവൈഭവ മറിയാതെ യല്ലിരിക്കുന്നു
നേത്രങ്ങ ളോരായിര മുണ്ടായി വരുവാനും
ഓൎത്തു കാണുമ്പോൾ മൂല മെന്നുടെ ശരമല്ലോ
ഇന്നു ഞാൻ നിരൂപിച്ചാൽ പന്നഗ വിഭൂഷണൻ
തന്നുടെ സമാധിയെ പ്പോലു മിന്നിളക്കീടാം
എന്തിനി ന്നിവയെല്ലാം ചൊല്ലുന്നു വൃഥൈവഞാൻ
എന്തെന്നാകിലും സാധിച്ചീടുവൻ സത്യമത്രേ.

ഇന്ദ്രൻ പറഞ്ഞു:—“പ്രഭോ! കാമ! അങ്ങയുടെ പ്രഭാവത്തെ അറിയാത്തവരായി, മൂന്നു ലോകങ്ങളിലും ആരുമില്ല. ഞങ്ങളൊക്കെയും അങ്ങയെ, എന്നും ബലവാനായ ബന്ധുവായി, കരുതിയിരിക്കുകയാണ്. ബന്ധുവായ അങ്ങയെ കണ്ടപ്പോൾ തന്നെ, ഇവിടെ സങ്കടങ്ങൾ ഒടുങ്ങിയിരിക്കുന്നു. ഇപ്പോൾ ഒരു പ്രത്യേക കാൎയ്യം പ്രമാണിച്ചാണു', ഞാൻ അങ്ങയെ ക്ഷണിച്ചതു്. താരകാസുരനെ കൊണ്ടുള്ള ഉപദ്രവം, വളരെ കാലമായി നടന്നു വരുന്ന വിവരം അങ്ങയ്ക്കും അറിവുള്ളതാണല്ലോ. ശൂരന്മാരായ പുരുഷന്മാർ ഒക്കെയും യുദ്ധത്തിൽ മരിച്ചു എന്നും, വരനെ കാംക്ഷിക്കുന്ന കന്യകകൾക്കു കാമപൂരണം ചെയ്തു കൊടുക്കുവാൻ ആരും തന്നെയും ക്ലേശിക്കുന്നു എന്നും, ഉള്ള സംഗതികൾ ഇപ്പോൾ പ്രസിദ്ധമാണ്. വിവാഹം കഴിഞ്ഞ സ്ത്രീകളൊക്കെയും, വിധവകളായി. താരകാസുരനെ കൊല്ലുവാനുള്ള ഉപായം എന്താണെന്നു് ഞങ്ങൾ ബ്രഹ്മാവിനോടും ബൃഹസ്പതിയോടും ആലോചിച്ചു. പരമശിവന്റെ പുത്രനല്ലാതെ താരക പാപനെ കൊല്ലുവാൻ, അപരൻ ഇല്ല, എന്നാണ് അവരുടെ അഭിപ്രായം. എന്നാൽ മഹാദേവനായ ആ പ്രഭുവാകട്ടെ, സതീമരണം നിമിത്തമുള്ള വ്യഥ നിമിത്തം, അപരചിന്ത കൂടാതെ, സമയം പോക്കുകയുമാണ്. എങ്കിലും പരമശിവനെ വിവാഹകാൎയ്യത്തിലേക്കു ഉത്സാഹിപ്പിക്കുവാൻ ഒരു സൗകൎയ്യമുണ്ടായിട്ടുണ്ടു്. സതി, ഹിമവാന്റെ മകളായി, കാളി എന്ന നാമത്തിൽ അവതരിച്ചിരിക്കുന്നു. കാളി, പരമശിവൻ ഭൎത്താവാകണമെന്നുള്ള നിശ്ചലമായ നിശ്ചയത്തോടു കൂടെ, ഹിമവൽ പൃഷ്ഠത്തിൽ തപസ്സ് അനുഷ്ഠിച്ചു പോരുന്നു. പരമശിവൻ കണ്ണു തുറന്നു് ആ ചാരുസുഹാസിനിയെ ഒരു നോക്കു കണ്ടാൽ, ദേവകാൎയ്യം സാധിച്ചു. എന്നാൽ യോഗ യോഗേശ്വരനായ ശിവനെ, ഗൃഹസ്ഥ ധൎമ്മത്തിലേക്കു് ഉദ്യോഗിപ്പിക്കുവാൻ, അങ്ങല്ലാതെ മൂന്നു ലോകങ്ങളിൽ അപരൻ ഇല്ല.

സോമശേഖര സമാധിക്കു നീ ഭംഗംചെയ്തു്
കാമിനീ മണി തന്നിൽ പ്രേമമുണ്ടാക്കണം
മന്യനാകിയ ഭവാൻ ഇന്നതു ചെയ്തീടണം
ശൂന്യമായ് വരു മല്ലെന്നാകിലോ ജഗത്തെല്ലാം
ഇന്നതു ചെയ്തീടുവാൻ ഖേദ മില്ലേതും ഭവാ-
നൊന്നുണ്ടോ തവ ശരജാലങ്ങൾ കരുതാതെ
വില്ലാളി കുല വര നാകിയ നിൻ കൃപയാലെ
കല്യാണം വരുത്തുക നമുക്കും ലോകങ്ങൾക്കും

കാമൻ ഭയന്നു: സൎവ്വസംഹാര സമൎത്ഥനായ പ്രഭുവിനു എതിർ നിന്നാൽ വരാവുന്ന ഫലങ്ങളെ ചിന്തിച്ച സമയം, കാമൻ വളരെ ഭയന്നു. രതി ഇടയിൽ തടുത്തു. വഴിപ്പും ഭാവിക്കുന്ന സകല ദേവ പ്രഭുക്കന്മാരും ദക്ഷന്റെ യാഗശാലയിൽവച്ചു് വീരഭദ്രന്റെ തല്ലുകൊണ്ടതും, പല്ലുകളഞ്ഞതും, ഭൃഗുമുതലായവരുടെ മന്ത്രശക്തികളൊക്കെയും നിഷ്ഫലമായി, പ്രജാപതികൾതുടരെത്തുടരെ ചത്തു വീണതും ആയ കഥകൾ—രതി കാമനെ ഉൽബോധിപ്പിച്ചു. വസന്തം മങ്ങി; അനുചരന്മാർ ഹതപ്രഭന്മാരായി. എന്നാൽ കാല ചോദിതനായ കാമൻ വിരമിച്ചില്ല. ഭയന്ന കാമൻ മുന്നോട്ടു നടന്നു; അരുതരുതെന്നു വിലക്കിയ രതിയും അനുചരന്മാരും, പേടിച്ചു പേടിച്ചു, കൂടെ നടന്നു. കാമനും സഹചരന്മാരും ഹിമവൽ പൃഷ്ഠത്തെ പ്രവേശിച്ചു. അന്നു് അവിടെ അവർ തപഃപ്രഭ കണ്ടു. തീകൊണ്ടു തീൎന്ന അന്തരീക്ഷം നിമിത്തം വിസ്തരമേറിയ ഹിമവൽ പ്രാന്തങ്ങൾ, കേവലം

ട്ടുന്നിരീക്ഷ്യമായിരുന്നു. അതിന്റെ മദ്ധ്യത്തിൽ ഒരു വടവൃക്ഷമുണ്ട്. അതിന്റെ ചുവട്ടിൽ നിന്നു പുറപ്പെട്ടുന്ന പരിശുദ്ധമായ പ്രഭ നിമിത്തം, പാപസർവാധാരങ്ങൾ ദഹിക്കുന്നു. വടമൂലത്തിൽ എരിഞ്ഞു കണ്ട പ്രഭാ സാഗരം, തപഃ പ്രഭാ പ്രോജ്ജ്വലനായ പരമശിവൻ തന്നെ.

ഭൂഷണ ജാലങ്ങളും മറച്ചു വച്ചു നാരതം
ശോഷണം ചെയ്തു വായുഭക്ഷനാ യനാരതം
താപസോ ചിതമായ വേഷവും കൈക്കൊണ്ടുടൻ
ദ്വീപി ചർമ്മവും വിരിച്ചമ്പോട ങ്ങിരുന്നതിൽ
വാമ പാദാഗ്രം വലം തുട മേലേററിക്കൊണ്ട്
വാമ ഹസ്തവും ജാനു തന്മീതേ വച്ചുകൊണ്ട്
ജ്ഞാന മുദ്രിതമായ ദക്ഷിണഹസ്തം ഹൃദി
സാനന്ദ മുറപ്പിച്ചു യോഗ പട്ടവു മിട്ടു
രണ്ടു നേത്രങ്ങൾ നാസാഗ്രത്തിങ്ക ലുറപ്പിച്ചു
കൊണ്ടുടൻ തൃതീയമാം നേത്രവും ചിമ്മിക്കൊണ്ട്
പിന്നെ യുള്ളോരു കരം രണ്ടും മൂർദ്ധാവിങ്കൽ ചേ-
ർത്തുന്നൂന ഭക്തിയോടും അഞ്ജലി ബന്ധം ചെയ്തു
ഇന്ദ്രിയങ്ങ ളെല്ലാം നിഗ്രഹം ചെയ്തു പിന്നെ
ത്തന്നുടെ മനസ്സു മത്രേകാഗ്ര മാക്കിക്കൊണ്ട്
നിശ്ചല ശരീരനായ് പശ്ചിമ മുഖത്തോടും
സച്ചി ദാനന്ദ ബ്രഹ്മ ധ്യാനവുമുറപ്പിച്ചു
വിശ്വ നായകനായ ശങ്കരൻ മഹാദേവൻ
വിശ്വ മൊക്കെയും നിറഞ്ഞീടിന തേജസ്സോടും
താപസ ദേവ ഗന്ധർവ്വാദിക ളോടും മഹാ-
കോപ ശീല ന്മാരാകും ദേവവൃന്ദങ്ങളോടും
കേവലാനന്ദ നാകും ശങ്കരൻ തന്നെ ത്തത്ര
ദേവദാരുവിൻ മൂലേ കണ്ടൊരു മനോഭവൻ.



കാമൻ വിഹ്വലനായി; അപകടമാകുന്ന കടലിന്റെ നടുക്ക് കുടുംബസഹിതം പെട്ടുപോയി എന്നു പരമവിഹ്വലനായി. എന്നാൽ ഇന്ദ്രൻ മുതലായവരോടു ചെയ്ത വാഗ്ദാനത്തെ ഓർത്തും, കർമ്മഫലംകൊണ്ടും, ജന്മപ്രേരണം നിമിത്തവും, കാമൻ മുമ്പോട്ടു തന്നെ മിടുക്കു കാണിച്ചു. മാറുകയില്ലെന്നു നിശ്ചയിച്ചു ജഗച്ചഞ്ചലപഞ്ചായുധൻ, നീറിത്തുള്ളിനിന്നു. മുടി അഴിച്ചിട്ടു നൃത്തം വച്ചു ചാട്ടം ചാടിയ രതി, പാണിവിന്യാസംകൊണ്ടു പ്രാണാപഹരണം ചെയ്തും, കണ്ണേറുകൊണ്ടു മനഃഖണ്ഡനം ചെയ്തും; ലോകവിഭ്രമം ചെയ്തു. വസന്തം വിരിഞ്ഞു; വിടന്നു; വിശാലവീക്ഷണം ചെയ്തു. പ്രകൃതി, ഒരു ക്ഷണത്തിൽ, നവോഢയായ കാമിനി! സുവസനങ്ങളെക്കൊണ്ടെന്നതുപോലെ, സർവ്വത്ര ഫലകിസലയ പുഷ്പാഢ്യമായി ശോഭിച്ചു. അടുത്ത ക്ഷണത്തിൽ പ്രകൃതി, വിടൻ നീവിക്കു കൈവച്ച അഭിസാരികയെപ്പോലെ, കാററിലിളകിയ സർവ്വ സമൃദ്ധികളെ സ്ഥാനഭ്രഷ്ടമാക്കി നയനാ-



വർജ്ജനം ചെയ്തു. വള്ളികളൊക്കെയും പൂത്തു; മരങ്ങളൊക്കെയും മധുവർഷം ചെയ്തു; വണ്ടുകളൊക്കെയും മൂളിപ്പറന്നു, മരങ്ങൾക്കു തലപ്പാവുകെട്ടി. കാകന്മാർ തത്തകളെപ്പോലെ കളഭാഷണം ചെയ്തു; തത്തകൾ കുലസ്ത്രീകളെപ്പോലെ പാടി; കുലസ്ത്രീകൾ സ്വച്ഛകന്യകകളെപ്പോലെ സർവ്വേന്ദ്രിയങ്ങളെക്കൊണ്ടു, പ്രേമപ്രസംഗം ചെയ്തു. വേണുനാദങ്ങളുടേയും, ഉണങ്ങിയ ഇലകളിൽ തേൻതുള്ളികൾ വീണുണ്ടായ ധടധടരടനങ്ങളുടേയും, അകമ്പടിയോടുകൂടെ—മദിച്ചു നർത്തിച്ച കോകിലദമ്പതികളുടെ—മണപ്പുരയായി വളർന്ന ലതാമണ്ഡപങ്ങളുടെ മുകളിൽ—ഇടപിണഞ്ഞു വളർന്ന പലമാതിരി മരങ്ങളുടേയും വള്ളികളുടേയും പൂക്കൾ—പല നിറങ്ങളിൽ കുലകളായി കീഴ്പോട്ടു, കെടാവിളക്കുകൾ പോലെ തൂങ്ങി.

വീരരാം സിംഹങ്ങളും ശൂരരാം വ്യാഘ്രങ്ങളും
ഘോരരാം ഗജങ്ങളും ക്രൂരരാം സർപ്പങ്ങളും
മററു മോരോരോ ജാതി മൃഗങ്ങൾ പക്ഷികളും
തെററെന്നു കാന്തമാരോ ടൊന്നിച്ചു രമിക്കുന്നു
മന്ദ മാരുത നേററു മന്ദമായ് മുനിമാരും
സുന്ദരിമാരോ ടൊത്തു ലീലകൾ ചെയ്തീടുന്നു
രാക്ഷസ പിശാച ഭൂതാദിക ളെല്ലാം വിശാ-
ലാക്ഷിമാ രൊരുമിച്ചു രമിച്ചു തുടങ്ങിനാർ
ജീവ ജന്തുക്ക ളെല്ലാം അന്യചിന്തയും വിട്ടു
കേവലം രതിയോടും കാമനെപ്പോലെ വാണാർ
ചൊല്ലേറും വസന്തത്തിൻ വൈഭവമെല്ലാം ചൊല്ലാൻ
ഇല്ലൊരുവരും ചിത്രം എന്നതേ പറയാവൂ.

കാമൻ കടുത്തു കയറി; അരവിന്ദം, അശോകം, ചൂതം, നവമാലിക, നീലോല്പലം, എന്ന അമ്പുകളെ വേറെ, വേറെ, വടവൃക്ഷമൂലത്തിലേക്ക് അയച്ചു; കൂട്ടമായി പരമശിവന്റെ തിരുമാറിനു അയച്ചു. സതീചിന്താസന്തപ്തനായ യതി, അതിവ്യഥിതനായി; കാമദേവന്റെ ശരധിയിൽനിന്നു, ഉന്മാദം താപനം, ശോഷണം, സ്തംഭനം, സംമോഹനം എന്ന കർശായുധങ്ങൾ, ലോകവഞ്ചനക്ഷമമായ വില്ലിൽകയറി; ആകാശം കീറി; ഫൂൽക്കാരം ചെയ്തു പാഞ്ഞു, പാപഹരമായ ശങ്കരശരീരത്തിൽ ഭിണ്ഡനു, ഭിണ്ഡന്നു, തറഞ്ഞു. പരമശിവൻ ഉന്മത്തനായി; സന്തപിച്ചു; കർശിതനായി; സ്തംഭിച്ചു; മോഹിച്ചു; പരമശിവൻ പ്രബുദ്ധനായി. "എന്തു! നിശ്ചലസമാധിക്കു ഇളക്കമോ" എന്നു ഗൗരവം പൂണ്ടു. ഭൂമി ഒരളവു കീഴ്പോട്ടു താണു; അന്തരിക്ഷം സ്തംഭിച്ചു. ദ്യോവു കമ്പിച്ചു; പരമശിവൻ കണ്ണടച്ചുകൊണ്ടു നോക്കി; കുളിർമകൊണ്ടു സന്താപനം ചെയ്യുന്ന വസന്തത്തേയും, അതിന്റെ ഗർഭത്തിൽ കൂടി സർവ്വോൽക്കടനായ കാമദേവനേയും, കണ്ടു. അഹോ! അവിടെ നടന്നതെന്തു്? ആകാശത്തുനിന്നു മിന്നൽ കീററുകൾ മുറിഞ്ഞു ഭൂമിയിലേക്കു തുരു തുരു തുരനെ വീഴുന്നുവോ? കടലുകളിൽനിന്നു ബഡവാഗ്നികൾ ആകാശത്തു കയറിയോ? ചക്രവാളം പളപളനെ എരിഞ്ഞു. തുറ

ന്ന മൂന്നാം കണ്ണിൽ നിന്നു പിറന്ന തീയുടെ അടിയേറ്റ്, കാമദേവൻ എരിഞ്ഞു ചാരമായി.

സമയം അല്പം കഴിഞ്ഞു; ലോകത്ത് പ്രാണമാരുതൻ പതിവുപോലെ വീശിത്തുടങ്ങി; അപ്പോൾ രതീദേവിയുടെ ആർത്തനാദം തെളിഞ്ഞു കേൾക്കായി.

അയ്യയ്യോ മമ കാന്ത! നീ യെന്നെ ചതിച്ചിതോ
തീയിതാ കത്തുന്നു മ ന്മാനസ മതി ലയ്യോ
ഭാര്യ യാ മെന്നെ പ്പിരിഞ്ഞെങ്ങു പോയിതു ഭവാൻ
ശൌര്യ വാരിധേ മമ വല്ലഭ! ദയാനിധേ
മന്ദമാം കടാക്ഷവും മന്ദഹാസവും പൂണ്ട
സുന്ദരമായ മുഖ മെന്നിനി കാണുന്നു ഞാൻ

"ഹാഹാ! മൂപ്പാരിലും പ്രജാസൃഷ്ടി ഇനി എങ്ങനെ നടക്കും? പ്രജാസൃഷ്ടി നിർത്തിവയ്ക്കണമെന്നു നിരോധിച്ച ബ്രഹ്മാവിനോടു കോപിച്ച രുദ്രൻ, അങ്ങയേയോ സംഹരിച്ചത്? സനകൻ മുതലായവരുടെ ഇംഗിതം ഇന്നു പൂർത്തിയെ പ്രാപിച്ചു. താമരെ! ഭവതിയുടെ പ്രഭയെ ഇനി ആരു മാനിക്കും? അശോകമേ! അങ്ങ് ഇനി നിത്യവും ശോചിക്കാം. ചൂതമെ! അങ്ങ് ഇനി പുഷ്പിക്കുന്നത് എന്തിന്? വസന്തം, മേലിൽ നിരർത്ഥകം തന്നെ. യൗവനം വാർദ്ധക്യത്തിലേക്കു സോപാനം മാത്രമായി. താരുണ്യത്തിന്റെ ഐശ്വര്യം നശിച്ചു. പൌരുഷത്തിന്റെ ധാമം തകർന്നു. ഞാൻ എന്തിനു ജീവിക്കുന്നു; ഞാൻ ഇവിടെ ഇപ്പോൾ മരിക്കും." അപ്പോൾ അവിടെ ഒരു അശരീരി ഇങ്ങനെ കേൾക്കായി. "ദേവി രതി, സാഹസം ചെയ്യരുതെ! അംഗങ്ങളൊക്കെയും ദഹിച്ച കാമദേവൻ, അനംഗനായി നിന്നുകൊണ്ട് ഇനിയും ഭുജവീര്യം പ്രകടിപ്പിക്കും. ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ യാതൊന്നെങ്കിലും ആധാരമില്ലാതാകയില്ല; കൂടാതെയും കാലം കുറച്ചു കടക്കട്ടെ. യദുവംശത്തിൽ കൃഷ്ണനെന്ന നാമത്തിൽ ഭഗവാൻ അവതരിക്കും. ഭവതിയുടെ ഭർത്താവായ കാമൻ, അന്ന് കൃഷ്ണന്റെ പുത്രനായി അവതരിച്ച്, പ്രദ്യുമ്നനെന്ന നാമത്തിൽ പ്രസിദ്ധനാകും. അക്കാലത്ത് ഭവതി മായാവതി എന്ന നാമത്തിൽ ഭൂമിയിൽ ഉണ്ടായിരിക്കും. പ്രദ്യുമ്നനെ പരിചരിപ്പാനുള്ള ഭാഗ്യം ഭവതിക്കു സിദ്ധിക്കുകയും ചെയ്യും."

ഹിമവാനും മേനയ്ക്കും മൂന്നു പുത്രികളും ഒരു പുത്രനും ആണ് ഉണ്ടായിരുന്നത്. രാഗിണി, കുടില, കാളി എന്ന മൂന്നു ബാലികമാരിൽ ആരാണ്, ശിവഭാര്യാപദത്തെ പ്രാപിക്കുന്നത്, എന്നു ദേവന്മാർ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. പെൺകുട്ടികൾ മൂവരും തപസ്സിൽ നിരതകളായിരുന്നു. ദേവന്മാർ രാഗിണിയെ ബ്രഹ്മലോകത്തു കൊണ്ടുചെന്നു; ബ്ര

കാളിയുടെ തപസ്സ്.

ഹ്മാവിനെ കാണിച്ചു. രാഗിണി പരമശിവന്റെ തേജസ്സിനെ വഹിക്കുവാൻ പ്രാപ്തയല്ലയെന്നു ബ്രഹ്മാവു പറഞ്ഞു. ആ അഭിപ്രായം കേട്ട് രാഗിണി കോപിച്ചു; ബ്രഹ്മാവു ശപിച്ചു; രാഗിണി സന്ധ്യാരാഗമായി, ആകാശത്തിൽ നിലയുറപ്പിച്ചു. ദേവന്മാർ കുടിലയെക്കുറിച്ചും മേൽപ്രകാരം ബ്രഹ്മാവോടു ചോദിച്ചു. കുടിലയും പര്യാപ്തയാണെന്ന് ബ്രഹ്മാവു വിധിച്ചില്ല. കോപിച്ച കുടിലയെ കോപിച്ച ബ്രഹ്മാവ്, ഒരു നദിയായി രൂപഭേദംചെയ്ത്, ബ്രഹ്മലോകത്തു ബന്ധിച്ചു. പുത്രിമാർ ഇരുവരും നഷ്ടമായതിനാൽ ദുഃഖിതയായ മേന, കാളിയെ ഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. തപസ്സു നിറുത്തി വരുവാൻ ആജ്ഞാപിച്ചു. 'ഉ മാ' "ഹേ നിറുത്തി വയ്ക്കുക" എന്നു മാതാവിന്റെ ആജ്ഞ ലഭിച്ച കുമാരികയ്ക്ക്, അന്നുമുതൽ ഉമാ എന്നും ഒരു നാമമുണ്ടായി. കാളി, ഗൃഹത്തിലേയ്ക്കു പോന്നു; എങ്കിലും ഏതാനും കാലത്തിന്റെ ശേഷം ജന്മവാസന നിമിത്തം, വീണ്ടും തപോവനത്തെ പ്രാപിച്ച്, കഠിനമായ തപസ്സ് ആരംഭിച്ചു. ഹിമാലയത്തിന്റെ സാനുക്കളിൽ—മഹാ വനാന്തരത്തിൽ—പരിശുദ്ധ നദീതീരത്തിൽ—രണ്ടു തോഴിമാരോടു കൂടെ—കേവലം ബാലികയായ കാളി, പരമഘോരമായ തപസ്സു തുടങ്ങി: ആഭരണങ്ങളൊക്കെയും പൊട്ടിച്ചെറിഞ്ഞ്, മരവുരി ഉടുത്ത്, മരപ്പാൽ പുരട്ടി ജട കുത്തിപ്പിടിച്ച്, കഴുത്തിൽ രുദ്രാക്ഷവും ശരീരത്തിൽ ഭസ്മവും ധരിച്ചു—കിട്ടാത്തതിനെ കിട്ടണമെന്നുള്ള ഏക നിഷ്ഠയോടുകൂടി—യമ നിയമാസന പ്രാണായാമ പ്രത്യാഹാര ധാരണാ ധ്യാന സമാധികളെ കൊണ്ട് പരമ പാവനയായി—വർഷകാലത്തിൽ ജലത്തിലും, വേനൽക്കാലത്തു പഞ്ചാഗ്നി മദ്ധ്യത്തിലും, കഠിന കഠിന തപസ്സ് ആചരിച്ചു. മലമകളെ കുറിച്ച്, പരമർഷികൾ കൂടെയും വിസ്മിതരായി; കാളി ഫലങ്ങളെ ഉപേക്ഷിച്ചു; താപസ കിഴങ്ങുകളെ തിന്നാതെയായി; മൂന്നു ദിവസത്തിലൊരിക്കൽ മൂന്നു നാക്കില എന്ന ഭക്ഷണത്തെ കുറച്ച്, ഒരു മാസത്തിൽ ഒരില എന്ന പതിവിനെ ഏർപ്പെടുത്തി—വളരെക്കാലം വായുമാത്രം ഭക്ഷിച്ചു—കാളി, ഹൃദയാന്തർ ഭാഗങ്ങളിൽ കണ്ട പരമശിവ സ്വരൂപം കൊണ്ടു തൃപ്തയായി. പല ആയിരം വർഷങ്ങൾ ഇങ്ങനെ കടന്നു.

---

പരമശിവൻ കാമദേവനെ ചുട്ടെരിച്ചത് പാർവ്വതിയെ കാണുന്നതിനു മുമ്പാണെന്ന് വാമനപുരാണം പറയുന്നു.

ഉമാ=ഉ, വിന്റെ മാ. ഉ=ശിവൻ. മാ=ഭാര്യ, ഇങ്ങനെയും അർത്ഥം പറയാറുണ്ട്.

ഇതിനിടയ്ക്കു സതീചിന്തയിൽ തന്നെ മനസ്സു മുഴുകിയ ഹരൻ ഒരേടത്തും സ്ഥിരവാസം ഇല്ലാതെ അലഞ്ഞു തിരയവേ, ഒരു ദിവസം ഹിമവാൻെറ സൌധത്തിൽ ചെല്ലുക ഉണ്ടായി. സംപൂജിതനായ ശിവൻ, അന്നു അവിടെ താമസിച്ചു; പിറേറന്നു യാത്രാ സന്നദ്ധനായി. ഹിമവാൻ പറഞ്ഞു:—"പ്രഭോ! അങ്ങു തപോനിഷ്ഠനായി വർഷങ്ങളെ കഴിക്കുന്നു; എന്നാൽ അതിനു പരിഭ്രമണം അത്യാവശ്യമോ? മഹാ പ്രഭുവായ അങ്ങു ഇവിടെ താമസിക്കുമെങ്കിൽ—ഞങ്ങൾ അനുഗൃഹീതരായി. തപോ ജീവിതത്തിനു ആവശ്യമായ സകല സൌകര്യങ്ങളും ഇവിടെ ഉണ്ടു്. ഇവിടെക്കാണുന്ന നദീ ഗുഹാ പ്രപാതങ്ങളും സൌധ ദുർഗ്ഗ പ്രാകാരങ്ങളും അങ്ങയ്ക്കു വിധേയമാണെന്നു്, അങ്ങയ്ക്കു അറിവുള്ളതാണല്ലോ." പരമശിവൻ അനുകൂലിച്ചു; ഹിമവാൻെറ അതിഥിയായി ദീർഘകാലം താമസിച്ചു.

ഹിമവാൻെറ ഒരു പുത്രി ശങ്കരഭക്തയായി ഉണ്ടെന്നും; ആ പെൺകിടാവു് വ്രതചര്യയിൽ വനങ്ങളിൽ തന്നെ താമസം ആണെന്നും; അറികയാൽ കൌതുകം പൂണ്ട ഭഗവാൻ, ഒരിക്കൽ കാളിയുടെ ആശ്രമത്തിലേക്കു ചെല്ലുക ഉണ്ടായി. കാളി ശിവനെക്കണ്ടു. കണ്ടതു ശിവനാണെന്നു ഗ്രഹിച്ചു; തൊഴു കൈയായി നിന്നു. മുന്നിൽ കണ്ടതു സതിയാണു് എന്നു ബുദ്ധിഭ്രമം ഭവിച്ച ശിവൻ, കാളിയെ ഹൃദയംകൊണ്ടു് അഭിനന്ദിച്ചു. എന്നാൽ ആ ക്ഷണത്തിൽ ഭഗവാൻ അപ്രത്യക്ഷനായി.

കാളി വിവർണ്ണയായി; വിഷണ്ണയായി; കൈയിൽ കിട്ടിയ കനകക്കട്ട കൈവിട്ടുപോയ കാളി, കരഞ്ഞു്, കണ്ണീർ വാർത്തു്, താപസ ചര്യയെ പിന്നെയും കഠിനമായി തുടർന്നു. വർഷങ്ങൾ അനേകം കടന്നുപോയി. ഒരു ദിവസം ആശ്രമത്തിൽ ഒരു വടു ചെല്ലുക ഉണ്ടായി. ഭസ്മം, രുദ്രാക്ഷം, അക്ഷമാല, ദണ്ഡം, കമണ്ഡലു എന്ന സാമഗ്രികളെക്കൊണ്ടു്, ശൈവനെന്ന പ്രത്യക്ഷനായിരുന്ന വൃദ്ധ താപസൻ, മുഖതേജസ്സുകൊണ്ടു് ആശ്രമത്തിനു നിറം കയററുന്നതു കണ്ടു്—കാളിയും സഖികളും എഴുനീററു്, അർച്ചിച്ചു്, പൂജിച്ചു്, ഉപാസിച്ചു; കാളി പറഞ്ഞു:—"മഹാപ്രഭോയായ അങ്ങയുടെ ആഗമനം നിമിത്തം, ഈ ആശ്രമം പരിപൂതമായി. അങ്ങു് എവിടെ നിന്നു വരുന്നു? എന്തിനായി സഞ്ചരിക്കുന്നു?" വടു പറഞ്ഞു:—"ഞാൻ വാരാണസിയിൽ നിന്നു വരുന്നു; നിഷ്കാമനായി തീർത്ഥസ്നാനം ചെയ്തു സഞ്ചരിക്കുന്നു; സൽസംഗത്തിനു യോജിച്ച സ്ഥാനമാണെന്നു കരുതി, ഇവിടെ കയറി; ഇവിടെ നിന്നു പൃഥൂദകത്തിലേയ്ക്കു പോകുന്നു. ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ: ഭവതി മഹാഭോഗനായ ഹിമവാൻെറ മഹാഭാഗയായ മകളാണെന്നു്, ഇപ്പോൾ കേട്ടു. സർവ്വസൌഭാഗ്യങ്ങളും ജന്മനാ ലഭിച്ചിരിക്കുന്ന ഭവതി, ഈ വനത്തിൽ തന്നെ ഇങ്ങനെ ക്ലേശങ്ങളെ വരിക്കുന്നതു് എന്തിനു്? പട്ടുമുണ്ടു്, ഉടുക്കേണ്ട ശരീരത്തിൽ ചാരം പൂശി, ചന്ദനതൈലം നനയ്ക്കേണ്ട മുടിയിൽ അരയാൽപശ പിടിപ്പിച്ചു്, ഈ കാട്ടിൽ ഭവതി എന്തിനു് ഇങ്ങനെ കായക്ലേശം അനുഭവിക്കുന്നു?" കാളി നയന സംജ്ഞ കൊടുത്തു: തോഴിയായ സോമപ്രഭ ഇങ്ങനെ പറഞ്ഞു:—"പ്രഭോ! അങ്ങയുടെ അടുക്കൽ സത്യമല്ലാത്തതു് ആരു പറയും? ഈ താപസ, മഹാകാളി, പരമശിവ പ്രസാദത്തെ ഭജിച്ചു്, ഈ വനങ്ങളിൽ തപസ്സനുഷ്ഠിക്കുകയാണു്. ശൈശവം മുതല്ക്കുതന്നെ, പരമശിവ പരമഭക്തയായ ഈ സാധ്വി പരമശിവനെ—അങ്ങു ചോദിച്ചതിനാൽ ഞാൻ സർവ്വവും പറയുകയാണു് ഭർത്താവായി ലഭിക്കണമെന്നു പ്രാർത്ഥിച്ചു്, ആയുസ്സിനെ ശോഷിപ്പിക്കുന്നു. ലോക സാധാരണമായ ഈ പരിശ്രമത്തെ ഈ ശുഭസർവ്വാംഗി വിട്ടു കളയുവാൻ ദേവി മേനയും, ഞങ്ങളും ഉത്സാഹിച്ചു; എങ്കിലും ഈ സ്ഥിരവ്രത പിന്തിരിയുന്നില്ല. പ്രഭോ! ഞങ്ങൾ ഇവിടെ താമസമായിട്ടു വർഷങ്ങൾ അനേകം കടന്നുപോയിരിക്കുന്നു. അതാ! ആ കാണുന്ന വലിയ വടവൃക്ഷം, അതിനപ്പുറം വശത്തു്, പക്ഷം പക്ഷികൾക്കു് ആശ്രയമായ മഹാകദംബം, മുതലായവയെല്ലാം, ഈ സ്വാമിനി സ്വന്തം കൈകൊണ്ടു നട്ടു്, സ്വന്തംകൈകൊണ്ടു നനച്ചു്, വളർത്തിയവയാണു്. ഞങ്ങൾ പരിചരിച്ച വൃക്ഷങ്ങളുടെ പല തലമുറകളിൽ നിന്നു, ഞങ്ങൾ പൂവുകൾ പറിച്ചു; കായുകൾ ഉണ്ടു്; എങ്കിലും ഈ പരിപാവനയുടെ മനോരഥ പാദപം ഇനിയും മുളച്ചില്ല, എന്നു തന്നെ ഞാൻ ഭയപ്പെടുന്നു. ലോകം ഈശ്വരാധീനമാണു്. ഹിമാലയ പെരുമാളിൻെറ പുത്രി, ഇങ്ങനെ ക്ലേശിക്കേണ്ടി വരുമെന്നു് ആരു കണ്ടു? ദൈവാൽ അങ്ങു് ഇവിടെ വന്നു കയറി; അങ്ങു്, ഞങ്ങളെ അനുഗ്രഹിച്ചു്, വേണ്ട ഉപദേശം, അങ്ങയുടെ പാദങ്ങളിൽ നമസ്കാരം ചെയ്യുന്ന ഈ പെൺകിടാവിനു കൊടുക്കണം." ജടകളെ കൊണ്ടു് മുഖം മറച്ചു്, കണ്ണുകളെ കൊണ്ടു്, തോഴിയുടെ വാക്കുകളെ ശരിവച്ച തപഃകർശിതയെ നോക്കി, വടു പറഞ്ഞു:—"ഭോ, മഹാകാളി! ഞാൻ ഭവതിയുടെ അച്ഛൻെറ ഒരു സുഹൃത്താണു്. ഞാൻ അച്ഛൻെറ അതിഥിയായി ദീർഘകാലം താമസിച്ചിട്ടുണ്ടു്. ഞാൻ പറയുന്ന വാക്കുകളെ ഭവതി തള്ളിക്കളയരുതു്, മഹാരാജ്ഞിയായി വാഴേണ്ട ഭവതിക്കു സിദ്ധിച്ച അവസ്ഥാന്തരത്തെക്കണ്ടു ഞാൻ പരമസന്തപ്തനായിരിക്കുന്നു. ഏതു പ്രഭുവാണു് ഭവതിയുടെ പാണിഗ്രഹണം കാംക്ഷിച്ചു്, ഭവതിയുടെ അച്ഛൻെറയും അമ്മ

യുടെയും അടുക്കൽ അർത്ഥനം ചെയ്യാത്തതു്? ഭവതിക്കു് ധനം എന്തിനു്? സർവ ധാതുക്കളും ഹിമവാന്റെ ഗുഹാ ഗഹ്വരങ്ങളിൽ ഉണ്ടെന്നു് ലോകപ്രസിദ്ധമാണു്. ഭവതി യശസ്സിനെ എന്തിനു് അന്വേഷിക്കുന്നു? ഹിമാലയ മഹാചലത്തിന്റെ പുത്രിക്കു് യശസ്സ് എവിടെ നിന്നാണു് വരേണ്ടതു്? പുണ്യം ചെയ്യാൻ ഭവതിക്കു്—സൗകര്യം വേണമെന്നോ? മൂന്നു ലോകങ്ങളിലുമുള്ള മഹർഷിമാരൊക്കെയും തപസ്സിനു് ഉത്തമസ്ഥാനമായി കണ്ടു വച്ചിരിക്കുന്നതു്, ഭവതിയുടെ അച്ഛന്റെ നിലം പുരയിടങ്ങളാണു്. ഭവതി ഗൃഹത്തിൽ താമസിച്ചു് അച്ഛനെ സഹായിച്ചു് പ്രാർത്ഥകന്മാരുടെ കാമപൂരണങ്ങളെ ചെയ്യുക. ഭവതിക്കു് ഭർത്താവിനെ വേണമെന്നാണോ? ശരി! ഭവതി അതിനു് എന്തിനു് കാടുകളിൽ ശരീരത്തെ ജീർണ്ണിപ്പിക്കുന്നു?

ഇന്ദ്രനെന്നാകിലും ചന്ദ്രനെന്നാകിലും
കന്ദർപ്പനെങ്കിലും മാനുഷനെങ്കിലും
നിന്നുടെ രൂപ സൌന്ദര്യങ്ങൾ കാൺകിലോ
വന്നവർ ദാസരായ് വാഴുമെ സന്തതം.

അല്ല, അങ്ങനെയല്ല, കേവലം ബ്രഹ്മധ്യാനമാണു് ഭവതിക്കു യോജിച്ച ചര്യയെങ്കിൽ—സർവ്വ ദേവന്മാരും സമാരാധിക്കുന്നവൻ, സർവ്വ ഭൂത ഹിതകരൻ, പ്രാർത്ഥിക്കുന്നവർക്കു് പ്രാർത്ഥിക്കാത്ത അർത്ഥങ്ങളെത്തന്നെയും വാരിക്കോരി കൊടുക്കുന്ന പങ്കജായതലോചനൻ—സാക്ഷാൽ നാരായണൻ—ഭവതി നാരായണപദങ്ങളെ കുമ്പിടുക. ഞാൻ പറയുന്നതിൽ ഭവതി മുഷിയരുതു്. ഭവതി—ജടാജൂടനെ, അസ്ഥിമാലാ വികൃതശരീരനെ, ശ്മശാനപങ്ക നിത്യപങ്കിലനെ—രുദ്രനെ—ഭർത്താവായി കാമിക്കുന്നുവോ? തലയുടെ മുകളിൽ ഒരു കുളവും അതിനു ചുററും ജടാവനങ്ങളും, അതിനകത്തു് പേപ്പാമ്പുകളും, ധരിച്ചു്, ചാരം ചൂടി, തോലുടുത്തു്, ശ്മശാനത്തിൽ സമയം കഴിച്ചു്, കാളികളും കൂളികളും കൂട്ടുചേന്നു്, നൃത്തം വയ്ക്കുന്ന ഒരു ഉന്മത്തനെ, ഭവതി എങ്ങനെ വരനായി വരിക്കും? ഇത്ര കോപിഷ്ഠനായി വേറൊരു ദേവൻ ഇല്ല. ഈ കോപിഷ്ഠൻ കോപിച്ചാൽ ഉടൻ നെററിയിൽ നിന്നു് തീ പറക്കുകയായി. ഭവതി ഈ ഭൂതനായകനെ, എങ്ങനെ സമീപിക്കും? കാമരസം അറിഞ്ഞവരിൽ ഒരുവനെങ്കിലും, കാമനോടു അഭിശപ്പെട്ടുമോ? കാളപ്പുറത്തു് കയറി, തെണ്ടി, ഉണ്ടുനടക്കുന്ന, ഈ പ്രേത പ്രഭുവിന്റെ പുറകെ—ഒരു ചാരുസുഹാസിനി ചെണ്ടയും പൊക്കണവും തോളിൽ തൂക്കി നടക്കുന്നതു് കണ്ടാൽ, ലോകം അപഹസിക്കുക ഇല്ലയോ? ദക്ഷപ്രജാപതിയുടെ പുത്രി ലോകപ്രസിദ്ധ—പരമ ധർമ്മജ്ഞ—ഈ സർവ്വനിന്ദിതന്റെ പിറകെ കൂടിയതിനാൽ, മഹർഷികളും താപസന്മാരും സമ്മേളിച്ച പരമ സഭയിൽ, അപമാനിതയായി. ഭോ പ്രഭോ! ഞാൻ ഒന്നു പറഞ്ഞുകൊള്ളട്ടെ—ഭവതി ഇപ്പോൾ തന്നെ ഈ രുദ്രാക്ഷം പൊട്ടിച്ചെറിഞ്ഞു്, ഈ നദിയിൽ കുളിച്ചു്, ജന്മോചിതമായ വസ്ത്രാഭരണങ്ങൾ അണിഞ്ഞു്, അച്ഛന്റെ രാജധാനിയിലേക്കു് പോകുക. ഭവതിയുടെ പിമ്പെ വരാത്ത മംഗളങ്ങളെ ഞാൻ കാണുന്നില്ല.” വടുവിന്റെ പ്രസംഗം നടക്കുന്നതിനിടയ്ക്കു്, മഹാകാളി വിപ്രിയം ഭാവിച്ചു; സോമപ്രഭയെ പല തവണ കടാക്ഷതർജ്ജനം ചെയ്തു; ആശ്രമത്തിനകത്തേക്കു് പോകുവാനായി എഴുന്നേററു. അതിഥിനിന്ദ അനുചിതമാണെന്നു ഭയന്നു്, സ്ഥാനത്തു തന്നെ നിന്നു കറങ്ങി. വടു വിരമിച്ച ക്ഷണത്തിൽ കുമാരി കടന്നു പറഞ്ഞു:—“ബ്രാഹ്മണാ! ബ്രാഹ്മണൻ പൂജ്യനാണു് എന്നു പറയുന്നു. എന്നാൽ പരമശിവ നിന്ദനം ഇത്ര സ്വതന്ത്രമായി ചെയ്യാമെന്നു്, അങ്ങയ്ക്കു് ആരു് ഉപദേശിച്ചു? പരമശിവനെ ഞാൻ ഭർത്താവായി വരിച്ചിരിക്കുന്നു. എന്റെ അനർഹത നിമിത്തം ആ ജഗൽപ്രഭു പ്രസാദിക്കുന്നില്ല, എങ്കിൽ, പ്രാണനെ തീയിൽ എരിച്ചുകളഞ്ഞ ശേഷം ഞാൻ അടുത്ത ജന്മത്തിൽ പരമേശ്വര പരമഗാനങ്ങളെ പാടും. കഷ്ടം! മഹാദേവനെ അറിയാത്ത ഒരു ബ്രാഹ്മണനോ? മഹാദേവന്റെ മഹിമകളെ അറിയാത്തവൻ ബ്രാഹ്മണനോ?

വിപ്രനെന്നാകിലു മിത്തരം ചൊല്ലുകയാൽ
അപ്രിയനായ്‌വരുമെന്നറിഞ്ഞീടു നീ
ചന്ദ്രാർദ്ധശേഖരൻ തന്റെ മഹിമക-
ളൊന്നു മറിഞ്ഞീല നീയെന്നു നിർണ്ണയം
ലോകങ്ങളൊക്കെയും സൃഷ്ടിപ്പതും ശിവൻ
ആകുലം കൂടാതെ രക്ഷിപ്പതും ശിവൻ
പിന്നെ യതു സംഹരിക്കുന്നതും ശിവൻ
മൂന്നായ മൂർത്തിക ളാകുന്നതും ശിവൻ
ദേവാദി കീട പര്യന്ത ജന്തുക്കളും
കേവലം സ്ഥാണുക്ക ളാകുന്നതും ശിവൻ
വർണ്ണാശ്രമങ്ങളും ധർമ്മാശ്രമങ്ങളും
നിർണ്ണയം വേദങ്ങൾ ശാസ്ത്രങ്ങളും ശിവൻ
ഇന്നു കാണുന്നതും കാണാത്ത വസ്തുവും
എന്നല്ല സർവ്വവും സർവ്വേശ്വരൻ ശിവൻ.
എന്നിരിക്കുന്നോരു ലോകൈക നാഥനെ
നിന്ദിച്ച നിൻമുഖം കാണരുതോർക്ക നീ.
ദേവതാ നിന്ദയും ബ്രാഹ്മണ നിന്ദയും
കേവലം മാതൃ പിതൃ ഗുരു നിന്ദയും
കേട്ടാൽ ചെവികളും പൊത്തി യവിടെ നി-
ന്നൊട്ടുമെ വൈകാതെ പോകണ മേവനും
അല്ലായ്കിലോ പാപം ഉണ്ടായ് വരുമെന്നു
ചൊല്ലുന്നു ശാസ്ത്രവും വിദ്വജ്ജനങ്ങളും.

തീപ്പൊരി ചിതറിയ കണ്ണുകൾ തുറിച്ചു തുടുത്ത മുഖത്തുനിന്നു്, വിയർപ്പുവെള്ളം ധാര ധാരയായി തറയിൽ വീഴവെ, മഹാകാളി തിരിഞ്ഞു നടന്നു; ആ തപോജ്ജ്വലയുടെ ചവുട്ടേററു ഭൂമി അമർന്നു; സോമപ്രഭയും ഇതര സഖിയും ഗർവ്വിച്ചു പിൻചെന്നു. തിരിഞ്ഞു നടന്ന യുവതികളുടെ മുന്നിലേക്കു് പ്രഭാകിരണങ്ങൾ പിന്നിൽ നിന്നു് ഓളമടിച്ചു കയറി. സോമപ്രഭ തിരിഞ്ഞു നോക്കി

പരമ വിസ്മിതയായ സോമപ്രഭ, ബദ്ധപ്പെട്ടു അടുത്തു മഹാകാളിയെ മുറുകെ പിടിച്ചു മുഖം തിരിപ്പിച്ചു. എന്തു്? വടുവിരുന്ന സ്ഥാനത്തു്, വൈകുണ്ഠം അവതരിച്ചുവോ? കൈലാസ മഹാചല പരമപ്രഭ ഇറങ്ങിയോ? വൃദ്ധനായ വടു, ലളിത കളേബര കോമളനായോ? പഞ്ചമിച്ചന്ദ്രനും, അതിനു കീഴൊരു പൊന്നിൻ കിരീടവും, ഐശ്വര്യം വാരി എറിയുന്ന മുഖം, അനുരാഗം വർഷിക്കുന്ന താമരക്കണ്ണുകളും, മുഴു തിങ്കൾ മങ്ങുന്ന മുഖവും, നിലാവിനെ വെല്ലുന്ന പുഞ്ചിരിയും, കുണ്ഡലങ്ങൾക്കു് പ്രഭ കയററുന്ന കണ്ണാടി കവിൾത്തട്ടുകളും, മരതക മണികഴുത്തും, വിരിഞ്ഞു അഴകേറിയ മാറും, ഉറച്ച ഊരുക്കളും തമ്മിലിണങ്ങിയ കാലുകളും ചിലമ്പുകളും—അഹോ! മുമ്പിൽ ചിരിച്ചു സർവ്വ മംഗള സംഭാവനം ചെയ്തിരുന്നതു്, മൂലോകപ്പെരുമാളായ പരമശിവൻ തന്നെ. ഇന്ദ്രൻ മുതലായവർ നമസ്കരിച്ചു നില്ക്കുന്നു. യക്ഷന്മാരും കിന്നരന്മാരും ഗന്ധർവ്വന്മാരും പാടുന്നു. നാരദൻ തുംബുരു മുതലായ പരമർഷികൾ, നാമസംകീർത്തനം ചെയ്യുന്നു. നിര നിരയായി നിൽക്കുന്ന കോടി കോടി ഭൂതങ്ങളുടേയും, അവരെ അവലോകനം ചെയ്തു നില്ക്കുന്ന നന്ദി, ഭൃംഗീരടി, മണിമാൻ മുതലായ ഉപനായകന്മാരുടേയും സർവ്വാധിപനായ വീരഭദ്രൻ, ആജ്ഞ വാങ്ങുവാനായി, ഒരു കൈ മാറത്തു വിലങ്ങനെ വച്ചു, മറു കൈകൊണ്ടു വായ് മൂടി നിൽക്കുന്നു!! പരമശിവൻ പറഞ്ഞു:—"അല്ലയോ മഹാകാളി! ലോകമാതേ! ഭവതിയുടെ ഭുവനപ്രസിദ്ധമായ സൗന്ദര്യത്തെ കാണുവാനും, ഭവതിയുടെ പരമാത്മമമായ ഭക്തിയെ പരീക്ഷിക്കുവാനും, ഞാൻ വേല്ല സ്വയം മായാ മയനായി വർത്തിക്കേണ്ടി വന്നു. ഭവതിയുടെ ഭക്തി, പരമർഷികൾക്കു് ആദർശമായി. ഭവതി നിർമ്മിച്ചു ആരാധിച്ച ശിവപ്രതിമ, ഭദ്രേശ്വരൻ എന്ന നാമത്തിൽ ഭുവനപ്രസിദ്ധമായി. ഭവതി ശിവാർച്ചനം ചെയ്ത ഈ ആശ്രമം പരമതീർത്ഥമായി. ഞാൻ ചെയ്ത തപസ്സ് സാർത്ഥകമായി. എന്റെ ശരീരാർദ്ധത്തെ ഞാൻ ഭവതിക്കായി ദാനം ചെയ്യുന്നു. ഇന്നു മുതൽ ഞാൻ അർദ്ധനാരീശ്വരനായി,—ഓ, ശൃംഗാരപ്പൊൽ പതാകേ! ഞാൻ കാമനെ അനുഗ്രഹിക്കുന്നു, ഭവതി വല്ക്കലത്തെ ഉരിഞ്ഞു കളയുക; പ്രാർത്ഥനീയയായ ഭവതി ആരെ പ്രാർത്ഥിക്കുന്നു? ഭവതിക്കു് ഈ ജടാഭാരം എന്തിനു്? സ്വാമിനി, ദാസനെ അനുകരിക്കേണ്ടതില്ല. അനുഗൃഹീതമായ ഈ പ്രദേശം, ഭവതിയുടെ പല്ലവപാദങ്ങളിൽ കല്ലും മുള്ളും തറച്ചു എന്നു് അപരാധമുണ്ടാകരുതു്; ഭവതി ഉടനെ അച്ഛനായ പർവ്വത രാജാവിന്റെ കനക ധാമത്തിലേക്കു നീങ്ങുക. നമ്മുടെ വിവാഹം പരസ്യമായി നടക്കണം. അതിൽ സംബന്ധിക്കുന്നതിനായി, പല യുഗങ്ങളായി സജ്ജനങ്ങൾ ചെയ്യുന്ന പ്രാർത്ഥനം, നിഷ്ഫലമാവാൻ പാടില്ല. ഉചിതന്മാരായ ദൂതന്മാരെ ഭവതിയുടെ ഗൃഹത്തിലേക്കു് അയച്ചു്, പാണിഗ്രഹണം അനുവദിപ്പാനായി, ഞാൻ ഭവതിയുടെ അച്ഛന്റെ അനുവാദം അർത്ഥിച്ചു കൊള്ളാം.!!" പരമശിവൻ മറഞ്ഞു. സർവ്വസമ്പൽ സമൃദ്ധയായ മഹാകാളി, ആകാശമാർഗ്ഗത്തൂടെ ഹിമാലയാചലത്തെ പ്രാപിച്ചു. പർവ്വത കുടുംബം സുപ്രസന്നമായി.

പൃഥൂദകത്തിൽ ചെന്നു സ്നാനം കഴിച്ചശേഷം പരമശിവൻ ഭൂതഗണങ്ങളോടു ഒരുമിച്ചു്, മന്ദരം മലയെ പ്രാപിച്ചു. പാണിഗ്രഹണം നടക്കുവാൻ താമസം പാടില്ല എന്നു നിശ്ചയിച്ച കാരുണികൻ, മഹർഷികളെ മനസ്സു കൊണ്ടു ധ്യാനിച്ചു. പരമ ഭാഗവതന്മാർ ഒരുവനു പുറകെ ഒരുവനായും, കൂട്ടമായും, മന്ദരം മലയിൽ പ്രത്യക്ഷരായി. കാളിയുടെ തപസ്സിന്റെ വീര്യം നിമിത്തം, ലോകങ്ങൾ ദഹിക്കുമെന്നു ഭയന്ന ഋഷികൾ പരമശിവ സന്നിധിയെ സ്വയം പ്രാപിക്കുകയാണു ചെയ്തതെന്നു് കരുതുന്നവരും ഉണ്ടു്. വസിഷ്ഠൻ, നാരദൻ, വിശ്വാമിത്രൻ, ഗൌതമൻ, ഭരദ്വാജൻ, കശ്യപൻ മുതലായി, തപോബലം കൊണ്ടു് ലോകത്തെ ധരിക്കുന്ന പ്രജാപതികൾ, ബ്രഹ്മർഷികൾ, എന്നിവരെക്കൊണ്ടു മന്ദരം മല പരമസൗഭാഗ്യം അനുഭവിച്ചു. വിവാഹകാര്യത്തെ കുറിച്ചുള്ള പ്രസ്ഥാനമാകയാൽ വസിഷ്ഠന്റെ ഭാര്യയായ അരുന്ധതിയും സഭയിൽ ചെന്നിരുന്നു. സാക്ഷാൽ വൈകുണ്ഠം തന്നെ സ്ഥാനം മാറി നിന്നതുപോലെ മന്ദരം മല പാവനന്മാരായ മഹർഷിമാരെക്കൊണ്ടു സംഭാവിതമായി.

പരിണയം.

ദിവസ മനു പരമശിവ ഭജന ചരിതാർത്ഥരായ്
ദിവ്യ തേജോമയ ഭവ്യാകൃതികളായ്
കനക നിറ മുടയ ചിട മുടികൾ ബഹുതാടിയും
കൈത്താരിലോരോരോ രുദ്രാക്ഷ മാലയും

---

മന്ദരംമല കൈലാസത്തിന്റെ ഒരു ശൃംഗമാണ്. ശിവൻ സാധാരണ താമസം മന്ദരം മലയിലും പ്രത്യേകാവശ്യങ്ങൾക്കു താമസം കൈലാസത്തും ആണ് എന്ന രീതിക്കു വാമനപുരാണം പോകുന്നു.

വിശ്വാമിത്രൻ മുതലായവരുടെ ജനനസംഭവങ്ങൾ പിറകെ വിവരിക്കപ്പെടുന്നതാണ്. ശിവന്റെ വംശം മാത്രമാണ് ഇവിടെ പറയപ്പെടുന്നതു്. എന്നാൽ ശിവന്റെ ചരിത്രത്തോടു സമകാലികമായ പല വംശങ്ങളിൽ പെട്ടവരെക്കുറിച്ചു പ്രസ്താവിക്കാതെ ചരിത്രം തുടരുക അസാദ്ധ്യമാണെന്നു പ്രത്യക്ഷമാണല്ലോ.

അരയി ലൂട നടു പുടകൾ അമരതരു വല്കങ്ങൾ
അമര മുഖതാമയ കണ്ഠ സൂത്രങ്ങളും
അതി മധുര മുടൽ വടിവും അരുത്തു പുകൾ വാനവർ
അദ്വൈത നന്ദന കല്പ ദ്രുമങ്ങളോ
അമിത മൊരു തപ വിഭവ മുടലൊടു നടക്കയോ
ഐശ്വര്യ സിദ്ധികൾ കാഷ്ഠയ്ക്കു സീമയോ.

മഹർഷിമാർ മലയുടെ നിരപ്പിലായും, പാറക്കെട്ടുകളിലായും, ഇരുന്നു; പറഞ്ഞു:—"ഞങ്ങൾ പരമ ധന്യരായി: നിയതാഹാരന്മാരും വിജിതേന്ദ്രിയന്മാരും ആയ യതികൾ, പല ജന്മങ്ങളിൽ അന്വേഷിച്ചാൽ കണ്ടുകിട്ടാത്ത ഭഗവാൻ — ഞങ്ങളെ അന്വേഷിച്ചു; ഞങ്ങൾ പരമധന്യരായി — ഞങ്ങളും സകല സജ്ജനങ്ങളും എല്ലാകാലത്തും അങ്ങയുടെ ആജ്ഞയെ അനുസരിക്കുവാൻ സന്നദ്ധരാണ്." പരമശിവൻ പറഞ്ഞു:—"ഭോ കശ്യപ! ഗൌതമ! ഭരദ്വാജ! ബ്രഹ്മ പുത്രന്മാരെ! നിങ്ങളൊക്കെയും എപ്പോഴും എന്നെക്കുറിച്ചു് പരമ ഭക്തിയുള്ളവരാകുന്നു. നിങ്ങളുടെ തപസ്സും സാഹായ്യവും നിമിത്തം — ഞാനും ബ്രഹ്മാവും വിഷ്ണുവും കർമ്മനിർവ്വഹണത്തെ ലഘുവായി സാധിക്കുന്നു. നിങ്ങളെക്കവിഞ്ഞ ബന്ധുക്കൾ ഞങ്ങൾക്കില്ല. ഞാൻ നിങ്ങളെ ക്ഷണിച്ചതു് ഒരു കാര്യത്തെക്കുറിച്ചു് ആലോചിക്കുവാനാണ്. പരേംഗിത ജ്ഞാനമുള്ള നിങ്ങളുടെ മുമ്പിൽ എന്റെ പ്രസ്താവനം ചർവ്വിത ചർവ്വണം തന്നെ; എങ്കിലും പറയാമെന്നു വയ്ക്കുന്നു. എന്റെ ഭാര്യ സതി ദക്ഷയാഗത്തിങ്കൽ വച്ചു മരണമടഞ്ഞ കഥ നിങ്ങൾക്കറിവുള്ളതാണല്ലോ. സതി, ഹിമാലയത്തിന്റെ പുത്രിയായി കാളി എന്ന നാമത്തിൽ ജനിച്ചിട്ടുണ്ടു്. ആ കന്യക എന്നെ ഭക്തിപൂർവ്വം ഭജിച്ചുപോരുന്നു. അമിതമായ ലോകോപദ്രവം ദീർഘകാലമായി ചെയ്തു പോരുന്ന താരകാസുരനേയും വേറെ പലരേയും വധിക്കേണ്ടതു് എന്റെ പുത്രനായിരിക്കണമെന്നു് ബ്രഹ്മാവു ചെയ്തിരിക്കുന്ന വരദാനങ്ങളെക്കുറിച്ചു്, നിങ്ങൾ അജ്ഞന്മാരല്ലല്ലോ. ഞാൻ വിവാഹം ചെയ്യാമെന്നു വച്ചു. അതു സമ്മതമാണെങ്കിൽ നിങ്ങൾ മേൽവേണ്ട കാര്യങ്ങളെ നിർവ്വഹിക്കണം. ഒന്നാമതായി നിങ്ങൾ ചെയ്യേണ്ടതു്, കാര്യം ഹിമവാനെ അറിയിച്ചു്, അനുവാദം വാങ്ങണമെന്നുള്ളതാണ്. ദേവി അരുന്ധതിക്കൂടെ നിങ്ങളോടു ഒരുമിച്ചു പോരട്ടെ. ദേവി മേനയുടെ അന്തർഗ്ഗതവും അറിയേണ്ടതാണല്ലോ." "ഓം നമഃ ശങ്കരായ" എന്നു ഉരുവിട്ടുകൊണ്ടു്, ആ പ്രസന്നന്മാർ ഹിമാലയത്തിലേക്കു പുറപ്പെട്ടു.

ഹിമവാനെ മുഖമാക്കി യാത്രചെയ്ത ആ ഭക്തസംഘം, മാർഗ്ഗമദ്ധ്യത്തിൽ പലേടങ്ങളിലായി വന്നുകൂടിയ യക്ഷന്മാർ, ഗന്ധർവ്വന്മാർ, കിന്നരന്മാർ എന്നിവരെക്കൊണ്ടു് വർദ്ധിതമായി. ഗോപുരത്തുങ്കൽ ചെന്നുനിന്ന പൂജനീയന്മാരെക്കണ്ടു് ദ്വാരപാലകനായ ഗന്ധമാദനമല, വേഗത്തിൽ പർവ്വതപ്പെരുമാളുടെ സന്നിധിയിൽ ഇങ്ങനെ അറിയിച്ചു:—"മഹാപ്രഭു സർവ്വോൽകർഷേണ വർത്തിക്കട്ടെ. സപ്തർഷികളും വേറെ അനേകം ബ്രഹ്മർഷികളും ഗോപുരത്തിങ്കൽ നിൽക്കുന്നു. അവർക്കു ഇവിടെ ഉണർത്തിക്കുവാനായി ഗൌരവമായ ഏതോ കാര്യമുണ്ടു് എന്നു തോന്നുന്നു." ഹിമവാൻ സ്വയം ഗോപുരത്തുങ്കൽ ചെന്നു്, ശ്രേഷ്ഠമായ അർഘ്യം നൽകി, അതിഥികളെ ആനയിച്ചു. പ്രഭുവായ ഹിമവാൻ പറഞ്ഞു:—"കാറില്ലാതെ മഴ പെയ്തിരിക്കുന്നു. പൂവിനു മുമ്പു തന്നെ കായ് കാച്ചിരിക്കുന്നു. നിനച്ചിരിയാത്ത സമയം നിങ്ങൾ വന്നുചേർന്നതു നിമിത്തം, ഞാൻ ധന്യനായി. ഞാൻ ഇന്നു പർവ്വതരാജാവായി. എനിക്കു് ദേഹശുദ്ധിയും ലഭിച്ചിരിക്കുന്നു. ഭോ! ബ്രാഹ്മണശ്രേഷ്ഠന്മാരെ! നിങ്ങൾ സജ്ജന സംസർഗ്ഗമില്ലാത്ത എന്റെ ഉടജത്തെ ദർശിച്ചു; പാദസ്പർശം ചെയ്തു: ഇവിടം സാരസ്വത തീർത്ഥം പോലെ പരിശുദ്ധമായി. ഞാൻ ഭവാന്മാരുടെ ദാസൻ തന്നെ. ഞാൻ ഇപ്പോൾ പുണ്യവാനും ആയി. ഭവാന്മാർ ഇവിടേക്കു വരാമെന്നു വച്ചതു്, എന്തിനായിരിക്കുമോ? ഞാനും എന്റെ ഭാര്യ മേനയും, മകൾ കാളിയും, മകൻ സുനാഭനും, ഭവാന്മാരുടെ ആജ്ഞാവഹരാണ്. വിശേഷിച്ചു സംഗതി വല്ലതുമുണ്ടെങ്കിൽ പറഞ്ഞു കേട്ടാൽ കൊള്ളാമെന്നുണ്ടു്." മഹർഷിമാർ വൃദ്ധനായ അംഗിരസ്സിനെ നോക്കി. അംഗിരസ്സു പറഞ്ഞു:—"അല്ലയോ കുലഗിരി കുലതിലക! അങ്ങയുടെ വിനയവും ഔദാര്യവും ഞങ്ങളെ അത്ഭുതപരതന്ത്രരാക്കിയിരിക്കുന്നു. അങ്ങയുടെ ഉയരത്തെ ജയിക്കുവാൻ അങ്ങയുടെ പുണ്യത്തിനു മാത്രം കഴിയും. ഞങ്ങൾ വന്നകാര്യം പറയട്ടയോ? സാക്ഷാൽ പരമശിവൻ, അങ്ങയുടെ അതിഥിയായി ഇവിടെ തപസ്സു ചെയ്ത പ്രഭു, സകല സജ്ജന നമസ്കൃത ചരണ കമലദ്വയൻ — അങ്ങയുടെ പുത്രിയും പരമ താപസിയും ആയ ഈ മഹാകാളിയെ വേളി കഴിക്കണമെന്നു് വാഞ്ഛിക്കുന്നു. പ്രഭോ! അങ്ങയുടെ പുത്രി ലോകമാതാവായി, സർവ്വ ദേവന്മാരും സകല ഋഷികളും നമസ്കരിക്കേണ്ട മകളുടെ അച്ഛനായ ഹിമാലയ മഹാചലം, പരമശിവന്റെ ശ്വശുരനമായി. അങ്ങയുടേയും മാതാവായ മേനയുടേയും അഭിപ്രായം അറിയുവാനും, ശേഷം വേണ്ടുന്ന കാര്യങ്ങളെക്കുറിച്ചു് നിശ്ചയം ചെയ്യുവാനും, ആയി, ഭഗവാൻ ഞങ്ങളെ ഭരമേല്പിച്ചിരിക്കുകയാണ്. ഞങ്ങൾ അപേക്ഷിക്കുന്ന വധു മഹാകാളിയാണ്. വരൻ പരമശിവനാണു്; ദാതാവായ അങ്ങു് ആലോചിച്ചു് സർവ്വമംഗള മായതിനെ അനുഷ്ഠിക്കുക." സുപ്രസന്നനായ ഹിമവാൻ പറഞ്ഞു:—"ഭോ ദ്വാരപാല! ഗന്ധമാദന! കുലഗിരികളും ജ്ഞാതികളായ സർവ്വന്മാരും, ഈ ക്ഷണത്തിൽ ഇവിടെ വരുത്തുവാൻ വേണ്ട നടപടി നടത്തുക." മനോജവനാ

യ ഗന്ധമാദനം പ്രത്യേകം പ്രത്യേകം ക്ഷണിച്ചതനുസരിച്ച്, മഹാമേരു മുതലുള്ള സകല മലകളും ഹിമാലയാചലത്തിന്റെ വിശാലമായ സദസ്സിൽ, കനകാസനങ്ങളിൽ, ഉപവിഷ്ടന്മാരായി. ഹിമവാൻ മേനയേയും കാളിയേയും സദസ്സിലേക്കു ക്ഷണിച്ചു. വാഗ്മിയായ ഹിമവാൻ പറഞ്ഞു:—"അല്ലയോ ജ്ഞാതികളെ! അനേകം ബ്രഹ്മർഷികൾ ഇവിടെ അതിഥികളായി വന്നിരിക്കുന്നതു് നിങ്ങൾ കാണുന്നുവോ? ഇവർ വന്നിരിക്കുന്നതു് എന്റെ മകൾ കാളിയെ മഹാദേവൻ വരിക്കുന്നു എന്നും, അതിലേക്കു നാം സമ്മതിക്കണമെന്നും, പ്രസ്താവിക്കുവാനായിട്ടാണ്. എന്നാൽ അതിലേക്കു മറുപടി പറയേണ്ട ഭാരം, ബന്ധുക്കളായ നിങ്ങൾക്കത്രേ', പർവ്വത പ്രഭുക്കന്മാർ പ്രസന്നന്മാരായി പറഞ്ഞു:—"പരമശിവൻ ചെയ്ത പ്രാർത്ഥനമൂലം പർവ്വതവംശം അനുഗൃഹീതമായി. ജാമാതാവു് സകല സജ്ജന സമ്മതനാണ്. ഈ വിവാഹം ഞങ്ങൾക്കു ബോധിച്ചു." കാളി തല കുനിച്ചു. മേന പുഞ്ചിരിതൂകി; പറഞ്ഞു:— മഹാപ്രഭോ! ഹിമാലയ! ഈ വിവാഹം ദേവകാര്യാർത്ഥം നടക്കുന്നതാണെന്നും, ഈ കാളിയുടെ ഒരു കുട്ടി താരകൻ മുതലായവരെ വധിച്ച് ജഗത്‌രക്ഷ ചെയ്യേണ്ടതാണെന്നും മുമ്പുതന്നെ പലഋഷിപത്നികളും പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്." ഹിമവാൻ പറഞ്ഞു:—"ഭോ തപോധനന്മാരെ! പരമശിവൻ ഇവിടെ വന്നുകയറിയ മുഹൂർത്തത്തിൽ ഞാൻ ധന്യനായി. പരമശിവന്റെ പാദമൂലമല്ലാതെ ഞങ്ങൾക്കെന്താണ് ഗതി! കുഞ്ഞേ! കാളി! മഹർഷിമാരെ നമസ്കരിക്കുക. മഹർഷിമാരെ! നിങ്ങൾ നല്ലതു വരുവാൻ ഇവളെ അനുഗ്രഹിക്കുക." എല്ലാവരും സന്തോഷിച്ചു, അരുന്ധതി കാളിയെ മടിയിൽ ഇരുത്തി മൂർദ്ധാവിൽ ചുംബിച്ചു. അംഗിരസ്സു പറഞ്ഞു:—"പർവ്വതരാജൻ! മറ്റെന്നാൾ മൈത്രമുഹൂർത്തത്തിൽ മഹാദേവൻ മഹാകാളിയെ ലോകാനുഗ്രഹത്തെ പുരസ്കരിച്ച് പാണിഗ്രഹം ചെയ്യുന്നതാണ്. ഞങ്ങൾ പുറപ്പെടട്ടേ" മഹർഷിമാർ മന്ദരം മലയെ പ്രാപിച്ചു നടന്ന സംഭവങ്ങളെ വിവരിച്ചു. എല്ലാവരും സന്തുഷ്ടരായി. എല്ലാടവും പരമമംഗളമായി. പരമശിവനും ഭൂതഗണങ്ങളും മഹർഷിമാരും മേൽ നടക്കേണ്ടും കാര്യങ്ങളിൽ ശ്രദ്ധ പതിച്ചു. ഹിമാലയമാകട്ടെ പുത്രനായ സുനാഭനോടു പറഞ്ഞു:—

"ഭോ പർവ്വത! ഗഹന നിർദ്ധരകാന്താര കാന്തിമൻ! മുഹൂർത്തം അടുത്തുപോയി, വരനും സഹചരന്മാരും വന്നുചേരുവാൻ താമസമില്ല. ബ്രഹ്മാവു്, വിഷ്ണു മുതലായ സകല ദേവപ്രഭുക്കന്മാരും, മന്ദരം മലയിൽ ചെന്നിട്ടുണ്ടുപോലും; ദേവന്മാർ ഉടനെ അങ്ങോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു; വരനോടുകൂടെ വളരെപ്പേർ വരും; ദേവപ്രഭുക്കന്മാരൊക്കെയും വരും. അങ്ങു വിശ്വകർമ്മാവിനെ വരുത്തി, അതിഥികളുടെ നിലയ്ക്കു യോജിച്ച കനകമണി മണ്ഡപങ്ങളെ ഇവിടെ തയാർ ചെയ്യുവാൻ ചട്ടം ചെയ്യുക; നഷ്ടമാക്കുവാൻ സമയമില്ല; സുനാഭ! ഈ ഭാരം വഹിക്കുവാൻ ഞാൻ ആളല്ല; അങ്ങു് എല്ലാ സംഗതികളിലും മനസ്സിരുത്തണം; ക്ഷണിക്കേണ്ടിയവരെ ഒക്കെയും ക്ഷണിക്കണം; ക്ഷണിക്കപ്പെട്ടതിൽ വരുന്നവർ ആര്, വരാത്തവർ ആര്, എന്നു് അന്വേഷിക്കണം; വരാത്തവർ വരാത്തതിനു മൂലം എന്താണെന്നു് അറിഞ്ഞു വീണ്ടും ക്ഷണിച്ചു വരുത്തണം." സുനാഭൻ നമസ്കരിച്ചു; ബദ്ധശ്രദ്ധനായി. വിശ്വകർമ്മാവു വന്നു. ഘടികകളിൽ, ഘടികകളിൽ, പ്രൗഢസൗധങ്ങൾ നൂതനങ്ങളായി ഉയർന്നു.

പൊന്നുകൊണ്ടുള്ള ഗൃഹങ്ങൾ തീർത്തീടിനാൻ
ഒന്നുരണ്ടല്ലൊരു നൂറു നൂറായിരം
ഭിത്തികൾ തൂണുക ളങ്കണ ജാലവും
സംഖ്യയില്ലാതൊരു മാളിക കൂട്ടവും
ചിത്രഗൃഹങ്ങളും നല്ല രംഗങ്ങളും
ചിത്രങ്ങളായുള്ള വാപി കൂപങ്ങളും
അംഭോജ പൂർണ്ണ വിമല ജലങ്ങളായ്
സ്വർണ്ണ സോപാനങ്ങളായ നദികളും
നന്ദന തുല്യമാ മുദ്യാന ജാലവും
നന്നായ് ചമച്ചാ നസംഖ്യമായ് തത്ക്ഷണം
അങ്കണം, തൂണുകൾ, മണ്ഡപവും, സൌധ-
പംക്തികൾ, നല്ലൊരു മാളിക കൂട്ടവും.
മന്ദിര ജാലങ്ങ ളെന്നിവ യൊക്കെയും
പൊന്നു കൊണ്ടല്ലാതെ കാണ്മതി ന്നില്ലഹോ.
പട്ടുകൾ കൊണ്ടു വിതാനിച്ചു നിളവേ
പെട്ടെന്നു മൌക്തിക ദീപങ്ങൾ തൂക്കിനാൻ.
സ്വച്ഛ സ്ഫടികങ്ങൾ കൊണ്ടുള്ള ദീപങ്ങൾ
വച്ചു നിരക്കവേ രത്ന ദീപങ്ങളും.
ഉല്പല പങ്കജ മാലകളും നല്ല,
കർപ്പൂര പ്പൂമാല, പിച്ചക മാലയും
മുല്ല ചേമന്തിയും, ചമ്പക മാലയും
എല്ലാം നിരക്കെ യലങ്കരി ച്ചങ്ങനെ
വാഴക്കു ലകൾ, പഴുക്കാ ക്കുലകളും
ചൂഴവും, തേങ്ങാക്കുലകളും, തൂക്കിനാൻ.
മിന്നും കനക പ്പൊടികൾ നിറച്ചുള്ള
അഷ്ടഗന്ധങ്ങളും, ധൂപിച്ചു നീളവേ
പുഷ്പമോദം വാദ്യഘോഷം തുടർന്നതേ.
നില പലതു നിഖില മപി കനക മണി നിർമ്മിതം
നീല വൈഡൂര്യങ്ങൾ, കാലിണ കല്ലുകൾ

---

പ്രസ്തുതവിവാഹത്തിനു മേന ആദ്യം വിരോധം പറഞ്ഞുഎന്നും, അരുന്ധതിയുടെ അനുനയംനിമിത്തം സമ്മതം നല്കി എന്നും മലയാളകഥകളിൽ ഒരു ഉപകഥഉണ്ട്. എന്നാൽ അങ്ങനെ ഒരുഭാഗം വാമനപുരാണത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. മഹാദേവൻ അയച്ച ആളുകളുടെ കൂടെ, ഭാവി നിരീക്ഷകനായ മഹാദേവൻ അരുന്ധതിയെക്കൂടി അയച്ചതിനെക്കുറിച്ച് ആലോചിച്ചാൽ മേന വിരോധം പറയുകയും ആ ഘട്ടത്തിൽ അരുന്ധതി ഉപയോഗപ്പെടുകയും ചെയ്തു എന്ന ഉപകഥയിൽ സാംഗത്യംഉണ്ട്.

ഹിമാലയത്തിന്റെ പുത്രനെന്നു പ്രസിദ്ധിയുള്ളതു് മൈനാകം മലയാണ്, മൈനാകവും സുനാഭനും ഒന്നുതന്നെ.

നില മവിടെ യതി മൃദുല സുരഭില മണിമയം
നീളം ത്രിയോജനം വീതി നല്‍ ക്കാതമാം
തരള രുചി മുരല്‍ നിലയില്‍ വളയലുകള്‍ വാവട
തട്ടും തുലാങ്ങളും, തൂണുകള്‍ ഭിത്തിയും
പല മണിക ളിട കലരെ നിരുപധിക ശില്പവും
പട്ടുനിറം പൂച്ചു പാവകള്‍ ചിത്രവും
ജന നയന ഹൃദയ ഹര മരുതു പുകഴുവാന്‍ പണി;
ജാംബൂനദ ഫലകംകൊണ്ടു മേച്ചിലും
ഒരു നിലയില്‍ ബഹു പണികള്‍, മറ്റുനിലയില്‍ വെണ്‍പട്ടു-
മൊന്നിട യിട്ട പതിനായിരം പൊന്നില
സകല നിലകളിലു മുടനു പരി നില മൌലിയില്‍
താഴിക കുംഭങ്ങ ളമ്പോടു കാണ്കയാല്‍
സഭയ തര മതു പൊഴുതു സരസിരുഹ സംഭവന്‍
സത്യലോകസ്ഥിതന്‍ മേല്പോട്ടു നോക്കിനാന്‍.
ഇത്ഥമലങ്കാര ഘോഷങ്ങ ളൊക്കെയും
വിസ്തരി ച്ചീടുവാ നാളല്ല ഞാനെടോ
വൃത്രാരി തന്നുടെ മന്ദിരം തന്നിലും
ഇത്ര വിചിത്രങ്ങ ളില്ലെന്നു നിര്‍ണ്ണയം.

ക്ഷണിക്കപ്പെട്ട അതിഥികള്‍ ലക്ഷങ്ങളായ പാര്‍ഷദന്മാരോടുകൂടെ ചെന്ന്, അവരവക്കായി നിയമിക്കപ്പെട്ടിരുന്ന സൌധങ്ങളില്‍ സ്ഥാനം പിടിച്ചു. പതിന്നാലു ലോകങ്ങള്‍ക്ക് ആധാരമായ കനകമയനായ മഹാമേരു വന്നു! ശ്വേതന്‍, നീലന്‍, ശൃംഗവാന്‍ എന്നിവര്‍ വടക്കുനിന്നുവന്നു; നിഷധം, ഹേമകൂടം, വിന്ധ്യന്‍, എന്നിവര്‍ തെക്കുനിന്നു വന്നു; സുധാശ്വം, കുമുദം, മാല്യവാന്‍, എന്നിവര്‍ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വന്നു; കുരംഗം, ത്രികൂടം, പതംഗം, ഋഷഭം, ത്രിശൃംഗം, പവനന്‍, പാരിയാത്രന്‍, ഹേമകൂടം, കുടചമല, സഹ്യാദ്രി, ഗോവര്‍ദ്ധനം, മഹേന്ദ്രം മുതലായ അനേകം അനേകം മലകളും, കുന്നുകളും, പുറകെ പുറകെ പറന്നിറങ്ങി. ശതശൃംഗം, പുഷ്പവര്‍ഷം, ക്രൌഞ്ചം, ഹിരണ്യകൂടം, സഹസ്രശ്രുതി മുതലായ പര്‍വ്വതങ്ങള്‍ ദ്വീപാന്തരങ്ങളില്‍ നിന്നും ചെന്നിരുന്നതായി പ്രസ്താവമുണ്ട്. ഗന്ധമാദനം മല അതിഥികളെക്കണ്ടു തൃപ്തനായി; ഹിമവാന്റെ സന്നിധിയില്‍ അറിയിച്ചും, അതിഥിപൂജാവിധികളില്‍ അഭിമന്ത്രിതനായിരുന്ന ആ വൃദ്ധപര്‍വ്വതം വേണ്ട സ്ഥാനങ്ങളില്‍ സ്വാഭിപ്രായം ഉപയോഗിച്ചും, ഇവിടെയും, അവിടെയും, എവിടെയും സന്നദ്ധത പ്രദര്‍ശിപ്പിച്ച്, തെളിഞ്ഞു നടന്നു. ത്രിലോക പ്രസിദ്ധകളായ സുന്ദരികളൊക്കെയും അന്തഃപുരത്തില്‍ വിമാനങ്ങളില്‍ പറന്നിറങ്ങി; അരുന്ധതി, മേനയെ സഹായിച്ചും, മേനയെ നയിച്ചും, സര്‍വ്വനായികാത്വം വഹിക്കുന്നു; കര്‍ദ്ദമപ്രജാപതിയുടെ പുത്രികളും മരീചി മുതലായ ബ്രഹ്മപുത്രന്മാരുടെ ഭാര്യമാരും, ആയ കല, അനസൂയ, ശ്രദ്ധ, ഹവിര്‍ഭുക്ക്, ഗതി, ക്രിയ, ഖ്യാതി, ശാന്തി എന്നിവരൊക്കെയും അടുത്തടുത്തു വിമാനങ്ങളില്‍ വന്ന്, അരുന്ധതിയെ കണ്ട് കുശലം പറഞ്ഞ്, കാളിയെക്കണ്ട് മൂര്‍ദ്ധാവില്‍ ചുംബിച്ച്, അനുഗ്രഹിച്ച്, സാഷ്ടാംഗപ്രണാമം ചെയ്യുന്നു; അന്തഃപുരസ്ത്രീകള്‍ ആര്‍ത്ത്, തകര്‍ത്ത്, കുരവയിട്ട്, ആ ലോകമാതാക്കളെമാനിച്ചു. മുമ്പേതന്നെ അവിടെ ചെന്നിരുന്ന ദത്തന്‍, ദുര്‍വ്വാസാവ്, സോമന്‍ അഗസ്ത്യന്‍, വിശ്രവസ്സ്, മുതലായവര്‍, അനസൂയ, ഹവിര്‍ഭുക്ക, മുതലായ മാതാക്കന്മാരെക്കണ്ട് കുശലം പറഞ്ഞ്, സാഷ്ടാംഗപ്രണാമം ചെയ്ത്, അനുഗ്രഹം വാങ്ങുന്നു. ലോപാമുദ്ര ചിരിച്ചുവന്നു. വിനത വന്നുകയറി, "മഹാലക്ഷ്മി വന്നുവോ, ഗരുഡന്‍ വന്നിരുന്നുവോ," എന്ന് അന്വേഷിച്ചശേഷം, മുമ്പേതന്നെ വന്നിരുന്ന കദ്രുവിനോട് ഇണങ്ങി നടന്നു; ഗംഗ തെളിഞ്ഞുവന്നു; ഇന്ദ്രാണി അമൃതപേടകം എടുപ്പിച്ചു വന്നു; സരസ്വതി അരയന്നങ്ങളെ പൂട്ടിയ രഥത്തില്‍ പാടിവന്നു; ആ പരമ മാതാവിന്റെ ആഗമനത്തെ, തുടിപടഹ കിട്ടു പിടികളുടെ ചട പട രടനം കൊണ്ട് സഭാസ്ഥിതന്മാര്‍ അറിഞ്ഞു; ആകാശത്തെ കലുഷി, ഭൂമിയെ ഇളക്കിക്കൊണ്ട് കനകകോമളനായ പക്ഷിപ്രഭു, അവതരിച്ചു; അതിന്റെ പുറത്തുനിന്ന് മഹാലക്ഷ്മി അവതരിച്ചു; ഭേരീ മൃദംഗ പണവ പ്രണാദം കൊണ്ട്, അന്തരീക്ഷം മുഖരിതമായി. പേരെടുത്ത സ്വര്‍ഗ്ഗസ്ത്രീകളൊക്കെയും അവിടെ അവതരിച്ചു. കുശലം പറഞ്ഞും, വര്‍ത്തമാനം അറിഞ്ഞും, സമ്മാനങ്ങള്‍ വാങ്ങിയും, പ്രമുദിതരായ പ്രമദാ പ്രഭൃതികളെ കൊണ്ട്, ഹിമാലയ മഹാചലം സവിശേഷം ശോഭിച്ചു. സോമപ്രഭ, വിജയ മുതലായ കാളീസഖികള്‍, മേനയുടെ നേതൃത്വത്തില്‍ ഓടിനടന്നു. മഹാകാളി, സ്നാനപരിശുദ്ധ യായി. ഇന്ദ്രാണി ഉടുപ്പിച്ചു; മഹാലക്ഷ്മി ഭൂഷാപേടകം തുറന്നു വച്ചു; കുബേരന്റെ മാതാവായ ഇഡബില ആഭരണം അണിയിച്ചു; "നെററിക്ക് ഒരു കുങ്കുമപ്പൊട്ട് വിശേഷാല്‍ തൊടണമെന്ന് സോമപ്രഭ അര്‍ത്ഥഗര്‍ഭമായി പറഞ്ഞു: ദേവി മഹാകാളി ലീലാപത്മം കൊണ്ട്, സോമപ്രഭയെ അടിച്ചു. "ചാരനിറമുള്ള ഈ പട്ടുകുപ്പായം ദേവിക്ക ഇഷ്ടമാകുമോ" എന്ന് വിജയ ചിരിച്ചുകൊണ്ടു ചോദിച്ചു. "സമയം അതിക്രമിക്കുന്നു" എന്ന് അരുന്ധതിയും, മേനയും ശാസിച്ചു. നന്ദന ദേവതകൊണ്ടുവന്ന മലര്‍ മാലകളൊക്കെയും എവിടെ യാണെന്ന്, കുമാരനായ സുനാഭനോടു ചോദിച്ചറിയണം എന്ന് ഒരു ഗജഗമന വിളിച്ചുപറഞ്ഞു. "കഴുത്തിലിടുവാന്‍ ഈ വകയൊന്നും ആവശ്യമില്ല. മഹാലക്ഷ്മി കൌസ്തുഭം കൊണ്ടു വന്നിട്ടുണ്ട് എന്ന് എനിക്കു സൂക്ഷ്മമായി അറിയാം.'' എന്ന് ഒരു വൈകുണ്ഠ പാര്‍ഷദ അരുന്ധതിയുടെ കാതില്‍ മന്ത്രിച്ചു. "വേഷം എത്ര വിശേഷമായാലും എഴുന്നള്ളത്തു കാളപ്പുറത്തും, തൊഴില്‍ ചെണ്ടക്കൊട്ടും, കിടപ്പു ശ്മശാനത്തിലും, അല്ലയോ എ

ന്ന് രഹസ്യം പറഞ്ഞ ഒരു ശഠയോട്ട്, "ചിന്തയെ സല്പഥങ്ങളിൽ നിർത്തുക; ഇവിടെ സന്നിഹിതന്മാരായിരിക്കുന്നവരിൽ അനേകരും, ചിന്തകളെ പ്രത്യക്ഷം ഗ്രഹിക്കുന്നവരാണ്" എന്ന് ഒരു പരമസ്ത്രീ വിവേകം ഉപദേശിച്ചു. "ആഭരണങ്ങൾ ഇവളെ അണിയുന്നുവോ, ആഭരണങ്ങളെ ഇവൾ അണിയുന്നുവോ, "എന്നു നിർണ്ണയിക്കുവാൻ ബൃഹസ്പതിയും ആളല്ല" എന്ന് ഒരു ബുദ്ധിശാലിനി അതിശയം കൂറി. "ഇനി മതിയാക്കുക; ഇത്രവളരെ പൊന്ന് ഈ കുഞ്ഞ് ചുമക്കുന്നുമോ; മുലക്കച്ച കെട്ടുക; അരഞ്ഞാൺ കൊളുത്തുക;" എന്നു മേന സമയത്തിന് അതിരു കുറിച്ചു.

മഹർഷിമാർ ചെന്ന് ഹിമവാന്റെ സന്നദ്ധതയെക്കുറിച്ച് പ്രസ്താവിച്ച ഉടനെ മനസ്സു തെളിഞ്ഞ് പരമശിവൻ കൈലാസത്തേക്കു എഴുന്നള്ളി. വിവാഹമഹോത്സവത്തിനു കൈലാസത്തിൽ നിന്നു ഹിമാലയസൗധത്തിലേക്കു പുറപ്പെടണമെന്നാണ്, ഭഗവാൻ നിശ്ചയിച്ചത്. വളരെക്കാലമായി ഉപേക്ഷിക്കപ്പെട്ടിരുന്ന കൈലാസമല, വീണ്ടും ജന്മസാഫല്യത്തെ അടഞ്ഞ്, പൂക്കളേയും, തളിരുകളേയും ഇളക്കി, കൈകളെക്കൊണ്ടെന്നതുപോലെ, ഭഗവാനെ ക്ഷണിച്ചു. മയിലുകൾ നൃത്തം ചെയ്തും, കുയിലുകൾ പാടിയും, ഭഗവാനു സ്വാഗതം പറഞ്ഞു. പ്രേത ഭൂത പിശാചങ്ങൾ കൂകി അട്ടഹസിച്ച്, വിജയഭേരി മുഴക്കി. കാററുകൾ കൈലാസത്തു നിന്ന് ഹിമാലയത്തിലേക്കും, ഹിമാലയത്തിൽ നിന്നു കൈലാസത്തിലേക്കും വീശി. മരങ്ങളും വള്ളികളും പൂത്തുകായ്ച്ച് ഹിമാലയത്തിലേക്കു നോക്കി, വന്നുകയറാനുള്ള മഹാഭാഗ്യത്തിന്, ധന്യവാദം ചെയ്യുവാൻ സന്നദ്ധരായി നിന്നു. മന്ദരം മലയിൽനിന്നു തന്നെ പ്രേഷിതന്മാരായ ദൂതന്മാർ ക്ഷണിച്ച അതിഥികൾ, സ്ഥാനത്തിനും സന്ദർഭത്തിനും യോജിച്ച ഗൗരവത്തോടുകൂടെ, വരവു തുടങ്ങി. രുദ്രന്മാർ പതിനൊന്നും, അവരുടെ ഭാര്യമാരും, പുത്രന്മാരും, ഒന്നാമതായി വന്നു കയറി, ബഹുമുഖമായ ഉത്സവത്തിന്റെ ഓരോ വകുപ്പുകളിൽ നേതൃത്വം കൈയേററു. ആദിത്യന്മാർ പന്ത്രണ്ടുപേരും യോജിച്ച്, പ്രഭയും, സർവമംഗളങ്ങളും, സർവസ്ഥാനങ്ങളിലും, വ്യാപരിക്കുമാറു സ്ഥാനങ്ങളിൽ സ്ഥാനങ്ങളിൽ നിന്നു. വസുക്കൾ എട്ടുപേരും കൈലാസത്തിൽ കയറി; കൈലാസം സർവരത്നങ്ങളുടെ നിലയനമായി. അശ്വിനികൾ താമസമുറപ്പിച്ച കൈലാസത്തിൽ നിന്നു വൃദ്ധത, ഗ്ലാനി, തന്ദ്രി, മുതലായ നിരൈശ്വര്യ സൂചനങ്ങൾ, ലോകാന്തരങ്ങളെ അഭയം പ്രാപിച്ചു. മുപ്പത്തി മൂന്നു ദേവന്മാരോടുകൂടെ, മുപ്പത്തിമുക്കോടി പാർഷദന്മാരാണു പോലും, ആ ദിവസങ്ങളിൽ, കൈലാസത്തിൽ താമസിച്ചത്. ദ്വീപാന്തരങ്ങളിൽ നിന്നും ജ്യോതിർഗോളങ്ങളിൽനിന്നും പൌരന്മാരും പാർഷദന്മാരും ലക്ഷക്കണക്കിനു കൈലാസത്തിൽ അവതരിച്ചതു നിമിത്തം, മുമ്പറിഞ്ഞിട്ടില്ലാത്ത ഭാരത്തെ ജംബൂദ്വീപം അറിഞ്ഞു. ഭൂലോകത്തിന്റെ കേന്ദ്രം മാറിപ്പോകുന്നതായി സംശയിച്ച അനന്തൻ, ശിരസ്സിനെ ഒരു വശത്തേക്കു ചരിച്ചു പിടിച്ചു. ഭൃഗു, ദേവലൻ, ഗാലവൻ, ഭരതൻ, ശൗനകൻ, കപിലൻ, പൈലൻ, അഗസ്ത്യൻ, കണാദൻ, പിംഗലൻ, കശ്യപൻ, കണ്വൻ, വിഭണ്ഡകൻ, മൃകണ്ഡു മുതലായ പരമ പാവനന്മാരൊക്കെയും, സ്വഗൃഹത്തിലെന്നതുപോലെ, സ്വതന്ത്രരായി നടന്നു. നാരദൻ താളം പിടിച്ചു. തുംബുരു പാടി. ഹാഹാ! ഹൂ-ഹൂ, വിശ്വാവസു, ചിത്രരഥൻ, മുതലായ ഗായകന്മാരൊക്കെയും സ്വരസമ്പന്നതാകളകളം പെരുക്കി. കാർക്കോടകൻ, മണിനാഗൻ, ശംഖശിരസ്സ്, കാളിയൻ, പുഷ്പദംഷ്ട്രൻ, മുതലായ മഹാസർപ്പത്താന്മാർ വന്നവഴിക്കു തന്നെ, ശിവശരീരത്തിൽ, സ്വച്ഛന്ദം വിഹരിച്ചു. ദിക്പാലകന്മാർ, ഇന്ദ്രൻ മുഖേന വീരഭദ്രനെ വിവരം അറിയിച്ച്, കൃത്യസന്നദ്ധരായി. അരയന്നം പൂട്ടിയ രഥത്തിൽ, ബ്രഹ്മാവു സദസ്സിൽ, ചെന്നിറങ്ങി. അതുവരെയും, അവിടെച്ചെന്നു ചേരാഞ്ഞ സകല ഋഷികളും,— വാലഖില്യന്മാർ, സനകൻ, മുതലായവർ—ബ്രഹ്മാവോടൊരുമിച്ചുണ്ട്. ലക്ഷം ലക്ഷം വൈകുണ്ഠ പാർഷദന്മാരോടൊരുമിച്ച്, ഗരുഡന്റെ പുറത്ത്, സാക്ഷാൽ നാരായണനും എഴുന്നള്ളി. ചെന്നവരെ, നിന്നവർ, സ്വീകരിച്ചു. നിന്നവർ സുഹൃത്തുകളെയും, ജ്ഞാതികളെയും, സജ്ജനങ്ങളേയും, അന്വേഷിച്ച്, കണ്ടുപിടിച്ച്, സ്വൈരസല്ലാപം ചെയ്തു. "താരകാസുരൻ നശിച്ചു" എന്നു ചിലർ; ഹിമവാൻ ധന്യനായി എന്നു പലർ; "പരമ കഠിനമായ തപസ്സ് അനുഷ്ഠിച്ച മഹാകാളി അർഹതരയാണ്" എന്ന് അനേകർ; "പരമശിവൻ ലോകാനുഗ്രഹം ചെയ്യും" എന്നു സകലന്മാർ. വിഷ്ണുവും ശിവനും ഒരുമിച്ചിരുന്നു. ബ്രഹ്മാവു കൂടെ ഇരുന്നു. ഇന്ദ്രൻ സമീപത്ത് ഇരുന്നു. പരമ പുരുഷന്മാർ സകല ലോക ഭാരങ്ങളെയും വിസ്മരിച്ച്, വിവാഹ മഹത്തെക്കുറിച്ചു തന്നെ, സംസാരിച്ചു, പ്രഹൃഷ്ടന്മാരായി. ബ്രഹ്മാവു പറഞ്ഞു:—"ഭോ മഹാദേവ! മുഹൂർത്തം അടുത്തിരിക്കുന്നു. സർവ സമർത്ഥനായ അങ്ങേയ്ക്കു തളർച്ചയാകട്ടെ, ഓർമ്മക്കുറവാകട്ടെ, ഉണ്ടെന്നു വിചാരിച്ചു പറക അല്ല. വല്ലതും തയ്യാറാവാനുണ്ട്, എങ്കിൽ അതിൽ ശ്രദ്ധ വയ്ക്കണം. ക്ഷണിക്കപ്പെട്ടവരുടെ വരവു നിലച്ചിട്ടില്ല. നോക്കുന്ന ദിക്കിലൊക്കെയും ദേവന്മാർ, സാദ്ധ്യന്മാർ, കിന്നരന്മാർ, യക്ഷന്മാർ, വിദ്യാധരന്മാർ, താ

ക്ഷസന്മാർ, ഉരഗന്മാർ, പിതൃക്കൾ, നാഗത്താന്മാർ, രാജർഷികൾ, ദേവർഷികൾ, ബ്രഹ്മർഷികൾ!—ഈ സദസ്സിനു സമം ഇതുതന്നെ. ഞങ്ങളൊക്കെയും ഭവാനോടൊരുമിച്ചു, ഹിമാലയ സൌധത്തിലേയ്ക്കു പുറപ്പെടുവാൻ സന്നദ്ധന്മാരാണു്." കുബേരൻ പറഞ്ഞു:—

"ഭഗവൻ! പരമശിവ! നിന്തിരുവടിയുടെ അടുക്കൽ എന്തു വിഭവങ്ങളെയാണു് ഞാൻ സമർപ്പിക്കേണ്ടതു്. സർവ്വ സൃഷ്ടികളെ അമ്മാനമാടുന്ന മഹാദേവനെ ആരു് അലങ്കരിക്കും? എങ്കിലും ഞാൻ സഖാവാണെന്നു, നിന്തിരുവടി തന്നെ പലപ്പോഴും പ്രസ്താവിക്കാറുള്ളതാണല്ലോ. ഞാൻ ധനപതിയാണെന്നു് ഒരു സ്ഥാനവും, ഭഗവാന്മാരായ മൂന്നുപേരും ചേർന്നു് എനിക്കു കല്പിച്ചു നൽകിയിട്ടുമുണ്ടു്. ഇതൊക്കെയും ആലോചിച്ചു്, ഞാൻ ഏതാനും ആഭരണങ്ങളെ കൊണ്ടുവന്നിരിക്കുന്നു. അവയെ ഉപയോഗിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി. ഹിമാലയം സർവ്വ രത്നങ്ങളുടെ നിലയനമാകയാൽ, മഹാകാളി ലോകോത്തരങ്ങളായ ആഭരണങ്ങളെ അണിഞ്ഞു കൊണ്ടു് വിവാഹ വേദികയിൽ പ്രവേശിക്കുന്നതായിരിക്കും. പരമശിവൻ മന്ദഹസിച്ചു. സഖാവായ പരമശിവൻ സ്വല്പം വിരൂപനാണെന്നും, പർവ്വത സദസ്സിൽ അപഹസിക്കപ്പെടരുതെന്നും, ദയാപൂർവ്വം ആലോചിച്ചുറച്ചു കുബേരന്റെ ശുദ്ധഗതിയെ സ്മരിച്ചാണു്, പരമശിവൻ മന്ദഹസിച്ചതു്. എന്നാൽ സഖാവിനു സുഖം തോന്നുമാറു് സഖാവു പറഞ്ഞു:—

"ആകട്ടെ കൊണ്ടുവരിക തന്നെ; എന്നാൽ വിരൂപനെ സുരൂപനാക്കുവാൻ ആഭരണം മതിയാകുമെന്നു്, എനിക്കു തോന്നുന്നില്ല." സന്തുഷ്ടനായ കുബേരൻ ഇറങ്ങിച്ചെന്നു് ആഭരണ പേടകങ്ങൾ രഥങ്ങളിലും വിമാനങ്ങളിലും വരുവാൻ ആജ്ഞ കൊടുത്തശേഷം, തിരികെ സഭയിൽ വന്ന സമയം—അഹോ! അവിടെ നിന്നതു് കോമളത തന്നെ, കളേബര മെടുത്ത സ്വരൂപ സുന്ദരനോ? പ്രാണൻ വീണ സ്വർണ്ണ പ്രതിമയോ? സമുദ്ര നിധികൾ പുരുഷ രൂപം ധരിച്ചതോ? ജടകൾ കിരീടമായി; ജടകൾക്കിടയിൽ ഗംഗയേയും പാമ്പുകളേയും കാണാതെയായി; കിരീടത്തിന്റെ മുകളിൽ ചന്ദ്രൻ പൂവായി; തീക്കണ്ണു, നെററിമേൽ തിലകമായി; രണ്ടു താമര കണ്ണുകൾ ലോകത്തിനു കുളിർമയെ കൊടുക്കുന്നു; പാമ്പായ കർണ്ണഭൂഷണം പൊന്നായ കുണ്ഡലമായി; സർപ്പഫണങ്ങളൊക്കെയും പതക്കങ്ങളായി; വാസുകി തോൾവളയായി; പന്നഗ മേഖല പൊന്നരഞ്ഞാണായി; കടുവാത്തോൽ മിനുത്ത പട്ടുമുണ്ടായി; മുക്കറയിട്ടു നിന്ന കാള, മദംപൊട്ടിയ നാല്ക്കൊമ്പനെപ്പോലെ, തലയെടുത്തു പിടിച്ചിട്ടുണ്ടു്. സർവ്വന്മാരും വിസ്മയിച്ചു. ബ്രഹ്മാവും വിഷ്ണുവും ശിവനും തമ്മിൽ മന്ദഹസിച്ചു. കുബേരൻ ലജ്ജിച്ചു്, തലകുനിച്ചു്, നിന്നു. പരമശിവൻ വാഹനത്തിൽ കയറി. വാദ്യഘോഷങ്ങളും ഘണ്ടാനാദങ്ങളും കൊണ്ടു് അന്തരീക്ഷം മുഖരിതമായി. ഗരുഡന്റെ പുറത്തു മഹാവിഷ്ണു, നാലു കൈകളെ നിവർത്തു പിടിച്ചു് അനുഗ്രഹിച്ചു കൊണ്ടു്, വലത്തു വശത്തു സന്നദ്ധനായി. അരയന്നത്തിന്റെ പുറത്തു ബ്രഹ്മാവു്, നാലു കൈകളെ നിവർത്തു പിടിച്ചു് അനുഗ്രഹിച്ചു കൊണ്ടു്, ഇടത്തു വശത്തു, സന്നദ്ധനായി. ഇന്ദ്രൻ ഐരാവതത്തിന്റെ പുറത്തു് എഴുന്നേററു നിന്നു് വെൺകൊററക്കുട നിവിർത്തു പിടിച്ചു. കാളിന്ദിയും, സരസ്വതിയും വെഞ്ചാമരം വീശി. ശങ്കര പാർഷദന്മാർ ലക്ഷക്കണക്കിനു്, അവരവരുടെ വാഹനങ്ങളിൽ, സന്നദ്ധന്മാരായി. ഭൃംഗീരടി, നന്ദികേശ്വരൻ, മണിമാൻ മുതലായ ഭൂതനായകന്മാർ എല്ലാവരിലും മുമ്പായി നടന്നു. അവരുടെ മുമ്പിൽ വീരഭദ്രൻ നടനടയോ വിളിച്ചു.

തിമിലയൊടു പറനിരകൾ ചെറു പറകൾ ചെണ്ടകൾ
തിത്തികൾ നാഗസ്വരങ്ങൾ ചീനക്കുഴൽ
തകിൽ പണവം ഉരവ വക ബഹു ധവള കംബുക്കൾ
തംബുരു വീണകൾ രാവണ ഹസ്തവും
കടു മുരളി കറു മുരളി കാഹളം നേർക്കുഴൽ
കൊമ്പു ചിന്നം മുഖവീണ കടുന്തുടി
കടുതടി തകിടു പിടികൾ മുരശു വിരലേറുകൾ
കൈയലസ്സും ഭേരി ഗോമുഖ മാനകം
അതി വിവിധ മപര മപി മിളിത രുതി വാദ്യഘോഷം
അണ്ഡകടാഹം മുഴക്കി നിരന്നുളം
കൊടികളൊടു കുടകളൊടു തഴകൾ സിതചാമര-
ക്കൂട്ടങ്ങളാലവട്ടങ്ങൾ ചുരാതികൾ
കതിന വെടി കുസുമവെടി യെലിവെടി പടക്കങ്ങൾ
കൈവെടി കമ്പവെടി യേറുബാണവും
അമരഗണ മുഖ മിളിത ജയ ജയ നിനാദവും
പ്രാഭവഘോഷം പറയാവതല്ല മേ
ആലവട്ടം കുട വെൺ ചാമരങ്ങളും
നീലത്തഴകളും നല്ല കൊടികളും
കൈക്കൊണ്ടു നില്പും ജനങ്ങളൊരു ദിശി
തിക്കി ത്തിരക്കി നടന്നു തുടങ്ങിനാർ.
കുന്നുകളെക്കാളുയര മേറീടുന്ന
പൊന്നണി ഞ്ഞാനക ളുണ്ടതൊരു ദിശി.
വെള്ളത്തിലെ ത്തിര തള്ളുന്നതു പോലെ
വെള്ളക്കുതിരകൾ തുള്ളി നടക്കുന്നു.
മിത്ര പ്രകാശങ്ങളായൊരു തേരുക-
ളെത്ര യുണ്ടെന്നു ഗണിച്ചു കൂടാ മേ
നാലു സമുദ്ര മൊരുമിച്ചതു പോലെ
കാലാളുകളും പരന്നി തൊരു ദിശി
ആനക ളേററ മലറുന്ന ഘോഷവും
ആനക ദുന്ദുഭി വാദ്യ ഘോഷങ്ങളും
നല്ല പണവം മുരശും തകിലുക-
ളെല്ലാ മടിക്കുന്ന ശബ്ദ ഘോഷങ്ങളും
തേരുകൾ നാദവും വാജികൾ നാദവും
പാരം മുഴങ്ങുന്ന ശംഖനാദങ്ങളും
ഭംഗിയേറീടും കുടകൾ കൊടികളും
തങ്ങളിൽ കൊണ്ടു ചട ചട ഘോഷവും

എന്നിവ ഘോഷങ്ങ ളെന്തു ചൊല്ലാവതും
ഒന്നു കലുങ്ങി പതിന്നാലു ലോകവും

അറുതിയില്ലാത്ത ആകാശ ഗംഗപോലെ ഒഴുകി ച്ചെന്ന പ്രജാസംഘം, ഹിമാലയ മഹാചലത്തിന്റെ ഉപത്യകകളിൽ, സംവത്തന പ്രളയജലം പോലെ നിറന്നു പരന്നു. വരന്റെ വരവു് അടുത്തതു് അറിഞ്ഞു്, വധുവിന്റെ ഭാഗത്തു്, ഉത്സാഹം കൊണ്ടു മുറുകി. രണ്ടു ഭാഗങ്ങളിലും, കൊട്ടും കുരവയും കോലാഹലവും പത്തിരട്ടിച്ചു. ഹരി, പ്രസന്നനായി വാഹനത്തിൽ നിന്നു് ഇറങ്ങി. അഗതന്മാരൊക്കെയും, വാഹനങ്ങളിൽ നിന്നു് ഇറങ്ങി. ഹരിയും അജനും ഇരുഭാഗങ്ങളിൽനിന്നു കൈകളെ ത്താങ്ങവേ, ഹരനാകട്ടെ, മണിമാൻ സമപ്പിച്ച മെതിയടികളിൽ ചവുട്ടി, മന്ദം, മന്ദം, മുന്നോട്ടു നീങ്ങി. പരമശിവൻ ഹിമവാനെ കണ്ടു് തല കുനിച്ചു. ഹിമവാൻ പരമശിവനെ കണ്ടു് തൊഴുതു. വരൻ വിവാഹ വേദികയിൽ കയറി, കാളിയും തോഴിഭേളും മാതാക്കളും അന്തഃപുരത്തിൽ നിന്നിറങ്ങി. തൊഴേണ്ടവരെ തൊഴുതു്, ദണ്ഡനമസ്കാരം ചെയ്യേണ്ടവരെ ദണ്ഡനമസ്കാരം ചെയ്തു്, പട്ടു പുതച്ച പാവ്തി—സപ്തഷികളും സനക പ്രമുഖന്മാരും അഗസ്ത്യനും മററു പരിശുദ്ധന്മാരെല്ലാവരും മന്ത്രജപം ചെയ്തുകൊണ്ടിരുന്നതും, ബ്രഹ്മാവു് പുരോഹിതനായതും, ആയ സദസ്സിൽ, വിവാഹവേദികയിൽ കയറി. ബ്രാഹ്മണർ പുണ്യാഹം തുടങ്ങി. മുനികൾ വേദോച്ചാരണം തുടന്നു. നാരദപ്രമുഖന്മാർ പാടി. മുഹൂത്തം ആസന്നമായി. പാവ്വതീ പരമേശ്വരന്മാരുടെ ഹസ്തങ്ങൾ ഒന്നോടൊന്നു സ്പർശിച്ചു. പാണിഗ്രഹണം നടന്നു. ലോകാനുഗ്രഹത്തിനു് ആധാരമായ ബന്ധം, പുരുഷനും പ്രകൃതിക്കും എന്നതുപോലെ, വാക്കിനും അത്ഥത്തിനും എന്നതുപോലെ, പരമേശ്വരനും പാവ്തിക്കും സിദ്ധമായി.

വേദിയന്മാരുടെ വേദ ഘോഷങ്ങളും
വൈദിക താന്ത്രിക മന്ത്ര ഘോഷങ്ങളും
മോദേന ദേവകൾ വാഴ്ത്തുന്ന ഘോഷവും
മേദുര മായുള്ള ദുന്ദുഭി ഘോഷവും
ഒപ്പം വിളിക്കുന്ന ശൃംഗ ഘോഷങ്ങളും
മററും പല പല വാദ്യ ഘോഷങ്ങളും
ഏററവും പൊങ്ങുന്ന കാഹള ഘോഷവും
ആശക ളൊക്കെയും സാധിച്ച ഭൂസുരർ
ആശീർ വചനങ്ങൾ ചൊല്ലുന്ന ഘോഷവും
വേണ്വര വീണാദി മനോഹര നാദവും
ഏണാക്ഷി മാരുടെ വായ്കുരൽ നാദവും
എന്നിവ ഘോഷങ്ങൾ കൊണ്ടു ലോകങ്ങളും
നന്നായ് മുഴങ്ങി കലുങ്ങി ക്ഷമന്തുതേ
പുഷ്പവർഷം ചെയ്തു ദേവകൾ മോദമോ-
ടപ്സര സ്ത്രീകളും നൃത്തം തുടങ്ങിനാർ.
ഗന്ധർവ്വ വൃന്ദവും പാടി ത്തുടങ്ങിനാർ

എന്തൊരു ഘോഷം പറയാവ തല്ലഹോ
നാനാ ജനങ്ങളും തന്നേ മറന്നുടൻ
ആനന്ദ വാരിധി മഗ്നരായ് വന്നുതേ.

അന്നു രാത്രി പരമേശ്വരനും അനേകം അതിഥികളും ഹിമാലയ സൌധങ്ങളിൽ തന്നെ താമസിച്ചു. പിറേറന്നു രാവിലെ, ബ്രഹ്മാ വിഷ്ണ്വാദി പ്രധാന അതിഥികളും യാത്ര പറഞ്ഞു. പരമേശ്വരനും പാവ്തിയും ഭൂതഗണങ്ങളും, ആൾക്കാരും, ഹിമവാൻ സ്വപുത്രിക്കായി ദാനംചെയ്ത ദാസീദാസന്മാരും, അവസാനമില്ലാത്ത ദ്രവ്യങ്ങളും, മന്ദരം മലയിലേക്കു നീങ്ങി. പരമസംപ്രഹൃഷ്ടന്മാരായ ഭൂതഗണങ്ങൾ, പാവ്തീ പരമേശ്വരന്മാരെ കൈലാസത്തിൽ സ്വീകരിച്ചുകൊണ്ടു് ഇങ്ങനെ പാടി:—

പാണിഗ്രഹേ പവ്വത രാജ പുത്ര്യാഃ
പാദാംബുജം പാണി സരോരുഹാഭ്യാം
അശ്മാന മാരോപയതഃ സ്മരാരെർ-
മന്ദസ്മിതം മംഗള മാതനോതു.

പാവ്വതീ മോഷധീ മേകാം അപണ്ണോ മൃഗയാമഹേ
ശൂലീ ഹാലാഹലം പീത്വാ യയാ മൃത്യുംജയോഽഭവത്

നമഃ ശിവായ നിശ്ശേഷ ക്ലേശ പ്രശമ ശാലിനേ
ത്രിഗുണ ഗ്രന്ഥി ദുർഭേദ ഭവ ബന്ധ വിഭേദിനേ

ബ്രഹ്മാദയോഽപി യദ പാംഗ തരംഗ ഭംഗ്യാ
സൃഷ്ടി സ്ഥിതി പ്രളയ കാരണതാം പ്രജന്തി
ലാവണ്യ വാരിനിധി വീചി പരിപ്ലുതായൈ
തസ്യൈ നമോഽസ്തു സതതം ഹരവല്ലഭായൈ

പാതു വോ നീലകണ്ഠസ്യ കണ്ഠഃ ശ്യാമാംബുദോപമഃ
കാളീ ഭുജലതാ യത്ര വിദ്യുല്ലേഖേവ രാജതേ

ഭസ്മാ സ്ഥോ രഗ ഫൂൽകൃതി സ്ഫുട ഭവൽ
ഭാലസ്ഥ വൈശ്വാനര-
ജ്വാലാ ഖിന്ന സുധാംശു മണ്ഡല ഗളത്
പീയൂഷ ധാരാ രസൈഃ
സംജീവ ദ്ഗജ ചമ്മ ഗജ്ജിത ഭയ
ഭ്രാമ്യൻ വൃഷാകർഷണ-
വ്യാസക്തഃ സഹസാഽദ്രിജോപഹസിതോ
നഗ്നോ ഹരഃ പാതു വഃ

മൌലൌ കിം നു മഹേശ മാനിനി ജലം
കിം വക്ത്ര മംഭോരുഹം
കിം നീലാലകവേണികാ മധുകരീ
കിം ഭ്രൂലതാ വീചികാ,
കിം നേത്രേ ശഫരൌ കിമു സ്തനയുഗം
പ്രേംഖ ദ്രഥാംഗദ്വയം
സാശങ്കാ മിതി വഞ്ചയൻ ഗിരിസുതാം
ഗംഗാധരഃ പാതു വഃ,

ചിന്താചക്രിണി ഹന്ത ചക്രിണി ഭിയാ
കഞ്ജാസനേഽഞ്ജാസനേ
നശ്യ ദ്ധാമനി തിഗ്മധാമനി ധൃതാ-
ശങ്ക ശശാങ്കേ ഭൃശം
ഭ്രശ്യ ച്ചേതസി ച പ്രചേതസി ശുചാ-
താന്തേ കൃതാന്തേ ച യോ
വ്യഗ്രോഭ്രുത് കട കാളകൂട കബളീ
കാരായ പായാത്സ വഃ.

കല്പാന്തഃക്രൂരകേളിഃ ക്രതു കദന കരഃ
കുന്ദ കർപ്പൂര കാന്തിഃ
ക്രീഡൻ കൈലാസകൂടേ കലിത കുമുദിനി-
കാമുകഃ കാന്തകായഃ
കങ്കാള ക്രീഡനോല്ലഃ കലിത കല കലഃ
കാലകാലീ കലത്രഃ
കാളിന്ദീ കാളകണ്ഠഃ കലയതു കുശലം
കോഽപി കാപാലികോ നഃ.

മൃണാള വ്യാള വലയാ വേണീ ബന്ധ കപർദ്ദിനി
ഹരാനുകാരണീ പാതു ലീലയാ പാർവ്വതീ ജഗത്.

ഔൽസുക്യേന കൃതത്വരാ സഹഭുവാ
വ്യാവർത്തമാനാ ഹ്രിയാ
തൈ സ്തൈർ ബന്ധു വധൂ ജനസ്യ വചനൈർ
നീതാഭിമുഖ്യം പുനഃ
ദൃഷ്ട്വാഽഗ്രേ വര മാത്ത സാധ്വസരസാ
കാളീ നവേ സംഗമേ
സംരോഹൽ പുളകാ ഹരേണ ഹസതാ
ശ്ലിഷ്ടാ ശിവായാസ്തു വഃ.

ധൂമ വ്യാകുല ദൃഷ്ടിഃ ഇന്ദു കിരണൈ
രാഹ്ലാദിതാക്ഷീ പുനഃ
പശ്യന്തീ വ സമുൽസുകാ നതമുഖീ
ഭൂയോ ഹ്രിയാ ബ്രഹ്മണഃ
സേർഷ്യം പാദ നഖേന്ദു ദർപ്പണഗതേ
ഗംഗാം ദധാനേ ഹരേ
സ്പർശാ ദുല്ലുളകാ കരഗ്രഹവിധൌ
കാളീ ശിവായാസ്തു വഃ.

മന്ദാര മാലാ ലുളിതാളകായൈ
കപാല മാലാംകിത ശേഖരായ
ദിവ്യാംബരായൈ ച ദിഗംബരായ
നമഃ ശിവായൈ ച നമഃ ശിവായ.

ദീർഘകാലം നിരാശ്രയനായി കഴിഞ്ഞ പരമശിവൻ കാളീപ്രസാദത്തെ ഉദ്ദേശിച്ച്, വിശ്വകർമ്മാവിനെ ക്ഷണിച്ചു വരുത്തി, ഒരു ഗൃഹം തയ്യാർ ചെയ്തു. അറുപത്തിനാലു യോജന ചതുരം, ഏഴുകെട്ടുകൾ, സ്വസ്തികാകൃതി, ഇണങ്ങിയ ആ ഗൃഹത്തിന്റെ വിധാനം, വൈഡൂര്യ മയവും, കല്പടകൾ പ്രവാളമയവും, കവാടങ്ങൾ ദന്തമയവും, ആയിരുന്നു. കാമഗവും കാമരൂപവും ആയ ആ പരമ ഗൃഹത്തിൽ നവദമ്പതികൾ, ഗംഗാ പുളിനങ്ങളിലും, നന്ദന വനങ്ങളിലും, കൈലാസ ഗഹ്വരങ്ങളിലും, ജ്യോതിർഗോളങ്ങളിലും, സ്വൈരസഞ്ചാരം ചെയ്ത്, കാമാർത്ഥത്തെ ഉണ്ടു; സർവ്വ പുരുഷാർത്ഥങ്ങളെ സമ്പാദിച്ചു. വർഷങ്ങൾ അനേകം കഴിഞ്ഞു. ഒരിക്കൽ ആ നവദമ്പതികൾ ദശാശ്വമേധത്തിൽ തീർത്ഥസ്നാനം ചെയ്തശേഷം, പടിഞ്ഞാറോട്ടു പോകയായിരുന്നു. മദ്ധ്യേ മാർഗ്ഗം അവർ കനകപ്രഭമായ ഒരു മൺപുററു കണ്ടു്

ദമ്പതിമാർ.



പാർവ്വതി പറഞ്ഞു:—"ഈ പുററു് ഇങ്ങനെ മിന്നുന്നതു് എന്തു്? സൂര്യൻ ഇതിനകത്തു് കയറിയിരിക്കുന്നുവോ?" പരമേശ്വരൻ പറഞ്ഞു:—"ഇതിനകത്തു ഇരുന്നു്, ഭൃഗു എന്നെ ഉദ്ദേശിച്ച് ഒരായിരം വർഷമായി തപസ്സുചെയ്യുകയാണു്." പാർവ്വതി ചിരിച്ചുകൊണ്ടു് അർത്ഥഗർഭമായി പറഞ്ഞു:—"ഭഗവാൻ ക്ഷിപ്രപ്രസാദിയല്ല എന്നതിലേക്ക് ഒരു തെളിവുകൂടെ ഉണ്ടായി." പിനാകി ചിരിച്ചു പറഞ്ഞു:—"പ്രിയേ? അങ്ങനെയല്ല: കാമക്രോധം മുതലായവയെ ജയിക്കാത്തവൻ, വനങ്ങളിൽ താമസിച്ചാലും, പുററിനകത്തിരുന്നാലും, അസ്മാദൃശന്മാരെ കാണുകയില്ല"; കാളി പറഞ്ഞു:—"കാമം, ക്രോധം മുതലായവയെ ജയിച്ചവരല്ലയോ, വനങ്ങളിലും, പുററിനകത്തും, ദീർഘകാലം ഒതുങ്ങി താമസിക്കുന്നതു്." പരമശിവൻ പറഞ്ഞു:—"അങ്ങനെയാകണമെന്നു് നിർബന്ധമില്ല. ഭവതി താല്പര്യപ്പെടുന്നു വെങ്കിൽ, ഇപ്പോൾത്തന്നെ ഒരു പരീക്ഷ നടത്താം." കാളി പറഞ്ഞു:—"പരീക്ഷ നടന്നു കണ്ടാൽ കൊള്ളാമെന്നുണ്ടു്." ശിവൻ കാളയെ സ്മരിച്ചു. ആകാശം കുലുങ്ങുമാറു് ഒരു മുക്കറ കേട്ടു: കാളവന്നു്, നമസ്കരിച്ചു നിന്നു. ശിവൻ പറഞ്ഞു:—"പ്രഭോ വൃഷപ്രഭോ! ഇതാ ഒരു പുററു കാണുന്നു: അതിനകത്തു് ഒരു ബ്രാഹ്മണനുണ്ടു്: പരന്നിറങ്ങുന്ന തേജസ്സ് അങ്ങു കാണുന്നില്ലയോ? ആ ബ്രാഹ്മണനെ തള്ളി മറിച്ചിടുകതന്നെ." ശിവൻ പറഞ്ഞ ക്ഷണത്തിൽ, കാള അമറി: വജ്ര കഠിനങ്ങളായ കൊമ്പുകൾ കൊണ്ടു്, പുററു് ധട ധട ധടനെ ഉടന്നു വീണു. സമാധിയിലിരുന്ന മുനി മറിഞ്ഞു വീണു. ഭൃഗു അതിശം പൂണ്ടു് എഴുന്നേററുനിന്നു് "എടാ കാളേ! നീചാ! പാപാ! നീ എന്നെ മറിച്ചിട്ടുവോ. നീ ബ്രാഹ്മണനു് സമാധി ഭംഗം ചെയ്തുവോ? നീ ചാത്തു" എന്നു് അമരാത്ത അമർഷത്തോടെ, അമറി. കാള ആകാശത്തു

ചിരിച്ചുനിന്നു; "മാനാവമാനങ്ങളെ ഒക്കെയും മറന്ന മുനിയുടെ അസഹിഷ്ണുത കണ്ടുവോ" എന്ന അർത്ഥത്തിൽ ശിവൻ കാളിയെ നോക്കി, ഉറക്കെ ചിരിച്ചു. ശിവൻ അപ്പോൾ തന്നെ മുനിക്കു പ്രത്യക്ഷനായി. മുക്കണ്ണനായ തമ്പുരാൻ മുമ്പിൽ നിൽക്കുന്നു എന്നു ഗ്രഹിച്ചു ഉടനെ മുനി, ദണ്ഡനമസ്കാരം ചെയ്തു; പരമശിവസ്തുതിഗീതം പാടി. ശിവൻ പറഞ്ഞു:—"ബ്രാഹ്മണ! ഞാൻ പ്രഹൃഷ്ടനായി: വരം ചോദിച്ചുകൊള്ളുക." മുനി പറഞ്ഞു:—"ഭഗവൻ! ഈ സ്ഥാനം രുദ്രവേദിയാകണം: ഇവിടെ തീർത്ഥത്തിൽ സ്നാനം ചെയ്യുന്നവർ സ്വർഗ്ഗം പൂകണം." ശിവൻ പറഞ്ഞു:—"അങ്ങയുടെ അഗ്രഹം സാധിച്ചു കഴിഞ്ഞിരിക്കുന്നു. ബ്രാഹ്മണോത്തമനായ അങ്ങയുടെ പ്രാർത്ഥന നിമിത്തം, ഈ ക്രോധസ്ഥാനം രുദ്ര എന്ന മഹാ തീർത്ഥമായി." ശിവൻ മറഞ്ഞു.

ശിവനും കാളിയും സഞ്ചാരം തുടർന്നു: മദ്ധ്യമാർഗ്ഗം അനേകായിരം ബാലഖില്യന്മാരെ കണ്ടു. ഒരായിരം വർഷം തപസ്സിൽ കഴിച്ചിരുന്ന ആ പരമ താപസന്മാർ, കേവലം അസ്ഥിധമനി മാത്രന്മാരായിരുന്നു. ദേവി പറഞ്ഞു:—"പ്രഭോ ഇവരെ വരം കൊടുത്തു് അനുഗ്രഹിക്കാത്തതെന്തു്? കഠിനവ്രതം അനുഷ്ഠിക്കുന്നവർക്കു തന്നെയും, വരം നൽകാഞ്ഞാൽ ഭൂമിയിൽ ഭഗവദ്വ്രതങ്ങൾ, അസ്തമിക്കുകയല്ലയോ.?" മഹാദേവൻ പറഞ്ഞു:—"ഭവതി എന്തറിയുന്നു? ധർമ്മത്തിന്റെ ഗതി സൂക്ഷ്മമാണു്: കഠിനവ്രതം അനുഷ്ഠിക്കുന്ന ഇവർ, ഇന്നും കാമത്തിനും ക്രോധത്തിനും അധീനന്മാരാണു്." ദേവി വിസ്മയിച്ചു് പറഞ്ഞു:-"അങ്ങനെയോ" മഹാദേവൻ പറഞ്ഞു:—"വിസ്മയിക്കേണ്ട; സംശയിക്കേണ്ട: ഇപ്പോൾതന്നെ തെളിയിച്ചുതരാം. ഭവതി ഇവിടെ വിശ്രമിക്കുക; ഞാൻ അതുവരെ ചെന്നു വരാം." ഭഗവാൻ ഒരു സുന്ദര യുവാവായി അവരുടെ ആശ്രമത്തിൽ ചെന്നുകയറി: "ഭിക്ഷ തരണെ" എന്നു കെഞ്ചി. ആശ്രമസ്ത്രീകൾ സുന്ദരനായ ഭിക്ഷുവിനെ കണ്ടു് മനസ്സിളകി: ഭിക്ഷ കൊടുപ്പാനെന്ന വ്യാജേന, ഭിക്ഷുവിനെ സമീപിച്ചു കാണ്മാനായി മുററത്തിറങ്ങി. ഭിക്ഷ കൊടുത്തശേഷവും, അവർ പിന്തിരിയാതെ, സഹവാസം ദീർഘിപ്പിക്കണമെന്നു വച്ചു്, ഭിക്ഷുവിനോടു് ഓരോന്നു ചോദിച്ചു തുടങ്ങി. ഒരുവൾ: "ഭവാൻ ആരാണു്," മറെറാരുവൾ: "അങ്ങു, വസ്ത്രം ഉടുത്തിട്ടില്ല; വനമാല കഴുത്തിലുണ്ടുതാനും" മൂന്നാമത്തവൾ:—"അങ്ങയുടെ ശരീരം കോമളമായിരിക്കുന്നു." നാലാമത്തവൾ: "താപസ! അങ്ങു അനുഷ്ഠിക്കുന്നതു് എന്തു വ്രതമാണു്." ഭിക്ഷു പറഞ്ഞു:—"ഹേ സൌഭാഗ്യവതികളെ! ഞാൻ അനുഷ്ഠിക്കുന്ന വ്രതം എന്താണെന്നു പുറത്തു പറഞ്ഞുകൂടാ,"

സ്ത്രീകൾ ഇതുകൊണ്ടു് പിന്മാറിയില്ല. അവർ ശിവനെ കെട്ടിപ്പിടിച്ചു; ഒരുവൾ ഭഗവാന്റെ കഴുത്തിനു പിടിച്ചു: വേറൊരുവൾ കൈക്കു പിടിച്ചു: മററുള്ളവർ കാൽമുട്ടുകളിൽ, തലമുടിയിൽ, സർവ്വാവയവങ്ങളിൽ, പിടിച്ചു. ഭാര്യമാർ ഇങ്ങനെ കാമാധീനരായതു കണ്ടപ്പോൾ, ഋഷികൾ കോപിച്ചു; അവർ സ്വഭാര്യമാരെ തല്ലി; ഭഗവാനെ അടിച്ചു. ആ ബഹളത്തിനിടയിൽ ഭഗവാൻ അവിടെ നിന്നു മറഞ്ഞു: ചിരിച്ചുകൊണ്ടു് കാളീസമീപത്തെ പ്രാപിച്ചു.

വർഷങ്ങൾ അനേകം കടന്നു; ആ ദിവ്യ ദമ്പതികൾ, മനോരമങ്ങളായ സർവ്വ സ്ഥാനങ്ങളിലും, വിശ്രമിച്ച ശേഷം, മന്ദരം മലയിൽ അവതരിച്ചു. സ്വാമിയേയും സ്വാമിനിയേയും എതിരേൽക്കുവാനായി ഭൂതത്താന്മാർ, പർവ്വതപ്രാന്തങ്ങളിലും അന്തരീക്ഷങ്ങളിലും കൂട്ടമായി ഒരുങ്ങി; ഹ്രസ്വന്മാർ, ദീർഘന്മാർ, കൃശന്മാർ, സ്ഥൂലന്മാർ, കഴുവാമുഖമുള്ളവർ, ആനമോന്തന്മാർ, വായിൽ തീ കത്തിയവർ, കറുത്തവർ, മഞ്ഞച്ചവർ, ഭീമന്മാർ, ക്രോധഹാസം ചെയ്യുവർ, ചോരച്ചിടയന്മാർ, നഗ്നന്മാർ, പൈച്ചൈവിഴന്മാർ, ആനക്കാലന്മാർ, പല മുഖമുള്ളവർ, ആയുധം എടുത്തവർ, പൂ ചൂടിയവർ, പാമ്പുകളെ തോളിലിട്ടവർ, വീണവായിക്കുന്നവർ, കൂത്താടി നിന്നവർ, എന്നിങ്ങനെ ഭൂതത്താന്മാർ പരന്ന കടൽപോലെ നിരന്നുനിന്നു. കാളി പറഞ്ഞു:—"ഭഗവൻ! ഭൂതത്താന്മാർ എത്ര പേരാണു്.? ഇവരുടെ ഒക്കെയും പേരുകൾ എന്താണു്? ഇവരുടെ സ്വഭാവം എങ്ങനെയാണു്. ഉപദേശിച്ചു തരുമോ?"ശിവൻ പറഞ്ഞു:—"ഇവർ എല്ലാവരും, ഘോരന്മാരാണു്. ഇവർ ലോകത്തിൽ എവിടെയുമുണ്ടു്. ഇവരുടെ ഭക്ഷണക്രമം വിശേഷമാണു്. ചിലർ, അവി തിന്നുന്നു; ചിലർ, നരയും ചിലർ, പുകയും ഉണ്ണുന്നു. ചിലർക്കു മധു, ചിലർക്കു ചോര, ചിലർക്കു് മേദസ്സു്, ഇഷ്ടമാണു്. ചിലർ തിന്നാത്തതില്ല; വേറെ ചിലർ തിന്നുന്നതില്ല; ദേവന്മാരെയും താപസന്മാരെയും തിന്നു ജീവിക്കുന്നവർ വളരെ; ഇവർ ഇത്രയെന്നു പറഞ്ഞുകൂടാ. ഇവർ കോടി കോടിപ്പേരുണ്ടു്."

ശിവനെയും കാളിയെയും നമസ്കരിച്ചു് വർഷങ്ങൾ പിന്നെയും വളരെ കടന്നുപോയി. അങ്ങനെ ഇരിക്കവെ ഒരിക്കൽ ശിവൻ പ്രിയതമയെ "കാളി! കാളി!" എന്നു വിളിച്ചു. കേവലം വിനോദത്തിനാണു ശിവൻ അങ്ങനെ സംബോധനം ചെയ്തതു്.

ഗൌരി.

എങ്കിലും കാളിയെന്നു് രണ്ടു പ്രാവശ്യം കഥനിച്ചതു് നിന്ദാഗർഭമാണെന്നു് ദേവതിക്കു തോന്നി. ദേവി കോപിച്ചു. സ്വശരീരത്തിന്റെ നീലിമയെ ഒരു പരിഹാസകാരണമാക്കിയതു് ഉചിതമല്ല: എന്നു കാളി വി

സ്മരിച്ചു. പരമശിവൻ സാന്ത്വം പറഞ്ഞു. ദേവിയുടെ കണ്ണുകൾ കലങ്ങി; ചുണ്ടുകൾ വിറച്ചു; ദേവിയുടെ കോപം വളൎന്നു. ദേവി പറഞ്ഞു:—"അമ്പുകൊണ്ടാൽ മുറിയും; എന്നാൽ മുറിവു് ഉണങ്ങും. മഴുകൊണ്ടു് വെട്ടിയാൽ മരം മുറിഞ്ഞു വീഴും. എന്നാൽ അടുത്ത മഴയ്ക്കു് കുറ്റി കിളുൎക്കും; കടുത്ത വാക്കുകൾകൊണ്ടുണ്ടാകുന്ന മുറിവിന്നു്, പരിഹാരമില്ല; മഹാദേവ! ഇതാ ഞാൻ ഇറങ്ങി; പരിഹാസത്തിന്നു കാരണമായ ഈ നിറവും കൊണ്ടു്, ഞാൻ ഇനി ഇവിടെ തിരികെ വരികയില്ല. ഭഗവാൻ എന്നെ കാളി യെന്നു വിളിച്ചു. ഇനി അങ്ങനെ വിളിക്കുവാൻ ആവശ്യം ഉണ്ടാകയില്ല." ദേവി ആകാശത്തുടെ സഞ്ചരിച്ചു്, ഒരു മഹാ കാനനത്തെ പ്രാപിച്ചു. ദേവി സ്മരിച്ചു. സോമപ്രഭ, ജയ, വിജയ, ജയന്തി എന്നു നാലു പരിചാരികമാർ, അവിടെ അവതരിച്ചു. ദേവി തപസ്സുതുടങ്ങി; ഒററക്കാലിൽ നൂറുവൎഷം നിന്നു. ബ്രഹ്മാവു പ്രത്യക്ഷനായി പറഞ്ഞു:—"ഭോ പരമശിവപ്രിയതമേ! ഭവതി ഇങ്ങനെ ക്ലേശിക്കുന്നതു് എന്തിന്നു്? ഞാൻ സംപ്രീതനായിരിക്കുന്നു. വരം ചോദിച്ചുകൊള്ളുക." ദേവി പറഞ്ഞു:—"ഭോ പിതാമഹ! കറുത്തനിറം എന്റെ ശരീരത്തിൽ നിന്നു മാറണം. താമരപ്പൂവിന്റെ അല്ലിയുടെ നിറം ലഭിക്കുന്നതുവരെയ്ക്കു ഞാൻ തപസ്സു തുടരും." ബ്രഹ്മാവു പറഞ്ഞു:—"ഭവതിയുടെ അഭീഷ്ടം സാധിച്ചിരിക്കുന്നു." ആ ക്ഷണത്തിൽ കറുത്ത പുറംതൊലി അഴിഞ്ഞു നീങ്ങി; ദേവി സാരസ സുന്ദരവൎണ്ണയായി. അഴിഞ്ഞു മാറിയ തൊലി, കാത്യായനി എന്ന ദേവിയായി. ഇന്ദ്രൻ അവിടെ അവതരിച്ചു് ഇങ്ങനെ അപേക്ഷിച്ചു:—"ഭോ ദേവി, ഭവതിയുടെ കോശത്തിൽനിന്നു ജനിച്ച ഈ മൂൎത്തിക്കു് കൌശകി എന്നും പേരുണ്ടാകും. ഈ കൌശകിയെ കൌശികനായ എനിക്കു് ഭഗിനിയായി തരുകതന്നെ." ഗൌരി അനുകൂലിച്ചു. കൌശകി, ഇന്ദ്രനെ അനുഗമിച്ചു. ഇന്ദ്രൻ കൌശകിയെ വിന്ധ്യാ ചലത്തിൽ പ്രതിഷ്ഠിച്ചു. അന്നു മുതൽ ആ ദേവിക്കു് വിന്ധ്യാ വാസിനിയെന്നും നാമമുണ്ടായി. ഭാരതത്തിൽ നരമേധം പ്രാചീനകാലങ്ങളിൽ അസാധാരണ മല്ലായിരുന്നു. ആ വക യജ്ഞങ്ങൾക്കു് ആധാര ദൈവതം, ഭൈരവി, ചണ്ഡിക, എന്ന അപരനാമങ്ങളുള്ള ഈ മഹാകാളിയാണു്. കൌശികി പ്രസിദ്ധയായതു കാളി എന്ന നാമത്തിലത്രെ.

ദേവി കാത്യായനിയുടെ ചരിത്രം വിചിത്ര തരമാണു്. ആ കാലങ്ങളിൽ രംഭൻ, കരംഭൻ എന്ന രണ്ടു അസുരന്മാർ ഉണ്ടായിരുന്നു. പുത്രഭാഗ്യം ഇല്ലാത്ത അവർ കഠിന തപസ്സ് ആചരിച്ചു. ജലത്തിൽ നിന്നു തപസ്സ് ചെയ്ത കരംഭനെ ഒരു മുതല വിഴുങ്ങി. ഇന്ദ്രനാണു്, മുതലയായി ചെന്നു് കരംഭനെ ഗ്രസിച്ചതു്. രംഭൻ അഗ്നി മദ്ധ്യത്തിൽ തപസ്സു ചെയ്തു. ഫലം കാണായ്കയാൽ സ്വയം ഹോമിക്കുവാൻ സന്നദ്ധനായി. അഗ്നി പ്രത്യക്ഷനായി ഇങ്ങനെ അനുഗ്രഹിച്ചു:—"പ്രഭോ! രംഭ! അങ്ങു കാമിക്കുന്ന സ്ത്രീയിൽ അങ്ങയ്ക്കു ബലവാനായ പുത്രൻ ജനിക്കും." രംഭൻ തപസ്സു നിൎത്തി, മടങ്ങവെ യൌവനം തുളുമ്പിയ ഒരു എരുമയെ കാമിച്ചു. എരുമ പ്രേമപൂൎവ്വം അടുത്തു ചെന്നു. എരുമ ഗൎഭവതിയായി; സത്വവാനായ പുത്രനെ പ്രസവിച്ചു. പുത്രൻ മഹിഷാസുരൻ എന്നു പ്രസിദ്ധനായി. അങ്ങനെയിരിക്കവെ, വേറൊരു പോത്തു മഹിഷാസുരന്റെ മാതാവിനെ കാമിച്ചു. ആ പോത്തും രംഭനും തമ്മിൽ ചെറുത്തു പൊരുതു. പോത്തു് രംഭനെ വെട്ടിക്കൊന്നു. എരുമയും മകനായ മഹിഷനും യക്ഷന്മാരെ അഭയം പ്രാപിച്ചു. യക്ഷന്മാർ അവൎക്കു് അഭയം നല്കി, രംഭനെ ചിതയിൽ ദഹിപ്പിച്ചു. എരുമ ചിതയിൽ ചാടി സ്വയം ദഹിപ്പിച്ചു. ആ ചിതയിൽ നിന്നു സത്വവാനായ ഒരു അസുരൻ പിറന്നു. ആ അസുരന്റെ പേരു് രക്തബീജൻ എന്നാണു്. മഹിഷാസുരൻ പ്രതാപവാനായി. രക്തബീജൻ, ചണ്ഡൻ, മുണ്ഡൻ, ചിക്ഷുരൻ മുതലായ അമാത്യന്മാരോടും, നമരൻ മുതലായ ഉപനായകന്മാരോടും ചേൎന്നു മൂന്നു ലോകങ്ങളെ കമ്പിപ്പിച്ചു സൈ്വരസഞ്ചാരം ചെയ്യുന്നതിന്നിടയ്ക്കു്, ചണ്ഡമുണ്ഡാസുരന്മാർ വിന്ധ്യാചലത്തിൽ കാത്യായനീ ദേവിയെ കണ്ടെത്തി. അപ്സരസ്സദൃശ സുന്ദരിയായ ദേവിയുടെ കേശാദിപാദം ആ അസുരന്മാർ വിവരിച്ചതുകേട്ടു്—മഹിഷനും, അമാത്യന്മാരും, പെരുമ്പടയും വിന്ധ്യനിലേയ്ക്കു പുറപ്പെട്ടു. മഹിഷന്റെ ദൂതനായി ദുന്ദുഭി എന്ന അസുരൻ ദേവീ സന്നിധിയെ പ്രാപിച്ചു; മൂലോകപ്പെരുമാളായ മഹിഷന്റെ ഭാൎയ്യയാകണമെന്നു ദേവിയോടു് അൎത്ഥിച്ചു. "തന്നെ തോല്പിക്കുന്നവനെ ഭൎത്താവായി വരിക്കണമെന്നാണു് ജാതി മൎയ്യാദയെന്നും അതു സാധിക്കുന്നവനെ വരിക്കാമെന്നും" ദേവി മറുപടി പറഞ്ഞു. മഹിഷൻ സൎവ്വ സന്നാഹങ്ങളോടു കൂടി യുദ്ധസന്നദ്ധനായി. കാത്യായനിയാകട്ടെ ഹിമവാൻ സമ്മാനിച്ച സിംഹത്തിന്റെ പുറത്തു കയറി സന്നദ്ധയായി. ദേവി കവചമെങ്കിലും ധരിക്കാതെ ആ ലോകഭയങ്കരനെ എതിരിടുവാൻ പുറപ്പെടുന്നതു കണ്ടു്, ദേവന്മാർ നടുങ്ങി. സൎവ്വാന്തൎയ്യാമിയായ ശിവൻ ഉപദേശിച്ച വിഷ്ണുപഞ്ജരം എന്ന മന്ത്രം കൊണ്ടു സംരക്ഷിതയായി ദേവി മുന്നോട്ടു തന്നെ നീങ്ങി. ദേവി ശരങ്ങൾ അയച്ചു; അനേകം അസുരന്മാർ വീണു; ദേവി വാൾ വീശി; അതിരധികം അസുരന്മാർ കഴുത്തു മുറിഞ്ഞു മരിച്ചു. ദേവി ഗ

ർജ്ജിച്ചു; ലക്ഷം ലക്ഷം അസുരന്മാർ മൂർച്ഛിച്ചു പിടച്ചു. നമരൻ കൊലയാനപ്പുറത്തു അടുത്തു; ദേവിയുടെ ഹുങ്കാര വൈശ്വാനരനിൽ നമരൻെറ ആയുധങ്ങൾ കരിഞ്ഞു. ദേവീ വാഹനമായ സിംഹം നമരനെ ആനപ്പുറത്തു നിന്നു താഴെ തള്ളിയിട്ടു അടിച്ചു കൊന്നു. ചിക്ഷുരൻ മുന്നോട്ടുകയറി, ദേവി അയച്ചശരങ്ങളേററു, ചിക്ഷുരൻെറ കുതിരകൾ ചത്തു; സാരഥി മരിച്ചു; കൊടിമരം ഒടിഞ്ഞു വീണു; വില്ലു മുറിഞ്ഞു. വില്ലുമുറിഞ്ഞ ചിക്ഷുരൻ വാളും പരിചയുമെടുത്തു; ദേവിയുടെ ശരമേററു വാളും പരിചയും നുറുങ്ങി. ചിക്ഷുരൻ ശൂലവും കൊണ്ടു് അടുത്തു. ദേവി അയച്ച ശരങ്ങളേററു് ചിക്ഷുരൻെറ കാൽ മുറിഞ്ഞു; കൈ മുറിഞ്ഞു; ചിക്ഷുരൻ വീണു. ചിക്ഷുരൻെറ പ്രാണങ്ങൾ പറന്നു. ചിരിച്ചു നിന്നു വീണ മീട്ടിയ ദേവിയെ പല അസുരന്മാർ നാലുഭാഗത്തും രോധിച്ചു. ദേവിയാകട്ടെ സിംഹത്തിൻെറ പുറത്തു നിന്നു താഴെ ച്ചാടി, നൃത്തം വച്ചു കൊണ്ടു് താളത്തിനൊത്തു് അസുരനായകന്മാരെ പെറുക്കി പെറുക്കി കൊന്നു ദൂരത്തെറിഞ്ഞു. അതു കണ്ടു പരമകോപം പൂണ്ട മഹിഷാസുരൻ ഗർജ്ജിച്ചടുത്തു. ഭൂതഗണങ്ങൾ ഓടി; ഓടാഞ്ഞ ഭൂതങ്ങൾ മഹിഷൻെറ ചവിട്ടേററു് അരഞ്ഞു. ദേവി മഹിഷനെ ബന്ധിച്ചു; മഹിഷൻ ആനയായി മാറി, കയറു പൊട്ടിച്ചു; ദേവി ആനയുടെ തുമ്പി മുറിച്ചു; ആന പോത്തായി നിന്നു. ദേവി അയച്ച ശൂലം പൊടിഞ്ഞു വീണു. ദേവി അയച്ച വിഷ്ണുചക്രം കട്ടത്ത അസുരശരീരത്തിൽ മുട്ടിച്ചതഞ്ഞു. ദേവി പുറകേ പുറകേ അയച്ച വരുണപാശവും, ഇന്ദ്രവജ്രവും, യമദണ്ഡവും പുറകേ പുറകേ നിഷ്ഫലങ്ങളായി. ക്രോധിച്ച ദേവി പോത്തിൻെറ പുറത്തു ചാടി കയറി; ദേവി പോത്തിനെ ചവുട്ടി. മഹിഷാസുരൻ സമരക്ഷീണനായി. തളന്ന അസുരൻെറ കഴുത്തിനു ദേവി കുന്തം കൊണ്ടു കുത്തി. അസുരൻ മരിച്ചു വീണു; അസുരന്മാർ ഹാഹാകാരം ചെയ്തു.

വഷങ്ങൾ അനേകം കടന്നു പോയി. കശ്യപനു ദനു എന്ന ഭാര്യയിൽ സുംഭൻ, നിസുംഭൻ, നമുചി എന്ന മഹാസുരന്മാർ പുത്രന്മാരായി പിറന്നു. നമുചി ഇന്ദ്രനെ എതിരിട്ടു. യുദ്ധം തൽക്കാലം സന്ധിയിൽ അവസാനിച്ചു. എന്നാൽ ജലങ്ങളിൽ വിഹരിച്ച നമുചിയുടെ ചെവിയിലും വായിലും മൂക്കിലും കടന്നു നുരയിലും പതയിലും ഇന്ദ്രൻ ഒളിച്ചിരുന്നു. വജ്രായുധം ആ അസുരനെ കൊന്നു. സുംഭനും നിസുംഭനും ക്രോധാകുലന്മാരായി. അവർ സ്വർഗ്ഗത്തു കടന്നു്, ദേവന്മാരേയും ദിക്പാലന്മാരേയും തോല്പിച്ചു്, സ്വർഗ്ഗവിഭവങ്ങളെ അപഹരിച്ച ശേഷം, അഹങ്കാരപൂർവ്വം ഭൂമിയിലേക്കു് ഇറങ്ങി. അവർ രക്തബീജനെ കണ്ടുമുട്ടി. രക്തബീജൻ പറഞ്ഞു:—"പ്രഭുക്കന്മാരെ! ഞാൻ മഹിഷാസുരൻെറ അമാത്യനായ രക്തബീജനാണു്. കാത്യായനീദേവി പരമ സത്വവാനായിരുന്ന മഹിഷാസുരനെ സംഹരിച്ചു കളഞ്ഞു. മഹിഷാസുരൻെറ വേറെ രണ്ടു് അമാത്യന്മാർ—ചണ്ഡാസുരനും മുണ്ഡാസുരനും—ദേവിയെ പേടിച്ചു കടലിൽ മുങ്ങി കിടക്കുന്നു." ആ ഘട്ടത്തിൽ ചണ്ഡനും മുണ്ഡനും അവിടെ ചെന്നു കയറി. അന്യോന്യം വർത്തമാനം അറിഞ്ഞശേഷം, സുംഭൻ പറഞ്ഞു:—"ഭോ! സുഗ്രീവാസുര! അങ്ങു് ഈ ക്ഷണത്തിൽ ചെന്നു് ദേവി എൻെറ ഭാര്യയായി തീരുവാൻ ആജ്ഞാപിക്കുക." സുഗ്രീവൻ ചെന്നു ദേവിയെ കണ്ട ശേഷം ഹതാശനായി മടങ്ങിച്ചെന്നു; പറഞ്ഞു:—"പ്രഭോ! നിസുംഭ! മഹാപ്രഭോ! സുംഭ! ഞാൻ സന്ദേശം ദേവിയെ അറിയിച്ചു; ദേവി ചിരിക്കുകയാണു ചെയ്തതു്. സുംഭ നിസുംഭന്മാർ മഹാപ്രഭുക്കന്മാർ ആണെന്നും എന്നാൽ ജാതിമര്യാദ പ്രകാരം വിജേതാവിനെ മാത്രം വരിക്കുവാനാണു ദേവിക്കു സ്വാതന്ത്ര്യമുള്ളതു എന്നും; ദേവി പറഞ്ഞയച്ചിരിക്കുന്നു." സുംഭൻ കോപിച്ചു പറഞ്ഞു:—"എടോ ധൂമ്രാക്ഷ! താൻ ചെന്നു അവളെ ഇവിടെ വലിച്ചിഴച്ചുകൊണ്ടു വരികതന്നെ." ധൂമ്രാക്ഷനും ആറു് അക്ഷൗഹിണിപ്പടയും വിന്ധ്യനെ പ്രാപിച്ചു. ധൂമ്രാക്ഷൻ വിളിച്ചു പറഞ്ഞു:—"എടീ! മൂഢേ! കൌശികേ! ഇറങ്ങി വരിക; സുംഭ മഹാസുരനെ വരിക്കുക! അല്ലെങ്കിൽ ഞാൻ നിന്നെ പിടിച്ചു കൊണ്ടു പോകും." കൌശികി വിനീതയായി പറഞ്ഞു:—"ബലവാനായ അങ്ങു പിടിച്ചു കൊണ്ടു പോകയാണെങ്കിൽ അബലയായ ഞാൻ എന്തു ചെയ്യും?" ധൂമ്രാക്ഷൻ കോപനനായി; അടുത്തു; ചെറുത്തു; ദേവിയുടെ ഹുങ്കാരാഗ്നി അടിച്ചു അടിയേററു വെന്തു വെണ്ണീറായി. കൌശികി ചെയ്ത ഹുങ്കാരം സുംഭൻെറ കാതുകളിൽ കടന്നു. സുംഭൻ താപം കൊണ്ടു ചുരുങ്ങി; കോപംകൊണ്ടു വളന്നു; ചണ്ഡനെയും മുണ്ഡനെയും മഹാസുരനായ രുരുവിനെയും നൂറു കോടി പ്പടയെയും കൌശികിക്കു എതിരായി അയച്ചു; ശത്രുക്കൾ വിന്ധ്യനെ

രുരു, ധൂമ്രാക്ഷൻ, രക്തബീജൻ, നമുചി, സുംഭൻ, നിസുംഭൻ, ചണ്ഡൻ, മുണ്ഡൻ.

"കൌശികി" എന്നതു് ദേവിയുടെ നാമാന്തരമാണെന്നും അവതാരാന്തരമാണെന്നും രണ്ടു പക്ഷങ്ങളുണ്ടു്.

പ്രാപിച്ചു; ദേവിയുടെ ഭൂതങ്ങൾ ആർത്തു; വാഹനമായ സിംഹം ഗർജ്ജിച്ചു; അസുരന്മാർ പേടിച്ചു; വിറച്ചു; ഓടി. ചണ്ഡനും മുണ്ഡനും ഒരുപോലെ കോപിച്ചു; അടങ്ങാത്ത അമർഷത്തോടു കൂടെ അടുത്തു; ദേവി കോപിച്ചുലറി കൊണ്ട്, വാൾ വീശി കൊണ്ട്, മുന്നോട്ടു കയറി. ദേവി അടിച്ചു; അസുരന്മാർ ലക്ഷക്കണക്കിനു ചത്തു. ദേവി വായ് തുറന്നടച്ചു; കോടി രാക്ഷസന്മാർ വായിൽ പിടഞ്ഞ് വയററിൽ കടന്നു. മുമ്പു കടന്നു നിന്ന ഒരുവിനെ ദേവി ഖട്വാംഗംകൊണ്ട് അടിച്ചു; ആ ദുഷ്ടൻ മൂട്ട മുറിഞ്ഞ മരം പോലെ ചത്തു നിലത്തു വീണു. ദേവി ജട പറിച്ചു നിലത്തടിച്ചു; അടിയേററ തറയിൽ നിന്നു ചാമുണ്ഡി എഴുന്നു; തിരിഞ്ഞു നിൽക്കാതെ ഓടിയ ചണ്ഡമുണ്ഡന്മാരെ ആകാശ പാതാളങ്ങളിൽ അനുഗമിച്ചു; പിടിച്ചു കെട്ടി; തല കണ്ടിച്ചെടുത്ത്, അവയെ ഒരു കിരീടമാക്കി ദേവിക്കു കാഴ്ച വച്ചു. ദേവിയും ചാമുണ്ഡിയും ഭൂതങ്ങളും ആർത്തു; ശേഷിച്ച അസുരന്മാരെ പിടിച്ചു കടിച്ചു മുറിച്ച് അട്ടഹസിച്ച് വയററിൽ ഒതുക്കി.

നടന്ന സംഗതികളൊക്കെയും അറിഞ്ഞ് സുംഭൻ പരമസംക്രുദ്ധനായി; മുപ്പതു കോടി അക്ഷൌഹിണിപ്പെരുപ്പടയോടു കൂടി പുറപ്പെട്ടു. കടൽ പോലെ പരന്നു കയറിയ അസുരപ്പടയെ കണ്ട് ചാമുണ്ഡി ഗർജ്ജിച്ചു: കൌശികി സിംഹനാദം ചെയ്തു: ബ്രഹ്മാണി നാരാചം നിവിർത്തു പിടിച്ചു ചാടി ഇറങ്ങി; പാമ്പുകളും ശൂലവും വഹിച്ചു മൂന്നു കണ്ണുകളും തുറന്നു പിടിച്ചു കൊണ്ടു മാഹേശ്വരി കോപിച്ചിറങ്ങി: അരക്കെട്ടിൽ വേലേന്തിയ കൌമാരി ക്രോധിച്ചിറങ്ങി; കൈയിൽ നിന്ന ഗദ കുലുക്കി വാൾ വീശി സർവ്വായുധങ്ങളെ കൊണ്ട് ലോകഭയം ചെയ്തു കൊണ്ട്, വൈഷ്ണവി സർവ്വാസുര വധോത്സുകയായി ഇറങ്ങി; പൃഷ്ഠത്തിൽ നിന്ന് ഉലക്കയെടുത്ത് തേററ കൊണ്ടു തറ കിളച്ചു മറിച്ചു കൊണ്ട്, വാരാഹി ഇറങ്ങി; പാർശ്വത്തിൽ നിന്നു വജ്രം ആഞ്ഞു പിടിച്ചു കൊണ്ട്, ഇന്ദ്രാണി ഇറങ്ങി; ഹൃദയത്തിൽ നിന്നു സടകളെ കുടഞ്ഞ് നക്ഷത്രങ്ങളെ കുലുക്കി, ഗ്രഹങ്ങളെ ഭ്രമിപ്പിച്ച്, കടുത്ത നഖങ്ങളെ കൊണ്ട് സർവ്വസത്വഭയം ചെയ്തു കൊണ്ട് നാരസിംഹി ഇറങ്ങി. ചാമുണ്ഡി അട്ടഹസിച്ചു. ലോകങ്ങളിൽ ഉരുണ്ടു നടന്ന അട്ടഹാസം കേട്ടു ശിവൻ അവതരിച്ചു; കൌശികി പറഞ്ഞു:—"പ്രഭോ! ശങ്കര! ദുഷ്ടന്മാരായ ദാനവന്മാർക്കു പ്രാണൻ കിടക്കണമെങ്കിൽ, അതലത്തിലേക്കു ഓടി കൊള്ളുവാൻ ആജ്ഞാപിക്കുക." ശിവനെ മാനിക്കാഞ്ഞ കാലചോദിതന്മാർ ദേവിയെ വട്ടമിട്ടു അടുത്തു. അന്നവിടെ മരിച്ച അസുരന്മാർക്കു സംഖ്യയില്ല. മാഹേശ്വരിയുടെ ശൂലമേററു, ആയിരങ്ങൾ, വൈഷ്ണവിയുടെ ചക്രമേററു പതിനായിരങ്ങൾ, കൌമാരിയുടെ വേൽ, വാരാഹിയുടെ തേററ, നാരസിംഹിയുടെ നഖം, എന്നിവ ഏററ്—ലക്ഷക്കണക്കിന്, കോടിക്കണക്കിന് അസുരന്മാർ ചത്തു. രുദ്രൻ ശൂലം കൊണ്ടു കുത്തിക്കൊന്നു; വിനായകൻ മഴു കൊണ്ടു വെട്ടിക്കൊന്നു: ദേവി കേവലം അട്ടഹാസം കൊണ്ടു ദുഷ്ടന്മാരെ തുടരെ കൊന്നു. അസുരശവങ്ങൾ കുന്നുകളായി കൂടി. രക്ഷ കാണാതെ സുംഭനും നിസുംഭനും കരയുന്നതു കണ്ട്, രക്തബീജൻ ചൊടിച്ചു ദേവിയെ അടുത്തു. നിമിഷനേരത്തേയ്ക്കു സപ്തമാതാക്കൾ സംഭ്രമിച്ചു; രക്തബീജൻെറ ചുണ്ടുകൾ വിറച്ചു; കണ്ണുകൾ തീ പറപ്പിച്ചു; പൊടികങ്ങൾ പെരുമ്പാമ്പുകളെ പോലെ പുളഞ്ഞു. ചാമുണ്ഡി വാ പിളർന്നു. ആകാശത്തു നിന്ന് വാ പിളർന്ന ചാമുണ്ഡിയുടെ താടി പാതാളത്തെ തൊട്ടു. ദേവിയുടെ കുത്തേററു ചോര ഒലിപ്പിച്ച രക്തബീജൻ, ചാമുണ്ഡിയുടെ വായിൽ അകപ്പെട്ടു, കാണാതെയായി. അതുകണ്ടു അരിശം അടക്കുവാൻ വഹിയാതെ നിസുംഭൻ മുന്നോട്ടു ആഞ്ഞു കയറി; സർവ്വാംഗസുന്ദരമായ ദേവീശരീരത്തെ കണ്ട് നിസുംഭൻ കാമപ്പേ കയറി ദേവിയെ നോക്കി നിന്നു. ദേവി ചിരിച്ചു പറഞ്ഞു:—"ഹേ! ശൂര! ദേവകളെ അങ്ങു ജയിച്ചതു ഇങ്ങനെ നോക്കി നിന്നോ? അങ്ങു എന്നെ നോക്കി ജ്ജയിച്ചു വേൾക്കുവാൻ വരികയോ?" നിസുംഭൻ പറഞ്ഞു:—"പരമകോമളമായ ഈ ശരീരത്തിൽ ഞാൻ ആയുധത്തെ എങ്ങിനെ പ്രയോഗിക്കും?" കൌശികിയുടെ പരിഹാസഭാവം ഗ്രഹിച്ച നിസുംഭൻ വാളെടുത്തു. ദേവിയുടെ വില്ലിൽ നിന്നു പീലി വച്ച അമ്പുകൾ പറന്നിറങ്ങി. നിസുംഭൻെറ വാൾ മുറിഞ്ഞു; പരിച തകർന്നു. നിസുംഭൻ ഗദയെടുത്തു. ദേവി അയച്ച കത്തിയമ്പേററു, നിസുംഭൻെറ കൊഴുത്തുരുണ്ട കൈകളും തടിച്ച ഗദയും നിലത്തു വീണു; സപ്തമാതാക്കൾ ആർത്തു; അട്ടഹസിച്ചു: കോലാഹലം കൂട്ടി. ദേവി ശൂലം കൊണ്ടു കുത്തി; നിസുംഭൻ ഹതപ്രാണനായി. ദേവന്മാർ പാടി; പുഷ്പം വർഷിച്ചു; പെരുമ്പറയടിച്ചു. ബന്ധുക്കളൊക്കെയും

---

ചാമുണ്ഡി മുതലായ ഏഴുപേർ കൌശികിയുടെ രൂപഭേദങ്ങളാണ്. ഇവരെ സപ്തമാതാക്കളെന്നു പറയും.

മാഹേശ്വരിയും, ശിവനും, അവതരിച്ചു എന്നുപറഞ്ഞതിനാൽ, കാത്യായനി അല്ലെങ്കിൽ കൌശിക ഈ പരാക്രമപ്രകടനം ചെയ്തു, പാർവ്വതി ശിവൻെറ അടുക്കൽ ഗൌരി എന്ന നാമത്തിൽ ചെന്നതായി ഇതിനു കീഴ് പറയുന്ന സംഭവത്തിൻെറ ശേഷമാണ് എന്നു ഗ്രഹിക്കണം. ഈ യുദ്ധത്തിനു മുമ്പുതന്നെ ഗൌരിക്ക്—പാർവ്വതിക്ക്—ഗണപതി ജനിച്ചിരുന്നു.

ചത്തു വീണതു കണ്ടു് അരിശം അധികമായ സുംഭൻ, കൊലയാനപ്പുറത്തു കയറി കൊല്ലുവാൻ ഇറങ്ങി. കൌശികിയുടെ കരങ്ങളിൽ വില്ലു മണ്ഡലാകാരമായിനിന്നു; അമ്പുകൾ ഫൂൽക്കാരം ചെയ്തു പാഞ്ഞു്, ആകാശത്തിന്നു തീവച്ചു, ലക്ഷ്യത്തിന്മേൽ ഭിണ്ഡന്നു ഭിണ്ഡന്നു തറഞ്ഞു. രണ്ടമ്പു കൊണ്ടു ആനയുടെ മസ്തകം മുറിഞ്ഞു: ഘോര ചോലയായി ഒഴുകി; രണ്ടമ്പു കൊണ്ടു ആനയുടെ കാലുകൾ മുറിഞ്ഞു; കാലു മുറിഞ്ഞ ആന ഇരുന്നു; ഇരുന്ന ആനയുടെ പുറത്തു നിന്ന സുംഭൻ ചാടി; ചാടിയ സുംഭന്റെ തല കൊയ്തെടുത്തു കൊണ്ടു്, ദേവീക്രൂരശരം ആകാശത്തു പാഞ്ഞു.

കറുത്ത തോൽ നീങ്ങിയ മഹാ കാളിയാകട്ടേ, ഗൌരി, എന്ന നാമത്തിൽ മന്ദരം മലയിൽ ചെന്നുചേന്നു, പരമശിവൻ ചിരിച്ചു; പാൎവ്വതി ചിരിച്ചു. ഇരുവരും അന്യോന്യം ആശ്ലേഷിച്ചു. ദീർഘകാലം വിരഹം അനുഭവിച്ച ദമ്പതികൾ, വിനോദത്തിനും, സ്വൈരവാസത്തിനും, ആയി, അറയ്ക്കകത്തു കയറി കതകടച്ചു; പാൎവ്വതീ പരമേശ്വരന്മാർ ഏകമതിയോടു കൂടെ ഏകാന്തത്തിൽ രതി നിരതരായി വൎത്തിക്കവേ, ഭൂമി കുലുങ്ങി, കടൽ കലങ്ങി, ദേവന്മാർ ഭയന്നു. പാൎവ്വതിക്കു പിറക്കുന്ന പുത്രൻ ഇന്ദ്രപദം അപഹരിച്ചേക്കുമെന്നു ഭയന്നു്, ദേവന്മാർ ബ്രഹ്മാവിനോടു കൂടെ മന്ദരം മലയിൽ ചെന്നു. ദീർഘകാലമായി അറയ്ക്കകത്തു ഭാൎയ്യാഭർത്തൃഭാവേന താമസിച്ചുപോന്ന ഭഗവതിയേയും ഭഗവാനെയും കാണുവാൻ യാതൊരു വഴിയും ഇല്ലെന്നു്, ദ്വാരപാലനായ നന്ദികേശ്വരൻ പറഞ്ഞു്, അവർ അറിഞ്ഞു. പുത്രോല്പാദനം നടക്കരുതെന്നു് മഹാദേവനേയും ദേവിയേയും ഗ്രഹിപ്പിക്കേണ്ടതു് ആവശ്യമാകയാൽ, ദേവന്മാർ വിഷണ്ണന്മാരായി. അഗ്നി പറഞ്ഞു:—"ഇതാ ഈ ഗൃഹത്തിനകത്തു നിന്നു് അരയന്നങ്ങൾ പറന്നിറങ്ങി വരുന്നു. കാൎയ്യം ഞാൻ സാധിച്ചുകൊള്ളാം." അഗ്നി ഒരു അരയന്നമായി അകത്തു കടന്നു: "ദേവന്മാർ ഗൃഹദ്വാരത്തു നില്ക്കുന്നു" എന്നു് മഹാദേവന്റെ കാതുകളിൽ മന്ത്രിച്ചു." ഭഗവാൻ ക്ഷണത്തിൽ എഴുന്നേറ്റു: വെളിയിലേക്കു ചെന്നു. ദേവന്മാർ നമസ്കരിച്ചു പറഞ്ഞു:—"ഭഗവൻ! അങ്ങയ്ക്കു് ഉണ്ണി പിറക്കരുതു്" പരമശിവൻ ചിരിച്ചു: "അങ്ങനെയാകട്ടെ" എന്നു് അനുഗ്രഹിച്ചു. പ്രീതന്മാരായ സുരന്മാർ സ്വൎഗ്ഗത്തിലേക്കു പോന്നു. ശിവൻ അറയ്ക്കകത്തു കടന്നു ഭഗവതിയെ ഉടനെ സംഗതി ഗ്രഹിപ്പിച്ചു. "ദേവീ! ദേവന്മാർ വന്നതു് ഒരു അപേക്ഷ ചെയ്യുവാനാണു്. ഭവതിയുടെ ഗൎഭത്തിൽ ഉണ്ണി പിറക്കരുതെന്നാണു് അവർ അപേക്ഷിച്ചതു്. അതു ഞാൻ സമ്മതിച്ചു." ഭഗവതി എഴുന്നേറ്റു: അധികം കോപിച്ചു. "എനിക്കു് ഉണ്ണി പിറക്കരുതെന്നു് അവർ അപേക്ഷിച്ചു; അല്ലേ! ദേവന്മാൎക്കും അവരുടെ ഭാൎയ്യമാരിൽ ഉണ്ണി പിറക്കുകയില്ല."

സുരതനായ അഗ്നി.



അറയിൽ നിന്നു് ഇറങ്ങിയ ദേവി സ്നാനാൎത്ഥം നടന്നു: വിനോദാൎത്ഥം മെയ്യഴുക്കു് ഉരുട്ടി എടുത്തു്, ആനയുടെ പ്രതിമ ഉണ്ടാക്കി സ്നാനശാലയിൽ വച്ചു. ദാസി വന്നു. ദേവന്മാർ ചെയ്ത അപേക്ഷയുടെ കഠിനതയെ കുറിച്ചു് തന്നെ, ദാസിയും സ്വാമിനിയും സംസാരിച്ചു. ദേവി സ്നാനം കഴിഞ്ഞു്, സൌധത്തിലേക്കു പോയി. പരമശിവനും ആ സ്നാനശാലയിൽ തന്നെ സ്നാനത്തിനായി ചെന്നു. ദേവിയുടേയും മഹാദേവന്റേയും വിയൎപ്പു് ഒരുമിച്ചു് വെള്ളത്തിൽ ഒഴുകി, ഗൌരി നിൎമ്മിച്ചുവച്ച ഗജപ്രതിമയെ സ്പർശിച്ചു. ആന ശ്വാസോച്ഛ്വാസം ചെയ്തു; കാതു് ആട്ടി; തുമ്പിക്കൈ വീശി; കണ്ണു തുറന്നു; ശിവൻ സന്തുഷ്ടനായി. സ്നാനം കഴിഞ്ഞു ശിവൻ, ശിശുവിനോടുകൂടെ, ഗൌരിയുടെ സമീപത്തു ചെന്നു്, നടന്ന സംഗതികളെ വിവരിച്ചു. സന്തുഷ്ടയായ ദേവി മകനെ മടിയിൽ ഇരുത്തി, മൂൎദ്ധാവിൽ ചുംബിച്ചു. ശിവനും മകനെ ചും

വിനായകൻ.

ഖിച്ചു പറഞ്ഞു:—"ദേവി! ഭവതിക്കു മകനുണ്ടായി; എന്നാൽ ആയതിലേക്ക് എന്റെ നായകത്വം ആവശ്യമായില്ല. ആയതിനാൽ മകൻ വിനായകൻ എന്ന നാമത്തിൽ പ്രസിദ്ധനാകും. ഈ പുത്രൻ ഭൂതഗണങ്ങൾക്കു വിശിഷ്ടനായ നായകനുമാകും!!" ദേവി പ്രഹൃഷ്ടയായി; മകന്റെ കവിളിൽ ചുംബിച്ചു; കാലിൽ തളയിട്ടു; അരയിൽ അരഞ്ഞാൺ കൊളുത്തി; തലയിൽ പൂമാല ചൂടി; സ്ഥാനങ്ങളിൽ ഭസ്മം തേച്ചു. അമ്മ പറഞ്ഞു:—"മകനേ! ഉണ്ണീ! ഓമനേ! ഇതാ ഗണങ്ങൾ നമസ്കരിച്ചു നില്ക്കുന്നു. അവരോട് ഒരുമിച്ചു കളിച്ചുകൊള്ളുക. വീഴരുതേ; ഓടരുതേ; ചാടരുതേ! ഇവിടമൊക്കെയും വലിയ കാടുകളാണ്, മലകളാണ്, സൂക്ഷിച്ചു നടക്കണം; കാട്ടുമൃഗങ്ങൾ പലേടത്തും ഉണ്ടായിരിക്കും; പരിചാരകന്മാരില്ലാതെ തനിച്ചു നടക്കരുത്." മകൻ മുററത്തിറങ്ങി; കിങ്കിണി കിലുക്കി, നടന്നു! അമ്മ, വരാന്തയിൽ നിന്നും, ജനാലകളിൽ കൂടെയും, മകനെ കണ്ടു പരമാനന്ദം അറിഞ്ഞു.

വിനായകന്റെ എട്ടു നാമങ്ങൾ പ്രസിദ്ധങ്ങളാണ്.

വിനായകോ, വിഘ്നരാജ-
ദ്വൈമാതുര ഗണാധിപാഃ
അപ്യേകദന്ത ഹേരംബ-
ലംബോദര ഗജാനനാഃ

വിനായകൻ എന്നാൽ നായകന്റെ സാഹായ്യം കൂടാതെ പിറന്നവൻ എന്നോ, വിശിഷ്ടനായ നായകൻ എന്നോ അർത്ഥമാണ്. വിഘ്നരാജൻ വിഘ്നങ്ങളുടെ രാജാവാകുന്നു: പാർവ്വതി സ്വരക്ഷയ്ക്കായി വിനായകനെ പ്രത്യേകം നിയമിക്കാറുണ്ടായിരുന്നതിനാൽ, ശിവൻതന്നെയും പാർവ്വതിയെക്കാണുവാൻ ചെല്ലുന്നത് വിനായകന്റെ അനുവാദത്തോടുകൂടെ ആകയും, അനുവാദം വാങ്ങാത്ത സന്ദർഭങ്ങളിൽ വിഘ്നഹതനാകയും, പതിവായി; പരമശിവനെ കാണുവാൻ ചെന്ന പരശുരാമനെയും, മഹാവിഷ്ണുവിനെത്തന്നെയും, വിനായകൻ നിരോധിക്കുക ഉണ്ടായിട്ടുണ്ട്: സർവ്വന്മാർക്കും വിഘ്നങ്ങളെ സൃഷ്ടിക്കുന്നവൻ വിഘ്നരാജാവാണ്: പൂജിക്കുന്നവരുടെ സർവ്വ വിഘ്നങ്ങളെയും നീക്കി കൊടുക്കുവാൻ ശക്തനാകുമെന്ന് പാർവ്വതിയുടെ അനുഗ്രഹം സമ്പാദിച്ച വിനായകൻ വിഘ്ന സംഹാരകൻ എന്ന അർത്ഥത്തിലും വിഘ്ന രാജാവുതന്നെ. പരമേശ്വരനും പാർവ്വതിയും കൊമ്പനും പിടിയുമായി ലീലാ രൂപം പൂണ്ട് വനങ്ങളിൽ സഞ്ചരിക്കവേ, ജനിച്ച പുത്രനാണ് വിനായകൻ എന്നൊരു ചരിത്രമുണ്ട്: ഹസ്തിനിയുടേയും, അതിന്റെ ശേഷം സ്വരൂപം പൂണ്ട പാർവ്വതിയുടേയും, ലാളനം സിദ്ധിച്ച വിനായകനെ രണ്ടു മാതാക്കന്മാരുടെ പുത്രനായി സങ്കല്പിക്കാറുണ്ട്: അല്ലെങ്കിൽ പാർവ്വതിയുടേയും പരമശിവന്റെ വേറൊരു ഭാര്യയായ ഗംഗയുടെയും അനുഗ്രഹങ്ങളെ പ്രാപിച്ച വിനായകൻ രണ്ടു മാതാക്കളുള്ളവനായി കരുതാം: എങ്ങനെയും ആകട്ടെ, വിനായകൻ ദ്വൈമാതുരനാണ്. സർവ്വ ഭൂത ഗണങ്ങളുടേയും നായകത്വമുണ്ടെന്നു പാർവ്വതിയുടെ അനുഗ്രഹം പെററ വിനായകൻ, ഗണാധിപൻ തന്നെ. വിനായകന് ഒരു കൊമ്പാണെന്ന് പ്രസിദ്ധമാണ്: വിനായകനും അനുജനായ സുബ്രഹ്മണ്യനും ക്രീഡകളിൽ വിഹരിക്കവേ, അനുജൻ ജ്യേഷ്ഠന്റെ ഒരു കൊമ്പു ഒടിച്ചുകളഞ്ഞു എന്നു ഒരു സംഭവമുണ്ട്: ഗുരുവായ ശിവനെ കാണ്മാൻ ചെന്ന ശിഷ്യനായ പരശുരാമനെ, വിനായകൻ നിരോധിച്ചു; അതു സംബന്ധിച്ചു വിനായകനും പരശുരാമനും തമ്മിൽ വലിയ കലഹം നടക്കുക ഉണ്ടായി: വിനായകൻ പരശുരാമനെ എടുത്തു എറിഞ്ഞു; പരശുരാമൻ പരശുകൊണ്ടു വിനായകനെ എറിഞ്ഞു; വിനായകൻ ശിവായുധത്തെ മാനിച്ച് നിന്നു: പരശു ചെയ്ത താഡനം നിമിത്തം വിനായകന്റെ ഒരു കൊമ്പ് ഒടിഞ്ഞു പോകയുണ്ടായി: ഇതും പ്രസിദ്ധമായ ഒരു സംഭവം ആണ്: വിനായകൻ ഏകദന്തനാണ്. "ഹ" എന്നതിന് ശിവൻ എന്നർത്ഥമുണ്ട്. ഹേരംബൻ എന്നാൽ പരമേശ്വര സമീപത്തിൽ നിൽക്കുന്നവൻ എന്നോ ശബ്ദിക്കുന്നവൻ എന്നോ അർത്ഥമാകും. തൂങ്ങിയ വയറുള്ള വിനായകന്, ലംബോദരൻ എന്ന നാമമുണ്ടായി. വിനായകൻ ഗജാനനനായതിന് ആധാരമായി പല സംഭവങ്ങളെ പറയാറുണ്ട്: പാർവ്വതി സ്നാനശാലയിൽ മെയ്യഴുക്കിനെ ഗജരൂപത്തിൽ പ്രതിഷ്ഠിച്ചു എന്നതാണ്, പ്രസിദ്ധമായ സംഭവം. സ്നാനശാലയിൽ അർദ്ധനഗ്നയായി നിന്ന പാർവ്വതിയെ കാണുവാനായി ശിവൻ ചെല്ലുകയും, ഗണപതി, നിരോധിക്കുകയും, ആ ഘട്ടത്തിൽ ശിവൻ വിനായകന്റെ ശിരസ്സ് ഛേദിക്കുകയും, ചെയ്തു എന്നും, അതിന്റെ ശേഷം പാർവ്വതിയെ പ്രീണിപ്പിക്കുവാനായി, യദൃച്ഛയാ ലഭിച്ച ഒരു ആനത്തല വച്ച് മകന് പ്രാണൻ കൊടുക്കുകയും ചെയ്തു എന്നും; വേറൊരു സംഭവമുണ്ട്. ഇവയെ കൂടാതെ വാഹനം എലിയായ വിനായകന് ആഖുരഥൻ എന്നു നാമമുണ്ട്. ആ സർവ്വ മംഗള ദാതാവിനു വേറെയും നാമങ്ങളുണ്ട്.

മംഗളം.

വന്ദേ വന്ദാരു മന്ദാരം ഇന്ദു ഭൂഷണ നന്ദനം
അമന്ദാനന്ദ സന്ദോഹ ബന്ധുരം സിന്ധുരാനനം
ആലംബേ ജഗദാലംബേ ഹേരംബ ചരണാംബുജേ
ശുഷ്യന്തി യ ദ്രജഃ സ്പർശാത് സദ്യഃ പ്രത്യൂഹ വാർദ്ധയഃ

അഭിപ്രേതാർത്ഥ സിദ്ധ്യർത്ഥം പൂജിതോ യഃ സുരൈ രപി
സർവ്വ വിഘ്ന ച്ഛിദേ തസ്മൈ ഗണാധിപതയേ നമഃ

ഏകരദ ദ്വൈമാതുര നിസ്ത്രിഗുണ ചതുർഭുജോ പി പഞ്ചകര
ജയ ഷൺമുഖനുത സപ്തച്ഛദഗന്ധിമദാഷ്ടതനുതനയ

അവിരള മദ ധാരാ ധൌതകുംഭഃ ശരണ്യഃ
ഫണിവര വൃത ഗാത്രഃ സിദ്ധ സാദ്ധ്യാദി വന്ദ്യഃ
ത്രി ഭുവന ജന വിഘ്ന ധ്വാന്ത വിധ്വംസ ദക്ഷഃ
വിതരതു ഗജ വക്ത്രഃ സംതതം മംഗലം വഃ.

ജേതും യ സ്ത്രിപുരം ഹരേണ ഹരിണാ
വ്യാജാൽ ബലിം ബദ്ധ്നതാ
സ്രഷ്ടും വാരിഭവോത്ഭവേന ഭുവനം
ശേഷേണ ധർത്തും ധരാം
പാർവ്വത്യാ മഹിഷാസുരപ്രമഥനേ
സിദ്ധാധിപൈഃ സിദ്ധയേ
ധ്യാതഃ പഞ്ചശരേണ വിശ്വജിതയേ
പായാൽ സ നാഗാനനഃ.

ദോർദ്ദ്യോത ദ്ദന്ത ഖണ്ഡഃ സകല സുര ഗണാ-
ഡംബരേഷു പ്രചണ്ഡഃ
സിന്ദൂരാ കീർണ്ണ ഗണ്ഡഃ പ്രകടിത വിലസൽ
ചാരു ചാന്ദ്രീയ ഖണ്ഡഃ
ഗണ്ഡ സ്ഥാനാന്തഖണ്ഡഃ സുര ഹര തനയഃ
കുണ്ഡലീ ഭൃതശുണ്ഡഃ
വിഘ്നാനാം കാല ദണ്ഡഃ സ ഭവതു ഭവതാം
ഭൃതയേ വക്ര തുണ്ഡഃ.

—:*:—

നരകാർണ്ണവ മതിൽ വീണു മറിഞ്ഞതി-
ദുരിതം കൊണ്ടു വല ഞ്ഞീടായ്വാൻ
കരുണാ ജലനിധി തിരുമല രടിയിണ
കരളിൽ വസിക്ക ഗണേശ്വര ജയ ജയ.

മലമകൾ തന്നുടെ മടിയി ലിരുന്നു
മുലകുടി കണ്ടാ ലെത്ര വിചിത്രം
പല പൊഴുതട യവിൽ കിട്ടാഞ്ഞു രുചാനൊടു
കലഹ മിയന്ന ഗണേശ്വര ജയ ജയ.

ശിവ ശിവ നിന്നുടെ തുമ്പി ക്കരവും
വെളു വെളെ വിലസിന കൊമ്പുകൾ രണ്ടും,
വലിയൊരു വയറും മമ ഹൃദി തോന്നണം
ഉലകിനു നാഥ ഗണേശ്വര ജയ ജയ.

വാരണ മുഖ മിഹ പാദ ദ്വയ മിഹ
സാരണ സുര മുനി സേവിത മമ്പൊടു
പോരണ മെന്നുടെ ദുരിതം കളവാൻ
അരുളുക ദേവ ഗണേശ്വര ജയ ജയ.

യമ ഭട പടലികൾ കോപിച്ചും കൊ-
ണ്ടടി പിടി യെന്നു പറഞ്ഞെ ത്തുമ്പോൾ
മമ പുന രാരും നീയെന്യേ മ-
റ്റുടയവ രില്ല ഗണേശ്വര ജയ ജയ.

———

വെള്ളിക്കുന്നിൽ പള്ളി വസിക്കും
പള്ളി പ്പരമേശ്വരനും തന്നുടെ
പിള്ള ഗണേശനു മറുമുഖനു മമ്മയും
ഉള്ളു തെളിഞ്ഞു വസിച്ചീടുമ്പോൾ
ഉള്ളി ലഹമ്മതി തള്ളി നിറഞ്ഞഥ
മെല്ലെ നടിച്ചു തിരിച്ചു ധനേശൻ
വെള്ളം ചൂടും പരമേശ്വരനുടെ
പള്ളി ക്കാലിണ തൊഴു തറിവിച്ചു,
"കള്ളമതി ല്ലിഹ നമ്മുടെ നഗരേ
പള്ളി വിരുന്നി നെഴുന്നരുളേണം
ഉണ്ണികൾ ഭൃതാദികളും വന്നാൽ
ദണ്ഡം ന ഹി ന ഹി വിരവൊടു വരണം
ഉണ്ണി ഗണേശനു വയർ നിറവോളം
കണ്ണു മടച്ചു മുതേത്തു കഴിക്കാം"
ധനപതി തന്നുടെ വചനം കേട്ടു
പനിമതിചൂടും പരമേശ്വരനും
കനിവൊ ടിവന്റെ യഹമ്മതി തീർപ്പാൻ
പണി ചെയ്യേണ മിതെന്നു മുറച്ചു
വേണ മിതെന്നാൽ വരുവൻ നാമിഹ
കാണിയു മില്ലിഹ മടി യെന്നരുളി
ഗണപതി തന്നുടെ കുംഭ തലോടി
ക്ഷണമൊടു മുന്നി ലയച്ചു മഹേശൻ
ഗണപതിയും ധനപതിയും കൂടി
ഗുണഗണമിയലും പുരമതി ലെത്തി
ഗണപതി പൂജ ക്കാളു മതിന്നു
വലുതായു ള്ളൊരു പലക യതിന്മേൽ
വടിവൊ ടിരുത്തി ഗണനാഥനെയും
വിരവൊടു ധനപതി വിശറി യെടുത്തു
വിരുതൻ ഗണപതിയെ യഥ വീശി
തെളി വേറീടും പൊൻകിണ്ണത്തിൽ
തെളു തെളെ നല്ലോ രെണ്ണ യെടുത്തു
പിള്ളർ വന്നിഹ മെല്ലെ ത്തേപ്പി-
ച്ചുള്ളൊരു കൌതുക മെന്തുരചെയ്‌വൂ
വലിയൊരു കർണ്ണദ്വയവും മുക്കും
വെളുവെളെ മുഖവും കുമ്പയു മെല്ലാം
എണ്ണ യൊലിപ്പി ച്ചയ്യോ ശിവ ശിവ
കണ്ണും ചിമ്മിപ്പി ച്ചതുനേരം
താളിയു മിഞ്ചയും യോജിപ്പിച്ചി-
ട്ടാളികളാൽ ബത സ്നാനം ചെയ്തു.
കാലും കഴുകി ച്ചാദരവോടെ
നാലി നകത്താ രിടത്തു തളിച്ചു
മണ്ഡലവും തേ ച്ചിലയും വച്ചു ക-
മണ്ഡലു ജല മതിടത്തും വച്ചു
പൊന്നും വിളക്കു കൊളുത്തി പ്പരിചൊടു
മുമ്പിൽ വച്ചി ട്ടാദരവോടെ
ഇലയുടെ അരികേ പലകയു മിട്ടു
വലിയൊരു ഗണനാഥനെയു മിരുത്തി
ജല ഗന്ധാക്ഷത ധൂപം ദീപം
കുസുമം ചന്ദന മിവക ളണിഞ്ഞു
മെല്ലെ ഇലയ്ക്കു ജലാദി കൊടുത്തു
നല്ലൊരു ചോറും കദളീഫലവും
നറുനൈ ഈ വക യൊക്കെ വിളമ്പി
കുടിനീർ വീഴ്ത്തി ക്കനിവൊടു കൂപ്പി
അമ്പൊടു ഗണപതി തന്നുടെ മടിയിൽ
കുമ്പ യൊതുക്കി ട്ടുണ്ണ തുടങ്ങി
ഝടിതി വിളമ്പിന വിഭവ മിതെല്ലാം
ഝടു ഝടു യെന്നു മുതേത്തു കഴിഞ്ഞു
തെരു തെരെ ആയതു കണ്ടു വിളമ്പീ-
ട്ടരു തരു തെന്നരുളാ ളു തുടങ്ങി
കോരിക വച്ചവർ വട്ടി യെടുത്ത-
ച്ചോറുകൾ കൊണ്ടു വിളമ്പുതുടങ്ങി

ചട്ട മിതൊന്നു പകന്നു കണ്ടവർ
വട്ടമ മാശു ചരിച്ചു വിളമ്പി
തുമ്പി ക്കരവും പൊക്കി പ്പരിചൊട
വമ്പൻ വായു പിളന്നു വശായി
ചെല്ലുന്ന വര വർ ചോറും കറികളും
എല്ലാം താളമയി ലിട്ടു തുടങ്ങി
ചോറ തൊട്ടങ്ങീ കറി യതൊട്ടങ്ങീ
വീരൻ ധനപതി യൊന്നു നട്ടങ്ങീ
വച്ചൊരു ചോറും കറികളു മെല്ലാം
കൊച്ചു ഗണേശൻ കൊററു കഴിച്ചു.
കല യതെടുത്തു കടഞ്ഞു പഴങ്ങൾ
കലയുടെ കൂടെ യതൊക്കെ യൊട്ടങ്ങി
പച്ചക്കായും പപ്പടവും പല
പച്ച ക്കോപ്പു കളൊക്കെ യൊട്ടങ്ങി
തൈര തൊട്ടങ്ങീ മോര തൊട്ടങ്ങി
സൈപരം കംഭവു മൊക്കെ ത്തീർന്നു
ഉപ്പും മുളകും ചപ്പും ചിപ്പും
ക്ഷിപ്രം ഗണപതി യപ്പടി തിന്നു
ഉള്ള തശേഷ മൊട്ടങ്ങീ ട്ടവനുടെ
ഉള്ളി ലൊരാധി വളന്നു വശായി
ഒററ ക്കൊമ്പനു കൊററു മുഴക്കാ,-
ഞ്ഞേററം കോപി ച്ചെഴു നേററുടനേ
മുമ്പി ലിരുന്ന വിളക്കു വിഴുങ്ങി
ചെമ്പു കളങ്ങ മുതേത്തു തുടങ്ങി
ചട്ടകവും പല കുട്ടകവും ചില
വട്ടിക ളെന്നിവ യൊക്കെവിഴുങ്ങി
മുരളി നടന്ന ങ്ങുരുളി വിഴുങ്ങീ-
ട്ടതിരുചിയോ ടരകല്ലു വിഴുങ്ങി
കട്ടോട ങ്ങളുലക്കയു മീവക-
പാത്രശാലയു മൊക്കെ വിഴുങ്ങി
ആർത്തി പെരുത്തു സഹിക്കരുതാഞ്ഞി-
ട്ടൻപിനൊടൊ ത്തൊരു തൂണു വിഴുങ്ങി
സത്വര മങ്ങു നെടുംപുര യുണ്ടു
തുപ്തി വരാഞ്ഞു ഗണേശ്വര സ്വാമി
കണ്ട തശേഷവു മുണ്ടിട്ടും ഖത
കൊണ്ടാ, കൊണ്ടാ, യെന്നരുൾ ചെയ്തു
ധനപതി താനു മൊരാധി മുഴുത്തു
മന മതി ലോത്തു ഗിരീശനെ യുടനെ
ഹര ഹര ശിവ ശിവ യെന്നു വിളിച്ചു
പരവശനായി നടന്നു തുടങ്ങി
ഒററ ക്കൊമ്പൻ പിമ്പേ ചാടി
തെററന്നോടി ച്ചെന്നു മഹേശൻ-
തന്നുടെ യടിമലർ വീണു വണങ്ങി
ഖിന്നത വന്നതു തൊഴു തറിയിച്ചു
ഗണപതി യടിയനെ മുണ്ണും മുമ്പേ
ഗിരിമകൾ പതി നീ രക്ഷിക്കേണം
പാത്രാപാത്ര മിതോക്കാ ഞ്ഞെന്നുടെ
പാത്രാദികളും തിന്നു ഗണേശൻ
അരു തരു തെന്നു വില ക്കീട്ടങ്ങനെ
ഒരു പിടി മലരു കൊടുത്തു മഹേശൻ
മതി മതി യെന്നരുൾ ചെയ്തതു കേട്ടു
തുരു തുരെ യെല്ലാം ഛർദ്ദിൽ തുടങ്ങി
നെടു തായുള്ള നെടും പുര മുമ്പിൽ
ഝട ഝട യങ്ങു ഞെരി ഞ്ഞമ വീണു
ഉണ്ടതു പോലെ ക്രമത്താൽ മുണ്ടും
തണ്ടെന്നീ വക കണ്ടു തുടങ്ങി
ചെമ്പും വാർപ്പു വിളക്കും പല വക
വമ്പനു മാശു വമിച്ചാ നഖിലം
എണ്ണവു മേററു നടന്നാ നങ്ങൊരു
വണ്ണം ധനപതി തലയും താഴ്ത്തി
ഇത്തര മുള്ളൊരു ഗണപതി ഭഗവാൻ
ഇന്നി തിനൊന്നു തുണച്ചീടേണം.

---

വഹിച്ച പൊൻ കലശ മൊന്നു തടിച്ചു നീണ്ട
തുമ്പിക്കരത്തി ലതി ശാന്തത യോട മേന്തി
കുംഭി പ്രവിര മുപ കമ്പ കലുക്കി വന്നെൻ-
മുമ്പിൽ കളിക്കുക ഗണാധിപ കൈ തൊഴുന്നേൻ

അന്തം പെടാത്ത കട സംസൃതി സാഗരത്തി-
ലന്തർഭയത്തൊട കിടന്നുഴലും നമുക്കായ്
സ്വന്തം വിനായക മനോഹരമാകേ മേക-
മന്തം കൃപാനിലയ; പാല മതാക്കിയാലും

ഹാ! ഹാ! മഹാദുരിത ഘോര ഭയാന്തരായ-
മോഹാംബുധിയിൽ പതിതനാ മിവനീ വിധത്തിൽ
മോഹാന്ത മെത്തിടുവതി ന്നിടയാക്കി ടൊല്ലെ
നീഹാര ശൈല തനയാ സുത! പാഹി പാഹി.

സ്വർവ്വാസികൾക്കു മഴലാകെ യകററിടുന്ന
ശർവ്വാത്മജ! പ്രണയ പാലക ലോകബന്ധോ;
സർവ്വാർത്ഥ സിദ്ധി കരമാം ഭവ ദംഘ്രി പത്മം
നിർവ്വാദ മെങ്കരളിൽ നിൽക്കുകിൽ ഞാൻ ജയിച്ചു.

കേരം കരിമ്പു കദളിപ്പഴ മപ്പ മല്പ-
നേരം വിടാതെ യട തേൻ ഘൃത മെന്നിതെല്ലാം
ഘോരംബു തിന്നു മരുവു മ്പൊഴു മാത്തരക്ഷാ-
ഭാരം ഭവാൻ കരുതലോട നടത്തിടുന്നു.

ജ്ഞാനാതിഗ പ്രഥിത വൈഭവ! ഭോ! ഗണേശ!
ഞാ നാശപോലെ വഴി പാടുകൾ നേർന്നുകൊള്ളാം
നാനാ വിപത്തു കളൊഴിച്ചു ഭവൽപദാബ്ജ-
സ്ഥാനാധി വാസ മുട നെൻ കരളാന്നിടട്ടെ.

പങ്കം പെടാത്ത പടി പത്തര മാററു കൂടും
തങ്കത്തിനും തല തകത്തിട മാ തവ ദംഗം
തിങ്കൾക്കലാധര ഗണാധിപ നിത്യ മസ്മാ-
തങ്കം നിനപ്പതിനു താ നതുലാഗ്രഹം മേ,

ശോണാശ്മ രശ്മി തടവുന്ന ഭവന്നഖാർച്ചി-
സ്സ്ത്രൈണാങ്ക ചൂഡസുത മദ്ദുരിതാന്ധകാരം
കാണാതെയാക്കി യകമേ കുടി കൊള്ളുവാനായ്
താണാശു ഞാൻ കരിവരാനന! കൈ തൊഴുന്നേ

---

ശ്രിയഃ കാര്യസിദ്ധേർ ധിയസ്സൽസുഖദ്ധേഃ
പതിം സജ്ജനാനാം ഗതിം ദൈവതാനാം
നിയന്താര മന്തഃ സ്വയം ഭാസമാനം
ഭജേ വിഘ്നരാജം ഭവാനീതനൂജം

ഗണാനാ മധീശം ഗുണാനാം സദീശം
കരീന്ദ്രാനനം കൃത്ത കന്ദർപ്പമാനം
ചതുർബാഹുയു ക്തം ചി ദാനന്ദ സ ന്തം
ഭജേ വിഘ്നരാജം ഭവാനീതനൂജം

ജഗത് പ്രാണ വീര്യം ജന ത്രാണ ശൌര്യം
സുരാഭീഷ്ട കാര്യം സദാക്ഷോഭ്യ ധൈര്യം
ഗുണി ശ്ലാഘ്യ ചര്യം ഗണാ ധീശ വര്യം
ഭജേ വിഘ്നരാജം ഭവാനീതനൂജം

ചലച്ചക്ത്രതുണ്ഡം ചതുർബാഹുദണ്ഡം
മദസ്രാവിഗണ്ഡം മിളച്ചന്ദ്രഖണ്ഡം
കനദ്ദന്തകാണ്ഡം മുനിത്രാണശൌണ്ഡം
ഭജേവിഘ്നരാജം ഭവാനീതനൂജം

നിരസ്താന്തരായം പരിധ്വസ്തമായം
ചിദാനന്ദകായം സദാ മത്സഹായം
അജസ്രാനപായം തമജം ചാപ്രമേയം
ഭജേ വിഘ്നരാജം ഭവാനീതനൂജം.

ഗണാധീശ സാമ്രാജ്യ സിംഹാസനസ്ഥം
സമാരാധ്യ മഞ്ജാസനാദൈത്യ സ്സമസ്തൈഃ
ഫണാഭൃത്സമാബദ്ധതുണ്ഡം പ്രസന്നം
ഭജേ വിഘ്നരാജം ഭവാനീതനൂജം.

ലസന്നാഗ കേയൂര മഞ്ജീര ഹാരം
ഭുജംഗാധിരാജ സ്ഫുരൽ കർണ്ണപൂരം
കനൽ ഭൂതി രുദ്രാക്ഷ രത്നാഭിഭൂതം
ഭജേ വിഘ്നരാജം ഭവാനീതനൂജം.

നിജ ജ്യോതിഷാ ദ്യോതയന്തം സമസ്തം
ദിവി ജ്യോതിഷാം മണ്ഡലം ചാത്മനാഞ്ച
ഭജൻ ഭക്ത സൌഭാഗ്യ സിദ്ധ്യർത്ഥ ബീജം
ഭജേ വിഘ്നരാജം ഭവാനീതനൂജം.

ഗണപതിയുടെ ഉത്ഭവത്തെക്കുറിച്ചു വേറെയും കഥകളുണ്ടു്.



അഗ്നി അരയന്നമായി അറയിൽ കടന്ന സമയം, അഗ്നിയിൽ ശിവന്റെ വീര്യം പ്രവേശിക്കുക ഉണ്ടായി. വീര്യം അഗ്നിയിൽ അയ്യായിരം വർഷം കിടന്നു. വളർന്നു കൊണ്ടിരുന്ന വീര്യത്തെ വഹിക്കുന്നതിന് കെല്പില്ലാതായ അഗ്നി, സങ്കട നിവേദനം ചെയ്യുന്നതിനായി ബ്രഹ്മാവിന്റെ സന്നിധിയിലേയ്ക്കു പുറപ്പെട്ടു. പോകുന്ന വഴിക്ക് അഗ്നി മഹാനദിയായ കുടിലയെ കണ്ടെത്തി. അഗ്നി പറഞ്ഞു:—"ഭോ! കുടിലേ! മഹാദേവന്റെ വീര്യം എന്നിൽ കടന്നിരിക്കുന്നു. ഇതിനെ ഇനിമേൽ വഹിക്കുവാൻ എനിക്കു കെല്പപോരാ. ഭവതി ഇതിനെ ഏറ്റു കൊള്ളുക. ഭവതിക്ക് വീര്യവാനായ പുത്രൻ ഉണ്ടാകും." കുടില സമ്മതിച്ചു. അഗ്നി ആ വീര്യത്തെ വെള്ളത്തിൽ എറിഞ്ഞു. ശിവന്റെ വീര്യം കുടിലാകൂപങ്ങളിൽ അയ്യായിരം വർഷം കിടന്നു. കുടില ബ്രഹ്മാവിനെ കണ്ടു് ഇങ്ങനെ അറിവിച്ചു:—"ലോകപിതാമഹ! ശിവന്റെ വീര്യത്തെ അയ്യായിരം വർഷം അഗ്നി വഹിച്ചു; അതിനെ താങ്ങുവാൻ കഴിയാതായപ്പോൾ എന്നിൽ നിക്ഷേപിച്ചു. പ്രഭോ! ശിവവീര്യത്തെ ഇനിയും വഹിക്കുവാൻ ഞാൻ ആളല്ല. എത്ര കാലം കഴിഞ്ഞാൽ പ്രസവം ഉണ്ടാകുമെന്നും അറിഞ്ഞുകൂടാ." ബ്രഹ്മാവു പറഞ്ഞു:—"ഭോ കുടിലേ! ഉദയപർവ്വതത്തിൽ നൂറുയോജന ചത്വരമായ ഒരു ശരവണം ഉണ്ടു്. ഈ വീര്യത്തെ ഭവതി അവിടെ നിക്ഷേപിക്കുക. ഇനിയും പതിനായിരം വർഷം കഴിഞ്ഞാൽ, ശിവവീര്യം കുമാരനാകും. അഗ്നിയുടെ ഗർഭത്തിൽ അയ്യായിരം വർഷം വളർന്ന ഈ കുമാരന്റെ മാംസവും, മജ്ജകളും, മേദസ്സും, മുടി, മീശ, കണ്ണു എന്നവയും, ഹിരണ്മയങ്ങളായിരിക്കും. ഈ കുമാരനെ വഹിച്ചതു നിമിത്തം അഗ്നിക്ക് ഹിരണ്യരേതസ്സ് എന്നു നാമവും ഉണ്ടാകും." കുടില ശരവണത്തെ പ്രാപിച്ചു; വായിൽകൂടി ശിവ വീര്യത്തെ പർവ്വത സാനുവിൽ നിക്ഷേപിച്ചു. ശരവണം സുവർണ്ണമയമായി: വർഷം പതിനായിരം കടന്നുപോയി. ബാലാർക്കപ്രഭനായ ഒരു ശിശു ശരവണത്തിൽ മലർന്നു് കാൽ പെരുവിരൽ വായിൽ വച്ചു കരഞ്ഞു കിടന്നു. ആ ഘട്ടത്തിൽ ആ വഴിയേ പോയ ആറു കൃത്തികമാർ അടുത്തു ചെന്നു; സുഭഗനായ കുഞ്ഞിനു അഹമഹമികയാ, മുല കൊടുത്തു. ഏക കാലത്തു് ആറു മാതാക്കന്മാരെ പ്രീതിപ്പെടുത്തേണ്ടി വന്ന ശിശു, ആറുമുഖൻ, അല്ലെങ്കിൽ ഷൺമുഖൻ എന്നും; കൃത്തി

സുബ്രഹ്മണ്യൻ.

കുടില എന്നതു് ഗംഗയുടെ നാമാന്തരമാണ്.

൧. പാർവ്വതീപരമേശ്വരന്മാർ ഗജരൂപത്തിൽ വനവിഹാരം ചെയ്തപ്പോൾ ഉണ്ടായപുത്രൻ.

൨. സ്നാനശാലയിലേക്കുചെന്ന ശിവനെ ഗണപതി നിരോധിച്ചു; കോപിച്ച ശിവൻ ഗണപതിയെ ശിരച്ഛേദംചെയ്തു. എന്നാൽ പാർവ്വതിയെഭയന്നു് എവിടെനിന്നോ കിട്ടിയ ഒരു് ആനത്തല പുത്രനുനൽകി.

൩. ശിവൻ ആദിത്യനെകൊന്നു ജീവിപ്പിച്ചു. ആദിത്യൻ കോപിച്ചു്, ശിവപുത്രന്റെ തലയെ നശിപ്പിച്ചു. ശിവൻ ഐരാവതത്തിന്റെ തലയെ പുത്രനു ദാനംചെയ്തു.

പരശുരാമൻ ശിവന്റെ ഒരു ഉത്തമശിഷ്യനാണ്. ഗുരുവിനെ കാണ്മാൻചെന്ന ശിഷ്യനെ ദ്വാരപാലകനായ ഗണപതി നിരോധിച്ചു. നടന്ന ദ്വന്ദ്വയുദ്ധത്തിൽ ഗണപതി പരശുരാമനെ എടുത്തെറിഞ്ഞു. പരശുരാമൻ പരശുപ്രയോഗിച്ചു. അതുകൊണ്ടു് ഗണപതിയുടെ, ഒരുകൊമ്പു്, ഒടിഞ്ഞു്, ഗണപതി ഏകദന്തനായി. ബാലക്രീഡാഘട്ടത്തിൽ ഗണപതിയുടെ ഒരുകൊമ്പു സുബ്രഹ്മണ്യൻ ഒടിച്ചുകളഞ്ഞതാണെന്നും പക്ഷാന്തരമുണ്ടു്.

കമാർ രക്ഷിച്ച ശിശു കാർത്തികേയൻ എന്നും പ്രസിദ്ധനായി. ഇതിനിടയ്ക്കു ശരവണത്തിൽ ഉണ്ണി പിറന്നു എന്നു കേട്ടു്, ഉണ്ണി എന്റേതു് എന്റേതു് എന്നു് അഗ്നിയും കുടിലയും തമ്മിൽ വാദമായി. വിഷ്ണുവിന്റെ ഉപദേശം അനുസരിച്ചു്, അവർ ശിവനെ സംഗതി അറിവിച്ചു. പരമേശ്വരനും പാർവ്വതിയും, അഗ്നിയും കുടിലയും, ഒരുമിച്ചു ശരവണത്തിൽ ചെന്നു; കൃത്തികമാർ മുലയൂട്ടുന്ന ശിശുവിനെ കണ്ടു്, തൃപ്തരായി. ശിവൻ പറഞ്ഞു:—"ഈ ശിശു കാർത്തികേയൻ എന്ന നാമത്തിൽ കൃത്തികകളുടെ പുത്രനാണു്; സ്കന്ദൻ എന്ന നാമത്തിൽ ഗൗരിയുടെ പുത്രനാണു്; മഹാസേനൻ എന്ന നാമത്തിൽ അഗ്നിയുടെ പുത്രനാണു്; കുമാരൻ എന്ന നാമത്തിൽ കുടിലയുടെ പുത്രനാണു്; ശാരദ്വതൻ എന്ന നാമത്തിൽ ശരവണത്തിന്റെ പുത്രനാണു്; ഗുഹൻ എന്ന നാമത്തിൽ എന്റെ പുത്രനും ആണു്." അ ഘട്ടത്തിൽ ബ്രഹ്മാവു മുതലായ പല ദേവന്മാർ അവിടെ അവതരിച്ചു; തമ്മിൽ കുശലം പറഞ്ഞു്, എല്ലാവരും സന്തുഷ്ടരായി. ബ്രഹ്മാവു മുതലായവർ, അപ്പോൾ തന്നെ ഗുഹനെ, ദേവസേനാനിയായി അഭിഷേകം ചെയ്തു; വിഷ്ണു ആയുധം സമർപ്പിച്ചു; കുമാരനെ സകല ദേവന്മാരും വന്ദിച്ചു. കുമാരൻ പറഞ്ഞു:—"ഞാൻ എന്താണു ചെയ്യേണ്ടതു്?" ദേവന്മാർ പറഞ്ഞു:—"പ്രഭോ!! താരകൻ എന്നു പേരായ അസുരൻ മൂലം ഞങ്ങൾ ദീർഘകാലമായി അനുഭവിക്കുന്ന സങ്കടങ്ങൾക്കു് അതിരില്ല. നിന്തിരുവടി താരകനെ നിഗ്രഹിക്കണം." കാർത്തികേയൻ, സന്നദ്ധനായി. ആകാശത്തുനിന്നു് ആനകൾ ഇറങ്ങി; കുതിരകൾ ഇറങ്ങി; വിമാനങ്ങൾ ഇറങ്ങി; ദിവ്യായുധങ്ങൾ എടുത്തു പിടിച്ചു സുരപ്പട, താരക രാജധാനിയുടെ ചുററിലും അത്തു് അട്ടഹസിച്ചു. "ഏഴുനാൾ മാത്രം പ്രായമായ ബാലകാ! പ്രഭോ! അങ്ങു വിജയിക്കുക" എന്നു സുര ഭടന്മാർ ചെയ്ത സ്തുതിഘോഷം കേട്ടു, താരകൻ നടുങ്ങി. താരകനും അനുചരന്മാരും കുരുങ്ങി ഇറങ്ങി: അസുരനായകന്മാർ ഒരുമിച്ചു ബാലനെ വട്ടമിട്ടു തടുത്തു; ആയുധപ്രഹരണം ചെയ്തു; എന്നാൽ ചിരിച്ചു നിന്ന ശിശു, എറിഞ്ഞ ഗദയുടെ അടിയേററു്, അസുരന്മാർ ആലിലപോലെ വിറച്ചു. കുമാരൻ വീണ്ടും എയ്തു; സഹചരന്മാർ ഓടി; എങ്കിലും താരകൻ മുന്നോട്ടു അടുത്തു. താരകൻ അടിച്ച അടി ഏററു്, കുമാരന്റെ വാഹനമായ മയിൽ, പേടിച്ചോടി കുമാരൻ ക്രുദ്ധിച്ചു; വേലായുധൻ വേലെടുത്തു് ആഞ്ഞെറിഞ്ഞു. താരകൻ വേലേററു രണ്ടു തുണ്ടങ്ങളായി നിലം പതിച്ചു. താരകന്റെ സഹചരന്മാരായ ലക്ഷം ലക്ഷം അസുരന്മാർ, പടക്കളത്തിൽ, പൊടിയിൽ, ചത്തുകിടന്നു.

സുബ്രഹ്മണ്യൻ ഓരോ കാലത്തായി മഹിഷൻ, ശൂരപത്മൻ, സിംഹമുഖൻ എന്ന പല അസുരന്മാരേയും, ലോകരക്ഷയെ പുരസ്കരിച്ചു സംഹരിച്ചിട്ടുണ്ടു്.

കുമാരനു പ്രസിദ്ധങ്ങളായ നാമങ്ങൾ പലതാണു്.

കാർത്തികേയോ മഹാസേനഃ
ശരജന്മാ ഷഡാനനഃ
പാർവ്വതീ നന്ദനഃ സ്കന്ദഃ
സേനാനീഃ അഗ്നിഭൂഃ ഗുഹഃ
ബാഹുലേയഃ താരകജിത്
വിശാഖഃ ശിഖിവാഹനഃ
ഷാണ്മാതുരഃ ശക്തിധരഃ
കുമാരഃ ക്രൗഞ്ചദാരണഃ
വല്ലീശഃ കുക്കുടധരഃ
സുബ്രഹ്മണ്യഃ ദ്വിഷഡ്ഭുജഃ
ദേവസേനാപതിഃ ശൂരഃ
സ്വാമീ ഗജമുഖാനുജഃ.

കൃത്തികകൾ വളർത്തിയതിനാൽ കാർത്തികേയൻ; വലിയ ദേവസേനകളുടെ നേതാവാകയാൽ മഹാസേനൻ; ശരവണത്തിൽ പിറക്കുകയാൽ ശരജന്മാവു്; ആറു മുഖങ്ങളുള്ളതിനാൽ ഷഡാനനൻ; പാർവ്വതിയെ നന്ദിപ്പിക്കുകയാൽ പാർവ്വതീനന്ദനൻ; സ്കന്ദമായ എന്നു പറഞ്ഞാൽ ഒഴുകിയ ശിവവീര്യത്തിൽ നിന്നു പിറക്കുകയാൽ സ്കന്ദൻ; സേനകളെ നടത്തുകയാൽ സേനാനി; അഗ്നിയിൽ നിന്നും, ഭവിച്ചതിനാൽ അഗ്നിഭൂ; ശത്രുക്ക

ഷൺമുഖന്റെ ജനനത്തെക്കുറിച്ചു പ്രസിദ്ധങ്ങളായ വേറെകഥകളും ഉണ്ടു്. കേശിഎന്ന അസുരന്റെ കൈയിൽനിന്നു്, ദേവസേന എന്ന സ്ത്രീയെ ഇന്ദ്രൻ ഉദ്ധരിച്ചു: ദേവസേനയ്ക്കു് രണനിപുണനായ ഒരു ഭർത്താവിനെ നൽകണമെന്നു്, ഇന്ദ്രൻ ബ്രഹ്മാവിനോട അപേക്ഷിച്ചു. ബ്രഹ്മാവു സമ്മതിച്ചു. അക്കാലത്തു് വസിഷ്ഠൻമുതലായ ആറുഋഷികൾ യാഗംചെയ്യുകയും അഗ്നി അവിടെ അവതരിക്കയും, ചെയ്തു: ഋഷിപത്നിമാർ അവിടെ ആശ്രമങ്ങളിൽ ചന്ദ്രകിരണങ്ങളെപ്പോലെ മിന്നിക്കിടക്കുന്നതുകണ്ടു്, അഗ്നിക്ഷുബ്ധനായി. കാമപീഡിതനായ അഗ്നി വനങ്ങളിൽ അലഞ്ഞുനടക്കവേ, ദക്ഷന്റെ പുത്രിയായ സ്വാഹ, അഗ്നിയെക്കണ്ടു്, കാമപീഡിതയായി. സ്വാഹ ഋഷിപത്നിമാരുടെ രൂപങ്ങളെ മാറിമാറി ധരിച്ചു്, അഗ്നിയെ വരിച്ചു. അഗ്നിയുടെ വീര്യത്തെ സ്വാഹ ആറുപ്രാവശ്യവും ഒരുപാത്രത്തിൽ നിക്ഷേപിക്കുകയാണു ചെയ്തതു്. ഉണ്ണിപിറന്നു. ഉണ്ണിയ്ക്കു് ആറുശിരസ്സുകളും, പന്ത്രണ്ടു് കാതുകളും, പന്ത്രണ്ടു കണ്ണുകളും, പന്ത്രണ്ടുകൈകളും, പന്ത്രണ്ടുകാലുകളും, ഒരുകഴുത്തും, ഒരുവയറും, ഉണ്ടായിരുന്നു. അപ്പോഴേക്കു് ഋഷികൾ ആറുപേരും ഭാര്യമാരെ ഏതോ ശങ്കനിമിത്തം ഉപേക്ഷിച്ചിരുന്നു. ആ പത്നിമാർ ആറുപേർചേർന്നു് കുമാരനെ രക്ഷിച്ചു. (൨) ഇന്ദ്രൻ ശിവന്റെ സന്നിധിയിൽ ശൂരപത്മാസുരൻചെയ്ത അപരാധങ്ങളെ വിവരിച്ചസമയം, ശിവന്റെ മൂന്നാംകണ്ണിൽനിന്നും, ആറുപൊരികൾ പറന്നിറങ്ങി. ആ പൊരികളെ അഗ്നിയും വായുവും വാങ്ങി ശരവണത്തിൽ നിക്ഷേപിച്ചു. ആറുഉണ്ണികൾ ശരവണത്തിൽ പിറന്നു. പാർവ്വതി ഉണ്ണികളെ കണ്ടു. അവരെ ആശ്ലേഷിച്ചു. അപ്പോൾ അവർ ഒരുമിച്ചുചേർന്നു് ഷൺമുഖനായ ശിശുവായി.

ളിൽ നിന്നു ആശ്രിതന്മാരെ രക്ഷിക്കുകയാൽ ഗുഹൻ; ബഹുളകളായ കൃത്തികകളുടെ പുത്രനാകയാൽ ബാഹുലേയൻ, താരകനെ ജയിച്ചവനാകയാൽ താരകജിത്ത്; ആറു ശിരസ്സുകളിൽ ശാഖകൾ അല്ലെങ്കിൽ ശിഖകൾ വിശേഷേണ കാണപ്പെട്ടതുകൊണ്ടും, വിശാഖം നക്ഷത്രത്തിൽ ജനിച്ചതു കൊണ്ടും, ഹവി അതായതു് പക്ഷി (മയൂരം)യുടെ സഹായത്താൽ ശാഖിക്കുക (വ്യാപിക്കുക) കൊണ്ടും വിശാഖൻ; ശിഖി (പക്ഷി) വാഹനമായവനും, ശിഖി (അഗ്നി)യാൽ വഹിക്കപ്പെട്ടവനും ആകയാൽ ശിഖിവാഹനൻ; ആറു മാതാക്കന്മാൎക്കു് മകനാകയാൽ ഷാൺമാതുരൻ; ശക്തി അതായതു് വേൽ എന്ന ആയുധത്തെ ധരിക്കുകയാൽ ശക്തിധരൻ (വേലായുധൻ); കുട്ടിക്കാലത്തു തന്നെ പ്രസിദ്ധനും, മാരനെ അപേക്ഷിച്ചു സുന്ദരനും, കുത്സിതന്മാരെ മരിപ്പിക്കുന്നവനും ആകയാൽ കുമാരൻ; ക്രൌഞ്ചത്തെ ദാരണം ചെയ്തവനാകയാൽ, ക്രൌഞ്ചദാരണൻ; വല്ലീദേവിയുടെ ഭൎത്താവാകയാൽ വല്ലീശൻ; ശൂരപത്മൻ എന്ന അസുരൻ ഭയപ്പെട്ടു സ്വശരീരാൎദ്ധത്തെ കുക്കുടമായി രൂപഭേദം ചെയ്ത സമയം, കുക്കുടത്തെ സ്വീകരിക്കുകയാൽ കുക്കുടധരൻ; നല്ല ബ്രാഹ്മണ്യം സ്വത്തായവനാകയാൽ, സുബ്രഹ്മണ്യൻ; പന്ത്രണ്ടു കൈകൾ ഉണ്ടാകയാൽ, ദ്വിഷഡ്ഭുജൻ; ദേവസേന എന്ന സ്ത്രീയുടെ ഭൎത്താവും ദേവസേനകളുടെ നായകനും ആകയാൽ, ദേവസേനാപതി; ശൂരനാകയാൽ ശൂരൻ; എവിടെയും സ്വാമിത്വം, ഉള്ളവനാകയാൽ സ്വാമി; ഗജമുഖന്റെ അനുജനാകയാൽ ഗജമുഖാനുജൻ; എന്നവയാകുന്നു കുമാരന്റെ നാമങ്ങളിൽ പ്രധാനമായവ. കുടില എന്നതു് ഗംഗയുടെ നാമാന്തരമാണെന്നും പക്ഷമുണ്ടു്. ആ ന്യായേന സുബ്രഹ്മണ്യനെ, ഗാംഗേയനെന്നും പറയും.

## മംഗളം.

ശൈലരാജതനയാ സ്തന യുഗ്മ-
വ്യാപൃതാസ്യ യുഗളസ്യ ഗുഹസ്യ
ശേഷ വക്ത്ര കമലാനി മലം വോ
ദുഗ്ദ്ധപാന വിധുരാണി ഹരന്തു.

ഷഡാനനം ചന്ദന ലേപിതാംഗം
മഹാത്ഭുതം ദിവ്യ മയൂര വാഹനം
രുദ്രസ്യ സൂനും സുരലോക നാഥം
ബ്രഹ്മണ്യദേവം ശരണം പ്രപദ്യേ.

ജാജ്വല്യമാനം സുരവൃന്ദ വന്ദ്യം
കുമാര ധാരാതട മന്ദിരാന്തം
കന്ദൎപ്പരൂപം കമനീയ ഗാത്രം
ബ്രഹ്മണ്യദേവം ശരണം പ്രപദ്യേ.

ദ്വിഷഡ്ഭുജം ദ്വാദശ ദിവ്യ നേത്രം
ത്രയീതനും ശൂല മസിം ദധാനം
ശേഷാവതാരം കമനീയരൂപം
ബ്രഹ്മണ്യ ദേവം ശരണം പ്രപദ്യേ.

സുരാരി ഘോരാരി സു പുത്രഭാനും
സുരോത്ഭവം ശക്തി ധരം കുമാരം
ധാരാംസവക്ത്രം കശ പാശഹസ്തം
ബ്രഹ്മണ്യ ദേവം ശരണം പ്രപദ്യേ.

ഇഷ്ടാൎത്ഥ സിദ്ധി പ്രദ മീശ പുത്രം
ഇഷ്ടാന്നദം ഭൂസുര കാമ ധേനും
ഇഷ്ടോത്ഭവം സൎവ്വ ജനാനുരാഗം
ബ്രഹ്മണ്യ ദേവം ശരണം പ്രപദ്യേ.

ബ്രഹ്മണ്യം ബ്രഹ്മണോ തോയം
ശൎമ്മണ്യം ജനസമ്പദാം
അഗ്രഗണ്യ മഹാധ്യക്ഷം
സുബ്രഹ്മണ്യ മുപാസ്മഹേ.

സ്കന്ദായ കാൎത്തികേയായ
പാൎവ്വതീ നന്ദനായ ച
മഹാദേവ കുമാരായ
സുബ്രഹ്മണ്യായ തേ നമഃ.

ഷൺമുഖം ച ഗണാധീശം
സാംബം ച പരമേശ്വരം
മമ ദുഃഖ വിനാശായ
സന്തതം ചിന്തയാമ്യഹം.

തപ്ത ചാമീകര പ്രഖ്യം
ശക്തി ബാഹു ഷഡാനനം
മയൂര വാഹനാരൂഢം
സ്കന്ദരൂപം ശിവം സ്മരേത്.

ശിവനും നാരായണനും തമ്മിൽ നടന്ന ഒരു യുദ്ധത്തെ കുറിച്ചു ഭാരതം അനുശാസനത്തിൽ ഇങ്ങനെ കാണുന്നു:--കോപിച്ച ശിവൻ, ശൂലത്തെ ദക്ഷന്റെ യജ്ഞശാലയിലേയ്ക്കു് എറിഞ്ഞു. ശൂലമാകട്ടെ യജ്ഞത്തെ ഭസ്മാവശേഷമാക്കിയ ശേഷവും, കുതിച്ചു പാഞ്ഞു് ബദരികയിൽ, തപസ്സു ചെയ്തു കൊണ്ടിരുന്ന, നാരായണന്റെ മാറിൽ, അടിച്ചു. ശൂലത്തിന്റെ തേജസ്സു കയറി, നാരായണന്റെ മുടി മുഞ്ജവൎണ്ണം പൂണ്ടതിനാൽ, നാരായണനു മുഞ്ജകേശി എന്നു നാമമുണ്ടാ

ഹരഹരിസമരം.

---

അപകടം ആസന്നമായ സമയം താരകൻ ക്രൌഞ്ചം മലയിൽ കടന്നു്, ഒളിച്ചിരുന്നു. ക്രൌഞ്ചം മല ഹിമവാന്റെ പുത്രനായ സുനാഭന്റെ പുത്രനാകയാൽ കാൎത്തികേയന്റെ മാതുലനാണ്. പാൎവ്വതിയും, സുനാഭനും സഹോദരരാണല്ലൊ. ആയതിനാൽ ക്രൌഞ്ചത്തെ ഭേദിച്ചു താരകനെ കൊല്ലുവാൻ കുമാരൻ ഉദ്യമിച്ചില്ല. എന്നാൽ ആ ഘട്ടത്തിൽ, ക്രൌഞ്ചത്തെ ഭേദിക്കണമെന്നു്, ഇന്ദ്രൻ കുമാരനെ നിൎബ്ബന്ധിച്ചു; ഇതുനിമിത്തം ഇന്ദ്രനും കുമാരനും തമ്മിൽ ഗൎവ്വിച്ചു; അവർതമ്മിൽനടന്ന വാഗ്വാദം കലഹമായി പരിണമിച്ചു. അവർതമ്മിൽ യുദ്ധംചെയ്യേണ്ട എന്നും, ക്രൌഞ്ചത്തെ ഒന്നാമതായി പ്രദക്ഷിണംവയ്ക്കുന്നവൻ ശ്രേഷ്ഠനാണെന്നും, അനുമാനിക്കാമെന്നു്, അവർ തീൎച്ചചെയ്തു. എന്നാൽ ഒന്നാമതായി വലംവെച്ചതിന്നു് ഇന്ദ്രനാണെന്നു് ക്രൌഞ്ചം കളവുപറകയാൽ, കുമാരൻ വേലെറിഞ്ഞു് മലയെ പിളൎന്നു് താരകനെ, കൊല്ലുകയാണു ചെയ്തതു്, ഇങ്ങനെയും വിവരണമുണ്ടു്.

യി. നാരായണൻ ഹുങ്കാരം ചെയ്തു: അടിയേററ ശൂലം ശങ്കരകരത്തിലേക്കു മടങ്ങി. ക്രോധിച്ച ശിവൻ നര നാരായണ പരമർഷികളുടെ സമീപത്തേയ്ക്ക് ഓടിച്ചെന്നു. നാരായണൻ, ശിവൻെറ തൊണ്ടയ്ക്കു കൈ വച്ചു; ശിവൻെറ കണ്ഠം കറുത്തു: അന്നുമുതൽ ശിവൻ ശിതികണ്ഠനായി. നരൻ ഒരു ഏരകം പുല്ലു പറിച്ചെടുത്ത്, മന്ത്രം ചൊല്ലി; അതു് ഒരു പരശുവായി. നരൻ പരശുവിനെ എറിഞ്ഞു. ശിവൻ അതിനെ മുറിച്ചു: അന്നു മുതൽ ശിവന്, ഖണ്ഡപരശു എന്ന നാമം ഉണ്ടായി. യുദ്ധം കടുത്തു; ലോകങ്ങൾ വെന്തുനീറി; തീയ്ക്കു ഹവിസ്സിനെ വാങ്ങാതായി; ഋഷികൾക്കു വേദങ്ങൾ തോന്നാതെ ആയി; രജസ്സും, തമസ്സും ദേവന്മാരെ ആക്രമിച്ചു; ഭൂമി കുലുങ്ങി; ജ്യോതിർഗോളങ്ങൾ ഇരുണ്ടു; ബ്രഹ്മാവു പീഠത്തിൽ നിന്നും മറിഞ്ഞുവീണു; ആകാശം വിണ്ടു; കടലുകൾ വരണ്ടു; ഹിമവാൻ പൊടിഞ്ഞു. ദുർന്നിമിത്തങ്ങളെ ഇങ്ങനെ തുടരെയും, ഭയാനകമായും, കണ്ട സമയം, ബ്രഹ്മാവും പുറകെ സർവ്വസുരന്മാരും പടക്കളത്തിൽ ഇറങ്ങി. ബ്രഹ്മാവു തൊഴുതു നിന്നു കൊണ്ടു് രുദ്രനോട്ട് ഇങ്ങനെ അപേക്ഷിച്ചു:—"പ്രഭോ! പരമശിവ! ലോകങ്ങൾക്കു ശുഭം ഭവിക്കട്ടെ. അങ്ങു് ലോകഹിതത്തെ പുരസ്കരിച്ച്, ആയുധങ്ങളെ ഉപേക്ഷിക്കുക. ഈ നര നാരായണന്മാർ ധർമ്മകുലോദ്വഹന്മാരാണ്. ലോകഭാവനമായ അക്ഷരം യാതൊന്നോ, അതു്, അവതാരമെടുത്ത ഈ നര നാരായണന്മാർ, പരമ താപസന്മാരാണ്. ഞാൻ ഈ പരമൻെറ പ്രസാദം മൂലം പിറന്നു; അങ്ങു് ഈ പരമൻെറ ക്രോധത്തിൽ നിന്നു പിറന്നു; ഭോ പരമശിവ! അങ്ങു പ്രസാദിക്കണമെ! ലോകങ്ങൾക്കു് ശാന്തി ഭവിക്കട്ടെ! രുദ്രൻ ക്രോധാഗ്നിയെ ഉപസംഹരിച്ചു; പ്രീതി പൂണ്ടു; നാരായണനെ പ്രസാദിപ്പിച്ചു; നാരായണൻ പറഞ്ഞു.

യസ്ത്വാം വേത്തി സ മാം വേത്തി യസ്ത്വാമനു സ മാമനു
ആവയോരന്തരം കിഞ്ചിൽ മാ തേ ഭൂൽ ബുദ്ധിരന്യഥാ.

"അങ്ങയെ അറിയുന്നവൻ എന്നെ അറിയുന്നു. അങ്ങയെ അനുസരിക്കുന്നവൻ, എന്നെ അനുസരിക്കുന്നു. നാം തമ്മിൽ യാതൊരു ഭേദവും ഇല്ല. അങ്ങേയ്ക്കു അന്യഥാ ബുദ്ധി ഉണ്ടാകരുതു്."

താരകൻെറ മരണാശേഷം ദീർഘകാലത്തേയ്ക്കു് അസുരന്മാർ സുരന്മാരോടു പരാജയപ്പെടുക ഉണ്ടായി. ആ കാലത്താണ്, താരകൻെറ പുത്രന്മാരായ താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി എന്നിവർ യൗവനത്തെ പ്രാപിച്ചതു്. സുരന്മാരോടുള്ള വൈപരീത്യം നിമിത്തം, അവർ, ബ്രഹ്മാവിനെ പ്രീതിപ്പെടുത്തി; പ്രത്യക്ഷനായ ബ്രഹ്മാവിനോടു അവർ സർവ്വാമരത്വം അപേക്ഷിച്ചു. മർത്ത്യന് അമർത്ത്യത്വം നൽകാവുന്നതല്ല എന്നു ബ്രഹ്മാവു തിരസ്കരിച്ചതിനാൽ, ആ അസുരന്മാർ ഇങ്ങനെയാണ്. വരങ്ങളെ അപേക്ഷിച്ചതു്.

**ത്രിപുരദഹനം:**

പങ്കജസംഭവ! പോററി! നിൻ കൃപ കൊണ്ടടിയങ്ങൾ
ശങ്കരൻെറ ഭക്തരായി ശങ്കവിട്ടു നടക്കണം
വിശ്വമെല്ലാ മടിയങ്ങൾ ക്കൊത്തവണ്ണം നടക്കണം
വിശ്വനാഥ ന്മാരി മാനീം അടിയങ്ങളായ് വരേണം
ഞങ്ങളോ ടെതിരിടുന്ന ജനമെല്ലാം മടങ്ങേണം
ഞങ്ങളെ ക്കൊല്ലുവാനാരും മതിയല്ലെ ന്നിരിക്കേണം
ഭവനങ്ങൾ മൂന്നു വേണം വേണ്ടതെല്ലാ മതിൽ വേണം
ഭുവനം മൂന്നിലും താനെ നടക്കേണ മതു കൂടെ
ഭവനായ ഭഗവാങ്കൽ ശക്തി ഞങ്ങൾക്കുറയ്ക്കേണം
ആയിരം വത്സരം ഞങ്ങൾ വേർപിരിഞ്ഞു നടക്കേണം
ആയതങ്ങു കഴിയുമ്പോൾ കൂടി യെത്താ മൊരു ദിക്കിൽ
അല്പകാല മൊരുദിക്കിൽ കൂടിവാഴും മൂന്നുപേരും
അപ്പൊഴ് ങ്ങൊരസ്ത്രംകൊ ണ്ടൊരുത്തൻ മൂന്നു പേരെയും
ഒപ്പമങ്ങു വധിച്ചാകിലന്നു ചാവാൻ മടിയില്ല.
പിന്നെയും വേർപെടും ഞങ്ങൾ ആയിരം വത്സരംകാലം
പിന്നെയും കൂട മച്ചണ്ണം വരം കൊണ്ടതു വരുത്തണം.

ബ്രഹ്മാവു അനുഗ്രഹിച്ചു. മയനോട്ട് ആവശ്യപ്പെട്ടാൽ പുരങ്ങളെ ലഭിക്കുമെന്നും; ത്രിപുരന്മാർ എന്ന നാമത്തിൽ അവർ പ്രതാപവാന്മാരാകു മെന്നും; ബ്രഹ്മാവു അനുഗ്രഹിച്ചു; ഗർവ്വിഷ്ഠന്മാരായ സഹോദരന്മാർ മയനെ വരുത്തി പൊന്നു, വെള്ളി, ഇരുമ്പു് എന്നവ കൊണ്ടു് മൂന്നു ഗൃഹങ്ങൾ നിർമ്മിക്കണമെന്നും, അവ കാമഗങ്ങളാ യിരിക്കണ മെന്നും; ആവശ്യപ്പെട്ടു. മയൻ സർവ്വ വിഭവ വൈഭവങ്ങളായ ഗൃഹങ്ങളെ നിർമ്മിച്ചു.

മാടവും മണിമാടവും പതിനെട്ടുകെട്ടു നിരക്കവെ
നടനശാലകൾ കോടി ഹാടക കവാട കൂടഗൃഹങ്ങളും
ഘോടകാലയ ജാലവും പല ചേടകാലയ വീടുകൾ
കങ്കമാലയ മങ്കണങ്ങളും അങ്ക വെങ്കളിമാടവും
തങ്കശാലകൾ അങ്കശാലകൾ അങ്കശാങ്കിത മണ്ഡപം
കിങ്കരാലയ ചുങ്കശാലകൾ മങ്കമാരുടെ വീടുകൾ
കോട്ട മാളിക ചെട്ടിപട്ടണം ഊട്ടുകെട്ടുകൾ തട്ടുകൾ
സിന്ദുവാരവുമെന്നു വേണ്ട മരങ്ങളെത്ര തരങ്ങളിൽ
ചെമ്പകങ്ങ ളിരുമ്പകങ്ങൾ കരിമ്പു രംഭ കരിംപന
ചെമ്പരത്തി പരുത്തി പാതിരി അത്തി ഇത്തി വടങ്ങളും
മുല്ല മല്ലിക ചെങ്കുറിഞ്ഞി കരിംകുറിഞ്ഞി കുറിഞ്ഞിയും
ദാനവാധിപ സേനകൾ ക്കൊരു ഹാനി യില്ലൊരു നേരവും
മദ്യകുംഭ മടുക്കൽ വച്ചു കുടിച്ചുകൊണ്ടു രസിക്കയും
നല്ല പാട്ടുകളങ്ങു പാടി യൊടുക്ക മങ്ങു പിഴക്കയും
പകിട പലതര മാടിയും പല പ്രകട രസ മിട കൂടിയും
രസികജന മിട കൂടിയും മൃദു ഹസിത പുതു മലർ ചൂടിയും
ഇത്തരം പല ഘോഷ ഭീഷണ ഭൂഷണം ബഹു ഭാഷണം
ചിത്തമോഹനമാം പുരത്ത്രയ മത്ര തീർത്തു മയാസുരൻ.

നൂറുയോജന ആയതമായ പുരങ്ങളിൽ അസുരസഹോദരന്മാർ സർവ്വ സ്വതന്ത്രന്മാരായി. അവർ നടപ്പിൽ വരുത്തുവാൻ നിശ്ചയിച്ച പരിപാടി, ലോകഭയങ്കരമായിരുന്നു. താരകാക്ഷൻ, അനുജന്മാരോടു ഒരുമിച്ച് ഇങ്ങനെയാണു നിശ്ചയിച്ചതു്.

ശങ്കരൻ കൃപ കൊണ്ടു വേണ്ടതു മൊക്കെ വന്നു തികഞ്ഞുതേ
എങ്കിലീ ഭുവനം തകർത്തു തിമിർത്തു വാഴുവ നിന്നു ഞാൻ

പാകശാസനനേ പ്പിടിച്ചു കൊടി ത്തടത്തിൽ മുറുക്കണം
ലോകപാലക രൊക്കെ വന്നു പടിക്ക ലിങ്ങു കിടക്കണം
ലോകമൊന്നു മറിച്ചു വയ്ക്കണം ഏക ശാസന മാക്കണം.
വാദമില്ല നമുക്കു ചേതസി വിക്രമങ്ങൾ നടത്തണം
പട്ടണം ചില ചുട്ടെരിക്കണം ഒട്ട വെട്ടി മുടിക്കണം
തൊട്ടതൊക്കെ മുടിക്കണം പട കൂട്ടി വെക്ക മടക്കണം
നീക്ക മില്ലിനി യക്ഷരാജനൊ ടിക്ഷണം പടവെട്ടണം
വെക്ക മളകാപുരത്തി ലിരിപ്പു മമ്പൊടു പോക്കണം
പൊക്കണ ങ്ങളണിഞ്ഞു കൊണ്ടവനി ന്നിരന്നു നടക്കണം
ചന്ദ്രബിംബ മെടുത്തെ നിക്കൊരു ചാണയാക്കി അരയ്ക്കണം
സാന്ദ്രശീതള കോമളം പനിനീരു മുണ്ടതി ലെപ്പൊഴും
സൂര്യബിംബ മെടുത്തെ നിക്കൊരു ചൂണ്ടലാക്കി വളയ്ക്കണം
താരകാവലി കൊണ്ടെ നിക്കൊരു ഹാരമാല ചമയ്ക്കണം
താരകാക്ഷ നടങ്ങുകില്ല നിനച്ചതൊക്കെ വരുത്തണം
ഉരഗപതികളും അമരപതികളും അനിശമെന്നെവണങ്ങണം
പരിചി ലവരുടെ ധനവും അനവധി ജനവും അനവധി തീരണം
ജംഭശാസനനും തനിച്ചു നിലിമ്പ വൃന്ദ മശേഷവും
ഡംഭു കാട്ടി ഞെളിഞ്ഞിരിപ്പതും ഇന്നെനിക്കിഹ കാണണം
രംഭ മേനക ചിത്രലേഖയും അത്ര വന്നു വണങ്ങണം
ശംഭുദേവ പദാംബുജ ദ്വയം ഉണ്ടെനിക്കവലംബനം.

ഉഗ്രന്മാരും ദുഷ്ടന്മാരും ആയ ജ്യേഷ്ഠാനുജന്മാർ മൂന്നു ലോകങ്ങളിലും പറന്നു നടന്ന്, പരാക്രമം, നിമിത്തം സഹിക്കാവതല്ലാത്ത ലോകോപദ്രവം തുടന്നു. ലോകങ്ങളൊക്കെയും, അനാഥമായി. അസുരപ്രഭുക്കന്മാരുടെ അനുചരന്മാരും, സ്വാമിമാർ പ്രീതിപ്പെട്ടമാറ് ദുഷ്ടതകളിൽ വളന്നു.



ത്രിലോകങ്ങളെ മുടിക്കുവാനുള്ള വാസനയും ബലഗർവ്വവും, വദ്ധിക്കുമാറ്, ത്രിപുരന്മാർക്ക്, ഒരു പ്രത്യേക സാഹായ്യവും ലഭിക്കുക ഉണ്ടായി. താരകാക്ഷന്റെ പുത്രനായി, ഹരി എന്നു പേരായ, ഒരു ബലവാൻ ഉണ്ടായിരുന്നു. ആ യുവാവു പരമതപസ്സു അനുഷ്ഠിച്ച് ബ്രഹ്മാവിനെ ദർശിച്ചു, വരം വാങ്ങി; ആ അസുരകക്

ശൻ, ഇങ്ങനെയാണ് അപേക്ഷിച്ചത്. "ഞങ്ങളുടെ പുരത്തിൽ ഒരു വാപി ഉണ്ടാകണം. മുറിവേററവരോ മരിച്ചവരോ ആ വാപിയിൽ നിക്ഷിപ്തരായാൽ, ആ ക്ഷണത്തിൽ സംപൂർണബലവാന്മാരായി എഴിററു വരണം." ലഭിച്ച വരം നിമിത്തം പുരത്തിൽ വാപി നിർമ്മിതമായി. മൃതസംഞ്ജീവനി എന്ന നാമം അന്വർത്ഥമായ ആ വാപിയിൽ നിക്ഷേപിക്കപ്പെട്ട ശവങ്ങൾ, പൂർവ്വരൂപത്തോടും വേഷത്തോടും, എഴിററു, പൂർണ്ണവീര്യന്മാരായിനിന്നു. ത്രിപുരന്മാർ—തപഃസിദ്ധന്മാരായ ത്രിപുരന്മാർ—ജനഭയവർദ്ധനന്മാരായി. ഭടന്മാരുടെ എണ്ണത്തിൽ ഒരിക്കലെങ്കിലും കുറവു കാണാഞ്ഞ രാക്ഷസദുർമ്മദന്മാർ ലോഭമോഹാധീനന്മാരായി; അവർ ലോകങ്ങളിൽ എവിടെയും ഓടിനടന്നു പട്ടണങ്ങളെ തട്ടി നിരത്തി: നഗരങ്ങളെ നശിപ്പിച്ചു: ജനപദങ്ങളെ നാമാവശേഷങ്ങളാക്കി. വരബല ദർപ്പിതന്മാരായ അസുരന്മാർ കണ്ടേടങ്ങളിൽ കണ്ടേടങ്ങളിൽ, കൊന്നു നടന്നു; കൊന്നു കഴിഞ്ഞേടങ്ങളിൽ ഒക്കയും കൊള്ളി വച്ചു. അവർ പുരാരാമങ്ങളെ തകർത്തു, പുണ്യങ്ങളായ ഋഷ്യാശ്രമങ്ങളെ തുത്തുനിരത്തി. ഗർവ്വിഷ്ഠന്മാരായ ദുഷ്ടന്മാർ സകല മര്യാദകളേയും അതിക്രമിച്ചു. മരുത്തുകളോടുകൂടെ എതിരിട്ട ഇന്ദ്രൻ, ത്രിപുരങ്ങളെ ഭേദിക്കുവാൻ അശക്തനാണെന്നു പലകുറി പരീക്ഷിച്ചറിഞ്ഞു. ഉഗ്രന്മാരും, ക്രൂരന്മാരും ആയ സഹോദരന്മാർ മൂന്നുലോകങ്ങളിലും, പറന്നു നടന്നു. സഹിക്കാവതല്ലാത്ത ലോകോപദ്രവം എവിടെയും സ്വതന്ത്രമായിനടന്നു. ലോകങ്ങൾ അനാഥമായി. എല്ലാ പ്രകാരങ്ങളിലും ഗതികെട്ട സമയം, ദേവന്മാർ ബ്രഹ്മാവിന്റെ സന്നിധിയിൽ സങ്കടം ഉണർത്തിച്ചു. ബ്രഹ്മാവു പറഞ്ഞു:—"ഭോ ദേവന്മാരെ! നിങ്ങളെ ഉപദ്രവിക്കുന്ന ഈ ദുഷ്ടന്മാർ, എന്നെ ഉപദ്രവിക്കുന്നു. ഞാൻ സർവ്വഭൂതങ്ങളിൽ സമനാണ്: എന്നാൽ അവിനീതന്മാർ, ഹന്തവ്യന്മാർ തന്നെ. ത്രിപുരങ്ങൾ ഏകശരത്താൽ ഭേദിക്കപ്പെടേണ്ടതാണ്. അതു സാധിക്കുവാൻ ശിവനല്ലാതെ ഇതരനില്ല. ആയതിനാൽ ഈശാനനെ—സ്ഥാണുവിനെ—അക്ലിഷ്ട കർമ്മാവായ ജിഷ്ണുവിനെ—നിങ്ങൾ, യോദ്ധാവായി ക്ഷണിക്കുക." സുരന്മാർ വീണ്ടും ആയിരം വർഷം തപസ്സു തപിച്ചു: ബ്രഹ്മാവിനെ മുൻ നിറുത്തി ശിവന്റെ സന്നിധിയെ പ്രാപിച്ചു, സാരാർത്ഥങ്ങളായ സൂക്തങ്ങളെക്കൊണ്ടു സ്തുതിചെയ്തു. സമീപിച്ച സുരന്മാരിൽ ഓരോരുവരും മനഃകല്പനം ചെയ്തിരുന്ന രൂപത്തിൽ, അഭയപ്രദനും മഹാത്മാവും ആയ വിശ്വാത്മാവു—മഹാദേവൻ—പ്രത്യക്ഷനായി എന്നു കണ്ടു—സർവ്വ ദേവന്മാരും വിസ്മയ വിവശന്മാരായി. അജനെ—ജഗല്പതിയെ—സർവ്വഭൂതമയനെ—കണ്ട ക്ഷണത്തിൽ—സുരന്മാരും ബ്രഹ്മർഷികളും, സർവ്വന്മാരും തല തറയിൽ മുട്ടിച്ചു, തൊഴുതു. ശങ്കരൻ എല്ലാവരേയും എഴിപ്പിച്ചു. അർച്ചിച്ചു; അഭിവാദ്യം ചെയ്തു; സ്വസ്തി പറഞ്ഞു, "ഭയകാരണത്തെ പറയുക" എന്നു അനുഗ്രഹിച്ചു; ശിവൻ പ്രസാദിച്ചതായി അറിഞ്ഞ സുരന്മാർ, ആ ക്ഷണത്തിൽ സ്വസ്ഥ ചിത്തന്മാരായി ഇങ്ങനെ വീണ്ടും സ്തുതിച്ചു.

> നമഃ സ്തുതായ സ്തുത്യായ സ്തൂയമാനായ ശംഭവേ
> വിലോഹിതായ രുദ്രായ നീലഗ്രീവായ ശൂലിനേ
>
> പ്രസന്നാർത്തി വിനാശായ ബ്രഹ്മദ്വിട്സംഘഘാതിനേ
> വനസ്പതീനാം പതയേ വനാനാം പതയേ നമഃ
>
> നമോസ്തു തേ സസൈന്യായ ത്ര്യംബകായാമിതൌജസേ
> മനോവാക്കർമ്മഭിർ ദേവ ത്വാം പ്രപന്നാൻ ഭജസ്വ നഃ.

സുപ്രസന്നനായ ശിവൻ വീണ്ടും പറഞ്ഞു:—"ഭയത്തിൽ നിന്നു ഞാൻ രക്ഷിച്ചുകൊള്ളാം. ഭയകാരണം എന്താണെന്നു പറയുക തന്നെ."

പിതൃക്കൾ, ദേവർഷികൾ, മുതലായവരൊക്കയും അഭയം ലഭിച്ചു, സ്വസ്ഥന്മാരായ സമയം, ലോകപിതാമഹനായ ബ്രഹ്മാവുപറഞ്ഞു:—"മഹാപ്രഭോ! പരമശിവ! ഈ ത്രിപുരന്മാർ ലോകങ്ങളെ മുടിക്കുന്നു. ഞാൻ ഇവൎക്കു മഹത്തായ വരം കൊടുത്തുപോയി. സകലമര്യാദകളേയും അതിക്രമിച്ചു ഇവരെ മുടിക്കുവാൻ അങ്ങല്ലാതെ ഇതരനില്ല. ഭോ സർവ്വഭൂതേശ! സുരശത്രു സർവ്വസംഹാരം നടത്തുവാൻ അങ്ങല്ലാതെ ആര്? സർവ്വസുരന്മാർ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങു പ്രസാദിക്കുക. സർവ്വജഗത്തു സുഖം പ്രാപിക്കട്ടെ. ശരണ്യനായ അങ്ങയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു." ശിവൻ പറഞ്ഞു. "ഈ സുരശത്രുക്കൾ ഹന്തവ്യന്മാർതന്നെ. എന്നാൽ സാഹായ്യം ഇല്ലാതെ, ഇവരെ എതിരിടാമെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ അസുരന്മാർ ബലവാന്മാരാണ്. നിങ്ങൾ എല്ലാവരും ഒരുമിച്ചുചെന്ന്, ഇവരെ എതിരിടുക; സംഘാതം ബലമൂലമാണല്ലോ. എന്റെ തേജസ്സു നിങ്ങളെ ബലപ്പെടുത്തുകയും ചെയ്യും." ബ്രഹ്മാവുപറഞ്ഞു:—"ഈ അസുരന്മാരുടെ തേജോബലം സുരന്മാരുടെ തേജോബലത്തിന്റെ രണ്ടുഗുണമാണ്." ശിവൻ പറഞ്ഞു. "ഈ പാപന്മാർ വീര്യവാന്മാർതന്നെ. ഇവരുടെ അപരാധം വലിയതാണ്. ഞാൻ എന്റെ ബലത്തിൽ പാതി നിങ്ങളിൽ സമർപ്പിച്ചിരിക്കുന്നു:" ബ്രഹ്മാവു പറഞ്ഞു—"മഹാബല! അങ്ങയുടെ തേജോബലത്തിന്റെ അൎദ്ധത്തെ ദേവന്മാർ താങ്ങുക ഇല്ല. ഞങ്ങൾ ഞങ്ങളുടെ ബലത്തിന്റെ അൎദ്ധത്തെ അങ്ങയിൽ സമർപ്പിക്കുന്നു. ശത്രുവധം അങ്ങുതന്നെ ഭരമേല്ക്കണം. മഹാദേവ! ഞങ്ങൾ

"ശരണം അപേക്ഷിക്കുന്നു." ശിവൻ അനുകൂലിച്ചു; സർവ്വജഗൽപ്രഭു അസുരഭയങ്കരനായി, വളർന്നു.

ഭ്രുകുടി വടിവി ലുയർന്നു വന്നു
ചടുല മുടലു മുടൻ വളർന്നു
ഝടിതി നയന മുടൻ ചുവന്നു
ഝടിതി സുരനദി തന്നിലേന്തും
തിരക ളിളകി മറിഞ്ഞു ലഞ്ഞും
കടക ഭുജഗ ഗണ മുണർന്നിരുന്നു
കഠിന വിഷനികരം ചൊരിഞ്ഞു
തുടക ളിടയു മുടൻ കലുങ്ങി
തുടയിൽ ഗിരിമകളും നടുങ്ങി.

രുദ്രൻ കട്ടക്കനതുകൊണ്ടു പരമ ഭൂതങ്ങൾ ആനന്ദം കൊണ്ടു തുള്ളി.

ഭൃംഗിരിടി തുംഗകേതു ഭൃംഗിയും ഭൃംഗനും പിന്നെ
കുശ്മകർണ്ണൻ ലോകവർണ്ണൻ ജംബുകീടൻ വ്യാഘ്രകേശി
വീരനാകം വീരഭദ്രൻ വീരസിംഹോദരൻ താനും
അരിതാര മരച്ചാശു മുഖത്തു തേച്ചൊരു കൂട്ടം
അരികൊണ്ടും കരികൊണ്ടും വരച്ചുംകൊണ്ടൊരുകൂട്ടം
മരത്തിൻെറ തോലുകൊണ്ടു ഉടുത്തുംകൊണ്ടൊരുകൂട്ടം
നൂറും മഞ്ഞളും കൂട്ടി യണിഞ്ഞും കൊണ്ടൊരുകൂട്ടം.

സർവ്വദേവന്മാരുടേയും ബലാർദ്ധത്തെ വാങ്ങിയ ശിവൻ, ബലംകൊണ്ട് സർവ്വ ദേവാധികനായി. അന്നു മുതൽ ശിവൻ,—ദേവദേവൻ, മഹാദേവൻ, എന്ന നാമങ്ങളെ സമ്പാദിച്ചു. ബലം വർദ്ധിച്ച മഹാദേവൻ രഥത്തെ നിർമ്മിക്കുവാൻ ദേവന്മാരോട് ആവശ്യപ്പെട്ടു. വിശ്വകർമ്മാവു ചിന്തിച്ചു. ദിവ്യമായ രഥം; പരമവിശാലമായ രഥം, നിർമ്മിതമായി. വന പർവ്വത നദീ ദ്വീപ സമാകുലമായ പൃഥിവി തന്നെ രഥമായി. സർവ്വഭൂതധാമമായ രഥത്തിൽ, പുരങ്ങളും നഗരങ്ങളും ഹാരങ്ങളായി. മരങ്ങളും വള്ളികളും കൊണ്ട് കാടുകെട്ടിയ വിന്ധ്യനും ഹിമവാനും, അവസ്കരവും, പ്രതിഷ്ഠാനവും ആയി; പാടിപ്പറന്ന പറവകൾ അലങ്കരിച്ച ഉദയാസ്തമന പർവ്വതങ്ങൾ, കൂബരങ്ങളായി; മീനങ്ങൾക്കും, മുതലകൾക്കും, ദാനവന്മാർക്കും നിലയനമായ സമുദ്രം, അക്ഷമായി. പ്രഭാസാഗരമായ സൂര്യനും, താരകാഗണ മണ്ഡിതനായ ചന്ദ്രനും, ചക്രങ്ങളായി. നക്ഷത്ര മണ്ഡലം ഏർകാലുകളായി ത്രിലോക ജനങ്ങൾ, തുടലുകളായി, മൂന്നു അഗ്നികൾ ത്രിവേണുകമായി. എരിഞ്ഞ താരകങ്ങൾ വരൂഥങ്ങളായി; ഓഷധികളും, വീരുധങ്ങളും കിങ്കിണികളായി; അഹോരാത്രങ്ങൾ, പക്ഷങ്ങളായി, വേദങ്ങൾ കുതിരകളായി; താലപൃഷ്ഠൻ നഹുഷൻ, കാർക്കോടകൻ, ധനഞ്ജയൻ, മുതലായ അനേകം പാമ്പുകൾ, കുതിരകൾക്കു പാശബന്ധനമായി; ഓംകാരം പ്രതോദമായി; ഗായത്രി പ്രതോദത്തിൽ കയറായി: ആറു ഋതുക്കൾ ചേർന്ന വത്സരം, വില്ലായി; സാവിത്രി ഞാണായി, പാവനയായ മഹാഗംഗ, തൂണിയായി; സരിത്തുക്കളും, സ്രോതസ്സുകളും, അലങ്കാരങ്ങളായി; മേരുമഹാഗിരി ധ്വജമായി; മിന്നലുകൾ, കൂറകളായി. രഥം സജ്ജമായതു കണ്ടു തുഷ്ടനായ രുദ്രൻ, ആകാശത്തെ ധ്വജയഷ്ടിയാക്കി കല്പിച്ച്, അതിന്മേൽ വൃഷഭനായകനെ ധ്വജചിഹ്നമായി സ്ഥാപിച്ചു; ബ്രഹ്മദണ്ഡം, കാലദണ്ഡം, രുദ്രദണ്ഡം, ജ്വരങ്ങൾ എന്നിവയെ, രഥരക്ഷകന്മാരായി നിയോഗിച്ചു. കാലം തന്നെയായ ഭഗവാൻ സംവത്സരമാകുന്ന വില്ലിൽ രുദ്രസഹായയായ കാലരാത്രിയെ, ഞാണായി യോജിപ്പിച്ചു. യജ്ഞവാഹനനായ വിഷ്ണു, ശരമായി; വായു, അഗ്നി, സോമൻ, എന്നവ ശരമുഖത്തിൽ കയറി. സർവ്വജഗത്ത്, അഗ്നിയും സോമനും തന്നെ: അല്ലെങ്കിൽ സർവജഗത്ത്, വൈഷ്ണവമാണ്; സർവ്വജഗത്തായ വിഷ്ണു, ഭഗവാനായ ഭവൻെറ ആത്മാവാകുന്നു. വിഷ്ണുവാകുന്ന ശരത്തെ, ശിവനാകുന്ന ധനുർദ്ധരൻ പ്രയോഗിച്ചാൽ, ആരു നേരേനിൽക്കും? അഹോ! ശിവൻെറ കൈകളിൽ ഉയർന്ന ധനുസ്സിൻെറ ജ്യാസംസ്പർശം, ലോകഭയങ്കരം തന്നെ. പ്രഭുവായ പരമശിവൻ ശരമെടുത്തു, സ്വകോപത്തെ ഭൃഗുവിൻെറയും അംഗിരസ്സിൻെറയും, ക്രോധാഗ്നിയിൽ നിന്ന് പിറന്നതും, അതിദുഃസഹവും ആയ സ്വകോപത്തെ ശരത്തിൽ നിക്ഷേപിച്ചു. തോലുടുത്ത നീലലോഹിതൻ, ഭയാവഹനായി; പതിനായിരം കതിരോന്മാർ ഒരുമിച്ച് ഉദിച്ചതുപോലെ പ്രഭ ചിതറി നിന്ന ഭവൻ, ബ്രഹ്മദ്വിട്ടുകളുടെ ഹന്താവ്, സർവ്വജഗദാത്മകൻ—ജംഗമാജംഗമ സത്വങ്ങളാൽ സമാവൃതനായി വർദ്ധിച്ചു നിന്നു. കവച മുട്ടത്ത രുദ്രൻ, ഖഡ്ഗ ബാണത്തൂണികളെക്കൊണ്ട് പേടിപ്പിച്ചു കൊണ്ട്—അഗ്നി സോമവിഷ്ണു വായുപ്രഭവമായ ശരത്തെ കൈയിലെടുത്ത്—വന്ദികൾ വന്ദിക്കവെ, ഋഷികൾ സ്തുതിക്കവെ, നൃത്ത വിശാരദകളായ അപ്സരസ്സുകൾ നൃത്തം ചെയ്യവെ—രഥത്തിൽ കയറി; ആകാശവും ഭൂമിയും നടുങ്ങി. ഹരൻ "സാരഥി ആര്?" എന്നു ചോദിച്ചു.

സുരന്മാർ പറഞ്ഞു:—ആരു സാരഥി ആകണമെന്ന് അങ്ങു തന്നെ നിശ്ചയിക്കുക; ശിവൻ പറഞ്ഞു:—"എന്നെ അപേക്ഷിച്ചു ശ്രേഷ്ഠനായവൻ എനിക്ക് സാരഥിയാകണം. ആരാകണമെന്നു നിങ്ങൾ തന്നെ നിശ്ചയിച്ചുകൊള്ളാം." ദേവന്മാർ ബ്രഹ്മാവിൻെറ സന്നിധിയിൽ ഇങ്ങനെ പ്രാർത്ഥിച്ചു. "പ്രഭോ! സുരശത്രു സംഹാരം സംബന്ധിച്ചു ഞങ്ങൾ ചെയ്യണമെന്ന്, അങ്ങു ആവശ്യപ്പെട്ടതുപോലെ രഥം ഞങ്ങൾ നിർമ്മിച്ചിരിക്കുന്നു, വൃഷധ്വജനായ ഭഗവാൻ പ്രസന്നനായി. വിചിത്രായുധ സംരക്ഷിതമായ രഥം സജ്ജമായി നില്ക്കുന്നു. എന്നാൽ ഈ പരമരഥം നടത്തുവാൻ സാ

രഥി ആരാണാവോ? വേദങ്ങളാകുന്ന ഹയങ്ങൾ! നക്ഷത്ര വംശങ്ങളാകുന്ന വരൂഥങ്ങൾ! ഗിരികാനന മനോരമമായ രഥം! പിനാക ധന്വാവായ യോദ്ധാവു്! പ്രഭോ! ബ്രഹ്മൻ! ഈ രഥത്തിൽ സാരഥി ആര്? പിതാമഹ! വില്ലു്, ശസ്ത്രം, കവചം മുതലായവയെല്ലാം, രഥത്തിലുണ്ടു്. അങ്ങയെ ഒഴിച്ചു സാരഥിയെ ഞങ്ങൾ കാണുന്നില്ല. സർവ്വഗുണ സംപന്നനായ അങ്ങു്, സർവ്വദേവകളിൽ അധികൻ, തന്നെ. പ്രദ്രുതങ്ങളായ ഈ വേദഹയങ്ങളെ നിയമനം ചെയ്യുവാൻ മതിയായവൻ അങ്ങു തന്നെ. ഭോ മഹാത്മാവേ! ഈ ദൈവതകണ്ടകന്മാർ സംഹരിക്കപ്പെടട്ടെ; അങ്ങുതന്നെ, ഞങ്ങൾക്കു ഗതി; അങ്ങു തന്നെ ഞങ്ങൾക്കു് ഗോപ്താവു്" ബ്രഹ്മാവു പറഞ്ഞു:—"സുരന്മാരേ! നിങ്ങൾ സത്യവാക്കുകളാണു്, മഹാത്മാവായ ശങ്കരന്റെ സാരഥിത്വം ഞാൻ സ്വീകരിച്ചിരിക്കുന്നു. നിങ്ങളുടെ ഹിതത്തേയും സാരഥി രഥിക്കു ഐശ്വര്യം വളരുമാറു വർത്തിക്കേണമെന്നുള്ളതിനേയും, അറിഞ്ഞുകൊണ്ടു്, ഞാൻ ഈ കുതിരകളെ നടത്തിക്കൊള്ളാം." പിതാമഹൻ കമണ്ഡലു താഴെവച്ചു, ജടാഭാരത്തെ കോതി ഒതുക്കി; തോൽമുറുകെ ഉടുത്തു. പ്രതോദം കൈയിലെടുത്തു്, രഥത്തിൽ കയറി. പരമശിവനും, ലോകപിതാമഹനും, കയറിയ രഥത്തിന്റെ ഭാരത്തെ വഹിക്കുവാൻ വഹിയാതായ വേദാശ്വങ്ങൾ, മുട്ടുമടക്കി, തലതറയിൽ തൊട്ടു, കുനിഞ്ഞു കിടന്നു. ഭഗവാൻ കുതിരകളെ എഴീല്പിച്ചു. അവയെ വീര്യ്യം, ശൗര്യ്യവും, കൊണ്ടു് അനുഗ്രഹിച്ചു. സാരഥി തുഷ്ടനായി, രഥി പ്രവിഷ്ടനായി. ശിവൻ മന്ദഹസിച്ചുകൊണ്ടു് പറഞ്ഞു:—"ഭോ ദേവ! രഥം അസുരന്മാരെ നോക്കി നീങ്ങട്ടെ. ശത്രുസംഹാരം ചെയ്യുന്ന എന്റെ ബാഹുബലത്തെ അങ്ങു് ഇന്നു കാണും. ബ്രഹ്മാവു് ചോദനം ചെയ്തു. മനോ വായു വേഗങ്ങളായ ഹയങ്ങൾ, ബലവാന്മാരായ ത്രിപുരന്മാരെ മുഖമാക്കി പാഞ്ഞു. ഹരൻ, വില്ലിൽ ഞാൺ കെട്ടി; അതിൽ പാശുപതാസ്ത്രം തൊടുത്തു; നിമേഷമാത്രം ധ്യാനത്തിൽ നിന്നു; അഹോ വിസ്മയം; പുരങ്ങൾ മൂന്നും അവിടെ പറന്നു ചെന്നു്, തമ്മിൽ ഇണങ്ങി, ഒന്നായി നിന്നു. സർവ്വ ദേവന്മാരും, തോഷിച്ചു. സിദ്ധന്മാരും പരമർഷികളും ജയജയ ഘോഷം ചെയ്തു.

കൃത്തിവാസോ മഹാദേവൻ ചീർത്തകോപം സഹിയാഞ്ഞു
വെട്ടി വെട്ടി ചിരിക്കുമ്പോൾ എട്ടു ദിക്കും നടുങ്ങുന്നു
തട്ടി മുട്ടി ത്തകർക്കുന്ന ഭൂതജാലങ്ങളന്നേരം
കാലുകൊണ്ടു് മഹാരുദ്രൻ നാലുഭാഗേ ചവിട്ടുമ്പോൾ
ശൈല മെല്ലാം വിറയ്ക്കുന്നു നാലുപാടും നടുങ്ങുന്നു.

പിതൃക്കൾ പൂവാരി എറിഞ്ഞു. ദേവർഷികൾ അനുഗ്രഹിച്ചു. കിന്നരന്മാരും അപ്സരസ്സുകളും നർത്തനം ചെയ്തു, പുരങ്ങൾ മൂന്നും ഇണങ്ങി, ഒരുചേർന്നു് മുമ്പിൽ തന്നെ നില്ക്കുന്നതുകണ്ടു്, അനിർദ്ദേശ്യനായ ജിംഹാം സാമൂർത്തിമാൻ—ഹരൻ—ത്രൈലോക്യ സാരമായ ശരത്തെ മോചനം ചെയ്തു. അഹോ! അസുര കോടികൾ നിറഞ്ഞിരുന്ന ത്രിപുരങ്ങൾ ഭസ്മമായി. ലോകം നടുങ്ങുമാറു് വലിയ നിലവിളി ആകാശത്തേക്കു് ഉയരവേ, അസുരസേനാവശേഷം പടിഞ്ഞാറെ കടലിൽ ചെന്നു് വീണു. കോപം അമരാതെ, ശിവന്റെ കോപം ത്രൈലോക്യത്തെ കരിക്കുവാനായി കാലാഗ്നിപോലെ നീറിക്കത്തി. പരമർഷികൾ പ്രണമിച്ചു. സുരന്മാർ സ്തുതിച്ചു; ജഗത്തു് ആവേഗം പൂണ്ടു് നമസ്കരിച്ചു. ശിവൻ തുഷ്ടനായി. തുഷ്ടനായ ശിവൻ ശരത്തെ ഉപസംഹരിച്ചു. ആപ്തകാമന്മാരായ സുരന്മാർ, ശിവനെ പ്രശംസിച്ചുകൊണ്ടു്, സ്വ സ്വ സ്ഥാനങ്ങളിലേക്കു പോയി.

പരമശിവൻ, വിഷപാനം ചെയ്ത സംഭവവും, അമൃതവിഭജനം ചെയ്ത സന്ദർഭത്തിൽ അസുരന്മാരെ മോഹിപ്പിക്കുവാനായി ഹരി സ്വീകരിച്ച മോഹിനീരൂപം കണ്ടു മോഹിച്ച സംഭവവും, ഈ ഗ്രന്ഥപരമ്പരയിൽ ക്ഷീരാബ്ധി മഥനത്തിൽ കാണാം. പരമശിവൻ യജ്ഞശേഷത്തെ നാഭാഗനു നൽകിയ സംഭവം, നാഭാഗന്റെ ചരിത്രത്തിലുണ്ടു്. കൈകൊണ്ടു സ്പർശിക്കുന്ന ആൾ മരിക്കണമെന്നു വൃകാസുരൻ പരമശിവനോടു വരം വാങ്ങുകയും എന്നാൽ ആ വരം ഫലിക്കുമോ എന്നു പരീക്ഷിക്കുവാനായി വൃകാസുരൻ പരമശിവ ശിരസ്സിനെത്തന്നെ സ്പർശിക്കുവാൻ സന്നദ്ധനാകയും ചെയ്ത സന്ദർഭത്തിൽ, വിഷ്ണു ശിവനു രക്ഷ നൽകിയ സംഭവം കൃഷ്ണചരിത്രത്തിലുണ്ടു്.

ത്രിമൂർത്തികളിൽ പ്രഥമൻ പരമശിവനാണെന്നു ശൈവന്മാരും, വിഷ്ണുവാണെന്നു വൈഷ്ണവന്മാരും, വാദിക്കുന്നു. ശിവന്റെ പ്രഥമതയെ സ്ഥാപിക്കുന്ന ഒരു സംഗതി സ്കാന്ദ പുരാണത്തിൽ കാണുന്നതു് ഇങ്ങനെയാണു്. വിഷ്ണു, സമാധി നിദ്രയിൽ കഴിയവെ, നാഭിയിൽ നിന്നു് ഒരു താമര മുളച്ചു വളർന്നു, സർവ്വ ലോകങ്ങളിലും വ്യാപിച്ചു; ആ താമരയിൽ നിന്നു ബ്രഹ്മാവു് പിറന്നു. ബ്രഹ്മാവു് നാലുഭാഗവും നോക്കി; വിശ്വവിതാനത്തിൽ യാതൊന്നിനേയും കണ്ടില്ല; അന്വേഷണം തുടരണമെന്നു കരുതി, ബ്രഹ്മാവു താമര നാളത്തിലൂടെ കീഴ്പ്പോട്ടു് ഇറങ്ങി വിഷ്ണുവിനെ കണ്ടു. "അങ്ങു് ആരു്" എന്നു ചോദിച്ചു. "ഞാൻ സത്വങ്ങളിൽ പ്രഥമനാണു്" എന്നു മറുവടി ലഭിച്ചു. വിഷ്ണു പ്രസ്താവിച്ച വയോജ്യേഷ്ഠതാ മതം, ബ്രഹ്മാവിനു സമ്മതമായില്ല. വിഷ്ണുവും ബ്രഹ്മാവും തമ്മിൽ വാഗ്വാദവും അതിനെ ത്തുടർന്നു് യുദ്ധവും ഉണ്ടായി. ആ ഘട്ടത്തിൽ

പരമ കോപനനായ രുദ്രൻ, അവിടെ ചെന്നുചേർന്നു; പറഞ്ഞു:—"പ്രഥമൻ ഞാനാണ്; എന്നാൽ നിങ്ങളിൽ എന്റെ ശിരസ്സോ, കാലോ, ദർശിക്കുവാൻ സാധിക്കുന്നവന്, പ്രാഥമ്യം ഞാൻ അനുവദിക്കാം. ബ്രഹ്മാവു് ശിരസ്സ് അന്വേഷിച്ചു പുറപ്പെട്ടു. ദീർഘകാലത്തിന്റെ ശേഷം മടങ്ങി എത്തി; ശിരസ്സിന്റെ ഉച്ചം കണ്ടു എന്നു വ്യാജം പ്രസ്താവിച്ചു. ഗർവ്വം നിമിത്തം വ്യാജം പറഞ്ഞതിനാൽ ബ്രഹ്മാവിനെ പരമശിവൻ ഇങ്ങനെ ശപിച്ചു. "ബ്രഹ്മാവിനെ ഉദ്ദേശിച്ചു യാഗാദി കർമ്മങ്ങൾ ഉണ്ടാകയില്ല;" കൂടാതെയും ബ്രഹ്മാവിന് അഞ്ചു മുഖങ്ങളിൽ വ്യാജം പറഞ്ഞ മുഖത്തെ ശിവൻ നുള്ളി എടുക്കുകയും ചെയ്തു. പാദമൂലത്തെ അന്വേഷിച്ചു പുറപ്പെട്ട വിഷ്ണുവും, കാര്യം സാധിക്കാതെ മടങ്ങി എത്തി; വാസ്തവം പ്രസ്താവിച്ചു. സംപ്രീതനായ പരമശിവൻ വിഷ്ണുവിനു പ്രാഥമ്യത്തെ അനുവദിച്ചു. ശിവന്റെ വിധിപ്രകാരം വിഷ്ണുവിനു പ്രാഥമ്യം ലഭിച്ചു എന്നു വ്യാഖ്യാനിക്കുന്ന ഈ സംഭവം, വിഷ്ണുവിന് ഉയർന്ന സ്ഥാനം അനുവദിച്ചു കൊടുക്കുകയും, ശൈവപ്രഥമതയെ അനുകൂലിക്കുകയും, ചെയ്യുകയാണ് എന്നു പ്രത്യക്ഷമാണ്. എന്നാൽ പ്രഥമൻ വിഷ്ണുവാണെന്നു ശിവനും, ബ്രഹ്മാ വിഷ്ണു ശിവന്മാർ ഒന്നാണെന്നു വിഷ്ണുവും, പ്രസ്താവിക്കുന്നുണ്ട്. ശിവൻ ഒരിക്കൽ പാർവ്വതിക്ക് ഉപദേശിച്ചതു് ഇങ്ങനെയാണ്.

നാഹം വിരിഞ്ചോ ന കുമാര നാരദോ
ന ബ്രഹ്മപുത്രാഃ മുനയഃ സുരേശാഃ
വിദായ യസ്യേഹിത മംശകാംശകാ
ന തത്സ്വരൂപം പൃഥഗീശമാനിനഃ.

ഞാൻ, ബ്രഹ്മാവു്, കുമാരൻ, നാരദൻ, ബ്രഹ്മപുത്രന്മാർ, മുനികൾ, സുരനാഥന്മാർ മുതലായവരൊക്കെയും നാരായണന്റെ പ്രഭയുടെ തരികൾ മാത്രമാണ്. ഞങ്ങളിൽ ഒരുവനെങ്കിലും ഈശ്വരനാണെന്നു സ്വയം അഭിമാനിക്കുന്നില്ല. ഞങ്ങളാരെങ്കിലും, നാരായണന്റെ ഗതിയേയോ, സ്വഭാവത്തേയോ, അറിയുന്നതുമില്ല. വിഷ്ണു, ദക്ഷസഭയിൽ വച്ചു സർവ്വന്മാരോടായി ഇങ്ങനെ പറയുന്നു:—

അഹം ബ്രഹ്മാ ച ശർവ്വശ്ച ജഗതഃ കാരണം പരഃ
ആത്മേശ്വര ഉപദ്രഷ്ടാ സ്വയംദൃഗവിശേഷണഃ

തസ്മിൻ ബ്രഹ്മണ്യദ്വിതീയേ കേവലേ പരമാത്മനി
ബ്രഹ്മരുദ്രൗ ച ഭൂതാനി ഭേദോ നാജ്ഞോഽനുപശ്യതി.

"ഞാൻ ബ്രഹ്മാവാകുന്നു; ശിവനാകുന്നു; ജഗത്തിന്റെ പരമ കാരണമാകുന്നു; ഞാൻ ആത്മേശ്വരനാകുന്നു; ഉപദ്രഷ്ടാവാകുന്നു; സ്വയം ദൃക്കും അവിശേഷണനും ആകുന്നു. ബ്രഹ്മാവും രുദ്രനും ഭൂതങ്ങളും എന്നിൽ നിന്നു ഭിന്നന്മാരാണെന്നു പറയുന്നവർ അജ്ഞന്മാർ തന്നെ."

വിഷ്ണുവിന് എന്നതുപോലെതന്നെ ശിവനും നാമങ്ങൾ ആയിരമെന്നാണു സങ്കല്പം. പ്രസിദ്ധങ്ങളായ ശിവനാമങ്ങൾ ഇവയാകുന്നു.

ശംഭുരീശഃ പശുപതിഃശിവഃ ശൂലീ മഹേശ്വരഃ
ഈശ്വരഃ ശർവ് ഈശാനഃ ശങ്കര ശ്ചന്ദ്രശേഖരഃ

ഭൂതേശഃ ഖണ്ഡപരശുഃ ഗിരീശോ ഗിരിശോ മൃഡഃ
മൃത്യുഞ്ജയഃ കൃത്തിവാസഃ പിനാകീ പ്രമഥാധിപഃ

ഉഗ്രഃ കപർദ്ദീ ശ്രീകണ്ഠഃ ശിതികണ്ഠഃ കപാലഭൃത്
വാമദേവോ മഹാദേവോ വിരൂപാക്ഷഃ ത്രിലോചനഃ

കൃശാനുരേതാ സ്സർവ്വജ്ഞോ ധൂർജടിഃ നീലലോഹിതഃ
ഹരഃ സ്മരഹരോ ഭർഗ്ഗഃ ത്ര്യംബകഃ ത്രിപുരാന്തകഃ

ഗംഗാധരഃ അന്ധകരിപുഃ ക്രതുധ്വംസീ വൃഷധ്വജഃ
വ്യോമകേശോ ഭവോ ഭീമഃ സ്ഥാണു രുദ്ര ഉമാപതിഃ.

ശംഭു=സുഖം നൽകുന്നവൻ. ഈശൻ=സ്പഷ്ടം. പശുപതി=സർവ്വ ജീവജാലങ്ങളുടെ നായകൻ. ശിവൻ=മംഗലകാരകൻ. ശൂലി=ശൂലം ആയുധമായവൻ. മഹേശ്വരൻ=മഹാനായ ഈശ്വരൻ; ഈശ്വരൻ എന്നതിന് ഐശ്വര്യ യുക്തൻ എന്നർത്ഥം. ശർവ്വൻ=ലോകങ്ങളെ ഹിംസിക്കുന്നവൻ. ഈശാനൻ=ഐശ്വര്യം ദാനം ചെയ്യുന്നവൻ. ശങ്കരൻ=സുഖം നൽകുന്നവൻ. ചന്ദ്രശേഖരൻ, സ്പഷ്ടം. ഭൂതേശൻ, സ്പഷ്ടം. ഖണ്ഡപരശു=ദുഷ്ടന്മാരെ ഖണ്ഡിക്കുന്ന പരശു ആയുധമായവൻ. പ്രമഥാധിപൻ=പ്രമഥങ്ങൾ എന്ന ഭൂതങ്ങളുടെ അധിപൻ. ഉഗ്രൻ=ക്രൂരൻ. കപർദ്ദി=ജടാധരൻ. ശ്രീകണ്ഠൻ=കണ്ഠത്തിൽ ഐശ്വര്യവിശേഷം ഉള്ളവൻ. ശിതികണ്ഠൻ=കറുത്ത കണ്ഠമുള്ളവൻ. കപാലഭൃത്=ബ്രഹ്മകപാലം കൈയിലുള്ളവൻ. വാമദേവൻ=ദുഷ്ടന്മാരെ ശിക്ഷിക്കുന്നവൻ. മഹാദേവൻ, സ്പഷ്ടം. വിരൂപാക്ഷൻ, സ്പഷ്ടം. ത്രിലോചനൻ=മൂന്നു ക

---

പരമേശ്വരൻ പാർവ്വതിക്കു കൊടുത്ത മേലെഴുതിയ ഉപദേശംകൊണ്ട് വിഷ്ണു ശ്രേഷ്ഠനാണെന്നു വാദിക്കാമെങ്കിലും ആ പാഠത്തിന്നു ബലംപോരെന്നു ശൈവന്മാർ തർക്കിക്കും. ബ്രഹ്മാ, വിഷ്ണു, ശിവന്മാർ എന്ന സൃഷ്ടിസ്ഥിതിസംഹാരകന്മാർക്കു ആധാരമായ നിർഗ്ഗുണബ്രഹ്മത്തെയാണ്, ഇവിടെ നാരായണൻ എന്നു പ്രസ്താവിച്ചിരിക്കുന്നതു് എന്നും; ബ്രഹ്മാവിഷ്ണു ശിവന്മാർ എല്ലാവരും നിർഗ്ഗുണബ്രഹ്മം അല്ലെങ്കിൽ നാരായണനിൽനിന്നു പ്രഭവിച്ചവരാണെന്നു വൈഷ്ണവന്മാരും സമ്മതിക്കുമെന്നും; ആണ് ശൈവന്മാരുടെ വാദം. വൈഷ്ണവന്മാരും, ശൈവന്മാരും തമ്മിലുള്ള വാദം അനേകം യുക്തികളേയും തത്വഗതികളേയും ആശ്രയിച്ചതാണ്, ആ വാദത്തിന്റെ പരിണാമം കാണുക എളുപ്പമല്ല. ഈ ഗ്രന്ഥപരമ്പര ഭാരതത്തിൽ ഇപ്പോൾ പ്രബലതയിൽ ഇരിക്കുന്ന വൈഷ്ണവപക്ഷത്തെ അനുസരിച്ചു സാമാന്യേന എഴുതപ്പെട്ടിരിക്കുന്നു.

ണ്ണുകളുള്ളവൻ; ത്രിലോകങ്ങളെ ക്കുറിച്ചും ത്രികാലങ്ങളെ ക്കുറിച്ചും ത്രിവേദങ്ങളെക്കുറിച്ചും ജ്ഞാനമുള്ളവൻ; ത്രിലോചനൻ എന്നതിന്നെ അ, ഉ, മ എന്നുവയെ ഉൾക്കൊള്ളുന്ന പ്രണവത്തെ കൊണ്ടു് ഈക്ഷിക്കപ്പെടുന്നവൻ എന്നും വ്യാഖ്യാനിക്കാറുണ്ടു്. കൃശാനുരേതസ്സ്=അഗ്നിയിൽ രേതസ്സ വീഴ്ത്തിയവൻ അല്ലെങ്കിൽ അഗ്നിരൂപമായ രേതസ്സുള്ളവൻ. സർവ്വജ്ഞൻ, സ്പഷ്ടം. ധൂർജ്ജടി=ഭാരമാകത്തക്ക വലിയ ജടയുള്ളവൻ. നീലലോഹിതൻ=കണ്ഠത്തിൽ നീലവും ജടയിൽ ലോഹിതവും ഇണങ്ങിയവൻ. ഹരൻ=സംസാരത്തെ അല്ലെങ്കിൽ പ്രളയത്തിൽ സർവ്വത്തെ ഹരിക്കുന്നവൻ. സ്മരഹരൻ=കാമനെ ഹരിച്ചവൻ. ഭർഗ്ഗൻ=ഹിംസിക്കുന്നവൻ. ത്ര്യംബകൻ=മൂന്നു് അംബക (കണ്ണു)ങ്ങൾ ഉള്ളവൻ. ത്രിപുരാന്തകൻ, സ്പഷ്ടം. ഗംഗാധരൻ, സ്പഷ്ടം. അന്ധകരിപു=അന്ധകാസുരനെ കൊന്നവൻ. ക്രതുധ്വംസി=ദക്ഷക്രതുവിനെ ധ്വംസിച്ചവൻ. വൃഷധ്വജൻ, സ്പഷ്ടം. വ്യോമകേശൻ=കേശങ്ങൾ ആകാശത്തു വ്യാപിക്കുന്നവൻ. ഭവൻ=സർവ്വകാരണഭൂതൻ. ഭീമൻ, സ്പഷ്ടം. സ്ഥാണു=പ്രളയകാലത്തിൽ നശിക്കാത്തവൻ. രുദ്രൻ=ദുഷ്ടന്മാരെ രോദിപ്പിക്കുന്നവൻ, അല്ലെങ്കിൽ ജനനഘട്ടത്തിൽ രോദിച്ചവൻ. ഉമാപതി, സ്പഷ്ടം. അഷ്ടമൂർത്തി=എട്ടു മൂർത്തികളുള്ളവൻ.

## മംഗളം.

ഹരകണ്ഠഗ്രഹാനന്ദ മീലിതാക്ഷീം നമാമ്യമാം
കാളകൂട വിഷസ്പർശ ജാതമൂർഛാഗമാമിവ

മൃണാള വ്യാളവലയാ വേണീബന്ധ കപർദ്ദിനീ
ഹരാനുകാരണീ പാതു ലീലയാ പാർവ്വതീ ജഗത്.

വിരിഞ്ചി നാരായണ വന്ദനീയോ
മാനം വിനേതും ഗിരിശോപി യസ്യാഃ
കൃപാ കടാക്ഷേണ നിരീക്ഷണാനി
വ്യപേക്ഷതേ സാവതു വോ ഭവാനീ.

ബ്രഹ്മാദയോപി യദപാംഗ തരംഗ ഭംഗ്യാം
സൃഷ്ടി സ്ഥിതി പ്രളയ കാരണതാം ഭജന്തി
ലാവണ്യ വാരിനിധി വീചി പരിപ്ലുതായൈ
തസ്യൈ നമോസ്തു സതതം ഹരവല്ലഭായൈ.

ഔൽസുക്യേന കൃതത്വരാ സഹഭുവാവ്യാവർത്തമാനാ ഹ്രിയാ
തൈതൈർബ്ബന്ധുവധൂജനസ്യ വചനൈർന്നീതാഭിമുഖ്യം പുനഃ
ദൃഷ്ട്വാഗ്രേ വരമാത്ത സാധ്വസരസാ ഗൗരീ നവേ സംഗമേ
സംരോഹൽ പുളകാ ഹരേണ ഹസതാ ശ്ലിഷ്ടാ ശിവായാസ്തു വഃ

രാമാ ഭ്യാചയ മേദിനീം ധനപതേർ ബീജം ബലാൽ ലാംഗലം
പ്രേതേശാൽ മഹിഷം തവാസ്തി വൃഷഭഃ ഫാലം ത്രിശൂലം തവ
ശക്താഹം തവ ചാന്നദാനകരണേ സ്കന്ദോസ്തി ഗോരക്ഷണേ
ഖിന്നാഹം ഹര! ഭിക്ഷയാ കുരു കൃഷീം ഗൗരീവചഃ പാതു വഃ.

മാതഃ താതജടാസു കിം സുരസരിത് കിം ശേഖരേ ചന്ദ്രമാഃ
കിം ഫാലേ ഹുതഭുക് ഗ്ളം ത്വുരസി കിം നാഗാധിപഃ കിം കടൌ
കൃത്തിഃ കിം ജഘനദ്വയാന്തരഗതം യദ്ദീർഘ മാലംബതേ
ശ്രുത്വാ പുത്രവചോംബികാ സ്മിതമുഖീ ലജ്ജാവതീ പാതു വഃ.

സ്വേദസ്തേ കഥമിദൃശഃ പ്രിയതമേ ത്വന്നേത്രവഹ്നേർ വിഭോ
കസ്മാൽ വേപിത മേത ദിന്ദുവദനേ ഭോഗീന്ദ്രഭീതേ തവ
രോമാഞ്ചഃ കഥ മേഷ ദേവി ഭഗവൽ ഗംഗാംഭസോം സീകരൈഃ
ഇത്ഥം ഭർത്തരി ഭാവഗോപനപരാ ഗൗരീ വചഃ പാതു വഃ

ഭിക്ഷുഃ ക്വാസ്തി ബലേർമഖേ പശുപതിഃ കിം നാസ്ത്യസൌ ഗോകുലേ
മുഗ്ദ്ധേ പന്നഗഭൂഷണഃ സഖി സദാ ശേതേ ച തസ്യോപരി
ആര്യേ! മുഞ്ച വിഷാദമാശുകമലേ നാഹം പ്രകൃത്യാ ചലാ
ചേത്ഥം വൈ ഗിരിജാ സമുദ്രസുതയോഃ സംഭാഷണം പാതു വഃ.

ഹേ ഗംഗാധരപത്നി! ചക്രവധു കിം കുത്രാസ്ത്യസൌ നർത്തകോ
വൃന്ദാരണ്യഭുവി, ക്വ സർപ്പകതുകീ സ്യാൽ കാലിയസ്യ ഹ്രദേ
ഭിക്ഷുഃ കുത്ര ഗതോസ്തി യജ്ഞസദനേ ക്വാസൌ വിഷാദോ ബകീ
ക്രോഡേ സ്യാദിതി, പത്മജാ ഗിരിജയോ ർവ്വാഗ്ഭംഗയഃ പാതു വഃ.

സംസാരൈക നിമിത്തായ സംസാരൈക വിരോധിനേ
നമഃ സംസാര രൂപായ നിഃസംസാരായ ശംഭവേ

ആസന്നായ സുദൂരായ ഗുപ്തായ പ്രകടാത്മനേ
സുലഭായാതി ദുർഗായ നമ ശ്ചിത്രായ ശംഭവേ.

അഹിഭ്രൂഷണോഽപ്യഭയദഃ സുകലിത ഹാലാഹലോ പി യോ നിത്യഃ
ദി ഗ്വാസനോ പ്യഖിലേശ സ്തം ശശധര ശേഖരം വന്ദേ

പാണിഗ്രഹേ പര്വത രാജ പുത്ര്യാഃ
പാദാംബുജം പാണിസരോരുഹാഭ്യാം
അശ്മാന മാരോപയതഃ സ്മരാരേഃ
മന്ദസ്മിതം മംഗല മാതനോതു.

യഃ കന്ദുകൈ രിവ പുരംദര പത്മസത്മ-
പത്മാപതി പ്രഭൃതിഭിഃ പ്രഭു രപ്രമേയഃ
ഖേലത്യലംഘ്യമഹിമാ സ ഹിമാദ്രികന്യാ-
കാന്തഃ കൃതാന്തദലനോ ദലയത്വഘം വഃ.

ഭീതി ന്നാസ്തി ഭുജംഗ പുംഗവ വിഷാൽ പ്രീതി ന്ന ചന്ദ്രാമൃതാൽ
നാശൌചം ഹി കപാല ദാമ ലുലനാൽ ശൌചം ന ഗംഗാജലാൽ
നോദ്വേഗ ശ്ചിതിഭസ്മനാ ന ച സുഖം ഗൌരീസ്തനാലിംഗനാൽ
ആത്മാരാമതയാ ഹിതാഹിതസമഃ സ്വസ്ഥോ ഹരഃ പാതു വഃ.

വേദാന്തേഷു യ മാഹു രേകപുരുഷം വ്യാപ്യ സ്ഥിതം രോദസീ
യസ്മി ന്നീശ്വര ഇത്യനന്യവിഷയഃ ശബ്ദോ യഥാർത്ഥാ ക്ഷരഃ
അന്തര്യ്യ ശ്ച മുമുക്ഷുഭിഃ നിയമിതപ്രാണാദിഭി ർമൃഗ്യതേ
സ സ്ഥാണുഃ സ്ഥിരഭക്തിയോഗസുലഭോ നിഃശ്രേയസായാഽസ്തു വഃ

ലീലാദ്ധൃതജിതാം കലാധരാ കലാം മൌലൌ ദ്ദധം കീലിതാം
സ്വീകർത്തും യുഗമുന്നമയ്യ ഭുജയോർ വിശ്ലേഷയന്ത്യാ സ്തദാ
പാർവ്വത്യാഃ കചകംഭപാർശ്വയുഗലേ സപ്രേമ ദത്തേക്ഷണഃ
കാലക്ഷേപണ മിന്ദുമോചനവിധൌ ദേവഃ സ നോ രക്ഷതു

ചിന്താചക്രിണി ഹന്ത ചക്രണി ഭിന്നാ കബ്ജാസനേഽബ്ജാസനേ
നശ്യ ദ്ധാമനി തിഗ്മധാമനി ധൃതാശങ്കേ ശശാങ്കേ ഭൃശം
ഭര്യ്യച്ചേതസി ച പ്രചേതസി ശുചാ താന്തേ കൃതാന്തേ ച യോ
വ്യഗ്രോഽഭൂത് കടുകാളകൂട കബലീകാരായ പായാൽ സ വഃ.

ഹർഷാ ദംഭോജ ജന്മ പ്രഭൃതി ദിവിഷദാം സംസദി പ്രീതിമത്യാ
ശ്വശ്ര്വാ മൌലൌ പുരാരേ ർദ്ദഹിതുപരിണയേ സാക്ഷതം ചുംബ്യമാനേ
തദ്വക്ത്രം മൌലിവക്ത്രേ മിലിത മതി ഭൃശം വീക്ഷ്യ ചന്ദ്രഃ സ ഹാസോ
ദ്രഷ്ടാ തദ്വൃത്ത മാത്മ സ്മിത സുഭഗ മുഖഃ പാതു വഃ പഞ്ചവക്ത്രഃ.

കല്പാന്ത ക്രൂര കേളിഃ ക്രതു കദന കരഃ കുന്ദ കർപ്പൂര കാന്തിഃ
ക്രീഡൻ കൈലാസ കൂടേ കലിത കുമുദിനീ കാമുകഃ കാന്തകായഃ
കംകാളക്രീഡനോല്ക്കഃ കലിതകളകളഃ കാല കാളീകളത്രഃ
കാളിന്ദീ കാള കണ്ഠഃ കലയതു കുശലം കോപി കാപാലികോ നഃ.

---

സരസിജ.നയനേ പരിമളഗാത്രി!
സുരജനവന്ദ്യേ! ചാരുപ്രസന്നേ!
കരുണാ പൂര തരംഗ മതാ യൊരു
മാതംഗീ ജയ ഭഗവതി ജയ ജയ

ഗളമതിൽ വിലസിന താലികൾ മാലകൾ
അളവേ കാണ്മാ നരുളുക ദേവി!
ചേതസ്സിങ്കൽ കതുകം ചേക്കും
മാതംഗീ ജയ ഭഗവതി ജയ ജയ

മദനച്ചുട്ട സഹിക്കരുതാഞ്ഞി-
ട്ടാദരവോടെ വന്നൊരു ദൈത്യനെ
വേദന യോടെ യമപുരിചേർത്തൊരു
മാതംഗീ ജയ ഭഗവതി ജയ ജയ.

പരിചിൽ പ്പാട്ടും നാദം കൊണ്ടും
ത്രിഭുവന മൻപൊട്ട മോഹിപ്പിച്ചോരു
ഗിരിവരകന്യേ സുലളിതവക്ത്രേ
മാതംഗീ ജയ ഭഗവതി ജയ ജയ.

നിടിലേ വിലസിന തിലകം കൊണ്ടും
തടമുലമദ്ധ്യേ മാലകൾ കൊണ്ടും
ചട്ടലത പെരുകിന പീതാംബരവും
മാതംഗീ ജയ ഭഗവതി ജയ ജയ.

ധാത്രിയി ലമ്പൊടിരു ന്നരുളീടിന
ചിത്ര മതായൊരു സാരഥിയോട്ടും
വൃത്രാരിജനം മുമ്പാന്നീടിന
മാതംഗീജയ ഭഗവതി ജയ ജയ.

സാരമതായൊരു സപ്തസ്വരമിതു
നേരേ ചൊല്ലി സ്തുതി ചെയ്യോ ക്കിഹ
പാരം പാത്തു പ്രസാദി ച്ചരുളുക
മാതംഗീ ജയ ഭഗവതി ജയ ജയ.

---

കാത്ത്യായനി മഹായോഗീ ഖഡ്ഗ ബാണ ധനുർദ്ധരീ
ഖട്വാങ്ഗ ധാരിണി ചണ്ഡി ദുർഗ്ഗാദേവീ നമോസ്തുതേ.

വസുദേവ സുതേ കാളീ വാസുദേവ സഹോദരി
വസുധാരശ്രിയേ നന്ദേ ദുർഗ്ഗാദേവീ നമോസ്തു തേ.

യോഗനിദ്രേ മഹാനിദ്രേ യോഗമായേ മഹേശ്വരി
യോഗസിദ്ധികരേ ശുദ്ധേ ദുർഗ്ഗാദേവീ നമോസ്തു തേ.

ശംഖ ചക്ര ഗദാ പാണേ ശാർങ്ഗ ജ്യായാത ബാഹവേ
പീതാംബര ധരേ ധന്യേ ദുർഗ്ഗാദേവീ നമോസ്തു തേ.

ഋ ഗ്യജു സ്സാമ ധർമ്മാണാ ശ്ചതുഷ്ഷ്ടാന്ത്വ മലോകിനി
ബ്രഹ്മസ്വരൂപിണി ബ്രഹ്മീ ദുർഗ്ഗാദേവീ നമോസ്തു തേ.

സർവ്വജ്ഞേ സർവ്വഗേ ശർവ്വേ സർവ്വേശേ സർവ്വസാക്ഷിണേ
സർവ്വാമൃത ജടാ ഭാരേ ദുർഗ്ഗാദേവീ നമോസ്തു തേ.

അഷ്ടബാഹു മഹാസത്വേ അഷ്ടമീ നവമീ പ്രിയേ
അട്ടഹാസ പ്രിയേ ഭദ്രേ ദുർഗ്ഗാദേവീ നമോസ്തു തേ.

ദുർഗ്ഗാഷ്ടക മിദം പുണ്യം ഭക്തിതോ യഃ പഠേ ന്നരഃ
സർവ്വകാമ മവാപ്നോതി ദുർഗ്ഗാലോകം സ ഗച്ഛതി.

---

പ്രാതഃ സ്മരാമി ലളിതാ വദനാ രവിന്ദം
ബിംബാധരം പൃഥുല മൌക്തിക ശോഭിനാസം
ആകർണ്ണ ദീർഘനയനം മണി കുണ്ഡലാഢ്യം
മന്ദസ്മിതം മൃഗ മദോ ജ്ജ്വല ഫാലദേശം.

പ്രാതർ ഭജാമി ലളിതാ ഭുജ കല്പ വല്ലീം
രക്താംഗുലീയ ലസദംഗുലി പല്ലവാഢ്യാം
മാണിക്യ ഹേമ വലയാംഗദ ശോഭമാനാം
പുണ്ഡ്രേക്ഷു ചാപ കുസുമേഷു സൃണീർ ദധാനാം.

പ്രാതർന്നമാമി ലളിതാ ചരണാരവിന്ദം
ഭക്തേഷ്ടദാന നിരതം ഭവ സിന്ധു പോതം
പത്മാസനാദി സുരനായക പൂജനീയം
പത്മാങ്കുശ ധ്വജ സുദർശന ലാഞ്ഛനാഢ്യം

പ്രാതഃ സ്തുവേ പരശിവാം ലളിതാം ഭവാനീം
ത്രയ്യന്തവേദ്യവിഭവാം കരുണാനവദ്യാം
വിശ്വസ്യ സൃഷ്ടി വിലയ സ്ഥിതി ഹേതു ഭൂതാം
വിശ്വേശ്വരീം നിഗമ വാങ് മനസോ ƒതിദൂരാം.

പ്രാതർ വദാമി ലളിതേ തവ പുണ്യനാമ
കാമേശ്വരീതി കമലേതി മഹേശ്വരീതി
ശ്രീശാംഭവീതി ജഗതാം ജനനീ പരേതി
വാഗ്ദേവതേതി വചസാ ത്രിപുരേശ്വരീതി.

യഃ ശ്ലോകപഞ്ചക മിദം ലളിതാംബികായാഃ
സൌഭാഗ്യദം സുലളിതം പഠതി പ്രഭാതേ
തസ്മൈ ദദാതി ലളിതാ ഝടിതി പ്രസന്നാ
വിദ്യാം ശ്രിയം വിമല സൌഖ്യ മനന്തകീർത്തിം.

---

കലാഭ്യാം ചൂഡാലംകൃതശശികലാഭ്യാം നിജതപഃ-
ഫലാഭ്യാം ഭക്തേഷു പ്രകടിത ഫലാഭ്യാം ഭവതു മേ
ശിവാഭ്യാം അസ്തോക ത്രിഭുവന ശിവാഭ്യാം ഹൃദി പുനർ-
ഭവാഭ്യാം ആനന്ദ സ്ഫുര ദനുഭവാഭ്യാം നതി രിയം.

ഗളന്തീ ശംഭോ ത്വ ച്ചരിത സരിതഃ കില്ബിഷ രജോ
ദളന്തീ ധീ കല്യാ ധരണിഷു പതന്തീ വിജയതാം
ദിശന്തീ സംസാരഭ്രമണ പരിതാപോപശമനീ
വസന്തീ മ ച്ചേതോ ഹ്രദഭുവി ശിവാനന്ദലഹരീ.

ത്രയീവേദ്യം ഹൃദ്യം ത്രിപുരഹര മാദ്യം ത്രിണയനം
ജടാഭാരോദാരം ചല ദുരഗഹാരം മൃഗധരം
മഹാദേവം ദേവം മയി സദയ ഭാവം പശുപതിം
ചിദാലംബം സാംബം ശിവ മതിവിഡംബം ഹൃദി ഭജേ.

സഹസ്രം വർത്തന്തേ ജഗതി വിബുധാഃ ക്ഷുദ്രഫലദാ
ന മന്യേ സ്വപ്നേ വാ ത ദനുസരണം തത് കൃതഫലം
ഹരി ബ്രഹ്മാദീനാ മപി നികട ഭാജാ മസുലഭം
ചിരം യാചേ ശംഭോ! ശിവ! തവ പദാംഭോജ ഭജനം.

സ്മൃതൌ ശാസ്ത്രേ വൈദ്യേ ശകുന കവിതാ ഗാന ഫണിതൌ
പുരാണേ മന്ത്രേ ച സ്തുതി നടനഹാസ്യേ ഷ്വ ചതുരഃ
കഥം രാജ്ഞാം പ്രീതിർ ഭവതി മയി കോഹം പശുപതേ
പശും മാം സർവജ്ഞ പ്രഥിത കൃപയാ പാലയ വിഭോ!

---

ശങ്കരധ്യാന പ്രകാരം ഗ്രഹിക്ക നീ
തിങ്കൾക്കലാഞ്ചിതം കോടീര ബന്ധനം
ഗംഗാ ഭുജംഗവും നെററിത്തടം തന്നി-
ലംഗജന്മാവിനെ ച്ചുട്ടൊരു നേത്രവും
അർക്കചന്ദ്രന്മാ ർക്കിരിപ്പിടമായുള്ള
തൃക്കണ്ണു രണ്ടും തിരു നാസികാഭയും
സ്വർണ്ണ പ്രഭാ ഭോഗി കണ്ഡലാ ലംകൃതം
കർണ്ണദ്വയം ചാരു ഗണ്ഡഭാഗങ്ങളും
ബിംബാധരോഷ്ഠവും ദന്ത രത്നങ്ങളും
ബിംബോക ലീലാവലോക സ്മിതങ്ങളും
ആനനാംഭോജവും കാളകൂട പ്രഭാ-
മാനനീയോ ജ്ജ്വലം കണ്ഠ പ്രദേശവും
വക്ഷസ്ഥലോ ജ്ജ്വലൽ സർപ്പഹാരം ലോക-
രക്ഷാവരങ്ങളാം നാലു തൃക്കൈകളും
മാനും മഴുവും വരദാഭയങ്ങളും
ധ്യാനിക്കി ലാനന്ദ മേകും സനാതനം
ആലിലയ്ക്കൊ ത്തൊരുദര പ്രദേശവും
ചാലവേ രോമാളി കാളികാ ഭംഗിയും
ഭംഗ്യാ പുലിത്തോ ലുടുത്തോരു ഭംഗിയും
തുംഗം കടീതടം ഭോഗി കാഞ്ചീ ശതം
ഊരുദ്വയം ചാരു ജാനു യുഗ്മങ്ങളും
ചേരും കണങ്കാൽ അടിത്താർ വിലാസവും

ശ്രീപാദയുഗ്മേ വിളങ്ങും നഖങ്ങളും
ലോപം വരാതെ മനസ്സി ലോർത്തീടണം
കേശാദിപാദവും പാദാദികേശവും
ഇഷ്ടാനുരൂപം നിരൂപണം ചെയ്താൽ
അർച്ചനം തർപ്പണം നാമ സങ്കീർത്തനം
ത്വ ച്ചരണാം ബുജേ വന്ദനം ചെയ്തുടൻ
ഭക്ത്യാ ശിവോഹം ശിവോഹ മെന്നിങ്ങനെ
ഭക്തിപൂർവം സ്തുതിചെയ്യുന്നവൻ ശിവൻ
സായൂജ്യ മെങ്കിലും സാരൂപ്യ മെങ്കിലും
ശ്രീഭൂതനാഥന്റെ സാമീപ്യ മെങ്കിലും
മർത്ത്യൻ നിരൂപിച്ചു പൂജ ചെയ്തീടുകിൽ
ആയുരന്തേ ലഭിച്ചീടു മറിക നീ
പാർവതീ ദേവിയേ ക്കൂടെ സ്മരിക്കണം
സർവകാലം മഹാദേവന്റെ സന്നിധൌ
നന്ദിവദനനും താരകാരാതിയും
അന്തികേ മേവുന്ന ദേവവൃന്ദങ്ങളും
ഭൂതഗണങ്ങളും പോററി തൻ കൂററനും
ചേതസി വന്നു വിളങ്ങേണ മെപ്പൊഴും
സന്തതി സൌഖ്യം വരുത്തേണ മീശ്വര
സന്താപ മൊക്കെ യൊഴിക്കേണ മീശ്വര
ബന്ധുക്ക ളുണ്ടായ് വരേണ മെന്നീശ്വര
ബന്ധമോക്ഷം വരുത്തീടണ മീശ്വര

കീൎത്തി കല്യാണം വരുത്തേണം മീശ്വര
ആൎത്തി ദുഃഖങ്ങൾ ദുരെ കറേണം മീശ്വര
പൂൎത്തി സൌന്ദൎയ്യം വരുത്തേണം മീശ്വര
ഇത്ഥം നിജാഗ്രഹം പ്രാൎത്ഥിച്ചു കൊണ്ടുടൻ
കൃത്തിവാസസ്സിനെ സേവചെയ്താൽ ശുഭം.
ഒട്ടു നൈവേദ്യ മുണ്ടാക്കി നിരക്കവേ
ഒട്ടു സമ്പൽക്കരമായിട്ടു ചേരുവാൻ
അപ്പം മല രവിൽ നാളികേരം ഗുളം
പാൽപായസം നല്ല ശൎക്കര പ്പായസം
പാലിളന്നീരും പഴങ്ങളും മോദകം
കാലാരി പൂജയ്ക്കു വേണ്ടുന്ന തൊക്കവേ
ആകലം കൂടാതെ പൂജിച്ചു വിപ്രരെ
പാരണ ചെയ്തു ഭുജിപ്പിച്ചു തുഷ്ടമായ്
വസ്ത്രാദി സൎവ്വം യഥാശക്തി ദക്ഷിണ
തത്രാപി ഭക്തിക്കു തക്കവണ്ണം ഫലം
സായന്തനം കഴിഞ്ഞാരാധനം കഴി-
ച്ചായവണ്ണം ദ്വിജ പ്രീതിയും ചെയ്തുടൻ
താംബൂല ദാനവും ചെയ്തു പതുക്കവേ
താൻ മൂലമായുള്ള ദോഷങ്ങൾ നീങ്ങുവാൻ
മാരാരിയെ പ്രണമിച്ചു പതുക്കവേ
പാരണചെയ്തു സുഖിച്ചു വസിക്ക നീ.

---

പരിപൂൎണ്ണ! പരാനന്ദ പരിചിത് സത്യ വിഗ്രഹ!
സുന്ദരേശ്വര! സൎവ്വജ്ഞ! ത്രാഹി മാ മപരാധിനം

ഫാലാക്ഷി ജാത ജ്വലന ലേലിഹാന മനോഭവ!
ജീവന്മുക്തി പുരീനാഥ! ത്രാഹി മാ മപരാധിനം

പാരിജാത ഗുണാതീത പാദ പങ്കജ വൈഭവ!
കദംബ കാനനാദ്ധ്യക്ഷ! ത്രാഹി മാ മപരാധിനം

ഭക്തപ്രാൎത്ഥിതസൎവ്വാൎത്ഥ കാമധേനോ! പുരാന്തക
കരുണാവരുണാവാസ! ത്രാഹി മാ മപരാധിനം

കൈവല്യ ദാന നിരത! കാളക്കൂട ഭയാപഹ!
കന്യകാ നഗരീ നാഥ! ത്രാഹി മാ മപരാധിനം

കമലാപതിവാഗീശ ശചീശപ്രമുഖാമരൈഃ
പരിപൂജിത പാദാബ്ജ! ത്രാഹി മാ മപരാധിനം.

പഞ്ചാസ്യ പന്നഗാങ്കാദ! പരാനന്ദ പ്രദായക!
പൎവ്വതാധീശ ജാമാതാഃ! ത്രാഹി മാ മപരാധിനം

പരാല്പര പദാംഭോജ! പരിധ്യാന രതാത്മനാം
കാംക്ഷിതാൎത്ഥ ഫല! സ്വാമിൻ ത്രാഹി മാ മപരാധിനം

സുന്ദരേശ്വര! സൎവ്വേശ! സുര സൌഭാഗ്യ സിദ്ധിദ!
ശ്രീമൻ സുന്ദര പാണ്ഡ്യേശ! ത്രാഹി മാ മപരാധിനം

അപരാധാഷ്ടകം സ്തോത്രം യഃ പഠേൽതവ സന്നിധൌ
തസ്യാനന്താ പരാധ ഞ്ച ക്ഷമസ്വ കരുണാനിധേ.

.........................

ഹേ ചന്ദ്രചൂഡ! മദനാന്തക ശൂലപാണേ!
സ്ഥാണോ! ഗിരീശ! ഗിരിജേശ! മഹേശ! ശംഭോ!
ഭൂതേശ! ഭീതിഭയസൂദന! മാ മനാഥം
സംസാര ദുഃഖ ദഹനാൽ ജഗദീശ! രക്ഷ

ഹേ പാൎവ്വതീ ഹൃദയ വല്ലഭ! ചന്ദ്രമൌലെ!
ഭൂതാധിപ! പ്രമഥനാഥ! ഗിരീശചാപ!
ഹേ വാമദേവ! ഭവ! രുദ്ര! പിനാകപാണേ!
സംസാര ദുഃഖ ദഹനാൽ ജഗദീശ! രക്ഷ

ഹേ നീലകണ്ഠ! വൃഷഭധ്വജ! പഞ്ചവക്ത്ര!
ലോകേശ! ശേഷവലയ! പ്രമഥേശ! ശൎവ്വ!
ഹേ ധൂൎജ്ജടേ! പശുപതേ! ഗിരിജാപതേ! മാം
സംസാര ദുഃഖദഹനാൽ ജഗദീശ! രക്ഷ.

ഹേവിശ്വനാഥ! ശിവ! ശങ്കര! ദേവദേവ!
ഗംഗാധര! പ്രമഥനായക! നന്ദികേശ!
ബാണേശ്വരാന്ധകരിപോ ഹര! ലോകനാഥ!
സംസാരദുഃഖദഹനാൽ ജഗദീശ!രക്ഷ

വാരാണസീ പുര പതേ! മണികൎണ്ണികേശ
വീരേശ! ദക്ഷ മഖ കാല വിഭോ! ഗണേശ
സൎവ്വജ്ഞ സൎവ്വ ഹൃദയൈക നിവാസ! നാഥ!
സംസാര ദുഃഖദഹനാൽ! ജഗദീശ! രക്ഷ

ശ്രീമന്മഹേശ്വര! കൃപാലയ! ഹേ ദയാലോ!
ഹേ വ്യോമകേശ! ശിതികണ്ഠ! ഗണാധിനാഥ!
ഭസ്മാംഗ രാഗ! നൃ കപാല! കപാല മാല!
സംസാര ദുഃഖ ദഹനാൽ ജഗദീശ! രക്ഷ

കൈലാസ ശൈല വിനിവാസ വൃഷാകപേ! ഹേ
മൃത്യുഞ്ജയ! ത്രിണയന! ത്രി ജഗന്നിവാസ!
നാരായണ പ്രിയ! മദാപഹ! ശക്തിനാഥ!
സംസാര ദുഃഖ ദഹനാൽ ജഗദീശ രക്ഷ.

വിശ്വേശ! വിശ്വ ഭവ നാശിത വിശ്വരൂപ!
വിശ്വാത്മക! ത്രിഭുവനൈകഗുണാ ഭിവേശ!
ഹേ!വിശ്വബന്ധു കരുണാമയ ദീനബന്ധോ!
സംസാരദുഃഖ ദഹനാൽ ജഗദീശ! രക്ഷ.

ഗൌരീ വിലാസ ഭുവനായ മഹേശ്വരായ
പഞ്ചാനനായ ശരണാഗത കല്പകായ
ശൎവ്വായ സൎവ്വ ജഗതാ മധിപായ തസ്മൈ
സംസാര ദുഃഖദഹനായ നമ ശ്ശിവായ.

---

ശിവൻ സ്വമാഹാത്മ്യത്തെ സംബന്ധിച്ചും, ശിവലിംഗാൎച്ചന
ത്തെക്കുറിച്ചും, പാൎവ്വതിക്ക് ഇങ്ങനെ ഉപദേശിച്ചിട്ടുണ്ട്.

പാൎവ്വതി ചോദിച്ചു.

ത്രിയക്ഷ ത്രിദശശ്രേഷ്ഠ ത്ര്യംബക ത്രിദശാധിപ!
ത്രിപുരാന്തക കാമാംഗഹര ത്രിപഥഗാധര!

ദക്ഷയക്ഷ പ്രശമന! ശൂലപാണേഽതിസുഭഗ
നമ സ്തേ ലോകപാലേശ ലോകപാലവരപ്രദ!

നൈകശാഖസപൎയ്യന്തം അദ്ധ്യാത്മജ്ഞാനമുത്തമം
അപ്രതൎക്ക്യം അവിജ്ഞേയം സാംഖ്യയോഗസമന്വിതം

ഭവതാ പരിപൃഷ്ടേന ശ്രുണ്വന്ത്യാ മമ ഭാഷിതം
ഇദാനീം ശ്രോതു മിച്ഛാമി സായുജ്യം ത്വത്തവം വിഭോ

കഥം പരിചര ന്ത്യേതേ ഭക്താ സ്ത്വാം പരമേഷ്ഠിനം
ആചാരഃ കീദൃശഃ തേഷാം കേന തുഷ്ടോ ഭവേൽ ഭവാൻ

വൎണ്ണ്യമാനം ത്വയാ സാക്ഷാൽ പ്രീണയത്യധികം ഹി മാം.

മഹേശ്വരൻ പറഞ്ഞു:—

ഹന്ത തേ കഥയിഷ്യാമി മമ സായുജ്യ മത്ഭുതം
യേന തേന നിവൎത്തന്തേ യുക്താഃപരമയോഗിനഃ.

അവ്യക്തോഹ മചിന്ത്യോഹം പൂൎവ്വൈ രപി മുമുക്ഷിഭിഃ
സാംഖ്യയോഗൌ മയാ സൃഷ്ടൌ സൎവ്വം ചാപി ചരാചരം.

അൎച്ചനീയോഽഹം ഈശോഽഹം അവ്യയോഽഹം സനാതന
അഹം പ്രസന്നോ ഭക്താനാം ദദാ മ്യമരതാ മപി.

ന മാം വിദുഃ സുരഗണാ മുനയശ്ച തപോധനാഃ
തൽപ്രിയാർത്ഥം അഹം ദേവി മദ്വിഭൂതിം ബ്രവീമി തേ

ആശ്രമേഭ്യശ്ചതുർഭ്യോഽഹം ചതുരോ ബ്രാഹ്മണാ ച്ഛുഭേ
മദ്ഭക്താൻ നിർമ്മലാൻ പുണ്യാൻ സമാനീയ തപസ്വിനഃ

വ്യാചഖ്യേഽഹം തഥാ ദേവി യോഗം പാശുപതം മഹത്
ഗൃഹീതം തച്ച തൈഃ സർവ്വം മുഖാച്ച മമ ദക്ഷിണാത്

ശ്രുത്വാ ത ത്രിഷു ലോകേഷു സ്ഥാപിതം ചാഽപി തൈഃ പുനഃ
ഇദാനീം ച ത്വയാ പൃഷ്ടോ വദാമ്യേകമനാഃ ശൃണു.

അഹം പശുപതിർന്നാമ മദ്ഭക്താ യേ ച മാനവാഃ
സർവ്വേ പാശുപതാ ജ്ഞേയാ ഭസ്മ ദിഗ്ദ്ധതനൂരുഹാഃ

രക്ഷാർത്ഥം മംഗളാർത്ഥം ച പവിത്രാർത്ഥം ച ഭാമിനി
ലിംഗാർത്ഥം ചൈവ ഭക്താനാം ഭസ്മ ദത്തം മയാ പുരാ

തേന സംദിഗ്ദ്ധ സർവ്വാംഗാ ഭസ്മനാ ബ്രഹ്മചാരിണഃ
ജടിലാ മുണ്ഡിതാ വാഽപി നാനാകാരശിഖണ്ഡിനഃ

വികൃതാഃ പിംഗലാക്ഷി ശ്ച നഗ്നാ നാനാപ്രകാരിണഃ
ഭൈക്ഷ്യം ചരന്തഃ സർവ്വത്ര നിഃസ്പൃഹാ നിഷ്പരിഗ്രഹാഃ

മൽപാത്രഹസ്താ മദ്ഭക്താ മന്നിവേശിതബുദ്ധയഃ
ചരന്തോ നിഖിലം ലോകം മമ ഹർഷ വിവർദ്ധനാഃ

മമ പാശുപതം ദിവ്യം യോഗശാസ്ത്ര മനുത്തമം
സൂക്ഷ്മം സർവ്വേഷു ലോകേഷു വിമൃശന്ത ശ്ചരന്തി തേ

ഏവം നിത്യാഭിയുക്താനാം മദ്ഭക്താനാം തപസ്വിനാം
ഉപായം ചിന്തയാമ്യാശു യേന മാ മുപയാന്തി തേ

സ്ഥാപിതം ത്രിഷു ലോകേഷു ശിവലിംഗം മയാ മമ
നമസ്കാരേണ വാ തസ്യ മുച്യന്തേ സർവ്വ കില്ബിഷൈഃ

ഇഷ്ടം ദത്തം അധീതം ച യജ്ഞാശ്ച ബഹുദക്ഷിണാഃ
ശിവ ഗംഗ പ്രണാമസ്യ കലാം നാർഹന്തി ഷോഡശീം

അർച്ചയാ ശിവലിംഗസ്യ പരിതുഷ്ട്യാമ്യഹം പ്രിയേ।
ശിവലിംഗാർച്ചനായാം തു വിധാന മപി മേ ശൃണു.

---

# ഉല്പത്തികാണ്ഡം.

---

## III

## പ്രതിസർഗ്ഗം.

### ൧. പ്രാകൃത വൈകൃത സർഗ്ഗം.

നൂറു ബ്രാഹ്മ വർഷം സൃഷ്ടി ചെയ്ത ബ്രഹ്മാവു് പ്രലയം പ്രാപിച്ച ബ്രാഹ്മ രാത്രിയിൽ, നാരായണൻ—സ്വാനന്ദ യോഗനിദ്രയിൽ—ആനന്ദനിർവ്വതിയിൽ, ഉറങ്ങിക്കിടക്കുന്നു. മഹാ നിശാകല്പം അല്ലെങ്കിൽ മഹാപ്രളയ കല്പം കഴിഞ്ഞു്, നാരായണനു് പ്രഭാതമായി. നാരായണനു് പകൽരാത്രി ഭേദങ്ങളില്ലാത്തതിനാൽ—പ്രവേശിക്കുവാനുള്ള ബ്രഹ്മാവിനു് പ്രഭാതമായി എന്നോ, ആ ബ്രഹ്മാവു് പിറക്കാറായി എന്നോ, പറയുകയാണു്, യുക്തം. നാരായണൻ, അനന്തനാകുന്ന തല്പത്തിന്മേൽ സുപ്തനാണു്. ഉറങ്ങിയതു് നാരായണനാണെന്നു നാമം കല്പിച്ചു പറഞ്ഞതു്, വ്യവഹാരസൗകര്യത്തെ ഉദ്ദേശിച്ചാത്രേ. യഥാർത്ഥമായി പറഞ്ഞാൽ ജലങ്ങളിൽ വിശ്രമിച്ച തത്വം, നാമങ്ങളേയും, സകല ചിന്തകളേയും അതിക്രമിച്ചതു തന്നെ. നരൻ അല്ലെങ്കിൽ പരമാത്മാവു് അല്ലെങ്കിൽ പരബ്രഹ്മം എന്നതിന്റെ സൃഷ്ടിയാണു് വെള്ളം. നരനിൽ നിന്നുഭവിച്ചതിനാൽ വെള്ളത്തിനു നാരം, എന്നു പേരുണ്ടായി. വെള്ളം അല്ലെങ്കിൽ നാരം എന്നതു് പരമാത്മാവിന്റെ ജന്യമായ പ്രഥമ വികാരസ്ഥാനം—അല്ലെങ്കിൽ അയനം—ആകയാൽ, നാമാതീതനു്, നാരായണൻ എന്നു നാമമുണ്ടായി. നാരായണനു് ബ്രാഹ്മ പ്രഭാതം ഉണ്ടായി; നൂതന ബ്രഹ്മാവിന്റെ പ്രഥമ കല്പത്തിന്റെ ആരംഭമായി. സ്വഗർഭത്തിൽ ലയം പ്രാപിച്ചിരിക്കുന്ന ചരാചരാത്മകമായ ലോകങ്ങളെ, നാരായണൻ ആവിഷ്കരിക്കേണ്ട കാലം, ആസന്നമായി. ഭഗവാൻ സ്വയം പ്രബുദ്ധനായി. കാലമാകുന്ന ശക്തിയുടെ വ്യാപാരത്തിന്റെ ഒരു ഫലമായ രജോഗുണം ക്ഷുബ്ധമായി. ഭഗവാനിൽ ലയിച്ചിരുന്ന ചരാചരാത്മകമായ ലോകം ഉണർന്നു; അതു് ആവിഷ്കൃതമാകാൻ തുടങ്ങി; അതു് ഭഗവാന്റെ നാഭിദേശത്തെ ഭേദിച്ചു; ഭഗവാന്റെ നാഭിദേശത്തു് പ്രത്യക്ഷമായതു് ഒരു താമരമൊട്ടാണു്; ആ താമരമൊട്ടു് ക്ഷണത്തിൽ വളർന്നു; സൂര്യനെപ്പോലെ പ്രഭ ചിതറി; കടലുകളൊക്കെയും ശോഭയിൽ കുളിച്ചു. ഭഗവാൻ ആ പത്മത്തെ പ്രവേശിച്ചു; വേദമയനായ വിധാതാവു്—അറിവു തന്നെ സ്വരൂപമായ ബ്രഹ്മാവു്—ആ താമരയിൽ പിറന്നു. പ്രത്യക്ഷമായ യാതൊരു കാരണവും കൂടാതെയാണു്, ബ്രഹ്മാവു പിറന്നതു്. ആയതിനാൽ ബ്രഹ്മാവിനെ

സ്വയംഭൂ എന്നും ആത്മയോനി, എന്നും പറയും. താമരയിൽ ഇരുന്ന് ബ്രഹ്മദേവൻ നോക്കി; ഒന്നിനേയും കണ്ടില്ല; നാലു ദിക്കിലേക്കും നോക്കി; യാതൊന്നിനേയും കണ്ടില്ല. എന്നാൽ നാലു ദിക്കിലേയ്ക്കും നോക്കിയ ബ്രഹ്മാവ് നാന്മുഖനായി. "സ്വയം ആരാണ്? ഈ താമര എങ്ങിനെ ഉണ്ടായി? ഈ താമരയ്ക്ക് ആധാരമായി അധോഭാഗത്ത് എന്തെങ്കിലും ഉണ്ടായിരിക്കുമോ?" എന്നിങ്ങനെയുള്ള ചിന്തകൾക്കു ബ്രഹ്മാവു അധീനനായി. ആ താമരത്തണ്ടിന്റെ ദ്വാരങ്ങളിൽ കൂടെ ബ്രഹ്മാവ് കീഴ്പോട്ടിറങ്ങി; എന്നാൽ അതിന്റെ ഉല്പത്തിയെ കാണുവാൻ ബ്രഹ്മാവിനു കഴിഞ്ഞില്ല. തന്നെ സൃഷ്ടിച്ചവനെ ആ അപാരമായ അന്ധകാരത്തിൽ ബ്രഹ്മാവ് അന്വേഷിച്ച്, നൂറു വർഷം കഴിച്ചു; കണ്ടില്ല. ബ്രഹ്മാവ് മടങ്ങി വീണ്ടും താമരയിൽ ആസനസ്ഥനായി. അങ്ങിനെ ഇരിക്കവെ, വെള്ളങ്ങളിൽ നിന്ന് ആരോ ഒരുവൻ "തപ തപ" എന്നിങ്ങനെ രണ്ടു പ്രാവശ്യം പറയുന്നതായി ബ്രഹ്മാവു കേട്ടു. ബ്രഹ്മാവു നാലുപാടും നോക്കി; ആരെയും കണ്ടില്ല. "തപസ്സു ചെയ്താലും" എന്ന ആജ്ഞയുടെ അർത്ഥത്തെ ഗ്രഹിച്ചുകൊണ്ട്, ബ്രഹ്മാവ് ബഹിർഭാഗത്ത് ഒരേടവും കാണാഞ്ഞ കാരണ പുരുഷനെ, സ്വന്തം അന്തർഭാഗങ്ങളിൽ അന്വേഷിച്ചു. ആ ദേവൻ അന്യ വിഷയങ്ങളിൽ നിന്ന് മനസ്സിനെ നിവർത്തിപ്പിച്ച്, ശ്വാസങ്ങളെ അടക്കി സമാധിയിൽ ഇരുന്നു. വർഷം ആയിരം കഴിഞ്ഞു; ബ്രഹ്മാവിനു ജ്ഞാനം ഉദിച്ചു. ബ്രഹ്മാവ് വൈകുണ്ഠത്തെ കണ്ടു: അവിടെ തമസ്സില്ല, രജസ്സില്ല, അവയോടു മിശ്രിച്ച വിധത്തിൽ സത്വവും ഇല്ല. കാലത്തിന്റെ പരാക്രമം അവിടെ ഇല്ല; മായ അവിടെ ഇല്ല. മുമ്പു കാണാതിരുന്നത് യാതൊന്ന്, അത് സ്വഹൃദയത്തിൽ പ്രകാശിക്കുന്നതായി ബ്രഹ്മാവ് കണ്ടു. ശേഷന്റെ ഫണങ്ങളിന്മേൽ വയ്ക്കപ്പെട്ട രത്നങ്ങളുടെ പ്രഭ നിമിത്തം, അന്ധകാരം നീങ്ങിയ യുഗാന്തജലങ്ങളിൽ—ശേഷനാകുന്ന തല്പത്തിന്മേൽ—കിടക്കുന്ന ഏകനായ പുരുഷനെ—ബ്രഹ്മാവു കണ്ടു; വർണ്ണനങ്ങൾക്കു അതീതനായ പുരുഷനെ, ബ്രഹ്മാവു കണ്ടു. മരതക പർവ്വതം തന്നെയും തോററു മാറുന്ന തേജഃപുഞ്ജത്തെ ബ്രഹ്മാവു കണ്ടു. കൈകളും, കാലുകളും, മരതകപർവ്വതത്തിൽ വളർന്ന മുളകളേയും വൃക്ഷങ്ങളേയും അധഃകരിക്കുന്നു. പർവ്വതത്തിന്റെ വസ്ത്രങ്ങളായ മേഘങ്ങളേയും, പർവ്വത ശിരസ്സുകൾക്കു നിറം കയററിയ രത്നങ്ങളേയും, പർവ്വതത്തിന്റെ വശങ്ങളിൽ ഒഴുകുന്ന സ്ഫടികനിർമ്മല നദികളേയും—മഞ്ഞപ്പട്ടുടയാടയും, കിരീടരത്നങ്ങളും, മുത്തുമാലകളും—ദൂരത്തു നിർത്തുന്നു. മൂന്നു ലോകങ്ങളെ ഉള്ളിൽ സംഗ്രഹിക്കുന്ന നീളം, വീതി, വിപുലത എന്നിവയും യഥേഷ്ടം ഏതു വേഷവും സ്വീകരിക്കത്തക്ക ഇച്ഛാബലവും ഉള്ള പുരുഷനെ ബ്രഹ്മാവു കണ്ടു. ശോഭനമായ നാസികയും, ശോഭനങ്ങളായ പുരികങ്ങളും, തൊണ്ടിപ്പഴത്തെ തോല്പിക്കുന്ന അധരങ്ങളും, തെളിഞ്ഞ്, രക്തം പോലെ ചുവന്ന മുഖത്ത്, ലോകാത്തിഹരമായ മന്ദഹാസം വിരിഞ്ഞ—ഭഗവാനെ ബ്രഹ്മാവു കണ്ടു. തോൾവളകളും, ഉത്തമ രത്നങ്ങളും വ്യാപിച്ചിരിക്കുന്ന കൈകളാകുന്ന ശാഖകളുണ്ട്; അവ്യക്തമായ മൂലമുണ്ട്; സർപ്പശ്രേഷ്ഠൻ ചുററിക്കിടക്കുന്നുണ്ട്; ബ്രഹ്മാവു കണ്ടതു ചന്ദനവൃക്ഷമോ?

---

൧. വാസുദേവൻ, സാങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിങ്ങനെ പരബ്രഹ്മത്തിനുള്ള അവസ്ഥാഭേദങ്ങൾ ബ്രഹ്മാവിന്റെ ഉല്പത്തിക്കു വളരെ മുമ്പാണ്. ആ ഭാഗത്തെ ഇവിടെ സ്പർശിച്ചിട്ടില്ല.

൨. അനേകം ബ്രഹ്മാക്കന്മാർ പ്രഭവിക്കുകയും പ്രലയിക്കുകയും ചെയ്തിട്ടുണ്ട്. എല്ലാ ബ്രഹ്മാക്കന്മാരുടെയും ചരിത്രം സാമാന്യം ഒന്നുപോലെയാണ്: മുകളിൽ ഒരു ബ്രഹ്മാവിന്റെ ഉല്പത്തിയെ വിവരിക്കുന്നു. അത് ഇപ്പോൾ സൃഷ്ടികർത്താവായ ബ്രഹ്മാവിന്റെ ഉല്പത്തിയാണെന്ന് കരുതിക്കൊണ്ടാൽ, ഉപരിപഠനം സുഗമമാകും.

൧. അനന്തന്റെ പുറത്ത് ഉറങ്ങിക്കിടന്നത് ബ്രഹ്മാണ്ഡത്തിൽ വസിച്ച ഹിരണ്യഗർഭനാണ്.
"യദാസ്യനാഭ്യാന്നലിനാദഹമാസംമഹാത്മനഃ"

൨. ബ്രഹ്മാവിന്, നൂറു ബ്രാഹ്മവർഷം ആയുസ്സാണ്. അതിൽ ഓരോ ദിവസവും രാവിലെ സൃഷ്ടിക്കുന്നു സൃഷ്ടിക്കപ്പെട്ടവ ഒക്കെയും ദിവസാവസാനത്തിൽ സംഹൃതമാകുന്നു. ഈ സൃഷ്ടിയെ ദൈനംദിനസൃഷ്ടിയെന്നു പറയുന്നു. കാലം എന്ന പ്രകരണത്തിൽ പൂർണ്ണമായ വിവരണമുണ്ട്.

൧. ബ്രഹ്മാവിന് ആരംഭത്തിൽ തല അഞ്ചായിരുന്നുവെന്നും, ഒന്ന് ശിവൻ നുള്ളിഎടുത്തതാണ് എന്നും പക്ഷാന്തരമുണ്ട്.

൨. ആപോ നാരം ഇതി പ്രോക്താ
ആപോ വൈ നരസൂനവഃ
തൽസ്യാ ദസ്യായനം പൂർവ്വം
തേന നാരായണഃ സ്മൃതഃ—മനുസ്മൃതി.

൩. ബ്രഹ്മാ ദേവാനാം പ്രഥമഃ സഃ ബഭൂവ
വിശ്വസ്യ കർത്താ ഭുവനസ്യ ഗോപ്താ—മുണ്ഡകം:

നിധിത മാമ്നായ മധുവ്രതശ്രിയാ
സ്വകീർത്തിമയ്യാ വനമാലയാ ഹരിം
സൂര്യേന്ദുവായ്വഗ്ന്യഗമം ത്രിധാമഭിഃ
പരിക്രമത് പ്രാധനികൈർ ദുരാസദം.

തർഹ്യേവ തന്നാഭിസരഃ സരോജ-
മാത്മാനമംഭഃ ശ്വസനം വിയച്ച
ദദർശ ദേവോ ജഗതോ വിധാതാ
നാതഃ പരം ലോകവിസർഗ്ഗദൃഷ്ടിഃ

സ കർമ്മബീജം രജസോപരക്തഃ
പ്രജാഃ സിസൃക്ഷന്നിയദേവ ദൃഷ്ട്വാ
അസ്തൌദ്വിസർഗ്ഗാഭിമുഖസ്തമീഡ്യം
അവ്യക്തവർത്മന്യഭിവേശിതാത്മാ.

വണ്ടുകളാകുന്ന വേദങ്ങൾ ചുററിലും പാടിപ്പറക്കുന്ന ഹരിയെ ബ്രഹ്മാവു കണ്ടു. സ്വകീർത്തിയാകുന്ന വനമാല ആവരണം ചെയ്യുന്ന ഹരിയെ ബ്രഹ്മാവു കണ്ടു. സൂര്യൻ, ചന്ദ്രൻ, വായു, അഗ്നി എന്ന പ്രാപ്യവസ്തുകളും വീര്യവസ്തുകളും ആയ സത്വങ്ങളാകട്ടെ, ത്രിലോകരക്ഷ ചെയ്തുകൊണ്ട് സഞ്ചരിക്കുന്ന സുദർശനം മുതലായ ശസ്ത്രസമുദായമാകട്ടെ, സമീപിക്കാത്ത ഹരിയെ, ബ്രഹ്മാവു കണ്ടു. സൃഷ്ടികർമ്മത്തിൽ ഉദ്യുക്തനായ ബ്രഹ്മാവ്, ആകാശത്തെ, വായുവിനെ, ജലത്തെ, തന്നെത്തന്നെ, ഹരിനാഭിയിൽ നിന്നുദിച്ച സരോജത്തെ, —ഈ അഞ്ചിനെ ഗ്രഹിച്ചു. രജഃപ്രേരിതനായ ബ്രഹ്മാവ്, സർവ്വകർമ്മങ്ങളുടെയും, ബീജത്തെ കണ്ടു. സൃഷ്ടികർമ്മത്തിൽ ബദ്ധശ്രദ്ധനായ ബ്രഹ്മാവ്, വേറെ യാതൊന്നിനേയും കണ്ടില്ല. ബ്രഹ്മാവ് അവ്യക്തവർത്മാവായ ഹരിയിൽ മനസ്സിനെ പ്രവേശിപ്പിച്ചു. ബ്രഹ്മാവ് സൃഷ്ടിപ്രാരംഭത്തെ പുരസ്കരിച്ച് സ്തൂയമാനനായ ഹരിയെ ഇങ്ങനെ സ്തുതിച്ചു.

ജ്ഞാതോഽസി മേഽദ്യ സുചിരാന്നനു ദേഹഭാജാം
ന ജ്ഞായതേ ഭഗവതോ ഗതിരിത്യവദ്യം
നാന്യത്ത്വദസ്തി ഭഗവന്നപി യന്ന ശുദ്ധം
മായാഗുണവ്യതികരാദ്യദുരുർവ്വിഭാസി.

രൂപം യദേതദവബോധരസോദയേന
ശശ്വന്നിവൃത്ത തമസഃ സദനുഗ്രഹായ
ആദൌ ഗൃഹീതമവതാരശതൈകബീജം
യന്നാഭിപത്മഭവനാദഹമാവിരാസം.

നാതഃ പരം പരമ! യദ്ഭവതഃ സ്വരൂപ-
മാനന്ദമാത്രമവികല്പമവിദ്ധവർച്ചഃ
പശ്യാമി വിശ്വസൃജമേകമവിശ്വമാത്മൻ
ഭൂതേന്ദ്രിയാത്മകമദസ്ത ഉപാശ്രിതോഽസ്മി.

തദ്വാ ഇദം ഭുവനമംഗല മംഗലായ
ധ്യാനേ സ്മ നോ ദർശിതം ത ഉപാസകാനാം
തസ്മൈ നമോ ഭഗവതേഽനുവിധേമ തുഭ്യം
യോ നാദൃതോ നരകഭാഗ്ഭിരസത് പ്രസംഗൈഃ

യേ തു ത്വദീയചരണാംബുജകോശഗന്ധം
ജിഘ്രന്തി കർണ്ണവിവരൈഃ ശ്രുതിവാതനീതം
ഭക്ത്യാ ഗൃഹീതചരണഃ പരയാ ച തേഷാം
നാപൈഷി നാഥ ഹൃദയാംബുരുഹാത് സ്വപുംസാം.

താവദ്ഭയം ദ്രവിണഗേഹസുഹൃന്നിമിത്തം
ശോകഃ സ്പൃഹാ പരിഭവോ വിപുലശ്ച ലോഭഃ
താവന്മമേത്യസദവഗ്രഹ ആർത്തിമൂലം
യാവന്ന തേഽങ്ഘ്രിമഭയം പ്രവൃണീത ലോകഃ.

ദൈവേന തേ ഹതധിയോ ഭവതഃ പ്രസംഗാൽ
സർവ്വാശുഭോപശമനാദ്വിമുഖേന്ദ്രിയാ യേ
കുർവ്വന്തി കാമസുഖലേശലവായ ദീനാ
ലോഭാഭിഭൂതമനസോഽകുശലാനി ശശ്വത്.

ക്ഷുത്തൃട്ത്രിധാതുഭിരിമാ മുഹുരർദ്യമാനാഃ
ശീതോഷ്ണവാതവർഷൈരിതരേതരാച്ച
കാമാഗ്നിനാഽച്യുത രുഷാ ച സുദുർഭരേണ
സംപശ്യതോ മന ഉരുക്രമ സീദതേ മേ.

യാവൽ പൃഥക്ത്വമിദമാത്മന ഇന്ദ്രിയാർത്ഥ-
മായാബലം ഭഗവതോ ജന ഈശ പശ്യേത്
താവന്ന സംസൃതിരസൌ പ്രതിസംക്രമേത
വ്യർത്ഥാഽപി ദുഃഖനിവഹം വഹതീ ക്രിയാർത്ഥാ.

അഹ്ന്യാപൃതാർത്തകരണാ നിശി നിഃശയാനാ
നാനാമനോരഥധിയാ ക്ഷണഭഗ്നനിദ്രാഃ
ദൈവാഹതാർത്ഥരചനാ ഋഷയോഽപി ദേവ-
യുഷ്മൽ പ്രസംഗവിമുഖാ ഇഹ സംസരന്തി.

ത്വം ഭാവയോഗപരിഭാവിതഹൃത്സരോജ-
ആസ്സേ ശ്രുതേക്ഷിതപഥോ നനു നാഥ പുംസാം
യദ്യദ്ധിയാ ത ഉരുഗായ വിഭാവയന്തി
തത്തദ്വപുഃ പ്രണയസേ സദനുഗ്രഹായ.

നാതിപ്രസീദതി തഥോപചിതോപചാരൈഃ
ആരാധിതസ്സുരഗണൈർഹൃദി ബദ്ധകാമൈഃ
യൽ സർവ്വഭൂതദയയാഽസദലഭ്യയൈകോ
നാനാജനേഷ്വവഹിതഃ സുഹൃദന്തരാത്മാ.

പുംസാമതോ വിവിധകർമ്മഭിരധ്വരാദ്യൈഃ
ദാനേന ചോഗ്രതപസാ വ്രതചര്യയാ ച
ആരാധനം ഭഗവതസ്തവ സൽക്രിയാർത്ഥോ
ധർമ്മോഽർപ്പിതഃ കർഹിചിൽ ധ്രിയതേ ന യത്ര

ശശ്വൽ സ്വരൂപമഹസൈവ നിപീതഭേദ-
മോഹായ ബോധധിഷണായ നമഃ പരസ്മൈ
വിശ്വോദ്ഭവസ്ഥിതിലയേഷു നിമിത്തലീലാ-
രാസായ തേ നമ ഇദം ചകൃമേശ്വരായ

യസ്യാവതാരഗുണകർമ്മവിഡംബനാനി
നാമാനി യേ സുവിഗമേ വിവശാ ഗൃണന്തി
തേ നൈകജന്മശമലം സഹസൈവ ഹിത്വാ
സംയാന്ത്യപാവൃതമൃതം തമജം പ്രപദ്യേ

യോ വാ അഹം ച ഗിരിശശ്ച വിഭുഃ സ്വയം ച
സ്ഥിത്യുദ്ഭവപ്രളയഹേതവ ആത്മമൂലം
ഭിത്വാ ത്രിപാദ്വവൃധ ഏക ഉരുപ്രരോഹ-
സ്തസ്മൈ നമോ ഭഗവതേ ഭുവനദ്രുമായ

ലോകോ വികർമ്മനിരതഃ കുശലേ പ്രമത്തഃ
കർമ്മണ്യയം ത്വദുദിതേ ഭവദർച്ചനേ സ്വേ
യസ്താവദസ്യ ബലവാനിഹ ജീവിതാശാം
സദ്യശ്ഛിനത്ത്യനിമിഷായ നമോഽസ്തു തസ്മൈ

യസ്മാൽ ബിഭേമ്യഹമപി ദ്വിപരാർദ്ധധിഷ്ണ്യ-
മധ്യാസിതഃ സകലലോകനമസ്കൃതം യത്
തേപേ തപോ ബഹുസവോഽവരുരുത്സമാനഃ
തസ്മൈ നമോ ഭഗവതേഽധിമഖായ തുഭ്യം

തിര്യങ്ങ് മനുഷ്യ വിബുധാദിഷു ജീവയോനി-
ഷ്വാത്മേച്ഛയാഽത്മകൃത സേതു പരീപ്സയാ യഃ
രേമേ നിരസ്തരതി രപ്യവരുദ്ധ ദേഹ-
സ്തസ്മൈ നമോ ഭഗവതേ പുരുഷോത്തമായ

യോഽവിദ്യയാഽനുപഹതോഽപി ദശാർദ്ധ വൃത്ത്യാ
നിദ്രാമുവാഹ ജഠരീ കൃത ലോകയാത്രഃ
അന്തർജ്ജലേഽഹികശിപു സ്പർശാനുകൂലാം
ഭീമോർമ്മി മാലിനി ജനസ്യ സുഖം വിവൃണ്വൻ

യ നാഭിപത്മ ഭവനാ ദഹ മാസ മീഡ്യ
ലോകത്രയോപകരണോ യ ദനുഗ്രഹേണ
തസ്മൈ നമസ്ത ഉദരസ്ഥഭവായ യോഗ-
നിദ്രാവസാന വികസൻ നളിനേക്ഷണായ.

സോഽയം സമസ്തജഗതാം സുഹൃ ദേക ആത്മാ
സത്വേന യ ന്മൃഡയതേ ഭഗവാൻ ഭഗേന
തേനൈവ മേ ദൃശ മനുസ്പൃശതാ ദ്യഥാഽഹം
സ്രക്ഷ്യാമി പൂർവ്വ ദിദം പ്രണതപ്രിയോഽസൌ

ഏഷ പ്രപന്നവരദോ രമയാഽത്മശക്ത്യാ
യ ദ്യൽ കരിഷ്യതി ഗൃഹീതഗുണാവതാരഃ
തസ്മിൻ സ്വവിക്രമ മിദം സൃജതോഽപി ചേതോ-
യുഞ്ജീത കർമ്മശമലം ച യഥാ വിജഹ്യാം

നാഭിഹ്രദാ ദിഹ സതോംഭസി യസ്യ പുംസോ
വിജ്ഞാനശക്തി രഹ മാസ മനന്തശക്തേഃ
രൂപം വിചിത്ര മിദ മസ്യ വിവൃണ്വതോ മേ
മാരീരിഷീഷ്ട നിഗമസ്യ ഗിരാം വിസർഗ്ഗഃ

സോഽസാവദഭ്രകരുണോ ഭഗവാൻ വിവൃദ്ധ-
പ്രേമസ്മിതേന നയനാംബുരുഹം വിജൃംഭൻ
ഉത്ഥായ വിശ്വവിജയായ ച നോ വിഷാദം
മാധ്വ്യാ ഗിരാഽപനയതാത് പുരുഷഃ പുരാണഃ

"അയ്യോ! ദീർഘ കാല തപസ്സിനു ശേഷം ഞാൻ ഭഗവാനെ, ഇന്നു കണ്ടു. ശരീരത്തിൽ പെട്ടു പോയവർ ഭഗവാന്റെ ഗതിയെ—യഥാർത്ഥ സ്വഭാവത്തെ—അറിയുന്നില്ല. ഹേ ഭഗവൻ! നിന്തിരുവടിയെ ഒഴിച്ചു അറിയപ്പെടേണ്ടതായി യാതൊന്നുമില്ല. വേറെ ഉണ്ടെന്നു തോന്നുന്നതൊന്നും, ഉള്ളതല്ല. മായാ ഗുണങ്ങളോടു ചേർന്നു പലതാണെന്നു കാണപ്പെടുന്നവയൊക്കെയും, നിന്തിരുവടിതന്നെ. നിന്തിരു വടിയുടെ സ്വരൂപം, ജ്ഞാനരസോദയം നിമിത്തം തമസ്സിനെ സദാ അകന്നു നില്ക്കുന്നു; സത്തുക്കളുടെ അനുഗ്രഹത്തെ പുരസ്കരിച്ചു്, ആദിയിൽ നിന്തിരുവടി സ്വീകരിച്ച ഈ രൂപം, അവതാരശതകങ്ങളുടെ ബീജം ആകുന്നു; ഞാൻ തന്നെയും നിന്തിരുവടിയുടെ നാഭിപത്മത്തിൽ പ്രഭവിച്ച പത്മ ഗൃഹത്തിൽ നിന്നു പ്രഭവിച്ചു. ഹേ പരമ! നിന്തിരുവടിയുടെ സ്വരൂപത്തെ, കേവലം ആനന്ദം മാത്രവും, വികല്പമില്ലാത്തതും, മായാത്ത പ്രഭയോടു കൂടിയതും, ആയി ഞാൻ ദർശിക്കുന്നു; ഹേ ആത്മൻ! നിന്തിരുവടി വിശ്വങ്ങളുടെ സ്രഷ്ടാവും, വിശ്വങ്ങളിൽ നിന്നു ഭിന്നനും, ഭൂതങ്ങളുടേയും, ഇന്ദ്രിയങ്ങളുടേയും, ബീജവും തന്നെ. നിന്തിരുവടിയെ കഴിഞ്ഞു യാതൊന്നിനേയും ഞാൻ കാണുന്നില്ല: ഞാൻ നിന്തിരുവടിയുടെ സ്വരൂപത്തെ അഭയം പ്രാപിക്കുന്നു. ഹേ ഭുവനമംഗല! നിന്തിരുവടിയെ ധ്യാനിക്കുന്നവരുടെ മംഗളത്തെ പുരസ്കരിച്ചു്, നിന്തിരുവടി പ്രദർശിപ്പിക്കുന്നതു്, ഈ സ്വരൂപത്തെ തന്നെ: ഭഗവാനായ നിന്തിരുവടിയെ—നരകത്തെ മാത്രം അർഹിക്കുന്നവരും വളഞ്ഞ വാദങ്ങളിൽ വിരുതന്മാരും, ആയവർ, അവഗണിക്കുന്നു: നിന്തിരുവടിയെ ഞാൻ വിനയപൂർവ്വം നമസ്കരിക്കുന്നു. അല്ലയോ നാഥ! നിന്തിരുവടിയുടെ കാൽത്താമര മൊട്ടുകളുടെ മണം വേദ വാതങ്ങളിൽ കയറി സഞ്ചരിക്കുന്നു: അതിനെ കാതുകളിലൂടെ മണക്കുന്നവരും പരമ ഭക്തിപൂർവ്വം നിന്തിരുവടിയുടെ കാൽത്താമരകളെ അഭയം പ്രാപിക്കുന്നവരും ആയ പുരുഷന്മാരുടെ മനസ്താമരയെ നിന്തിരുവടി ഉപേക്ഷിക്കാറില്ല. ധനം, ഗൃഹം, സുഹൃത്തു് എന്നവയോടുള്ള രാഗത്തിൽ നിന്നു ജനിക്കുന്ന, ശോകം, സ്പൃഹ, പരിഭവം, വിപുലമായ ലോഭം എന്നവ ഭയത്തിനും, ആർത്തിക്കും, മൂലമാകുന്നതു—ലോകം, അഭയപ്രദായകമായ നിന്തിരുവടിയുടെ പാദങ്ങളെ വരിക്കുന്നതുവരെയ്ക്കു, മാത്രമാകുന്നു. സകല അശുഭങ്ങളുടേയും ഉപശമനത്തിനു് ആധാരമായ ഭഗവൽ സംഗത്തിൽ നിന്നു് പഞ്ചേന്ദ്രിയങ്ങളെ തിരിച്ചു വിളിക്കുന്നവരുടെയും, വീഴ്ച്ചം കെട്ടതും ലോഭം നിറഞ്ഞതും ആയ മനസ്സോടുകൂടെ അകുശലങ്ങളായ കർമ്മങ്ങളെ തന്നെ നിസ്സാരമായ കാമസുഖത്തെ പ്രതീക്ഷിച്ചു അനുഷ്ഠിക്കുന്നവരുടെയും, ബുദ്ധിയെ, ദൈവം ഹനിക്കുന്നു. വിശപ്പു, ദാഹം, മുതലായവയെക്കുറിച്ചുള്ള ചിന്തകളെ കൊണ്ടു് സമയദ്രോഹം ചെയ്യുന്നവർ! വാതം, പിത്തം, കഫം ഇതുകൾക്കു പരിഹാരം അന്വേഷിച്ചു സമയദ്രോഹം ചെയ്യുന്നവർ! ശീത, ഉഷ്ണ, വാത, വർഷങ്ങൾക്കു പ്രതിവിധി അന്വേഷിച്ചു സമയദ്രോഹം ചെയ്യുന്നവർ! കാമത്തീകൊണ്ടും, അടങ്ങാത്ത കോപം കൊണ്ടും, പരമ ക്ലേശം അനുഭവിച്ചു് എത്ര എത്ര ആളുകൾ ആയുസ്സിനെ നശിപ്പിക്കുന്നു! ഹേ ഉരുക്രമ! ലോകത്തിന്റെ വിക്രിയകളെ കാണുന്ന ത്രികാലജ്ഞനായ എന്റെ മനസ്സു തളരുന്നു. നിന്തിരുവടിയുടെ മായ ഇന്ദ്രിയങ്ങളായും, ഇന്ദ്രിയങ്ങളുടെ വിഷയങ്ങളായും, കാണപ്പെടുന്നു; ആ മായയാകട്ടെ ഓരോരുവനേയും. സ്വന്തമെന്നും, ഇതരമെന്നും, ഉള്ള ആശയങ്ങളെ കൊണ്ടു് ഭ്രമിപ്പിക്കുന്നു. അല്ലയോ ഈശ! ശരീരമാണു്, ആത്മാവെന്നു ഭ്രമമുള്ള കാലമത്രയും, ഒരുവൻ സംസാരത്തിൽ തന്നെ കെട്ടപ്പെട്ടു കിടക്കും: കർമ്മങ്ങളുടെ ഫലമായി ക്ലേശങ്ങൾ കൂട്ടമായി വന്നുകൊണ്ടി

രിക്കുമെങ്കിലും വ്യർത്ഥമായ ദേഹാഭിമാനത്തെ ഉപേക്ഷിക്കുന്നവർ, എത്രയോ ചുരുക്കം! ദേവ, ഋഷികൾ തന്നെയും സംസാരത്തിൽ ബദ്ധന്മാരാണ്; അവർ പകലിൽ പരിശ്രമം നിമിത്തം ഇന്ദ്രിയാർത്തന്മാരാകുന്നു; രാത്രിയിൽ നാനാ മനോരഥങ്ങളിൽ മനസ്സിനെ ഭ്രമിപ്പിച്ച്, നടുങ്ങി, നടുങ്ങി, ഉണരുന്നു; ദൈവം അടിക്കുന്ന അടി യേൽക്കുന്നവർ പരിശ്രമത്തിനു ഫലം കാണാതെയും, നിന്തിരുവടിയോടുള്ള സംഗത്തെക്കുറിച്ചു വിമുഖന്മാരായും, സംസാരത്തെ ദീർഘിപ്പിക്കുന്നു. നേരേമറിച്ചു നിന്തിരുവടി, ഭക്തി നിമിത്തം ശുദ്ധമായ ഭക്ത ഹൃദയ കമലത്തിൽ വാസം ചെയ്യുന്നു; വേദാധ്യയനം ചെയ്യുന്നവർ അറിയുന്ന ഗതിയോടുകൂടിയ നിന്തിരുവടി, ഏതേതു രൂപങ്ങളിൽ ആരാധിക്കപ്പെടുന്നുവോ, അതതു രൂപങ്ങളിൽ ദർശനം അനുവദിച്ചു, സദനുഗ്രഹം ചെയ്യുന്നു. സുരന്മാർ തന്നെയാകട്ടെ, അവർ സജ്ജന്മാരായി ഉപചാരപൂർവം ആരാധിക്കട്ടെ, അവർ ഓരോ കാമങ്ങളെ കരുതി ഭജിക്കുന്നവരാണെങ്കിൽ, നിന്തിരുവടി വേണ്ടവണ്ണം പ്രസാദിക്കുകയില്ല: എന്നാൽ നാനാ ജനങ്ങളിൽ അവഹിതനായ നിന്തിരുവടി, സുഹൃത്തും, അന്തരാത്മാവും, അസത്തുക്കൾക്ക് അലഭ്യമായ സർവഭൂതദയയെ വഹിക്കുന്നവനും, ആകുന്നു. യജ്ഞം, ദാനം, ഉഗ്രതപസ്സ്, വ്രതചര്യ മുതലായി മനുഷ്യർ അനുഷ്ഠിക്കുന്ന സകല സൽക്രിയകളുടെ അർത്ഥം, നിന്തിരുവടിയുടെ ആരാധനം ആകുന്നു: ഭഗവദർപ്പിതമായ ധർമ്മം ഒരു കാലത്തെങ്കിലും, ഇല്ലെന്നാകയില്ല. നിന്തിരുവടി, സ്വരൂപ മഹിമ കൊണ്ടു തന്നെ ഭേദബുദ്ധിയാകുന്ന അജ്ഞാനത്തെ ഒഴിച്ചു നിറുത്തുന്നു; നിന്തിരുവടി ജ്ഞാനമയനാകുന്നു; നിന്തിരുവടി, വിശ്വങ്ങളുടെ ഉത്ഭവ സ്ഥിതി പ്രലയങ്ങൾക്കു മൂലമായ ലീലകളിൽ ലയിക്കുന്നു. ഞാൻ നിന്തിരുവടിയാകുന്ന ഈശ്വരനെ—പരമശിവനെ—നമസ്കരിക്കുന്നു. ഞാൻ അജനെ ഭജിക്കുന്നു; ഞാൻ മോഹാതീതനെ ഭജിക്കുന്നു; നിന്തിരുവടിയുടെ അവതാരങ്ങളേയും, ഗുണങ്ങളേയും, കർമ്മങ്ങളേയും, അല്പമായെങ്കിലും പരാമർശിക്കുന്ന നിന്തിരുവടിയുടെ നാമങ്ങളെ പ്രാണപ്രണാശ മുഹൂർത്തത്തിൽ, ഭക്തിപൂർവം ഉച്ചരിക്കുന്നവർ—അനേക ജന്മങ്ങളിൽ ആർജ്ജിച്ച പാപങ്ങളെ ആ ക്ഷണത്തിൽ ഉപേക്ഷിച്ച്, സർവാപായങ്ങളും അകന്നതും, അവസ്ഥാന്തരമില്ലാത്തതും ആയ പരമ പദത്തെ പ്രാപിക്കുന്നു; ഞാൻ നിന്തിരുവടിയെ ഭജിക്കുന്നു. നിന്തിരുവടി ഭുവനദ്രുമം തന്നെ; ഈ ദ്രുമം പ്രകൃതിയിൽ മുളയ്ക്കുന്നു; നിന്തിരുവടി സർവകാരണനാകയാൽ, ഈ ദ്രുമം ആത്മമൂലമാകുന്നു. ഈ ദ്രുമമാകട്ടെ, രജസ്സ്, തമസ്സ്, സത്വം എന്ന ഗുണങ്ങളുടെ പ്രതിമകളും ഉത്ഭവ സംഹാര സ്ഥിതികളുടെ ആധാരവും ആയ ഞാൻ, പരമശിവൻ, നിന്തിരുവടി, എന്ന ശാഖകളോടും, സുര നര മൃഗ ഖഗങ്ങൾ മുതലായ അനേകം ഉപശാഖകളോടും കൂടെ നിൽക്കുകയാൽ, നിന്തിരുവടിയായ ഭുവനദ്രുമം ഉരുപ്രരോഹം എന്ന നാമത്തെ സാർത്ഥകമായി വഹിക്കുന്നു. ഞാൻ ഭഗവാനായ ഭുവനദ്രുമത്തെ നമസ്കരിക്കുന്നു. നിന്തിരുവടി തന്നെ ഉപദേശിച്ചതും സർവ മംഗല കാരണവും, ആയ ശുഭ കർമ്മങ്ങളേയും ഭഗവദർച്ചനത്തെയും ഉപേക്ഷിച്ച്, ലോകം, വികർമ്മങ്ങളിൽ നിരതമായിരിക്കുന്നു; അങ്ങനെ വർത്തിക്കുക നിമിത്തം ലോകത്തിന്റെ ജീവിതാശയെ ബലവാനായ നിന്തിരുവടി ഛേദിക്കുന്നു; അടയാത്ത കണ്ണുകളോടു കൂടെ ലോകത്തെ നയിക്കുന്നു; അനിമിഷനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ഞാൻ, രണ്ടു പരാർദ്ധകാലം ആയുസ്സുള്ളവനാകുന്നു; സർവന്മാരാൽ അധ്യാസിതനാകുന്നു; സർവലോക നമസ്കൃതനാകുന്നു. നിന്തിരുവടിയെ പ്രാപിക്കുവാനായി എന്റെ ആയുഷ്കാല മത്രയും ഞാൻ തപസ്സു തപിക്കുന്നു; യജ്ഞങ്ങളെ ചെയ്യുന്നു; എന്നാൽ നിന്തിരുവടിയെ എനിക്കു വലിയ ഭയമുണ്ട്; യജ്ഞങ്ങളുടെ പ്രഭുവായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. നിന്തിരുവടി, യാതൊന്നിലും രതി ഇല്ലാത്തവനാകുന്നു; എങ്കിലും നിന്തിരുവടി സ്വയം നിർമ്മിച്ച ധർമ്മ സേതുക്കളുടെ രക്ഷണത്തെ പുരസ്കരിച്ചും, സ്വേച്ഛയാൽ മാത്രം നീതനായും,—തിര്യഗ്യോനികളിലും, മനുഷ്യ യോനികളിലും, സുര യോനികളിലും അവതാരമെടുക്കുന്നു; ആ അവതാരങ്ങളിൽ രമിക്കുന്നു; പുരുഷോത്തമനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. താമിസ്രം, അന്ധതാമിസ്രം, മോഹം, മഹാമോഹം, തമസ്സ് എന്ന അജ്ഞാനവൃത്തികൾ ബാധിക്കുന്നില്ല, എങ്കിലും നിന്തിരുവടി, നിദ്രാധീനനായി വർത്തിക്കുന്നു; നിന്തിരുവടി സർവലോകങ്ങളെ ഉള്ളി

---

ശിവൻ പിറന്നുകഴിഞ്ഞില്ല; പ്രഭവിക്കാനുള്ള ശിവനെ ബ്രഹ്മാവ് ദിവ്യദൃഷ്ടികൊണ്ട് കാണുകയാണ്. വിഷ്ണു, ഹരിയുടെ ജഗത്പാലനസ്വരൂപമാണ്. ആ സ്വരൂപത്തെയും ബ്രഹ്മാവ് ഇനി മേലിൽ കാണേണ്ടതാണ്.

ദേവന്മാരും മനുഷ്യരും, തിര്യക്കുകളും, ഇതരസൃഷ്ടികളും ഉണ്ടായിക്കഴിഞ്ഞില്ല. ആറു പ്രാകൃതസൃഷ്ടികൾ മാത്രമാണ് നടന്നുകഴിഞ്ഞതു്. ത്രികാലജ്ഞനായ ബ്രഹ്മാവ് പൂർവകല്പങ്ങളെ സ്മരിച്ചുകൊണ്ടും, ഭാവികാര്യങ്ങളെ ദർശിച്ചുകൊണ്ടും ഹരിസ്തുതിചെയ്യുകയാണ്.

ലടക്കി ക്കൊണ്ട്, ലോകയാത്രയെ സാധിക്കുന്നു. നിന്തിരുവടി, ഇളകിയ അലകളോടു കൂടിയ സംസാരസമുദ്രത്തിൽ വലയുന്ന ജനങ്ങൾക്കു വരുവാനുള്ള ഭാവിസുഖത്തിന്റെ പ്രതിമയെ പ്രദർശിപ്പിച്ചു കൊണ്ട് എന്നതു പോലെ—ക്ഷീര സാഗരത്തിൽ, മൃദുസ്പർശമായ സർപ്പ പൃഷ്ഠത്തിൽ, വിശ്രമിക്കുന്നു; ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. നിന്തിരുവടിയുടെ അനുഗ്രഹം മൂലം ഞാൻ ലോകത്രയത്തിനു ഉപകർത്താവായി; സർവ്വലോകങ്ങളെ ഉദരത്തിൽ വഹിക്കുന്നവനും, യോഗനിദ്രാവസാനത്തിൽ നളിന നയനങ്ങളെ വിടുർത്തുന്നവനും, ആയ നിന്തിരുവടിയെ, ഞാൻ നമസ്കരിക്കുന്നു. സമസ്ത ജഗത്തുക്കളുടെ സുഹൃത്തും ഏകനായ ആത്മാവും ആയ നിന്തിരുവടിയെ, ഞാൻ നമസ്കരിക്കുന്നു: ലോക പ്രഹർഷം വളർത്തുന്ന സത്വത്തെയും ജ്ഞാനത്തെയും നിന്തിരുവടി എന്റെ കണ്ണുകളിൽ അയയ്ക്കേണമേ; നിന്തിരുവടി പ്രണതന്മാരിൽ പ്രിയനാകുന്നുവല്ലോ. ഞാൻ പൂർവ്വകല്പത്തിൽ എന്നതു പോലെ, സൃഷ്ടി ചെയ്യുവാൻ അനുഗൃഹീതനാകേണമേ. നിന്തിരുവടി, ആശ്രയിക്കുന്നവർക്ക് വരം കൊടുക്കുന്നവൻ, അല്ലയോ; ശ്രേഷ്ഠങ്ങളായ പല ഗുണങ്ങളോടും, ആത്മശക്തിയായ രമയോടും ചേർന്നുകൊണ്ട്, യാതൊന്നിനെ നിന്തിരുവടി ചെയ്യുന്നുവോ, അതിനെ അനുകരിക്കുവാൻ എന്റെ മനസ്സിനെ യോജിപ്പിക്കേണമേ; നിന്തിരുവടിയുടെ വിക്രമത്തിന് ഉദാഹരണമായ വിശ്വത്തെ സൃഷ്ടിക്കവേ, ഞാൻ സംഗത്തേയും പാപത്തേയും അകന്നു നില്ക്കുവാൻ, നിന്തിരുവടി എന്നെ അനുഗ്രഹിക്കേണമേ. ജലങ്ങളിൽ വിശ്രമിച്ച നിന്തിരുവടിയുടെ നാഭി ഹ്രദത്തിൽ നിന്നു ഞാൻ വിജ്ഞാന ശക്തിയായി—മഹത്തത്വത്തിന്റെ ദൈവതമായി—പിറന്നു. ഞാൻ അനന്ത ശക്തിമാനായ നിന്തിരുവടിയുടെ വിചിത്രമായ രൂപത്തെ, ലോകാനുഗ്രഹമാകുമാറു രൂപം ചെയ്യവേ, വേദ സൂക്തങ്ങളെ കുറിച്ച്, എന്റെ സ്മരണ നഷ്ടമാകരുതേ. ഭഗവൻ! പുരാണനായ നിന്തിരുവടി—സർവ്വശക്തനും അമിത കരുണനും ആയ നിന്തിരുവടി—എഴുന്നേൽക്കേണമേ! പ്രേമസ്മിതം വഴിയുന്ന നയന നളിനത്തെ തുറന്നു പിടിക്കേണമേ! ഞാൻ വിശ്വ വിജയം ചെയ്യുമാറ്, നിന്തിരുവടി മധുരമായ വാക്കുകളെക്കൊണ്ട്; എന്റെ വിഷാദത്തെ നിശ്ശേഷം സംഹരിക്കേണമേ!" ബ്രഹ്മാവു, വിരമിച്ചു; തമസ്സ്, ജ്ഞാനം, സമാധി എന്നിവയെക്കൊണ്ട് സ്വജന്മത്തെ അറിയുവാൻ കാംക്ഷിക്കുകയും, മനസ്സിന്റെയും വാക്കുകളുടെയും സർവ്വശക്തികളെയും കൊണ്ട് പരമ പുരുഷനെ സ്തുതിക്കുകയും ചെയ്ത ശേഷം, ബ്രഹ്മാവ് തളർന്നവനെപ്പോലെ വിരമിച്ചു.

മധുസൂദനൻ ബ്രഹ്മാവിന്റെ അഭിപ്രായത്തെ ഗ്രഹിച്ചു. നാരായണൻ മന്ദഹസിച്ചു കൊണ്ട് ബ്രഹ്മാവിന്റെ കരത്തെ സ്പർശിച്ചു: ബ്രഹ്മാവിൽ ക്രിയാശക്തി കടന്നു. ബ്രഹ്മാവ് സൃഷ്ടി രീതിയെക്കുറിച്ചു പരിഖേദിക്കുന്നതായി ഗ്രഹിച്ച്, പരമ പുരുഷൻ, ബ്രഹ്മകശ്മലത ശമിക്കുമാറ്, അഗാധാർത്ഥമായ വാക്കുകളെ ഇങ്ങനെ പറഞ്ഞു.

മാ വേദഗർഭ ഗാസ്തന്ദ്രീം സർഗ്ഗ ഉദ്യമ മാവഹ
തന്മയാഽപാദിതം ഹ്യഗ്രേ യന്മാം പ്രാർത്ഥയതേ ഭവാൻ.

ഭൂയ സ്ത്വം തപ ആതിഷ്ഠ വിദ്യാം ചൈവ മദാശ്രയാം
താഭ്യാ മന്തർഹൃദി ബ്രഹ്മൻ ലോകാൻ ദ്രക്ഷ്യ സ്യപാവൃതാൻ.

തത ആത്മനി ലോകേ ച ഭക്തിയുക്തഃ സമാഹിതഃ
ദ്രഷ്ടാഽസി മാം തതം ബ്രഹ്മൻ മയി ലോകാം സ്ത്വ മാത്മനഃ.

യദാ തു സർവ്വഭൂതേഷു ദാരു ഷ്വഗ്നി മിവ സ്ഥിതം
പ്രതിചക്ഷീത മാം ലോകോ ജഹ്യാ ത്തർഹ്യേവ കശ്മലം.

യദാ രഹിത മാത്മാനം ഭൂതേന്ദ്രിയ ഗുണാശയൈഃ
സ്വരൂപേണ മയോപേതം പശ്യൻ സ്വാരാജ്യ മൃച്ഛതി.

നാനാ കർമ്മ വിതാനേന പ്രജാ ബഹ്വീഃ സിസൃക്ഷതഃ
നാഽത്മാഽവസീദ ത്യസ്മിൻ തേ വർഷീയാൻ മദനുഗ്രഹഃ

ഋഷി മാദ്യം ന ബധ്നാതി പാപീയാം സ്ത്വാം രജോഗുണഃ
യന്മനോ മയി നിർബ്ബന്ധം പ്രജാഃ സംസൃജതോഽപി തേ.

ജ്ഞാതോഽഹം ഭവതാ ത്വദ്യ ദുർവ്വിജ്ഞേയോഽപി ദേഹിനാം.
യന്മാം ത്വം മന്യസേഽയുക്തം ഭൂതേന്ദ്രിയ ഗുണാത്മഭിഃ

തുഭ്യം മ ദ്വിചികിത്സായാം ആത്മാ മേ ദർശിതോഽബഹിഃ
നാലേന സലിലേ മൂലം പുഷ്കരസ്യ വിചിന്വതഃ

യ ച്ചകർത്ഥാംഗ മത്സ്തോത്രം മൽകഥാ ഭ്യുദയാങ്കിതം
യ ദ്വാ തപസി തേ നിഷ്ഠാ സ ഏഷ മദനുഗ്രഹഃ

പ്രീതോഽഹ മസ്തു ഭദ്രം തേ ലോകാനാം വിജയേച്ഛയാ
യ ദസ്തൗഷീ ഗുണമയം നിർഗ്ഗുണം മാഽനുവർണ്ണയൻ

യ ഏതേന പുമാൻ നിത്യം സ്തുത്വാ സ്തോത്രേണ മാം ഭജേത്
തസ്യാഽശു സംപ്രസീദേയം സർവ്വ കാമ വരേശ്വരഃ

പൂർത്തേന തപസാ യജ്ഞൈർ ദാനൈർ യോഗ സമാധിനാ
രാദ്ധം നിഃശ്രേയസം പുംസാം മത് പ്രീതി സ്തത്വവിന്മതം.

അഹ മാത്മാഽത്മനാം ധാതഃ പ്രേഷ്ഠഃ സൻ പ്രേയസാ മപി
അതോ മയി രതിം കുര്യാൽ ദേഹാദിർ യൽകൃതേ പ്രിയഃ.

സർവ്വവേദമയേ നേദം ആത്മനാഽത്മാത്മയോനിനാ
പ്രജാഃ സൃജ യഥാപൂർവ്വം യ ശ്ച മയ്യനു ശേരതേ.

"അല്ലയോ വേദഗർഭ! അങ്ങ് ക്ലേശിക്കേണ്ട; അങ്ങ് സൃഷ്ടികർമ്മം ആരംഭിച്ചു കൊള്ളുക; അങ്ങു പ്രാർത്ഥിക്കുന്ന വരത്തെ, ഞാൻ മുൻപു തന്നെ അങ്ങയിൽ സമർപ്പിച്ചിരിക്കുന്നു. അങ്ങ് ഇനിയും തപസ്സിനെ ആചരിക്കുക; എന്നെക്കുറിച്ചു ജ്ഞാനത്തെ ധ്യാനിക്കുക. ബ്രഹ്മൻ! തപസ്സും ധ്യാനവും നിമിത്തം അങ്ങ് ലോകസംസ്ഥാനത്തെ മനസ്സിൽ തെളിഞ്ഞു കാണും. ഭോ ബ്ര

ഹ്മൻ! അങ്ങ് ഭക്തിയുക്തനായി, സമാഹിതനായി പരിണമിക്കുന്ന സന്ദർഭത്തിൽ, ഞാൻ; അങ്ങയിൽ തന്നെയും ലോകങ്ങളിലും വ്യാപിച്ചിരിക്കുന്നതായും, ലോകങ്ങൾ എന്നിൽ പ്രതിഷ്ഠിതങ്ങളായും, അങ്ങ് ദർശിക്കും. തീ, വിറകിൽ എന്നതുപോലെ, ഞാൻ സർവ്വ ഭൂതങ്ങളിൽ സ്ഥിതനാണെന്നു കാണുന്ന സമയം, ലോകം സർവ്വ ജഡതയേയും വിട്ടുനില്ക്കും. ജീവാത്മാവ് എപ്പോൾ ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, ഗുണങ്ങൾ, ആശയങ്ങൾ എന്നിവയിൽ നിന്നു ഭിന്നമാണെന്നും; സ്വരൂപം കൊണ്ടു ഞാൻ തന്നെ ആണെന്നും, സ്വയം അറിയുമോ—അപ്പോൾ മോക്ഷത്തെ സമ്പാദിച്ച് സ്വസ്ഥാനത്തു എത്തിച്ചേരും. അങ്ങ് നാനാ പ്രജകളേയും അവയുടെ കർമ്മങ്ങളേയും സൃഷ്ടിക്കവേ, അങ്ങയുടെ മനസ്സ് പരാജയപ്പെടുകയില്ല; അങ്ങ് എന്റെ അനുഗ്രഹത്തെ സമ്പാദിച്ചിരിക്കുന്നു. അങ്ങ് സർവ്വ പ്രജകളേയും സൃഷ്ടിക്കുക. പാപമായ രജസ്സ്, അങ്ങയെ—ഋഷികളിൽ പ്രഥമനായ അങ്ങയെ—സ്പർശിക്കുകയില്ല. അങ്ങയുടെ മനസ്സ് എന്നിൽ ബദ്ധമാണല്ലോ, ഞാൻ ദേഹികളാൽ ദുർവിജ്ഞേയനാണ്; എങ്കിലും, അങ്ങ് എന്നെ, അറിഞ്ഞു. ഞാൻ ഭൂതേന്ദ്രിയ ഗുണങ്ങളിൽ നിന്നു ഭിന്നനാണെന്ന് അങ്ങ് ഗ്രഹിച്ചുവല്ലോ. അങ്ങ് താമരത്തണ്ടിൽ കൂടെ ഇറങ്ങി ജലങ്ങളിൽ എന്നെ അന്വേഷിച്ച സമയം, എന്നെ അങ്ങയുടെ ഹൃദയത്തിൽ വിളക്കിയത് ഞാൻ തന്നെയാണ്. മകനേ! അങ്ങ് എന്റെ മംഗല കഥകളെ കൊണ്ട് മംഗളമായ എന്റെ സ്തോത്രങ്ങളെ പ്പാടിയതും, എന്നെ കുറിച്ചു തപസ്സിൽ നിഷ്ഠയോടെ നിന്നതും, എന്റെ അനുഗ്രഹം കൊണ്ടുതന്നെ. അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ; നിർഗ്ഗുണനെപ്പോലെ വിളങ്ങുന്ന എന്നെ സഗുണനായി അങ്ങ് വർണ്ണിച്ചു; ഞാൻ പ്രീതനായിരിക്കുന്നു. അങ്ങ് എന്നെ സ്തുതിച്ച സ്തോത്രംകൊണ്ട്, എന്നെ ഭജിക്കുന്ന പുരുഷനെ കുറിച്ചു, സർവ്വ കാമ വരേശ്വരനായ ഞാൻ വേഗത്തിൽ പ്രസാദിക്കും. പൂർത്തം, തപസ്സ്, യജ്ഞം, ദാനം, യോഗസമാധി എന്നിവകൊണ്ട് യാവനും സമ്പാദിക്കുന്നത്, എന്റെ പ്രസാദം മാത്രമാകുന്നു എന്ന്, തത്വവിത്തുകൾ, അറിയുന്നു." "ഭോ ബ്രഹ്മൻ! ഞാൻ സർവ്വാത്മാക്കളുടെയും, ആത്മാവാകുന്നു: പ്രേഷ്ഠന്മാരിൽ പ്രേഷ്ഠനാകുന്നു: മനുഷ്യർ എന്നിൽ മാത്രം രതിയെ സമ്പാദിക്കണം; ദേഹവും അവയോടു ബന്ധിച്ച യാവയും പ്രിയമായി ഭവിക്കുന്നത്, ഞാൻ നിമിത്തം മാത്രമാകുന്നു. ഞാനാകുന്ന യോനിയിൽ പ്രവേശിച്ചവനും, സർവ്വവേദാത്മകനും ആയ, അങ്ങ്—ഇപ്പോൾ എന്നിൽ ഒളിഞ്ഞു കിടക്കുന്ന സർവ്വപ്രജകളേയും, പൂർവ്വകല്പത്തിൽ എന്നതുപോലെ, സൃഷ്ടിച്ചുകൊള്ളുക."

ബ്രഹ്മാവു തുടർന്നു പറഞ്ഞു:—

> ഭഗവൻ! സർവ്വഭൂതാനാ മധ്യക്ഷോപസ്ഥിതോ ഗുഹാം
> വേദഹ്യ പ്രതിരുദ്ധേന പ്രജ്ഞാനേന ചികീർഷിതം
> തഥാപി നാഥമാനസ്യ നാഥ നാഥയ നാഥിതം
> പരാവരേ യഥാ രൂപേ ജ്ഞാനീയാം തേ ത്വരൂപിണഃ
> യഥാത്മ മായാ യോഗേന നാനാശക്ത്യുപ ബൃംഹിതം
> വിലുമ്പൻ വിസൃജൻ ഗൃഹ്ണൻ ബിഭ്ര ദാത്മാന മാത്മനാ
> ക്രീഡസ്യ മോഘസങ്കല്പ ഊർണനാഭിർ യഥോർണുതേ
> തഥാ തദ്വിഷയാം ധേഹി മനീഷാം മയി മാധവ.
> ഭഗവ ച്ഛിക്ഷിത മഹം കരവാണി ഹ്യതന്ദ്രിതഃ
> നേഹമാനഃ പ്രജാസർഗ്ഗം ബദ്ധ്യേയം യ ദനുഗ്രഹാൽ.
> യാവൽ സഖാ സഖ്യു രിവേശതേ കൃതഃ
> പ്രജാവിസർഗ്ഗേ വിഭജാമി ഭോജനം.
> അവിക്ലവ സ്തേ പരികർമ്മണി സ്ഥിതോ
> മാ മേ സമുന്നദ്ധപദോജ മാനിനഃ.

"ഭഗവൻ! നിന്തിരുവടി സർവ്വ ഭൂതങ്ങളുടെ ഹൃദയഗുഹയിൽ അവസ്ഥിതനായ അദ്ധ്യക്ഷനാകുന്നു. ഒരേടം തടവില്ലാത്ത നിന്തിരുവടിയുടെ ബുദ്ധി, എന്റെ അഭിഗ്രഹത്തെ അറിയുന്നു. വാസ്തവം അങ്ങനെ എങ്കിലും ഞാൻ അപേക്ഷിക്കുന്നു. നാഥ! നിന്തിരുവടി എന്റെ പ്രാർത്ഥനത്തെ നൽകണമേ, അരൂപനായ നിന്തിരുവടിയുടെ, സ്ഥൂലവും, സൂക്ഷ്മവും, ആയ രൂപത്തെ, ഞാൻ അറിയുമാറാകണേ. നിന്തിരുവടി, നാനാ ശക്തികളെക്കൊണ്ട് ശക്തിപ്പെട്ടു വർത്തിക്കുന്ന ബ്രഹ്മാവ് ശിവൻ മുതലായ രൂപങ്ങളെ വരിച്ച്, സൃഷ്ടിച്ചു, രക്ഷിച്ചു, ഹരിച്ചു, വിഹരിക്കുന്നു. ഭോ അമോഘസങ്കല്പ! എട്ടുകാലി സ്വന്തം നൂലുകൊണ്ട് തനിക്കു ചുററിലും വല കെട്ടുന്നതുപോലെ, നിന്തിരുവടി ലോകങ്ങൾ സൃഷ്ടിച്ചു ക്രീഡിക്കുന്നു. അല്ലയോ മാധവ! നിന്തിരുവടി എനിക്കു ബുദ്ധിയെ നൽകേണമേ. ഞാൻ നിന്തിരുവടിയുടെ വിഹാര രീതികളെ ഗ്രഹിക്കട്ടെ. ഭഗവൻ! ഞാൻ അലസത ഒഴിഞ്ഞ് നിന്തിരുവടിയുടെ ആജ്ഞകളെ അനുസരിച്ചു കൊള്ളാം. പ്രജാസർഗ്ഗം നിർവ്വഹിക്കുന്ന ഘട്ടത്തിലും, ഞാൻ നിസ്സംഗനായിരിക്കുമാറ്, നിന്തിരുവടി എന്നെ അനുഗ്രഹിച്ചിരിക്കുന്നു. സഖിക്കു സഖാവ് എന്നതുപോലെ, എനിക്കു നിന്തിരുവടി സൽക്കാരം ചെയ്തിരിക്കുന്നു; ഞാൻ പ്രജാസർഗ്ഗത്തിൽ—ഭോജന ഭോജ്യങ്ങളെന്നും ഉത്തമ മദ്ധ്യമങ്ങളെ

പൂർത്തം=അസഹായന്മാരെ പുരസ്കരിച്ചു, കിണറു കുത്തുക സത്രങ്ങൾ പണിയിക്കുക മുതലായ സൽകർമ്മ

ന്നും ഉള്ള ഭേദത്തെ സാധിച്ചു കൊള്ളാം. എന്നാൽ, സൃഷ്ടികർമ്മം കേവലം നിന്തിരുവടിയുടെ പരികർമ്മം മാത്രമാണെന്നു അറിഞ്ഞും, അജനാണെന്നു ദുരഭിമാനം സമ്പാദിക്കാതെയും, ഞാൻ വർത്തിക്കുമാറാകണമേ. ഞാൻ സർവ വികല്പബന്ധങ്ങളും ഒഴിഞ്ഞു നിൽക്കണമേ." ഭഗവാൻ പറഞ്ഞു.

ജ്ഞാനം പരമഗുഹ്യം മേ യദ്വിജ്ഞാന സമന്വിതം
സ രഹസ്യം തദംഗം ച ഗൃഹാണ ഗദിതം മയാ
യാവാനഹം യഥാ ഭാവോ യദ്രൂപ ഗുണ കർമ്മകഃ
തഥൈവ തത്വ വിജ്ഞാനം അസ്തു തേ മദനുഗ്രഹാത്.
*അഹമേവാസമേവാഗ്രേ നാന്യദ്യൽ സദസൽ പരം
പശ്ചാ ദഹം യദേതച്ച യോ വശിഷ്യേത ചാത്മനി.
ഋതേഽർത്ഥം യൽ പ്രതീയേത ന പ്രതീയേത ചാത്മനി
തദ്വിദ്യാ ദാത്മനോ മായാം യഥാഭാസോ യഥാതമഃ.
യഥാ മഹാന്തി ഭൂതാനി ഭൂതേഷൂച്ചാവചേഷ്വനു
പ്രവിഷ്ടാ ന്യപ്രവിഷ്ടാനി തഥാ തേഷു സ തേഷ്വഹം.
ഏതാവ ദേവ ജിജ്ഞാസ്യം തത്വജിജ്ഞാസു നാത്മനഃ
അന്വയ വ്യതിരേകാഭ്യാം യൽ സ്യാൽ സർവ്വത്ര സർവ്വദാ
ഏത ന്മതം സമാതിഷ്ഠ പരമേണ സമാധിനാ
ഭവാൻ കല്പവികല്പേഷു ന വിമുഹ്യതി കർഹിചിത്.

"ഞാൻ ഉപദേശിക്കുന്ന ജ്ഞാനത്തെ അങ്ങു ഗ്രഹിക്കുക. പരമ ഗുഹ്യമായ ഈ ജ്ഞാനത്തെ അതിന്റെ സാധനങ്ങളോടും, രഹസ്യങ്ങളോടും, സർവാംഗങ്ങളോടും, കൂടെ അങ്ങു ഗ്രഹിച്ചുകൊള്ളുക. ഞാൻ ഏതുവിധം രൂപമുള്ളവനാകുന്നു? ഏതുവിധം ഭാവമുള്ളവനാകുന്നു? രൂപ ഗുണ കർമ്മങ്ങളെ കൊണ്ടു എങ്ങിനെ ഉള്ളവൻ എന്നുള്ള ജ്ഞാനവും, അതുപോലെ തന്നെ ഇരുപത്തുനാലു തത്വങ്ങളെക്കുറിച്ചുള്ള ജ്ഞാനവും, എന്റെ അനുഗ്രഹം നിമിത്തം, അങ്ങയ്ക്കുണ്ടാകട്ടെ. ആദിയിൽ ഉണ്ടായിരുന്നതു ഞാൻ മാത്രമാകുന്നു. വേറെ യാതൊന്നും ഉണ്ടായിരുന്നില്ല. കാലമാകട്ടെ, ജീവനാകട്ടെ, ജഡമാകട്ടെ, യാതൊന്നും, ഉണ്ടായിരുന്നില്ല; പശ്ചാൽ—സൃഷ്ടി നശിച്ച ശേഷവും—ഇരിക്കുന്നതു ഞാൻ തന്നെ. അർത്ഥം, ഋതെ,—യഥാർത്ഥത ഇല്ലാതെ ഉണ്ടെന്നു തോന്നുന്നതും,—ആത്മനി ന പ്രതീയേത—യഥാർത്ഥതയിൽ ഇല്ലെന്നു മോഹം ഉണ്ടാകുന്നതും, എന്റെ മായ നിമിത്തമാകുന്നു. ആഭാസം—കണ്ണാടിയിൽ കാണുന്ന പ്രതിബിംബം—യഥാർത്ഥത ഇല്ലാത്ത മായ ആകുന്നു. തമസ്സ്—രാഹു—ആകാശത്താണ്, എങ്കിലും കാണപ്പെടുന്നില്ല, എന്റെ മായകൊണ്ടു തന്നെ. മഹാഭൂതങ്ങൾ സൂക്ഷ്മങ്ങളായും സ്ഥൂലങ്ങളായും ഉള്ള ഭൂതങ്ങളിൽ പ്രവേശിക്കുന്നവയല്ല; എങ്കിലും പ്രവേശിച്ചവയായി കാണപ്പെടുന്നു. അതുപോലെ ഞാൻ അവയിൽ പ്രവിഷ്ടനും അപ്രവിഷ്ടനും ആകുന്നു. മഹാഭൂതങ്ങൾ സൃഷ്ടിക്കു ശേഷം, ഭൂതങ്ങളിൽ വർത്തിക്കുന്നതായി കാണപ്പെടുന്നു. എന്നാൽ മഹാഭൂതങ്ങൾ ആ ഭൂതങ്ങൾക്കു ഭവിക്കുന്ന വൃദ്ധി ക്ഷയങ്ങൾക്ക് അധീനങ്ങളല്ല; അതുപോലെ ഞാൻ മുമ്പും, പിമ്പും, പ്രകാരഭേദം കൂടാതെ വർത്തിക്കുന്നു. ആത്മാവിന്റെ തത്വത്തെ അറിയണമെന്നു കാംക്ഷിക്കുന്നവർ, അറിയേണ്ടതു ഇതു മാത്രമാണ്. പദാർത്ഥങ്ങളെ ജനിപ്പിക്കുന്നതിനു കാരണമാകുന്ന അവസ്ഥയെ അന്വയം എന്നു പറയുന്നു. കാരണമായാൽ തന്നെയും ഫലിച്ച പദാർത്ഥത്തെ വിട്ടുനില്ക്കുന്ന അവസ്ഥയെ വ്യതിരേകം എന്നു പറയുന്നു. എപ്പോഴും, എവിടെയും, അന്വയമായും, വ്യതിരേകമായും, നിൽക്കുന്നതു, യാതൊന്ന്, അതു ഞാനാകുന്നു. ബ്രഹ്മൻ! അങ്ങ് പരമമായ സമാധിയെ ആശ്രയിച്ച്, ഈ മതത്തെ അനുസരിക്കുക; അങ്ങനെയായാൽ അങ്ങ് അഹങ്കാരത്തെയോ, മോഹത്തെയോ, പ്രാപിക്കുകയില്ല." പ്രകൃതിയുടേയും പുരുഷന്റേയും ഈശ്വരനായ പത്മനാഭൻ—സൃഷ്ടിയെക്കുറിച്ച് ഇങ്ങനെ ഉപദേശിച്ച ശേഷം, മറഞ്ഞു.

ബ്രഹ്മാവാകട്ടെ ആത്മാവിനെ പരമാത്മാവിൽ ആവേശിപ്പിച്ച്, നൂറു ദിവ്യ വത്സരക്കാലം തപസ്സിനെ അനുഷ്ഠിച്ചു. കല്പ കാലത്തിന്റെ വീര്യം നിമിത്തം വർദ്ധിച്ചു വളൎന്ന കാററിൽ ഇളകി നിന്ന താമരയെ ബ്രഹ്മാവു നോക്കി; വർദ്ധിച്ച വിജ്ഞാനം നിമിത്തം ബലവാനായ ബ്രഹ്മാവ്, വിപുലമായ സലിലത്തേയും വായുവിനേയും പാനം ചെയ്തു. താമരയാകട്ടെ, ശേഷിച്ച് ആകാശത്തു് വ്യാപിച്ചു നിൽക്കുന്നതായി, ബ്രഹ്മാവു കണ്ടു. "ലോകങ്ങളൊക്കെയും ഈ താമരയിൽ ലയിച്ചു കിടക്കുന്നുണ്ട്; ഈ താമരയെ കൊണ്ടു ഞാൻ ലോകങ്ങളെ സൃഷ്ടിക്കും" എന്നു ബ്രഹ്മാവു സന്നദ്ധനായി.

ബ്രഹ്മാവ് ഒന്നാമതായി അന്ധതാമിസ്രം, താമിസ്രം, മഹാമോഹം, മോഹം, തമസ്സ് എന്ന് അജ്ഞാനത്തിന്റെ അഞ്ചു വൃത്തികളെ സൃഷ്ടിച്ചു. ഈ അഞ്ചു എന്താണെന്നുള്ളതിനെ കുറിച്ച്, പക്ഷാന്തരമുണ്ട്.

ബ്രഹ്മാവിന്റെ പ്രഥമ പ്രഭാത സൃഷ്ടി.

ബ്രഹ്മത്തെ മറയ്ക്കുന്ന അവസ്ഥയാണ്, തമസ്സ്; മോഹമെന്നാൽ വിഷയ തൃഷ്ണ; മഹാമോഹം എന്നാൽ വിഷയ തൃഷ്ണാ പാരമ്യം; താമിസ്രം എന്നാൽ കോപം; വിഷയ തൃഷ്ണ ഉണ്ടായാൽ

*അഹമേവാസമേവാഗ്രേ—മുതലായ നാലുപദ്യങ്ങളെ ചതുശ്ശ്ലോകീഭാഗവതം എന്നു പറയാറുണ്ട്.

അതു സാധിക്കാത്ത അവസരങ്ങളിൽ കോപം ജനിക്കുന്നതാണ്. ഭോക്താവ് വിനാശത്തിന് അസ്പദമാണെന്നുള്ള ഭ്രമമാണ്, അന്ധതാമിസ്രം; ലോകമെന്നതു് കേവലം ഭ്രമത്തിൻെറ അല്ലെങ്കിൽ മായയുടെ ഫലമാണ്; ആകയാൽ ബ്രഹ്മാവു ഒന്നാമതായി അജ്ഞാനത്തിൻെറ വൃത്തികളെ സൃഷ്ടിച്ചു എന്നതു് യുക്തമായിരിക്കുന്നു: ഇങ്ങനെയാണ് ഒരു പക്ഷം. അഞ്ചു അജ്ഞാനവൃത്തികൾ അഞ്ചുതരം ലോകങ്ങളെ കുറിക്കുന്നു എന്നും, സർവ്വ അജ്ഞാനങ്ങളുടേയും നിധികളായ ലോകങ്ങളെ അഞ്ചു അജ്ഞാന വൃത്തികൾ കുറിക്കുന്നുവെന്നും, വ്യാഖ്യാനിക്കുന്നവരുമുണ്ടു്. അന്ധതാമിസ്രം എന്നതു് അശേഷം ചൈതന്യാംശമില്ലാത്ത ലോകങ്ങളെ നിർദ്ദേശിക്കുന്നു. അവ പരമമായ അന്ധകാരമാണ്. അടുത്തടുത്തു തമസ്സു വരേയുള്ള കാണുന്ന ലോകങ്ങളിൽ അചൈതന്യത്തിന് കുറവുണ്ടു് എന്നു സങ്കല്പിക്കാം. അജ്ഞാന വൃത്തികളെ സൃഷ്ടിച്ചതു് പാപ ഹേതുകമാണ്, എന്നു ബ്രഹ്മാവു കണ്ടു; ബ്രഹ്മാവു സ്വയം അഭിനന്ദിച്ചില്ല. ആയതിനാൽ ബ്രഹ്മാവു് ആ മനഃസ്ഥിതിയെ ഉപേക്ഷിച്ചു. ബ്രഹ്മാവു ഭഗവാനെ സ്മരിച്ചു്, സ്വയം ശുദ്ധി ചെയ്തു്, അജ്ഞാന വൃത്തികൾക്കു പരിഹാരമായി, ജ്ഞാനം തന്നെ ആശ്രയമായ, സനകൻ, സനന്ദൻ, സനാതനൻ, സനൽക്കുമാരൻ എന്ന നാലു പേരെ മാനസ പുത്രന്മാരായി സൃഷ്ടിച്ചു. എന്നാൽ അവർ വംശവർദ്ധനം ചെയ്യാൻ താല്പര്യപ്പെട്ടില്ല. പുത്രന്മാർ ആജ്ഞയെ അനുസരിക്കായ്ക നിമിത്തം, ബ്രഹ്മാവിനു കോപമുണ്ടായി; ഉള്ളിലൊതുങ്ങാത്ത കോപം ഭ്രൂമദ്ധ്യത്തിൽ നിന്ന്, നീലവും വെളുപ്പും കലന്ന ഒരു കുമാരനായി പ്രത്യക്ഷപ്പെട്ടു. ദേവന്മാരുടെ പൂർവ്വജനായ ആ കുമാരൻ കരഞ്ഞുകൊണ്ടു പറഞ്ഞു:—"ജഗൽഗുരോ! ബ്രഹ്മൻ! ഭവാൻ എനിക്കു നാമങ്ങളേയും, സ്ഥാനങ്ങളേയും നൽകണം." ബ്രഹ്മാവു പറഞ്ഞു:—"രോദിക്കേണ്ട: അഭീഷ്ടം സാധിച്ചു തരാം: ഭോ സുരശ്രേഷ്ഠ! ഭവാൻ ബാലകനെപ്പോലെ രോദിച്ചതു നിമിത്തം, രുദ്രൻ എന്ന നാമത്തിൽ പ്രസിദ്ധനാകും. ഭവാന് നാമങ്ങൾ പതിനൊന്നുണ്ടു്—അവ ഇവയാണ്;—മന്യു, മനു, മഹിനസൻ, മഹാൻ, ശിവൻ, ഋതുദ്ധ്വജൻ, ഉഗ്രരേതസ്സ്, ഭവൻ, കാലൻ, വാമദേവൻ, ധൃതവ്രതൻ. ഭവാന് പതിനൊന്നു സ്ഥാനങ്ങളെയും ഞാൻ മുമ്പേ തന്നെ നിശ്ചയിച്ചു വച്ചിട്ടുണ്ടു്:—ഹൃദയം, ഇന്ദ്രിയങ്ങൾ, പ്രാണൻ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, സൂര്യൻ, ചന്ദ്രൻ. ഭവാന് ഭാര്യമാരും പതിനൊന്നു പേരാണ്:—ധീ, വൃത്തി, ഉശന, ഉമ, നിയുത്, സർപ്പിസ്സ്, ഇള, അംബിക, ഇരാവതി, സ്വധ, ദീക്ഷ. ഭവാൻ ഭാര്യമാരോടു ചേർന്നു വളരെ പ്രജകളെ സൃഷ്ടിക്കുക; പ്രജകളുടെ പതിയായിരിക്കുക." രുദ്രൻ സൃഷ്ടിച്ചു; ആ പ്രജകൾ, രുദ്രനെപ്പോലെ തന്നെ ബലവാന്മാരായിരുന്നു. രുദ്രൻെറ സൃഷ്ടികളായ രുദ്രന്മാർ, അന്യ സൃഷ്ടികളെ വിഴുങ്ങിക്കളയുമെന്ന് ബ്രഹ്മാവു ഭയന്നു. ബ്രഹ്മാവു പറഞ്ഞു:—"ഈദൃശങ്ങളായ സൃഷ്ടികൾ ഇനി വേണ്ട; ഇവരുടെ കടുത്ത നോട്ടം ഏററാൽ, ഞാനും ദിക്കുകളും ദഹിച്ചുപോകും. ഭവാൻ സർവ്വ ഭൂത സുഖാവഹമായ തപസ്സു് ചെയ്യുക; തപസ്സ് നിമിത്തം ഭവാൻ ഈ വിശ്വത്തെ യഥാപൂർവ്വം സൃഷ്ടിക്കുവാൻ കഴിവു സമ്പാദിക്കും." രുദ്രൻ ബ്രഹ്മാവിനെ പ്രദക്ഷിണം ചെയ്തു; യാത്ര ചോദിച്ചു; തപസ്സിനായി പുറപ്പെട്ടു. രുദ്രൻ തപസ്സിനു പോയശേഷം ബ്രഹ്മാവു് വീണ്ടും സൃഷ്ടി കർമ്മത്തെ തന്നെ ധ്യാനിച്ചു കൊണ്ടിരുന്നു. ബ്രഹ്മാവിൻെറ ഛായയിൽ നിന്ന് കർദ്ദമൻ ജനിച്ചു; കണ്ണുകളിൽ നിന്ന് അത്രി ജനിച്ചു; ബ്രഹ്മാവിനു സന്താന

---

സസർജ്ജാഗ്രേന്ധതാമിസ്രം അഥ താമിസ്രമാദികൃത്
മഹാമോഹം ച മോഹം ച തമശ്ചാജ്ഞാനവൃത്തയഃ.

ബ്രഹ്മാവിൻെറ പ്രഥമ പ്രഭാത സൃഷ്ടി എന്നതിനെ, ഇപ്പോഴത്തെ ബ്രഹ്മാവിൻെറ പ്രഥമ പ്രഭാത സൃഷ്ടി എന്ന് മനസ്സിലാക്കി
യാൽ പുരോഗമനം പലക്കും അധികം സുഗമമാകുമായിരിക്കാം. ബ്രഹ്മാവു പ്രഥമ പ്രഭാതത്തിൽ സൃഷ്ടിക്കുന്നവ, ബ്രഹ്മാവിൻെറ ആയു
സ്സു മുഴുവൻ നശിക്കാതെ നിൽക്കും. ആയുസ്സുമുഴുവൻ നില്ക്കേണ്ടവയെ സൃഷ്ടിച്ച ശേഷമായി ബ്രഹ്മാവു പ്രഥമപ്രഭാതത്തിൽ തന്നെ സൃഷ്ടി
ക്കുന്നവയും, അതിൻെറശേഷം ഓരോ പ്രഭാതത്തിലും സൃഷ്ടിക്കുന്നവയും, അന്നന്നു സന്ധ്യയ്ക്കു്—കല്പാവസാനത്തിൽ—നശിക്കുന്നു. അന്ധ
താമിസ്രം മുതലായവ അന്നന്നു നശിക്കുന്നവയല്ല.

കല്പാരംഭത്തിൽ ഉള്ള സൃഷ്ടികളാണ് ഇവിടെ പറഞ്ഞു വരുന്നതു്. അതിനുമുമ്പുനടന്ന —അതായതു് ബ്രഹ്മാവിനു മുമ്പുള്ള ആദ്യ
പ്രാകൃത സൃഷ്ടികളെ മുമ്പുപറഞ്ഞുപോയി. കല്പം എന്നാൽ ബ്രഹ്മാവിൻെറ ഒരുദിവസമാണ്. ദിവസാരംഭത്തിൽ സൃഷ്ടിക്കപ്പെടുന്നവ ദിവ
സാവസാനം കഴിഞ്ഞു്—ജീവിക്കുകയില്ല കേവലം കല്പായുഷ്മാന്മാരെ വൈകൃതസൃഷ്ടികൾ എന്നുപറയും. എന്നാൽ ഓരോ ബ്രഹ്മാവി
ൻെറയും പ്രഥമപ്രഭാതാരംഭത്തിൽ, ബ്രഹ്മാവിനെ ആയുസ്സുമുഴുവൻ സഹായിക്കുവാനായി, ചിലരെ സൃഷ്ടിക്കാറുണ്ടു്. മരീചി മുതലായ പ്ര
ജാപതികൾ, പ്രഥമ പ്രഭാത സൃഷ്ടിയിൽ പെടുന്നു. സനകന്മാരും അങ്ങനെതന്നെ. അവർ കല്പത്തിൻെറ അവസാനത്തിൽ ലയത്തെ പ്രാ
പിക്കുകയില്ല. അതിനാൽ ഇവരെ വൈകൃതസൃഷ്ടികളായി പറയുന്നതു് വിഹിതമല്ല. അവർ പ്രാകൃതവൈകൃതന്മാർ എന്നുപറയപ്പെടുന്നു.

ബ്രഹ്മാവിൻെറ സൃഷ്ടികൾ ബ്രഹ്മായുസ്സുകഴിഞ്ഞു ജീവിക്കുന്നവരല്ല എന്നു മുകളിൽപറഞ്ഞു ആ വിധി ശരിയുമാണ്. എ
ങ്കിലും രുദ്രൻ വ്യത്യസ്തമാണെന്നു സംശയിക്കുവാൻ കാരണമുണ്ടു്. ശിവൻ, ബ്രഹ്മായുസ്സിൽ മാത്രം നിൽക്കേണ്ട സൃഷ്ടിയായി ആദ്യം ഉദ്ദേ
ശിക്കപ്പെട്ടു എന്നും, പിൽക്കാലങ്ങളിൽ ശൈവസിദ്ധാന്തം പ്രബലമാക്കിയ ന്യായങ്ങൾ അനുസരിച്ചു് സ്ഥാനം ഉയർന്നതാണെന്നും, വാദ
മുണ്ടാകാം.

കാരകന്മാരായ പത്തു മാനസ പുത്രന്മാർ ഉണ്ടായി. അവർ:— മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ ക്രതു, ഭൃഗു വസിഷ്ഠൻ, ദക്ഷൻ, നാരദൻ എന്നവരാണ്. ബ്രഹ്മാവിൻെറ മനസ്സിൽ നിന്ന് മരീചി, കണ്ണുകളിൽ നിന്ന് അത്രി, മുഖത്തു നിന്ന് അംഗിരസ്സ്, കാതുകളിൽ നിന്ന് പുലസ്ത്യൻ, നാഭിയിൽ നിന്ന് പുലഹൻ, കൈയിൻ നിന്ന് ക്രതു, തൊക്കിൽ നിന്നു ഭൃഗു, പ്രാണനിൽ നിന്നു വസിഷ്ഠൻ, കാൽപെരുവിരലിൽ നിന്ന് ദക്ഷൻ, ഉത്സംഗത്തിൽനിന്ന് നാരദൻ— ഇങ്ങനെയാണ് അവർ പിറന്നത്. ബ്രഹ്മാവു സൃഷ്ടി തുടന്നു:—സ്തനത്തിൽ നിന്ന് ധൎമ്മൻ പിറന്നു. ധൎമ്മൻ സാക്ഷാൽ നാരായണ ഋഷിയുടെ പിതാവായി; പൃഷ്ഠത്തിൽ നിന്ന് അധൎമ്മൻ പിറന്ന്, മൃത്യുവിൻെറ പിതാവായി; ബ്രഹ്മാവിൻെറ ഹൃദയത്തിൽ നിന്ന് കാമൻ പുറപ്പെട്ടു; പുരികങ്ങളിൽ നിന്ന് ക്രോധം പുറപ്പെട്ടു; താഴത്തെ ചുണ്ടിൽ നിന്ന് ലോഭവും, മുഖത്തു നിന്ന് സരസ്വതിയും, മേഢ്റത്തിൽ നിന്ന് സമുദ്രങ്ങളും, ഗുദത്തിൽ നിന്ന് നിരൃതി എന്ന അസുരനും, പുറപ്പെട്ടു. ബ്രഹ്മാവിൻെറ മനസ്സിൽനിന്ന് അഥർവായു ജനിച്ചു. ബ്രഹ്മാവിൻെറ മനസ്സിൽ നിന്നും ദേഹത്തുനിന്നും ജഗത്തു ഭവിച്ചു. ബ്രഹ്മാവു് പുത്രിയായ സരസ്വതിയെ കാമിച്ചു. മരീചി പ്രമുഖന്മാരായ പുത്രന്മാർ ബ്രഹ്മാവിനെ ആ അധൎമ്മത്തിൽ നിന്ന് ഇങ്ങനെ നിരോധിച്ചു. "പ്രഭോ! അങ്ങ് ചെയ്യുവാൻ ഒരുങ്ങുന്ന അധൎമ്മത്തെ, അങ്ങയുടെ പൂൎവ്വന്മാർ ചെയ്തിട്ടുള്ളതല്ല; ഇനി വരുവാനുള്ളവർ ചെയ്യുന്നതു മല്ല; അങ്ങ് പരമ തേജസ്സ നാകയാൽ, അധൎമ്മം പാപകാരണമാകയില്ല എന്ന് സമാധാനപ്പെട്ടു കൂടാ; അങ്ങയുടെ പ്രവൃത്തിയെ, ജനിപ്പാനിരിക്കുന്ന ലോകം, അനുകരിച്ചാൽ ക്ഷേമം എങ്ങനെ സിദ്ധമാകും?" ബ്രഹ്മാവു് നിവൎത്തിക്കുന്നില്ല, എന്നു കണ്ടു്—മരീച്യാദികൾ നാരായണനെ, ഇങ്ങനെ പ്രാൎത്ഥിച്ചു! "ഭോ ഭഗവൻ:— നിന്തിരുവടിക്കു നമസ്കാരം. നിന്തിരുവടി, അധൎമ്മത്തെ നിരോധിച്ചു് ധൎമ്മത്തെ രക്ഷിക്കണമേ!" ബ്രഹ്മാവു ലജ്ജിച്ചു; ആ ശരീരത്തെ ഉപേക്ഷിച്ചു. ഉപേക്ഷിക്കപ്പെട്ട ഘോര ശരീരത്തെ, ദിക്കുകൾ ഗ്രഹിച്ചു; ആ അന്ധകാരത്തെ ലോകത്തിൽ മഞ്ഞ് എന്നു പറയുന്നു. ബ്രഹ്മാവിൻെറ മനസ്സിൽ നിന്നു അഗ്നിയും, സ്ഥാണുവും, പിറന്നു. ബ്രഹ്മാവു് പിതൃക്കളെ സൃഷ്ടിച്ചു. ബ്രഹ്മാവു തന്നെ സ്വായംഭുവനും ശതരൂപയും ആയി രൂപപ്പെട്ടു.

ബ്രഹ്മാവു് പിന്നെയും സൃഷ്ടിയെ ഉദ്ദേശിച്ചു്, ധ്യാനനിരതനായി. ബ്രഹ്മാവിൻെറ പൂൎവ്വ, ദക്ഷിണ, പശ്ചിമ, ഉത്തര മുഖങ്ങളിൽ നിന്ന് ക്രമേണ ഋക്, യജുസ്സ്, സാമം, അഥൎവ്വം എന്ന വേദങ്ങളും, ശസ്ത്രം, ഇജ്യ, സ്തുതി, സ്തോമം, പ്രായശ്ചിത്തം, എന്ന കൎമ്മങ്ങളും, ധനുർവ്വേദം, ഗാന്ധർവ്വ വേദം, സ്ഥാപത്യവേദം, എന്ന വേദങ്ങളും ഭവിച്ചു. സർവ്വ ദർശനനായ ബ്രഹ്മാവു്, സർവ്വ മുഖങ്ങളിൽ നിന്നു പഞ്ചമ വേദമായ ഇതിഹാസ പുരാണങ്ങളെ സൃഷ്ടിച്ചു. ബ്രഹ്മാവു് വിദ്യ, ദാനം, തപസ്സ്, സത്യം എന്ന നാലു ധൎമ്മ പാദങ്ങളെയും, ബ്രഹ്മചൎയ്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം എന്ന നാലു ആശ്രമങ്ങളെയും സൃഷ്ടിച്ചു; നാലു ആശ്രമങ്ങളിൽ ഓരോന്നിൻെറ വൃത്തികളെ സൃഷ്ടിച്ചു. ബ്രഹ്മചൎയ്യത്തെ സംബന്ധിച്ച വൃത്തികൾ അല്ലെങ്കിൽ വ്രതങ്ങൾ നാലാണ്. സൂൎയ്യനെ സംബന്ധിച്ച മന്ത്രമായ ഗായത്രിയെ അധ്യയനം ചെയ്യുന്ന വ്രതത്തിനു സാവിത്രം എന്നും; പ്രജാപതിയെ അതായത് ബ്രഹ്മാവിനെ ഉദ്ദേശിച്ചു ഒരു വർഷത്തേക്കു അനുഷ്ഠിക്കുന്ന വ്രതത്തിനു പ്രാജാപത്യമെന്നും; വേദം പഠിക്കുന്ന കാലമത്രയും നടക്കുന്ന വ്രതത്തിനു ബ്രാഹ്മം എന്നും; ആയുഷ്കാലമത്രയും വേദം പഠിക്കുക എന്ന വ്രതത്തിനു ബൃഹത് എന്നും; പറയും. ഗാർഹസ്ഥ്യം എന്ന ആശ്രമത്തിനു വാൎത്ത, സഞ്ചയനം, ശാലീനം, ശിലോഞ്ഛം എന്ന നാലു വ്രതങ്ങളുണ്ട്, വാനപ്രസ്ഥന്മാർ നാലു തരക്കാരത്രെ. ഫല മൂലങ്ങളെക്കൊണ്ടു ഉപജീവിക്കുന്നവർ വൈഖാനസന്മാരാണ്; മുമ്പു കിട്ടിയതിനെ കളഞ്ഞു അപ്പപ്പോൾ കിട്ടുന്നതു കൊണ്ടു ഉപജീവിക്കുന്നവർ വാലഖില്യന്മാരാണ്: രാവിലെ നോക്കുവാൻ ഇടവരുന്ന ദിക്കിൽ നിന്നു ലഭിക്കുന്ന ഫല മൂലങ്ങളെക്കൊണ്ടു് ഉപജീവിക്കുന്നവർ ഔദുംബരന്മാരും; പഴുത്തു വീഴുന്ന പഴങ്ങളെ ക്കൊണ്ടു ഉപജീവിക്കുന്നവർ ഫേനപന്മാരും, ആണ്. സന്യാസികളിലും നാലു തരക്കാരുണ്ടു്:—സ്വധൎമ്മത്തിൽ നിഷ്ഠയോടെ നില്ക്കുന്നവർ, കുടീചകന്മാർ; ജ്ഞാനത്തെ ലക്ഷ്യമാക്കി പ്രവൎത്തിക്കുന്നവർ, ബഹൂദകന്മാർ; ജ്ഞാനസമ്പാദനത്തിൽ തന്നെ നിഷ്ഠയോടെ നില്ക്കുന്നവർ, ഹംസന്മാർ; ക്രിയകളെ ഒക്കെയും ഉപേക്ഷിച്ചവർ, നിഷ്ക്രിയന്മാർ.

---

മരീചി രത്ര്യംഗിരസൗ പുലസ്ത്യഃ പുലഹഃ ക്രതുഃ

ഭൃഗുഃ വസിഷ്ഠോ ദക്ഷശ്ച ദശമസ്തത്ര നാരദഃ.

സ്ഥാപത്യവേദം=തച്ചുശാസ്ത്രം.

ബ്രഹ്മാവിന്റെ രോമങ്ങളിൽ നിന്ന് ഇരുപത്തെട്ടു അക്ഷരങ്ങൾ അടങ്ങിയ ഉഷ്ണിക്ക് എന്ന ഛന്ദസ്സും, ത്വക്കിൽ നിന്ന് ഇരുപത്തിനാലു അക്ഷരങ്ങൾ അടങ്ങിയ ത്രിഷ്ടുപ്പ് എന്ന ഛന്ദസ്സും, സ്നായുവിൽ നിന്നു മുപ്പത്തിരണ്ടു അക്ഷരങ്ങൾ അടങ്ങിയ അനുഷ്ടുപ്പ് എന്ന ഛന്ദസ്സും, അസ്ഥിയിൽ നിന്നു നാല്പത്തെട്ടു അക്ഷരങ്ങൾ അടങ്ങിയ ജഗതി എന്ന ഛന്ദസ്സും, ഉണ്ടായി. നാല്പതക്ഷരങ്ങൾ അടങ്ങിയ പംക്തി, മജ്ജയിൽ നിന്ന്: മുപ്പത്താറു അക്ഷരങ്ങൾ ഉള്ള ബൃഹതി, പ്രാണനിൽനിന്ന്: കകാരം മുതൽ മകാരം വരെയുള്ള ഇരുപത്തഞ്ചു അക്ഷരങ്ങൾ അടങ്ങിയ സ്പർശം, എന്ന അക്ഷര വർഗ്ഗം ജീവനിൽ നിന്ന്: അകാരം മുതലുള്ള സ്വരങ്ങളും ദേഹത്തിൽ നിന്ന്:—ഭവിച്ചു. ഇന്ദ്രിയങ്ങളിൽ നിന്നു ശ ഷ സ ഹ എന്ന ഊഷ്മാക്കൾ, ബലത്തിൽനിന്ന് യ ര ല വ എന്ന അന്തഃസ്ഥങ്ങൾ, വിഹാരത്തിൽ നിന്നു സ രി ഗ മ പ ധ നി എന്ന സപ്തസ്വരങ്ങൾ, ഉണ്ടായി.

---

# ഉല്പത്തികാണ്ഡം.

## ൩.

## പ്രതിസർഗ്ഗം.

(തുടർച്ച.)

### വ. വൈകൃതസർഗ്ഗം.

ഇനി ദൈനന്ദിന സൃഷ്ടികളെ കുറിച്ച്, അതായത് വൈകൃത സൃഷ്ടികളെ കുറിച്ചാണ് പറയേണ്ടത്. ഏതെങ്കിലും ഒരു ബ്രഹ്മാവിന്റെ ആയുസ്സിൽ ഏതെങ്കിലും ഒരു രാത്രി കഴിഞ്ഞു എന്നിരിക്കട്ടെ: പ്രഭാതകാലമായി. ബ്രഹ്മാവു ഉണർന്നു; സ്വയം ആരാണെന്നു അന്വേഷിച്ചു. പരബ്രഹ്മത്താൽ—വിരാട് പുരുഷനാൽ—നാരായണനാൽ—അനുഗ്രഹീതനായി; ബ്രഹ്മാവു സൃഷ്ടി ആരംഭിച്ചു. ഇരുപത്തിനാലു തത്വങ്ങൾ നാരായണ സൃഷ്ടികളാണ്. അവ വീണ്ടും സൃഷ്ടിക്കപ്പെടേണ്ടവ അല്ല. അജ്ഞാന വൃത്തികൾ മുതൽ അക്ഷരങ്ങൾ വരെയുള്ളവയെ—ഇപ്പോൾ അധികാരിയായ ബ്രഹ്മാവു സ്വന്തം പ്രഥമ കല്പത്തിന്റെ പ്രഭാതത്തിൽ സൃഷ്ടിച്ചു: അവ ഏവയാണെന്നു മുൻപു പ്രസ്താവിക്കപ്പെടുക ഉണ്ടായി. അവയാകട്ടെ, അജ്ഞാന വൃത്തികൾ, രാക്ഷസന്മാർ, യക്ഷന്മാർ, സനക പ്രമുഖന്മാർ, രുദ്രൻ, മരീചി പ്രമുഖന്മാർ, വേദങ്ങൾ, പ്രായശ്ചിത്തങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, ആശ്രമങ്ങൾ, ഛന്ദസ്സുകൾ, അക്ഷരങ്ങൾ—എന്നവയാണ്. അവ ബ്രഹ്മാവിന്റെ ആയുഷ്കാലം മുതൽ സൃഷ്ടികർമ്മത്തിൽ ബന്ധപ്പെടാനുള്ളവയാണ്. അവ ദൈനന്ദിന പ്രലയത്തിൽ നശിക്കുന്നവയല്ല. ആയതിനാൽ അവയുടെ ശേഷമായി സൃഷ്ടിക്കപ്പെടുവാനുള്ളത്, ഒരു ബ്രാഹ്മ ദിവസത്തിനു മാത്രം ഉപയോഗപ്പെടുന്നവയും, ബ്രാഹ്മ സന്ധ്യയിൽ ലയത്തെ പ്രാപിക്കുന്നവയും, ആയവ മാത്രമാണ്. അവയെ കുറിച്ചാണ് ഇവിടെ വിവരണം വേണ്ടിയിരിക്കുന്നത്.

ദൈനന്ദിന സൃഷ്ടിയിൽ ഒന്നാമത്തതായി സാധാരണ വ്യവഹരിക്കപ്പെടുന്നത്, ഉത്ഭിദങ്ങളാണ്. പ്രാകൃത സൃഷ്ടികൾ ആറു വകയാണ് എന്ന് മുകളിൽ പറഞ്ഞു. ഒരു ബ്രഹ്മാവിന്റെ പൂർണ്ണായുസ്സായ നൂറു വർഷക്കാലത്തെയ്ക്കു ലയം ഇല്ലാതെ നില്ക്കുന്ന അജ്ഞാന വൃത്തികൾ തുടങ്ങി, അക്ഷരങ്ങൾ വരെയുള്ള, പ്രാകൃത വൈകൃത സൃഷ്ടികളെ ഒഴിച്ച്, പിന്നെ ഉണ്ടാകുന്നവയെ വൈകൃത സൃഷ്ടികൾ എന്ന് പറയുന്നു. വൈകൃത സൃഷ്ടികളിൽ ഒന്നാമത്ത

കല്പസൃഷ്ടി അല്ലെങ്കിൽ വൈകൃതസൃഷ്ടി.

---

വാർത്ത എന്നതിൽ കൃഷിയും പാശുപാല്യവും വാണിജ്യവും ഉൾപ്പെടും; സഞ്ചയം=ധന സമ്പാദനം. ശാലീനം=പരാപേക്ഷ കൂടാത്ത ജീവിതം. ശിലോഞ്ഛം=പൊഴിഞ്ഞു കിടക്കുന്ന ധാന്യങ്ങളെ പെറുക്കി എടുത്തുള്ള ജീവിതം.

തായ ഉത്ഭിദങ്ങൾ അതായത്ു സസ്യലോകം ഏഴാമത്തെ സൃഷ്ടിയാണ്. ഒരു ബ്രാഹ്മദിനം മാത്രം ആയുസ്സുള്ള സൃഷ്ടികളെ വൈകൃതസൃഷ്ടി അല്ലെങ്കിൽ വൈകാരിക സൃഷ്ടി എന്നു പറയാറുള്ളതിനാൽ, സസ്യലോകത്തെ ഒന്നാമത്തെ സൃഷ്ടി അല്ലെങ്കിൽ പ്രഥമ വൈകൃത സൃഷ്ടി എന്നും പറയാറുണ്ട്. ഉത്ഭിദങ്ങളെ മുഖ്യ സൃഷ്ടി എന്നും പറയും. ക്രൂരങ്ങളായി ഇതിനു കീഴ് പറയുന്ന സിംഹം മുതലായവ, ക്ഷുദ്ര മൃഗങ്ങളെ തിന്നു ജീവിക്കുന്നു. അതിനാൽ സർവ്വ സൃഷ്ടികൾക്കും ജീവനത്തിന് ആധാരമായി നില്ക്കുന്നതു്, സസ്യലോകമത്രേ. ആ അർത്ഥത്തെ പുരസ്കരിച്ചാണ്, ഉത്ഭിദങ്ങളെ മുഖ്യ സൃഷ്ടി എന്നു പറയുന്നതു്. ചെടികൾ ആഹാരത്തെ തറയിൽ നിന്നു മേല്പോട്ടേയ്ക്കു വലിച്ചെടുക്കുന്നു; അതിനാൽ അവയ്ക്കു് ഉൽ സ്രോതസ്സുകൾ അല്ലെങ്കിൽ ഊർദ്ധ്വ സ്രോതസ്സുകൾ എന്നും നാമമുണ്ട്. ചൈതന്യ മില്ലാത്തവ, അന്തഃസ്പർശം മാത്രം ഉള്ളവ, ഇങ്ങനെയൊക്കെയുമാണ് ഉത്ഭിദങ്ങളെ നിർവ്വചനം ചെയ്യുന്നതു്. പ്രകൃതി, പുരുഷൻ എന്നവയുടെ പ്രതിരൂപമായി ഉത്ഭിദങ്ങളിൽ വള്ളികൾ, മരങ്ങൾ എന്ന രണ്ടു വകയുണ്ട്. സ്ത്രീ, പുരുഷനെ എന്നതുപോലെ വള്ളികൾ, മരങ്ങളെ ആശ്രയിക്കുന്നു. വള്ളികൾ മൂന്നു തരമാണ്. ലതകൾ, വീരുധങ്ങൾ, ഓഷധികൾ; കയറുന്നവ ലതകളത്രേ; അവയ്ക്കു് പ്രതികൂലമായി തറയിൽ പടരുന്നവ, വീരുധങ്ങളത്രേ; രോഗ ശമനം ചെയ്യുന്നവ, ഔഷധികളുമാകുന്നു. മരങ്ങളും മൂന്നു തരമാണ്. പൂക്കുന്നവ, ദ്രുമങ്ങൾ; പൂക്കാത്തവ, വനസ്പതികൾ; തക്കിൽ കൂടെ സാരമൊഴുകുന്ന മുള മുതലായവ, ത്വക്സാരങ്ങൾ. എല്ലാ വക ചെടികളും അവയുടെ ഫല മൂലങ്ങളും ബ്രഹ്മാവിന്റെ രോമങ്ങളിൽ നിന്നു ജനിച്ചു; എട്ടാമത്തെ സൃഷ്ടി, പക്ഷികളും മൃഗങ്ങളുമാകുന്നു. ഭൂത ഭാവി ബോധമില്ലാത്തവ, ആഹാര നീഹാര മൈഥുന നിദ്രകളെ കുറിച്ചു് മാത്രം ക്ലേശിക്കുന്നതിനാൽ തമഃ പ്രബലങ്ങൾ, ഇഷ്ടാനിഷ്ടങ്ങളെ ഘ്രാണം കൊണ്ട് വിവേചിക്കുന്നവ, സ്മരണ നീണ്ടു നില്ക്കാത്തവ—എന്നവ, പക്ഷിമൃഗ ലോകത്തിൽ, ഉൾപ്പെടുന്നു. ഉത്ഭിദങ്ങളെ ഊർദ്ധ്വ സ്രോതസ്സുകൾ എന്നു പറയുന്നതു പോലെ—ആഹാരം, വിലങ്ങനെ, സഞ്ചരിക്കുക നിമിത്തം പക്ഷിമൃഗങ്ങളെ തിര്യക് സ്രോതസ്സുകൾ എന്നു പറയും. പക്ഷി മൃഗങ്ങളുടെ അവാന്തര വിഭാഗങ്ങൾ ഇങ്ങനെയാണ്:—ഇരട്ട കുളമ്പുള്ളവ ഒൻപതു വക:—പശു, ആട്, പോത്തു്, കൃഷ്ണം, പന്നി, ഗവയം, രുരു, ചെമ്മരിയാട്, ഒട്ടകം;—ഒററക്കുളമ്പുള്ളവ ആറു വക:—കഴുത, കുതിര, കോവർ കഴുത, ഗൌരം, ശരഭം, ചമരി;—അഞ്ചു നഖങ്ങളുള്ളവ പന്ത്രണ്ടു വക:—നായ്, കുറുക്കൻ, ചെന്നായ്, വ്യാഘ്രം, പൂച്ച, മുയൽ, മുള്ളൻപന്നി, സിംഹം, വാനരം, ആന, ഗോധം, മകരം;—പക്ഷികൾ പന്ത്രണ്ടു വക:—കങ്കം, ഗൃധ്രം, ബകം, ശ്യേനം, ഭാസം, ഭല്ലൂകം, മയിൽ, ഹംസം, കൊക്ക്, ചക്രവാകം, കാകം, ഉലൂകം. ബ്രഹ്മാവു് പക്ഷികളെ ഉരസ്സിൽ നിന്ന്, ആടുകളെ മുഖത്തിൽ നിന്നു്, പശുക്കളെ ഉദരത്തിൽ നിന്ന്, കുതിര മുതലായവയെ പാദങ്ങളിൽ നിന്ന്, സൃഷ്ടിച്ചു. ഒൻപതാമത്തെ സൃഷ്ടി മനുഷ്യർ. മനുഷ്യർ ആഹാരത്തെ കീഴ്പോട്ടു വലിയ്ക്കുന്നതിനാൽ, അർവ്വാക് സ്രോതസ്സത്രേ. മനുഷ്യരിൽ ബ്രാഹ്മണർ, സത്വം അധിക മായവരും ബ്രഹ്മമുഖത്തു നിന്ന് പിറന്നവരും ആണ്. രജോഗുണം അധികമായ

---

ബ്രഹ്മാവ് തന്നെ പ്രലയിക്കുന്ന പ്രളയത്തെ പ്രാകൃത പ്രളയമെന്നും; ദൈനന്ദിന സൃഷ്ടികൾ മാത്രം പ്രളയിക്കുന്ന പ്രളയത്തെ നൈമിത്തിക പ്രളയമെന്നും; പറയും.

സപ്തമോ മുഖ്യസർഗ്ഗസ്തു ഷഡ്വിധ സ്തസ്ഥുഷാം ചയം
വനസ്പത്യോഷധി ലതാ ത്വക്സാരാ വീരുധോ ദ്രുമാഃ

ഉത്സ്രോതസഃ തമഃപ്രായാ അന്തഃസ്പർശാ വിശേഷിണഃ
ഓഷധ്യഃ ഫലമൂലേഭ്യോ രോമഭ്യ സ്തസ്യ ജജ്ഞിരേ—വിഷ്ണുപുരാണം.

അവിദോ ഭൂരിതമസോ ഘ്രാണജ്ഞാ ഹൃദ്യവേദിനഃ
ഗൌ രജോ മഹിഷഃ കൃഷ്ണഃ സൂകരോ ഗവയോ രുരുഃ
ദ്വിശഫാ പശവ ശ്ചേമേ അവി രുഷ്ട്ര ശ്ച സത്തമ
ഖരോ ശ്വോ ശ്വതരോ ഗൌരഃ ശരഭഃ ചമരീ തഥാ
എതേ ചൈകശഫാഃ ക്ഷത്തഃ ശൃണു പഞ്ചനഖാൻ പശൂൻ
ശ്വാ സൃഗാലോ വൃകോ വ്യാഘ്രോ മാർജ്ജാരഃ ശശശല്ലകൌ
സിംഹഃ കപിഃ ഗജഃ കൂർമ്മഃ ഗോധാ ച മകരാദയഃ
കാക ഗൃധ്ര വട ശ്യേന ഭാസ ഭല്ലൂക ബർഹിണഃ
ഹംസ സാരസ ചക്രാഹ്വ കാകോലൂകാദയഃ ഖഗാഃ.

മകരം എന്നതു തിമിംഗലമാണ്; അതിനെ മൃഗമായി പറഞ്ഞിരിക്കുന്നതു വലിപ്പം കൊണ്ടായിരിക്കാം; തിമിംഗലം ഒരു സ്ഥലജന്തുവായിരുന്നു എന്നും; പ്രാണധാരണ പരിശ്രമം നിമിത്തം, ക്രമേണ ജലജീവനം സ്വീകരിച്ചതാണെന്നും; ഉള്ള പാശ്ചാത്യമതവും ഇവിടെ ചിന്തനീയംതന്നെ.

ക്ഷത്രിയന്മാർ മാറിൽ നിന്നും, തമോഗുണം അധികമായ വൈശ്യന്മാർ തുടയിൽ നിന്നും, ശൂദ്രന്മാർ പാദങ്ങളിൽ നിന്നും, അത്രേ പിറന്നതു്. പത്താമത്തേതു്, അല്ലെങ്കിൽ വൈകൃതത്തിൽ നാലാമത്തെ സൃഷ്ടി, ദേവന്മാരാണ്. ദേവന്മാർ എന്ന വർഗ്ഗത്തിൽ എട്ടു തരക്കാർ ഉണ്ടു്. യക്ഷരക്ഷസ്സുകൾ, ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വാപ്സരസ്സുകൾ, ഭൂത പ്രേത പിശാചങ്ങൾ, സിദ്ധ ചാരണ വിദ്യാധരന്മാർ, കിന്നര കിംപുരുഷന്മാർ, പിതൃക്കൾ അങ്ങനെയാണ് എട്ടു തരം. ബ്രഹ്മാവു് അജ്ഞു് അജ്ഞാന വൃത്തികളെ സൃഷ്ടിച്ചതിനാൽ സ്വയം അതൃപ്തനാകയും, അതു നിമിത്തം ഉപേക്ഷിച്ച മനഃസ്ഥിതി രാത്രിയാകയും, ചെയ്തു. രാത്രിയായ സമയം ബ്രഹ്മാവിന്റെ ശരീരത്തിൽ നിന്നു് പുറപ്പെട്ടവരാണ്, യക്ഷരക്ഷസ്സുകൾ. അങ്ങനെ അവക്ക് നാമം ഉണ്ടായതിന് ഒരു കാരണം ഉണ്ടു്. സൃഷ്ടിക്കപ്പെട്ട സമയം അവർ വിശപ്പിനും ദാഹത്തിനും അധീനരായി. അയതിനാൽ അവർ ബ്രഹ്മാവിനെ തന്നെ ഭക്ഷിക്കുവാൻ ഉത്സാഹിച്ചു. ബ്രഹ്മാവിനെ—മാ രക്ഷത—രക്ഷിക്കേണ്ട:—ജക്ഷാമഃ—ഭക്ഷിക്കുവിൻ എന്നിങ്ങനെ വിളിക്കൂട്ടിക്കൊണ്ടാണ് അവർ ബ്രഹ്മാവിനെ സമീപിച്ചതു്. മാ രക്ഷത എന്നു വിളിച്ചവർ, രാക്ഷസന്മാരായി; ജക്ഷമഃ എന്നു വിളിച്ചവർ, യക്ഷന്മാരായി. ബ്രഹ്മാവാകട്ടെ—"മാം മാ ജക്ഷത—രക്ഷത—എന്നെ ഭക്ഷിക്കരുതു് രക്ഷിക്കുക എന്ന് അവരെ സാന്ത്വനം ചെയ്തു. ബ്രഹ്മാവു് രാത്രി എന്ന മനോവൃത്തിയെ സ്വീകരിച്ചു്, പ്രഭാത്മകമായ മനോ വൃത്തിയെ സ്വീകരിച്ചു് സൃഷ്ടി തുടന്നു. അപ്പോൾ സൃഷ്ടിക്കപ്പെട്ടവർ പ്രഭപ്പെട്ടവരും പകലിൽ പ്രബലന്മാരും ആയ ദേവന്മാരായി. അടുത്തതായി ജഘനത്തിൽ നിന്നു് സൃഷ്ടിക്കപ്പെട്ട സ്ത്രീലോലുപന്മാർ, അസുരന്മാരാണ്. അസുരന്മാർ അപ്പോൾ തന്നെ ബ്രഹ്മാവിനെ ഭാര്യാഭാവേന സ്വീകരിക്കുവാൻ സന്നദ്ധന്മാരായി. ബ്രഹ്മാവു് ഭയന്ന് നാരായണനെ പ്രാർത്ഥിച്ചു. ബ്രഹ്മാവു് അകപ്പെട്ട വിഷമസ്ഥിതിയെ ഗ്രഹിച്ചു് "ഘോരമായ ഇപ്പോഴത്തെ ശരീരത്തെ അങ്ങ് ഉപേക്ഷിക്ക" എന്ന് ഹരി ഉപദേശിച്ചു. ബ്രഹ്മാവു് ആ ശരീരത്തെ ഉപേക്ഷിച്ചു. ഉപേക്ഷിക്കപ്പെട്ട ശരീരം കാമപ്രേരകമായ സന്ധ്യയായി, പ്രത്യക്ഷയായി; ചിലമ്പുകൾ കിലുക്കി, മദവിഹ്വലങ്ങളായ കണ്ണുകളെ ഇളക്കി, പട്ടുപുടവ അരഞ്ഞാൺ കൊണ്ടു് വരിഞ്ഞു മുറുക്കി, ഇടതൂർന്നു വളർന്ന കഠിന കുചങ്ങളെ കൊണ്ടു് പ്രാണിവിമോഹനം ചെയ്തു്, സുനാസയായി, സുദന്തയായി, മദുഹാസ ലീലാവലോകനയായി, നീലാളകലോലയായി അവതരിച്ച സന്ധ്യയെ കണ്ടു്, അസുരന്മാർ മോഹിച്ചു. അവർ തമ്മിൽ തമ്മിൽ മന്ത്രിച്ചു:—"ഇങ്ങനെ ഒരു സ്ത്രീയോ? ഇവളുടെ രൂപം മധുരമായിരിക്കുന്നു; ധൈര്യം ആശ്ചര്യ ജനകമായിരിക്കുന്നു; ഇവളുടെ പ്രായമാകട്ടെ, യൌവനത്തെ തുളുമ്പി കാണിക്കുന്നു. കാമം കൊണ്ടു് പരവശന്മാരായ നമ്മുടെ മദ്ധ്യത്തിൽ— കേവലം അകാമ എന്നതു പോലെ ഇവൾ, അനുഷ്ഠിക്കുന്ന വിഹാര രീതി, പരമാശ്ചര്യകരമായിരിക്കുന്നു." അവർ പറഞ്ഞു:—"ഭോ രംഭോരു! ഭവതി ആരു്? ആരുടെ വക? ഭവതി ഇവിടെ എന്തിനു വന്നു? ഭവതി, സൗന്ദര്യത്തെ തുറന്നു കാണിച്ചു്, അതിനെ വാങ്ങുവാൻ അശക്തരായ ഞങ്ങളെ പരിഹസിക്കുന്നുവോ? ഭവതിയെ കാണുവാനുള്ള ഭാഗ്യം ദൈവാൽ ഞങ്ങൾക്കു സിദ്ധിച്ചു." ഇങ്ങനെ പറഞ്ഞു പരവശരായ അസുരന്മാർ, സന്ധ്യയെ കടന്നു പിടിച്ചു. സന്ധ്യ അവിടെ മറഞ്ഞു. ബ്രഹ്മാവു ഭാവഗംഭീരമായി ചിരിച്ചു: ഉണ്ടായ കാന്തിയാൽ ഗന്ധർവ്വന്മാരുടെയും അപ്സര സ്ത്രീകളുടെയും ഗണങ്ങളെ സൃഷ്ടിച്ചു. ബ്രഹ്മാവു കാന്തികൂടിയ ശരീരത്തെ ഉപേക്ഷിച്ചു. ഉപേക്ഷിക്കപ്പെട്ട ശരീരം ചന്ദ്രികയായി. വിശ്വാവസു പ്രമുഖന്മാർ അതിനെ സ്വീകരിച്ചു; ബ്രഹ്മാവു് തന്ദ്രി എന്ന ശരീരത്തെ സ്വീകരിച്ചു; ഭൂത പ്രേത പിശാചങ്ങളെ സൃഷ്ടിച്ചു; അവരാകട്ടെ മുടി അഴിച്ചു് ചിതറി, കേവലം നഗ്നന്മാരായി തുള്ളി നടന്നു; അതുകണ്ടു് ബ്രഹ്മാവു് കണ്ണടച്ചു കളഞ്ഞു. ബ്രഹ്മാവു് തന്ദ്രിയെ ഉപേക്ഷിച്ചു. ഭൂതാദികൾ അതിനെ സ്വീകരിച്ചു: അതിനെ, ജൃംഭണം, (കോട്ടുവായ്) ഇന്ദ്രിയതളർച്ച, ഉറക്കം, ഉന്മാദം എന്നു് പേരുകളോടു കൂടെ ഇന്നും ഭൂതങ്ങളിൽ കാണാവുന്നതാണ്. ബ്രഹ്മാവു തിരോധാനത്തെ ആശ്രയിച്ചു്, സിദ്ധന്മാരേയും, ചാരണന്മാരേയും, വിദ്യാധരന്മാരേയും, സൃഷ്ടിച്ചു. അന്തർദ്ധാനം അവക്കു ശരീരമായി. ബ്രഹ്മാവു്, സ്വപ്രതിബിംബത്തെ കണ്ടു് അഭിമാനിച്ചു്, ആ ബിംബത്തെ കൊണ്ടു് കിന്നരന്മാരേയും കിംപുരുഷന്മാരേയും സൃഷ്ടിച്ചു; ബ്രഹ്മാവു് സ്വപ്രതിബിംബത്തെ ഉപേക്ഷിച്ചു; കിന്നര കിംപുരുഷന്മാർ ആ പ്രതിബിംബത്തെ സ്വീകരിച്ചു; അവർ എല്ലാ ഉഷസ്സിലും ബ്രഹ്മപ്രതിബിംബത്തിന്റെ മഹിമയെ കുറിച്ചു് പാടുക സ്വഭാവമുള്ളവരായി. അടുത്തതായി ബ്രഹ്മാവു് സൃഷ്ടിച്ചതു്, പിതൃക്കളെയാണ്. പിതൃക്കൾ അഞ്ചു വകയുണ്ടു്.

൧. അഗ്നിഷ്വാത്തന്മാർ. അഗ്നിയിൽ പചിച്ച പുരോഡാശത്തെ ഉണ്ണുന്നവർ, അഗ്നിഷ്വാത്തന്മാരാണ്. അവരുടെ മാനസ പുത്രിയായ അച്ഛോദ ആയിരം സംവത്സരം തപസ്സു ചെയ്കയുണ്ടായി. അപ്പോൾ പിതൃക്കൾ അച്ഛോദയ്ക്കു് പ്രത്യക്ഷരായി. അമാവസു എന്ന പിതാവിനെ തന്നെ ഭർത്താവായി ലഭിക്കണമെന്നു്, അച്ഛോദ വരം ചോദിച്ചു. ആ പാപം നിമിത്തം, അച്ഛോദ പുണ്യം നശിച്ചു് മാനുഷയോനിയിൽ പിറക്കുമെന്നു് പിതൃക്കൾ ശപിച്ചു. അച്ഛോദ, സത്യവതി എന്ന പേരോടു കൂടി ഒരു മുക്ക

വന്റെ പുത്രിയായി പിറന്ന്, വ്യാസൻ, വിചിത്രവീര്യൻ, ചിത്രാംഗദൻ എന്ന മൂന്നു പുത്രന്മാരുടെ മാതാവായ ശേഷം പിതൃലോകത്തിൽ അഷ്ടകയായി വീണ്ടും ചെന്നു ചേരുമെന്ന്—ശാപമോക്ഷത്തെയും അവർ പ്രസ്താവിച്ചു. ൨. ബാർഹിഷത്തുകൾ. അവരാണ്, ശ്രാദ്ധ കർമ്മത്തെ വേണ്ടവണ്ണം അനുഷ്ഠിക്കുന്നവരെ പൂജിക്കുന്നത്. അവരുടെ മാനസ പുത്രിയായ പീവരി തപസ്സു ചെയ്ത് വരം വാങ്ങി, വ്യാസന്റെ പുത്രനായ ശുകന്റെ ഭാര്യയായിട്ടുണ്ട്. പീവരിയുടെ മകൾ കൃത്വി, സാത്വതന്റെ ഭാര്യയായി. ബർഹിഷത്തുകളുടെ പുത്രിയായ ഗോപ്, സാദ്ധ്യന്മാരുടെ ഭാര്യയായി. ബർഹിഷത്തുകൾ, ദൈത്യ ദാനവ യക്ഷന്മാരുടെ പിതൃക്കളാണ്. ൩. ഹവിഷ്മാന്മാർ. അവർ ക്ഷത്രിയന്മാരുടെ പ്രത്യേക ദേവതകളാണ്. ഹവിഷ്മാന്മാരുടെ മാനസ പുത്രിയായ, യശോദ ദിലീപന്റെ മാതാവായി. ൪. ആജ്യപന്മാർ: വൈശ്യന്മാരുടെ പ്രത്യേക ദേവതകളാണ്. അവരുടെ മാനസ പുത്രിയായ വിരജയെ നഹുഷൻ വിവാഹം ചെയ്തു. വിരജ യയാതിയുടെ മാതാവായി. ൫. സോമപന്മാർ; ബ്രാഹ്മണരുടെ പ്രത്യേക ദേവതകളാണ്. അവരുടെ മാനസ പുത്രിയാണ്, പരിശുദ്ധയായ നർമ്മദ. പിതൃക്കളേ, അഗ്നിഷ്വാത്തന്മാർ, ബർഹിഷത്തുകൾ, സൌമ്യന്മാർ, പിതൃക്കൾ, ആജ്യപന്മാർ, സാഗ്നികൾ, അനഗ്നികൾ എന്നിങ്ങനെ ഏഴായും പറയും. ആ ഏഴ് വകക്കാരും ദക്ഷ പ്രജാപതിയുടെ പുത്രിയായ സ്വധയെ വേട്ട്, വയുന, ധാരണി എന്നവരുടെ പിതാക്കളായി. വയുനയും ധരണിയും ജ്ഞാന വിജ്ഞാന പാരഗകളായി. വൈകൃതങ്ങളായ സൃഷ്ടി മൂന്നാണെന്നാണ് സാധാരണ പറയാറ്. ആ മൂന്നിനേയും മുകളിൽ പറഞ്ഞു. എന്നാൽ പത്താമത്തെ സൃഷ്ടിയുടെ ശേഷവും ബ്രഹ്മാവു കിടന്നു കൊണ്ട് സൃഷ്ടിയെക്കുറിച്ചു ചിന്തിച്ചുവെന്നും, അപ്പോൾ അഴിഞ്ഞ മുടിയിൽ നിന്നും പലതരം പാമ്പുകൾ ഉണ്ടായി എന്നും, ചിലേടങ്ങളിൽ കാണുന്നു. ഹരിപ്രസാദത്തെ മുൻനിറുത്തി അഭിവൃദ്ധിയെ തുടരേണ്ടതു് എങ്ങനെ എന്ന് ബ്രഹ്മാവു വീണ്ടും ചിന്തിക്കവേ, ബ്രഹ്മാവിന്റെ രൂപം രണ്ടായി വിഭക്തമായി. പുരുഷനും സ്ത്രീയുമായ രണ്ടു രൂപങ്ങളെ കണ്ട്, ദേവന്മാർ മുതലായവർ വിസ്മയിച്ചു കൊണ്ട്—കസ്യ അയം—ഇതു് ആരുടേതു് എന്നു പല പ്രാവശ്യം തമ്മിൽ പറഞ്ഞു. ആയതിനാൽ കായം എന്ന ശബ്ദവും അതിനു ശരീരം എന്നു അർത്ഥവും ഉണ്ടായി. സ്വയംഭുവിൽ നിന്നും ജനിച്ച പുരുഷനു സ്വായംഭുവൻ എന്ന നാമം സിദ്ധിച്ചു; സ്ത്രീയാകട്ടെ ഭാവിയിൽ ബഹു രൂപങ്ങളുടെ മാതാവാകുമെന്നുള്ളതിനാൽ ശതരൂപയായി. സ്വായംഭുവൻ ശതരൂപയെ വിവാഹം ചെയ്തു. സ്വായംഭുവമനു ചക്രവർത്തിയായി; ശതരൂപ ചക്രവർത്തിനി യായി. സ്വായംഭുവനു ശതരൂപയിൽ പ്രിയവ്രതൻ, ഉത്താനപാദൻ എന്ന രണ്ടു പുത്രന്മാരും ആകൂതി, ദേവഹൂതി, പ്രസൂതി എന്നു മൂന്നു പുത്രിമാരും പിറന്നു.

---

ഇവിടെവിവരിച്ച സൃഷ്ടിക്രമത്തെക്കുറിച്ച് ഒന്നു പറവാനുണ്ട്; ഓരോ ബ്രാഹ്മകല്പകങ്ങളിലും, പുത്തൻ പുത്തനായി സൃഷ്ടിനടക്കുന്ന കോടികോടിക്കല്പകങ്ങൾ കഴിഞ്ഞിട്ടുണ്ട്. എപ്പോഴും ക്രമം കേവലം ഒരുപോലെ ആയിരിക്കണമെന്നില്ല. ഗുണങ്ങളുടെ സംഘടന വിഘടനക്രമങ്ങൾ അനുസരിച്ച് പദാർത്ഥങ്ങൾ ഉണ്ടാകുമെന്നും, അവ നദികളിൽ ചുഴികൾപോലെ ക്രമംതെറ്റി കാണപ്പെടുമെന്നും, അർത്ഥമായി, ഭാഗവതത്തിന്റെ ചില പതിപ്പുകളിൽ, ഇങ്ങനെ ഒരു പദ്യം കാണുന്നു:—.

"ഗുണവ്യക്തിരിയ മേതസ്മിൻ മായയാവിതാ ഽധീശിതുഃ
ന പൌർവാപര്യ മിച്ഛന്തി നദ്യാം ഭ്രാമ്യത് ഭ്രമേരിവ."

# ഹൈന്ദവ ധർമ്മ സുധാകരം.

## ചരിത്രകാണ്ഡം.

---

### പ്രാക്തനകാലം.*

### സ്വായംഭുവന്റെ വംശം.

സ്വായംഭുവനും ശതരൂപയും ഒന്നാമത്തെ മ
നുഷ്യനും മാനുഷിയും ആണെന്നു് സങ്കല്പിച്ചു കൊ
ണ്ടാൽ, ഇതിനു പിറകെ വരുന്ന ചരിത്രം സുഗമമാകും.
എന്നാൽ സ്വായംഭുവന്റെയും ശതരൂപയുടെയും പു
ത്രികളെ കർദ്ദമൻ, ദക്ഷൻ, രുചി എന്ന ബ്രഹ്മപുത്രന്മാ
രും പൌത്രികളെ മരീചി മുതലായ ബ്രഹ്മപുത്രന്മാരും
വിവാഹം ചെയ്തു്, മാനുഷവംശം വർദ്ധിപ്പിച്ചിട്ടുണ്ടു്.
ആയതിനാൽ കർദ്ദമൻ മുതലായ സർവ്വബ്രഹ്മപുത്രന്മാരും
മാനുഷബന്ധമുള്ളവരോ, മനുഷ്യർ തന്നെയോ എന്നും,
വിചാരിക്കേണ്ടിയിരിക്കുന്നു. വാസ്തവം പറഞ്ഞാൽ ദേ
വന്മാരെയും മനുഷ്യന്മാരെയും കേവലം ഭിന്ന
ന്മാരായി സങ്കല്പിക്കുന്ന സാധാരണന്മാരുടെ
മനഃസ്ഥിതി പുരാണാനുസാരമല്ല. ഒരു ബ്ര
ഹ്മപുത്രനായ ദക്ഷന്റെയും സ്വായംഭുവന്റെ
പുത്രിയായ പ്രസൂതിയുടേയും പുത്രിയായ സതിയെയും
സതിയുടെ ജന്മാന്തരമായ പാർവ്വതിയെയും പരമശി
വൻ വിവാഹം ചെയ്യുകയും അവരിൽ നിന്നു്, ഗണപ
തി സുബ്രഹ്മണ്യൻ എന്ന പുത്രന്മാർ ജനിക്കുകയും ചെ
യ്തു. ഗണപതി മുതലായവർ ദേവന്മാരാണല്ലോ. വേ
റൊരു ബ്രഹ്മപുത്രനായ മരീചിയുടെ പുത്രനായ കശ്യ
പൻ, ബ്രഹ്മപുത്രനായ ദക്ഷന്റെ അനേകം
പുത്രിമാരിൽ പതിമൂന്നുപേരെ വിവാഹം ചെയ്യുക ഉണ്ടാ
യി. ആ ഭാര്യമാരിൽ ഒരുവളായ അദിതി, അദിതേയ
ന്മാരുടെ—ഇന്ദ്രൻ മുതലായവർ ഉൾപ്പെടുന്ന ദേവന്മാ
രുടെ—മാതാവായി. ദിതി, ദനു എന്ന ഭാര്യമാർ
ദൈത്യന്മാരുടെയും ദാനവന്മാരുടെയും മാതാക്കളായി.
വേറെ ചില ഭാര്യമാർ പക്ഷികൾ പാമ്പുകൾ മുതലാ

സ്വായംഭുവൻ

യവയുടെ മാതാക്കളായി. ഈ സംഗതികളെ ഒക്കെയും
വിവരമായി, ഇതിനു കീഴ് കാണാം. ഇവിടെ ഗ്രഹി
ക്കുവാനുള്ളതു്, സുരന്മാർ, നരന്മാർ, അസുരന്മാർ എ
ന്നവരൊക്കെയും കേവലം ഭിന്നന്മാരല്ല എന്നും, തമ്മിൽ
ബന്ധം ഉള്ളവരാണെന്നും, ആണു്. സ്വായംഭുവനും
ശതരൂപയും പ്രഥമ മനുഷ്യനും പ്രഥമമാനുഷിയും ആ
ണെന്നു ഗ്രഹിക്കുന്നതുകൊണ്ടു്, കീഴ്വരുന്ന ചരിത്രം
സുഗമമാകുന്നതാണു്. എന്നാൽ ദേവന്മാർ മുതലായവ
രുടെ ചരിത്രം ഇവരോടു യാതൊരു ബന്ധവുമില്ലാതെ
ഭിന്നമായി നിൽക്കുന്നു എന്നു ഗ്രഹിക്കരുതു്. മാത്സ്യ
പുരാണത്തിൽ ഇങ്ങനെ കാണുന്നു. ബ്രഹ്മാവു കാശ്മീ
രത്തിൽ എവിടെയോ മനുഷ്യനായി അവതരിച്ചു. അവ
താരമെടുത്ത ബ്രഹ്മാവു്, സ്വപ്രഭയ്ക്കു് ഹാനി തട്ടാതെ
തന്നെ ശതരൂപയെ സ്വശരീരത്തിൽ നിന്നു നിർമ്മിച്ചു.
സ്വായംഭുവൻശതരൂപയുടെ സൌന്ദര്യത്തെ അഭിനന്ദി
ച്ചു: ശതരൂപയെ കാമിച്ചു: എന്നാൽ സ്വശരീരാൽമാ
യ, ശതരൂപ, പുത്രിയാണെന്നുള്ളതിനാൽ ലജ്ജിതനാ
യി. പ്രേമത്തിനും ലജ്ജയ്ക്കും ഏകകാലത്തു് അധീന
നായ സ്വയംഭു ശതരൂപയെ തന്നെ നോക്കി നിന്നു.
ബ്രഹ്മാവിന്റെ ദൃഷ്ടിയിൽ നിന്നു മാറുന്നതിനായി ശത
രൂപ വേറൊരു വശത്തേക്കു നീങ്ങി. ആ വശത്തേക്കു
മുഖം തിരിക്കുവാൻ ധൈര്യമില്ലാഞ്ഞ ബ്രഹ്മാവിനു്, ആ
വശത്തു് ഒരു മുഖം മുളച്ചു: ശതരൂപ, വേറൊരു വശ
ത്തേക്കു, വേറൊരു വശത്തേക്കു്, ഇങ്ങനെ നാലുവശ
ങ്ങളിലേക്കും നീങ്ങുകയും, അതതു വശങ്ങളിൽ മുഖം മു
ളച്ചു ബ്രഹ്മാവു് ചതുർമ്മുഖനായി ഭവിക്കുകയും, ചെയ്തു.
ബ്രഹ്മാവിന്റെ മോഹം ശമിച്ചു. മോഹം ശമിച്ച സമ

---

* ഇവിടെ പ്രാക്തനകാലം എന്നതു്, സ്വായംഭുവൻ മുതൽ വൈവസ്വതൻ വരെയുള്ള മന്വന്തരങ്ങളെക്കുറിച്ചാകുന്നു.

ഏഷ സ്വായംഭുവഃ സർഗ്ഗോ യേനേദം പൂരിതം ജഗത്
പ്രാരാദ്ഭവേ ത്തു മുനേ കല്പേ പൂർവ്വം മന്വന്തരാധിപഃ. (വിഷ്ണുപുരാണം)

യം, ബ്രഹ്മാവിൽ നിന്ന് ഒരു പുരുഷൻ ഭവിച്ചു. ആ പുരുഷനാണ്, സ്വായംഭുവൻ. ഈ വിവരണത്തിൽ ബ്രഹ്മാവിനും സ്വായംഭുവനും ശതരൂപയ്ക്കും മാനുഷത്വം കാണുന്നതിനാൽ, ഭർത്താവും ഭാര്യയും ആയി പരിണമിച്ച സ്വായംഭുവനും ശതരൂപയും പ്രഥമ മനുഷ്യനും പ്രഥമ മാനുഷിയും ആണെന്നുള്ള സങ്കല്പത്തിന്, ഒരു ആധാരം ഉണ്ടായി.

സ്വായംഭുവനും ശതരൂപയും അഞ്ജലിബന്ധം ചെയ്തു നിന്ന് ബ്രഹ്മാവിനെ ഇങ്ങനെ പ്രാർത്ഥിച്ചു:—"അങ്ങ് ധന ദാതാവും സർവ്വ ഭൂതങ്ങളുടെ ഉല്പാദകനും തന്നെ. ഞങ്ങൾ അങ്ങേയ്ക്ക് സമർപ്പിക്കേണ്ടതായി യാതൊന്നും ഇല്ല. എന്നാൽ അങ്ങയെ ശുശ്രൂഷ ചെയ്യുക എന്നത് ഞങ്ങൾക്ക് ഒഴിച്ചു കൂടാത്തതാണല്ലോ. ഞങ്ങൾ എന്താണു ചെയ്യേണ്ടത്?" ബ്രഹ്മാവു പറഞ്ഞു:—"അങ്ങ് എനിക്കായി സ്വയം സമർപ്പിച്ചതിനാൽ ഞാൻ സംപ്രീതനായിരിക്കുന്നു. നിങ്ങൾക്കു സ്വസ്തി ഭവിക്കട്ടെ. പുത്രന്മാർ ഗുരുജനങ്ങളെ അനുസരിക്കണമെന്നല്ലാതെ മറ്റൊന്നും ചെയ്യേണ്ടതില്ല. അങ്ങ് എന്നെ അനുസരിച്ചു കഴിഞ്ഞിരിക്കുന്നു. അങ്ങ് അങ്ങയ്ക്കു തുല്യന്മാരായ സന്താനങ്ങളെ ശതരൂപയിൽ ജനിപ്പിക്കുക. ധർമ്മം അനുസരിച്ചു ഭൂമിയെ ശാസിക്കുക. യജ്ഞങ്ങളെ കൊണ്ടു പുരുഷോത്തമനെ പൂജിക്കുക: ഭോ സ്വായംഭുവ! അങ്ങു രാജാവാണ്. പ്രജാപരിപാലനം ചെയ്യുക: ഭഗവാൻ ഹൃഷീകേശൻ പ്രസാദിക്കും." സ്വായംഭുവൻ പറഞ്ഞു:—"പ്രഭോ പാപനാശന! അച്ഛന്റെ ആജ്ഞയെ ഞാൻ അനുവർത്തിച്ചു കൊള്ളാം. എന്നാൽ ഞാനും ജനിപ്പാനിരിക്കുന്ന പ്രജകളും വർദ്ധിക്കുന്നതിന് അങ്ങ് സ്ഥാനത്തെ കല്പിച്ചു തന്നാലും. സർവ്വപ്രാണികൾക്കും വാസ സ്ഥാനമായ ഭൂമിയാകട്ടെ, എങ്ങും നിറഞ്ഞു പരന്നു കിടക്കുന്ന വെള്ളങ്ങളിൽ മുങ്ങി കിടക്കുന്നു. ഭോ പ്രഭോ! ഭൂമിയെ ഉദ്ധരിക്കുന്നതിന് അങ്ങ് ഉത്സാഹിക്കേണമേ!"

ഭൂമി ജലത്തിൽ മുങ്ങി കിടക്കുന്നതിനുള്ള കാരണത്തെ സുഗ്രഹമാക്കുന്നതിനുള്ള പൂർവ്വകഥയെ ഇവിടെ സ്മരിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മകല്പത്തിന്റെ പ്രഭാതം മുതലുള്ള ചരിത്രത്തിന്റെ ആദിമരായി സ്വായംഭുവനെയും ശതരൂപയേയും നാം കാണുന്നു. പ്രഭാതത്തിനു മുമ്പുള്ള ബ്രാഹ്മ രാത്രിയിൽ നാശം കൂടാതെ ശേഷിച്ചിരിക്കുന്നതു പ്രാകൃത സൃഷ്ടിയിൽ പെട്ട ഇരുപത്തിനാലു തത്വങ്ങളും, ഇപ്പോഴത്തെ ബ്രഹ്മാവു പ്രഥമ പ്രഭാതത്തിൽ സൃഷ്ടിച്ചവയും അജ്ഞാനവൃത്തികൾ മുതൽ അക്ഷരങ്ങൾ വരെയുള്ള പ്രാകൃതവൈകൃതങ്ങളും, മാത്രമാണെന്ന് ഇവിടെ പ്രത്യേകം ഓർക്കണം. ഈ ഭാഗം മുൻഖണ്ഡികയിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. ദൈനംദിന സൃഷ്ടിയിൽ പെട്ട മൂന്നു ലോകങ്ങളും, അവയിൽപെട്ട യാവയും കഴിഞ്ഞ ബ്രാഹ്മ രാത്രിയിൽ പ്രളയ ജലങ്ങളിൽ മുങ്ങി കിടക്കുകയാണ്. ഇപ്പോൾ നടപ്പിലിരിക്കുന്ന കല്പത്തിൽ പതിനാലു മനുക്കൾ ഒരുവനു പിറകെ ഒരുവനായി അധികാരം ഭരിക്കേണ്ടതത്രേ. ഇപ്പോൾ ത്രിലോകങ്ങൾ നിൽക്കുന്നത് ഏഴാമനായ വൈവസ്വത മനുവിന്റെ അധികാരത്തിലാകുന്നു. ഇപ്പോഴത്തെ കല്പത്തിൽ ഇതിനുമുമ്പ് ആറു മനുക്കളുടെ കാലം കഴിഞ്ഞിട്ടുണ്ട്. അവരിൽ പ്രഥമനാണ് സ്വായംഭുവൻ, അല്ലെങ്കിൽ സ്വായംഭുവ മനു. പതിനാലു മനുക്കളിൽ പ്രഥമനായ സ്വായംഭുവമനു, ഭരണം ആരംഭിക്കേണ്ട സന്ദർഭത്തിൽ പ്രളയ ജലങ്ങളിൽ നിന്ന് ത്രിലോകങ്ങളെ ഉദ്ധരിക്കേണ്ടതാണെന്നു പ്രത്യക്ഷമായി. ഇപ്പോൾ നടപ്പിലിരിക്കുന്ന കല്പത്തിന്റെ തലേന്നു സന്ധ്യയിൽ ത്രിലോകങ്ങൾ വെള്ളങ്ങളിൽ താണത്, ഒരു പ്രത്യേകം കാരണത്തെ ആശ്രയിച്ചാണ്. ഓരോ കല്പത്തിന്റെയും അവസാനത്തിൽ ത്രിലോകങ്ങൾ ജലങ്ങളിൽ താഴേണ്ടത് ആവശ്യമത്രേ: എന്നാൽ അങ്ങനെ താഴുന്നത് ഓരോ കാരണങ്ങളെ ആശ്രയിച്ചായിരിക്കും. നടക്കേണ്ട കാര്യങ്ങളെ പ്രത്യേകമായ ഒരുമാധ്യസ്ഥ്യം മൂലം ഈശ്വരൻ വഹിച്ച് പോരുന്നു എന്നുള്ളതിന്, ഇതരമത ചരിത്രങ്ങളിൽനിന്നും ദൃഷ്ടാന്തം പറയാവുന്നതാണ്. കല്പാന്തപ്രളയം അല്ലെങ്കിൽ നൈമിത്തിക പ്രളയം നിമിത്തം ത്രിലോകങ്ങൾ ജലങ്ങളിൽ താഴേണ്ടതു തന്നെ. എന്നാൽ ഈ പ്രാവശ്യം ത്രിലോകങ്ങളെ ഹിരണ്യാക്ഷൻ എന്ന ദൈതേയൻ വെള്ളങ്ങളിൽ മുക്കുകയാണു ചെയ്തത്. ഹിരണ്യാക്ഷനെ വരാഹമായി അവതരിച്ച ഭഗവാൻ കൊന്നു. വരാഹം ത്രിലോകങ്ങളെ സ്ഥാനത്തു സ്ഥാപിച്ചു. സ്വായംഭുവൻ ബ്രഹ്മാവിനോടു ചെയ്ത അർത്ഥനം സാധിച്ചു. വരാഹം ത്രിലോക സ്ഥാപനം ചെയ്ത് ആരംഭിച്ച ഈ കല്പത്തിനു, വാരാഹകല്പം എന്ന് നാമമായി.

സ്വായംഭുവന് ശതരൂപയിൽ പ്രിയവ്രതൻ ഉത്താനപാദൻ എന്നു രണ്ടു പുത്രന്മാരും, ആകൂതി ദേ

സ്വായംഭുവനു പുത്രന്മാർ രണ്ടാണ്. ഉത്താനപാദൻ പ്രിയവ്രതൻ. ഇവർ സ്ഥാപിച്ച രാജവംശങ്ങൾ ആറു മനുക്കളുടെ കാലത്തോളം നിലനിന്നു. ആ മനുക്കളുടെ നാമങ്ങൾ സ്വായംഭുവൻ, സ്വാരോചിസ്സ്, ഉത്തമൻ, താമസൻ, രൈവതൻ, ചാക്ഷുഷൻ എന്നാണ്. അവരുടെ കാലം കഴിഞ്ഞ് വൈവസ്വതമന്വന്തരം വരും. ചാക്ഷുഷമന്വന്തരം കഴിയുമ്പോഴേക്കു ക്ഷീരാബ്ധി മഥനത്തിൽ മോഹിനി വരെയുള്ള അവതാരങ്ങൾ കഴിഞ്ഞു. നരസിംഹാവതാരം വൈവസ്വത മന്വന്തരത്തിലാണ്.

ഷഹൂതി പ്രസൂതി, എന്നു, മൂന്നു പുത്രിമാരും ഉണ്ടായി. ഉത്താനപാദൻ, സുനീതി, സുരുചി, എന്നവരേയും വിശ്വകർമ്മാവിന്റെ പുത്രിയായ ബർഹിഷ്മതിയേയും വിവാഹം ചെയ്തു. അകൂതിയെ ബ്രഹ്മാവിന്റെ പുത്രനായ രുചിപ്രജാപതി വിവാഹം ചെയ്തു; രുചി ബ്രഹ്മപുത്രൻ തന്നെ എങ്കിലും വിഷ്ണുവിന്റെ അംശം ഉള്ള ആളാണ്. ദേവഹൂതിയെ ബ്രഹ്മാവിന്റെ പുത്രനായ കർദ്ദമൻ വിവാഹം ചെയ്തു. കർദ്ദമൻ ശിവന്റെ അംശവും ഉള്ള ആളാണ്. പ്രസൂതിയെ ദക്ഷൻ വിവാഹം ചെയ്തു: ദക്ഷൻ ബ്രഹ്മപുത്രനാണെന്നു മാത്രമല്ല; വിഷ്ണുവിന്റെയോ ശിവന്റെയോ അംശം ഇല്ലാതെ കേവലം ബ്രഹ്മാംശമാണ്. ദക്ഷനും പ്രജാപതിയാണ്. ഉത്താനപാദന്റെയും പ്രിയവ്രതന്റെയും ആൺവഴിക്കുള്ള വംശപരമ്പര ചാക്ഷുഷമന്വന്തരത്തോടുകൂടെ അവസാനിക്കുന്നതാണ് എന്നു സാമാന്യേന പറയാം. അതുകഴിഞ്ഞ് അകൂതി, ദേവഹൂതി, പ്രസൂതി എന്നവരേയും അവരുടെ പുത്രിമാരെയും ബ്രഹ്മപുത്രന്മാർ വിവാഹം ചെയ്തു പ്രഭവിക്കുന്ന വിപുലമായ വംശങ്ങളെക്കുറിച്ച്, ഇതിനു കീഴ് വൈവസ്വത മന്വന്തര ചരിത്രത്തിൽ പ്രസ്താവമുള്ളതാണ് മനുസ്മൃതി നിർമ്മിച്ചത് സ്വായംഭുവമനുവാണ്.

## ബ്രഹ്മാവിന്റെ പുത്രനായ സ്വായംഭുവന്റെ വംശം.

### (൧) ഉത്താനപാദന്റെ വംശം.

സ്വായംഭുവന്റെ രണ്ടു പുത്രന്മാരിൽ വംശ വർദ്ധനം ഒന്നാമതായി ചെയ്തത്, ഇളയ പുത്രനായ ഉത്താനപാദനാണ്. ഉത്താനപാദൻ പ്രസിദ്ധനായ പ്രജാപരിപാലകനായി. ഉത്താന പാദന്റെ രാജ്യഭരണം സർവ്വപ്രകാരേണയും അനുഗ്രഹപ്രദമായിരുന്നു.

"എത്രയും ധന്യനായുള്ള മനുവിന്റെ
പുത്രനായിട്ടൊരു മന്നവനുണ്ടായി.
ഉത്താനപാദനെന്നിങ്ങനെ ദിക്കുകൾ
പത്തും പുകഴ്‌ന്നൊരു നാമമുടയവൻ,
ധാത്രീ വരോത്തമൻ ധാത്രി പരിത്രാണ-
മെത്രയും ചിത്രമായത്ര ചെയ്താൻ നല്ല
ക്ഷേത്രം പണിയിച്ചു പാത്രങ്ങൾ തീർപ്പിച്ചു
വട്ടത്തിലോരോ കുളങ്ങൾ കഴിപ്പിച്ചു
വെട്ടി പ്പിടിപ്പിച്ചു നാട്ടു വഴികളിൽ
നാട്ടുകല്ലിട്ടു നടയ്ക്കുവു വെപ്പിച്ചു
കാട്ടിലോരോവഴി വെട്ടിത്തെളിപ്പിച്ചു
ഊട്ടുവാനോരോരോ കൊട്ടിലും കല്പിച്ചു
പട്ടണം തോറും അങ്ങാടികൾ കെട്ടിച്ചു
ചെട്ടിത്തെരുവുകൾ പട്ടാണി വീടുകൾ
മുട്ടിപ്പുരകളും തട്ടാക്കുടികളും
നാട്ടിൽ പതിനെട്ടു കെട്ടുള്ള വീടുകൾ
കട്ടല്ലവനൊരു കോടി പണിയിച്ചു.
ചട്ടങ്ങളിങ്ങനെ കൂട്ടി ക്ഷിതിതലേ
ദുഷ്ടരെ ശിക്ഷിച്ചു ശിഷ്ടരെ പ്പാലിച്ചു
പുഷ്ടിയക്കാലത്തു പുഷ്ടമായുണ്ടായി.
അച്ചിങ്ങ പീച്ചിങ്ങ പാവയ്ക്ക കോവയ്ക്ക
കാച്ചിലെന്നിത്തരം കെട്ടിയെട്ടപ്പിച്ച്
കാഴ്ച വെച്ചമ്പൊടു തൃക്കാൽ വണങ്ങുന്നു
വിഴ്ചയെന്യേ ലോകവാസികളൊക്കെയും
മന്നവൻ തന്നുടെ മന്ദിരം തന്നുള്ളിൽ
കന്നിച്ചു കൂട്ടുന്നു പൊന്നും പണങ്ങളും
ചേണാന്ന ലക്ഷ്മീ വിലാസങ്ങളിങ്ങനെ
കാണുന്ന തേതും സഹിയാഞ്ഞു വിത്തേശ-
നൂണി ല്ലുറക്ക മില്ലെന്നല്ല മെല്ലവേ,
നാണിച്ചു കേണ ങ്ങൊളിച്ചു വാണീടുന്നു.
ഏണാക്ഷിമാരുടെ വക്ത്രങ്ങൾ കാൺകയാൽ
ഏണാങ്കനൊട്ടൊട്ടൊളിച്ചു നടക്കുന്നു.
കാണാതെ ജന്മം കഴിക്കേണമെന്നോർത്തു
താണു മേഘങ്ങളിൽ നൂണു നടക്കുന്നു."

ഉത്താനപാദൻ — ഉത്താനപാദനു് ഭാര്യമാർ സുനീതി, സുരുചി എന്നു രണ്ടുപേരായിരുന്നു. ഇളയവളായ സുരുചി, അതിസൌന്ദര്യം നിമിത്തം ഗർവ്വിഷ്ഠയായി. തന്നെക്കുറിച്ച് ഭർത്തൃപ്രീതി അധികമുണ്ടെന്ന് കണ്ടു് സുരുചി, സുനീതിയെ

---

ഉത്താനപാദൻ സ്വർഗ്ഗസ്ഥിതന്മാരുടെ വംശസ്ഥാപക നാണെന്നും പ്രിയവ്രതൻ ഭൂസ്ഥിതന്മാരുടെ വംശസ്ഥാപകനാണെ
ന്നും ചില വിമർശകന്മാർ പ്രസ്താവിക്കാറുണ്ട്. ഉത്താനപാദൻ എന്നാൽ പാദം മേലായവൻ എന്നാണ്. ഉത്താനപാദന്റെ പ്രഥമ പു
ത്രൻ ധ്രുവം നക്ഷത്രമാണ്. എന്നിങ്ങനെ പല സംഗതികളേയും അതുപോലെതന്നെ പ്രിയവ്രതൻ ജംബുദ്വീപത്തെ രഥചക്രാഘാതം
കൊണ്ട് ഏഴാക്കി ഖണ്ഡിച്ചു എന്ന വചനങ്ങളേയും പരാമർശിച്ചാണ് ഉത്താന പാദനെയും പ്രിയവ്രതനേയും സ്വർഗ്ഗത്തിലും ഭൂമിയിലും
സ്ഥാപിക്കുന്നത്. സ്വായംഭുവൻ ആദിമനാണെങ്കിൽ, ഉത്താനപാദൻ, പ്രിയവ്രതൻ എന്നവർ വിവാഹം ചെയ്ത സ്ത്രീകൾ ആരായിരു
ന്നെന്നു ചോദ്യം ഉണ്ടാകുന്നുണ്ട് ഈ രീതിക്കു സംശയങ്ങൾ ഇതിനു കീഴ് ചില നാമങ്ങളെ കുറിച്ച് ഉണ്ടാകാം. അപ്പോഴൊക്കെയും ഓ
ർക്കേണ്ടതു് സനകന്മാർ, കർദ്ദമൻ, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ, നാരദൻ, ധ
ർമ്മൻ, അധർമ്മൻ, നിർഋതി, സരസ്വതി, കാമൻ, അർവ്വാവ്, അഗ്നി, സ്ഥാണു, സ്വായംഭുവൻ ഇവരൊക്കെയും ബ്രഹ്മാവിന്റെ പുത്രന്മാ
രാകുന്നു എന്നും അവരിൽ മിക്കവരും, വംശവർദ്ധനം ചെയ്യുന്നുണ്ടെന്നും ആണ്: നൂതനമായി നാം കാണുന്ന സ്ത്രീ പുരുഷന്മാർ ഈ വം
ശങ്ങളിൽ ഒന്നിൽ പെട്ടവരാണ്. സുനീതിയും, സുരുചിയും ഏതു വംശങ്ങളിൽ പെട്ടവരാണെന്നു് ഒരേടവും കാണുന്നില്ല. ബർഹിഷ്മതി
വിശ്വകർമ്മാവിന്റെ പുത്രിയാണ്. വിശ്വകർമ്മാവ് ബ്രഹ്മാവിന്റെ പുത്രനായ ധർമ്മ പ്രജാപതിയുടെ പുത്രനായ വസുവിന്റെ പുത്രനത്രേ.
ഈ ഗ്രന്ഥ പരമ്പരയിൽ കാണുന്ന അനേക ശതം നാമങ്ങളിൽ മിക്കവയും സനക പ്രമുഖന്മാർ മുതൽ സർവ്വോ വരയ്ക്കുള്ള ഏതെങ്കിലും ഒരു
വന്റെ വംശത്തിൽ പെട്ടവയാണെന്നു് ഒരേടത്തല്ലെങ്കിൽ ഒരേടത്തു തെളിഞ്ഞു കാണും. മിക്ക നാമങ്ങളേയും ഏതെങ്കിലും ഒരു വംശപ്പ
ട്ടികയിൽ കാണാവുന്നതാണ്. സുനീതി, സുരുചി മുതലായവരെ പ്പോലെ വംശം തെളിയാത്ത ആളുകൾ വളരെ കുറവത്രേ.




വെറുത്തു തുടങ്ങി; നിന്ദിക്കുക സാധാരണമായി. സുരുചിയുടെ പുത്രനായ ബാലനും സുനീതിയുടെ പുത്രനായ ധ്രുവനെ കുറിച്ച്, അവജ്ഞ അധികമായി. രാജാവിന്റെ അന്തഃപുരത്തിൽ മഹാറാണിമാർ തങ്ങളിൽ കലഹമാണെന്നുള്ള വർത്തമാനം ചിലർ പറഞ്ഞ്, പലർ കേട്ട്; ചന്തകളിൽ പാട്ടായി.

> കേട്ടീലയോ നിങ്ങളുത്താന പാദന്റെ
> വീട്ടിലെ കോലാഹലങ്ങളിതൊന്നുമേ
> ജ്യേഷ്ഠത്തിയും അനുജത്തിയും തങ്ങളിൽ
> ചട്ടീ കലങ്ങളും കൂടെ പ്പകുത്തുപോൽ
> മുട്ടി ച്ചുമന്നുപോ ലുത്താന പാദനി-
> ജ്യേഷ്ഠകൾക്കൊട്ടു മടക്ക മില്ലായ്കയാൽ
> ഒട്ടുമേ സ്ത്രീകളെ വിശ്വസിക്കാൻ മേല
> ദുഷ്ടതയേറും അവർക്കെന്നു നിശ്ചയം.

ഇങ്ങനെ കഴിയവേ ഒരു സന്ദർഭത്തിൽ—സുരുചിയുടെ പുത്രൻ രാജാവിന്റെ മടിയിൽ ഇരിക്കുന്നതു കണ്ട്—ധ്രുവനും അങ്കാരോഹണം ആഗ്രഹിച്ചു, സമീപത്തു ചെന്നുനിന്നു. ധ്രുവന്റെ ആഗ്രഹം ഒരു ധിക്കാരമാണെന്നാണ് സുരുചി വ്യാഖ്യാനിച്ചത്. സുരുചി പറഞ്ഞു:—എട! നീ രാജാവിന്റെ മടിയിൽ കയറി ഇരിക്കണമെന്നു കരുതുന്നുവോ? എന്തെട! നീ എന്റെ മകനാണോ? നീ കുട്ടി, നിനക്കെന്തറിയാം. നിനക്കു രാജാങ്കത്തിൽ ഇരിക്കണമെങ്കിൽ—പോയി തപസ്സു ചെയ്യുക. എന്റെ വയറ്റിൽ പിറക്കുക, അപ്പോൾ നിനക്കു രാജാങ്കത്തിൽ ഇരിക്കാം.

ധ്രുവൻ.

> "വേണ്ടാ കുമാരകാ തായാട്ടു കാട്ടിയാൽ
> കൊണ്ടുപോ മെന്നുടെ തല്ലെന്നറിക നീ
> കണ്ട കുഞ്ഞുങ്ങൾക്കു വന്നു കരേറുവാ-
> നുണ്ടാക്കി വച്ചൊരു മൺകോല മല്ലെടോ
> പണ്ടാര മായുള്ള സിംഹാസനങ്ങളിൽ
> പണ്ടാരുമേ വന്നു കേറുമാറില്ല പോൽ
> ചെണ്ട കൊട്ടിപ്പാൻ വിരുതുള്ളവർ ചൊല്ലു-
> കൊണ്ടല്ലയോ വന്നു കേറി നീ ബാലക!
> കണ്ടാൽ പറവാൻ മടിയി ല്ലെനിക്കതി-
> ന്നിണ്ട ലുണ്ടായാൽ തരിമ്പും ഫലമില്ല.
> വേണ്ടാത്ത കാട്ടുന്ന കള്ള ക്കുഴിയന്റെ

കൊണ്ടുപോയ് നാടപ്പുറം കടത്തീടുവാൻ
പണ്ടാരമാം മുതൽ തിന്നു മുടിക്കുന്ന
ചണ്ടികൾ ക്കൊട്ടും മിടുക്കു മില്ലാതെയായ്
താന്തോന്നിയായ ത്തുടങ്ങു ന്നിവനോടു
എന്തെന്നു ചോദിപ്പാൻ രാജാവു മാളല്ല:
മന്നവൻ തന്റെ മടിയിൽ മടിക്കാതെ
വന്നു കരേറുവാൻ എന്തെടാ സംഗതി?
നിന്നുടെ തള്ളയും നീയും വരുന്നാകി-
ലിന്നു തന്നെ പുറത്താട്ടി യിറക്കുവൻ
ദുർഭഗ തന്റെ വയററിൽ പിറന്നുള്ളോ-
രർഭക നാകിയ നിന്നുടെ യോരോരോ
സൽഭാവ മിങ്ങനെ കാൺകയാ ലെന്നുള്ളി-
ലുത്ഭവിച്ചീടുന്നു കോപ മെന്നോർക്ക നീ.
അച്ഛനെ ത്തന്നെയും കൂട്ടാക്കയില്ല ഞാൻ
കൊച്ചു കുമാരനെ ന്നോക്കയുമില്ല നീ
അച്ഛൻ മടിയിൽ നിന്നിറങ്ങീടായ്കി-
ലച്ഛനാ ണിന്നു ഞാൻ തച്ചിറക്കീടുവൻ "

ചിററമ്മയുടെ വാക്കുകൾ കേട്ടു ധ്രുവന്റെ ഹൃദയം തകന്നു. ധ്രുവൻ അടിയേററ പാമ്പു പോലെ തല പൊക്കിപ്പിടിച്ചു സുരുചിയെ നോക്കി, സുരുചി കോപാവിഷ്ടയായി നില്ക്കുന്നു. അച്ഛനെ നോക്കി; ഉത്തമൻ മൗനത്തെ തുടരുന്നു. ധ്രുവൻ കരഞ്ഞുകൊണ്ട് അവിടെ നിന്ന് ഇറങ്ങി, ഓടി— സുനീതിയുടെ സമീപത്തു ചെന്നു് കരഞ്ഞു അമ്മ ചോദിച്ചു. തേങ്ങി കരഞ്ഞ മകൻ മറുപടി പറവാൻ ആളായില്ല. പരിചാരികകൾ പറഞ്ഞു്, സംഗതി ഗ്രഹിച്ച സമയം സുനീതി, വാടി വെന്ത വള്ളി പോലെ തല ചായ്ച്ചു; കരഞ്ഞു; പല പ്രകാരങ്ങളിൽ സുരുചി ദീർഘ കാലങ്ങളിൽ ചെയ്ത അപകൃത്യങ്ങളെ ഉള്ളി ലൊതുക്കിയിരുന്ന സുനീതിയുടെ കണ്ണുകളിൽ നിന്നു കണ്ണീർമഴ ഒഴുകി. സുനീതി പറഞ്ഞു:—"മകനേ ഇതിനു പ്രതിവിധി ഞാൻ കാണുന്നില്ല. രാജാവിന്റെ മടിയിൽ ഇരിക്കുവാൻ നീ യോഗ്യനല്ല. നീ എന്റെ വയററിൽ പിറന്നു; എന്റെ മുലപ്പാൽ കുടിച്ചു വളന്നു. ഞാൻ ഭാൎയ്യയാണെന്നുള്ള ബുദ്ധി രാജാവിനില്ല. ഞാൻ ദുർഭാഗ്യയാണ്. നീ ദുർഭാഗ്യനാണ്. സുരുചി പറഞ്ഞതു് സത്യമാണ്. അവൾ പറഞ്ഞതു പോലെ നീ ചെയ്യുക. അവളും നിനക്ക് അമ്മയല്ലയോ? നീ ഭഗവാനെ ആരാധിക്കുക. ബ്രഹ്മാവു തന്നെയും അത്യുൽകൃഷ്ടമായ സ്ഥാനത്തെ പ്രാപിച്ചതു്, ഭഗവൽ ഭക്തി ഒന്നു മാത്രം കൊണ്ടാണ്. നിന്റെ പിതാമഹനായ സ്വായംഭുവൻ ഏക മതിയോടെ ഭഗവാനെ ഭജിച്ചതു കൊണ്ടാണ്, ഇഹപരങ്ങളിൽ, സൎവ്വ സുഖങ്ങളേയും സമ്പാദിച്ചതു്. നിന്റെ ദുഃഖത്തിന് വേറെ ഉപശമം ഞാൻ കാണുന്നില്ല." അമ്മയുടെ ഉപദേശങ്ങളെ മകൻ ശിരസാവഹിച്ചു. ബാലനായ ധ്രുവൻ വനത്തിലേക്കു പുറപ്പെട്ടു. പ്രായത്തെ കവിഞ്ഞ പക്വതയുണ്ടായിരുന്ന ധ്രുവൻ, മുനിവൃത്തികളിൽ ഉദ്യുക്തനായി. ലോകത്തേയും ഗൃഹത്തേയും ആ ബാലൻ കേവലം വിസ്മരിച്ചു. രാത്രിയിൽ പാറപ്പുറത്തു കിടന്നുറങ്ങുകയും സൎവ്വദാ നിയമങ്ങൾ അനുസരിച്ച് അനുഷ്ഠാനങ്ങൾ ചെയ്ത് ഭഗവത് ചിന്തയിൽ കാലയാപനം ചെയ്യുകയും, ബാലനു പതിവായി. പ്രതാപ കാംക്ഷയാകട്ടേ ക്രൂരമൃഗങ്ങളുടെ സാന്നിധ്യ മാകട്ടേ ധ്രുവന്റെ മനസ്സിനെ അശ്ശേഷം വ്യാമോഹിപ്പിച്ചില്ല.

സുനീതി ധ്രുവനു ചെയ്ത ഉപദേശങ്ങളേയും ആ ഉപദേശങ്ങളനുസരിച്ച് സ്ഥിരനിഷ്ഠനായ ബാലന്റെ ജീവിത രീതിയേയും ഗ്രഹിച്ച നാരദൻ, വിസ്മയ വിവശനായി:—"എന്തു് അവമാനത്തെ സഹിയാത്ത ക്ഷത്രിയ തേജസ്സ് ഇത്ര ഉജ്വലമോ? കേവലം ബാലനായ ഇവൻ പിതാവിന്റെ സപത്നിയുടെ വാക്കിനെ എത്ര ശക്തിയായി ഉള്ളിൽ സംഗ്രഹിച്ചിരിക്കുന്നു." ഒരു ദിവസം ഒരു വലിയ പ്രഭ ആകാശത്തു നിന്നു ഇറങ്ങി വരുന്നതു്, ധ്രുവൻ കണ്ടു. അത്ഭുതമായ ആ പ്രകാശം അടുത്തടുത്തു വരുന്നതു് കണ്ട സമയം, ധ്രുവൻ ചിന്താശതങ്ങൾക്ക് അധീനനായി.

ശാരദചന്ദ്ര നുദിച്ചു പൊങ്ങുന്നിതോ
ക്ഷീരാബ്ധി താനേ യുയൎന്നു കാണുന്നിതോ
ഐരാവതം വന്നിറങ്ങി ത്തുടന്നിതോ
ഹാരങ്ങൾ കോരി ചൊരിഞ്ഞു തുടങ്ങിതോ
ചാരു ഗംഗാജലം താനേ വരുന്നിതോ
താരങ്ങ ളെല്ലാം പൊഴിഞ്ഞു കാണുന്നിതോ

വീണാനാദവും ശ്രീനാരായണ നാമോച്ചാരണവും സമീപത്തുതന്നെ കേട്ടുതുടങ്ങി.

ശ്രീരാമ! ഗോവിന്ദ! ഗോപാല! വൈകുണ്ഠ!
നാരായണ! കൃഷ്ണ! വിഷ്ണോ! മുരാന്തക
കാരുണ്യ വാരിധേ! ശൌരേ! ജനാർദ്ദന!

എന്ന ഭക്തിഗീതങ്ങളോടു കൂടെ നാരദൻ ധ്രുവനു പ്രത്യക്ഷനായി. നാരദൻ പറഞ്ഞു:—

എന്തെടാ ബാലക! ഘോരമാ യുള്ളൊരു
കാന്താര മണ്ഡലം തന്നിൽ നടക്കുന്നു.
ബന്ധുക്ക ളാരും നിനക്കില്ലയോ ഹന്ത
സന്താപ കാരണം ചൊല്ലുക മെല്ലവേ
ദന്തി ശാർദ്ദൂലങ്ങ ളന്തികേ കാൺകയാൽ
അന്തരംഗേ ഭയ മില്ലയോ ചൊല്ലു നീ
നിൻതാത നാരെടോ നിൻതായു മാരെടോ
സന്തോഷ മോടതും ചൊല്ലുക മെല്ലവേ
കുന്നും മലകളും കാടും കുഴികളും
കൊന്നു തിന്നീടും മൃഗങ്ങൾ സൎപ്പങ്ങൾ
കുന്നിച്ചു കൂടുന്ന കാടുകൾ പണ്ടു നീ
കണ്ടറിഞ്ഞിട്ടു മില്ലല്ലോ കുമാരക!

ധ്രുവൻ പറഞ്ഞു:—

ഉത്താന പാദന്റെ പുത്രനാകുന്നു ഞാൻ
ഉത്തമ കീൎത്തേ ധ്രുവനെന്നു നാമവും
ഉത്തമയാകും സുനീതി യെ ന്മാതാവ്
സത്യമെല്ലാ മുണൎത്തിക്കാം മഹാമുനേ
നിത്യം സുരുചി മാതാവി ന്നടിയന്റെ
വൃത്തികൾ ചേൎച്ചയില്ലെന്നു വരികയാൽ

ഉത്താന പാദനാ മച്ഛനു സങ്കടം
ചിത്തത്തി ലുണ്ടാകരു തെന്നു കല്പിച്ചു
നാടും നഗരിയു മെല്ലാം ഉപേക്ഷിച്ചു
കാട്ടു വാഴുന്നു ഞാൻ ഇങ്ങനെ സംഗതി
കൈടഭ വൈരി തൻ കാരുണ്യ മുണ്ടെങ്കിൽ
ആട ലില്ലതു മേ കാടും നഗരമാം.

നാരദൻ പറഞ്ഞു:—ധ്രുവ! നീ ഒരു കുട്ടിയല്ലയോ? കളിക്കോപ്പുകൾ കൊണ്ടു നടന്നു കളിക്കുവാനുള്ള ബാലനായ നീ, സുരുചിയുടെ വാക്കുകളെ ഇത്ര കാൎയ്യമായിക്കരുതി പ്രവൎത്തിക്കുന്നത് എന്തുകൊണ്ട്? എന്നു മാത്രമല്ല ഓരോരുവനും ലഭിക്കുന്ന മാനത്തിനും അവമാനത്തിനും ഹേതുഭൂതന്മാർ അന്യന്മാരല്ല; അവരവർ തന്നെയാകുന്നു. ഓരോരുവൻ അനുഭവിക്കുന്നത് അവനവന്റെ പൂൎവ്വ കൎമ്മഫലം തന്നെ. നിന്റെ മാതാവു നിനക്കു ചെയ്ത ഉപദേശം വലിയതു തന്നെ. പക്ഷേ ഭഗവൽ സേവനം നിമിത്തം കാൎയ്യം സാധിക്കുക എന്നതു വളരെ വിഷമമാണ്. സൎവ്വ സംഗ പരിത്യാഗം ചെയ്ത യോഗികൾ—കഠിന വ്രതങ്ങളെക്കൊണ്ട് ഭഗവാനെ അന്വേഷിക്കുന്നു: പല ജന്മങ്ങൾ കൊണ്ടുതന്നെ അവർ പ്രാപ്യസ്ഥാനത്തെ പ്രാപിക്കുന്നില്ല. അതിനാൽ, കുഞ്ഞേ! നീ മടങ്ങിപ്പോകുക തന്നെ. ഐശ്വൎയ്യത്തിനു കാലമാവുമ്പോൾ, അതു വന്നു കൊള്ളും. വരുന്നതൊക്കെയും നാം അനുഭവിക്കേണ്ടവരാണ്. സുഖവും ദുഃഖവും പൂൎവ്വകൎമ്മം അനുസരിച്ചു വരുന്നതാകയാൽ അതിനെക്കുറിച്ച് ക്ലേശിക്കുവാനില്ല:" ധ്രുവൻ പറഞ്ഞു:—"ശാന്തിയെക്കുറിച്ച് അങ്ങു ചെയ്യുന്ന ഉപദേശത്തെ എന്നെപ്പോലെയുള്ള സാധാരണന്മാർ എങ്ങനെ വഹിക്കും? ഞങ്ങളൊക്കെയും സുഖം വരുമ്പോൾ സന്തോഷിക്കയും ദുഃഖം വരുമ്പോൾ സങ്കടപ്പെടുകയും ചെയ്യുന്ന സ്വഭാവം ഉള്ളവരാകുന്നു. പ്രഭോ! ഞാൻ ക്ഷത്രിയനല്ലയോ? ക്ഷത്രിയമായ എന്റെ തേജസ്സ് എങ്ങനെ വിനീതമാകും? മഹർഷേ! സുരുചി അമ്മയുടെ ദുർവാക്കുകൾ കൊണ്ട് മുറിഞ്ഞിരിക്കുന്ന എന്റെ ഹൃദയത്തിൽ—അങ്ങു ചെയ്ത ഉപദേശം ഉറച്ചുനില്ക്കുന്നില്ല. ഭോ ബ്രഹ്മജ്ഞ! എന്റെ പിതാമഹനായ സ്വായംഭുവനാകട്ടേ, മററ് ആരെങ്കിലുമാകട്ടേ, പ്രാപിച്ചിട്ടില്ലാത്ത ത്രിഭുവന വിശിഷ്ടമായ സ്ഥാനത്തെ പ്രാപിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. അങ്ങ് അറിവുള്ള വഴി എനിക്ക് ഉപദേശിച്ചു തരുമോ? ഭഗവൻ! അങ്ങ് ബ്രഹ്മപുത്രനല്ലയോ? ഭൂമിക്കു സൂൎയ്യനല്ലയോ? അങ്ങ് എന്നെ ബ്രഹ്മജ്ഞാനം കൊണ്ട് പ്രകാശിപ്പിക്കുമോ?!!" നാരദൻ പ്രസാദിച്ചു:—"മകനേ! ധ്രുവ! അങ്ങയുടെ മാതാവു അങ്ങയ്ക്കു ഉപദേശിച്ചുതന്ന മാൎഗ്ഗം തന്നെ ശരിയായ മാൎഗ്ഗം. അങ്ങ് ആ വഴിക്കു നടക്കുക; വാസുദേവനെ ഭജിക്കുക, പല ഐശ്വൎയ്യങ്ങളും കൈവരും. ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്ന നാലിൽ ഏതുതന്നെ സമ്പാദിക്കുന്നതിനും തെററു വരാത്തതും ഉത്തമമായതും ആയ മാൎഗ്ഗം, ഹരിപാദസേവനം തന്നെ! വത്സ! അങ്ങയ്ക്കു മംഗളം ഭവിക്കട്ടേ. അങ്ങ് പരിശുദ്ധമായ യമുനയുടെ തീരത്തേക്കു പോകുക. അവിടെയുള്ള മധുവനം എന്ന കാട്ട് ഹരിയുടെ നിത്യസാന്നിധ്യം ഉള്ളതാകുന്നു. അവിടെ അങ്ങ് വിധിപ്രകാരം മൂന്നു സന്ധ്യകളിലും സ്നാനം ചെയ്ത്—ഹിതമായ ആസനത്തെ സ്വീകരിച്ച്,- പൂരകം, രേചകം, കുംഭകം എന്നു മൂന്നു വിധമായ പ്രാണായാമം ചെയ്ത്—പ്രാണൻ, ഇന്ദ്രിയങ്ങൾ; മനസ്സ്, ഇവയുടെ ചാഞ്ചല്യത്തെ ജയിച്ച്,-ഉറച്ച മനസ്സുകൊണ്ട് പരമനായ ഹരിയെ ധ്യാനിക്കുക. മകനെ നീ—ഹരിയെ ധ്യാനിക്കണം. അനുഗ്രഹിക്കുവാനായി മുഖം തെളിഞ്ഞവൻ—പ്രസാദിച്ചു നില്ക്കുന്ന കണ്ണുകളുള്ളവൻ—സു

---

പ്രസാദാ ഭിമുഖം ശശ്വത് പ്രസന്ന വദനേക്ഷണം
സുനാസം സുഭ്രുവം ചാരു കപോലം സുരസുന്ദരം

തരുണം രമണീയാംഗം അരുണോഷ്ഠേക്ഷണാധരം
പ്രണതാ ശ്രയണം നൃമ്ണം ശരണ്യം കരുണാൎണ്ണവം

ശ്രീവത്സാങ്കം ഘനശ്യാമം പുരുഷം വനമാലിനം
ശംഖചക്ര ഗദാപത്മൈഃ അഭിവ്യക്ത ചതുർഭുജം

കിരീടിനം കുണ്ഡലിനം കേയൂര വലയാന്വിതം
കൌസ്തുഭാ ഭരണ ഗ്രീവം പീത കൌശേയ വാസസം

കാഞ്ചീ കലാപ പൎയ്യസ്തം ലസത് കാഞ്ചന നൂപുരം
ദർശനീയതമം ശാന്തം മനോ നയന വൎദ്ധനം

പദ്ഭ്യാം നഖമണി ശ്രേണ്യാം വിലസത്ഭ്യാം സമൎച്ചതാം
ഹൃത് പത്മ കൎണ്ണികാധിഷ്ണ്യം ആക്രമ്യാ ത്മന്യവസ്ഥിതം

സ്മയമാനം അഭിധ്യായേത് സാനുരാഗാ വലോകനം
നിയതേ നൈക ഭൂതേന മനസാ വരദർഷഭം.

നാസൻ—സുഭ്രുവൻ—ലോല കപോലൻ—സുരസുന്ദരൻ—തരുണൻ—രമണീയാംഗൻ—ചുവന്ന ചുണ്ടുകളും കണ്ണുകളും ഉള്ളവൻ—പ്രണതന്മാൎക്ക് സഹായകൻ—സുഖങ്ങളുടെ ദാതാവു—ശരണ്യൻ—കരുണാപൂൎണ്ണൻ ശ്രീവത്സം എന്ന മറു മാറത്തുള്ളവൻ—മേഘശ്യാമൻ വനമാല ധരിച്ചവൻ—ശംഖം, ചക്രം, ഗദ, പങ്കജം എന്നവ വിളങ്ങുന്ന ചതുർഭുജൻ—മഞ്ഞപ്പട്ടുടുത്തു് പാദസരം, അരഞ്ഞാൺ, കേയൂരം, വലയം, കുണ്ഡലം കിരീടം എന്നവ ധരിച്ചവൻ—ശാന്തൻ—നഖങ്ങളാകുന്ന രത്നങ്ങളെ കൊണ്ടു വിളങ്ങുന്ന കാലുകളോടുകൂടെ മനുഷ്യ ഹൃദയമാകുന്ന താമരയുടെ കൎണ്ണികയുടെ മനസ്സിനും നയനങ്ങൾക്കും ആനന്ദം തന്നുകൊണ്ടു് ഇരുന്നു്, പുഞ്ചിരിയിട്ടു്, അനുരാഗപൂൎവ്വം നോക്കുന്ന ദർശനീയനായ പുരുഷൻ—ആയ നാരായണനെ ഏകാഗ്രവും ഉറച്ചതും ആയ മനസ്സുകൊണ്ടു്, മകനെ! നീ ധ്യാനിക്കണം. ഇങ്ങനെ മംഗളമായ ഭഗവദ്രൂപത്തെ ധ്യാനിക്കുന്നവന്റെ മനസ്സ്—പരമാനന്ദത്തെ പ്രാപിച്ചു് ആ രൂപത്തെ തന്നെ തുടരെ ധ്യാനിച്ചുകൊള്ളും. അതിനെയാണു് സമാധി എന്നു പറയുന്നതു്. ഹേ രാജകുമാര! പരമവും ഗുഹ്യവും ജപ്യവും ആയ മന്ത്രവും ഞാൻ അങ്ങയ്ക്കു ഉപദേശിക്കുന്നു. അതു് "ഓം നമോ ഭഗവതേ വാസുദേവായ" എന്നാണു്. ഈ മന്ത്രത്തെ ഏഴ് ദിവസം ജപിക്കുന്ന ഭക്തൻ ആകാശത്തു സഞ്ചരിക്കുന്ന ദേവന്മാരെ കാണുവാൻ പ്രാപ്തനാകും. ഹേ ബുധ! ജപത്തോടുകൂടിയുള്ള പൂജയ്ക്കു് ദേശവും കാലവും അനുസരിച്ചു് പല പദാർത്ഥങ്ങളും ആവശ്യമാണു്. ശുദ്ധജലം, മാലകൾ, ഫലങ്ങൾ, മൂലങ്ങൾ, ദൂൎവ്വാദളം, ഭൂർജ്ജപത്രം, ഭഗവാനു പ്രിയമായ തുളസി, എന്നവ പൂജയ്ക്കു് അത്യാവശ്യമാണു്. ഭൂമിയിൽ—ജലത്തിൽ, മരം, കല്ലു്, ലോഹം എന്നിങ്ങനെ ഏതെങ്കിലും ഒരു ദ്രവ്യത്തിൽ പണുത ബിംബത്തെയാണു്—പൂജ ചെയ്യേണ്ടതു്: ഇപ്പറഞ്ഞതൊക്കെയും പൂജയുടെ ബഹിരംഗങ്ങളത്രെ. പൂജ ചെയ്യുന്നവനാകട്ടെ—മനസ്സിനെ അടക്കണം; മനനം ചെയ്യുന്നവനായിരിക്കണം. ശാന്തനും വാക്കിനെ അടക്കിയവനും വന്യ പദാൎത്ഥങ്ങളെ അല്പമായി ഭുജിക്കുന്നവനും ആയിരിക്കണം. ഭഗവാന്റെ അവതാരങ്ങളിൽ മനസ്സിനു രുചിച്ച വ്യാപാരങ്ങളെ ധ്യാനിക്കണം. ജലം, മാല, മുതലായവയിൽ ഓരോന്നുകൊണ്ടും ഉള്ള പൂജ നടക്കുമ്പോൾ "ഓം നമോ ഭഗവതേ വാസുദേവായ" എന്ന മന്ത്രം ജപിച്ചുകൊള്ളണം. ധ്യാനമായ മനഃപൂജ, ജപമായ വാക്പൂജ, ജലം മുതലായവകൊണ്ടുള്ള കൎമ്മപൂജ—എന്നിവ മൂന്നും ആവശ്യമാണു്. ഇങ്ങനെ മനസ്സ്, വാക്കു്, കൎമ്മം എന്നിവകൊണ്ടു് സേവിക്കപ്പെടുന്ന ഭഗവാൻ, ഭക്തന്മാൎക്ക് അനുഗ്രഹിക്കുന്നവയെ ദാനംചെയ്യും. സകാമന്മാരായ ഉപാസകന്മാർ ധൎമ്മം, അൎത്ഥം, കാമം, എന്നിവയിൽ ആഗ്രഹിക്കുന്നതിനെ, ഭഗവാൻ ദാനംചെയ്യും. നേരേ മറിച്ചു് ഇന്ദ്രിയങ്ങൾക്കു് വിഷയമായ ഭോഗങ്ങളേ കുറിച്ചു് വിരക്തനായി—സൎവ്വകാമങ്ങളേയും ഉപേക്ഷിച്ചു്—പ്രേമം ഒന്നുമാത്രം പ്രമാണമാക്കി ഭഗവത് സേവ ചെയ്യുന്നവർ, മുക്തിയെ പ്രാപിക്കും." നാരദൻ അപ്രത്യക്ഷനായി.

നാരദൻ ഉത്താനപാദരാജാവിന്റെ കൊട്ടാരത്തിൽ ചെന്നു: സൽകൃതനായി; ആസനസ്ഥനായി. നാരദൻ പറഞ്ഞു:—"ഹേ രാജാവേ! അങ്ങയുടെ മുഖം വാടിയിരിക്കുന്നതു് എന്തുകൊണ്ടു്? അങ്ങു് ചിന്താധീനനായി കാണുന്നു. അങ്ങയ്ക്കു് ധൎമ്മമോ, അൎത്ഥമോ, കാമമോ, നഷ്ടമായിരിക്കുന്നുവോ?" രാജാവു പറഞ്ഞു:—"ഹേ സൎവ്വജ്ഞ! നാരദ! അങ്ങു് അറിയാത്തതായി യാതൊന്നും ഇല്ല. എങ്കിലും ഞാൻ പറയാം. അഞ്ചു വയസ്സു മാത്രം പ്രായമായ എന്റെ മകനെ, സ്ത്രീജിതനായ ഞാൻ—കഷ്ടം! വനത്തിലേക്കു പറഞ്ഞയച്ചു കളഞ്ഞു. ആ കുട്ടി ഒരു ബുദ്ധിമാനും മഹാനും ആയിരുന്നു—അഹോ! എന്റെ മകൻ വിശന്നുതളൎന്നു്—വാടിവരണ്ടു്—കാട്ടുതെണ്ടിനടന്നു്—വല്ല ചെന്നായ്ക്കും ഇരയാകും; കുഞ്ഞു് എന്റെ മടിയിൽ ഇരിക്കണമെന്നു് ആഗ്രഹിക്കമാത്രം ചെയ്ത അപരാധത്തിനു്—ആ കുമാരനെ—സ്ത്രീജിതനായ ഞാൻ, വനങ്ങളിലേക്കു അയച്ചു. എന്റെ ദുഷ്ടത എത്ര അധികം?" നാരദൻ പറഞ്ഞു:—"അല്ലയോ രാജാവേ! ആ കുട്ടിയുടെ പ്രഭാവത്തെ അറിയാതെ കണ്ടു്—അങ്ങു്, ക്ലേശപ്പെടുകയാണു്. ഈശ്വരൻ രക്ഷിക്കുന്ന ആ കുട്ടി ലോകത്തു പ്രസിദ്ധനാകും. ലോക പാലകന്മാൎക്കു തന്നെയും ദുഷ്കരമായ കൎമ്മങ്ങളെ ചെയ്തു്, അങ്ങയുടെ കീൎത്തിയെ വർദ്ധിപ്പിച്ചുകൊണ്ടു്—പ്രഭുവായ മകൻ തിരികെ വരും." നാരദൻ അപ്രത്യക്ഷനായി. പുത്രൻ എവിടെയാണെന്നു് അറിയായ്കനിമിത്തം അന്വേഷിക്കുന്നതിനു തന്നെയും മാൎഗ്ഗം കാണായ്കയാൽ അധികം സന്തപ്തനായിരുന്ന രാജാവിനു്—നാരദന്റെ വാക്കുകൾ സ്വല്പം ആശ്വാസകാരണമായി.

ധ്രുവൻ മധുവനത്തെ പ്രാപിച്ചു: യമുനയിൽ സ്നാനംചെയ്തു; ചെന്ന ദിവസം പകലും രാത്രിയും ഉപവസിച്ചു. പിറേറന്നു മുതൽ കഠിനമായ തപസ്സിനെ ആചരിച്ചു. ആ വ്രതനിഷ്ഠൻ ഒന്നാമത്തെ മാസത്തിൽ മുമ്മൂന്നു ദിവസം കൂടുന്ന സന്ധ്യാസമയത്തു് ദേഹത്തിന്റെ നിലനില്പിനു് ആവശ്യമായ അളവിൽമാത്രം—ബ്ളാങ്കായ്, ലന്തപ്പഴം എന്നിവ ഭക്ഷിച്ചു; രണ്ടാമത്തെ മാസത്തിൽ ആറാറുദിവസം കൂടുമ്പോൾ ഒരിക്കൽ ഉണങ്ങിയ ഇലകളും പുല്ലുകളുംതിന്നു്—ഹിംസയെ ഒഴിഞ്ഞുനിന്നു്, ഈശ്വര പൂജ ചെയ്തു: മൂന്നാം മാസത്തിൽ

ശരീരവ്യാപാരം ചെയ്യുവാൻ അശക്തനായി: ഒമ്പതാം ദിവസങ്ങളിൽ ജലപാനം മാത്രം ചെയ്തുകൊണ്ട്—സമാധിയിൽ ദിവസങ്ങളെ പോക്കി: നാലാം മാസത്തിൽ പന്ത്രണ്ടാം ദിവസങ്ങളിൽ വായുവിനെ ഭക്ഷിച്ച്—ശരീരത്തെ വഹിച്ചു: അഞ്ചാം മാസത്തിൽ ശ്വാസത്തെ വെളിയിൽ വിടാതെ കുംഭകം എന്ന പ്രാണായാമം ചെയ്തുകൊണ്ട്, ഒററക്കാൽ മാത്രം നിലത്ത് ഊന്നി, ഇളകാത്ത കുററിപോലെ നിന്ന്, പ്രത്യാഹാരംമൂലം സകലത്തിൽനിന്നും മനസ്സിനെ നിവർത്തിപ്പിച്ച്, യാതൊന്നിനേയും കാണാതേയും, ഭഗവദ്രൂപത്തെ മാത്രം കണ്ടും, സമാധി തുടന്നു. മഹത്തത്വം മുതലായവയുടെ തന്നെയും ആധാരവും സർവ്വചരാചരങ്ങളിലും വ്യാപിച്ച് ചൈതന്യമായിനില്ക്കുന്നതും ആയ അക്ഷരപരബ്രഹ്മത്തെ ധ്രുവൻ സ്വഹൃദയത്തിൽ വലിച്ചൊതുക്കിയ സമയം, മൂന്നുലോകങ്ങളും വിറച്ചുതുടങ്ങി. അക്ഷരപരബ്രഹ്മം ഉള്ളിലൊതുങ്ങിയ ധ്രുവൻ, ഒററക്കാൽ ചവുട്ടിയ സ്ഥാനത്ത് ഭൂമി താണു തുടങ്ങി. ആന കയറിയ വള്ളം, ചവുട്ട അനുസരിച്ച് ഇടത്തും വലത്തും മറിയുന്നതുപോലെ—ധ്രുവൻ നിന്ന ഭൂമി ഭാരം വഹിക്കുവാൻ വഹിയാത്തതായി. സർവ്വചരാചരങ്ങളുടേയും പ്രാണരൂപമായ അക്ഷരപരബ്രഹ്മത്തെ, സ്വന്തം നാസികയിൽ ധ്രുവൻ നിരോധിച്ചു നിർത്തിയതിനാൽ—സർവ്വലോകപാലകന്മാരും ശ്വാസോച്ഛ്വാസം ചെയ്യുവാൻ കഴിയാത്തവരായി.

"ഘോരമായുള്ളൊരു നിഷ്ഠയുറച്ചപ്പോ-
ളീരേഴ ലോകവും ഒന്നു ഭയപ്പെട്ടു
മാരുത സഞ്ചാരമെല്ലാ മടങ്ങുക-
കാരണം ദാരുണമായ ദശാന്തരേ
കൊത്തിച്ചമച്ച മരപ്പാവകൾ പോലെ
മർത്ത്യ ജനങ്ങൾക്കിളക്ക മില്ലാതെയായ്
ഉണ്ടിരിക്കുന്നവൻ വായും തുറന്നങ്ങു
മിണ്ടാതിരുന്നാ നരുളയും കൈക്കൊണ്ട്,
മുണ്ടുടുക്കുന്നവൻ രണ്ടു കരംകൊണ്ടു
മുണ്ടും ഞൊറിഞ്ഞു പിടിച്ചു നിന്നീടുന്നു
മുങ്ങി ക്കിടക്കുന്നു വെള്ളത്തിലും ചിലർ
പൊങ്ങുന്നതിൻ മുമ്പു വായു ശമിക്കയാൽ
എണ്ണ തേയ്ക്കുന്നവ രപ്പാടിരിക്കുന്നു
കണ്ണെഴുതുന്നവ രങ്ങനെ പാർക്കുന്നു
കഞ്ഞി കോരിക്കുടിപ്പാൻ തുടങ്ങുന്നവൻ
മുഞ്ഞിയും താഴ്ത്തീ ട്ടനങ്ങാതിരിക്കുന്നു,
പാട്ടു പാടുന്നവർ കൈയും ചെവിക്കൽ വ-
ച്ചൊട്ടു വായും പിളർന്നങ്ങനെ നിൽക്കുന്നു.
എത്രയും വിസ്മയം സർവ്വ ജനങ്ങളും
ചിത്ര മെഴുതിയ പോലെ കാണായ്വന്നു
വിപ്ര ജനത്തിന്റെ വേദവും ജ്ഞാനവും
ക്ഷിപ്രം നശിച്ചിതു കീർത്തിയും പൂർത്തിയും
ഇഷ്ടി യില്ലാഞ്ഞിട്ടു ദേവകൾ ക്കൊക്കെയും
തുഷ്ടി യില്ലാതെയായ് അഷ്ടി യില്ലാതെയായ്
പുഷ്ടി യില്ലാതെയായ്, വൃഷ്ടി യില്ലാതെയായ്
കഷ്ട മിതെല്ലാം പറഞ്ഞാ ലൊടുങ്ങുമോ?

ഇന്ദ്രൻ മുതലായ ദേവന്മാർ വിഷ്ണുവിനെ അഭയം പ്രാപിച്ച് പറഞ്ഞു:—"ഭോ ഭഗവൻ! ചരവും അചരവും ആയ സകല പ്രാണി സമൂഹത്തിനും ഏകകാലത്ത് ഇങ്ങനെ പ്രാണനിരോധം ഉണ്ടാകുന്നതു എന്ത്? ഇങ്ങനെ മുമ്പിൽ സംഭവിച്ചതായി ഞങ്ങൾക്ക് അറിവില്ല. ഭഗവാൻ തന്നെ ഞങ്ങൾക്ക് രക്ഷ നൽകണം." വിഷ്ണു പറഞ്ഞു:—"നിങ്ങൾ ഭയപ്പെടേണ്ട, സ്വസ്ഥാനങ്ങളിലേക്ക പോകുകതന്നെ; ഉത്താനപാദന്റെ പുത്രനായ ധ്രുവൻ എന്നിൽ യോജിച്ച മനസ്സോടു കൂടെ സമാധിയിൽ വർത്തിക്കുന്നതിനാൽ, ഇങ്ങനെ പ്രാണ നിരോധം ഉണ്ടായതാണ്. ദുരതിക്രമമായ തപസ്സിൽ നിന്ന് ബാലകനെ ഞാൻ നിവർത്തിപ്പിച്ചുകൊള്ളാം." സന്തുഷ്ടന്മാരായ ഇന്ദ്രപ്രമുഖന്മാർ സ്വസ്ഥാനങ്ങളിലേക്ക നീങ്ങി.

വിഷ്ണു ഗരുഡന്റെ പുറത്ത് മധുവനത്തിൽ ധ്രുവന്റെ മുമ്പിൽ പ്രത്യക്ഷനായി. യോഗം നിമിത്തം കഠിനമായ ബുദ്ധിയെ പ്രാപിച്ച ധ്രുവൻ, ഹൃദയാകാശത്തിൽ മിന്നൽ പ്രഭപോലെ കണ്ട് ആനന്ദിച്ച നാരായണനെ, പെട്ടെന്ന് കാണാതെയായി; ആ നാരായണൻ മുമ്പിൽ നില്ക്കുന്നതു കണ്ട് വിസ്മയപ്രമോദങ്ങൾക്ക് അധീനനായി. ധ്രുവൻ ഭഗവദ്ദർശനം നിമിത്തം സംഭ്രമിച്ചു; തറയിൽ സാഷ്ടാംഗം വീണു. ഭഗവാനെ കണ്ണുകളെക്കൊണ്ട്, പാനം ചെയ്യുംപോലേയും, മുഖംകൊണ്ട് ചുംബിക്കുംപോലെയും, ഭുജങ്ങളെക്കൊണ്ട് ആശ്ലേഷിക്കുംപോലെയും, വിവിധ ചേഷ്ടാപരവശനായി. ധ്രുവന്റേയും സർവ്വ പ്രാണികളുടേയും ഹൃദയത്തിൽ വർത്തിക്കുന്ന ഭഗവാൻ—ഭഗവത്സ്തുതി ചെയ്യാൻ കാംക്ഷിക്കുന്നവനും അതിനു ജ്ഞാനം ഇല്ലാത്തവനും ആയ ബാലന്റെ കവിളിൽ, സ്വഹസ്തത്തിലിരുന്ന വേദമയമായ ശംഖം കൊണ്ട്, തടവി. തൽക്ഷണത്തിൽ സർവ്വവാക്കുകളും തത്വങ്ങളും ധ്രുവന് സ്വാധീനമായി. ധ്രുവൻ ഭഗവാനെ ഇങ്ങനെ സ്തുതിച്ചു.

---

നാരദൻ ഇന്ദ്രൻ എന്നിങ്ങനെ രണ്ടു നാമങ്ങളെ ഇവിടെ പറഞ്ഞു. നൂതന നാമങ്ങളെ ഇനി പറകയും ചെയ്യും. ബ്രഹ്മപുത്രന്മാരിൽ ഒരുവനായ സ്വായംഭുവനെ കുറിച്ചാണ് ഇവിടെ വിവരണം. എന്നാൽ സ്വായംഭുവന്റെ വംശം പെരുകുന്ന കാലത്തിൽ തന്നെ മറ്റു ബ്രഹ്മപുത്രന്മാരുടെ വംശങ്ങളും പെരുകുകയാണ്. ഒരു വംശം വിവരിക്കുന്ന സമയം മറ്റു വംശങ്ങളിലുള്ള ആളുകളെ കുറിച്ചു പറയാതിരിക്കുവാൻ നിവൃത്തി ഇല്ലാത്തതാണല്ലോ. നാരദൻ- ഇന്ദ്രൻ മുതലായ സർവ്വന്മാരെയും സംബന്ധിച്ച വിവരണം ഇതിനു കീഴിൽ മുറയ്ക്കു മുറയ്ക്കു കാണാം.



വന്ദേ ജഗല്പതേ! വന്ദേ വിയല്പതേ!
വന്ദേ മഹാമതേ! വന്ദേ ഗുണനിധേ!
സൃഷ്ടി കർത്താവായി വാഴുന്നതും ഭവാൻ
പുഷ്ടി കർത്താവായി വാഴുന്നതും ഭവാൻ
ഇഷ്ടി ഫലത്തെ വരുത്തുന്നതും ഭവാൻ
ഇഷ്ട ദാതാവെന്നു കേൾക്കുന്നതും ഭവാൻ
തുഷ്ടി ഫലത്തെ വരുത്തുന്നതും ഭവാൻ
വിഷ്ടപാ ലംബന മാകുന്നതും ഭവാൻ
മായകൾ കൊണ്ടു വലയ്ക്കുന്നതും ഭവാൻ
ആയതു പിന്നെ യൊഴിക്കുന്നതും ഭവാൻ
വൃക്ഷങ്ങളായി വസിക്കുന്നതും ഭവാൻ
പക്ഷികളായി പ്പറക്കുന്നതും ഭവാൻ
പുല്ലുകളായി കിളുക്കുന്നതും ഭവാൻ
കല്ലുകളായി ക്കിടക്കുന്നതും ഭവാൻ
അഷ്ടിക്കു വേണ്ടതു നൽകുന്നതും ഭവാൻ
പട്ടിണി തന്നെ കിടത്തുന്നതും ഭവാൻ
മുട്ടിപ്പതിന്നു തുടങ്ങുന്നതും ഭവാൻ
മുട്ടുന്ന നേരത്തു നൽകുന്നതും ഭവാൻ
വെട്ടത്തു കാണാ തിരിക്കുന്നതും ഭവാൻ
ഛട്ടററ സർവ്വേശ നാകുന്നതും ഭവാൻ
ഓടുന്നതും ഭവാൻ ആടുന്നതും ഭവാൻ
തേടുന്നതും ഭവാൻ കൂടുന്നതും ഭവാൻ.

"എന്റെ ഹൃദയത്തിൽ പ്രവേശിച്ച് എന്റെ ഉള്ളിൽ ഉറങ്ങിക്കിടന്ന വാക്കുകളെ ഉണർത്തുകയും, കൈ, കാൽ മുതലായ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കയും, സ്വപ്രഭ കൊണ്ടു് സാധിക്കുന്ന നിന്തിരുവടിയ്ക്കു നമസ്കാരം. വാക്ക്; ഇന്ദ്രിയങ്ങൾ, മുതലായവയെ, പ്രവർത്തിപ്പിക്കുന്നതു് അഗ്നിയാണ് എന്നു പറയുന്നതു് നിരർത്ഥകമല്ല. എന്നാൽ അഗ്നി മുതലായവയിൽ പ്രവർത്തിക്കുന്ന ശക്തി, നിന്തിരുവടി തന്നെ. നിന്തിരുവടി മായയെ കൈക്കൊണ്ടു് മഹത്തത്വം മുതലായ സർവ്വത്തേയും സൃഷ്ടിച്ച് അവയിൽ പുരുഷൻ എന്ന നാമത്തോടു കൂടെ പ്രവേശിച്ച്-ഏകനായ നിന്തിരുവടി ബഹുസ്ഥാനങ്ങളിൽ ബഹുരൂപനായി കാണപ്പെടുകയാണ്. പല പദാർത്ഥങ്ങളിൽ കത്തുന്ന തീ, അതതു പദാർത്ഥങ്ങളുടെ ആകൃതിയിൽ കാണപ്പെടുന്നതുപോലെ, ബഹുസത്വങ്ങളിൽ വ്യാപരിക്കുന്ന നിന്തിരുവടിയെ ബഹുരൂപനായി, അടിയങ്ങൾ കാണുന്നു. അഗ്നി മുതലായ സർവ്വത്തിലും വ്യാപരിക്കുന്നതു്, നിന്തിരുവടി തന്നെ. കല്പാരംഭങ്ങളിൽ ബ്രഹ്മാവു തന്നെയും, നിന്തിരുവടിയെ ദർശിച്ചു്,

നിന്തിരുവടി നല്കുന്ന ജ്ഞാനം അനുസരിച്ചാണ്, സൃഷ്ടിയെ നടത്തുന്നതു്. സൎവ്വ കാമങ്ങളേയും നല്കുവാൻ കഴിവും പ്രസാദവും ഉള്ള നിന്തിരുവടിയെ, ഐഹിക സുഖത്തിനായി പ്രാൎത്ഥിക്കുന്ന സകാമഭക്തന്മാർ എത്ര അസമൎത്ഥന്മാരാകുന്നു? പിതൃയാനം, ദേവയാനം എന്ന പന്ഥാവുകളിൽ സഞ്ചരിക്കുന്ന മൂഢന്മാർ, പരബ്രഹ്മനിരതന്മാർ അറിയുന്ന ആനന്ദത്തെ അറിയുന്നില്ല. ഭോ! സ്വാമിൻ! നിന്തിരുവടിയുടെ പാദപത്മങ്ങളെ ധ്യാനിക്കുവാനും ഭഗവൽകഥകളെ കേൾക്കുവാനും അടിയനു് ധന്യത നിന്തിരുവടി അനുവദിക്കേണമെ! ആ വഴിയിൽകൂടെ വിഷയചിന്തയിൽനിന്നു് നിവൃത്തനായാൽ, ഭയങ്കരമായ സംസാരസമുദ്രത്തെ നിഷ്പ്രയാസം അടിയൻ കടന്നുകൂടും. കല്പാവസാനത്തിൽ സൎവ്വ വിശ്വത്തെയും ഉദരത്തിൽ വഹിച്ചുകൊണ്ടു്, സ്വയം കാണുന്നവനും അനന്തസഖനും ആയി അനന്തന്റെ പുറത്തുകിടക്കുന്ന നിന്തിരുവടിയെ, അടിയൻ നമസ്കരിക്കുന്നു. നാഭിയാകുന്ന സിന്ധുവിൽ വളൎന്ന ലോക കനക താമരയിൽനിന്നു ബ്രഹ്മാവിനെ പ്രഭവിപ്പിച്ച നിന്തിരുവടിയെ, അടിയൻ നമസ്കരിക്കുന്നു. പ്രകാശം, തമസ്സ്, അണുത്വം, മഹത്വം മുതലായ വിരുദ്ധ ഗതികളേയും, വിദ്യ, അവിദ്യ, മുതലായ വിവിധ ശക്തികളേയും, ഉള്ളിൽ സംഗ്രഹിക്കുന്ന നിന്തിരുവടിയെ, അടിയൻ നമസ്കരിക്കുന്നു. സൎവ്വ വിശ്വങ്ങളുടേയും ഉത്ഭവസ്ഥാനവും, ഏകവും, അവികാരവും, ആനന്ദ പാത്രവും ആയ പരബ്രഹ്മത്തെ, അടിയൻ ശരണം പ്രാപിക്കുന്നു." ഭൃത്യനിൽ അനുരക്തനായ ഭഗവാൻ പറഞ്ഞു:—"അല്ലയോ രാജകുമാര! നിന്റെ വിചാരങ്ങളെ ഞാൻ അറിയുന്നു. അല്ലയോ സുന്ദര! അന്യന്മാൎക്കു ലഭിക്കാത്ത മംഗളം നിനക്കു ഭവിക്കട്ടേ. പ്രാണികളിൽ യാതൊന്നും അധിവസിച്ചിട്ടില്ലാത്തതും, പ്രകാശമയമായതും, ഗ്രഹങ്ങൾ, ഋക്ഷങ്ങൾ, താരങ്ങൾ എന്നവ എന്നും ആശ്രയിച്ചു നില്ക്കുന്നതും, കറങ്ങുന്നതും, ആയ സ്ഥാനത്തെ ഞാൻ നിനക്കു് നൽകുന്നു. എന്നാൽ അതിനെ പ്രാപിക്കുന്നതിനു മുമ്പു്—നീ ഭൂമിയെ രക്ഷിക്കേണ്ടതുണ്ടു്. നിന്റെ പിതാവു വാനപ്രസ്ഥത്തെ സ്വീകരിക്കുന്ന സന്ദൎഭത്തിൽ, നീ രാജ്യരക്ഷ കൈയേല്ക്കണം. നീ മുപ്പത്താറായിരം വൎഷം രാജ്യഭാരം ചെയ്യും. അക്കാലമത്രയും നിന്റെ ശക്തികൾ അക്ഷീണങ്ങളായിരിക്കും. നിന്റെ ജ്യേഷ്ഠനായ ഉത്തമൻ രാജസ്ഥാനത്തെ പ്രാപിക്കുകയില്ല. അവൻ നായാട്ടിനു പോകുന്ന സന്ദൎഭത്തിൽ കാട്ടിൽ കിടന്നു മരിക്കും. അവനെ അന്വേഷിച്ചു പുറപ്പെടുന്ന സുരുചി കാട്ടുതീയിൽപെട്ടു വെന്തുപോകും. പ്രജാ സംരക്ഷണം ചെയ്ത ശേഷം, ഋഷി ലോകങ്ങളുടേയും ഉപരി ഭാഗത്തുള്ള സൎവ്വലോക നമസ്കൃതമായ എന്റെ സ്ഥാനത്തെ നീ പ്രാപിക്കും. അതിനെ പ്രാപിച്ചവൎക്കു് ജന്മം വേറെ ഇല്ല." ഭഗവാൻ അപ്രത്യക്ഷനായി.

ഭഗവാൻ അപ്രത്യക്ഷനായ മുഹൂൎത്തത്തിൽ ധ്രുവൻ വിഷണ്ണനായി ഇങ്ങനെ ക്ലേശിച്ചു. "അഹോ! മന്ദഭാഗ്യനായ ഞാൻ, മോക്ഷത്തെ പ്രദാനം ചെയ്യുവാൻ ശക്തനായ ഈശ്വരൻ പ്രത്യക്ഷനായി നിന്നുകൊണ്ടു് "വരം യാചിച്ചു കൊള്ളുക" എന്നു് അനുവദിച്ച സമയം—ഐഹികമായ ഐശ്വൎയ്യത്തെ ഞാൻ പ്രാൎത്ഥിച്ചു. ചോദിക്കുന്നവൎക്കു ചോദിക്കുന്നതു നൽകുന്ന പ്രഭു, അതിനെ എനിക്കു നല്കി. സൎവ്വ ധനങ്ങളും സ്വാധീനത്തിൽ നില്ക്കുന്ന പ്രഭുവിന്റെ സന്നിധിയിൽ നിന്നു്, ഞാൻ ഒരുപിടി നെല്ലു ഭിക്ഷവാങ്ങി. കൈയിൽ വന്ന കനകത്തെ ഞാൻ കളഞ്ഞു. സംസാര സാഗരത്തെ ഉണക്കി വരട്ടുവാൻ കഴിയുന്ന പ്രഭുവിൽനിന്നു്, ഞാൻ പുനൎജ്ജന്മ കാരണമായ ഐഹിക പ്രതാപത്തെ വാങ്ങി. അഹോ കഷ്ടം! അനന്തനായ പ്രഭുവോടു ഞാൻ അന്തമുള്ളതിനെ ചോദിച്ചു വാങ്ങി. നാരദൻ പറഞ്ഞു തന്ന ഉപദേശത്തെ—കഷ്ടം—ഞാൻ ഗ്രഹിച്ചില്ല. സ്വൎഗ്ഗ ലോകങ്ങളിൽ സുഖം അനുഭവിച്ച ശേഷം വീണ്ടും അധഃപതിക്കേണ്ടവരും അസൂയാലുക്കളും ആയ ദേവന്മാർ, എന്റെ ബുദ്ധിയെ ദൂഷിപ്പിച്ചുവോ? ദേവന്മാർ പ്രയോഗിച്ച മായയിൽ ഞാൻ കുടുങ്ങി. ഞാൻ ഉറങ്ങിപ്പോയി. സ്വപ്നത്തിൽ കണ്ടതൊക്കെയും യഥാൎത്ഥമാണെന്നു് ഞാൻ ഭ്രമിച്ചു. എന്റെ ജ്യേഷ്ഠനും ഞാനും രണ്ടാണെന്നും, ജ്യേഷ്ഠൻ എന്റെ ശത്രുവാണെന്നും, എനിക്കു സിദ്ധിച്ച ഭേദബുദ്ധി, എനിക്കു വിപത്തിനു കാരണമായി!"

പുറപ്പെട്ടുപോയ കുമാരൻ തിരിച്ചു വരുന്നുവെന്നു രാജധാനിയിൽ വൎത്തമാനം പരന്നു. വൎത്തമാനം രാജാവു് അറിഞ്ഞു. മരിച്ചുപോയ മകൻ തിരികെ വരുമെന്നു കേട്ടാൽ വിശ്വാസം ഉണ്ടാകാത്തതു പോലെ—മകനെ വീണ്ടും കാണ്മാനുള്ള ഭാഗ്യം ലഭിക്കുമെന്നു രാജാവിനു വിശ്വാസം ഉണ്ടായില്ല. എന്നാൽ ധ്രുവൻ തിരികെ വരുമെന്നു നാരദൻ പറഞ്ഞ വചനങ്ങളെ സ്മരിച്ചുകൊണ്ടു്—രാജാവു് സദ്വൎത്തമാനം കൊണ്ടുവന്ന ദൂതനു്, മഹാധനമായ ഒരു ഹാരത്തെ സമ്മാനിച്ചു. മകനെ എതിരേല്ക്കുവാനായി രാജാവു സന്നദ്ധനായി. രാജാവു കനക പരിഷ്കൃതമായ രഥത്തിൽ കയറി. ബ്രാഹ്മണർ, കുലവൃദ്ധന്മാർ, അമാത്യന്മാർ, ബന്ധുജനങ്ങൾ മുതലായവരൊക്കെയും, പിറകേ പിറകേ ഇറങ്ങി. ശംഖ്, ദുന്ദുഭി, വേണു എന്നവ നദിച്ചു; ബ്രഹ്മഘോഷം എല്ലായിടവും നിറഞ്ഞു. സുനീതിയും സുരുചിയും ഉത്തമനും പട്ടുടുത്തു പൊന്നണിഞ്ഞു്, ഒരു ശിബികയിൽ നീങ്ങി. എതിരേല്ക്കുവാൻ പുറപ്പെട്ട സംഘം, ഉ

ദ്യാനസമീപത്തു്—എതിരേവന്ന ധ്രുവകുമാരനെ കണ്ടു. രാജാവു രഥത്തിൽ നിന്നു ചാടി ഇറങ്ങി, ദീർഘശ്വാസം ചെയ്തുകൊണ്ടു്, പ്രേമ പരവശനായി, മകനെ രണ്ടു കൈകൾ കൊണ്ടും ആലിംഗനം ചെയ്തു. അച്ഛൻ മകനെ ശിരസ്സിൽ ആഘ്രാണിച്ചു. ബാഷ്പംകൊണ്ടു സർവാംഗാഭിഷേകം നടത്തി. മകൻ അച്ഛന്റെ മുമ്പിൽ സാഷ്ടാംഗം വീണു: അമ്മമാരുടെ മുമ്പിൽ സാഷ്ടാംഗം വീണു. സുരുചി മകനെ കൈയിൽ പൊക്കിയെടുത്തു് ആലിംഗനം ചെയ്തു്, തൊണ്ട ഇടറിക്കൊണ്ടു്, "ആയുഷ്മാൻ ആകട്ടേ" എന്നു് അനുഗ്രഹിച്ചു. താഴ്ന്നനിലത്തു നീരോടുന്നതു പോലെ—ഭഗവാൻ അനുഗ്രഹിച്ച കുമാരനെ സർവ്വന്മാരും പ്രശംസിച്ചു. ഉത്തമൻ ധ്രുവനെ ആശ്ലേഷിച്ചു. ധ്രുവൻ ഉത്തമനെ ആശ്ലേഷിച്ചു. രണ്ടുപേരും പ്രേമ പരവശരായി: രണ്ടുപേരും രോമാഞ്ച കഞ്ചുകിതരായി: രണ്ടുപേരും ബാഷ്പാർദ്രന്മാരായി. സുനീതി പ്രാണങ്ങളെ കവിഞ്ഞ പ്രിയനായ മകനെ ആലിംഗനംചെയ്തു്—സർവ്വ മനഃപീഡകളേയും വിസ്മരിച്ചു. സുനീതി കരഞ്ഞു; അതു കണ്ടവർ സന്തോഷിച്ചു സുനീതിയുടെ മുലകളിൽ പാൽ ചുരന്നു. പൗരന്മാർ പറഞ്ഞു:—"ഈ സുനീതി ജന്മാന്തരങ്ങളിൽ ചെയ്ത സുകൃതം വലുതു തന്നെ." ഉത്തമനും ധ്രുവനും ഒരു പിടിയാനയുടെ പുറത്തു കയറി. സർവ്വന്മാരും രാജധാനിയിലേക്കു നീങ്ങി. മകര തോരണങ്ങൾ തൂങ്ങിയ വഴികളിൽ—കദളിക്കുല വാഴകൾ, കമുകു മരങ്ങൾ മുതലായ അലങ്കാരങ്ങളെക്കൊണ്ടു് മനോഹരങ്ങളായ സർവ്വ സ്ഥാനങ്ങളെയും കണ്ടുകൊണ്ടു്—മാവിൻതളിരുകളെക്കൊണ്ടും വിലകൂടിയ വസ്ത്രങ്ങളെക്കൊണ്ടും ആവൃതമായി, പൂമാലയും മുത്തുമാലയും ചാർത്തിയ പൂർണ്ണകുംഭങ്ങളും ഭദ്രദീപങ്ങളും അലങ്കരിച്ച ഗൃഹദ്വാരങ്ങളെ അതിക്രമിച്ചു്—വിമാന സൗധങ്ങളിൽ നിന്നു പുറപ്പെട്ട പ്രഭ നിമിത്തം ചായം കയറി ചന്ദനച്ചാറുകൊണ്ടു നനച്ച നാല്ക്കവലകളെ കടന്നു്—മലർ, പൂവു്, നെല്ലു മുതലായ പൂജാദ്രവ്യങ്ങളാൽ സൽകൃതന്മാരായി, ധ്രുവൻ, ഉത്തമൻ, ഉത്താനപാദൻ, മുതലായവർ മുമ്പായ വലിയ പൗരസംഘം, അതി പ്രഹൃഷ്ടമായി—മുമ്പോട്ടു നീങ്ങി. പെണ്ണുങ്ങൾ ഉടുത്തൊരുങ്ങി, നിരന്നിറങ്ങി, വെള്ളക്കടുക്, യവം, തൈർ, വെള്ളം, ദൂർവാ, പൂവു്, തേങ്ങ, എന്നവയെ അവിടവിടെ ധ്രുവനു കാഴ്ചവെച്ചു. സർവ്വന്മാരും മധുരമായ വചനങ്ങളെക്കൊണ്ടു് ചെയ്ത ആശീർവചനങ്ങളെ സ്വീകരിച്ചു കൊണ്ടു്—ധ്രുവൻ രാജധാനിയെ പ്രവേശിച്ചു.

വർഷം പലതു കഴിഞ്ഞു. ഉത്താനപാദൻ, രാജ്യത്തെ ധ്രുവനിൽ സമർപ്പിച്ചു് വാനപ്രസ്ഥത്തെ ആശ്രയിച്ചു. ധ്രുവൻ രാജാവായി. രാജാവായ ധ്രുവൻ ശിശുമാരൻ എന്ന പ്രജാപതിയുടെ പുത്രിയായ ബ്രാഹ്മി എന്ന കുമാരിയെ വേട്ടു. ആ രാജ്ഞി, കല്പൻ, വത്സരൻ, എന്നു രണ്ടു പുത്രന്മാരെ പ്രസവിച്ചു. ധ്രുവൻ വായുവിന്റെ പുത്രിയായ, ഇല, എന്ന കുമാരിയെ വിവാഹം ചെയ്തു. ഇല, ഉല്കലൻ എന്ന ഒരു പുത്രനെ പ്രസവിച്ചു. ഉത്തമൻ വിവാഹം ചെയ്തില്ല. ഉത്തമൻ ഒരിക്കൽ നായാട്ടിനു പോയ സന്ദർഭത്തിൽ ഒരു യക്ഷനാൽ ഹതനായി. സുരുചി കാട്ടുതീയിൽ പെട്ടു മരിച്ചു. ഉത്തമന്റെ മരണത്തെക്കുറിച്ചു് കേട്ടസമയം—ധ്രുവൻ, കോപം, ശോകം, അമർഷം എന്നിവയ്ക്കു് വശപ്പെട്ടു്, ആയുധമെടുത്തു്, രഥത്തിൽ കയറി യക്ഷലോകത്തിലേക്കു പുറപ്പെട്ടു. ധ്രുവൻ ഹിമവൽ പ്രദേശങ്ങളിൽ യക്ഷപുരിയെ പ്രവേശിച്ചു. ധ്രുവൻ ശംഖം വിളിച്ചു: ദിക്കുകൾ വിറച്ചു: യക്ഷപ്പെണ്ണുങ്ങൾ പേടിച്ചു ഓടി. കുബേരന്റെ ഭടന്മാർ ആയുധമെടുത്തു് വെളിയിലേക്കു ചാടി. ധ്രുവൻ ഓരോരുത്തനേയും മൂന്നു, മൂന്നു അമ്പുകൾ കൊണ്ടു മുറിച്ചു. വിസ്മയിച്ച യക്ഷന്മാരിൽ ഓരോരുത്തനും, ആറാറു ബാണങ്ങളെക്കൊണ്ടു് ധ്രുവനെ മുറിപ്പെടുത്തി. ഒരു ലക്ഷത്തി മുപ്പതിനായിരം യക്ഷഭടന്മാർ ഒരുമിച്ചു് ആർത്തു്—പരിഘം കൊണ്ടു് അടിച്ചു്; വാൾ കൊണ്ടു വെട്ടി; ശൂലം കൊണ്ടു് കുത്തി. അവർ പരശു, ഋഷ്ടി, ഭുശുണ്ഡി മുതലായ വിവിധായുധങ്ങളെ പ്രയോഗിച്ചു. മേഘം മൂടിയ മലയെപ്പോലെ ആയുധം കൊണ്ടു് മറഞ്ഞ ധ്രുവനെ കാണാതെയായി. അഹോ! ധ്രുവൻ യക്ഷസമുദ്രത്തിൽ മുങ്ങി എന്നു സിദ്ധന്മാർ ഹാ ഹാകാരം ചെയ്തു. ധ്രുവന്റെ രഥം ശരകൂടത്തിൽ നിന്നു വെളിയിൽ ഇറങ്ങി—മഞ്ഞിൽ നിന്നു് ഇറങ്ങിയ സൂര്യനെപ്പോലെ—കടുത്തു. ധ്രുവൻ ജ്യാഘോഷം ചെയ്തു. ശത്രുക്കൾ അർദ്ദിതന്മാരായി; യക്ഷഭടന്മാരുടെ ആയുധങ്ങൾ തീ പിടിച്ചു നശിച്ചു. ധ്രുവൻ അയച്ച ശരങ്ങൾ യക്ഷന്മാരുടെ കവചങ്ങളെ മുറിച്ചു്—വജ്രം പർവ്വതങ്ങളിൽ എന്നപോലെ—ശത്രുശരീരങ്ങളിൽ കയറി. രണഭൂമി യക്ഷന്മാരുടെ ശവങ്ങളെക്കൊണ്ടു് മൂടി; അനേകമനേകം ഭടന്മാർ ഓടി; പടക്കളം ഭടശൂന്യമായി കണ്ടു്—ധ്രുവൻ സാരഥിയോടു പറഞ്ഞു:—"സാരഥേ! ഇവിടെ ആയുധപാണിയായ ഒരുവനേയും ഞാൻ കാണുന്നില്ല; അവരൊക്കെയും വേറെ ഭടന്മാരെ ക്ഷണിക്കുവാൻ പോയിരിക്കുമോ? ശത്രുരാജസന്നിധിയിൽ നാം പ്രവേശിക്കേണ്ടതു് അവശ്യം തന്നെ. എന്നാൽ യക്ഷന്മാർ മായാവികളാണ്. നാം അവരെ സൂക്ഷിക്കേണ്ടതുണ്ടു്. രഥത്തെ സാവധാനത്തിൽ വിടുക." ആ ക്ഷണത്തിൽ ഒരു മഹാശബ്ദം കേൾക്കായി. കടൽ കയറുന്നുവോ? ആകാശം ഇടിഞ്ഞു വീഴുന്നുവോ? ദിക്കുകളൊക്കെയും പൊടികയറി അന്ധകാരാവൃതമായി. അന്ധകാരം, തീപിടിച്ച ഇടിവാളുക

ളെക്കൊണ്ട് തിളങ്ങിക്കണ്ടു. അപ്പോൾ അവിടെ ചോര മഴ ഉണ്ടായി. മലവും മൂത്രവും മേദസ്സും ധാരധാരയായി ആകാശത്തുനിന്ന് കീഴ്പോട്ടു ഒഴുകി. തലയില്ലാത്ത ഉടലുകൾ കീഴ്പോട്ടേക്ക് തുടരെ വീണു: ആകാശത്തു നിറഞ്ഞു നിന്ന പർവ്വതങ്ങളിൽനിന്ന്, ഗദ, പരിഘം, വാൾ, ഉലക്ക, കല്ല്, മുതലായവ മഴയായി പെയ്തു. കണ്ണിൽനിന്ന് തീ പറക്കുന്ന പാമ്പുകൾ ഇറങ്ങി. ചുട്ട കാററ് ഉച്ഛ്വസിച്ച മലം പാമ്പുകൾ കൂട്ടമായി ഇറങ്ങി. ആനകൾ, കടുവാകൾ, സിംഹങ്ങൾ, എന്നവ മത്സരിച്ചിറങ്ങി; കടലുകൾ കയറി, വലിയ തിരമാലകൾ ലോകക്ഷയം ചെയ്തുകൊണ്ട് പൊങ്ങിയടിച്ചു. മായാപ്രയോഗങ്ങളുടെ വിവിധതയേയും കഠിനതയേയും കണ്ട്—പല മുനിമാർ അവിടെ അവതരിച്ച് ധ്രുവനെ അനുഗ്രഹിച്ചു:—"ഹോ ധ്രുവ! പ്രണതജനങ്ങളുടെ സർവ്വാർത്തികളേയും നാരായണൻ സംഹരിക്കട്ടെ." ഋഷിവചനങ്ങളെ കേട്ട് ധ്രുവൻ നാരായണാസ്ത്രത്തെ മന്ത്രപൂർവ്വം ഞാണിൽ തൊടുത്തു. മായകളൊക്കെയും പിറകെ പിറകെ കെട്ടു. യക്ഷന്മാർ ഓടിച്ചെന്നു. ചെന്നവർ ചെന്നവർ ചത്തു. ചത്തവരൊക്കെയും പരമ പദത്തെ പ്രാപിച്ചു. യുദ്ധം നീണ്ടു നീണ്ടു നില്ക്കുന്നതും സംഖ്യയില്ലാത്ത യക്ഷന്മാർ ചാകുന്നതും കണ്ട്, സ്വായംഭുവമനുവും പല ഋഷിമാരും അവിടെ അവതരിച്ചു. മനു ധ്രുവനോടു പറഞ്ഞു:—"വത്സ! അപരാധം യാതൊന്നും ചെയ്യാത്ത യക്ഷന്മാരെ അങ്ങു ഇവിടെ സംഹരിച്ചു. കോപത്തെ മതിയാക്കുക, നിരപരാധന്മാരെ കൊല്ലുക എന്നതു് സജ്ജനങ്ങൾക്കു രുചിക്കാത്തതും, നമ്മുടെ വംശത്തിനു യോജിക്കാത്തതും, ആണ്. അങ്ങയുടെ ജ്യേഷ്ഠനെ കൊന്നതു് ഒരുവനാണ്. അതിനു പ്രതികാരമായി—അങ്ങു പാപത്തെ എന്തിനു വരിക്കുന്നു? ലോകത്തിൽ കാണുന്ന സർവ്വവും നാരായണൻ തന്നെ. അവ വേറു വേറാണെന്ന് സങ്കല്പിച്ചു സംഹാരക്രിയ ചെയ്യുക എന്നതു് സാധുക്കൾക്കു ചേർന്നതല്ല. നാരായണനെ സർവ്വഭൂതാത്മ ഭാവേന, ആരാധിച്ച് പരമപദത്തെ പ്രാപിച്ച അങ്ങ്—ഈ പാപകർമ്മത്തിൽ എങ്ങനെ മനസ്സിനെ പ്രവേശിപ്പിച്ചു?" പിതാമഹന്റെ ഉപദേശങ്ങളെ കേട്ട്—ധ്രുവൻ ശമത്തെ വരിച്ചു. സ്വായംഭുവനും സഹചരന്മാരും അപ്രത്യക്ഷരായി.

ആ ക്ഷണത്തിൽ യക്ഷ കിന്നര ചാരണന്മാരാൽ അനുഗതനായി—യക്ഷന്മാരുടെ രാജാവായ കുബേരൻ അവിടെ പ്രത്യക്ഷനായി: പറഞ്ഞു:—"ഭോ ക്ഷത്രിയകുമാര! ഞാൻ അങ്ങയെ കുറിച്ച് സന്തുഷ്ടനായിരിക്കുന്നു. വൈരത്തെ മറക്കുക എന്നതു് ക്ഷത്രിയന്മാർ സാധാരണ ചെയ്യാത്തതാണ്; എന്നാൽ പിതാമഹന്റെ ആജ്ഞ അനുസരിച്ച് അങ്ങ് പ്രീണിച്ചു. ഭോ ധ്രുവ! ജ്ഞാനം ലഭിച്ച അങ്ങ്—നാരദൻ മുമ്പും മനു ഇപ്പോഴും ഉപദേശിച്ച തത്വങ്ങളെ വിസ്മരിക്കരുത്. അങ്ങ് യക്ഷന്മാരെയോ, യക്ഷന്മാർ ഉത്തമനെയോ വധിച്ചില്ല എന്നതാണ് പരമാർത്ഥം. ഭൂതങ്ങളുടെ ജനന മരണങ്ങൾക്ക് ആധാരം കാലമാണ്. ഞാൻ, നീ എന്ന ബുദ്ധിയെ അജ്ഞാനം നിമിത്തം ഓരോരുത്തൻ സ്വപ്നത്തിൽ എന്നതു പോലെ മിഥ്യാഗ്രഹണം ചെയ്യുന്നു. ആ അജ്ഞാനമാണു ജനന മരണങ്ങൾക്ക് കാരണം. ഭോ ധ്രുവ! അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. ഇന്ദ്രിയാതീതനും സർവ്വഭൂതശരീരനും സംസാരത്തെ സംഹരിക്കുന്നവനും ആയ ഭഗവാനെ, അങ്ങു ഭജിച്ചാലും. ഭോ ധ്രുവ! അങ്ങു വരത്തെ അപേക്ഷിച്ചു കൊള്ളുക. അങ്ങ് വരാർഹനാണ്. അങ്ങ് ഭഗവൽപാദസേവകനാണെന്ന് ഞാൻ കേട്ടിരിക്കുന്നു." ധ്രുവൻ പറഞ്ഞു:—"പ്രഭോ കുബേര! ഭഗവാനെ കുറിച്ച് എന്റെ ബുദ്ധിക്ക് ഇളക്കം ഉണ്ടാകാതിരിക്കുവാൻ അങ്ങു അനുഗ്രഹിക്കണം." കുബേരൻ അനുഗ്രഹിച്ച് മറഞ്ഞു. ധ്രുവൻ രാജധാനിയെ പ്രാപിച്ചു.

ധ്രുവൻ യാഗങ്ങളെ ചെയ്തു; ദക്ഷിണകളെ കൊടുത്തു; ഭഗവാനെ കുറിച്ച് നിരന്തര ഭക്തനായി. ധ്രുവൻ പൗരന്മാരുടെ പിതാവെന്ന് വിശ്രുതനായി: മുപ്പത്താറായിരം വർഷം രാജ്യ പരിപാലനം ചെയ്തു. ധ്രുവൻ വിരക്തനായി. കാണായ സർവ്വവും ഗന്ധർവ്വനഗരമാണ് എന്ന് യഥാർത്ഥജ്ഞാനം ലഭിച്ചു—രാജ്യത്തെ പുത്രനായ വത്സരനു നല്കി—ബദരികാശ്രമത്തെ പ്രാപിച്ചു. ധ്രുവൻ സ്നാനം ചെയ്തു: ഇന്ദ്രിയ വിശുദ്ധനായി: ആസനത്തെ സ്വീകരിച്ചു: പ്രാണനേയും മനസ്സിനേയും ജയിച്ചു: സ്ഥൂലമായ ഭഗവത് പ്രതിമയിൽ ധാരണ ചെയ്തു: സമാധി സ്ഥിതനായി. ധ്രുവൻ ഭഗവാനിൽ നിരന്തര ഭക്തിയെ വഹിച്ചു: ആനന്ദബാഷ്പാഭിഷിക്തനായി, "താൻ ധ്രുവനാണ്" എന്നതു മറന്ന്—ധ്യാതാവു, ധ്യേയം, ധ്യാനം എന്ന ഭേദബുദ്ധി ഇല്ലാത്തവനായി. ധ്രുവൻ ജീവന്മുക്തനായി. അതാ! ആകാശത്തു നിന്നു വിമാനം ഇറങ്ങി. ദിക്കുകളൊക്കെയും ശോഭായമാനമായി. നാലു കൈയുള്ളവർ, ശ്യാമന്മാർ, ചെന്താമരയുടെ നിറം നിറഞ്ഞ കണ്ണുള്ളവർ, കിരീട ഹാരാംഗദ കുണ്ഡലന്മാർ, ആയ രണ്ടു ദേവന്മാർ ആ വിമാനത്തിൽ ഉണ്ട്. വിഷ്ണു പാദാശ്രിതന്മാരായ നന്ദൻ, സുനന്ദൻ എന്നവരെ ശാസ്ത്രോക്തങ്ങളായ ലക്ഷണങ്ങളോടു കൂടെ വിമാനത്തിൽ കണ്ട്—ധ്രുവൻ തല കുനിച്ച്, അഞ്ജലി കൂപ്പി, നിന്നു. ദേവദൂതന്മാർ പറഞ്ഞു:—ഭോ രാജൻ! അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. അങ്ങു അഞ്ചു വയസ്സു മാത്രം പ്രായമുള്ള കാലത്ത് തപസ്സുകൊണ്ട് തൃപ്തി നല്കിയ അഖില ജഗദ്ധാതാവിന്റെ

പാർഷദന്മാരാണു, ഞങ്ങൾ. അങ്ങയെ ഭഗവൽ സന്നിധിയിലേക്ക നയിക്കുവാനായി, ഞങ്ങൾ വന്നിരിക്കുന്നു. പ്രഭോ! ഏററവും ദുർജ്ജയമായ വിഷ്ണുപദത്തെ, അങ്ങു സമ്പാദിച്ചിരിക്കുന്നു. ജ്ഞാനികൾ ഒക്കെയും ദൂരത്തുനിന്നു മാത്രം കാണുന്ന സ്ഥാനം, അങ്ങയുടെ ആസ്ഥാനമായി; സൂര്യൻ, ചന്ദ്രൻ, ഗ്രഹങ്ങൾ, ഋക്ഷങ്ങൾ, താരങ്ങൾ എന്ന ജ്യോതിർഗ്ഗോളങ്ങൾ പ്രദക്ഷിണം ചെയ്യുന്ന സ്ഥാനത്തെ, അങ്ങു പ്രവേശിക്കുക." നന്ദസുനന്ദന്മാർ പറഞ്ഞ അമൃത മധുരമായ വാക്കിനെ കേട്ട്—ധ്രുവൻ നിത്യകർമ്മങ്ങളെ അനുഷ്ഠിച്ചു: മുനിമാരെ നമസ്കരിച്ചു; ആശിസ്സുകളെ വാങ്ങി; വിമാനത്തെ പ്രദക്ഷിണം വച്ചു; വിഷ്ണു പാർഷദന്മാരെ നമസ്കരിച്ചു, ധ്രുവന്റെ ശരീരം കനകമയമായി. ദേവന്മാർ പണവ ദുന്ദുഭി മൃദംഗങ്ങൾ ഘോഷിച്ചു. ഗന്ധർവ്വന്മാർ പാടി. ആകാശത്തു നിന്ന് പൂക്കൾ മഴയായി പൊഴിഞ്ഞു. ആ സന്ദർഭത്തിൽ മാതാവായ സുനീതിയെ ഉപേക്ഷിച്ച് എങ്ങനെ വിമാനത്തിൽ കയറും എന്ന് ധ്രുവൻ ഗ്ലാനനായി. ധ്രുവന്റെ ചിന്തകളെ ഗ്രഹിച്ച വിഷ്ണു പാർഷദന്മാർ—"അതാ! സുനീതി—വേറൊരു വിമാനത്തിൽ നമുക്കു മുമ്പേ നില്ക്കുന്നു" എന്നു ധ്രുവനെ കാണിച്ചു കൊടുത്തു. ധ്രുവൻ നോക്കി; കണ്ടു; സംപ്രഹൃഷ്ടനായി. വിമാനം ഉയൎന്നു. ആകാശത്തു വിമാനങ്ങളിൽ പറന്നു നടന്ന ദേവന്മാർ, അനുഗ്രഹീതനായ ധ്രുവനെ പ്രശംസിച്ചു. ധ്രുവൻ ചന്ദ്രനെ കണ്ടു. സൂര്യനെ കടന്നു. ത്രിലോകങ്ങളെ പിൻതള്ളി മുനിമാരെ അതിക്രമിച്ചു. ധ്രുവൻ വിഷ്ണുപദത്തെ പ്രാപിച്ചു. സ്വന്തം പ്രഭയാൽ ശോഭിക്കുന്നതും മൂന്നു ലോകങ്ങൾ അനുകരിക്കുന്നതുമായ ലോകത്തെ—അച്യുതപ്രിയന്മാരും, സർവ്വഭൂതാനുരഞ്ജനന്മാരും, പരിശുദ്ധന്മാരും, മാത്രം പ്രവേശിക്കുന്ന ലോകത്തെ—ധ്രുവൻ പ്രാപിച്ചു. കെട്ടപ്പെട്ട കുററിയുടെ ചുററിലും പശുക്കൾ നടക്കുന്നതു പോലെ, ജ്യോതിർഗ്ഗോളങ്ങൾ അനിമിഷം ഗംഭീരവേഗമായി പ്രദക്ഷിണം ചെയ്യുന്ന സ്ഥാനത്തെ—ധ്രുവൻ പ്രാപിച്ചു. നാരദൻ ഇങ്ങനെ പാടി:—

> നൂനം സുനീതേഃ പതിദേവതായാഃ,
> തപഃ പ്രഭാവസ്യ സുതസ്യ താം ഗതിം
> ദൃഷ്ട്വാ പ്യുപായാൻ അപി വേദവാദിനോ
> നൈവാധിഗന്തും പ്രഭവന്തി കിം നൃപാഃ.
>
> യഃ പഞ്ചവർഷോ ഗുരുദാര വാക്ശരൈഃ
> ഭിന്നേന യാതോ ഹൃദയേന ദൂയതാ
> വനം മദാദേശ കരോജിതം പ്രഭും
> ജിഗായ തൽഭക്തഗുണൈഃ പരാജിതം.
>
> യഃ ക്ഷത്രബന്ധുഃ ഭുവി തസ്യാധിരൂഢം
> അന്വാരുരുക്ഷേദപി വർഷപൂഗൈഃ
> ഷട്പഞ്ചവർഷോ യദഹോഭിരല്പൈഃ
> പ്രസാദ്യ വൈകുണ്ഠം അവാപ തത് പദം

"പതിവ്രതയായ സുനീതിയുടെ പുത്രന്റെ തപഃപ്രഭാവം എത്ര മഹിമയേറിയതു്? ധ്രുവൻ സമ്പാദിച്ച പരമഗതിയെ സമ്പാദിക്കുവാൻ വേദജ്ഞന്മാർ തന്നെയും, ഉപായങ്ങളെ അന്വേഷിച്ചു മടങ്ങുന്നു. രാജാക്കന്മാർ ആ സ്ഥാനത്തെ പ്രാപിക്കുക ഇല്ല തന്നെ. അഞ്ചു വയസ്സു മാത്രം പ്രായമുള്ള ബാലനായിരിക്കവേ, ധ്രുവൻ ചിററമ്മ പ്രയോഗിച്ച വാക്ശരങ്ങളാൽ വിദ്ധനായി. ധ്രുവൻ വനങ്ങളെ പ്രാപിച്ചു. ധ്രുവൻ എന്റെ ഉപദേശങ്ങളെ ശിരസാ വഹിച്ചു. അജിതനും സ്വഭക്തന്മാരാൽ പരാജിതനും ആയ പ്രഭുവിനെ ധ്രുവൻ ജയിച്ചു. യാതൊരു ക്ഷത്രിയനെങ്കിലും അനേക വർഷങ്ങളെക്കൊണ്ടു് ആരോഹിക്കുവാൻ സാധിക്കാത്ത സ്ഥാനത്തെ, അഞ്ചാറു വയസ്സു മാത്രം പ്രായമായ ധ്രുവൻ അല്പദിവസങ്ങളിൽ—വൈകുണ്ഠനെ പ്രസാദിപ്പിച്ചു—പ്രവേശിച്ചു."

ധ്രുവന്റെ അനുഗന്മാർ.

ധ്രുവന്റെ പുത്രനായ ഉല്ക്കലൻ ബാല്യം മുതല്ക്കേ പരമഭക്തനായി. ലോകം ആത്മാവാണെന്നും ആത്മാവു് ലോകമാണെന്നും അറിഞ്ഞു്, ബ്രഹ്മചര്യം അനുഷ്ഠിച്ച ആ രാജകുമാരൻ—അന്ധനെപ്പോലെ, ബധിരനെപ്പോലെ, മൂകനെപ്പോലെ—സാമാന്യേന ഒരു ഭ്രാന്തനെപ്പോലെ—ആയുസ്സു കഴിച്ചു. ആ ബ്രഹ്മാനന്ദനിമഗ്നൻ രാജ്യത്തെ കാംക്ഷിച്ചില്ല. ബ്രാഹ്മി എന്ന ധ്രുവഭാര്യയ്ക്കു് പുത്രന്മാർ രണ്ടാണു്. അവരിൽ പ്രഥമനായ കല്പനെക്കുറിച്ചു് യാതൊരു അറിവും ഇല്ല. ആ രാജകുമാരൻ ചെറുപ്പത്തിൽ തന്നെ മരിച്ചിരിക്കാം. ധ്രുവന്റെ ശേഷം വത്സരൻ രാജാവായി. വത്സരൻ, സ്വർവ്വീഥിയിൽ പുഷ്പാർണ്ണൻ, തിഗ്മകേതു, ഇഷൻ, ഊർജ്ജൻ, വസു, ജയൻ എന്നു ആറു പുത്രന്മാരെ ജനിപ്പിച്ചു. പുഷ്പാർണ്ണന് പ്രഭ, ദോഷ എന്നു രണ്ടു ഭാര്യമാരും പ്രഭയിൽ പ്രാതസ്, മാധ്യംദിനം, സായം എന്ന പുത്രന്മാരും, ദോഷയിൽ, പ്രദോഷൻ, നിശീഥൻ, വ്യുഷ്ടൻ എന്ന പുത്രന്മാരും, ഉണ്ടായി. വ്യുഷ്ടന് പുഷ്കരിണി എന്ന ഭാര്യയിൽ സർവ്വതേജസ്സും, സർവ്വതേജസ്സിനു് ആകൂതി എന്ന ഭാര്യയിൽ ചക്ഷുസ്സും, ചക്ഷുസ്സിന് ഉത്മുകനും, ഉത്മുകന് പുഷ്കരണിയിൽ ആറു പുത്രന്മാരും ജനിച്ചു. ആ ആറു പുത്രന്മാരിൽ ജ്യേഷ്ഠനായ അംഗൻ സുനീഥയെ വിവാഹം ചെയ്തു. അംഗൻ ഒരു അശ്വമേധം ചെയ്യുക യുണ്ടായി. അശ്വമേധത്തിങ്കൽ യാഗഭാഗത്തെ സ്വീകരിക്കുവാൻ ക്ഷണിക്കപ്പെട്ട ദേവതകൾ ചെല്ലുന്നില്ല എന്നു കണ്ടു്. ഋത്വിക്കുകൾ വിസ്മിതന്മാരായി. അവർ പറഞ്ഞു:—"ഹേ രാജാവേ! അംഗ! ഹവിസ്സുകൾ നിർദ്ദോഷങ്ങളാണു്. മന്ത്രങ്ങളെ ഞങ്ങൾ സ്ഖലിതം യാതൊന്നുംകൂടാതെ ഉച്ചരിക്കുന്നു. ആവശ്യമായ വ്രതങ്ങളെ ഞങ്ങൾ അനുഷ്ഠി

ക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ യാഗാംശത്തെ സ്വീകരിക്കുവാൻ ദേവതകൾ വരുന്നില്ല." അംഗൻ വ്യഥാബാധിതനായി. സദസ്യന്മാരുടെ അനുവാദത്തോടുകൂടെ മൗനവ്രതത്തെ ഭഞ്ജിച്ചു പറഞ്ഞു:—"അല്ലയോ! സഭാ നാഥന്മാരെ! ഇവിടെ ദേവതകൾ വരികയാകട്ടേ സോമപാത്രങ്ങളെ സ്വീകരിക്കുക ആകട്ടേ ചെയ്യുന്നില്ല. ഞാൻ എന്തു് അപരാധമാണു് ചെയ്തതു്, എന്നു് നിങ്ങൾ പറഞ്ഞുതരുമോ?" സഭാനാഥന്മാർ പറഞ്ഞു:—"ഭോ രാജാവേ! ഈ ജന്മത്തിൽ അങ്ങു പാപത്തെ ചെയ്തിട്ടില്ല. എന്നാൽ അങ്ങു് സന്താനമില്ലാതെ ഇരിക്കുന്നതിനാൽ പൂർവ്വ ജന്മത്തിൽ പാപം ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് അങ്ങു് ഇപ്പോൾ തന്നെ ഒരു പുത്രകാമേഷ്ടിയെ അനുഷ്ഠിക്കുക. എന്നാൽ അങ്ങേയ്ക്കു പുത്രൻ ജനിക്കും. ഓരോരുവൻ കാമിക്കുന്നതിനെ, ഹരി നൽകുമെന്നുള്ളതു പ്രസിദ്ധമാണല്ലോ?" പുത്രകാമേഷ്ടി ഉടനെ നടന്നു; ആ ഹോമാഗ്നിയിൽ നിന്നു്, വസനാഭരണ വിഭൂഷിതനായ ഒരുവൻ കനക പാത്രത്തിൽ പായസത്തെ വഹിച്ചുകൊണ്ടു്, ഇറങ്ങി. രാജാവു് പായസം വാങ്ങി, രാജ്ഞിക്കു കൊടുത്തു. രാജ്ഞി ഗർഭവതിയായി: പ്രസവിച്ചു; എന്നാൽ വേനൻ എന്നു് നാമം ലഭിച്ച ആ കുമാരൻ അമ്മയുടെ അച്ഛനായ മൃത്യുവിന്റെ സ്വഭാവത്തിനനുസരിച്ചു് ഒരു അധാർമ്മികനായി.

വേനൻ സാധു മൃഗങ്ങളെ കൊല്ലുക, സവയസ്യന്മാരെ ഹിംസിക്കുക, മുതലായ അധർമ്മപഥങ്ങളിൽ നിരതനായി. വേനനെ കാണുന്നവർ, ഓടി ഒളിക്കുക നാട്ടിൽ പതിവായി: അംഗൻ അത്യധികം ക്ലേശിച്ചു, ചിന്താധീനനായി. "മക്കളില്ലാത്തവർ പൂർവ്വജന്മത്തിൽ പുണ്യം ചെയ്തവർ തന്നെ. അവർ ദുഷ്പുത്രന്മാരെക്കൊണ്ടു് സങ്കടം അനുഭവിക്കേണ്ടതില്ല. ദുഷ്പുത്രനാകട്ടേ, ദുഷ്കീർത്തി, അധർമ്മം, സർവ്വന്മാരുടെ വിരോധം, അവസാനമില്ലാത്ത ആധി, എന്നിതുകൾക്കു് മൂലമാണു്. ദുഷ്പുത്രൻ മൂലം ഞാൻ ആധിബാധിതനായി. അല്ലെങ്കിൽ ഞാൻ ക്ലേശിക്കുന്നില്ല; ദുഷ്പുത്രൻ തന്നെ നല്ലതു്. ദുഷ്പുത്രനായാൽ ഗൃഹത്തോടും ബന്ധുക്കളോടും വേഗത്തിൽ വിരക്തി വന്നുചേരും, സംസാരചക്രത്തിൽ കറങ്ങി വൃഥാ ആയുസ്സിനെ പാഴാക്കുന്നതു് എന്തിനു്? ഞാൻ മുക്തിക്കുള്ള മാർഗ്ഗങ്ങളെ അന്വേഷിക്കും" ഒരു ദിവസം രാത്രിയിൽ, അംഗൻ സമീപത്തു് ഉറങ്ങിക്കിടന്ന സുനീഥയെ വിവരം ഗ്രഹിപ്പിക്കാതെയും, ആരേയും അറിയിക്കാതേയും, നാടു വിട്ടിറങ്ങിപ്പോയി.

വേനൻ.

രാജ്യത്തിൽ രാജാവു ഉണ്ടാകേണ്ടതു് അവശ്യമാകയാൽ—ഭൃഗു മുതലായ മഹർഷികൾ ചെന്നു്—സുനീഥയോട് ആലോചിച്ചു്—പ്രജാവിരോധം മുമ്പു തന്നെ സമ്പാദിച്ചിരുന്ന വേനനെ രാജാവായി അഭിഷേകം ചെയ്തു. വേനൻ അത്യധികം ഗർവ്വിഷ്ഠനായി. വേനൻ കെട്ടഴിഞ്ഞ ഭ്രാന്തനാന പോലെ തുള്ളി നടന്നു്, ആകാശത്തേയും ഭൂമിയേയും വിറപ്പിച്ചു. ബ്രാഹ്മണർ യജിക്കരുതു്; ദാനം ചെയ്യരുതു്, ഹോമിക്കരുതു്, എന്ന ഭേരീഘോഷം നാട്ടിലൊക്കെയും കേൾക്കായി.

എന്നെയല്ലാതെ മററാരേയും കണ്ടിനി-
വന്ദിച്ചു പൂജിക്കരുതൊരു ഭൃതരും
ഞാനൊഴിഞ്ഞില്ലൊരു നാഥനുലകത്തിൽ
നൂനമെന്നെ ഭജിക്കണമെല്ലാവരും
നാരായണനെയും ഈശാനനെയു മ-
ററാരും വണങ്ങരുതെന്തവരാൽ ഫലം
നാമം ജപിപ്പതെന്റേതൊഴിഞ്ഞാരു മി-
പ്പാർമേലരുതിനിയെന്നേവമാദിയാം.

ഇങ്ങനെയാണു വിളംബരം നടന്നതു്. വേനൻ ദുഷ്ടതയിൽ വളരവേ—മുനിമാർ ആലോചിച്ചു: "മൃത്യുവിന്റെ പൗത്രനും, ജന്മനാ ചപലനും ആയ ഈയാളെ നാം രാജാവാക്കി. നാം അനർത്ഥത്തെ വരിച്ചു; പാമ്പിനു പാൽ വിഷം തന്നെ. ഈയാൾ സർവ്വ പ്രജകളേയും ഹിംസിയ്ക്കുന്നു. ഈയാളെ ഉപദേശിച്ചു് നല്ല വഴിയിൽ നടത്താമോ എന്നു് പരീക്ഷിക്കാം. അതു സാധിക്കുകയില്ലെങ്കിൽ ഈ ലോക ധിക്കാര കാപുരുഷനെ നാം ശപിച്ചു് ദഹിപ്പിക്കണം." മുനികൾ ഇങ്ങനെ നിശ്ചയിച്ചു് കോപത്തെ ഉള്ളിൽ സംഗ്രഹിച്ചുകൊണ്ടു്—വേനന്റെ അടുക്കൽ ചെന്നു; അവർ, രാജനീതി ധർമ്മശാസ്ത്രം മുതലായവയെ ആധാരമാക്കിപ്പറഞ്ഞ അഭിപ്രായങ്ങളെ, വേനൻ കേവലം അവഗണിച്ചു്, ശഠിച്ചു പറഞ്ഞു:—"അധർമ്മത്തെ ധർമ്മമെന്നു മാനിക്കുന്ന നിങ്ങൾ മൂഢന്മാർ തന്നെ—നിങ്ങളുടെ കണ്ണുകളുടെ മുമ്പിൽ നില്ക്കുന്ന നൃപരൂപനായ ഈശ്വരനെ മാനിക്കാത്ത നിങ്ങൾക്കു്, ഇഹത്തിലാകട്ടെ പരത്തിലാകട്ടേ ഗതി ഇല്ല. ബ്രഹ്മാ വിഷ്ണു ശിവന്മാർ മുതലായ ദേവന്മാരൊക്കെയും ഉള്ളിലൊതുങ്ങുന്ന രാജാവു്, സർവ്വ ദേവമയനാണു്. അല്ലയോ ബ്രാഹ്മണരേ! നിങ്ങൾ ചെയ്യേണ്ടതു് എന്താണെന്നു് ഞാൻ പറഞ്ഞുതരാം. നിങ്ങൾ വൃഥാ മത്സരിക്കാതെ എനിക്കായി ബലിയെ സമർപ്പിക്കുക തന്നെ. അഗ്രഭുക്കു് ആകുവാൻ എന്നെക്കവിഞ്ഞു് ആരുമില്ല." മുനിമാർ പറഞ്ഞു:—"അഹോ പാപം! ഇവൻ ജീവിച്ചിരുന്നാൽ ലോകം കത്തി ചാമ്പലായി പോകും. സകല യജ്ഞങ്ങളുടേയും അധിഷ്ഠാതാവായ വിഷ്ണുവിനെ നിന്ദിക്കുന്ന ഇവൻ, രാജാസനത്തിൽ ഇരിക്കുവാൻ അർഹനല്ല." മുനിമാർ കോപം പ്രകടിപ്പിച്ചു: ഹുംകാരം ചെയ്തു: വേനൻ മരിച്ചു. ഋഷികൾ സ്വസ്ഥാനങ്ങളിലേക്കു പോയി. പുത്രശോകാ

ത്തിയായ സുനീഥ—വേനന്റെ ശരീരത്തെ ഔഷധം കൊണ്ടും മന്ത്രം കൊണ്ടും നശിക്കാതെ രക്ഷിച്ചു.

ആ കാലങ്ങളിൽ രാജ്യം അനാഥമായി: സാധുജനങ്ങളുടെ സങ്കടം കേൾക്കുവാൻ ആളില്ലാതെയായി: ദുർബ്ബലന്മാരെ ഉപദ്രവിക്കുവാൻ ആളുണ്ടായി. കൊള്ളക്കാരും—പിടിച്ചുപറിക്കാരും—പകലിൽ തന്നെയും സംഘം ചേർന്നു നടന്നു. ഒരു ദിവസം ഏതാനും ഋഷിമാർ സരസ്വതീ നദീതീരത്തു് ഹോമം ചെയ്തു് സൽക്കഥാകഥനത്തിൽ സമയം കഴിക്കുക ആയിരുന്നു; ആ സമയം ഒരു തസ്കരസംഘം ആ വഴിയേ കടന്നുപോയി. വേനന്റെ മരണശേഷം രാജ്യം അനാഥമായി എന്നും, സാധുക്കൾക്കു് ജീവിതം ഭാരമായി എന്നും മററുമുള്ള വിഷയങ്ങളേക്കുറിച്ചു് മുനിമാർ സംസാരിച്ചു.

നിഷാദൻ.

"രാജ്യരക്ഷ ചെയ്യുക യെന്നതു് ബ്രാഹ്മണധർമ്മമല്ല! എങ്കിലും ദീനസംരക്ഷണം ചെയ്യാത്ത ബ്രാഹ്മണന്റെ തേജസ്സു്, പൊട്ടിയ കലത്തിൽ നിന്നു് വെള്ളം ചോരുന്നതു പോലെ, ചോർന്നു പോകും. എന്നാൽ അംഗരാജാവിന്റെ വംശം ഛേദിക്കപ്പെട്ടുകൂടാ. വിഷ്ണുഭക്തന്മാരായ പല മഹാവീര്യന്മാർ പിറന്ന ആ വംശം, രക്ഷണീയമാണല്ലോ." ഇങ്ങനെ ചിന്തിച്ച ഋഷികൾ—രാജധാനിയെ പ്രാപിച്ചു്—സുനീഥ സൂക്ഷിച്ചു വച്ചിരുന്ന വേനശരീരത്തിന്റെ തുടയെ മഥിച്ചു. ആ തുടയിൽനിന്നു് ഒരു ഹ്രസ്വശരീരൻ പുറത്തുവന്നു. ഹ്രസ്വങ്ങളായ പാദങ്ങൾ, ഹ്രസ്വങ്ങളായ ബാഹുക്കൾ, കനത്ത കവിൾത്തടങ്ങൾ, പതിഞ്ഞുതാണ മൂക്കു്, ചുകചുകച്ചുകന്ന കണ്ണുകൾ, ചെമ്പിച്ച തലമുടി, ഏററവും കുറുകിയ ശരീരം, കാകനെപ്പോലെ കറുത്തനിറം—എന്നിവകൊണ്ടു പരമവികൃതനായ ആ പുരുഷൻ—ഋഷിമാരെ നമസ്കരിച്ചുകൊണ്ടു്—ഞാൻ എന്തുചെയ്യണം—എന്നു് അഞ്ജലികൂപ്പി നിന്നു. മുനിമാർ അവന്റെ വിനയംകണ്ടു്-നിഷീദ—എന്നു പറഞ്ഞു. അയതിനാൽ അവനു് നിഷാദൻ എന്നു പേരായി. ജനനത്തിങ്കൽ തന്നെ വേനന്റെ കഠിന പാപങ്ങളെ പ്രദർശിപ്പിച്ചതിനാൽ അവനെ, ഋഷിമാർ വനങ്ങളിൽ ഇരുത്തി. അവന്റെ വംശത്തിൽ പ്പെട്ടവരും നിഷാദന്മാർ എന്നു പേരുള്ളവരും ആയ അനേകമനേകം ആളുകൾ, ഇന്നും ഗിരികളിലും കാനനങ്ങളിലും പർവ്വതസാനുക്കളിലും താമസിച്ചു പോരുന്നു.

ഋഷികൾ വേനന്റെ രണ്ടുകൈകളെ മഥനംചെയ്തു. ആ സന്ദർഭത്തിൽ ഓരോ കൈയിൽനിന്നു് ഒരു പുരുഷനും ഒരു സ്ത്രീയും ഉൽഭൂതമായി. ദിവ്യജ്ഞാനമുള്ള ഋഷികൾ ജനിപ്പിച്ച രണ്ടാളുകളെ കണ്ടു് പുരുഷൻ, ലോകസംരക്ഷണം ചെയ്യാനായി പിറന്ന മഹാവിഷ്ണുവിന്റെ അംശാവതാരമാണെന്നും

പൃഥു

പൃഥു എന്ന പേരിൽ പ്രസിദ്ധനായ ചക്രവർത്തിയാകുമെന്നും; സ്ത്രീയാകട്ടേ, ഭഗവാനെ ഒരിക്കലും വേർപിരിയാത്ത മഹാലക്ഷ്മീയാണെന്നും, അർച്ചിസ്സ് എന്നു പേരിൽ പൃഥുവിന്റെ രാജ്ഞിയാകുമെന്നും; ഗ്രഹിച്ചു. അവതാരം നടന്നതായി പ്രസിദ്ധമായ സമയം പൌരന്മാർ പ്രശംസിച്ചു; ഗന്ധർവ്വന്മാർ പാടി; സിദ്ധന്മാർ പുഷ്പവർഷംചെയ്തു; സ്വർഗ്ഗസ്ത്രീകൾ നർത്തിച്ചു; ശംഖം, തൂര്യ്യം, മൃദംഗം, മുതലായവ മുഴങ്ങി. ഇന്ദ്രാദികൾ, സനകാദികൾ മുതലായവരോടു കൂടെ, ബ്രഹ്മാവു് അവിടെ എഴുന്നള്ളി. ബ്രഹ്മാവു മുതലായവരൊക്കെയും പൃഥുവിന്റെ വലത്തു കൈയുടെ വെള്ളയിൽ ചക്രരേഖയേയും പാദങ്ങളുടെ വെള്ളയിൽ അരവിന്ദരേഖയേയും കണ്ടു്—സന്തുഷ്ടന്മാരായി.

സന്നിഹിതന്മാരായ മഹാഭാഗന്മാർ പൃഥുവിനെ രാജാവായി അഭിഷേകം ചെയ്തു. പൃഥു രാജോചിതങ്ങളായ വസ്ത്രങ്ങളെ ധരിച്ചു; ഭാര്യയായ അർച്ചിസ്സ് ജ്വാലപോലെ സമീപിച്ചു നിന്നു. സകല ഭൂതങ്ങളും ചക്രവർത്തിയുടെ സന്നിധിയിൽ കാഴ്ചദ്രവ്യങ്ങളെ സമർപ്പിച്ചു. സരിത്തുകളും, സമുദ്രങ്ങളും, ഗിരികളും, സർപ്പങ്ങളും, ആകാശവും, ഭൂമിയും, അവിടെ കാഴ്ചകളെ സമർപ്പിച്ചു. കുബേരൻ കനകമയമായ ഒരു വരാസനം സമർപ്പിച്ചു. വരുണൻ ചന്ദ്രപ്രഭവും ജലസ്രാവവും ആയ ഛത്രം സമർപ്പിച്ചു. വായു, വെഞ്ചാമരങ്ങളെ, ധർമ്മൻ കീർത്തിതന്നെ മൂർത്തിയായ ഒരു പൂമാലയെ, സമർപ്പിച്ചു. ഇന്ദ്രനും യമനും ബ്രഹ്മാവും സരസ്വതിയും—ഉത്കൃഷ്ടമായ കിരീടത്തെ, പരമകഠിനമായ ദണ്ഡത്തെ, ബ്രഹ്മമയമായ കവചത്തെ, ഉത്തമമായ മുത്തുമാലയെ—സമർപ്പിച്ചു. ശ്രീഹരി, സുദർശനചക്രത്തെയും, ലക്ഷ്മീഭഗവതി ഐശ്വര്യത്തെയും, രുദ്രൻ പത്തു ചന്ദ്രചിഹ്നങ്ങളുള്ള ഒരു വാളിനേയും, രുദ്രാണി നൂറു ചന്ദ്രചിഹ്നങ്ങളുള്ള ഒരു വാളിനേയും, സമർപ്പിച്ചു. ചന്ദ്രൻ മരണമൊഴിഞ്ഞ കുതിരകളെ കൊടുത്തു. വിശ്വകർമ്മാവു സൗന്ദര്യം മൂർത്തിമത്തായ രഥത്തെ കൊടുത്തു. അഗ്നി

അവതാരങ്ങൾ ഇരുപത്തു രണ്ടാണു്. എങ്കിൽ പൃഥു ഒമ്പതാമത്തതാണു്. ഉത്താനപാദന്റെ വംശം വളരെ മുമ്പോട്ടു നീങ്ങിയിരിക്കുന്നു. ഇതിനു മുമ്പു തന്നെ മററു വംശങ്ങളിൽ അവതാരങ്ങൾ നടന്നിരിക്കുന്നു. മററു വംശങ്ങളെ വിവരിക്കുന്ന ഘട്ടങ്ങളിൽ ആ അവതാരങ്ങളേയും വിവരിക്കും.

അടിൻെറയും പശുവിൻെറയും കൊമ്പിൽ പണിത വില്ലിനെ കൊടുത്തു. സൂര്യൻ രശ്മി രൂപങ്ങളായ ശരങ്ങളെ കൊടുത്തു. ഭൂമി യോഗശക്തിയുള്ള പാദുകങ്ങളെ കൊടുത്തു. സമുദ്രം ശംഖത്തെ കൊടുത്തു. ദിവസംതോറും പൂമഴ പെയ്യാമെന്ന് ആകാശം പ്രതിജ്ഞ ചെയ്തു. സമുദ്രങ്ങളും പർവ്വതങ്ങളും നദികളും — ചക്രവർത്തിയായ പൃഥുവിൻെറ രഥത്തിനു സർവ്വദാ മാർഗ്ഗം നല്കാമെന്നു, വാഗ്ദാനംചെയ്തു. സമർപ്പണകർമ്മം കഴിഞ്ഞശേഷം — സൂതന്മാർ മുതലായവർ — രാജപ്രശംസ ചെയ്യുവാൻ സന്നദ്ധന്മാരായി. പൃഥു പറഞ്ഞു: "അല്ലയോ സൂതന്മാരെ! മാഗധന്മാരെ! വന്ദികളെ! രാജ്യഭാരം കേവലം ആരംഭിക്കുന്ന എൻെറ ഗുണങ്ങൾ, ഇപ്പോൾ അസ്പഷ്ടമായ നിലയിലാണു നിൽക്കുന്നത്. അങ്ങനെയിരിക്കെ, എന്തിനെ ആധാരമാക്കി നിങ്ങൾ എന്നെ സ്തുതിക്കും? കാലാന്തരത്തിൽ ഞാൻ പ്രശംസനീയനാണ് എങ്കിൽ — അപ്പോൾ പ്രശംസിക്കുക തന്നെ. ഇപ്പോൾ എന്നെ പ്രശംസിച്ച് — നിങ്ങൾ എന്നെ പരിഹസിക്കരുത്. എന്നും പ്രശംസനീയനായ പരമപുരുഷൻ വർത്തിക്കവെ, - നാം നിന്ദ്യകർമ്മങ്ങളിൽ മനസ്സിനെ ദുഷിപ്പിക്കുന്നത് എന്തിന്?" ഇപ്രകാരം മധുരങ്ങളും അർത്ഥഗർഭങ്ങളും ആയ വചനങ്ങളെ പറഞ്ഞു മഹാരാജാവിനെ — ഋഷിപ്രേരിതന്മാരായ ഗായകന്മാർ ഇങ്ങനെ സ്തുതിച്ചു. "ഭോ പ്രഭോ! സ്വേച്ഛാവതാരം ചെയ്തിരിക്കുന്ന പ്രഭുവായ അങ്ങയുടെ മഹിമകളെ വർണ്ണിക്കുവാൻ ഞങ്ങൾ സമർത്ഥന്മാരല്ല; ബ്രഹ്മാവു മുതലായ വാഗീശന്മാർതന്നെയും അനീശന്മാരാണ്. ലോകത്തെ ധർമ്മത്തിൽ നടത്തുന്നവനും ധർമ്മമാർഗ്ഗങ്ങളുടെ സംരക്ഷകനും അധർമ്മപരന്മാരുടെ ശാസിതാവും ആയ പൃഥു മഹാരാജാവ്, ധർമ്മപരമനാകുന്നു. കാലത്തിങ്കൽ ധനത്തെ സ്വീകരിക്കുകയും കാലത്തിങ്കൽ വിതരണം ചെയ്യുകയും ചെയ്ത്, പ്രതാപപ്രകടനം ചെയ്യുന്ന പൃഥു ചക്രവർത്തി, സർവ്വഭൂതസമാനനായ സൂര്യനാകുന്നു. സർവ്വ പ്രാണികളേയും വഹിക്കുന്നവനും ശശ്വൽ കരുണനും ആയ പൃഥു ചക്രവർത്തി, ശിരസ്സിൽ ചവുട്ടുന്നവരെ ക്ഷമിക്കുന്ന ഭൂമിയാകുന്നു, അനുഗ്രഹങ്ങളെ സദാ വർഷിക്കുന്ന പൃഥു ചക്രവർത്തി, കാലത്തിങ്കൽ വർഷിക്കുന്ന ഇന്ദ്രനാകുന്നു. അനുരാഗം സൂചിപ്പിക്കുന്ന കടാക്ഷം കൊണ്ടും വിശദസ്മിതം കൊണ്ട്, പ്രസാദം വളർത്തുന്ന പൃഥു മഹാരാജാവ്, ചന്ദ്രികച്ഛായം പൂശുന്ന ചന്ദ്രനാകുന്നു. അനന്തഗുണവാനായ പൃഥു മഹാരാജാവ്, രത്നഗർഭനായ വരുണനാകുന്നു. ദുർവ്വിഷഹനും ശത്രുസംഹാരം ചെയ്യുന്നവനും ആയ പൃഥുമഹാരാജാവ് — ദഹിപ്പിക്കുന്ന അഗ്നിയാകുന്നു. ചാരന്മാരെക്കൊണ്ട് സർവ്വവും കണ്ടുകൊണ്ട് ഉദാസീനനായിരിക്കുന്ന പൃഥു മഹാരാജാവ് — ദേഹികളുടെ ആത്മാവായ വായു ആകുന്നു. ദണ്ഡ്യന്മാരായ പുത്രന്മാരെത്തന്നെയും ദണ്ഡിച്ചും അദണ്ഡ്യന്മാരായ ശത്രുക്കളെത്തന്നെയും ദണ്ഡിക്കാതെയും വർത്തിക്കുന്ന പൃഥു മഹാരാജാവു — ദണ്ഡനീതി വിശാരദനായ ധർമ്മനാകുന്നു. സൂര്യരശ്മികൾപോലെ അപ്രതിഹതമായ പൃഥു മഹാരാജാവിൻെറ രഥചക്രം — മാനസ പർവ്വതംവരെ വിജൃംഭിക്കും. മനോരഞ്ജകങ്ങളായ കർമ്മങ്ങളെക്കൊണ്ട് രഞ്ജനം ചെയ്യുന്ന പൃഥു ചക്രവർത്തിയെ — പ്രജകൾ രാജാവ് എന്ന് അനുഗ്രഹിക്കും. പ്രജാപരിപാലനം ചെയ്യുന്ന ഈ ചക്രവർത്തി, ഗോരൂപം ധരിച്ച ഭൂമിയെ ദോഹനം ചെയ്ത്, സർവ്വ പ്രജകൾക്കും ഉപജീവനത്തെ സമ്പാദിക്കും. മഹാവീര്യനായ ഈ പ്രഭു വില്ലിൻെറ അഗ്രങ്ങളെക്കൊണ്ട് പർവ്വതങ്ങളെ ഇടിച്ചു നിരത്തി, ഭൂമിയെ സമതലമാക്കി അധിവാസയോഗ്യമാക്കും. ഈ സമരസമ്രാട് അജഗവം എന്നു പേരായ വില്ലു കൈയിലെടുത്തു ജ്യാഘോഷം ചെയ്യുമ്പോൾ — ദുർജ്ജനങ്ങൾ ഭയപ്പെട്ട് പലായനം ചെയ്ത്, ഓടിനടക്കും. പരമധാർമ്മികനായ ഈ ചക്രവർത്തി, സരസ്വതീ തീരത്തു നൂറ് അശ്വമേധങ്ങളെ അനുഷ്ഠിക്കും. പൃഥുവിനെ ഇന്ദ്രൻ ഭയപ്പെടും. ഭീതനായ ഇന്ദ്രൻ യജ്ഞാശ്വത്തെ മോഷ്ടിക്കും. ഈ ബ്രഹ്മജ്ഞൻ, സ്വരാജധാനിയുടെ പ്രാന്തങ്ങളിൽ ഭഗവാനായ സനൽകുമാരനെ ദർശിച്ച്, ബ്രഹ്മജ്ഞാനാനന്ദനിമഗ്നനാകും. ഈ പരമപുരുഷൻ, നാനാത്ഥത്തെ നിരർത്ഥകമാക്കുന്ന ത്രിഗുണനിയന്താവിൻെറ കലാത്മാവാകുന്നു."

ദീർഘകാലം നടന്ന ദുർഭിക്ഷം നിമിത്തം ക്ലേശിച്ചിരുന്ന പൗരന്മാർ സംഘംചേർന്ന് ചക്രവർത്തിയുടെ സന്നിധിയിൽ ഇങ്ങനെ സങ്കടനിവേദനം ചെയ്തു:— "അല്ലയോ മഹാരാജാവേ! കോടരത്തിൽ കത്തുന്ന തീ നിമിത്തം മരങ്ങൾ നീറുന്നതു പോലെ, ജഠരത്തിൽ കാളുന്ന തീ നിമിത്തം, ഞങ്ങൾ ദഹിക്കുന്നു. രാജ്യത്തെങ്ങും ആഹാരം ലഭിക്കാതെ കാലം വളരെ കടന്നുപോയി. ശരണാർഹനായ അങ്ങയെ ഞങ്ങൾ ശരണം പ്രാർത്ഥിക്കുന്നു." രാജാവ്, അന്ന ദുർഭിക്ഷത്തിൻെറ കാരണത്തെക്കുറിച്ച് ചിന്തിച്ചു; സംഗതി ഗ്രഹിച്ചു; ക്രോധിച്ചു; വില്ലെടുത്തു; ഫലങ്ങൾ പുറപ്പെടുവിക്കാത്ത ഭൂമിയ്ക്ക് എതിരായി, സമരസന്നദ്ധനായി. ഭൂമി വിറച്ചു: ഗോവ് അവധ്യയാണ് എന്നു സ്മരിച്ചുകൊണ്ട് — ഗോരൂപത്തെ ധരിച്ചുകൊണ്ട് — ഓടി. പൃഥു കണ്ണുചുവത്തി, വില്ലിൽ ശരം കയററി, ഗോവിൻെറ പിറകെ ഓടി. ഗോവ് ക്രൂരമായി അമറിക്കൊണ്ട് ദിക്കുകളിലും വിദിക്കുകളിലും അന്തരിക്ഷത്തിലും ഭ്രമിച്ചു. പൃഥു അവിടവിടെ ഗോവിനെ അനുഗമിച്ചു. ഗോവ് പരവശയായി — ഒരിടത്തും ശരണം ലഭിക്കായ്കയാൽ — തിരിഞ്ഞുനിന്ന് രാജാവിനെ ശരണം പ്രാപിച്ചു. "പ്രഭോ! ആപത്തിൽ പെട്ടിരിക്കുന്നവരെ രക്ഷിക്കുന്ന രാജാവേ! അങ്ങ് എന്നെ രക്ഷിക്ക

ന്നമേ! അങ്ങ് സർവ്വ പ്രാണി പരിപാലകനാണല്ലോ. ധർമ്മജ്ഞനായ അങ്ങ് എങ്ങനെ സ്ത്രീവധം ചെയ്യാൻ ഉദ്യുക്തനാകും.? ഞാൻ ദീനയാണ്; നിരപരാധിനിയാണ്. കൂടാതെയും അങ്ങ് ഒന്ന് ആലോചിക്കുക. വിശ്വം എന്നിൽ പ്രതിഷ്ഠിതമാണ്. സകലത്തിന്റെയും പ്രതിഷ്ഠയായ ഞാൻ നശിച്ചാൽ—സർവ്വ പ്രാണികളും അങ്ങുതന്നെയും ജലങ്ങളിൽ മുങ്ങിപ്പോകയില്ലയോ?'' പൃഥു പറഞ്ഞു:—"ഭോ വസുധേ! ഞാൻ ഭവതിയെ ഹനിയ്ക്കും? ഭവതി എന്റെ ശാസനത്തെ അനുസരിക്കുന്നില്ല. ഭവതി, യാഗഭാഗത്തെ ഭക്ഷിക്കുന്നു; എന്നാൽ പ്രജാപോഷണത്തിൽ ആവശ്യമായ ദ്രവ്യങ്ങളെ, പ്രവേശിപ്പിക്കുന്നുമില്ല ഭവതി ഗോവാണ് എന്നതിനെ മാത്രം ആധാരമാക്കി—ഭവതിക്കു രക്ഷ തരുവാൻ നിവൃത്തിയില്ല. ഭവതി പുല്ല് ഉണ്ണുന്നു എങ്കിലും പാലിനെ ദാനം ചെയ്യുന്നില്ല. ഇതു് ഗോധർമ്മമല്ല. ബ്രഹ്മാവ്—പ്രജാസംരക്ഷണത്തെ പുരസ്കരിച്ചു സൃഷ്ടിച്ചു ഔഷധബീജങ്ങളെ, ഭവതി ഉള്ളിൽ സംഗ്രഹിക്കുന്നു. അവയെ പ്രജാരക്ഷയെ ഉദ്ദേശിച്ചു ദാനം ചെയ്യാത്ത ഭവതി—കരുണയെ അർഹിക്കുന്നില്ല; കരഞ്ഞു വിളിക്കുന്ന പ്രജകളുടെ സങ്കടത്തെ,ഭവതിയുടെ മേദസ്സുകൊണ്ട് ഞാൻ പരിഹരിക്കും. പുരുഷനാകട്ടെ, സ്ത്രീയാകട്ടെ, നപുംസകനാകട്ടെ പ്രാണികളെക്കുറിച്ച് അനുകമ്പയില്ലാത്തവൻ—വധാർഹനാണ്. ഗർവ്വിഷ്ഠയായ ഭവതി മായാഗോവാണ്. ഭവതിയെ ഞാൻ എള്ളിൻ മണിയെപ്പോലെ, നൂറുനൂറായി നുറുക്കും. എന്റെ യോഗബലത്താൽ സർവ്വപ്രാണികളേയും ഞാൻ ധരിച്ചുകൊള്ളുന്നതാണ്."

പൃഥു പരമക്രോധനനായി, കാലനെന്നതുപോലെ, നിന്നു. ഭൂമി വിറച്ചു: അഞ്ജലികൂപ്പി പറഞ്ഞു:—"പ്രഭോ! അങ്ങ് ഗുണാതീതനായ പരബ്രഹ്മമാണെന്ന് ഞാൻ അറിയുന്നു. എത്രയോ ശരീരങ്ങളെ അങ്ങു സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്തിരിക്കുന്നു. നിന്തിരുവടിക്കു നമസ്കാരം. നിന്തിരുവടി സർവ്വ പ്രാണികളുടേയും നിവാസഭൂമിയായി എന്നെ സൃഷ്ടിച്ചു. നിന്തിരുവടി തന്നെ എന്നെ സംഹരിക്കുവാൻ ആയുധം എടുത്തിരിക്കുന്നുവോ? നിന്തിരുവടി ഒന്നാമതായി ബ്രഹ്മാവിനെ സൃഷ്ടിച്ചു; അതിന്റെ ശേഷം ബ്രഹ്മാവിനെക്കൊണ്ട് ചരാചരാത്മകമായ വിശ്വത്തെ സൃഷ്ടിപ്പിച്ച നിന്തിരുവടിയുടെ മനസ്സിന്റെ ഗതിയെ ആരു കണ്ടു? പ്രഭോ! ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണം, അഹങ്കാരം എന്നിവയുടെ സംഘാതമായ സർവ്വവിശ്വത്തെയും സ്വദംഷ്ട്രയിൽ വഹിച്ച് ഉയർത്തി സ്ഥാനത്തുറപ്പിച്ച ആദിവരാഹമായ നിന്തിരുവടിക്ക് അകാതത്തു് എന്താണ്? എന്നെ സ്ഥാനത്ത് ഉറപ്പിച്ച നിന്തിരുവടി, എന്നിൽ അധിവസിക്കുന്ന പ്രജകളെ രക്ഷിക്കുവാനായി—ഇപ്പോൾ പൃഥുവായി അവതരിച്ചിരിക്കുന്നു. പാൽ തന്നില്ല എന്ന കാരണത്തെ ആധാരമാക്കി ഞാൻ വധാർഹയാണ് എന്നു നിശ്ചയിച്ച്—നിന്തിരുവടി ശരത്തെ വില്ലിൽ കയററിയിരിക്കുന്നു. മഹാപ്രഭുവായ നിന്തിരുവടി കോപത്തെ ശമിപ്പിക്കുമോ?'' പൃഥുവിന്റെ കോപം വർദ്ധിക്കുന്നതായും ശരമോചനം ഏതു മുഹൂർത്തത്തിലും നടക്കുമെന്നും ഭയന്നു ഭൂമി തുടർന്നുചൊല്ലി:-

"പ്രഭോ! നിന്തിരുവടി കോപത്തെ അടക്കുക. ഞാൻ അർത്ഥിക്കുന്നതിനെ നിന്തിരുവടി കേൾക്കുക. സർവ്വജ്ഞനായ നിന്തിരുവടി—വണ്ട്, പുഷ്പങ്ങളിൽനിന്ന് എന്നതുപോലെ—സാരത്തെ ഗ്രഹിക്കുവാൻ സമർത്ഥനല്ലയോ? അല്ലയോ രാജാവേ! ബ്രഹ്മാവ് പണ്ട് സൃഷ്ടിച്ച ഔഷധികളെ വ്രതഹീനന്മാരായ അസത്തുക്കൾ ഭക്ഷിക്കുന്നതായി ഞാൻ കണ്ടു. ഭൂമിയിൽ ദീർഘകാലമായി—അങ്ങയെപ്പോലുള്ള ലോകപാലകന്മാർ ഇല്ലാതിരിക്കുകയാണ്. ഭൂമി, ചോരന്മാരെക്കൊണ്ട് നിറഞ്ഞു. അപ്പോൾ ഞാൻ യവം, ഗോതമ്പ് മുതലായ ഔഷധികൾ നിശ്ശേഷം നശിക്കരുതെന്നും യജ്ഞാവശ്യത്തിലേക്ക് ശേഷിക്കണമെന്നും ആലോചിച്ച്—അവയെ ഉള്ളിലൊതുക്കി. ആ ബീജങ്ങൾ ഇപ്പോൾ എന്റെ ഗർഭത്തിലുണ്ട്. എന്നാൽ കാലദീർഘത നിമിത്തം അവ ക്ഷീണങ്ങളായിരിക്കുന്നു. അവയെ എന്നിൽ നിന്നു ഉദ്ധരിക്കുവാൻ അങ്ങുമാത്രം സമർത്ഥനാണ്. ഭോ മഹാബാഹോ! പ്രാണികൾക്കു ഹിതവും ബലപ്രദവും ആയ അന്നത്തെ, എന്നിൽ നിന്ന് ലഭിക്കണമെന്ന് നിന്തിരുവടി കാംക്ഷിക്കുന്നു എങ്കിൽ—അതിനു ഞാൻ പ്രതികൂലത ഭാവിക്കുമോ? അതു കറന്നെടുക്കുവാൻ ആൾ ഉണ്ടാകണം. കറന്നതു വാങ്ങുവാൻ പാത്രം ഉണ്ടാകണം. കുടിക്കുവാൻ കിടാവും ഉണ്ടാകണം. നിന്തിരുവടി അവയെ നിർണ്ണയിച്ചുകൊള്ളുക. നിന്തിരുവടിയുടെ സർവ്വകാമങ്ങളേയും ഞാൻ ക്ഷീരസ്വരൂപത്തിൽ തന്നുകൊള്ളാം. നിന്തിരുവടി വേറെ ഒരു സംഗതിയേയും ചെയ്യേണ്ടതുണ്ട്. എന്റെ ഉപരിഭാഗം വിഷമമായി കിടക്കുന്നതിനാൽ—ഇന്ദ്രൻ പെയ്യിക്കുന്ന മഴയൊക്കെയും താണ തറകളിൽ കൂടിക്കിടക്കുകയും ഉയർന്ന തറകൾ ഉണങ്ങുകയും ചെയ്യുന്നു. ആ ദോഷത്തെ പരിഹരിക്കുവാനായി—നിന്തിരുവടി ഭൂമിയെ സമതലമായി കല്പിക്കണം'' പൃഥു അനുകൂലിച്ചു; സന്തുഷ്ടനായി, സ്വായംഭുവനെ വത്സനാക്കി; സ്വന്തം കൈയിൽ സകല ഔഷധികളേയും കറന്നെടുത്തു. പൃഥു സ്വകാമങ്ങളെ കറന്നെടുത്ത സമയം വിദ്വാന്മാരായ അപരന്മാരും അവരവർക്ക് ആവശ്യമെന്നും പ്രധാനമെന്നും തോന്നിയവയെ കറന്നെടുത്തു. ഋഷികൾ ബൃഹസ്പതിയെ വത്സനാക്കി; പഞ്ചേന്ദ്രിയങ്ങളെ പാത്രമാക്കി, ശുദ്ധവും വേദമയവും ആയ ക്ഷീരത്തെ കറന്നു. ദേവന്മാർ ഇന്ദ്രനെ വത്സനാക്കി, സ്വർണ്ണപാത്രം എടുത്ത്, വീര്യവും ഓജസ്സും ബലവും ആകുന്ന അമൃതക്ഷീ

രത്തെ കറന്നു. ദൈതേയന്മാരും ദാനവന്മാരും പ്രഹ്ലാദനെ വത്സനാക്കി, ഇരുമ്പുപാത്രം എടുത്തു്, സുരാസവക്ഷീരത്തെ കറന്നു. ഗന്ധർവ്വന്മാരും അപ്സരസ്സുകളും വിശ്വാവസുവിനെ വത്സനാക്കി; താമരയെ പാത്രമാക്കി, സൌഭാഗ്യത്തെ കറന്നു. ശ്രാദ്ധദേവതകൾ അര്യമാവിനെ വത്സനാക്കി, ചുടാത്ത മൺപാത്രത്തിൽ കവ്യത്തെ കറന്നു. സിദ്ധന്മാരും വിദ്യാധരന്മാരും കപിലനെ വത്സനാക്കി, ആകാശമാകുന്ന പാത്രത്തിൽ, സിദ്ധിയേയും വിദ്യയേയും കറന്നു. മററു മായാവികൾ മയനെ വത്സനാക്കി, ആകാശ പാത്രത്തിൽ, അന്തർദ്ധാനവിദ്യയേ കറന്നു. യക്ഷന്മാർ, രക്ഷസ്സുകൾ, ഭൂതങ്ങൾ, പിശാചങ്ങൾ, മററു മാംസഭുക്കുകൾ എന്നിവരൊക്കെയും രുദ്രനെ വത്സനാക്കി, മനുഷ്യന്റെ തലയോടാകുന്ന പാത്രത്തിൽ, രക്തമാകുന്ന മദ്യത്തെ കറന്നു. തേളുകൾ, പാമ്പുകൾ മുതലായവ, തക്ഷകനെ വത്സനാക്കി, ബിലമാകുന്ന പാത്രത്തിൽ, വിഷക്ഷീരത്തെ കറന്നു. പശുക്കൾ നന്ദീശ്വരനെ വത്സനാക്കി, കാനനമാകുന്ന പാത്രത്തിൽ, തൃണമാകുന്ന ക്ഷീരത്തെ കറന്നു. മാംസം തിന്നുന്ന ദംഷ്ട്രമൃഗങ്ങൾ, സിംഹത്തെ വത്സനാക്കി, സ്വന്തം ശരീരമാകുന്ന പാത്രത്തിൽ, മാംസത്തെ കറന്നു. പക്ഷികൾ, ഗരുഡനെ വത്സനാക്കി, ചരാചരാത്മകമായ ക്ഷീരത്തെ, കറന്നു. വൃക്ഷങ്ങൾ വടവൃക്ഷത്തെ വത്സനാക്കി, സ്വശരീരമാകുന്ന പാത്രത്തിൽ, രസത്തെ കറന്നു. പർവ്വതങ്ങൾ ഹിമവാനെ വത്സനാക്കി, അവയുടെ സാനുക്കളിൽ നാനാ ധാതുക്കളെ, കറന്നു. സർവ്വ സമുദായങ്ങളും അവയുടെ മുഖ്യനെ വത്സനാക്കി, സ്വന്തം പാത്രങ്ങളിൽ, വേറെ വേറെ ക്ഷീരത്തെ, പൃഥുവിനെ അനുസരിച്ചു, സർവ്വ കാമ സന്ദായിനിയായ ഭൂമിയിൽ നിന്നു, കറന്നു. പൃഥു പ്രീതിമാനായി; ഭൂമിയെ സ്വപുത്രിയായി സ്വീകരിച്ചു. ചക്രവർത്തിയും പ്രഭുവും ആയ പൃഥു, സ്വധനുസ്സിന്റെ അഗ്രങ്ങളെക്കൊണ്ടു് ഗിരികൂടങ്ങളെ അടിച്ചു നിരത്തി, ഭൂമിയെ പ്രായേണ സമതലമാക്കി. അതിന്റെ ശേഷം പൃഥു പ്രജകൾക്കു് ഉചിതങ്ങളായ നിവാസ സ്ഥാനങ്ങളെ പ്രത്യേകം പ്രത്യേകം നിയമിച്ചു. ഗ്രാമങ്ങൾ, പുരങ്ങൾ, പത്തനങ്ങൾ, വിവിധ ദുർഗ്ഗങ്ങൾ, ഘോഷങ്ങൾ, വ്രജങ്ങൾ, ശിബിരങ്ങൾ, ആകരങ്ങൾ, ഖേടങ്ങൾ, ഖർവ്വടങ്ങൾ എന്നിവയെ ഒക്കെയും, ഭൂമിയിൽ മുമ്പു കണ്ടിട്ടില്ലാത്ത രീതിയിൽ നിർമ്മിച്ചു്, പൃഥു, പ്രഥമ രാജാവെന്നു പ്രസിദ്ധനായി.

പൃഥു ചക്രവർത്തി നൂറു് അശ്വമേധങ്ങൾ ചെയ്തു് കാമപൂരണം ചെയ്യുവാൻ കാംക്ഷിച്ചു; ബ്രഹ്മാവർത്തം എന്ന ദിക്കിൽ സരസ്വതി നദി കിഴക്കോട്ടു് ഒഴുകുന്ന സ്ഥാനത്തു്—മുമ്പു യാഗം നടക്കുക നിമിത്തം മനുക്ഷേത്രം എന്നു പേരായ പുണ്യ ക്ഷേത്രത്തിൽ, ദീക്ഷ ആരംഭിച്ചു.

അതറിഞ്ഞു് ഇന്ദ്രൻ അസൂയാലുവായി; എന്നാൽ മററുള്ള സർവ്വ പ്രഭുക്കന്മാരും പ്രഹൃഷ്ടന്മാരായി. സർവ്വാന്തര്യാമിയും സർവ്വ ലോകഗുരുവും ആയ മഹാവിഷ്ണു—കൂടെ ബ്രഹ്മാവു്, രുദ്രൻ, ലോകപാലന്മാർ, ഗന്ധർവ്വന്മാർ, മുനികൾ, അപ്സരസ്സുകൾ, സിദ്ധ വിദ്യാധര ദൈത്യ ദാനവ ഗുഹ്യകന്മാർ,—പിന്നെ കപിലൻ, നാരദൻ, ദത്തൻ, സനക പ്രമുഖന്മാർ—ദേവ പ്രഭുക്കന്മാർ ഒക്കെയും—യജ്ഞശാലയിൽ കയറി അവരവർക്കുള്ള യജ്ഞാംശങ്ങളെ സ്വീകരിച്ചു. ഭൂമിദേവി അവിടെ സന്നിഹിതയായി; യജമാനനായ പൃഥുവിന്നു് ആവശ്യമായ സകല പദാർത്ഥങ്ങളേയും നിരവധി നൽകി. നദികളിൽ കൂടെ പാൽ, തൈരു്, നെയ്യു് മുതലായ സർവ്വ രസങ്ങളും ഒഴുകിച്ചെന്നു. മരങ്ങളൊക്കെയും സസ്യപൂർണ്ണങ്ങളായ ഫലങ്ങളെ കായിച്ചു. സമുദ്രങ്ങൾ നിധികളെ, മലകൾ ഭക്ഷ്യ ഭോജ്യ ചോഷ്യ ലേഹ്യ മയമായ ചതുർവ്വിധ ഭക്ഷണ പദാർത്ഥങ്ങളെ, സർവ്വ ലോകങ്ങളും അവരവർക്കു് ഉചിതങ്ങളായ ദ്രവ്യങ്ങളെ, കാഴ്ചവച്ചു. പൃഥുവിന്റെ പരമോദയത്തെ സൂക്ഷിച്ചു കണ്ട ഇന്ദ്രൻ, സ്പർദ്ധിച്ചു സ്പർദ്ധിച്ചു നിന്നു. തൊണ്ണൂററൊമ്പതു് അശ്വമേധം മംഗളമായി പൂർണ്ണമായി. നൂറാമത്തേതിന്നു സംഭാരങ്ങൾ സംഭൃതങ്ങളായി. തിരോഹിതനായി നിന്ന ഇന്ദ്രൻ, യജ്ഞാശ്വത്തെ അപഹരിച്ചു. അധർമ്മത്തെ ധർമ്മകവചമായി ധരിച്ച പാഷണ്ഡനായ ഇന്ദ്രൻ, ആകാശത്തുകൂടെ ത്വരിതഗമനം ചെയ്യുന്നതു്—അത്രി മഹർഷി കണ്ടു. അത്രി വിവരം പൃഥുപുത്രനെ ഗ്രഹിപ്പിച്ചു. ക്രുദ്ധനായ പൃഥുപുത്രൻ, ഇന്ദ്രനെ അനുധാവനം ചെയ്തു; നില്ലു! നില്ലു! എന്നു വിളിച്ചു പറഞ്ഞു. മഹാരഥനായ പൃഥുപുത്രൻ ഇന്ദ്രനെ സമീപിച്ചു: ജടയെ ധരിച്ചു ഭസ്മച്ഛന്നനായ ഇന്ദ്രനെ കണ്ടു്—ഏതോ ധർമ്മനിഷ്ഠനാണെന്നു ഭ്രമിച്ചു്, ശരം അയയ്ക്കുവാൻ ഭയന്നു. അത്രി വിളിച്ചു പറഞ്ഞു:- "വത്സ; അതു യജ്ഞാശ്വത്തെ അപഹരിക്കുന്ന ദേവാധമനായ ഇന്ദ്രനാണു്. അവനെ ഹനിക്കുക" പൃഥുപുത്രൻ സംക്രുദ്ധനായി—വീണ്ടും ഇന്ദ്രന്റെ പിന്നാലെ പാഞ്ഞു. ഇന്ദ്രൻ യജ്ഞാശ്വത്തെ പൃഥുപുത്രനു സമർപ്പിച്ചു. പാഷണ്ഡ സ്വരൂപത്തെ ഉപേക്ഷിച്ചു്—തിരോധാനം ചെയ്തു. പൃഥുപുത്രൻ അശ്വത്തെയും കൊണ്ടു് യാഗശാലയിൽ കടന്നു. ഹൃഷ്ടന്മാരായ സദസ്യന്മാർ, വിജിതാശ്വൻ എന്നു നാമം പറഞ്ഞു് കുമാരനെ അനുമോദിച്ചു. ഇന്ദ്രൻ തമസ്സിനെ സൃഷ്ടിച്ചു്—വീണ്ടും യാഗശാലയിൽ കടന്നു; യജ്ഞയൂപത്തിൽ സ്വർണ്ണച്ചങ്ങലയിൽ പൂട്ടിയിരുന്ന അശ്വത്തെ അഴിച്ചുകൊണ്ടു നടന്നു. വീണ്ടും അത്രി വിജിതാശ്വനെ പ്രേരിപ്പിച്ചു. വിജിതാശ്വൻ പാഞ്ഞു പിൻചെന്നു. കപാലം ധരിച്ചിരുന്ന ഇന്ദ്രനെ ധർമ്മനിഷ്ഠനാണെന്നുദ്ദേശിച്ചു് ഒഴിഞ്ഞു മാറി. വീണ്ടും അത്രിമുഖത്തുനി

ന്നും പരമാർത്ഥം ഗ്രഹിച്ച വിജിതാശ്വൻ, ബാണം എടുത്തു. ഇന്ദ്രൻ കുതിരയെ കൊടുത്തു്, രൂപത്തെ ഉപേക്ഷിച്ചു മറഞ്ഞു. ഇന്ദ്രൻ ഇങ്ങനെ പല പ്രാവശ്യം അശ്വാപഹരണം ചെയ്യുകയും പരാജിതനാകയും പാഷണ്ഡരൂപത്തെ ഉപേക്ഷിക്കുകയും ഉണ്ടായി. ഇന്ദ്രൻ അശ്വാപഹരണം ചെയ്ത സന്ദർഭത്തിൽ സ്വീകരിച്ചതും പരാജിതനായ സന്ദർഭത്തിൽ ഉപേക്ഷിച്ചതും ആയ പാഷണ്ഡന്മാരെ, ലോകത്തു വളരെ കാണായി. വാഗ്മികളും പേശലന്മാരും ധർമ്മാചാരനടന്മാരും ആയ അവർ, കാവി വസ്ത്രം ഉടുത്തും നഗ്നന്മാരായും മററു വേഷങ്ങളിലും നടക്കുന്നു. അവർ പാഷണ്ഡന്മാർ തന്നെ; എന്നാൽ അവർ ധർമ്മനിഷ്ഠന്മാരാണു് എന്നു ലോകം ഭ്രമിക്കുന്നു. ഇന്ദ്രൻ ഇങ്ങനെ ലോകത്തു പാഷണ്ഡന്മാരെ പ്രചരിപ്പിക്കുന്ന വാസ്തവം ഗ്രഹിച്ച പൃഥു, അത്യധികം കോപിച്ചു്—ഇന്ദ്രനെ ഹനിക്കുവാനായി വില്ലിനെ എടുത്തു; ശരത്തെ തൊടുത്തു; സംക്രുദ്ധനായ പൃഥു ദുഷ്പ്രേക്ഷ്യനായി. തടുത്താൽ തടയാത്ത ശക്തിയോടുകൂടെ പൃഥു ഇന്ദ്രവധം ചെയ്വാൻ ഒരുങ്ങി നില്ക്കുന്നതു കണ്ടു്—ഋത്വിക്കുകൾ ഭയവിഹ്വലരായി ഇങ്ങനെ നിരോധിച്ചു—"മഹാദേവ; ഈ സന്ദർഭത്തിൽ അങ്ങു് യജ്ഞമൃഗത്തെ അല്ലാതെ അപരവധം ചെയ്യുന്നതു് വേദവിരോധമാണു്. നിവർത്തിക്കുക; ശരത്തെ ഉപസംഹരിക്കുക; പ്രഭോ! അങ്ങയുടെ മാഹാത്മ്യം, ഇന്ദ്രനെ തേജോവധം ചെയ്തു കഴിഞ്ഞിരിക്കുന്നു. തെററാത്ത മന്ത്രങ്ങളെ കൊണ്ടു്—ഞങ്ങൾ ഇന്ദ്രനെ ഇവിടെ ക്ഷണിച്ചു വരുത്താം. ബലാൽക്കാരേണ അഗ്നിയിൽ ഹോമിച്ചു കൊള്ളാം." ഋത്വിക്കുകൾ ക്രോധിച്ചു; മന്ത്രം ഉച്ചരിച്ചു; ഹോമദ്രവ്യത്തെ കൈയിലെടുത്തു; അഗ്നിയിലേക്കു് എറിയുവാൻ സന്നദ്ധരായി. ബ്രഹ്മാവു ബദ്ധപ്പെട്ടു് അടുത്തു്, ഋത്വിക്കുകളോടു പറഞ്ഞു:—"നിങ്ങൾ വധിക്കുവാൻ ഒരുങ്ങുന്ന ഇന്ദ്രൻ വധാർഹനല്ല. ഇന്ദ്രൻ ഭഗവാന്റെ ശരീരമാകുന്നു. യാഗത്തിൽ പൂജിക്കപ്പെടുന്ന ദേവന്മാർ ഇന്ദ്രന്റെ അംഗങ്ങളും ആകുന്നു. ഭോ! ബ്രാഹ്മണരെ! ഇന്ദ്രൻ സൃഷ്ടിച്ചു കഴിഞ്ഞ പാഷണ്ഡന്മാരെ കൊണ്ടു ഭൂമി നിറഞ്ഞു. ഇന്ദ്രൻ ഇനി എന്തെല്ലാമാണു ചെയ്യുന്നതെന്നു് ആരറിഞ്ഞു? പൃഥു തൊണ്ണൂറെറാമ്പതു യാഗങ്ങളെ മുഴുമിച്ചിരിക്കുന്നു: ഏകോനശതക്രതു എന്ന പ്രശാന്തവും ധന്യവും ആയ നാമത്തെ സമ്പാദിച്ചു കഴിഞ്ഞിരിക്കുന്നു. ഇതു മതി ആകുമെന്നു വയ്ക്കുകതന്നെ. മോക്ഷാപേക്ഷകനായ പൃഥുവിനു്, കർമ്മങ്ങളെക്കൊണ്ടു് എന്തു ഫലം? അല്ലയോ മഹാരാജാവേ! അങ്ങും ഇന്ദ്രനും പരമപുരുഷന്റെ അംഗങ്ങളാകുന്നു. നിങ്ങൾ പിണങ്ങേണ്ടവരല്ല. മഹാരാജാവേ! ഞാൻ പറയുന്നതിനെ അങ്ങു് അനുസരിക്കുക; ദൈവഹതമായ കർമ്മത്തെ അനുഷ്ഠിക്കുവാൻ ഉദ്ദേശിക്കുന്നവൻ കോപിഷ്ഠനാകും; അന്ധമായ തമസ്സിനെ പ്രാപിക്കും. ഈ യാഗം ഇവിടെ നില്ക്കട്ടെ. ദേവന്മാരുടെ നിർബന്ധം, അങ്ങയുടെ പ്രസ്ഥാനത്തെ ശക്തിയായി പ്രതികൂലിച്ചുകാണുന്നു. അങ്ങും ഇന്ദ്രനും ഇങ്ങിനെ പ്രതികൂലമായി നിന്നു മത്സരിച്ചാൽ, പാഷണ്ഡന്മാർ പെരുകി, ലോകത്തു ധർമ്മം ഇല്ലാതെയാകും. യജ്ഞദ്രോഹം ചെയ്യുന്ന ഇന്ദ്രൻ സൃഷ്ടിച്ചു വിടുന്ന പാഷണ്ഡന്മാർ നിമിത്തം എത്ര ലക്ഷം ജനങ്ങൾ വഴി തെററുന്നു എന്നു് അങ്ങു കാണുന്നില്ലയോ? വേനന്റെ ദുരാചാരം നിമിത്തം നശിച്ചു പോയ ധർമ്മമാർഗ്ഗങ്ങളെ പുനഃസ്ഥാപിപ്പാനായി അങ്ങു് അവതരിച്ചു; ആ ധർമ്മകാര്യം നടക്കട്ടെ; ഇന്ദ്രന്റെ കപടപ്രയോഗം വർദ്ധിക്കുവാനും പാഷണ്ഡപഥം പ്രചണ്ഡമാകുവാനും അങ്ങു് ഹേതുവാകരുതു്!" ലോകഗുരുവായ ബ്രഹ്മാവിന്റെ ഉപദേശങ്ങളെ പൃഥു, അനുസരിച്ചു; ഇന്ദ്രനോടു സന്ധിചെയ്തു. യാഗം സമാപ്തമായ ഘട്ടത്തിൽ ഋത്വിക്കുകൾ മുതലായവർ അവഭൃതസ്നാനം ചെയ്തു. സൽക്കൃതന്മാർ, ലബ്ധദക്ഷിണന്മാർ, തുഷ്ടന്മാർ—ആയ ബ്രാഹ്മണർ ആദിയായവർ, രാജാവായ പൃഥുവിനെ ആശീർവർഷം ചെയ്തു. പിതൃക്കൾ, ദേവന്മാർ, ഋഷികൾ, മനുഷ്യർ എന്നിവരൊക്കെയും ആദൃതന്മാരായി: ദാനം കൊണ്ടും മാനം കൊണ്ടും പൂജിതന്മാരായി.

യജ്ഞപതിയും യജ്ഞാംശത്തെ ഭുജിച്ചു തൃപ്തനും ആയ വൈകുണ്ഠൻ—ഇന്ദ്രനോടുകൂടെ നിന്നുകൊണ്ടു് പറഞ്ഞു—"അല്ലയോ രാജാവേ! ഈ നില്ക്കുന്ന ഇന്ദ്രൻ, അങ്ങു് ആരംഭിച്ച നൂറാമത്തെ അശ്വമേധത്തിന്റെ വിഘ്നകാരി ആയി. എന്നാൽ അതിനെക്കുറിച്ചു് ഇന്ദ്രൻ പശ്ചാത്തപിക്കുന്നു. അങ്ങു ക്ഷമിക്കുക തന്നെ. തത്വതഃ ചിന്തിച്ചാൽ അങ്ങു് ഇന്ദ്രനോടു മുഷിയുവാൻ ഹേതുവില്ല. ബുദ്ധി തെളിഞ്ഞവർ യാതൊരു ഭൂതത്തെക്കുറിച്ചും അപ്രിയം ഉള്ളവരായിരിക്കുകയില്ല. സ്വന്തം ആത്മാവും അപരന്റെ ആത്മാവും ഒന്നാണെന്നു കാണുന്നവർ, അപരനെ എങ്ങനെ ദ്രോഹിക്കും? ദേഹം ആത്മാവിൽനിന്നു ഭിന്നമാണെന്നും, ക്ഷണികമാണെന്നും അറിയുന്നവർ, ശരീരനിർമ്മിതമായ ഗൃഹം, സന്തതി, ധനം മുതലായവയെക്കുറിച്ചു് മമത ഉള്ളവരാകയില്ല. ഏകൻ, നിർമ്മലൻ, സ്വയംജ്യോതിസ്സു്, നിർഗ്ഗുണൻ, ഗുണാശ്രയൻ, സർവ്വഗൻ, അനാവൃതൻ—ആയ ആത്മാവു്—യാതൊന്നിനെക്കുറിച്ചും അഭിമാനം കൂടാതെ, കേവലം സാക്ഷിയായി വർത്തിക്കുന്നു. അനേകത മുതലായ ലക്ഷണങ്ങളും അതിനടുത്ത ഭേദബുദ്ധിയും ശരീരത്തിന്റെ സമ്പാദ്യങ്ങളാകുന്നു. യാഥാർത്ഥ്യത്തെ അറിഞ്ഞവനു്, ഒന്നിനെക്കുറിച്ചും മമതയോ, മമതയിൽ നിന്നു ജനിക്കുന്ന സ്നേഹദ്വേഷങ്ങളോ, ഉണ്ടാകയില്ല. രാജാ

വെ! സർവ്വ കാംക്ഷകളെയും ഉപേക്ഷിച്ച് ശ്രദ്ധായുക്തനായി സ്വധർമ്മത്തിൽ നിന്നു കൊണ്ട് അങ്ങ് എന്നെ ഭജിക്കുക. അങ്ങനെ ചെയ്താൽ അങ്ങയുടെ മനസ്സ് പ്രസാദിക്കും. പഞ്ചഭൂതമയമായ ശരീരത്തെയും അതിൻെറ വ്യാപാരങ്ങളെയും കേവലം സാക്ഷിയുടെ നിലയിൽ കാണുകയും അവയെ കുറിച്ച് മമത ഇല്ലാതിരിക്കയും ചെയ്യുന്നവൻ—ബ്രഹ്മാവസ്ഥയെ പ്രാപിക്കും. രാജാവെ! അങ്ങ് സുഖത്തെയും ദുഃഖത്തെയും ഒരുപോലെ കാണുക. ഉത്തമ മദ്ധ്യമാധമന്മാരോട് സമാവസ്ഥയിൽ വർത്തിക്കുക; രാജ്യരക്ഷണം ചെയ്യുക. രാജാവിന് രാജ്യരക്ഷണം സ്വധർമ്മമാണ്. അങ്ങ് അതിനെ ഉപേക്ഷിച്ചുകൂടാ. പ്രജകളെ രക്ഷിക്കുന്ന രാജാവ്, പ്രജകളുടെ പുണ്യങ്ങളുടെ ആറിലൊരംശത്തെ സ്വർഗ്ഗത്തിൽ അനുഭവിക്കുമെന്നും, പ്രജകളെ രക്ഷിക്കുന്നതിൽ ഉത്സാഹിക്കാതെ കരം പിരിക്കുന്നതിൽ മാത്രം സമയം ചെലവു ചെയ്യുന്ന രാജാവിൻെറ അല്പപുണ്യങ്ങളെ പ്രജകൾ അപഹരിക്കുമെന്നും, വിധിയുണ്ട്. രാജാവെ! അങ്ങയുടെ പരമ ധന്യമായ ഭാവിയെക്കുറിച്ച് ഞാൻ അല്പം പറയാം. അങ്ങയുടെ രാജധാനിയുടെ സമീപത്ത് ഏതാനും സിദ്ധന്മാർ വന്നുചേരും. അവർ അങ്ങയ്ക്ക് മോക്ഷമാർഗ്ഗത്തെ ഉപദേശിച്ചു തരും. രാജാവെ ഞാൻ അങ്ങയുടെ ശമം, ദമം മുതലായ ഗുണങ്ങളെ കൊണ്ട് പ്രസന്നനായിരിക്കുന്നു. യാഗം, തപസ്സ്, യോഗം എന്നിവ കൊണ്ട് എന്നെ സമ്പാദിക്കുക എന്നത് സുലഭമല്ല. അങ്ങ് എന്നെ പ്രീണിപ്പിച്ചിരിക്കുന്നു. ഏതെങ്കിലും വരത്തെ ചോദിച്ചു കൊള്ളുക.” പൃഥുവാകട്ടെ സ്വവികാരങ്ങളെ പ്രകടനം ചെയ്യുവാൻ പദങ്ങളെ കാണാതെ—ഭഗവാനെ നോക്കിക്കൊണ്ട് തല കുനിച്ച് കൈകൂപ്പിനിന്നു: അതിനിടയ്ക്ക് പാദങ്ങളിൽ വീണ് ക്ഷമാപണം ചെയ്ത ഇന്ദ്രനെ പിടിച്ചെഴുന്നേല്പിച്ച്, ആശ്ലേഷിച്ച്, ഭഗവാനെ തന്നെ വീണ്ടും നോക്കി നിന്നു: ആനന്ദംകൊണ്ടു കരഞ്ഞു: ഗരുഡൻെറ കണ്ഠത്തിൽ കൈ വെച്ചുകൊണ്ടു നിന്ന ഭഗവാൻ യാത്രാ സന്നദ്ധനായോ എന്നു സംഭ്രമിച്ച് പറഞ്ഞു:—“മഹാപ്രഭോ! മോക്ഷം നല്കുന്നതിന് കഴിയുന്നവനും സന്നദ്ധനും ആയ നിന്തിരുവടിയുടെ സന്നിധിയിൽനിന്നു ഞാൻ—മൃഗയോനികളിൽ പിറന്നവർക്കു തന്നെയും സുലഭമായ കളത്രപുത്രാദി സമ്പത്തുകളെ അപേക്ഷിക്കുകയില്ല. ഭഗവൽ കഥകളെ കേൾക്കുവാനുള്ള ഭാഗ്യത്തെ ഞാൻ അപേക്ഷിക്കുന്നു. എത്ര കാതുകൾ കൊണ്ടുതന്നെയും ആ കഥകൾ കേട്ടാൽ എനിക്ക് തൃപ്തി ലഭിക്കുകയില്ല. എൻെറയും ആരുടെയും ഹൃദയത്തിൽ മറന്നു കിടക്കുന്ന തത്വചിന്തകളെ, ഭഗവൽ കഥകൾ തട്ടി ഉണർത്തും. അല്ലയോ ഭഗവൻ! വരത്തെ വരിച്ചാലും എന്ന് നിന്തിരുവടി എന്നോട കരുണാപൂർവ്വം അരുളിച്ചെയ്തു. അതിനാൽ ഞാൻ മോഹിക്കാതിരിക്കുവാൻ നിന്തിരുവടി എന്നെ അനുഗ്രഹിക്കണമെ. അങ്ങയുടെ വാക്കാകുന്ന കയറു കൊണ്ട് മോഹത്തെ പ്രാപിച്ച—സർവ്വപ്രാണികളും കർമ്മത്തെ ചെയ്ത് സംസാരത്തെ ദീർഘിപ്പിക്കുന്നു. യാഗം മുതലായ കർമ്മങ്ങൾ ഭഗവാൻ നിർദ്ദേശിച്ചവതന്നെ. ആ നിർദ്ദേശങ്ങളെ അനുസരിച്ച കർമ്മങ്ങളെ ചെയ്യുന്നവർ, അവയുടെ ഫലങ്ങളെ ഭുജിക്കുവാനായി പിന്നെയും ജനിക്കേണ്ടതായി വരുന്നു, എന്ന് ജ്ഞാനികൾ പറയുന്നു. സത്യസ്വരൂപനായ നിന്തിരുവടിയെ കുറിച്ചുള്ള സർവ്വ കാമങ്ങളും, മായാ മോഹത്തിൽ നിന്ന് ജനിക്കുന്നവ തന്നെ. മൂഢനായ ഞാൻ എന്തിനെ ചോദിക്കണമെന്ന് അറിയുന്നില്ല. പിതാവ് പുത്രൻെറ ഹിതത്തെ അറിഞ്ഞ് വരം നല്കുന്നു. അതുപോലെ നിന്തിരുവടി എനിക്ക് ഹിതമായതിനെ നല്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.” ഭഗവാൻ പറഞ്ഞു:—“രാജാവെ! അങ്ങയ്ക്ക് എന്നിൽ ഭക്തി വർദ്ധിക്കട്ടെ. അങ്ങയുടെ ഭക്തി മായയെ തരണം ചെയ്വാൻ ശക്തിമത്താകുന്നു.” ഭഗവാൻ വൈകുണ്ഠത്തിലേക്ക് നീങ്ങി. ദേവർഷി പിതൃ ഗന്ധർവ്വ സിദ്ധ ചാരണ പന്നഗന്മാരും അപ്രത്യക്ഷന്മാരായി. നാരായണനെ തന്നെ പിന്നെയും പിന്നെയും നമസ്കരിച്ചുകൊണ്ടും സ്മരിച്ചുകൊണ്ടും പൃഥുചക്രവർത്തി രാജധാനിയിലേക്കു തിരിച്ചു.

ഏകോനശതക്രതുവായ മഹാരാജാവ് തിരികെ എഴുന്നള്ളുന്നതായി അറിഞ്ഞ് രാജധാനിയിൽ പൌരന്മാർ പ്രഹൃഷ്ടന്മാരായി. മുത്തുകൾ, പൂമാലകൾ, പട്ടുകൾ, സ്വർണ്ണതോരണങ്ങൾ എന്നിവകൊണ്ട് ഇവിടവും, അവിടവും, എവിടവും മനോഹരമായി. വഴികളിൽ പൊടി അടങ്ങുവാനായി ചന്ദനം, അകിൽ മുതലായവ അരച്ചുകലക്കി തളിച്ച വെള്ളത്തിൽ നിന്ന് ഉയർന്ന സുഗന്ധം, വായുവിൽ സർവ്വത്ര വ്യാപിച്ചു. പുഷ്പം, ഫലം, ലാജം മുതലായവ കൊണ്ട് ഗൃഹദ്വാരങ്ങളൊക്കെയും പരിഷ്കൃതങ്ങളായി. കുലവാഴകളും ചെറുകവുങ്ങുകളും, തോട്ടങ്ങളിൽ എന്നതുവണ്ണം, വഴിയുടെ ഇരുഭാഗങ്ങളിൽ, നിരയായി നിന്നു. കുണ്ഡലമണ്ഡിതകളായ സുന്ദരകന്യകകളും സർവ്വ മംഗലദ്രവ്യങ്ങളെയും വഹിച്ച പുരുഷന്മാരും രാജാവിനെ എതിരേററു. ജ്യോതിഷ്കകൾ ചെയ്ത ബ്രഹ്മഘോഷം, ശംഖ ദുന്ദുഭി ഘോഷം, എന്നിവയാൽ അനുഗൃഹീതനും പ്രശംസിതനും ആയ മഹാരഥൻ, രാജധാനിയെ പ്രാപിച്ചു.

നാരായണ ദർശനം ലഭിച്ച മഹാരാജാവ്—ഗംഗ, യമുന, എന്ന പരിശുദ്ധ നദികളുടെ മദ്ധ്യത്തുള്ള പുണ്യ ക്ഷേത്രമായ രാജധാനിയിൽ—ബ്രഹ്മപരനായി ദിവസങ്ങളെ നയിച്ചു; പൂർവ്വ ജന്മത്തിൽ നടന്ന

കർമ്മങ്ങളെ അനുഭവിപ്പാനായി മാത്രം ഭോഗങ്ങളെ ഭുജിച്ചു. അങ്ങനെയിരിക്കവെ ഒരിക്കൽ—പൃഥു ഒരു മഹായാഗം ചെയ്യാൻ നിശ്ചയിച്ചു. ദേവർഷികളും, രാജർഷികളും, ബ്രഹ്മർഷികളും, അവിടെ ചെന്നുചേന്നു. ചെന്നവരെ ചെന്നവരെ സ്ഥാനങ്ങളിൽ സ്വീകരിച്ച ശേഷം, നക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ—ചന്ദ്രൻ എന്നതു വണ്ണം—പൃഥു ചക്രവർത്തി എഴിററു നിന്നു. കറുത്തു വളഞ്ഞ മിനുത്തമുടി, ശംഖം തോല്ക്കുന്ന കഴുത്ത്, പരന്നുറച്ച മാറു്, തടിച്ച നിതംബം, ആലില വിറവിറയ്ക്കുന്ന ഉദരം, വൃത്തമൊത്ത നാഭി, പൊന്നിൽ പണിത ഊരു, കടഞ്ഞുവച്ച പാദം,—എന്നിവ ഇണങ്ങിയ ആ പരമോജസ്സൻ, വിലപ്പിടിച്ച പട്ടുവസ്ത്രം ഉടുത്തു്, ഉത്തമമായ ഉത്തരീയം ധരിച്ചു്—അവയ്ക്കു മേൽ കൃഷ്ണാജിനം ചുററി—കൈയിൽ ഇരുന്ന ദർഭയെ ഇളക്കി—സ്നിഗ്ദ്ധങ്ങളായ മിഴികളുടെ അഗ്രങ്ങളിൽ നിന്നു തെറിച്ച കടാക്ഷങ്ങളെ കൊണ്ടു് നാലുപാടും അനുഗ്രഹ വർഷം ചെയ്തു്—ശ്രവണ മനോഹരവും അർത്ഥബഹുലവും ആയ പദങ്ങളെ കൊണ്ടു്—ഇങ്ങനെ പറഞ്ഞു:—"സാധുക്കളെ! സഭ്യന്മാരെ! നിങ്ങൾക്കു മംഗളം ഭവിക്കട്ടെ. ഞാൻ പറയുന്നതിനെ നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുക. മുനിമാർ എന്നെ രാജാവായി നിശ്ചയിച്ചു. ആയതിനാൽ ഞാൻ ശിക്ഷിക്കുവാനും, രക്ഷിക്കുവാനും, പ്രജകൾക്കു്, ഉപജീവന മാർഗ്ഗങ്ങളെ നല്കുവാനും, അവരെ സ്വസ്വ ധർമ്മങ്ങളിൽ സ്ഥാപിക്കുവാനും, അധികാരിയായി. കർമ്മ സാക്ഷിയായ ഭഗവാൻ എന്നെക്കുറിച്ചു പ്രീതിമാനാകും. സ്വധർമ്മങ്ങളെ അനുഷ്ഠിക്കുന്നവനു് വേദങ്ങൾ വിധിക്കുന്ന ലോകങ്ങളെ ഭഗവാൻ എനിക്കു നല്കട്ടെ. ഹേ! പ്രജകളെ! ഞാൻ നിങ്ങളെ ഭരിക്കുന്നതു് എന്റെ പ്രീതിക്കായിട്ടല്ല. ഈശ്വരാജ്ഞയെ അനുസരിക്കുവാനാണു്. ആയതിനാൽ നിങ്ങൾ എന്നെക്കുറിച്ചു അസൂയാലുക്കളാകരുതു്. നിങ്ങൾ ധർമ്മത്തിൽ നിന്നു വ്യതിചലിക്കരുതു്. അതു നിങ്ങൾക്കു എന്നതു പോലെ—എനിക്കും അനുഗ്രഹ കാരണമാണു്. അല്ലയോ പിതൃക്കളേ! ദേവർഷികളെ! ഞാൻ പ്രസ്താവിച്ചതു് സത്യമാണെങ്കിൽ നിങ്ങൾ അനുമോദിക്കുക. ധർമ്മാചരണം ചെയ്യുന്നവനും ധർമ്മാചരണത്തിനു് അന്യന്മാരെ പ്രേരിപ്പിക്കുന്നവനും ധർമ്മാചാരത്തെ അനുമോദിക്കുന്നവനും—മരണശേഷം ഫലം ഒന്നുതന്നെ. ഈശ്വരൻ ഉണ്ടു്; ഇഹത്തിലും പരത്തിലും മംഗളത്തെയും അമംഗളത്തെയും നാം കാണുന്നു. ഇഹത്തിൽ മംഗളങ്ങളും അമംഗളങ്ങളും ഉണ്ടു് എന്നതു് അനുഭവവും, പരത്തിൽ സന്മാർഗ്ഗ സുഖങ്ങളും നരകയാതനകളും ഉണ്ടു് എന്നതു വേദോക്തവും, ആണു്. മനു, ഉത്താനപാദൻ, ധ്രുവൻ, പ്രിയവ്രതൻ, എന്റെ വലിയ ഛനായ അംഗൻ, മുതലായ വരൊക്കെയും ഈശ്വരൻ ഉണ്ടു് എന്നു് അറിഞ്ഞവരാണു്. മൃത്യുവിന്റെ പുത്രപൌത്രന്മാരെ ഒഴിച്ചു സർവ്വരും ഈശ്വരനുണ്ടു് എന്നു ഘോഷിക്കുന്നു. ഭഗവാന്റെ പാദാരവിന്ദങ്ങളിൽ നിന്നു് ഒഴുകി വരുന്ന നദി, പാപങ്ങളെ നശിപ്പിക്കുന്നതു പോലെ—ഭഗവൽ പാദസേവാഭിരുചി, ഭഗവൽ ഭക്തന്മാരുടെ പാപങ്ങളെ ധ്വംസിക്കുന്നു. ആയതിനാൽ പ്രജകളെ!—നിങ്ങൾ ഭഗവത് ഭക്തിയിൽ വളന്നു വസിക്കുവിൻ: ഭഗവൽ ഭക്തിയിൽ കപടത കലരരുതു്. അവരവരുടെ ധർമ്മം അനുസരിച്ചു ഭക്തികർമ്മങ്ങളെ അനുഷ്ഠിക്കണം; അധർമ്മവും വിധർമ്മവും ത്യാജ്യങ്ങൾ തന്നെ. മനസ്സു കൊണ്ടു ധ്യാനിക്കണം. വാക്കുകൾ കൊണ്ടു് ഭഗവത് കഥാകഥനം ചെയ്യണം. കർമ്മം കൊണ്ടു് ശാസ്ത്രോക്ത കർമ്മങ്ങൾ, സജ്ജന ശുശ്രൂഷ മുതലായവയെ അനുഷ്ഠിക്കണം. ബ്രഹ്മാണ്ഡം മുതൽ കീഴ്പോട്ടു ഭക്തന്റെ ആഗ്രഹം അനുസരിച്ചു—സർവ്വ കാമങ്ങളേയും ഭഗവൽ പാദങ്ങൾ നല്കുന്നു. ഭഗവത് ഭജനം എന്നതു് യജ്ഞമാകുന്നു. യജ്ഞം എന്നതു് വിവിധ രൂപത്തിലുള്ള ദ്രവ്യങ്ങൾ, ഗുണങ്ങൾ, ക്രിയകൾ എന്നവയെ കൊണ്ടു നടക്കുന്നു. എന്നാൽ ദ്രവ്യങ്ങളും ഗുണങ്ങളും ക്രിയകളും ഭഗവാന്റെ പ്രകാര ഭേദങ്ങൾ മാത്ര മാകയാൽ-യജ്ഞം അല്ലെങ്കിൽ ഭഗവത് ഭജനം എന്നതു് ഭഗവാൻ തന്നെയാണു് എന്നു പ്രത്യക്ഷമാകുന്നു. യഥാർത്ഥമായ ഭജനം എന്നതു്, ഭജിക്കുന്ന കർത്താവും ഭജിക്കപ്പെടുന്ന ഭഗവാനും ഭജന കർമ്മവും—എന്ന ഭേദബുദ്ധി കൂടാതെ നടക്കുന്ന ഭജനമാണു്: ഇതാണു് ഭജന പരമത. ഭഗവൽ ഭജനം മാത്രമല്ല, ഭജന ഫലവും ഭഗവാൻ തന്നെയെന്നു്, വിദ്വാന്മാർ അറിയും. ഭജനത്തിൽ നിന്നും ലഭിക്കുന്ന ആനന്ദം എന്നതു്, ആനന്ദ മയനായ ബ്രഹ്മത്തിന്റെ വിസ്ഫുരണം അല്ലാതെ മറെറന്താണു്? യാഗഭാഗത്തെ അനുഭവിക്കുന്നവരിൽ പ്രധാനനായ വിഷ്ണുവിനെ ദൃഢവ്രതന്മാരായി ഭജിക്കുന്ന എന്റെ പ്രജകൾ, എന്നെയും അനുഗ്രഹിക്കുന്നു. പ്രജകളുടെ പുണ്യത്തിന്റെ ആറിലൊരംശം, രാജാവിനുള്ളതാകുന്നു എന്നു പ്രമാണമുണ്ടല്ലോ." മഹാരാജാവിന്റെ ധർമ്മപരമായ പ്രസംഗം അവസാനിച്ചപ്പോൾ, പിതൃക്കൾ, ദേവന്മാർ, ഋഷികൾ എന്നവരൊക്കെയും സാധു, സാധു എന്നു ഘോഷിച്ചു കൊണ്ടു്—ഇങ്ങനെ സ്തുതിച്ചു:—"അഹോ! പുണ്യവാനായ പൃഥു! അഹോ! വേനൻ പുണ്യവാനായി. ബ്രാഹ്മണ ശാപം നിമിത്തം നരകത്തെ പ്രാപിച്ച വേനൻ ഇന്നു് മുക്തനായി. ഹിരണ്യകശിപു, പുത്രനായ പ്രഹ്ലാദന്റെ പ്രഭാവം നിമിത്തം സൽഗതിയെ പ്രാപിച്ചില്ലയോ? ഭോ! പരാക്രമിൻ! അങ്ങുരാജാവായി അനേകംസംവത്സരങ്ങളിൽ വർദ്ധിക്കുക തന്നെ. സർവ്വലോക ഭർത്താവായ വിഷ്ണുവിൽ അങ്ങയ്ക്കു

ള്ള ഭക്തി അതുല മായിരിക്കുന്നു. ഭോ പാവന! അങ്ങു നാഥനായ ഞങ്ങൾക്ക്—വിഷ്ണുതന്നെ നാഥനായി. കരുണാ സമ്പന്ന ന്മാരായ രാജാക്കന്മാർ പ്രജാനുരാഗം ഉള്ളവരാണെന്നുള്ള ജനവാദം, ഇന്ന് അർത്ഥവത്തായി. ഓരോരോ കർമ്മങ്ങളെ കുറിച്ച് സംസാരത്തെ ദീർഘിപ്പിക്കുന്ന ഞങ്ങളുടെ കണ്ണുകൾ തെളിഞ്ഞു. ഞങ്ങൾ മോക്ഷ ദ്വാരത്തെ സമീപിച്ചിരിക്കുന്നു."

സഭാസ്ഥിതന്മാർ മഹാ രാജാവിനെ ഇങ്ങനെ പ്രശംസിക്കവെ—ആകാശത്തു നിന്ന് അവിടെ ഒരു പ്രഭ ഇറങ്ങി. ആ പ്രഭയെ വാഹനമാക്കി ഇറങ്ങിയ ശുഭ ദർശനന്മാർ, സർവ്വപാപ സംഹാരക ന്മാരായ സനകൻ, സനന്ദൻ, സനാതനൻ, സനൽക്കുമാരൻ എന്ന പരമ പുരാണ ന്മാരാണെന്ന് വേദജ്ഞന്മാർ, ഗ്രഹിച്ചു. രാജാവു തല കുനിച്ചു: അർഘ്യം പാദ്യം ആസനം മുതലായവ കൊണ്ട് ആഗതന്മാരെ ഉപചരിച്ചു. സ്ഥാനത്തു കത്തിയ തീ പോലെ കനകാ സനങ്ങളിൽ ശോഭിച്ച സനക പ്രമുഖ ന്മാരോടു രാജാവു പറഞ്ഞു:—"അഹോ! ഞാൻ സർവ്വമംഗള സംഭാവിതനായി. മഹാ യോഗികൾക്ക് ലഭിക്കാത്ത ദർശനം എനിക്കു ലഭിച്ചു. അല്ലയോ പരമ ബ്രാഹ്മണരെ! ബ്രാഹ്മണനും ശിവനും വിഷ്ണുവും സഹചരന്മാരും പ്രസാദിച്ചവന്, ഇഹത്തിലും പരത്തിലും ലഭിക്കാത്ത തായി യാതൊന്നും ഇല്ല. സർവ്വ സംദ്രഷ്ടാവായ പരമാ ത്മാവിനെ അനേകരും ദർശിക്കാത്തതു പോലെ— ലോക പര്യടനം ചെയ്യുന്ന നിങ്ങളെ ലോകം കാണുന്നില്ല. ഭവാന്മാരുടെ പാദസ്പർശം നിമിത്തം എന്റെ ഗൃഹം അനുഗൃഹീത മായി. ലോകപാപ സംഹാരം ചെയ്യുന്ന സ്വർഗംഗയുടെ പ്രഭവ സ്ഥാനമായ ഭഗവൽ പാദങ്ങളെ എപ്പോഴും ആശ്രയിക്കുന്ന ഭവാന്മാർ, പാദസ്പർശം ചെയ്താൽ—സർവ്വ സർപ്പങ്ങളും നശിച്ചും ഭൂലോക കാനനങ്ങൾ പരി ശുദ്ധങ്ങളാകും. അല്ലയോ ആത്മ രാമന്മാരെ! ഭവാന്മാർക്ക് കുശലമോ എന്നു ഞാൻ ഇതേവരയും ചോദിക്കാ തിരുന്നതിനെ നിങ്ങൾ കൃപാപൂർവ്വം ക്ഷമിക്കണം. കുശലം അകുശലം എന്ന ഭേദത്തെ ബ്രഹ്മാനന്ദ നിമഗ്ന ന്മാരായ ദേവന്മാർ അറിയുന്നില്ല. ഞങ്ങളാകട്ടെ, കർമ്മങ്ങളെ കൊണ്ട് സംസാര സങ്കടത്തെ വർദ്ധിപ്പി ക്കുന്നവരാണ്. ഞങ്ങൾ ക്ഷേമ മായതിനെ എങ്ങനെ പ്രാപിക്കാമെന്ന്, ഭവാന്മാർ ഉപദേശിച്ചു തരണം. ഭവാന്മാർ—സാക്ഷാൽ ഭഗവാൻ തന്നെ: ലോകാനുഗ്രഹ ത്തിനായി അവതാര മെടുത്ത സിദ്ധന്മാരല്ലയോ?" സനല്ക്കുമാരൻ പറഞ്ഞു. "മഹാ രാജാവേ ജ്ഞാനം അങ്ങയ്ക്കു അജ്ഞാതമല്ല. അങ്ങ് സർവ്വലോക ഹിതത്തെ ഉദ്ദേശിച്ചു—ചോദിക്കുക യാണ്; ഇതു സജ്ജന സ്വഭാവം തന്നെ. മനുഷ്യരുടെ ക്ഷേമത്തിനു ആവശ്യമായ കാര്യങ്ങൾ രണ്ടു മാത്രമാണ്: എന്നാണു ശാസ്ത്രങ്ങളിൽ കാണുന്നത്. ആത്മാവിനെ ഒഴിച്ചുള്ള ഒന്നിനോടും സംഗമില്ലായ്ക: ഇതിനെ സന്യാസമെന്നു പറയും. നിർഗ്ഗുണ ബ്രഹ്മത്തിൽ രതി ഉണ്ടായിരിക്കുക; ഇതിനെ യോഗം എന്നു പറയും. ഇവയാണ് ആ രണ്ടു കാര്യങ്ങൾ: ആ രണ്ടു കാര്യങ്ങളെ സമ്പാദിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ,

> സാ ശ്രദ്ധയാ ഭഗവ ദ്ധർമ്മ ചര്യയാ
> ജിജ്ഞാസയാƒദ്ധ്യാത്മിക യോഗനിഷ്ഠയാ
> യോഗേശ്വരോ പാസനയാ ച നിത്യം
> പുണ്യശ്രവഃ കഥയാ പുണ്യയാ ച
>
> അർത്ഥേന്ദ്രിയാരാമ സ ഗോഷ്ഠ്യതൃഷ്ണയാ
> തത്സമ്മതാനാം അപരിഗ്രഹേണ ച
> വിവിക്തരുച്യാ പരിതോഷ ആത്മൻ
> വിനാ ഹരേഃ ഗുണ പീയൂഷപാനാത്
>
> അഹിംസയാ പാരമ ഹംസ ചര്യയാ
> സ്മൃത്യാ മുകുന്ദാ ചരിതാഗ്ര്യ സീധുനാ
> യമൈ രകാമൈ ർന്നിയമൈ ശ്ച്വാ പ്യനിന്ദയാ
> നിരീഹയാ ദ്വന്ദ്വ തിതിക്ഷയാ ച
>
> ഹരേർ മുഹു സ്തൽപര കർണ്ണപൂര—
> ഗുണാഭിധാനേന വിജൃംഭമാണയാ
> ഭക്ത്യാ ഹ്യസംഗഃ സദസത്യ നാത്മനി
> സ നിർഗ്ഗുണേ ബ്രഹ്മണി ചാംജസാ രതിഃ

ഇവയാണ്. ശ്രദ്ധ, ഭഗവദ്ധർമ്മ ചര്യ, ജിജ്ഞാസ, യോഗനിഷ്ഠ, യോഗേശ്വരോ പാസന, പുണ്യകഥ പുണ്യശ്രവണം, അർത്ഥങ്ങളിലും ഇന്ദ്രിയങ്ങളിലും രമിക്കുന്നവരുടെ സംഘത്തിൽ അതൃഷ്ണ, അങ്ങനെ യുള്ളവർക്കു താല്പര്യമുള്ള വിഷയ ങ്ങളുടെ അപരി ഗ്രഹണം, ഹരിഗുണ പീയൂഷപാനം ചെയ്വാൻ സൗകര്യ മില്ലാത്തപ്പോൾ ഏകാന്തത്തിൽ ആത്മാവിന്റെ പരിതോഷണം, അഹിംസ, പരമഹംസ ചര്യ, സ്മൃതി, ഭഗവാന്റെ പരാക്രമ ങ്ങളെ കുറിച്ചുള്ള സ്മരണം, യമം, അകാമം, നിയമം, അനിന്ദ, നിരീഹ, ദ്വന്ദ്വ തിതിക്ഷ, എന്നിവയാണ്—നിസ്സംഗത്തിനും ബ്രഹ്മരതിക്കും ആധാരമായി നില്ക്കുന്നത്. കാതുകൾ കേൾക്കേണ്ട തായ ഹരികഥാ കീർത്തനം കൊണ്ട് വർദ്ധിക്കുന്നതായ ഭക്തി നിമിത്തം, സത്തും അസത്തും ആയ ആത്മാവിൽ അസംഗവും നിർഗ്ഗുണ ബ്രഹ്മത്തിൽ രതിയും, ഉണ്ടാകും. ബ്രഹ്മത്തിൽ രതി ജനിച്ചവന്, ആചാര്യനെ ലഭിക്കുവാനും, വൈരാഗ്യം, ജ്ഞാനം എന്നിവ ഉറയ്ക്കുവാനും, ഭാഗ്യമുണ്ടാകും. വൈരാഗ്യം, ജ്ഞാനം, എന്നവ അന്തഃകരണത്തിൽ ചെയ്യുന്ന പ്രവൃത്തിയെ സൂക്ഷ്മമായി അറിയേണ്ടതാണ്. അന്തഃകരണം എന്നതു ബുദ്ധി, ചിത്തം. മനസ്സു അഹങ്കാരം എന്നവയുടെ സംഘാതം ആകുന്നു. വൈരാഗ്യം എന്നു പറഞ്ഞാൽ വിഷയങ്ങളെ കുറിച്ചു രാഗമില്ലാത്ത അവസ്ഥ യാകുന്നു. ആയ

തിനാൽ വൈരാഗ്യവും, ഇതു നിമിത്തം ജ്ഞാനവും സിദ്ധിച്ചവന്റെ മനസ്സ് വിഷയങ്ങളിലേക്കു നീങ്ങുന്നതല്ല. വിഷയങ്ങളെ സംബന്ധിച്ച്, വൈരാഗ്യവും ജ്ഞാനവും അന്തഃകരണത്തെ ദഹിപ്പിക്കുമെന്നോ, നിർവീര്യമാക്കുമെന്നോ, പറയാം. അന്തഃകരണത്തിൽ ജനിച്ചു വളരുന്ന ജ്ഞാനവും വൈരാഗ്യവും അന്തഃകരണത്തെ പ്രബലപ്പെടുത്തുകയില്ല, നിർവീര്യമാക്കുകയാണ്, എന്നതു പൂർവാപര വിരുദ്ധമാണെന്നു തോന്നാം. എന്നാൽ യഥാർത്ഥത്തിൽ ഇവിടെ പൂർവാപര വിരോധം ഇല്ല. * വിറകിൽ ജനിച്ചു വളരുന്ന തീ, വിറകിനെ ദഹിപ്പിക്കുക അല്ലയോ. മനസ്സ് വിഷയങ്ങളിൽ നിന്നു നിവൃത്തനായവൻ—അന്യ വിഷയങ്ങളെ കാണാത്തവൻ—അന്തഃകരണം ദഹിച്ചവൻ—സർവത്തേയും ഏകമെന്നും, ആത്മാവെന്നും കാണുന്നു. അതാണ് യോഗിയുടെ പരിണാമം. മനസ്സ് വിഷയങ്ങളിലേക്കു തന്നെ മുഖമായി വ്യാപരിക്കുന്ന ആളിന്റെ അവസ്ഥ, ഇതിനു നേരേ പ്രതികൂലമാണ്. മനസ്സ് വിഷയങ്ങളിലേക്കു പോകുന്ന ആളിന്റെ ബുദ്ധി, ആ മനസ്സിന്റെ പിറകെ വിഷയങ്ങളെ നോക്കി വിഷയങ്ങളിലേയ്ക്കു നീങ്ങും. മനസ്സിന്റെ ആകർഷണം നിമിത്തം ഭാരം തുടങ്ങുന്ന ബുദ്ധി—വിഷയങ്ങളിലേയ്ക്കു തന്നെ തിരിയും. വേരു കുളത്തിൽ നിന്നു വെള്ളത്തെ വലിച്ചെടുക്കുന്നതു പോലെ, മനസ്സ് ബുദ്ധിയിൽ നിന്നു വിവേകത്തെ വലിച്ചെടുത്തു കളയുന്നു. അങ്ങനെ ഉള്ള ആളിന്റെ അന്തഃകരണം, വിഷയങ്ങളെ സംബന്ധിച്ചു ദഹിച്ചതല്ല. അത്, ബ്രഹ്മമുഖമായി നീങ്ങുക പ്രയാസമത്രേ. ആ മനസ്സിന്, സമാധിയോ, യോഗമോ സിദ്ധിക്കുക പ്രയാസമത്രേ. ഒരു സംഗതി കൂടെ പറയാനുണ്ട്. സ്വപരിശ്രമംകൊണ്ട് മനസ്സിനെ വിഷയങ്ങളിൽ നിന്നുംനിവർത്തിപ്പിക്കുകയും; യമം, നിയമം, പ്രാണായാമം മുതലായവയുടെ പരിശീലനം കൊണ്ട് മാത്രം സമാധിയേയും, യോഗത്തേയും, ബ്രഹ്മാനന്ദത്തെയും പ്രാപിക്കുകയും; ചെയ്യുക, എന്നതു് അത്യധികം പ്രയാസമാണ്. ഇന്ദ്രിയങ്ങളെ ചേഷ്ടിപ്പിക്കുന്ന മനസ്സിനെ നിരോധിക്കുവാനും, അങ്ങനെ നിരോധിച്ച ബുദ്ധിയെ വിവേകപൂർവം പ്രവർത്തിപ്പിക്കുവാനും, യമം മുതലായവയുടെ പരിശ്രമം കൊണ്ടുമാത്രം—അന്യആലംബം കൂടാതെ—സാധിക്കുക എന്നതു്, എത്രയും ദുഷ്കരമാണ്. ആയതിനാൽ ഭഗവൽ പാദപങ്കജത്തെ ഹൃദയത്തിൽ ഭക്തിപൂർവം സ്മരിച്ചുകൊണ്ട്—ഭക്തന്മാർ ബ്രഹ്മാനന്ദത്തിലേയ്ക്കു് ആരോഹിക്കുന്നു. ഭോ പൃഥോ! അങ്ങ് വാസുദേവനെ തന്നെ ശരണം പ്രാപിക്കുക; ഭജനീയമായ ഭഗവൽ പാദങ്ങൾ സംസാര സന്തരണം ചെയ്യുവാൻ അങ്ങയ്ക്ക് കപ്പലായ് തീരട്ടെ.” സദസ്യന്മാർ പ്രശംസിച്ചു; പൃഥു സ്തുതിച്ചു; സനകപ്രമുഖന്മാർ അന്തർദ്ധാനം ചെയ്തു.

കൃതാർത്ഥനായ പൃഥു രാജ്യരക്ഷയിൽ ബദ്ധചിത്തനായി—കാലം, ദേഹം, ബലം, ഔചിത്യം, ധനം, എന്നവ, അനുസരിച്ച് കർമ്മങ്ങളെ ഒക്കെയും ബ്രഹ്മാർപ്പണമായി അനുഷ്ഠിച്ചു. പൃഥു ഫലങ്ങളെ കുറിച്ച് നിഷ്കാമനായി, നിസ്സംഗനായി, ബ്രഹ്മത്തെ കർമ്മാദ്ധ്യക്ഷനായി കല്പിച്ച്, കർമ്മങ്ങളെ അനുഷ്ഠിച്ചു. സകല കർമ്മങ്ങളേയും കാണുന്ന സൂര്യൻ കളങ്കിതനാകാത്തതു പോലെ, രാജകർമ്മങ്ങളുടെ അദ്ധ്യക്ഷനായ, പൃഥു മഹാരാജാവ്, കളങ്കിതനായില്ല. ക്ഷമകൊണ്ട് ഭൂമി, അഭീഷ്ടപ്രദാനംകൊണ്ട് സ്വർഗ്ഗം, ഗാംഭീര്യംകൊണ്ട് സമുദ്രം, സ്ഥൈര്യംകൊണ്ട് മഹാമേരു—എന്നിങ്ങനെ പൃഥുചക്രവർത്തി സംപ്രകീർത്തിതനായി.

വൃദ്ധനായ പൃഥു—പുത്രിയായ ഭൂമിയെ വിജിതാശ്വനെ ഭരമേല്പിച്ച ശേഷം, ഭാര്യയായ അർച്ചിസ്സോടു കൂടെ തപോവനത്തെ പ്രവേശിച്ചു. പൃഥു അനുഷ്ഠിച്ച തപസ്സ് കഠിനമായിരുന്നു. ഏതാനും കാലം കായ്, കിഴങ്ങ്, അതുകഴിഞ്ഞു് ഉണക്കില, വെള്ളം, വായു എന്ന ക്രമത്തിനു ഭക്ഷണം കുറച്ച്,—വേനൽകാലത്ത് പഞ്ചാഗ്നി മദ്ധ്യത്തിൽ, വർഷകാലത്തു മഴയെ സഹിച്ച്, തണുപ്പുകാലത്ത് ജലത്തിൽ നിന്നു, തപസ്സുചെയ്തു: എല്ലാകാലത്തും ചിന്താപരനായി. കിടപ്പു കേവലം തറയിലായി, തിതിക്ഷു, യതവാക്ക്, ദാന്തൻ, ഊർദ്ധ്വരേതസ്സൻ, പ്രാണായാമപരായണൻ, കൃഷ്ണാരാധനാനിരതൻ, ആയ—പൃഥു ഉഗ്രമായ തപസ്സിനെ തുടർന്നു. പൃഥു തപസ്സുകൊണ്ട് ദഗ്ദ്ധകർമ്മാവായി; പ്രാണായാമങ്ങളെക്കൊണ്ട് നിരുദ്ധ പഞ്ചേന്ദ്രിയനായി; വികാരങ്ങളെക്കൊണ്ട് ഭഗവത് പ്രേമ ഭണ്ഡാഗാരമായി. പൃഥു വിരക്തനായി, ജ്ഞാനവാനായി, ഭേദബുദ്ധിയില്ലാത്തവനായി. പൃഥു ആത്മാവിനെ ആത്മാവിൽ യോജിപ്പിച്ചു; ബ്രഹ്മഭൂതനായി. കായായ പൂവിൽനിന്ന് ഇതൾ പൊഴിയുന്നതുപോലെ—പക്വത പ്രാപിച്ച ജീവാത്മാവിന്റെ ആവരണമായ ശരീരം പിന്നിൽ നീങ്ങേണ്ട കാലം ആസന്നമായി. പൃഥു മുക്താസനത്തെ സ്വീകരിച്ചു; കുതികാലുകൾ കൊണ്ട് ഗുദത്തെ അടച്ചു:—സാവധാനത്തിൽ പ്രാണനെ മേൽപോട്ടു കയററി അതിനെ ഒന്നാമതായി നാഭിയിൽ മണിപൂരകചക്രത്തിൽ സ്ഥാപിച്ചു. ക്രമേണ ഹൃദയസ്ഥാനത്തു് അനാഹതചക്രം ഉം

* സന്ന്യാസത്തിനും യോഗത്തിനും ആധാരമായ കാര്യങ്ങളെ ഇവിടെ വേറെ വേറെ വ്യക്തമായി പറയുന്നില്ല.

സ്സിൽ വിശുദ്ധിചക്രം, കണ്ഠത്തിൽ ആജ്ഞാചക്രം, എന്ന മാർഗ്ഗത്തൂടെ കയറിയ പ്രാണൻ, ഒടുവിൽ ശിരസ്സിൽ ബ്രഹ്മചക്രത്തെ പ്രാപിച്ചു. അതിന്റെ ശേഷം ശരീരത്തിൽ യോജിച്ചിരുന്ന പഞ്ചഭൂതങ്ങളിൽ ഓരോന്നും — അതിന് ആധാരമായ കാരണഭൂതങ്ങളിൽ — പ്രാണൻ വായുവിൽ, ദേഹം ഭൂമിയിൽ, അഗ്നി അഗ്നിയിൽ, ദ്രവം ജലത്തിൽ, ദ്വാരഭൂതങ്ങളായ ആകാശം ആകാശത്തിൽ — യോജിച്ച്, മനസ്സ് ഇന്ദ്രിയങ്ങളിൽ ലയിച്ചു. തന്മാത്രകൾ അഹംകാരത്തിലും, അഹംകാരം മഹത്തത്വത്തിലും, ലയിച്ചു; മഹത്തത്വം മായാമയജീവനിൽ — ലിംഗശരീരത്തിൽ — ലയിച്ചു. ലിംഗശരീരത്തിൽ വർത്തിച്ച പുരുഷൻ, ജ്ഞാനവും വൈരാഗ്യവും നിമിത്തം സ്വരൂപത്തെ ദർശിച്ചു; പ്രാപിച്ചു. പാദങ്ങളെക്കൊണ്ടെങ്കിലും ഭൂമിയെ സ്പർശിക്കുവാൻ അഹന്തയില്ലാത്ത സുമുഖ കളേബരയായ മഹാരാജ്ഞി — അർച്ചിസ്സ് — ഈ കാലമത്രയും യഥാർത്ഥത്തിൽ സഹധർമ്മിണിയായി വനത്തിലുണ്ട്. ഉപവാസ പരമ കർശിത, പ്രാണൻപോയ ഭർത്തൃശരീരം കണ്ട് — അല്പം കരഞ്ഞു: — മലയുടെ ചുവട്ടിൽ ചിതകൂട്ടി — ഭർത്തൃശരീരത്തെ അതിൽ വച്ചു അർച്ചിസ്സ് — നദിയിൽ കുളിച്ചു: ഭർത്താവിന്റെ ഉദകക്രിയ ചെയ്തു, ദേവന്മാരെ നമസ്കരിച്ചു; പ്രദക്ഷിണം വച്ചു; ഭർത്തൃപാദങ്ങളെ സ്മരിച്ചുകൊണ്ട്, കാളിക്കത്തിയ ചിതയിൽ കയറി. ദേവന്മാർ പുഷ്പമഴപെയ്തു; ദേവസ്ത്രീകൾ പറഞ്ഞു: — "അഹോ അർച്ചിസ്സ് പരമധന്യയായി; ലക്ഷ്മി വിഷ്ണുവിനെ എന്നതുപോലെ അർച്ചിസ്സ് പൃഥുവിനെ അനുഗമിച്ചു. ചിന്താതീതങ്ങളായ കഠിന വ്രതങ്ങളെ അനുഷ്ഠിച്ച അർച്ചിസ്സ്, അതാ മേല്പോട്ടു വരുന്നു: ആ പരമധന്യ ഭൂമിയെ അതിക്രമിച്ചു: മൂന്നു ലോകങ്ങളെ അതിക്രമിച്ചു; അഹോ! ആ കഠിന തപസ്സ് — അതാ! നമ്മെയും അതിക്രമിച്ച്, മേല്പോട്ടു മേല്പോട്ടു പോകുന്നു. കേവലം അല്പായുഷ്മാന്മാരായ മനുഷ്യർ നേരെ ഭഗവത്പദത്തെ പ്രാപിക്കുന്നു. നിഷ്കാമകർമ്മത്തിന്റെ മാഹാത്മ്യംതന്നെ മാഹാത്മ്യം. മനുഷ്യർ എന്തിനേ പ്രാപിച്ചുകൂടാ? വിഷയചിന്തനിമിത്തം പല പല യോനികളിൽ ജനിക്കുകയും ജനിച്ചശേഷവും വിരക്തിയെ അറിയാതെ വിഷയങ്ങളിൽ ഭ്രമിക്കുകയും ചെയ്യുന്ന മനുഷ്യർ സ്വയം ദ്രോഹിക്കുകയാണ്."

പൃഥുവിനു പുത്രന്മാർ അഞ്ചുപേരാണ്. മൂത്തവനായ വിജിതാശ്വൻ ഭ്രാതൃവത്സലൻ ആയിരുന്നതിനാൽ — അനുജന്മാരോടു ചേർന്നു രാജ്യഭാരം നടത്തി. ഹര്യക്ഷൻ കിഴക്കു, ധൂമ്രകേശൻ തെക്കു, വൃകൻ പടിഞ്ഞാറു, ദ്രവിണൻ വടക്കു, അധിപന്മാരായി.

പൃഥുവിന്റെ അനുഗന്മാർ

വിജിതാശ്വനു ശിഖണ്ഡിനിയിൽ — പാവകൻ, പവമാനൻ, ശുചി എന്നു മൂന്നു പുത്രന്മാർ ജനിച്ചു. അവരാകട്ടെ, വസിഷ്ഠന്റെ ശാപമേറ്റു ഭൂമിയിൽ പിറക്കേണ്ടിവന്ന മൂന്നു ശക്തികളാണ്. അവർ ചെറുപ്പത്തിൽ തന്നെ യോഗം പരിശീലിച്ചതിനാൽ, രാജസ്ഥാനത്തെ കാംക്ഷിച്ചില്ല. വിജിതാശ്വനു നഭസ്വതി എന്ന ഭാര്യയിൽ, * ഹവിർദ്ധാനൻ എന്ന ഒരു പുത്രൻ ഉണ്ടായി. പ്രജകളോടു കരം പിരിക്കുക, പ്രജകളെ ദണ്ഡിക്കുക, മുതലായവ ക്രൂരപ്രവൃത്തികളാണ് എന്ന ബോധം നിമിത്തം, രാജവൃത്തിയിൽ താല്പര്യം ഇല്ലായിരുന്ന ഹവിർദ്ധാനൻ ദീർഘമായ ഒരു സത്രത്തിൽ ആയുസ്സിനെ നയിച്ചു. ഹവിർദ്ധാനൻ വൈകുണ്ഠത്തെ പ്രാപിച്ചു. ഹവിർദ്ധാനനു ഭാര്യയായ ഹവിർദ്ധാനിയിൽ ആറു പുത്രന്മാർ ഉണ്ടായിരുന്നു. ബർഹിഷത്ത്, ഗയൻ, ശുക്ലൻ, കൃഷ്ണൻ, സത്യൻ, ജിതവ്രതൻ എന്ന ആറു പുത്രന്മാരിൽ, പ്രഥമനായ ബർഹിഷത്ത്, യാഗകർമ്മങ്ങളെ സംബന്ധിച്ചും, യോഗരീതികളെ സംബന്ധിച്ചും, ഉള്ള വിധികളിൽ നിപുണനായിരുന്നു. ബർഹിഷത്ത്, ശതദ്രുതിയെ വിവാഹം ചെയ്തു; ശതദ്രുതി പത്തു പുത്രന്മാരെ പ്രസവിച്ചു. സർവ്വകർമ്മങ്ങളെ സംബന്ധിച്ചും നിപുണന്മാരായിരുന്ന പുത്രന്മാർ, സമവ്രതന്മാരും പ്രകൃഷ്ട ചേതസ്സന്മാരും ആയിരുന്നതിനാൽ, അവർക്കു പ്രചേതസ്സുകൾ എന്നു നാമം സിദ്ധിച്ചു. പുത്രന്മാർ വിവാഹം ചെയ്യണമെന്നും രാജ്യരക്ഷ ചെയ്യണമെന്നും നിർദ്ദേശമുണ്ടായിരു

---

സംപീഡ്യ പായും പാർഷ്ണിഭ്യാം വായു മുത്സാരയൻ ശനൈഃ
നാഭ്യാം കോഷ്ഠേ ഷ്വവസ്ഥാപ്യ ഹൃ ദുരഃ കണ്ഠ ശീർഷണി
ഉത്സർപ്പയൻ സ തം മൂർദ്ധ്നി ക്രമേണാƒവേശ്യ നിസ്പൃഹഃ
വായും വായൌ ക്ഷിതൌ കായം തേജഃ തേജസ്യ യുയുജത്.
ഖാന്യാകാശേ ദ്രവം തോയേ യഥാസ്ഥാനം വിഭാഗശഃ
ക്ഷിതി മംഭസി ത ത്തേജസ്യ ദോവായൌ നഭസ്യമും
ഇന്ദ്രിയേഷു മന സ്താനി തന്മാത്രേഷു യഥോത്ഭവം
ഭൂതാദിന അമൂൻ ഉത്ക്ഷിപ്യ മഹത്യാƒത്മനി സംദധേ
തം സർവ്വ ഗുണ വിന്യാസം ജീവേ മായാമയേ ന്യധാത്
തം ചാനുശയം ആത്മസ്ഥം അസാവനുശയീ പുമാൻ
ജ്ഞാന വൈരാഗ്യ വീര്യേണ സ്വരൂപസ്ഥോ ജഗാത് പ്രഭുഃ.

* ഹവിർദ്ധാനന് അന്തർദ്ധാനനൻ എന്നും പേരുണ്ട്. പ്രാചി=കിഴക്ക്. ബർഹിസ്സ്=ദർഭ.

ന്നു എങ്കിലും, ബർഹിഷത്തു്—യാഗ കാര്യങ്ങളിൽ തന്നെ മുഴുവൻ സമയവും ചെലവുചെയ്തു: ദർഭപ്പുല്ലുകളെ തല കിഴക്കായി വിരിച്ചു്, ഒന്നിനു ശേഷം ഒന്നായി അനേകം യാഗങ്ങളെ ചെയ്തു. ഭൂമി മുഴുവനെയും ദർഭകളെക്കൊണ്ടു മൂടി എന്നർത്ഥത്തിൽ ബർഹിഷത്തിനു പ്രാചീനബർഹിസ്സ് എന്ന ഒരു നാമവും ഉണ്ടായി.

ഭക്തനായ പ്രാചീന ബർഹിസ്സ് കർമ്മങ്ങളിൽ നിരന്തരം പ്രവർത്തിക്കുന്നതു കണ്ടും, കർമ്മങ്ങൾ മോക്ഷത്തിനു ദ്വാരമല്ലാത്തതു കൊണ്ടും, നാരദൻ രാജാവിനു ജ്ഞാനോപദേശം ചെയ്യുവാൻ രാജധാനിയിൽ അവതരിക്കുക ഉണ്ടായി. രാജാവു പറഞ്ഞു—"ഹേ മഹാഭാഗാ! നാരദ! ഞാൻ കർമ്മങ്ങളിൽ നിരതനായിരിക്കുന്നു. ജ്ഞാനത്തെ ഞാൻ അറിയുന്നില്ല. അങ്ങു് എനിക്കു് പരിശുദ്ധമായ ജ്ഞാനത്തെ ഉപദേശിച്ചു തരണം." നാരദൻ പറഞ്ഞു:—"ഞാൻ എന്റെ യോഗശക്തി മൂലം അങ്ങയ്ക്കു് ഒരു ദർശനത്തെ അനുവദിച്ചുതരുന്നു. അതാ നോക്കുക, അങ്ങുന്നു് അനേക മനേകം യാഗം സംബന്ധിച്ചു് നിഷ്ക്കരുണമായി കൊന്ന പശുക്കൾ അതാ കൂട്ടമായി കോപിച്ചു നിന്നു് അമറുന്നതു കാണുക: അങ്ങു ചെയ്ത കഠിന കർമ്മങ്ങളെ സ്മരിച്ചുകൊണ്ടു്, അവ അതാ ഇരുമ്പു കൊമ്പുകളെ കുലുക്കിക്കൊണ്ടു നില്ക്കുന്നു. മരിച്ചു കഴിഞ്ഞാൽ അങ്ങയ്ക്കു് വിപത്തു വളരെയാണു്. കർമ്മങ്ങൾ ദോഷ രഹിതങ്ങളല്ല. ഒരുവൻ ചെയ്യുന്ന സകല കർമ്മങ്ങളുടെയും ഫലങ്ങളെ അയാൾ അനുഭവിക്കേണ്ടതാണു്. സൽകർമ്മങ്ങളെത്തന്നെ ചെയ്യുന്നവനും ഫലത്തെ അനുഭവിക്കേണ്ടതാകയാൽ—പുനർജ്ജന്മം ഭവിച്ചു്, ശരീരമെടുക്കേണ്ടതത്രേ. സകല കർമ്മങ്ങളും സംസാരത്തെ ദീർഘിപ്പിക്കുക മാത്രമാണു്. നീണ്ടു നീണ്ടു പോകുന്ന സംസാരത്തിൽ വിരാമമിടുന്നതു്, ജ്ഞാനം മാത്രമാണു്. ഹേരാജാവേ! അങ്ങയ്ക്കു പരമാത്മജ്ഞാനംലഭിക്കുന്നതിനു് ഉപയുക്തമായ ഒരു ഐതിഹ്യം ഞാൻ പറയാം. പണ്ടു പുരഞ്ജനൻ എന്ന പേരായി പ്രസിദ്ധനായ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവിനു അജ്ഞാതൻ എന്നു നാമമുള്ളവനും അവിജ്ഞാതചേഷ്ടിതനും ആയ ഒരു സഖാവും ഉണ്ടായിരുന്നു. പുരഞ്ജനനു ശരിയായ ഒരു വാസസ്ഥാനത്തെ അന്വേഷിച്ചു് ഭൂമി മുഴുവൻ നടന്നു; അതു ലഭിക്കായ്ക നിമിത്തം അസന്തുഷ്ടനായി: കാമങ്ങളെ കാമിച്ച പുരഞ്ജനൻ കാമങ്ങളെ അന്വേഷിച്ചും, ഉണ്ടും, കണ്ട കണ്ട പുരങ്ങളെ പ്രാപിച്ചു; അസന്തുഷ്ടനായി: പുരാന്തരങ്ങളെ അന്വേഷിച്ചു് ഒടുവിൽ പുരഞ്ജനൻ ലക്ഷണ സമ്പന്നവും ഒൻപതു ദ്വാരങ്ങളുള്ളതും ആയ ഒരു രാജധാനിയെ, ഹിമവാന്റെ തെക്കുഭാഗങ്ങളിൽ കണ്ടു. പുരഞ്ജനൻ കണ്ട രാജധാനി പ്രാകാരങ്ങൾ, ഉപവനങ്ങൾ, അട്ടാലങ്ങൾ, പരിഘങ്ങൾ, എന്നിവയെക്കൊണ്ടും, അക്ഷങ്ങൾ, തോരണങ്ങൾ, വിവിധലോഹ ശൃംഗങ്ങൾ, എന്നിവയെ കൊണ്ടും, അലംകൃതം ആയിരുന്നു: അനേകം അനേകം മൃഗങ്ങളെ കൊണ്ടു് വിചിത്രമായിരുന്നു, നീലം, സ്ഫടികം, വൈഡൂര്യം, മുത്തു, മരതകം, മാണിക്യം, എന്നിങ്ങനെയുള്ള രത്നങ്ങൾ പതിച്ച ഹർമ്മ്യങ്ങളെ കൊണ്ടു്—ഭോഗവതിയെപ്പോലെ ദിവ്യമായ ആ നഗരത്തിൽ—സഭ, ചത്വരം, രാജപഥങ്ങൾ, ആപണങ്ങൾ, ചൈത്യങ്ങൾ, ധ്വജങ്ങൾ, പതാകകൾ, പവിഴത്തറകൾ, എന്നവ നിരവധി ഉണ്ടായിരുന്നു. പുരഞ്ജനൻ ഒരിക്കൽ രാജധാനിയുടെ ബഹിർഭാഗത്തുള്ള ഒരു ഉപവനത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. പക്ഷികൂജന കോലാഹലമായ ജലാശയങ്ങളെ കൊണ്ടും, ഹിമാദികളിൽനിന്നു വായുവിൽ പാറിയ ജലകണങ്ങളെ കൊണ്ടും, തണുത്ത പൂക്കളിൽ വീശിവരുന്ന കാറ്റുകളെ കൊണ്ടും, പഥികന്മാരെ സദാ ആഹ്വാനം ചെയ്യുമാറു കേൾക്കുന്ന കമ്രനാദങ്ങളെക്കൊണ്ടും, പരമരമ്യമായ ഉപവനത്തിൽ—നൂറു നൂറു ഭൃത്യന്മാർ സ്വാധീനത്തിൽ നിൽക്കുന്ന പത്തു ഭൃത്യന്മാരാൽ അനുഗതയാ

പ്രാചീനബർഹിസ്സിനു നാരദൻ ചെയ്ത ഉപദേശം.

---

പുരഞ്ജനൻ എന്നാൽ ശരീരമായ പുരത്തെ ജനിപ്പിക്കുന്ന—ജീവാത്മാവു്. ജീവാത്മാവു് കർമ്മഫലത്തെ അനുഭവിക്കേണ്ട ആവശ്യം പ്രമാണിച്ചാണു് ജന്മവും ശരീരവും ഉണ്ടാകുന്നതു്. ജീവാത്മാവിന്റെ സഖാവു്, ഈശ്വരൻ. യാതൊരു ജന്മവും പൂർണ്ണതൃപ്തിയെ കൊടുക്കുന്നില്ല. അതിനാൽ പുരഞ്ജനൻ അസംതൃപ്തനായി. ഹിമവാന്റെ തെക്കുഭാഗത്തു ഭാരതരാജ്യം. മുഖം=മലമൂത്രദ്വാരങ്ങൾ.

പുരഞ്ജനൻ രാജധാനിയെ കണ്ടു എന്നു പറഞ്ഞാൽ ജീവാത്മാവു മനുഷ്യനായി ജന്മമെടുത്തു—എന്നു ഗ്രഹിക്കണം.

൫. പ്രാകാരങ്ങൾ മുതലായവ—ശരീരത്തിലുള്ള അംഗങ്ങൾതന്നെ, രോമങ്ങൾ ദന്തങ്ങൾ എന്നവ തോരണങ്ങളാവാം വിവിധലോഹശൃംഗങ്ങൾ എന്നതു വിവിധവർണ്ണങ്ങളിലുള്ള ശരീരാവയവങ്ങൾ ആകാം. പലനിറത്തിലുള്ള രത്നങ്ങൾ പതിഞ്ഞ ഹർമ്മ്യം എന്നതു പല നിറത്തിലുള്ള നാഡികൾ ആവാം.

൬. ഭോഗപതി=ഭോഗങ്ങളുടെ ആസ്ഥാനം.

൭. ശരീരത്തിലുള്ള അന്തഃകരണത്തിൽ—ജീവാത്മാവു പ്രവൃത്തിചെയ്യുന്നതിനാൽ—അന്തഃകരണം സഭയാകുന്നു.

൮. ചത്വരം=നാലുവഴി കൂടുന്ന സ്ഥലം. നാസികാദ്വാരം മുഖദ്വാരം കണ്ഠദ്വാരം നയനദ്വാരം ഇവ യോജിക്കുന്ന താലു എന്ന സ്ഥാനം.

യി—ഒരു പ്രമദോത്തമ * സഞ്ചരിക്കുന്നതു പുരഞ്ജനൻ കണ്ടു. ശോഭനമായ നാസിക, ദന്തങ്ങൾ, കപോലങ്ങൾ, കണ്ണുകൾ എന്നിവയെക്കൊണ്ട് മനോഹരയായ ആ സുശ്രോണി—ശ്യാമ—ചിലമ്പുകളെ കിലുക്കിക്കൊണ്ട്, ദേവതപോലെ നടന്ന്, കാടുകളിൽ പ്രവേശിച്ചു. ആ സുന്ദരിയെ സംരക്ഷിച്ചുകൊണ്ട് ഒരു അഞ്ചുതലപ്പാമ്പു—കൂടെ നടന്നു. അപ്രൌഢയായ ആ ബാല, മഞ്ഞപ്പട്ടുടുത്തു—അതിനു മേലെ പൊന്നരഞ്ഞാൺ കെട്ടി ഭർത്താവിനെ അന്വേഷിച്ചു നടന്നു. സമവൃത്തങ്ങളും ഇട കിടക്കാതെ വളർന്നവയും ആയ സ്തനങ്ങളെ, വസ്ത്രാഗ്രങ്ങളെ കൊണ്ടു മറച്ചു, ആ മോഹിനി പുരന്ദരനെ മോഹിപ്പിച്ചു; പ്രേമം കൊണ്ട് പുരികങ്ങളെ പുളകിതമാക്കി കൊണ്ട്, ആ സുന്ദരി, ഒരു കടാക്ഷബാണം അയച്ചു; ലജ്ജിച്ചുനിന്നു; ചിരിച്ചുനോക്കി; ആ നോട്ടം രാജാവിൻെറ അന്തരംഗത്തെ സ്പർശിച്ചു.

> കണ്ടാ നവൻ പുരമേ ബഹുശോഭ പൂ–
> ണ്ട ഞൊരുദ്യാന മതിങ്കൽ വിവിധമാം
> പുഷ്പ സൌരഭ്യ സമൃദ്ധി ഗുണങ്ങളാൽ
> ഉൾപ്പൂവി ലാമ്മോദ ഷട്പദ ഭ്രാന്തികൾ
> വർദ്ധിത മായിരിക്കും പ്രദേശോത്തമേ
> സുസ്ഥലത്തിങ്ക ലൊരുത്തിയെ കേവലം
> നൂറു നൂറു ജനങ്ങൾ സഖിമാരുമാ
> യേറെ യുള്ളൊരു ബഹു ഭടന്മാരൊടും
> പഞ്ചഫണനാം അഹിവരൻ തന്നൊടും
> അഞ്ചിതയാം പ്രമദോത്തമ തന്നെയും
> ഭർത്താവിനെ ത്തിരഞ്ഞങ്ങു നടക്കുന്നോ-
> രുത്തമയാം അവളെ കണ്ടു സാദരം

രാജാവു ചോദിച്ചു:—

> എന്തെടോ സുന്ദരിയായ നീ താ നടൻ
> എന്തിനാ യിങ്ങനെ സഞ്ചരിക്കുന്നിതു
> ആരുടെ നന്ദന യായതു നീയക-
> താരിൽ നിരൂപിച്ച കാര്യ്യ മൊ ന്നെന്തെടോ
> ആരു നിനക്കിഹ ഭൃത്യരായ് മേവിന
> വീര യോദ്ധാക്കളും നാരിമാരു മിവർ
> മുന്നിൽ നടക്കും ഫണീന്ദ്രനു നാമ മെ-
> ന്തൻപോടു നീ ഭുവനേശ്വരി യാകിയ
> പാർവ്വതിയോ രമാദേവിയോ കേവലം
> ഈവണ്ണ മുള്ള നീ താ നവരല്ലയോ?
> ഭ്രമൌ നടക്കുന്ന താകയാ ലെത്രയും
> കോമളയായ നീ വീരനാ മെന്നുടെ
> മാനസനാഥയാ യെന്നോടു കൂടെ വ-
> ന്നാനന്ദ മോടി പ്പുരിയെ നിരന്തരം
> നന്നാ യലങ്കരി പ്പാനുള്ള യോഗ്യ മു-
> ണ്ടിന്ദിരാ ദേവിയുമായ് മുകുന്ദൻ പരൻ
> വൈകുണ്ഠ ലോകം അലങ്കരിച്ചേതു മെഠ-
> രാകുല മെന്നിയേ വാഴുന്ന വണ്ണമേ,
> എന്നെയും വച്ചു കൊണ്ടീ പ്പുരി തന്നെയും
> നന്നാ യലങ്കരിക്കേണം മനോഹരേ.
> നിന്നെയും വച്ചു കൊണ്ടെന്നെ പ്പൊരുന്നിതു
> കന്ദർപ്പ നെന്നതി നിന്നിനി നിന്നുടേ
> വ്രീളയാ സാകം അവനത മാകിയ
> മേള മുഖാംബുജം കാട്ടി രക്ഷിക്ക മേ.

അല്ലയോ സുന്ദരി! ജഗദേകമോഹിനി! ഭവതി നടക്കുന്ന സമയം കാലുകൾ തറയിൽ തട്ടുന്നതു നിമിത്തം—ഭവതി രുദ്രാണിയല്ല, ഇന്ദ്രാണിയല്ല, സരസ്വതിയല്ല, എന്നു ഞാൻ ഗ്രഹിക്കുന്നു. ഭവതിയുടെ കടാക്ഷബാണങ്ങൾ ഏററ്, എൻെറ ഇന്ദ്രിയങ്ങൾ തളരുന്നു. ഭവതി ലജ്ജിക്കവേ, മന്ദഹാസം ചെയ്യവേ, ഭവതിയുടെ പുരികങ്ങൾ നയിക്കുന്ന വഴിയെ വരുന്ന കാമദേവൻ എന്നെ ബാധിക്കുന്നു. ഭവതി പ്രസാദം സമ്പാദിച്ച കാമദേവനെ ഞാൻ എങ്ങനെ തടുക്കും? ഭോ ശോഭനേ! ഭവതി എന്നെ അനുഗ്രഹിക്കുമോ? ആകർഷിക്കുന്ന പുരികങ്ങൾ, തെളിഞ്ഞു നീണ്ട കണ്ണുകൾ, നീലിച്ചു തുങ്ങുന്ന കുറുനിരകൾ എന്നിവയാൽ പരിഷ്കൃതമായ ഭവതിയുടെ മുഖചന്ദ്രനെ—ഭവതി ഉയർത്തിപ്പിടിക്കുമോ? ആ മുഖത്തുനിന്നു നിർഗ്ഗളിക്കുന്ന ഗംഗാ നിർമ്മല പദങ്ങളെ കേൾക്കുവാൻ എനിക്കു ഭാഗ്യമുണ്ടാകുമോ?” ആ ജഗന്മോഹിനി രാജാവിനെ അഭിനന്ദിച്ചു: പറഞ്ഞു:—

---

* പുരഞ്ജനൻ പുരത്തിൽ കണ്ട സ്ത്രീയാകട്ടെ—ബുദ്ധിയാണ്. ബുദ്ധിക്കു ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്— എന്ന പത്തു ഭൃത്യന്മാരുണ്ട്. ഇന്ദ്രിയങ്ങൾ പത്തും ബുദ്ധിയെ അനുസരിക്കുന്നവരാണല്ലോ. ഓരോ ഇന്ദ്രിയവും അനേക വഴികളിൽ നടക്കുമെന്നുള്ളതിനാൽ—ഓരോ ഭൃത്യനും നൂറു നൂറു ഭൃത്യന്മാരുണ്ടായി. ജീവാത്മാവു ബുദ്ധിയോടു ചേരുമ്പോഴാണ് ലോകം നിത്യമെന്നുള്ള സംസാരഭ്രമം ഉണ്ടാകുന്നത്. നദികൾ രസമാണ്. പൂക്കൾ ഗന്ധമാണ്. വായു സ്പർശമാണ്. തടാകം രൂപമാണ്. ഇവയിലുള്ള രതിയെ കാണിക്കുവാനായി പഥികന്മാർ ആഹ്വാനം ചെയ്യപ്പെടുന്നു. ജീവാത്മാവു സ്വയം ആനന്ദമയനാണ്. സ്വസ്ഥാനത്തുനിന്നു തെററി ജീവാത്മാവ് വെളിയിൽ വരുമ്പോഴാണ്—സംസാരബന്ധം ഉണ്ടാകുന്നത്. ആയതിനാൽ പുരഞ്ജനൻ ഒരു ബഹിരുപവനത്തിൽവെച്ച് ബുദ്ധിയായ സ്ത്രീയേ കണ്ടു.

അഞ്ചുതലപ്പാമ്പ്=അഞ്ചു വൃത്തികൾ ഉള്ള പ്രാണനാണ്. ബുദ്ധി എപ്പോഴും ചൈതന്യാത്മാവായ ജീവാത്മാവിനെ അന്വേഷിക്കുകയാണു. സ്പൃഹണീയമെന്നു ആളുകൾ ഭ്രമിക്കാറുള്ള കർമ്മവാസനയാകുന്ന മഞ്ഞപ്പട്ടു, ബുദ്ധിയെ ആവരണംചെയ്യുന്നു. ആ സ്ത്രീയാകട്ടെ ജീവാത്മാവിനെ ഭ്രമിപ്പിക്കുവാൻ തക്ക പ്രാഭവം ഉള്ളവളാകയാൽ, ദേവതയായി വർണ്ണിക്കപ്പെടുന്നു.

സ്തനങ്ങൾ—രാഗവും ദ്വേഷവും തന്നെ. അവയിൽ ഒന്നു മററതിനെ അപേക്ഷിച്ച് വലുതു അല്ല. അതിനാൽ സ്തനങ്ങൾ സമവൃത്തങ്ങളായി, രാഗവും ദ്വേഷവും അന്യോന്യം സ്പർശിച്ചുതന്നെ എപ്പോഴും നിൽക്കുന്നതിനാൽ സ്തനങ്ങൾ മദ്ധ്യത്തിൽ ഇട കിടക്കാതെ വളർന്നു എന്നതു യുക്തമായി.

ഹേ പുരുഷോത്തമ! എന്റെയും അങ്ങയുടെയും അച്ഛനേയോ വംശത്തേയോ ഞങ്ങൾ അറിയുന്നില്ല; മനോഹരമായ ഈ പുരത്തിന്റെ നിർമ്മാതാവു് ആരെന്നു് എനിക്കു അറിഞ്ഞുകൂടാ. ഞാൻ ഇവിടെ നില്ക്കുന്നു. അങ്ങയെ ദർശിച്ചു: ഇതിനെകവിഞ്ഞു യാതൊന്നും എനിക്കു അറിഞ്ഞുകൂടാ, എന്നെ അനുഗമിക്കുന്ന പുരുഷന്മാരും സ്ത്രീകളും എന്റെ സഖാക്കളും സഖികളും ആകുന്നു. ഈ സർപ്പമാകട്ടെ സർവ്വദാ,—ഞാൻ ഉറങ്ങുന്ന സമയത്തും, ഈ പുരിയെ രക്ഷിച്ചുകൊണ്ടു നില്ക്കും. അങ്ങയെ ഇവിടെ കണ്ടുമുട്ടുവാൻ ഇടയായതു്, എന്റെ ഭാഗ്യം തന്നെ. അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. അല്ലയോ അരിന്ദമ! ഞാൻ ബന്ധുക്കളോടു ചേർന്നു് സകല കാമങ്ങളേയും അങ്ങേയ്ക്കു സമ്പാദിച്ചുതരാം. അല്ലയോ രാജാവേ! നവദ്വാര പരിഷ്കൃതമായ ഈ പുരത്തിൽ ഞാൻ സമ്പാദിച്ചുതരുന്ന ഭോഗങ്ങളെ ഭുജിച്ചുകൊണ്ടു്—* അങ്ങു നൂറു വർഷം—ജീവിക്കുക തന്നെ. ഞാൻ അങ്ങയെ ഭർത്താവായി വരിക്കുന്നു. അങ്ങയിൽനിന്നു അന്യനായി ഉചിതനായ ഭർത്താവിനെ ഞാൻ കാണുന്നില്ല. രസജ്ഞന്മാരല്ലാത്ത അസമർത്ഥന്മാരെ ഞാൻ ഇഷ്ടപ്പെടുന്നില്ല. നാളെ ദിവസം എങ്ങനെ കഴിയും എന്നു വിവേകമില്ലാത്ത അനുഭവരസികന്മാരല്ലാത്തവരെയും, ഞാൻ ഇഷ്ടപ്പെടുന്നില്ല. ഞാൻ കാമിക്കുന്നതു് ഗൃഹസ്ഥാശ്രമകാമനെയാണു്. ഗൃഹസ്ഥാശ്രമംപോലെ സർവ്വാനന്ദസന്ദായകമായ വേറെ യാതൊന്നുമില്ല. ഗൃഹസ്ഥൻ, ധർമ്മാർത്ഥകാമമോക്ഷങ്ങൾ എന്ന പുരുഷാർത്ഥങ്ങളെ സമ്പാദിക്കുന്നു. ആ ഭാഗ്യവാൻ യജ്ഞം മുതലായവയാൽ ധർമ്മത്തെയും അതു നിമിത്തം മോക്ഷത്തെയും സമ്പാദിക്കുന്നു; ആ ഭാഗ്യവാൻ സന്തതി സന്താന ക്രിയ നിമിത്തം ആനന്ദത്തെ, കൃത്യനിർവ്വാഹണം നിമിത്തം യശസ്സിനെ, മരണശേഷം സ്വർഗ്ഗലോകങ്ങളെ, സമ്പാദിക്കുന്നു. വിഖ്യാതൻ, ഉദാരൻ, പ്രിയദർശനൻ, സ്വയംപ്രാപ്തൻ,—ആയ അങ്ങയെ ഏതൊരു സ്ത്രീ വരിക്കുകയില്ല? ഹേ മഹാഭുജ! സർപ്പശരീരംപോലെ ഉരുണ്ടു നീണ്ട അങ്ങയുടെ കൈകളാൽ ആശ്ലേഷിക്കപ്പെടുവാൻ ഏതൊരു സ്ത്രീ കാമിക്കുകയില്ല ?" രാജാവും രാജ്ഞിയും അന്യോന്യം വരിച്ചു: ഗൃഹസ്ഥാശ്രമം സ്വീകരിച്ചു: അവർ നവദ്വാര പരിഷ്കൃതമായ പുരിയെ പ്രവേശിച്ചു. രാജാവു് സന്തുഷ്ടനായി; രാജ്ഞി സന്തുഷ്ടയായി: സർവ്വന്മാരും സന്തുഷ്ടന്മാരായി.

നാരദൻ തുടർന്നു പറഞ്ഞു:—"അല്ലയോ രാജാവേ! പ്രാചീനബർഹിസ്സേ! ആ നഗരത്തിനു ദ്വാരങ്ങൾ ഒൻപതാണു് എന്നു ഞാൻ പറഞ്ഞു: ആ ദ്വാരങ്ങളിൽ ഏഴു് നഗരത്തിന്റെ ഉപരിഭാഗത്തും, രണ്ടു് അധോഭാഗത്തും ആണു്. വേറെ പ്രകാരത്തിൽ പറയുകയാണെങ്കിൽ—അഞ്ചു ദ്വാരങ്ങൾ കിഴക്കഭാഗത്തു്; ഒന്നു തെക്കെ ഭാഗത്തു്; ഒന്നു വടക്കഭാഗത്തു്; രണ്ടു പടിഞ്ഞാറു ഭാഗത്തു്—ഇങ്ങനെയാണു്. പുരഞ്ജനൻ പലപ്പോഴും ഓരോ ദ്വാരങ്ങളിൽകൂടെ രാജധാനിയെവിട്ടു—രാജ്യവിഭാഗങ്ങളെ സന്ദർശിക്കാറുണ്ടു്. കിഴക്ക ഭാഗത്തുള്ള ഖദ്യോത, ആവിർമ്മുഖി, എന്ന ദ്വാരങ്ങളിൽകൂടെ, ദ്യുമാൻ എന്ന സഖാവോടൊരുമിച്ചു, പുരഞ്ജനപ്രഭു, വിഭ്രാജിതത്തിൽ സഞ്ചരിക്കുന്നു. കിഴക്കഭാഗത്തുള്ള നലിനി, നാലിനി എന്ന ദ്വാരങ്ങളിൽ കൂടെ, അവധൂതൻ എന്ന സഖാവോടൊരുമിച്ചു, പുരഞ്ജനപ്രഭു സൌരഭത്തിൽ സഞ്ചരിക്കുന്നു. കിഴക്ക ഭാഗത്തു തന്നെയുള്ള മുഖ്യ എന്ന

* ൧ ശതായുഃപുരുഷഃ എന്നതിനാലാണു്—നൂറുവർഷം ജീവിക്കുവാൻ—ബുദ്ധി, അനുഗ്രഹം ചെയ്യുന്നതു്,
൨ രതിരസജ്ഞന്മാരല്ലാത്ത അസമർത്ഥന്മാർ എന്നതു മൃഗങ്ങളാണു്. പല ജന്മങ്ങളിൽ ശ്രേഷ്ഠമായതു മനുഷ്യനാണെന്നും ബുദ്ധി മനുഷ്യരിലാണു അധികം ഉണ്ടാകുന്നതു് എന്നും, ഈ ഭാഗം സ്പഷ്ടീകരിക്കുന്നു. നാളെ ദിവസത്തെക്കുറിച്ചു വിചാരമില്ലാത്തവർ—ലോകഭോഗങ്ങളെ വെടിഞ്ഞുവെച്ച സാത്വികന്മാരാണു്.
൩ ഗൃഹസ്ഥാശ്രമികൾ—കർമ്മങ്ങളിൽ ചരിക്കുന്നവരാകയാൽ—സ്ത്രീ—അല്ലയോ മഹാഭുജ! എന്നു രാജാവിനെ സംബോധനം ചെയ്യുന്നു.

* ൧. കിഴക്കുഭാഗത്തുള്ള ദ്വാരങ്ങൾ രണ്ടു കണ്ണുകൾ, രണ്ടു നാസികാദ്വാരങ്ങൾ വായ്—ഇവയാണു്. തെക്കും വടക്കും കാതുകൾ പടിഞ്ഞാറു ലിംഗവും ഉപസ്ഥവും.
൨. ഖദ്യോത=അല്പപ്രകാശമുള്ളതു്, ഇടത്തുകണ്ണു് ആവിർമ്മുഖി=അധികപ്രകാശമുള്ളതു, വലത്തുകണ്ണു് ദ്യുമാൻ=പ്രകാശിക്കുന്നവൻ. വിഭ്രാജിതം=ശോഭിക്കുന്നതു് കണ്ണിൽകൂടെ ലഭിക്കുന്ന ദർശനാനന്ദമയമായ രാജ്യവിഭാഗം:
നലിനി, നാലിനി=ഇടത്തും വലത്തും ഉള്ള നാസികാദ്വാരങ്ങൾ. അവധൂതൻ=നാസിക; സൌരഭം=നല്ല മണം; മൂക്കിൽകൂടെ ലഭിക്കുന്ന ഗന്ധമയമായ രാജ്യവിഭാഗം. മുഖദ്വാരം=മുഖം തന്നെ. അതു് ശരീരധാരണത്തിനു ആധാരമായ ഭക്ഷണത്തെ സ്വീകരിക്കുന്നതാണല്ലോ. മുഖം അല്ലെങ്കിൽ നാവു രണ്ടു സംഗതികളെ ചെയ്യുന്നു. അതു് രസത്തെ അറിയുന്നു; വാഗ്വ്യാപാരം ചെയ്യുകയും ചെയ്യുന്നു. വിപണം എന്നാൽ കച്ചവടം എന്നർത്ഥം. കച്ചവടത്തിൽ ഉക്തിപ്രത്യുക്തികൾ വളരെ ആവശ്യമാണു്. ആയതിനാൽ വിപണൻ എന്നതിനു സംഭാഷണം ചെയ്യുന്നവൻ എന്നർത്ഥം. ആപണം എന്നതിനു സംഭാഷണം എന്നും; ബഹൂദനം എന്നതിനു ഭക്ഷണസ്വീകാരം എന്നും അർത്ഥം.
൩. പിതൃക്കളെ ഉദ്ദേശിച്ച മന്ത്രങ്ങളെ വലതുകാതുകൊണ്ടു കേൾക്കണമെന്നു വിധിയുണ്ടു; ദേവന്മാരെ ഉദ്ദേശിച്ച മന്ത്രങ്ങളെ കേൾക്കേണ്ടതു ഇടത്തുകാതുകൊണ്ടാണു്. ശൃംഗാരസല്ലാപങ്ങളൊക്കെയും
൪ ഉപസ്ഥത്തെ ആസുരിയെന്നു പറയുന്നു; അവിടെ പുരഞ്ജനന്റെ സഖാവു ദുർമ്മദനാണു്. ഗ്രാമ്യമാകയാൽ—ഉപസ്ഥദ്വാരത്തിൽകൂടെ ദർശിച്ചതു—ഗ്രാമകസാമ്രാജ്യമാണു്.

ദ്വാരത്തിൽക്കൂടെ രസജ്ഞൻ വിപണൻ എന്ന സഖന്മാരോടൊരുമിച്ച് പൂരഞ്ജനപ്രഭു, ബഹൂദനം ആപണം എന്ന ദേശങ്ങളിൽ സഞ്ചരിക്കുന്നു. വലത്തു ഭാഗത്തുള്ള പിതൃഹൂ എന്ന ദ്വാരത്തിൽക്കൂടെ ശ്രുതധരൻ എന്ന സഖനോടൊരുമിച്ച്, പൂരഞ്ജനപ്രഭു ദക്ഷിണപാഞ്ചാലത്തിൽ സഞ്ചരിക്കുന്നു. ഇടത്തുഭാഗത്തുള്ള ദേവഹൂ എന്ന ദ്വാരത്തിൽ കൂടെ ശ്രുതധരൻ എന്ന സഖനോടുകൂടെത്തന്നെ പൂരഞ്ജനപ്രഭു, ഉത്തരപാഞ്ചാലത്തിൽ സഞ്ചരിക്കുന്നു. പടിഞ്ഞാറുള്ള ദ്വാരങ്ങളിൽ ഒന്നായ ആസുരിയിൽക്കൂടെ, പൂരഞ്ജനപ്രഭു, ദുർമ്മദൻ എന്ന സഖനോട് ഒരുമിച്ചു, ഗ്രാമകത്തിൽ സഞ്ചരിക്കുന്നു. പടിഞ്ഞാറുള്ള വേറൊരു ദ്വാരമായ നിർഋതി എന്ന ദ്വാരത്തിൽക്കൂടെ പൂരഞ്ജനപ്രഭു, ലുബ്ധകൻ എന്ന സഖനോടൊരുമിച്ചു, വൈശസം എന്ന പ്രദേശത്തു സഞ്ചരിക്കുന്നു. പൂരഞ്ജനന്റെ രാജധാനിയിൽ പുറത്തേക്കു ദ്വാരമില്ലാത്ത അന്ധമായ രണ്ടു സ്ഥാനങ്ങളുണ്ടു്. അവയുടെ നാമങ്ങൾ നിർവാക് എന്നും, പേശസ്കൃത്ത് എന്നും ആകുന്നു. പൂരഞ്ജനൻ അവയിൽ നിർവാക്കിനെക്കൊണ്ടു സഞ്ചരിക്കുകയും, പേശസ്കൃത്തിനെക്കൊണ്ടു പ്രവർത്തിക്കുകയും, ചെയ്യുന്നു. പൂരഞ്ജനൻ അന്തഃപുരത്തിൽ സഞ്ചരിക്കവേ, ഭാര്യാപുത്രന്മാർ മുതലായവർ നിമിത്തം മോഹത്തേയും, പ്രസാദത്തേയും, ഹർഷത്തേയും, ഓരോ അവസ്ഥകളിൽ പ്രാപിച്ചു. ക്രമേണ പൂരഞ്ജനൻ കാമാത്മാവായി, അവിവേകനായി, വഞ്ചിതനായി, ഭാര്യ ആഗ്രഹിച്ചതിനെ, അനുവർത്തിച്ചു. ഭാര്യ മദ്യപാനം ചെയ്യുമ്പോൾ, പൂരഞ്ജനൻ മദവിഹ്വലനായി: രാജ്ഞി ഉണ്ണുന്നസമയം, രാജാവു ഉണ്ടു: പാടുമ്പോൾ പാടി: കരയുമ്പോൾ കരഞ്ഞു: ചിരിക്കുമ്പോൾ ചിരിച്ചു: പറയുമ്പോൾ പറഞ്ഞു. ഭാര്യ ഓടിയാൽ രാജാവും ഓടി; ഇരുന്നാൽ ഇരുന്നു: കിടന്നാൽ കിടന്നു. ഭാര്യ എങ്ങനെയൊക്കെയോ ഭർത്താവു അങ്ങനെ ചെയ്തു. പൂരഞ്ജനൻ സർവ്വപ്രകൃതിവഞ്ചിതനായി: ക്രീഡാമൃഗം, സ്വസ്വാമിയെ നയിക്കുന്നതുപോലെ, രാജ്ഞി രാജാവിനെ നയിച്ചു.

പൂരന്ദര മഹാരാജാവു് ഒരുദിവസം കനകകവചം ഉടുത്തു്, മഹത്തായ വില്ലും, അമ്പൊടുങ്ങാത്ത ആവനാഴിയും, ധരിച്ചു്— മൃഗയാസന്നദ്ധനായി. ദണ്ഡങ്ങൾ രണ്ടു്, ചക്രങ്ങൾ രണ്ടു്, വേണുക്കൾ മൂന്നു്, കെട്ടുകൾ അഞ്ചു്, കടിഞ്ഞാൺ ഒന്നു്, ഇരിക്കുവാൻ സ്ഥാ

---

ഫ. നിർഋതി എന്നാൽ അലക്ഷ്മി എന്നർത്ഥം, ഇവിടെ ഗുദം എന്നു ഗ്രഹിക്കണം. വിശസനം എന്നാൽ കൊല്ലുക എന്നർത്ഥം ഇവിടെ വൈശസം എന്നതിനു വർജ്ജനം എന്നർത്ഥമാകും.

ബ. നിർവാക്—കാലുകൾ: പേശസ്കൃത്ത്=കൈകൾ.

ഭ, അന്തഃപുരം എന്നതു അന്തഃകരണമാകുന്നു.

ക്വചിത് ഗായതി ഗായന്ത്യാം രുദത്യാം രുദതി ക്വചിത്
ക്വചിത് ഹസന്ത്യാം ഹസതി ജല്പന്ത്യാ മനു ജല്പതി.
ക്വചി ദ്ധാവതി ധാവന്ത്യാം തിഷ്ഠന്ത്യാമനു തിഷ്ഠതി
അനുശേതേ ശയാനായാം അന്വാസ്തേ ക്വചി ദാസതീം.
ക്വചി ച്ഛൃണോതി ശൃണ്വത്യാം പശ്യന്ത്യാ മനു പശ്യതി
ക്വചിച് ജിഘ്രതി ജിഘ്രന്ത്യാം സ്പൃശന്ത്യാം സ്പൃശതി ക്വചിത്.
ക്വചി ച്ച ശോചതീം ജായാം അനുശോചതി ദീനവത്
അനുഹൃഷ്യതി ഹൃഷ്യന്ത്യാം മുദിതാം അനുമോദതേ.

ജീവാത്മാവു ചെയ്യുന്നതൊക്കയും ബുദ്ധിയുടെ ചോദനം അനുസരിച്ചാണു.

* ദണ്ഡങ്ങൾ രണ്ടു് = പുണ്യം, പാപം.
ചക്രങ്ങൾ രണ്ടു് = പുണ്യം, പാപം.
വേണുക്കൾ മൂന്നു് = സത്വം, രജസ്സ, തമസ്സ.
കെട്ടുകൾ അഞ്ചു് = പ്രാണങ്ങൾ അഞ്ചു്.
കടിഞ്ഞാൺ ഒന്നു് = മനസ്സ്
ഇരിക്കുവാൻ സ്ഥാനം ഒന്നു് = ഹൃദയം.
കൂബരങ്ങൾ രണ്ടു് = ശോകവും മോഹവും.
ആയുധങ്ങൾ അഞ്ചു് = രൂപം, ശബ്ദം, രസം, ഗന്ധം, സ്പർശം
ആവരണങ്ങൾ അഞ്ചു് = ശരീരത്തിലുള്ള ധാതുക്കൾ അഞ്ചു്.
അക്ഷം ഒന്നു =ത്രിഗുണങ്ങളുടെ സമത.
രഥം = സ്വപ്നാവസ്ഥയിൽ നിൽക്കുന്ന ശരീരം
ധനുസ്സ് = അഹംബുദ്ധി.
ഗതിഭേദങ്ങൾ അഞ്ചു = പഞ്ചേന്ദ്രിയങ്ങളുടെ ഗതികൾ.
അഞ്ചുകുതിരകൾ = പഞ്ചേന്ദ്രിയങ്ങൾ.
പതിനൊന്നു സൈന്യങ്ങൾ = അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും, മനസ്സും
സൂതൻ = ബുദ്ധി. പഞ്ചപ്രസ്ഥം=സ്വപ്നസ്ഥാനം.

നം ഒന്ന്, കൂബരങ്ങൾ രണ്ട്, ആയുധങ്ങൾ അഞ്ച്, ആവരണങ്ങൾ അഞ്ച്, അക്ഷം ഒന്ന്—ഇണങ്ങിയ രഥത്തിൽ കയറി. ആ രഥത്തിൽ അഞ്ചുതരം ഗതിഭേദങ്ങളുള്ളവയും മനോവേഗമുള്ളവയും ആയ അഞ്ചു കുതിരകളെ പൂട്ടിയിരുന്നു. പതിനൊന്നു സൈന്യങ്ങൾ പുരഞ്ജനനെ സഹകരിച്ചു സന്നദ്ധങ്ങളായി. സൂതൻ രഥം നടത്തി: രാജാവ് പഞ്ചപ്രസ്ഥം എന്ന വനത്തിലേയ്ക്കു നീങ്ങി. ഭാര്യയെ വിട്ട് ഏകനായി പുറപ്പെട്ട രാജാവ് ബാണപ്രയോഗം ചെയ്തു. പരമഗർവ്വിതനായി: മൃഗയാ വ്യാപൃതനായി, രാജാവ്—നിരനുഗ്രഹനായി, അസുരസ്വഭാവനായി, ഘോരാത്മാവായി, മൂർച്ചകൂടിയ അമ്പുകളെ * വനങ്ങളിൽ തുടരെ അയച്ചു: ചിറകുവച്ച ശരമ്പുകൾ പറന്നു നടന്നു. രാജാവു സാധുക്കളായ മൃഗങ്ങളെ ക്രൂരമായി കൊന്നു. മുയലുകൾ മുറിവേററു: പോത്തുകൾ ചത്തു: മുള്ളൻപന്നികൾ ചത്തു കല്ലുമല പോലെ കുന്നിച്ചുകൂടി. രാജാവു തളർന്നു. ക്ഷുത്ത് ദാഹം എന്നിവകൊണ്ട് വിവശനായ രാജാവ് കൊട്ടാരത്തിൽ എത്തി, കുളിച്ചു; ഉണ്ടു; തളർച്ച തീർത്തു, ദാസികളെ വിളിച്ചു രാജ്ഞി എവിടെ എന്ന് അന്വേഷിച്ചു "ഭോ സുന്ദരികളെ! നിങ്ങളുടെ സ്വാമിനിക്കും നിങ്ങൾക്കും സുഖംതന്നെ അല്ലയോ? മാതാവോ ഭാര്യയോ ഇല്ലാത്ത ഗൃഹം—ചക്രം ഊരിയ രഥംപോലെ മ്ലാനമാണ്. മഹാരാജ്ഞി എവിടെ? എന്റെ പ്രജ്ഞയെ ഉദ്ദീപിപ്പിച്ചുകൊണ്ട് എന്നെ സങ്കടക്കടലിൽനിന്നു കയററുന്ന എന്റെ ഭാര്യ എവിടെ?" ദാസികൾ പറഞ്ഞു: "—മഹാരാജ്ഞി ഇതാ തറയിൽ കിടക്കുന്നു; സ്വാമിനി എന്തുചെയ്യുവാൻ ആരംഭിക്കുന്നു എന്നു ഞങ്ങൾക്ക് അറിഞ്ഞുകൂടാ." രാജാവു നോക്കിക്കണ്ടു: നമസ്കരിച്ചു; രാജ്ഞിയെ എടുത്തു മടിയിൽ ഇരുത്തി: ഇങ്ങനെ അനുനയിച്ചു:—"ഞാൻ ഭവതിയുടെ ദാസൻ: ഞാൻ അപരാധം ചെയ്തു എങ്കിൽ എന്നെ ശിക്ഷിക്കുക, അത് എനിക്ക് അനുഗ്രഹമായിരിക്കും. ഭോ സുഭ്രു!, ഭോ മനസ്വിനി! അനുരാഗഭാരംകൊണ്ടും വ്രീഡകൊണ്ടും പുഞ്ചിരിച്ചായം കയറിയതും, നീലാളകമധുപങ്ങൾ അലങ്കരിക്കുന്ന നാസികയോടുകൂടിയതും ആയ മുഖത്തെ ഉയർത്തി കാണിക്കുക. ഭവതിയുടെ മനോഹരവചനങ്ങളെ ഞാൻ കേൾക്കട്ടെ, ഭോ വീരഭാര്യേ! ഭവതിയെ ദ്രോഹിച്ചതാര്? ആ മനുഷ്യൻ ഹതനായി. ഭവതി മൗനം തുടരുന്നുവോ? ഭവതിയെക്കൂടാതെ മൃഗയാവിനോദത്തെ അന്വേഷിച്ചുപോയ ഞാൻ അപരാധിതന്നെ: ഭവതി പ്രസാദിക്കുക."

പുരഞ്ജനി തുഷ്ടയായി; പുരഞ്ജനി സ്നാനംചെയ്തു. ആഭരണങ്ങളെ അണിഞ്ഞു. രാജാവ് തുഷ്ടനായി. ഭാര്യയിൽ അനുരക്തനായ പുരഞ്ജനൻ—രഹസ്സല്ലാപങ്ങളിൽ ദീർഘദിവസങ്ങളെ കഴിച്ചു. ഭാര്യതന്നെ പരമപുരുഷാർത്ഥമെന്നു ഭ്രമിച്ച കാമകശ്മലനായ പുരഞ്ജനന്റെ യൗവനം ക്ഷണാർദ്ധംകൊണ്ട് എന്നതുപോലെ കാലംകടന്നു. [ആയുർക്ഷയം.] പുരഞ്ജനി നൂററിപ്പതിനൊന്നു പുത്രന്മാരെയും നൂററിപ്പത്തു പുത്രിമാരെയും പ്രസവിച്ചു. പുത്രന്മാരും പുത്രിമാരും വിവാഹംകഴിച്ചു. ഒരു പുത്രന് നൂറു പുത്രന്മാർവീതം ജനിച്ചു, പുരഞ്ജനവംശം പാഞ്ചാലദേശങ്ങളിൽ അധിഷ്ഠിതമായി; പുരഞ്ജനൻ പ്രതാപവാനായി; പുത്രന്മാർ പൗത്രന്മാർ ഭണ്ഡാരങ്ങൾ എന്നവയൊക്കെയും സ്വന്തമാണെന്ന് ആനന്ദിച്ചു ഭോ പ്രാചീനബർഹിസ്സേ പുരഞ്ജനൻ—അങ്ങയെപ്പോലെതന്നെ—അനേകം മൃഗങ്ങളെ ഹിംസിച്ചു, നിരവധി ക്രതുക്കളെ ചെയ്തു! കുടുംബത്തിൽ സക്തനും യഥാർത്ഥ അവശ്യങ്ങളിൽ അസക്തനും ആയ പുരഞ്ജനൻ, വൃദ്ധതയെ സമീപിച്ചു. ആ കാലത്തു ചണ്ഡവേഗൻ എന്നു പേരായ ഒരു

---

മൃഗയാ=ഭോഗാനുഭവം. ഭാര്യ=വിവേചനംചെയ്യുന്ന ബുദ്ധി.

രാജാവു നിരനുഗ്രഹനായി അമ്പുകളെ തുടരെ അയച്ചു=ഭയങ്കരസ്വപ്നങ്ങളെ കണ്ടു.

രാജാവ് കൊട്ടാരത്തിൽ തിരികെ ചെന്നു=ഉണർന്നു.

ഉണർന്നശേഷം സ്വപ്നഭ്രാന്തി കുറച്ചുനേരംകൂടെ നിൽക്കുന്നതാണ്; ആയതുകൊണ്ട് രാജ്ഞിയായ ബുദ്ധിയെ ഉടനെ കണ്ടുകിട്ടിയില്ല. ബുദ്ധിയെ രാജാവു അന്വേഷിക്കുന്നു, ജാഗ്രദവസ്ഥയിൽ ബുദ്ധി ഉണർന്നു നിൽക്കാത്തപക്ഷം—മനുഷ്യൻ സങ്കടക്കടലിൽ താണുപോകും.

മഹാരാജ്ഞി തറയിൽ കിടക്കുന്നു=ഉറക്കംകഴിഞ്ഞു അല്പസമയം കഴിയാതെ ബുദ്ധി ഉന്മേഷത്തെ പ്രാപിക്കുന്നതല്ല.

ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, മനസ്സ് ഒന്നു ഇങ്ങനെ ഇന്ദ്രിയങ്ങൾ പതിനൊന്നാണ്. ഓരോന്നിനും പുത്രന്മാരും പുത്രികളും ഉണ്ടായി എന്നാണു വിവക്ഷ. പുത്രന്മാർ നൂററിപ്പതിനൊന്നു, പുത്രികൾ നൂററിപ്പത്തു എന്നു പറഞ്ഞിരിക്കുന്നതു—പുത്രന്മാരുടെ പ്രബലതനിമിത്തമായിരിക്കാം. ഓരോ ഇന്ദ്രിയവും ബഹുപ്രകാരങ്ങളിൽ വർത്തിക്കുന്നതിനാൽ—ഒരു പുത്രനു നൂറു പുത്രന്മാർ ഉണ്ടായി എന്നു പറഞ്ഞു.

ചണ്ഡവേഗൻ=വേഗത്തിൽ പോകുന്ന സംവത്സരം ചണ്ഡവേഗന്റെ ഹിതാനുസാരികൾ, മൂന്നൂറു ദിവസങ്ങൾ, വെളുപ്പും കറുപ്പും നിറമായ മൂന്നൂറു സ്ത്രീകൾ=വെളുത്തപക്ഷത്തും കറുത്തപക്ഷത്തും ഉള്ള മൂന്നൂറു രാത്രികൾ.

പ്രജാഗരൻ പ്രാണനാണ്. വർഷം കഴിയുംതോറും ആയുസ്സിനു ക്ഷയമുണ്ട്. എങ്കിലും ദീർഘകാലം പ്രാണൻ ശരീരത്തെ രക്ഷിക്കുന്നു.

ഗന്ധർവ്വരാജാവും, ആ രാജാവിൻെറ ഹിതകാരികളായി മുന്നൂററുപത്തു ഗന്ധർവ്വന്മാരും, ഉണ്ടായിരുന്നു. വെളുപ്പും കറുപ്പും നിറമായ മുന്നൂററിഅറുപത്തു ഗന്ധർവ്വസ്ത്രീകളും ചണ്ഡവേഗൻെറ ആജ്ഞയിലുണ്ട്. ചണ്ഡവേഗനും അനുചരന്മാരും ആരംഭംമുതൽക്കുതന്നെ, സർവ്വകാമസമൃദ്ധമായ പുരഞ്ജനപുരത്തെ അപഹരിക്കുന്നവരാണ്. എന്നാൽ ഗന്ധർവ്വന്മാരും ഗന്ധർവ്വികളും ആക്രമം തുടങ്ങിയ കാലംമുതൽക്കുതന്നെ—പ്രജാഗരൻ എന്ന സർപ്പം, ശത്രുനിരോധം ചെയ്തുകൊണ്ടിരുന്നു. ബലവാനായ പ്രജാഗരൻ—എഴുനൂററിഇരുപത്തു ഗന്ധർവ്വന്മാർക്കെതിരായി നൂറുവത്സരക്കാലം യുദ്ധംചെയ്തു. ദീർഘകാലം ഏകനായിനിന്നു യുദ്ധംചെയ്യേണ്ടിവന്നതുനിമിത്തം, പ്രജാഗരൻ ക്ഷീണിച്ചതായി കണ്ടസമയം—പുരഞ്ജനൻ ചിന്താക്രാന്തനായി. പ്രജാഗരൻ ചെയ്ത സാഹായ്യംനിമിത്തം അപകടത്തെ, ഇക്കാലമത്രയും പുരഞ്ജനൻ അറിയാതിരുന്നത് കഷ്ടമായി. ആവശ്യപ്പെട്ട പദാർത്ഥങ്ങളെ അതതു സമയങ്ങളിൽ പാർഷദന്മാർ സമർപ്പിച്ചും മദ്യമത്തനായും വർത്തിച്ച പുരഞ്ജനൻ—ശത്രുഭയത്തെ അറിഞ്ഞിരുന്നില്ല. അല്ലയോ പ്രാചീനബർഹിസ്സേ! ഈ ഘട്ടത്തിൽ നാം വേറെ ഒരു സംഗതിയേയും സ്മരിക്കേണ്ടതുണ്ട്. കാലൻെറ പുത്രി—പരമദുർഭഗയായ ഒരു സ്ത്രീ—അക്കാലത്തു ഭർത്താവിനെ അന്വേഷിച്ചു മൂന്നുലോകങ്ങളിൽ ഓടിനടക്കുന്നുണ്ടായിരുന്നു. അവളുടെ നാമം ജര എന്നാണ്. ഒരിക്കൽ ബ്രഹ്മലോകത്തിൽനിന്നു വരുന്ന എന്നെ—വ്രതനിഷ്ഠനായ എന്നെ—കാമമോഹിതയായ അവൾ പിടികൂടുകയുണ്ടായി. ഞാൻ അനുസരിയ്ക്കായ്കനിമിത്തം, "അന്തുവിശ്രമം അറിയാതെ അലഞ്ഞുനടക്കും" എന്ന് അവൾ എന്നെ ശപിച്ചു. എൻെറ ആജ്ഞ അനുസരിച്ച് അവൾ യവനരാജാവായ ഭയനെ പ്രാപിച്ചു: പറഞ്ഞു:—"ഭോവീര! യവനനാഥ! ഞാൻ അങ്ങയെ ഭർത്താവായി വരിക്കുന്നു. പ്രഭോ ആശ്രയിക്കുന്ന എന്നെ അങ്ങ് അനുഗ്രഹിക്കുക ഇല്ലയോ? ആശ്രിതത്രാണനം പുരുഷധർമ്മമാണ്." ഭയൻ പറഞ്ഞു:—"ഭവതി അഭദ്രയാണ്: അതിനാൽ ഭവതിയെ ആരും കാമിക്കുകയില്ല. ഭവതി ഒന്നു ചെയ്യുകതന്നെ: എൻെറ സൈന്യത്തിൻെറ നേതൃത്വം വഹിച്ച് ഭവതി കർമ്മവിനിർമ്മിതമായ ലോകത്തെ പ്രവേശിച്ചുകൊള്ളുക! ഭവതിയുടെ കൃത്യം പ്രജാവിനാശം ആകയാൽ, ഭവതി സ്വകാര്യമായി സഞ്ചരിച്ചുകൊള്ളണം. എനിക്കും ലോകവിനാശം ഹിതമാണ്. എൻെറ ജ്യേഷ്ഠനായി പ്രജ്വാരൻ എന്ന ഒരുവൻ ഉണ്ട്: ഭവതിയെ ഞാൻ ഭഗിനിയായി വരിച്ചിരിക്കുന്നു. നിങ്ങൾ രണ്ടുപേരും ഞാനും നമ്മുടെ വമ്പിച്ച പടയുംചേർന്നു, ലോകവിനാശം ചെയ്തുകൊള്ളാം." ഭയനും പ്രജ്വാരനും കാലകന്യകയും, പടയും ലോകമെല്ലാം കടന്നു. ആ ഭയങ്കരസൈന്യം പരിക്ഷീണനായ പ്രജാഗരൻ പാലിച്ചിരുന്ന സമ്പൽസമൃദ്ധമായ രാജധാനിയെ ആക്രമിച്ചു. കാലകന്യക പുരഞ്ജനരാജധാനിയെ ബലാൽ ഭുജിച്ചു, യവനന്മാർ പുരത്തെ സർവ്വഭാഗങ്ങളിലും അർദ്ദിച്ചു. കുടുംബത്തെക്കുറിച്ചു മമതനിമിത്തം, പുരഞ്ജനൻ നാനാവിധങ്ങളായ താപങ്ങളെ അനുഭവിച്ചു. പുരഞ്ജനൻ ജരയാൽ ആലിംഗിതനായി; നഷ്ടൈശ്വര്യനായി, വിഷയസുഖവിഹീനനായി. യവനഗന്ധർവ്വന്മാർ രാജധാനിയെ അവിടവിടെ തല്ലിപ്പൊളിച്ചു. അച്ഛനെ പുത്രന്മാർ പ്രതികൂലിച്ചു. രാജാവിനെ മന്ത്രിമാർ അനാദരിച്ചു. ഭർത്താവിനെ ഭാര്യ നിന്ദിച്ചു. പുരഞ്ജനൻ പുരോഗമനംചെയ്യുവാൻ മാർഗ്ഗം കാണാതെ ദുഃഖിതനായി, കാലകന്യക മുറുകിപ്പററിയതിനാൽ, സർവ്വത്തിലും നിസ്സാരനായും, എന്നാൽ സർവ്വങ്ങളേയും കാമിക്കുന്നവനായും, പരിണമിച്ച പുരഞ്ജനൻ—മർദ്ദിതമായ സ്വരാജധാനിയെ സ്വാധീനതയിൽ വച്ചുകൊണ്ടിരിക്കണമെന്നു മോഹിച്ചും, അതു് അസാധ്യമെന്നു അറിഞ്ഞ് ഉപേക്ഷിക്കുവാൻ ആലോചിച്ചും, പരമദുഃഖിതനായി. ആ ഘട്ടത്തിൽ ഭയൻെറ ജ്യേഷ്ഠനായ പ്രജ്വാരൻ ചെന്നുചേർന്ന്, ഭയനു പ്രിയമായതിനെ ചെയ്യുവാനായി ഉറച്ച്, പുരഞ്ജനപുരത്തിനു തീ കൊളുത്തി. കാലകന്യക കടന്നുകയറി; യവനഗന്ധർവ്വന്മാർ ദ്വാരങ്ങളെ ബന്ധിച്ചു: പ്രജ്വാരൻ കത്തിക്കാളി. അഞ്ചുതലപ്പാമ്പു സന്തപ്തനായി: സർവ്വാംഗം വിറച്ച് നാനാവിധകഷ്ടങ്ങൾ സഹിച്ചു. ആ അഞ്ചുതലപ്പാമ്പു രാജധാനിയെ വിട്ടുപിരിയുവാൻ വഴിനോക്കി, ഇറങ്ങിപ്പോകുവാൻ വഴികാണാതെ കരഞ്ഞു. പുത്രന്മാർ, പൌത്രന്മാർ, ജാമാതാക്കൾ ജാമികൾ അവശേഷിച്ച സ്വത്തു, ഗൃഹം, കോശം, വീട്ടുസാമാനങ്ങൾ എന്നിവ ഒക്കെയും "ഞാനാണ്" "എൻേറതാണ്" എന്നിങ്ങനെ ഭ്രമിച്ച പുരഞ്ജനൻ—ചരമമുഹൂർത്തത്തെ

---

പുരഞ്ജനൻ ശത്രുഭയത്തെ അറിഞ്ഞില്ല—ലോകമോഹങ്ങളിൽ ഭ്രമിക്കുന്നവൻ, ആയുസ്സിൻെറ അനിത്യതയെ അറിയുകയില്ല. ഗന്ധർവ്വന്മാർ മുതലായവർ=മൃത്യുവിനെ സഹായിക്കുന്ന ആധികളും വ്യാധികളും ആണ്. കാലൻെറ പുത്രിയെന്നു പറഞ്ഞിരിക്കുന്നത്—ജരയെ ഉദ്ദേശിച്ചാണ്: കാലകന്യക നാരദൻെറ അടുക്കൽചെന്നു.=ജര ആരേയും ബാധിക്കും. യവനരാജാവായ ഭയൻ=മൃത്യു. പ്രജ്വാരൻ=മരണകരമായ മിക്കരോഗങ്ങൾക്കും ജ്വരം ഒരു ചിഹ്നമാകയാൽ—മൃത്യുവിൻെറ സഹോദരനെ പ്രജ്വാരൻ എന്നു പറഞ്ഞിരിക്കുന്നു.

ജര ആക്രമിച്ചസമയം—പുരഞ്ജനപുരം—ശരീരം—അവശമായി അഞ്ചുതലപ്പാമ്പു ഇറങ്ങിപ്പോകുവാൻ വഴികാണാതെ കരഞ്ഞു=മരണസമയം, പ്രാണൻ, ശരീരത്തെ വിടാതെ വളരെ കഷ്ടപ്പെട്ടു. ജാമി=മകൻെറ ഭാര്യ.

ദയേനം സമീപത്തുനില്ക്കുന്ന ഭാര്യയെക്കണ്ടും—ചിന്താധീനനായി, “ഞാൻ ലോകാന്തരത്തിലേക്കു നീങ്ങുവാൻ ഘട്ടമായി; ഇവൾ അനാഥയായി; ഈ അനാഥ ശിശുക്കളെ എങ്ങനെ രക്ഷിക്കും? അഹോ! ഞാൻ ഉണ്ണാതെ ഇവൾ ഉണ്ടിട്ടില്ല: ഞാൻ ദേഷ്യപ്പെട്ടപ്പോൾ ഇവൾ ഭയന്നു: ഞാൻ ശകാരിച്ചപ്പോൾ ഇവൾ അനങ്ങാതെ നിന്നു: ഞാൻ മറന്നതിനെ ഇവൾ ഓർമ്മിപ്പിച്ചു: ഞാൻ രാജധാനിയെ വിട്ടുതാമസിച്ച കാലങ്ങളിൽ, ഇവൾ ഉപവസിച്ചു. എന്റെ കാലംകഴിഞ്ഞാൽ എന്റെ മക്കളൊക്കെയും—പൊളിഞ്ഞ കപ്പലിന്റെ പലകകൾ പോലെ ആശ്രയംകാണാതെ ഒഴുകിനടക്കും.” പുരഞ്ജനൻ ഇങ്ങനെ ക്ലേശിക്കവേ, ഭയൻ അടുത്തുചെന്നു; യവനന്മാർ പുരഞ്ജനനെ കയറിട്ടു കെട്ടിയെടുത്തു നടന്നു. ഗൃഹത്തിലുള്ളവരൊക്കെയും കരഞ്ഞുവിളിച്ചു. പിറകേനടന്ന പുരപാലകനായ സർപ്പം അന്തർദ്ധാനംചെയ്തു. രാജധാനി ഇടിഞ്ഞുരുണ്ടുവീണു് പ്രകൃതിയിൽ ലയിച്ചു. പുരഞ്ജനൻ യാഗത്തിൽ കൊന്ന പശുക്കൾ, അസഹായനായ പുരഞ്ജനനെ സർവ്വാംഗങ്ങളിൽ കുത്തി മുറിച്ചു. ഈ കാലമത്രയും അവിജ്ഞാതൻ എന്ന പേരായ പുരഞ്ജനന്റെ ഗൂഢ സഖാവു് സമീപത്തുണ്ടു്. എന്നാൽ പുരഞ്ജനൻ ആ സഖിയെ നോക്കിയില്ല, കണ്ടില്ല, സ്മരിച്ചില്ല; ഭാര്യയെത്തന്നെ സ്മരിച്ചുകൊണ്ടു് പുരഞ്ജനൻ, അനേകസംവത്സരങ്ങളെ ആർത്തനായി നയിച്ചു: അനന്തരം മഹാരാജാവായ വിദർഭന്റെ രാജധാനിയിൽ—സ്ത്രീയായി പിറന്നു.

വൈദർഭിയെ മലയധ്വജൻ എന്ന പേരായ പ്രതാപവാനായ പാണ്ഡ്യരാജാവു്, വിവാഹംചെയ്തു. മലയധ്വജൻ വൈദർഭിയിൽ സുന്ദരിയായ ഒരു പുത്രിയേയും ഏഴ് പുത്രന്മാരെയും ജനിപ്പിച്ചു. പുത്രന്മാർ ദ്രാവിഡത്തിൽ രാജാക്കന്മാരായി: ആ ഏഴ്‌രാജാക്കന്മാരുടെ പുത്രന്മാർക്ക് അസംഖ്യം പുത്രന്മാരുണ്ടായി. അവർ മന്വന്തരം മുഴുവൻ ഭൂമിയെ അനുഭവിക്കുന്നു. മലയധ്വജന്റെ പുത്രിയായ ധൃതവ്രതയെ അഗസ്ത്യൻ വിവാഹം ചെയ്തു. അവൾക്ക് ദൃഢച്യുതൻ എന്ന പുത്രനും ഇധ്മവാഹൻ എന്ന പുത്രപുത്രനും ജനിച്ചു. രാജർഷിയായ മലയധ്വജൻ പുത്രന്മാർക്കായി ഭൂമിയെ വിഭാഗിച്ചു നൽകിയശേഷം—കൃഷ്ണനെ ആരാധിക്കുവാനായി കലപർവ്വതത്തെ പ്രാപിച്ചു. വൈദർഭി അപ്പോഴും യുവതിയായിരുന്നു: എന്നാൽ സർവ്വത്തെയും ഉപേക്ഷിച്ചു—മലയധ്വജനെ അനുഗമിച്ചു. മലയധ്വജൻ ചന്ദ്രവസ, താമ്രപർണ്ണി, വടോദക എന്ന തീർത്ഥങ്ങളിൽ സ്നാനംചെയ്തു. കിഴങ്ങുകൾ, വിത്തുകൾ, മൊട്ടുകൾ, ഫലങ്ങൾ, പുഷ്പദലങ്ങൾ, തൃണങ്ങൾ, ജലം എന്നിവയെക്കൊണ്ടു് ഉപജീവിച്ചു. അതികൃശനായ മലയധ്വജൻ, ദ്വന്ദ്വങ്ങളെ ജയിച്ചു്—സമദർശനനായി, കൃഷ്ണനെന്ന ചിന്തയിൽ ഉറച്ചു. മലയധ്വജൻ ശീതോഷ്ണങ്ങളെ, വാതവർഷങ്ങളെ, സുഖദുഃഖങ്ങളെ, അറിയാതായി; മലയധ്വജൻ ബ്രഹ്മം എന്ന ചിന്തയിൽ നിരതനായി. ഇങ്ങനെ നൂറു ദിവ്യവത്സരംകഴിച്ച മലയധ്വജൻ, മുക്തിയെ സമ്പാദിച്ചു. വൈദർഭിയാകട്ടെ സർവ്വഭോഗങ്ങളേയും ഉപേക്ഷിച്ചു് പരമധർമ്മജ്ഞനായ ഭർത്താവിനെ പ്രേമപൂർവ്വം പരിചരിക്കുകയാണു്; വല്ക്കലം ഉടുത്തു്, ജടധരിച്ചു്, വ്രതകർശിതയായി—വൈദർഭി, കെട്ടതീയുടെ സമീപത്തു ജ്വാല എന്നതുപോലെ, ഭർത്തൃസമീപത്തിൽ ശോഭിച്ചു. പ്രാണനെ വെടിഞ്ഞ മലയധ്വജൻ പതിവുപോലെ സുസ്ഥിരമായ ആസനത്തിൽ ഇരിക്കുന്നതുകണ്ടു് വൈദർഭി ഉപചരിച്ചു. ഭർത്തൃപാദങ്ങളിൽ ചൂടില്ല, എന്നു ഗ്രഹിച്ച വൈദർഭി—ദുഃഖിതയായി: ഇണപിരിഞ്ഞ മാനെപ്പോലെ—കണ്ണീരൊഴുക്കിക്കരഞ്ഞു. “ഹേ രാജർഷേ! എഴുനീല്ക്കുക; എഴുനീല്ക്കുക; കള്ളന്മാർ മുതലായവരെ ഭയപ്പെടുന്ന സാഗരമേഖലയായ ഈ ഭൂമിയെ, അങ്ങു രക്ഷിക്കണമേ!” വൈദർഭി ചിതയെ നിർമ്മിച്ചു്, ഭർത്തൃശരീരത്തെ അതിൽവച്ചു; തീകത്തിച്ചു. പതിവ്രതാമരണത്തിനു സന്നദ്ധയായി: വൈദർഭിക്കു സഖാവായി മുൻപുതന്നെ ഉണ്ടായിരുന്ന ജ്ഞാനിയായ ഒരു ബ്രാഹ്മണൻ വൈദർഭിയെ ആശ്വസിപ്പിച്ചു. ബ്രാഹ്മണൻ പറഞ്ഞു:—“ഭവതി ആര്? ആരുടെ പുത്രി? ആരെക്കുറിച്ചു ദുഃഖിക്കുന്നു? ഈ കിടക്കുന്നതാരു്? പണ്ടുപണ്ടേ ഭവതിയോടൊരുമിച്ചു് താമസിച്ച എന്നെ ഭവതി വിസ്മരിക്കുന്നുവോ? അവിജ്ഞാതൻ എന്നു പേരായ പൂർവ്വസഖനെ ഭവതി ഓർക്കുന്നുവോ? എന്നെ ഉപേക്ഷിച്ചു്, ഭൌമങ്ങളായ ഭോഗങ്ങളെ അന്വേഷിച്ചു, ഭവതി പോയതല്ലയോ? നാം രണ്ടുപേരും മാനസസരസ്സിൽ വസിച്ചിരുന്ന രണ്ടു ഹംസങ്ങളാകുന്നു. അതിന്റെശേഷം, ആയിരം സംവത്സരകാലം നാം വാസസ്ഥാനം ഇല്ലാത്തവരായി കഴിച്ചു. ഹേ ബന്ധോ! ഭവതി ഗ്രാമ്യസുഖങ്ങളെ കാമിച്ചു്, എന്നെ ഉപേക്ഷിച്ചു്, ഭൂമിയിൽ സഞ്ചരിച്ചു; നിപുണയായ ഒരു സ്ത്രീ നിർമ്മിച്ച സ്ഥാനത്തെ ഭവതി കണ്ടു. ആ

മുക്തി

---

രാജധാനി പ്രകൃതിയിൽ ലയിച്ചു=ശവശരീരം പഞ്ചഭൂതങ്ങളായി രൂപാന്തരപ്പെട്ടു് ഭൂതങ്ങളിൽ ലയിച്ചു

മരണസമയത്തും അജ്ഞാതസഖാവു് സമീപത്തുണ്ടു്=മരണസമയത്തു ഭഗവത്സ്മരണം ചെയ്യുന്നവൻ മുക്തിയെ സമ്പാദിക്കും,

വൈദർഭിയെ ആശ്വസിപ്പിച്ചതു—അന്തര്യാമിയായ പരമാത്മാവാണു്. വൈദർഭിയുടെ ഹൃദയത്തിൽ തത്വചിന്തകൾ വളർന്നു എന്നു സാരം.

സ്ഥാനം അഞ്ച് ആരാമങ്ങളും, ഒൻപതു ദ്വാരങ്ങളും ഒരു പാലകനും, മൂന്നു ചുവരുകളും, ആറു വ്യാപാരികളും അഞ്ചു വ്യാപാരസ്ഥാനങ്ങളും, അഞ്ചുതരം സാമാനങ്ങളും ഉള്ളതും, ഒരു സ്ത്രീയുടെ ആധിപത്യത്തിൽ നില്ക്കുന്നതും ആയിരുന്നു. ഞാൻ എന്റെ അർത്ഥത്തെ സ്പഷ്ടമാക്കാം. പഞ്ചാരാമങ്ങൾ പഞ്ചേന്ദ്രിയങ്ങളാണ്; നവദ്വാരങ്ങൾ ശരീരത്തിലുള്ള ഒമ്പതു സുഷിരങ്ങളാണ്. മൂന്നു ചുവരുകൾ, തേജസ്സ്, ജലം, ഭൂമി എന്നവയാണ്. ആറു വ്യാപാരികൾ പഞ്ചേന്ദ്രിയങ്ങളും മനസ്സും ആണ്. അഞ്ചു കർമ്മേന്ദ്രിയങ്ങളുടെ ക്രിയാശക്തികൾ വ്യാപാരസ്ഥാനങ്ങളാണ്: പഞ്ചമഹാഭൂതങ്ങൾ കച്ചവടസാമാനങ്ങളാണ്: നായകത്വമുള്ള സ്ത്രീ, ബുദ്ധിയാണ്. ഈ സാമഗ്രികൾ ഉൾപ്പെട്ട ശരീരത്തിൽ ജീവാത്മാവു പ്രവേശിച്ചു—സ്വയം അറിയാതെയായി. ഭോ ബുദ്ധ്യധീനനായി ഭവിച്ച ജീവാത്മാവേ? അങ്ങ് പൂർവ്വകഥകളെ ഒക്കെയും മറന്നു: ബുദ്ധിയാകുന്ന സ്ത്രീയുടെ സ്പർശം നിമിത്തം — പാപാത്മകമായ അവസ്ഥയെ പ്രാപിച്ചു. "അങ്ങ് വിദർഭരാജാവിന്റെ മകളല്ല, ഈ കിടക്കുന്ന മലയധ്വജൻ അങ്ങയുടെ ഭർത്താവല്ല. അങ്ങ് പുരഞ്ജനിയുടെ ഭർത്താവും അല്ല. അങ്ങ് ഒരിക്കൽ പുരുഷനെന്നും പിന്നൊരിക്കൽ സ്ത്രീയെന്നും സ്വയം ഭ്രമിക്കുന്നു. ഇവയൊക്കെയും ഞാൻ സൃഷ്ടിച്ച മായയുടെ ഫലമാണ്. അങ്ങ് ഹംസനാകുന്നു; പരിശുദ്ധനാകുന്നു: നാം ഇരുവരെക്കുറിച്ചും ഉള്ള യാഥാർത്ഥ്യത്തെ ഞാൻ പറയാം.

അഹം ഭവാൻ ന ചാന്യഃ ത്വം ത്വ മേവാഹം വിചക്ഷ്വ ഭോ
ന നൌ പശ്യന്തി കവയഃ ച്ഛിദ്രം ജാതു മനാ ഗപി

യഥാ പുരുഷ ആത്മാനം ഏക മാദർശ ചക്ഷുഷോഃ
ദ്വിധാഭൂത മവേക്ഷേത തഥൈവാന്തര മാവയോഃ

"ഞാൻ ഭവാനാകുന്നു; ഭവാൻ അന്യനല്ല. ഭവാൻ തന്നെ ഞാൻ എന്നു കാണുക; നാം തമ്മിൽ അല്പമെങ്കിലും അന്തരമുള്ളതായി വിദ്വാന്മാർ പറകയില്ല. ഒരു പുരുഷൻതന്നെ—രണ്ടുവിധമായകണ്ണാടികളിൽ—തെളിഞ്ഞതും കറപിടിച്ചതും ആയ കണ്ണാടികളിൽ—രണ്ടുവിധമായി കാണപ്പെടുന്നു. അതുപോലെ മാത്രമാണ്—ഞാനും ഭവാനും രണ്ടുപ്രകാരത്തിൽ കാണപ്പെടുന്നത്." ഇപ്രകാരം വൈദർഭിയുടെ രൂപത്തിൽ നിന്നതായ ഹംസത്തെ അവിജ്ഞാതനായ ഹംസം ഉദ്ബോധനം ചെയ്തു. വൈദർഭി സ്വാത്മാവിനെക്കുറിച്ചു ജ്ഞാനം സമ്പാദിച്ചു—മുക്തിയെ പ്രാപിച്ചു.

നാരദൻ തുടർന്നുപറഞ്ഞു:—"അല്ലയോ പ്രാചീനബർഹിസ്സേ! പുരഞ്ജനചരിത്രംകൊണ്ട് ഞാൻ ഒരു അധ്യാത്മതത്വത്തെ വ്യാഖ്യാനിക്കുകയാണ് ചെയ്തത്" പ്രാചീനബർഹിസ്സ് പറഞ്ഞു:—"ഭഗവൻ! നാരദ! പരോക്ഷാർത്ഥമായ അങ്ങയുടെ വചനങ്ങളുടെ സാരത്തെ കർമ്മമോഹിതന്മാരായ ഞങ്ങൾ, ഗ്രഹിക്കുന്നില്ല. അങ്ങ് വ്യാഖ്യാനിക്കണം" നാരദൻ പറഞ്ഞു:—"പുരഞ്ജനൻ പുരുഷൻ അല്ലെങ്കിൽ ജീവാത്മാവാണ്. ഏകപാദം, ദ്വിപാദം, ത്രിപാദം, ചതുഷ്പാദം, ബഹുപാദം, അപാദകം എന്നിങ്ങനെ പലപ്രകാരങ്ങളിലുള്ള ശരീരം പുരമാണ്. അവിജ്ഞാതൻ എന്ന പുരുഷസഖൻ ഈശ്വരനാണ്. ഈശ്വരനെ നാമങ്ങളെക്കൊണ്ടാകട്ടെ, ക്രിയകളെക്കൊണ്ടാകട്ടെ, ഗുണങ്ങളെക്കൊണ്ടാകട്ടെ, പുരുഷൻ അറിയുന്നില്ല. പുരുഷൻ പ്രകൃതിയുടെ ഗുണങ്ങളെ അറിയുവാൻ കാംക്ഷിച്ചസമയം, ഒൻപതു ദ്വാരങ്ങളും രണ്ടു കൈകളും രണ്ടു കാലുകളും ഉള്ള ശരീരത്തെ പ്രാപിച്ച് തൃപ്തിയെ അനുഭവിച്ചു. ഞാൻ എന്നും എന്റേത് എന്നും ഉള്ള ഭ്രമത്തെ പുരുഷനു നൽകുന്നതും പഞ്ചേന്ദ്രിയങ്ങളെക്കൊണ്ട് രൂപം മുതലായ അഞ്ചു വിഷയങ്ങളെ അനുഭവിക്കുന്നതും ആയ ബുദ്ധിയെ, പ്രമദ എന്നു പറഞ്ഞു. ജ്ഞാനത്തെ സമ്പാദിക്കുന്ന ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു, കർമ്മങ്ങളെ അനുഷ്ഠിക്കുന്ന കർമ്മേന്ദ്രിയങ്ങൾ അഞ്ച്, എന്ന പത്തിനേയും ആ ഇന്ദ്രിയങ്ങളുടെ നിരവധി വ്യാപാര പ്രകാരങ്ങളേയും സൂചിപ്പിച്ച്—പുരഞ്ജനിക്കു നൂറു നൂറു പുത്രന്മാർ സ്വാധീനത്തിൽ നിൽക്കുന്ന പത്തു ഭൃത്യന്മാർ ഉണ്ട് എന്നു പറഞ്ഞു. ഇന്ദ്രിയങ്ങൾ പത്തിനേയും അവയുടെ വൃത്തികളേയും നിയമനം ചെയ്യുന്നതു ബുദ്ധിയാകയാൽ—ബുദ്ധിയെ സ്വാമിനിയായി പറഞ്ഞു. പുരഞ്ജനി എന്ന സുന്ദരിയെ ഉണർച്ചയിലും ഉറക്കത്തിലും രക്ഷിച്ച്, കൂടെ നടന്ന അഞ്ചുതലപ്പാമ്പ്—അഞ്ചു പ്രകാരങ്ങളിൽ വ്യാപാരമുള്ള അഞ്ചു പ്രാണങ്ങളാണ്. ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ എന്നവയുടെ നേതൃത്വം സ്വീകരിച്ച ബൃഹത്തായ ബലത്തോടുകൂടെ നിൽക്കുന്നതു്, മനസ്സാണ്. പഞ്ചാലങ്ങൾ, എന്നതു് പഞ്ചവിഷയം തന്നെ: അവയുടെ നടുവിൽ ഒൻപതു ദ്വാരങ്ങളോടുകൂടെ നിൽക്കുന്ന പുരം—ശരീരമാണ്. കണ്ണുകൾ, നാസികകൾ, കണ്ണങ്ങൾ മുഖം, ഉപസ്ഥം, ഗുദം, എന്നവയാണ് നവദ്വാരങ്ങൾ. ജീവാത്മാവ് വിഷയങ്ങളെ അനുഭവിക്കുന്നത്, ഈ ദ്വാരങ്ങളിൽ കൂടെ പുറത്തു സഞ്ചരിച്ചത്രേ. കണ്ണുകൾ, നാസികകൾ, മുഖം എന്ന അഞ്ചു കിഴക്കോട്ടേയ്ക്കും; വലത്തുകാതു തെക്കോട്ടേയ്ക്കും ഇടത്തു കാതു വടക്കോട്ടേയ്ക്കും; ഉപസ്ഥവും ഗുദവും പടിഞ്ഞാറോട്ടേയ്ക്കും—മാർഗ്ഗങ്ങളാകുന്നു. നലിനി, നാലിനി എന്നവ നാസാദ്വാരങ്ങളും, ഗന്ധം സൌരഭപ്രദേശവും, ഘ്രാണേന്ദ്രിയം അവധൂതനും ആകുന്നു. മുഖ്യ എന്ന ദ്വാരം മുഖമാകുന്നു. വിപണൻ വാഗിന്ദ്രിയവും, രസജ്ഞൻ, രസനേന്ദ്രിയവും, ആപണം വ്യവഹാരവും ബ

ഉപമയുടെ വ്യാഖ്യാനം.

ഹൃദനം ബഹുരൂപമായ അന്നവും, ആകുന്നു. പിതൃഹൂ എന്നതു് വലത്തുകാതു്; ദേവഹൂ എന്നതു് ഇടത്തുകാതു്; ശ്രുതധരൻ എന്നതു് ശ്രോത്രേന്ദ്രിയം; എന്നിങ്ങനെ ഗ്രഹിക്കണം. പടിഞ്ഞാറുള്ള ദ്വാരങ്ങളിൽ ഒന്നായ ആസുരിയാകട്ടെ മേഢ്റമാകുന്നു. ഗ്രാമകം വിഷയസുഖമാകുന്നു; ദുമ്മദർ ഉപസ്ഥമാകുന്നു; നിർഋതി എന്നതു ഗുദം; വൈശസം എന്നതു നരകം; ലുബ്ധകൻ എന്നതു പായു; ഇങ്ങനെ ഗ്രഹിക്കണം. നിർവാക് പേശസ്കൃത്തു് എന്നു പേരായ അന്ധ സ്ഥാനങ്ങൾ, കാലുകളും, കൈകളും ആകുന്നു. അന്തഃപുരം എന്നതു് ഹൃദയംതന്നെ. അന്തഃപുരത്തിൽ വത്തിച്ചു പുരഞ്ജനൻ പ്രാപിച്ച മോഹം, ഹഷം, പ്രസാദം, എന്നവ—തമസ്സ്, രജസ്സ്, സത്വം എന്ന ഗുണങ്ങളാകുന്നു. ജീവാത്മാവു് സുഖിയെന്നും, ദുഃഖിയെന്നും അഭിമാനിക്കുന്നതു്, ബുദ്ധിക്കു സിദ്ധിക്കുന്ന അവസ്ഥാഭേദം അനുസരിച്ചാണ്. അതുമതിനാൽ പുരുഷനായ പുരഞ്ജനൻ ഭാര്യയായ പുരഞ്ജനിയെ എപ്പോഴും അനുവത്തിച്ചു എന്നു പറഞ്ഞു. ദേഹത്തെ രഥമായും, ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചു കുതിരകളായും, സംവത്സരത്തെ ഗമനമായും, പുണ്യപാപങ്ങളെ ചക്രങ്ങളായും, മൂന്നു ഗുണങ്ങളെ ധ്വജങ്ങളായും, അഞ്ചു പ്രാണങ്ങളെ അഞ്ചു കെട്ടുകളായും ഞാൻ പറഞ്ഞു. മനസ്സു കടിഞ്ഞാണായി: ബുദ്ധി സൂതനായി: ശോകവും മോഹവും കൂബരങ്ങളായി: ഹൃദയം ഇരിപ്പിനുള്ള സ്ഥാനമായി: സപ്തധാതുക്കൾ ആവരണങ്ങളായി: പുരഞ്ജനനെ അനുഗമിച്ച പതിനൊന്നു സൈന്യങ്ങൾ, ജ്ഞാനേന്ദ്രിയങ്ങളും കമ്മേന്ദ്രിയങ്ങളും മനസ്സും ചേന്ന പതിനൊന്നു് ഇന്ദ്രിയങ്ങളാണ്. കാലകന്യക സാക്ഷാൽ ജരയാണു്. യവനരാജാവായ മൃത്യു, ലോകക്ഷേമത്തെ പുരസ്കരിച്ചു്, ജരയെ സ്വസാവായി സ്വീകരിച്ചു. മൃത്യുവിന്റെ സേനകൾ ആധികളും വ്യാധികളും ആണ്. പ്രജ്വാരൻ എന്നതു് ഉഷ്ണജ്വരവും ശീതജ്വരവും തന്നെ.

ഏവം ബഹുവിധൈഃ ദുഃഖൈഃ ദേവ ഭൂതാത്മ സംഭവൈഃ
ക്ലിശ്യമാനഃ ശതം വഷം ദേഹേ ദേഹി തമോവൃതഃ

പ്രാണേന്ദ്രിയ മനോ ധമ്മാൻ ആത്മന്യധ്യസ്യനിർഗ്ഗുണഃ
ശേതേ കാമലവാൻ ധ്യായൻ മമാfഹ മിതി കമ്മ കൃത്

യ ദാത്മാന മവിജ്ഞായ ഭഗവന്തം പരം ഗുരും
പുരുഷ സ്തു വിഷജ്ജേത ഗുണേഷു പ്രകൃതേ സ്വദൃക്ക്

ഗുണാഭിമാനീ സ തദാ കമ്മാണി കുരുതേ വശഃ
ശുക്ലം കൃഷ്ണം ലോഹിതം വാ യഥാ കമ്മാഭിജായതേ

ശുക്ലാൻ പ്രകാശഭൂയിഷ്ഠാം ലോകാൻ ആപ്നോതി കഹിചിൽ
ദുഃഖോ ദക്കാൻ ക്രിയാ യാസാം തമഃ ശോകോൽകടാൻ ക്വചിത്

ക്വചിത് പുമാൻ ക്വചിച്ച സ്ത്രീ ക്വചി ന്നോഭയ മന്ദ ധീഃ
ദേവോ മനുഷ്യ തിര്യ ഗ്വാ യഥാ കമ്മഗുണം ഭവഃ

ക്ഷുത് പരീതോ യഥാ ദീനഃ സാരമേയോ ഗൃഹം ഗൃഹം
ചരൻ വിന്ദതി യ ദ്ദിഷ്ടം ദണ്ഡ മോദന മേവ വാ

തഥാ കാമശയോ ജീവ ഉച്ചാവച പഥാ ഭ്രമൻ
ഉപര്യധോ വാ മധ്യേ വാ യാതി ദിഷ്ടം പ്രിയാപ്രിയം

ദുഃഖേ ഷ്വേകതരേണാfപി ദൈവ ഭൂതാത്മഹേതുഷു
ജീവസ്യ ന വ്യവച്ഛേദഃ സ്യാ ച്ചേ ത്ത ത്തൽ പ്രതിക്രിയാ

യഥാ ഹി പുരുഷോ ഭാരം ശിരസാ ഗുരു മുദ്വഹൻ
തം സ്കന്ധേന സ ആധത്തേ തഥാ സർവ്വാഃ പ്രതിക്രിയാഃ.

നൈകാന്തതഃ പ്രതീകാരഃ കമ്മണാം കമ്മ കേവലം
ദ്വയം ഹ്യfവിദ്യോപസൃതം സ്വപ്നേ സ്വപ്നേ ഇവാfനഘ!

അത്ഥേ ഹ്യവിദ്യമാനേfപിസംസൃതി ന്ന നിവർത്തതേ
മനസാ ലിംഗരൂപേണ സ്വപ്നേfവിചരതോ യഥാ

അഥാത്മനോfത്ഥഭൂതസ്യ യതോfനത്ഥ പരമ്പരാ
സംസൃതി സ്തദ്വ്യവച്ഛേദോ ഭക്ത്യാ പരമയാ ഗുരൌ

വാസുദേവേ ഭഗവതി ഭക്തി യോഗഃ സമാഹിതഃ
സദ്ധ്രീചീനേന വൈരാഗ്യം ജ്ഞാനം ച ജനയിഷ്യതി.

സോചിരാ ദേവ രാജഷേ സ്യാ ദച്യുത കഥാശ്രയഃ
ശൃണ്വതഃ ശ്രദ്ധധാനസ്യ നിത്യദാസ്യാ ദധീയതഃ

യത്ര ഭാഗവതാ രാജൻ സാധവോ വിശദാശയാഃ
ഭഗവത് ഗുണാനുകഥന ശ്രവണ വ്യഗ്രചേതസഃ

തസ്മി ന്മഹൻ മുഖരിതാമധുജി ച്ചരിത്ര-
പീയൂഷ ശേഷസരിതഃ പരിതഃ സ്രവന്തി
താ യേ പിബന്ത്യവിതൃഷോ നൃപ ഗാഢ കണ്ണൈ-
സ്താൻ ന സ്പൃശന്ത്യശന തൃഡ് ഭയ ശോക മോഹാഃ.

എതൈ രുപദ്രുതോ നിത്യം ജീവ ലോകഃ സ്വഭാവജൈഃ
ന കരോതി ഹരേൽ നൂനം കഥാമൃതനിധൌ രതിം

പ്രജാപതിപതിഃ സാക്ഷാത് ഭഗവാൻ ഗിരിശോ മനുഃ
ദക്ഷാദയഃ പ്രജാധ്യക്ഷാ നൈഷ്ഠികാ സനകാദയഃ

മരീചി രത്ര്യംfഗിരസൌ പുലസ്ത്യഃ പുലഹഃ ക്രതുഃ
ഭൃഗുർ വസിഷ്ഠ ഇത്യേതേ മദന്താ ബ്രഹ്മവാദിനഃ

അദ്യാfപി വാചസ്പതയഃ തപോ വിദ്യാ സമാധിഭിഃ
പശ്യന്തോfപി ന പശ്യന്തി പശ്യന്തം പരമേശ്വരം

ശബ്ദ ബ്രഹ്മണി ദുഷ്പാരേ ചരന്ത ഉരുവിസ്തരേ
മന്ത്രലിംഗൈ വ്യവച്ഛിന്നം ഭജന്തോ നവിദുഃ പരം

യദായം അനുഗൃഹ്ണാതി ഭഗവാൻ ആത്മഭാവിതഃ
സ ജഹാതി മതിം ലോകേ വേദേ ച പരിനിഷ്ഠിതാം

തസ്മാത് കമ്മസു ബഹിഷ്മൻ ന ജ്ഞാനാ ദത്ഥകാശിഷു
മാത്ഥദൃഷ്ടിം കൃഥാഃ ശ്രോത്ര സ്പർശിഷ്വസ്പൃഷ്ടവസ്തുഷു.

സ്വാലോകം ന വിദു സ്തേ വൈ യത്ര ദേവോ ജനാർദ്ദനഃ
ആഹുർ ധൂമ്രധിയോ വേദം സകമ്മക മതദ്വിദഃ

ആസ്തീര്യ ദഭൈഃ പ്രാഗഗ്രൈഃ കാൽസ്ന്യേന ക്ഷിതിമണ്ഡലം
സ്തബ്ധോ ബൃഹദ്വധാ ന്മാനീ കമ്മ നാവൈഷി യത് പരം
തൽ കമ്മ ഹരിതോഷം യത് സാ വിദ്യാ ത ന്മതി ര്യയാ

ഹരി ർദ്ദേഹ ഭൃതാ മാത്മാ സ്വയം പ്രകൃതി രീശ്വരഃ
തത് പാദ മൂലം ശരണം യതഃ ക്ഷേമോ നൃണാ മിഹ

സ വൈ പ്രിയതമ ശ്ചാത്മാ യതോ ന ഭയ മണ്വപി
ഇതി വേദ സ വൈ വിദ്വാൻ യോ വിദ്വാൻ സ ഗുരുർ ഹരിഃ

പ്രശ്ന ഏവം ഹി സംഛിന്നോ ഭവതഃ പുരുഷഷഭ
അത്ര മേ വദതോ ഗുഹ്യം നിശാമയ സുനിശ്ചിതം

ഇപ്രകാരം ആത്മാവിൽനിന്നും അപരനിൽനിന്നും സംഭവിക്കുന്ന നാനാവിധദുഃഖങ്ങൾമൂലം ക്ലേശിക്കുന്ന

ദേഹി, അജ്ഞാനത്താൽ മറയ്ക്കപ്പെട്ട ശരീരത്തിൽ നൂറുവർഷം കഴിച്ചുകൂട്ടുന്നു. ദേഹി അല്ലെങ്കിൽ ജീവാത്മാവു്, നിർഗ്ഗുണൻതന്നെ: എന്നാൽ പ്രാണന്റെ ധർമ്മങ്ങളായ അരോഗത, രോഗത മുതലായവയേയും, ഇന്ദ്രിയങ്ങളുടെ ധർമ്മങ്ങളായ അന്ധത, ബധിരത, മുതലായവയേയും, മനസ്സിന്റെ ധർമ്മങ്ങളായ കാമം, ക്രോധം, മുതലായവയേയും, സ്വന്തം ഗുണങ്ങളെന്നു ഭ്രമിക്കുന്നു; ഞാൻ എന്റേതു് എന്ന മിഥ്യാബോധത്തെ ആധാരമാക്കി, തുടരെ കർമ്മങ്ങളെ ചെയ്യുകയും, അല്പങ്ങളായ കാമപൂരണങ്ങളെ സർവ്വാതിശായിയായ ആനന്ദമെന്നു ധ്യാനിച്ചുകൊള്ളുകയും, ചെയ്യുന്നു. യഥാർത്ഥത്തിൽ ജീവാത്മാവു് സ്വയംപ്രകാശമുള്ളവനാണ്. എന്നാൽ ആ ജീവാത്മാവു് ഭഗവാനും പരമഗുരുവും ആയ ഈശ്വരനെ അറിയാതെ, പ്രകൃതിയുടെ ഗുണങ്ങളിൽ സക്തനായി ഭവിക്കുന്നു. സത്വ രജ സ്തമസ്സുകളിൽ അഭിമാനിക്കുന്ന ജീവാത്മാവു്, സത്വപ്രധാനകർമ്മങ്ങളിൽ—കാലക്ഷേപം ചെയ്യുന്നു. ചെയ്യപ്പെട്ട കർമ്മത്തിന്റെ ഫലം അനുഭവിച്ചുതീരണമെന്നുള്ളതിനാൽ ജീവാത്മാവു് അപരശരീരത്തിൽ കടന്നു വീണ്ടും പിറക്കുന്നു. പുണ്യകർമ്മങ്ങൾ അധികമായവർ, പ്രകാശമയങ്ങളായ സ്വർഗ്ഗലോകങ്ങളെ പ്രാപിച്ചശേഷം, പിറക്കുന്നു. പുണ്യപാപസമ്മിശ്രന്മാർ വിഷമവും ദുഃഖപര്യവസായിയും ആയ മാനുഷലോകത്തിൽ പിറക്കുന്നു. പാപകർമ്മങ്ങൾ അധികമായവർ ദുഃഖാധിക്യം ഉള്ള തിര്യഗ്യോനികളിൽ പിറക്കുന്നു. ഓരോരുവനും ഓരോ ജന്മത്തിൽ ചെയ്യുന്ന കർമ്മങ്ങളെ അനുസരിച്ചു—പുരുഷൻ, സ്ത്രീ, നപുംസകം, ദേവൻ, മനുഷ്യൻ, മൃഗം എന്നിങ്ങനെ ഓരോ രൂപത്തിൽ പിറക്കുന്നു. വിശന്നതളന്നു പട്ടി, അതിദീനനായി വീടുതോറും തെണ്ടിനടന്നു—ചില സ്ഥലങ്ങളിൽ തല്ലുകൊണ്ടും, വേറെ ചില സ്ഥലങ്ങളിൽ ചോറുകിട്ടിയും, കർമ്മനിർമ്മിതമായതിനെ അനുഭവിക്കുന്നു; അതുപോലെതന്നെ കാമങ്ങളിൽ വലയുന്ന ജീവാത്മാവു ചിലപ്പോൾ ഉയർന്നും ചിലപ്പോൾ താണും സഞ്ചരിച്ചു്—ചിലപ്പോൾ ഉയർന്ന ജന്മമെടുത്തും, ചിലപ്പോൾ താണ ജന്മമെടുത്തും, കർമ്മാധീനമായ പ്രിയാപ്രിയങ്ങളെ പ്രാപിക്കുന്നു. ലോകത്തിലുള്ള ഓരോ ദുഃഖത്തെയും മാററിനിർത്തുന്നതിന്, യാഗാദികളായ പ്രതിക്രിയകൾ നിശ്ചയിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ കർമ്മമൊക്കെയും പുനർജ്ജന്മത്തിനു് ആധാരമാകയാൽ കർമ്മം ദുഃഖത്തെ ക്ഷണിച്ചുവരുത്തുകയാണ്. ജീവാത്മാവിന്റെ ക്ലേശങ്ങളെ മാററി നിർത്തുവാൻ യഥാർത്ഥത്തിൽ കഴിയുന്ന ഒരു പ്രതികർമ്മവും ലോകത്തിൽ ഇല്ല. തലയിൽ ഭാരം വഹിക്കുന്നവൻ ചുമടിനെ തോളിൽവച്ചു്, തലയ്ക്കു വിശ്രമം നൽകുവാൻ ക്ലേശിക്കുന്നു. അല്പസമയത്തിനുള്ളിൽ തോൾ വേദനിക്കുന്ന സമയം—ഭാരത്തെ ഭാരവാഹകൻ സ്ഥാനാന്തരത്തേക്കു മാററുകയായി. ദുഃഖനിവാരണത്തിന് ലോകത്തിലുള്ള പ്രതിവിധികളൊക്കെയും, ഇങ്ങനെ നിരർത്ഥകങ്ങളാണ്. ഞാൻ സ്വപ്നം കാണുകയല്ല, എന്ന് ഒരുവൻ സ്വപ്നംകാണുന്നു എന്നിരിക്കട്ടെ. ആ മനുഷ്യൻ സ്വപ്നംകാണുകയല്ല എന്നു കരുതും സ്വപ്നമായിരിക്കുകയാൽ, സ്വപ്നഭ്രാന്തൻതന്നെ. അതുപോലെ കർമ്മങ്ങൾ നിമിത്തമുള്ള ക്ലേശത്തിന്, യഥാർത്ഥമായ പരിഹാരം സൃഷ്ടിക്കുവാൻ, വേറൊരു കർമ്മം ശക്തമാകയില്ല. സംസാരം എന്നതു് ആധാരമില്ലാത്ത മായയാണ്. ജീവാത്മാവു് ശരീരത്തിൽ കുടുങ്ങിപ്പോയിരിക്കുന്നു, എന്നതു് ഒരു ഭ്രമം മാത്രമാണ്. എന്നാൽ യഥാർത്ഥമായ ജ്ഞാനം സിദ്ധിക്കുന്നതുവരെയ്ക്കു്—സംസാരത്തിന്റെ അനുഭവം ഓരോരുവനും യഥാർത്ഥം തന്നെ; ആന വരുന്നു എന്നു് ഒരുവൻ സ്വപ്നം കാണുന്നു; എന്നാൽ ആ മനുഷ്യൻ ഉണർന്നു് ബുദ്ധി സ്ഥിരമാകുന്നതുവരെയ്ക്കു്—ആ മനുഷ്യനു് സ്വപ്നം യഥാർത്ഥംതന്നെ. കർമ്മങ്ങളേയും അതുനിമിത്തം സംസാരത്തേയും നശിപ്പിക്കുന്നതിനു് ഉത്തമമായ മാർഗ്ഗമുണ്ടു്. ജീവാത്മാവിനു് അനുഭവമായ അനർത്ഥപരമ്പരയെ നശിപ്പിക്കുന്നതിനുള്ള മാർഗ്ഗം, ഗുരുവിൽ—വാസുദേവനിൽ—പരമമായ ഭക്തിയാണ്. വൈരാഗ്യവും ജ്ഞാനവും നിമിത്തം സംസാരം നശിക്കുമെന്നു് സാധാരണ പറയാറുള്ളതിനു് പ്രതികൂലമല്ല, ഭക്തികൊണ്ടു് സംസാരം നശിക്കുമെന്നു പറയുന്നതു്. ഭഗവാനായ വാസുദേവനിൽ സമർപ്പിച്ച ഭക്തി, ജീവാത്മാവിന്റെ ഭാവിചരിത്രത്തെ എത്ര ഉയർന്ന നിലയിലേക്കു നീക്കുമെന്നുള്ളതു് അറിഞ്ഞവർ മാത്രം അറിയുന്നു. ഭഗവാനായ വാസുദേവനിൽ സമർപ്പിച്ച ഭക്തി, വൈരാഗ്യത്തെയും ജ്ഞാനത്തെയും ജനിപ്പിക്കും. ഭോ രാജർഷേ! പ്രാചീനബർഹസ്സേ! അങ്ങു് ഭഗവത് കഥകളെ നിരന്തരം ഭജിക്കുക; കേൾക്കുക; അങ്ങേയ്ക്കു ഭഗവാനെ ക്കുറിച്ചു് പരമപ്രേമവും പരമഭക്തിയും ഉണ്ടാകും. അല്ലയോ രാജാവേ! ഭഗവൽകഥകളെ പറയുന്നതിലും കേൾക്കുന്നതിലും താല്പര്യമുള്ള വിശദാശയന്മാരുടെ സംഘങ്ങളിൽ, ഭഗവൽകഥകളെ എപ്പോഴും കേൾക്കാം. അഹോ! ആ സംഘങ്ങളിൽ ഭഗവൽകഥകളാകുന്ന അമൃതനദികൾ നാലുപുറവും പ്രവഹിക്കുന്നു. അവിടെ നിന്നു് അങ്ങു്, അമൃതപാനം ചെയ്യുക, എത്രതന്നെ പാനം ചെയ്താലും, മതിവരാത്ത പാനം അതാണ്. അതു പാനം ചെയ്യുന്നവനു്, വിശപ്പില്ല, ദാഹം ഇല്ല, ഭയദുഃഖമോഹങ്ങളില്ല. എന്നാൽ ഭഗവത് കഥാശ്രവണസൌഭാഗ്യം എല്ലാവർക്കും സിദ്ധിക്കുന്നതല്ല. പൂർവ്വകർമ്മങ്ങളുടെ വ്യാപാരം നിമിത്തം, കാമം, ക്രോധം, മുതലായവയ്ക്കു വശപ്പെട്ടു പീഡിതന്മാരായ ജീവലോകങ്ങൾ ഹരികഥാമൃതസാഗരമധുരിമയെ അറിയുന്നില്ല. പ്രജാപതികളുടെ പതിയായ ബ്രഹ്മാവു്, ഭഗവാനായ പരമശിവൻ, മനു, ദക്ഷൻ, മുതലായ പ്രജാദ്ധ്യക്ഷ

ന്മാർ, നിത്യബ്രഹ്മചാരികളായ സനകൻ മുതലായവർ, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, നാരദനായ ഞാൻ, മുതലായ ബ്രഹ്മവാദികൾ, യുക്തിവാദപ്രഭുക്കളായ അപരന്മാർ—എന്നിവരെല്ലാവരും തപസ്സ്, വിദ്യ, സമാധി, എന്നിവയോടുകൂടെ ബ്രഹ്മപദങ്ങളിൽതന്നെ വർത്തിക്കുന്നു. എങ്കിലും സർവ്വത്തേയും കാണുന്ന പരമേശ്വരനെ—കാണുന്നില്ല. ശബ്ദബ്രഹ്മമായ വേദം ദുഷ്പാരമാണ്; വിസ്താരമേറിയതാണ്; ആ വേദത്തെ ആശ്രയിച്ച്—മന്ത്രങ്ങളെക്കൊണ്ട് ഉപാസിക്കുന്നത് പരിഛിന്നനായ ഈശ്വരനെയാണ്. അവരാരും അപരിഛിന്നമായ ബ്രഹ്മത്തെ അറിയുന്നില്ല. ഭഗവാൻ അനുഗ്രഹിച്ചവൻ—ലോകത്തേയും വേദത്തേയും ഉപേക്ഷിക്കുന്നു. അവൻ ഭഗവാനെ മുറുകെപ്പറ്റിപ്പിടിക്കും. അല്ലയോ പ്രാചീനബർഹിസ്സേ! അജ്ഞാനം നിമിത്തം സാർത്ഥകങ്ങളായി തോന്നുന്നവയും, കാതുകൾക്ക് ഇമ്പമായവയും, യാഥാർത്ഥ്യത്തെ സ്പർശിക്കാത്തവയും, ആയ കർമ്മങ്ങൾ—യാഗം മുതലായവ—സസാരങ്ങളാണ് എന്ന് അങ്ങു ഭ്രമിക്കരുത്. സാരമായതു ഭഗവൽ കഥാശ്രവണവും ഭഗവത് ഭക്തിയും, വൈരാഗ്യവും, ജ്ഞാനവും മാത്രമാണ്. കർമ്മങ്ങളെ ചെയ്ത് സംസാരസാഗരത്തിന്റെ മറുകരപറ്റുവാൻ പ്രയത്നിക്കുന്നവർ ബുദ്ധിക്കു പ്രകാശം ലഭിച്ചിട്ടില്ലാത്തവർ—വേദത്തെ ബഹുമാനിക്കുന്നു. ആ മൂഢന്മാർ എന്തു കണ്ടു? ഭോ പ്രാചീനബർഹിസ്സേ! അങ്ങയുടെ യജ്ഞഭക്തിയെ ഞാൻ അറിഞ്ഞിരിക്കുന്നു. അങ്ങ് ദർഭയെ കിഴക്കോട്ടു കിഴക്കോട്ടു വിരിച്ച്—ഭൂമിയെ മൂടിയവനാണ്. വിപുലമായി നടത്തിയ യജ്ഞവധം നിമിത്തം അഭിമാനിയും ഗർവ്വിഷ്ഠനും ആണ്. എന്നാൽ പരമമായ കർമ്മം ഏതാണ് എന്ന് അങ്ങ് അറിയുന്നില്ല. നാരായണപരിതോഷണം കർമ്മമാണ്, കർമ്മം. ഹരിയിൽ മനസ്സിനെ ഉറപ്പിക്കുന്ന വിദ്യയാണ് വിദ്യ. ശരീരങ്ങളെ ധരിച്ചിരിക്കുന്ന സർവ്വത്തിന്റെയും ആത്മാവ് ഹരിയാകുന്നു. സർവ്വരെയും വ്യാപരിപ്പിക്കുന്നതു് ഹരിയാകുന്നു. സർവ്വർക്കും ശരണമായ ഒന്നു ഹരിപാദമൂലമാകുന്നു. അതുമാത്രം സർവ്വക്ഷേമങ്ങൾക്കും ആധാരമാകുന്നു. സർവ്വപ്രിയതമനായ ഹരി, അണുമാത്രമായ ഭയത്തേയും നൽകുന്നില്ല. ഈ ജ്ഞാനമുള്ളവൻ തന്നെ, വിദ്വാൻ; വിദ്വാൻ തന്നെ ഗുരു: ഗുരുതന്നെ ഹരി. ഭോ പ്രാചീനബർഹിസ്സേ! അങ്ങയുടെ പ്രശ്നത്തിനു ഞാൻ മറുപടി പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഇനി അങ്ങ് എന്താണു ചെയ്യേണ്ടതു? സുനിശ്ചിതമായ ഗുഹ്യത്തെ ഞാൻ പറയാം. അങ്ങു കേൾക്കുക തന്നെ.

നാരദൻ തുടർന്നു പറഞ്ഞു:—

ക്ഷുദ്രം ചരം സുമനസാം ശരണേ മിളിത്വാ
രക്തം ഷഡംഘ്രി ഗണ സാമസു ലുബ്ധ കർണ്ണം
അഗ്രേ വൃകാൻ അസുതൃപോഽവിഗണയ്യയാന്തം
പൃഷ്ഠേ മൃഗം മൃഗയ ലുബ്ധക ബാണഭിന്നം.

സുമനഃ സമധർമ്മണാം സ്ത്രീണാം ശരണ ആശ്ര
മേ പുഷ്പമധുഗന്ധവത് ക്ഷുദ്രതമം കാമ്യകർമ്മവിപാകജം കാമസുഖ
ലവം ജൈഹ്വ്യൗപസ്ഥ്യാദി വിചിന്വന്തം,
മിഥുനീഭൂയ തദഭിനിവേശിത മനസം ഷഡംഘ്രി ഗണ സാമ ഗീത
വദതി മനോഹര വനിതാഭി ജനാലാപേ ഷ്വതിതരാ മതി
പ്രലോഭിത കർണ്ണം, അഗ്രേ വൃക യൂഥവ ദാത്മന ആയുർ ഹരതോ
ഹോരാത്രാൻ താൻ കാലലവവിശേഷാൻ അവിഗണയ്യ ഗൃഹേഷു
വിഹരന്തം പൃഷ്ഠത ഏവ പരോക്ഷം അനുപ്രവൃത്തോ ലുബ്ധകഃ
കൃതാന്തഃ അന്തഃശരേണ യം ഇഹ പരാവിധ്യതി തം ഇമം-
ആത്മാനം
അഹോ! രാജൻ ഭിന്നഹൃദയം ദ്രഷ്ടും അർഹസീതി.

ഭോ പ്രാചീനബർഹിസ്സേ! അതാ ഒരു മാൻ. അതു് ക്ഷുദ്രമായി സഞ്ചരിക്കുന്നു. അതു് പൂക്കൾനിറഞ്ഞ സ്ഥാനങ്ങളിൽ പേടയോടുചേർന്നു വിഹരിക്കുന്നു. മാനിന്റെ ശ്രദ്ധ പുഷ്പങ്ങളേയും ഇളംതളിരുകളേയും തിന്നണമെന്നും; വണ്ടുകൾ പാടുന്ന പാട്ടുകൾ കേൾക്കണമെന്നും; മാത്രമാണ്. എന്നാൽ മാനിന്റെ മുൻപിൽ ഏതേതു മൃഗങ്ങളെ കൊന്നിട്ടു പ്രാണപോഷണം ചെയ്യാമെന്ന് ഏകചിന്തയോടുകൂടിയ ചെന്നാക്കൂട്ടങ്ങളുണ്ട്. പിൻഭാഗത്താകട്ടെ, ഭിണ്ഡനഭിണ്ഡന് അമ്പുകളെ അയച്ചുകൊണ്ട്—വേടൻ നിൽക്കുന്നു. അഹോ! ഈ മാനിന്റെ അവസ്ഥ ഭയങ്കരമല്ലയോ! മനുഷ്യന്റെ അവസ്ഥ ഇതുപോലെതന്നെയാണ്. മനുഷ്യർ എന്തു ചെയ്യുന്നു? പുഷ്പങ്ങളോടു സമധർമ്മകളായ സ്ത്രീകളുടെ ആശ്രമത്തിൽ താമസിക്കുന്നു. ഈ ക്ഷണത്തിൽ മനോഹരകളേബരകളും ഉത്തരക്ഷണത്തിൽ വാടി വരളുന്നവരും ആയ, സ്ത്രീകൾ—പൂക്കൾതന്നെ. സ്ത്രീകളോട് ഒരുമിച്ചു ഗൃഹസ്ഥാശ്രമത്തിൽ താമസിക്കുന്ന പുരുഷൻ—തളിരുണ്ടു നടക്കുന്ന മാനെപ്പോലെ തന്നെ, പുഷ്പമധുഗന്ധസുഖത്തെപ്പോലെ അതിക്ഷുദ്രമായ കർമ്മഫലങ്ങളായ കാമസുഖങ്ങളെ, ജിഹ്വ, ഉപസ്ഥം, എന്നിവയിൽക്കൂടെ അന്വേഷിച്ച്—വണ്ടുകളുടെ പാട്ടുപോലെ മധുരപദാലാപം ചെയ്യുന്ന സ്ത്രീകളുമായി മേളിച്ച്—അവരിൽ നിവിഷ്ടചിത്തനായി—ചെന്നാക്കൂട്ടങ്ങളെപ്പോലെ കൊല്ലുവാൻ കടന്നുചെല്ലുന്ന കാലലവവിശേഷങ്ങളായ അഹോരാത്രങ്ങളെ വിഗണിച്ച്—പിറകെ പരോക്ഷമായി ചെന്ന് ഹൃദയങ്ങളിൽ പായുന്ന അന്തഃശരങ്ങളെ വേടനെപ്പോലെ തുടരെ അയയ്ക്കുന്ന കാലനെ വിസ്മരിച്ച്—അഹോ! മുൻപിലും പിൻപിലും അപകടങ്ങളെ സമീപിച്ചു നില്ക്കുന്നു. അല്ലയോ രാജാവേ! മനുഷ്യന്റെ അവസ്ഥ ദയനീയമല്ലയോ? അതു് ഹൃദയത്തിൽ മനസ്സിനെ അടക്കുക: ഗൃഹസ്ഥാശ്രമത്തെ വെടിയുക: ഭഗവാനെ പ്രസാദിപ്പിക്കുക: ക്രമശഃ നിവൃത്തിമാർഗ്ഗത്തെ പ്രാപിക്കുക."

പ്രാചീനബർഹിസ്സു പറഞ്ഞു:—"ഭോ ബ്രഹ്മൻ! നാരദ! ഭഗവാൻ പറഞ്ഞതിനെ ഞാൻ കേട്ടു. അതിനെക്കുറിച്ചു ചിന്തിച്ചു; ആചാര്യന്മാർ എനിക്ക് ഉപ

ദേശിച്ചതു് കർമ്മമാർഗ്ഗങ്ങളെയാണ്: ഭഗവാൻ ഉപദേശിച്ച ഭക്തിമാർഗ്ഗത്തെ, അവർ അറിയുന്നില്ല; അറിയുന്നു എങ്കിൽ, ഉപദേശിക്കുന്നില്ല. ഭഗവാൻ ചെയ്ത ഉപദേശത്തെ കുറിച്ച്—എനിക്കുണ്ടായ രണ്ടു സംശയങ്ങളെ ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. പുരുഷൻ ഇഹത്തിൽ കർമ്മങ്ങളെ ചെയ്യുന്നതു സ്ഥൂലദേഹത്തെക്കൊണ്ടാണ്. എന്നാൽ അവയുടെ ഫലങ്ങളെ സുരലോകത്തിൽ അനുഭവിക്കുന്നതു്, വേറൊരു ശരീരത്തെക്കൊണ്ടാണ്: ഇതു് എങ്ങനെ ന്യായമാകും. കൂടാതെയും വേദങ്ങളിൽ പറയപ്പെട്ടിരിക്കുന്ന യജ്ഞം മുതലായ കർമ്മങ്ങൾ ഉടനുടൻ നശിക്കുന്നു. കർമ്മം അങ്ങനെ അവശേഷിക്കാതിരിക്കെ, അവയുടെ ഫലങ്ങളെ നാം പരലോകത്തിൽ—സ്വർഗ്ഗമായോ നരകമായോ—അനുഭവിക്കുന്നതെങ്ങനെ?" നാരദൻ പറഞ്ഞു:—

യേനൈവാരഭതേ കർമ്മ തേനൈവാമുത്ര തൽപുമാൻ
ഭുംക്തേ ഹ്യവ്യവധാനേന ലിംഗേന മനസാ സ്വയം

ശയാനമിമം ഉൽസൃജ്യ ശ്വസന്തം പുരുഷോ യഥാ
കർമ്മാഽത്മന്യാഽഹിതം ഭുംക്തേ താദൃശേ നേതരേണ വാ

മമൈതേ മനസാ യദ്യദസാവഹമിതി ബ്രുവൻ
ഗൃഹ്ണീയാത്തൽ പുമാൻ രാദ്ധം കർമ്മ യേന പുനർഭവഃ.

അല്ലയോ പ്രാചീനബർഹിസ്സേ! മരണസമയത്തു് ശവമായി ശേഷിക്കുന്ന സ്ഥൂലദേഹം കർമ്മങ്ങളെ ചെയ്യുന്നു എന്നു്, തെറ്റിദ്ധാരണനിമിത്തം അങ്ങയ്ക്കു ഒന്നാമത്തെ സംശയം ഉണ്ടായി. സ്ഥൂലദേഹം എന്നതു—പുരുഷൻ താമസിക്കുന്ന ഗൃഹം മാത്രമാണ്: പുരുഷൻ അതിൽ കിടക്കുന്നു എന്നുമാത്രമാണ്. കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു് ഇതരമായ ലിംഗശരീരമത്രേ. മരണസമയത്തു സ്ഥൂലശരീരം ഭൂതങ്ങളായി പിരിഞ്ഞു ഭൂതങ്ങളിൽ ലയിക്കുന്നു. എന്നാൽ ലിംഗദേഹം ജീവാത്മാവോടു ഒരുമിച്ചു ഇറങ്ങി—സ്വർഗ്ഗനരകങ്ങളെ അനുഭവിക്കുന്നു. അങ്ങയുടെ രണ്ടാമത്തെ സംശയത്തേയും ഞാൻ ഛേദിക്കാം.

യഥാഽനുമീയതേ ചിത്തം ഉഭയൈരിന്ദ്രിയേഹിതൈഃ
ഏവം പ്രാഗ്ദേഹജം കർമ്മ ലക്ഷ്യതേ ചിത്തവൃത്തിഭിഃ

നാഽനുഭൂതം ക്വ ചാനേന ദേഹേനാഽദൃഷ്ടമശ്രുതം
കദാചിദുപലഭ്യേത യദ്രൂപം യാദൃഗാത്മനി

തേനാസ്യ താദൃശം രാജൻ ലിംഗിനോ ദേഹസംഭവം
ശ്രദ്ധത്സ്വാനനുഭൂതോഽർത്ഥോ ന മനഃസ്പ്രഷ്ടുമർഹതി

മന ഏവ മനുഷ്യസ്യ പൂർവ്വരൂപാണി ശംസതി
ഭവിഷ്യതശ്ച ഭദ്രം തേ തഥൈവ ന ഭവിഷ്യതഃ

അദൃഷ്ടമശ്രുതം ചാഽത്ര ക്വചിന്മനസി ദൃശ്യതേ
യഥാ തഥാഽനുമന്തവ്യം ദേശ കാല ക്രിയാഽശ്രയം.

സർവ്വേ ക്രമാനുരോധേന മനസീന്ദ്രിയഗോചരാഃ
ആയാന്തി വർഗ്ഗശോ യാന്തി സർവ്വേ സമനസോ ജനാഃ

സത്വൈകനിഷ്ഠേ മനസി ഭഗവത് പാർശ്വവർത്തിനി
തമശ്ചന്ദ്രമസീവേദമുപരജ്യാവഭാസതേ.

ഭോ പ്രാചീനബർഹിസ്സേ! മനുഷ്യനു ചിത്തം ഉണ്ടു് എന്നു നാം എങ്ങിനെ അറിയുന്നു? ചിത്തത്തെ ആരും കണ്ടിട്ടുള്ളതല്ല. നാം കാണുന്നതു ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും പ്രവൃത്തികളെയാണ്. ആ പത്തു ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കുന്നതായി ചിത്തം എന്ന് ഒന്നു ഉണ്ടു് എന്നു് നാം അനുമാനം കൊണ്ടു് അറികയാണ്. ചിത്തത്തിന്റെ വൃത്തികൾ എല്ലാവരിലും ഒന്നുപോലെയല്ല, കാണപ്പെടുന്നതു്. വൃത്തികൾ ഇങ്ങനെ ഭേദിച്ചുകാണുന്നതു്, പൂർവ്വദേഹത്തിന്റെ കർമ്മത്തിൽനിന്നു ഉണ്ടായ വാസനനിമിത്തമാണ് എന്നു നാം അനുമാനിക്കുന്നു. ഇപ്പോൾ കാണുന്ന സ്ഥൂലദേഹം ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത അനുഭവങ്ങളെ—നാം സ്വപ്നാവസ്ഥയിൽ കാണാറുണ്ടു്: ഇതിൽനിന്നുണ്ടാകുന്ന അനുമാനം, അവക അനുഭവങ്ങളെ മുജ്ജന്മത്തിൽ അനുഭവിച്ച ലിംഗദേഹം, ഈ സ്ഥൂലദേഹത്തിൽ ഉണ്ടു്, എന്നാണ്. ഒരിക്കലെങ്കിലും അനുഭവമായിട്ടില്ലാത്ത ഒരു സംഗതിയെ സൃഷ്ടിക്കുവാൻ മനസ്സു അശക്തമാകുന്നു. അതുനിമിത്തം—പൂർവ്വജന്മവാസനകളോടു കൂടിയ ലിംഗശരീരം, സ്ഥൂലശരീരത്തിലുണ്ടു് എന്നു്—അങ്ങു് വിശ്വസിക്കുക തന്നെ. ഒരു മനുഷ്യന്റെ പൂർവ്വരൂപങ്ങൾ ഏവയെന്നും, ആ മനുഷ്യനു മേലിൽ സംഭവിക്കാനുള്ള രൂപങ്ങൾ ഏവയെന്നും, ആ മനുഷ്യനു സംഭവിച്ചുകൂടാത്ത രൂപങ്ങൾ ഏവയെന്നും, മനസ്സിന്റെ വൃത്തികളെക്കൊണ്ടു നിശ്ചയിക്കാവുന്നതാണ്. അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ. ഈ ജന്മത്തിൽ കാണാത്തതും കേൾക്കാത്തതും എന്നാൽ, ദേശം, കാലം, ക്രിയ, എന്നിവയെ ആശ്രയിച്ചു നില്ക്കുന്നതും ആയ അനുഭവങ്ങൾ, മനുഷ്യനു് ഉണ്ടാകാറുണ്ടു്. അതു് ഏതെങ്കിലും ഒരു മനുഷ്യന്റെ മനസ്സിന്റെമാത്രം ലക്ഷണമല്ല. എല്ലാ മനുഷ്യരുടേയും മനസ്സിന്റെ രീതി ഇങ്ങനെയാണ്. ഇന്ദ്രിയങ്ങൾക്കു് വിഷയങ്ങളായ അനുഭവങ്ങൾ കൂട്ടം കൂട്ടമായി മനസ്സിൽ വരികയും മറയുകയും ചെയ്യുന്നതു്, പലർക്കും അനുഭവമുള്ള ഒരു സംഗതിയാണ്. ഭഗവാന്റെ സമീപത്തിരിക്കുന്നതും സത്വപ്രധാനമായതും ആയ മനസ്സിൽ ലോകത്തെ,—ചന്ദ്രനിൽ രാഹുവെ എന്നതുപോലെ—നിഴലിച്ചു കാണാം.

ഭോ പ്രാചീനബർഹിസ്സേ! മൃത്യുസംബന്ധമായി ഒരു സംഗതി കൂടെ പറയാനുണ്ടു്, അഹം, മമ, എന്ന ബോധം സ്ഥൂലദേഹത്തെ ആശ്രയിച്ചല്ല നില്ക്കുന്നതു്. സ്ഥൂലദേഹം കേവലം ഗൃഹമാണെന്നുള്ളതിനെ അങ്ങു സംശയലേശമില്ലാതെ ഗ്രഹിക്കണം. ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ ഭൂതങ്ങൾ എന്നിവ അനാദിയാണ്. ബുദ്ധി മുതലായ ഗുണസമൂഹം ഉള്ള കാലമത്രയും, അഹംബുദ്ധി നശിക്കുന്നതല്ല. സുഷുപ്തി, മൂർച്ഛ, പ്രജ്ജ്വരം, ഇന്ദ്രിയപരിക്ലേശം, മൃത്യു, എന്നിവ സിദ്ധിക്കുന്ന സന്ദർ

ങ്ങളിൽ—ഞാൻ എന്റേതു എന്ന ബോധം പ്രകാശിക്കുന്നില്ല, എന്നുമാത്രമാണ്. അതുപോലെതന്നെ, ശിശുക്കളിലും അഹംബുദ്ധി ഇല്ല എന്നല്ല: പ്രകാശിക്കാതെ നില്ക്കുകമാത്രമാണ്. അമാവാസിയിൽ ചന്ദ്രൻ ഉണ്ട്. എന്നാൽ അന്ന് അതു പ്രകാശിക്കാത്തതുപോലെ—ബുദ്ധി മുതലായ ഗുണങ്ങൾ മനുഷ്യനിൽ—ചില അവസ്ഥകളിൽ പ്രകാശിക്കാതെ നിൽക്കും: അപ്രകാശത്തെ തന്നെ അങ്ങ് വിനാശമായി തെററിദ്ധരിക്കരുത്. സംസാരം എന്നത്, ജീവാത്മാവ് ലോകകാര്യങ്ങളിൽ അഹംബുദ്ധിയെ പ്രവേശിപ്പിക്കുന്നതു കൊണ്ട് മാത്രം ഫലിക്കുന്നതാണ് എന്നും; ജീവാത്മാവിനു യഥാർത്ഥത്തിൽ സുഖദുഃഖങ്ങൾ ഇല്ല എന്നും, മുകളിൽ പറഞ്ഞു. എന്നാൽ—ആ കാരണം നിമിത്തം സംസാരം ചിന്തക്കു വിഷയമാക്കേണ്ട എന്നും അങ്ങ് തെററിദ്ധരിക്കരുത്. സ്വപ്നത്തിൽ ഉണ്ടാകുന്ന കഷ്ടാനുഭവം യഥാർത്ഥമല്ല: എങ്കിലും—യഥാർത്ഥമായിത്തന്നെ അനുഭവപ്പെടുന്നതും, ജാഗ്രദവസ്ഥയെ സമ്പാദിക്കുന്നതുകൊണ്ടു മാത്രം നശിക്കുന്നതും, ആണല്ലോ. രൂപ ശബ്ദ രസ ഗന്ധസ്പർശങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, മനസ്സ് എന്നിവയുടെ സംഘാതമാണ് ലിംഗദേഹം: ഈ സംഘാതത്തിൽ ജീവാത്മാവ് പ്രവേശിച്ചിരിക്കുന്നു. സ്ഥൂലശരീരം വിട്ടുമാറുന്ന സമയം മുകളിൽ പറഞ്ഞ സംഘാതവും, അതിൽ നില്ക്കുന്ന ജീവാത്മാവും, വിവിധ ശരീരങ്ങളിൽ ജന്മം എടുക്കുകയും, ഹർഷ ശോക ഭയ സുഖ ദുഃഖങ്ങൾക്കു അധീനമാകയും, ചെയ്യുന്നു.

> യഥാ തൃണ ജളൂകേയം നാഽപയാത്യപയാതി ച
> ന ത്യജേൽ മ്രിയമാണോഽപി പ്രാഗ്ദേഹാഭിമതിം ജനഃ
> യാവദന്യം ന വിന്ദേത വ്യവധാനേന കർമ്മണാം
> മന ഏവ മനുഷ്യേന്ദ്ര! ഭൂതാനാം ഭവഭാവനം.

ഒരു സ്ഥൂലദേഹത്തെ വിടുന്നതിന്റെ പിമ്പും, മറെറാരു സ്ഥൂലദേഹത്തെ പ്രാപിക്കുന്നതിനു മുമ്പും, ആയി—ജീവാത്മാവും അതു് ഒട്ടിനില്ക്കുന്ന ലിംഗദേഹവും—സ്ഥൂലദേഹാഭിമാനം അശേഷം ഇല്ലാത്തതല്ല. അട്ട പുല്ലിൽ മുന്നോട്ടു നീങ്ങുന്നതു് അങ്ങു കണ്ടിട്ടില്ലയോ? അതു് തല ഉറപ്പിച്ചു പിടിച്ചുകൊണ്ട്—വാൽ ഇളക്കി തലയോടു അടുപ്പിച്ചു നിർത്തുന്നു: വാൽ സ്ഥാനത്തു ഉറച്ചുകഴിഞ്ഞാൽ തല ഇളക്കി മുന്നോട്ടു നീങ്ങുന്നു; ഒരു നിമിഷമെങ്കിലും അതു പുല്ലിനെ കേവലം ഉപേക്ഷിക്കുകയില്ല. അതു പോലെ—ലിംഗശരീരവും ജീവാത്മാവും—ഒരു നൂതന ശരീരത്തെ പൂർണ്ണമായി പ്രവേശിക്കുന്നതു വരയ്ക്കു—പൂർവ്വമായ സ്ഥൂല ശരീരത്തെക്കുറിച്ചു അഭിമാനം ഉള്ളതാണ്. സംസാരം ഇങ്ങനെ നീണ്ടുനീണ്ടു പോകുന്നതിനു ആധാരം മനസ്സാകുന്നു:—അജ്ഞാനം നശിക്കുന്നതുവരയ്ക്ക്—അജ്ഞാനം ഉള്ളകാലമത്രയും—മനുഷ്യർ കർമ്മങ്ങളെച്ചെയ്തു ഭോഗങ്ങളെ ഭുജിക്കുകയും, ഭുജിച്ചവയെ ധ്യാനിക്കുകയും, പുനർജ്ജന്മം അനുഭവിക്കുകയും, ചെയ്യും. ഭോ. പ്രാചീനബർഹിസ്സേ ജീവാത്മാവ് സംസാരിയാണ്. എന്നാൽ അജ്ഞാനം നശിക്കുന്നെങ്കിൽ ഉല്പത്തി സ്ഥിതി വ്യയം എന്നിവയ്ക്കു ആധാരമായ വിശ്വാത്മാവായ ഹരിയെ അങ്ങ് സർവ്വ ഭാവങ്ങളെക്കൊണ്ടും ഭുജിക്കുക."

നാരദൻ അന്തർദ്ധാനംചെയ്തു. രാജർഷിയായ പ്രാചീന ബർഹിസ്സു പ്രജാസംരക്ഷണത്തിനായി പുത്രന്മാരായ പ്രാചേതസ്സുകളെ നിയോഗിച്ചശേഷം ഏകാഗ്രമാനസനായി; സർവ്വസംഗപരിത്യാഗം ചെയ്തു കപിലാശ്രമത്തിൽ ചെന്ന് ഗോവിന്ദപാദാരവിന്ദങ്ങളെ നിരന്തരം ഭജിച്ച് ഭഗവത് സമതയെ പ്രാപിച്ചു.

> ഏതദധ്യാത്മ പാരോക്ഷ്യം ഗീതം ദേവർഷിണാഽനഘ
> യഃ ശ്രാവയേദ്യഃ ശൃണുയാൽ സ ലിംഗേന വിമുച്യതേ
> ഏതന്മുകുന്ദയശസാ ഭുവനം പുനാനം
> ദേവർഷിവര്യമുഖനിഃസൃത മാത്മശൌചം
> യഃ കീർത്ത്യമാന മധിഗച്ഛതി പാരമേഷ്ഠ്യാ
> നാഽസ്മിൻ ഭവേ ഭ്രമതി മുക്ത സമസ്ത ബന്ധഃ
> അധ്യാത്മപാരോക്ഷ്യ മിദം മയാഽധിഗത മത്ഭുതം
> ഏവംസ്ത്രിയാശ്രമഃ പുംസശ്ഛിന്നോഽമുത്ര ച സംശയഃ.

ആത്മാവു ഇന്ദ്രിയങ്ങളെ അതിക്രമിക്കുന്നു എന്നതിനെ—അദ്ധ്യാത്മപാരോക്ഷ്യത്തെ—വിഷയമാക്കി, ദേവർഷിഗാനംചെയ്ത ഈ ഗീതത്തെ കേൾക്കുകയോ കേൾപ്പിക്കുകയോ ചെയ്യുന്നവൻ—ലിംഗശരീരത്തിൽനിന്നു മുക്തനാകും. മുകുന്ദയശസ്സിനെ കൊണ്ടു ഭുവനത്തെ ശുദ്ധിയാക്കുന്നതും, ദേവർഷിയുടെ മുഖത്തുനിന്നു പുറപ്പെട്ടതും, മനസ്സിനെ സംസ്കരിക്കുന്നതും, പരമ ഫലം നൽകുന്നതും, ആയ ഈ ഗീതത്തെ കീർത്തിക്കുന്നവൻ—സർവ്വബന്ധങ്ങളേയും ഒഴിച്ചു; സംസാര ഭ്രമണത്തിൽനിന്നു നിവർത്തനാകും. അത്ഭുതമായ ഈ അദ്ധ്യാത്മപാരോക്ഷ്യത്തെ ഗ്രഹിക്കുന്നവൻ, വേദങ്ങളെ ഗ്രഹിക്കുക മാത്രമല്ല, ഇഹപരലോകങ്ങളെക്കുറിച്ചുള്ള സർവ്വസംശയങ്ങളേയും ഒഴിഞ്ഞു നില്ക്കും.

പിതൃബഹുമാനം നിമിത്തം വിവാഹം ചെയ്ത് വംശത്തെ പുലർത്താമെന്നും, എന്നാൽ അതു നിമിത്തം കർമ്മബന്ധം ഫലിക്കരുതെന്നും, ഉറച്ച്—പ്രാചേതസ്സുകൾ ഗൃഹസ്ഥാശ്രമത്തെ സ്വീകരിക്കുന്നതിനു മുൻപുതന്നെ തപസ്സ് അനുഷ്ഠിക്കണമെന്ന് നിശ്ചയിച്ചു. ഉചിതസ്ഥാനത്തെ അന്വേഷിച്ച്—അവർ പടിഞ്ഞാറേ ദിക്കിലേക്ക് നടന്നു. അവർ സമുദ്രംപോലെ വിസ്തീർണ്ണമായ ഒരു മഹൽസരസ്സു കണ്ടു. മഹൽജനങ്ങളുടെ മനസ്സുപോലെ സ്വച്ഛം ആയതു്—ഇളകി തത്തിച്ചാടുന്ന മത്സ്യങ്ങളെ കൊണ്ട് മനോഹരമായതു്—നീലരക്താല്പലങ്ങൾ അംഭോജങ്ങൾ, കൽഹാരങ്ങൾ, ഇന്ദീവരങ്ങൾ എന്നിവ കാടുപോലെ കിടക്കുന്നതു്—അരയന്നം കള

സായുജ്യ
സാധനം

ക്കോഴി വണ്ടാറംകോഴി മുതലായവ കള കളംകയറവുന്നതു്—ഉണ്ടുമുരണ്ടു പറന്ന വണ്ടുകളുടെ സ്വരമധുരിമയെ അനുഭവിച്ച് രോമങ്ങൾ എഴുന്നതുപോലെ വള്ളികൾ കയറി കിടക്കുന്ന മരങ്ങൾ നിറഞ്ഞതു്—താമരമൊട്ടിൽ നിന്നു് പാറിനടക്കുന്ന പൊടിയെ ദിക്കുകളിൽ പറപ്പിക്കുന്ന കാറ്റുകൊണ്ടു സുഖം വർഷിക്കുന്നതു്—ആയ ആ സരസ്സ്, പഞ്ചേന്ദ്രിയങ്ങൾക്ക് സംപ്രീതിപ്രദമായിരുന്നു. അവിടെ ഗന്ധർവന്മാർ പാടുന്ന പാട്ടിന്റെ ആരോഹാവരോഹക്രമങ്ങൾ മൃദംഗം, പണവം, മുതലായവയുടെ മുഴക്കത്തിനനുസരിച്ചു, ദിവ്യമായ രീതിയിൽ കേട്ട്, പ്രചേതസ്സുകൾ വിസ്മിതന്മാരായി. വിസ്മിതന്മാരായ പ്രചേതസ്സുകൾ സരസ്സിലേക്ക് നോക്കി. അതാ അവിടെ പരമശിവൻ നില്ക്കുന്നു. മൂന്നുകണ്ണുകൾ, നീലിമവളർന്നകഴുത്ത്, പാമ്പുകളെക്കൊണ്ട് അലംകൃതമായ ശരീരം, ഉരുക്കിയ പൊന്നിൽ നിന്ന് പുറപ്പെടുന്ന രീതിക്കുപ്രഭ—ഇങ്ങനെ പരമശിവൻ പ്രസന്നനായി സരസ്സിൽ നില്ക്കുന്നു. നന്ദികേശ്വരൻ, വീരഭദ്രൻ, മണിമാൻ മുതലായ അനുചരന്മാരൊക്കെയും പിറകെയുണ്ട്. യക്ഷ ഗുഹ്യ ഗന്ധർവ്വന്മാർ പാടിക്കൊണ്ട് അനുഗമിക്കുന്നു. പ്രചേതസ്സുകൾ സാഷ്ടാംഗ പ്രണാമം ചെയ്തു; ശരണാഗതന്മാരെ കുറിച്ച് പരമവാത്സല്യമുള്ള പ്രഭു, ശീല സമ്പന്നന്മാരായ പ്രചേതസ്സുകളെക്കുറിച്ച് സന്തുഷ്ടനായി; ഇങ്ങനെ പറഞ്ഞു. "നിങ്ങൾ പ്രാചീനബർഹിസ്സിന്റെ പുത്രന്മാരാണ്. നാരായണനെ ആരാധിക്കുവാൻ പുറപ്പെട്ടിരിക്കുകയാണ്; ഈ സംഗതികളെ ഗ്രഹിച്ചുകൊണ്ട്-നിങ്ങൾക്ക് ഭദ്രം ഭവിക്കണമെന്ന് കരുതി ഞാൻ എന്റെ ദർശനത്തെ നിങ്ങൾക്കു അനുവദിച്ചതാണ്. ത്രിഗുണങ്ങളിൽ നിന്ന് ഭിന്നനായ വാസുദേവനെ നിഷ്കാമമായി പ്രാപിക്കുന്നവർ എനിക്കു പ്രിയന്മാരാകുന്നു. സ്വധർമ്മനിഷ്ഠനായ പുരുഷൻ നൂറുജന്മം കൊണ്ട്, ബ്രഹ്മാവിന്റെ ലോകത്തെ പ്രാപിക്കും. ആ പുരുഷനെ അപേക്ഷിച്ചു ശ്രേഷ്ഠനായവൻ എന്നെ പ്രാപിക്കും. എന്നാൽ വാസുദേവഭക്തനാകട്ടെ—ഞാനും അപരദേവന്മാരും ഞങ്ങളുടെ അധികാര കാലത്തിന്റെ അവസാനത്തിൽ എന്നതുപോലെ—വൈഷ്ണവ പദത്തെപ്രാപിക്കുന്നു. ഭഗവൽ ഭക്തന്മാരെ എനിക്കും എനിക്കു ഭഗവൽഭക്തന്മാരെയും പ്രിയമാണെന്നുള്ളതു്—വിദ്വാന്മാർ അറിയുന്നു. ഭഗവൽ ഭക്തന്മാർക്കു എന്നെ കവിഞ്ഞ പ്രിയൻ വേറെ ഇല്ല. ഞാൻ ചെയ്യുന്ന ഉപദേശത്തെ നിങ്ങൾ ശ്രദ്ധാപൂർവം ഗ്രഹിക്കുകതന്നെ. ഇതു്, പവിത്രവും മംഗലവും ആയ മന്ത്രമാകുന്നു. മോക്ഷത്തിന്റെ ദ്വാരമാകുന്നു. സദാ ജപിക്കപ്പെടുവാൻ അർഹമാകുന്നു.

പരമശിവൻ നാരായണപരമായ വാക്കുകളെത്തുടർന്നു:—

ജിതം ത ആത്മവിദ്ധുര്യ സ്വസ്തയേ സ്വസ്തി രസ്തു മേ
ഭവതാ രാധസാ രാദ്ധം സർവ്വസ്മാ ആത്മനേ നമഃ

നമഃ പങ്കജനാഭായ ഭൂത സൂക്ഷ്മേന്ദ്രിയാത്മനേ
വാസുദേവായ ശാന്തായ കൂടസ്ഥായ സ്വരോചിഷേ

സങ്കർഷണായ സൂക്ഷ്മായ ദുരന്തായാഽന്തകായ ച
നമോ വിശ്വപ്രബോധായ പ്രദ്യുമ്നായാഽന്തരാത്മനേ

നമോ നമോഽനിരുദ്ധായ ഹൃഷീകേശേന്ദ്രിയാത്മനേ
നമഃ പരമഹംസായ പൂർണ്ണായ നിഭൃതാത്മനെ
സ്വർഗ്ഗാപവർഗ്ഗദ്വാരായ നിത്യം ശുചിഷദേ നമഃ

നമോ ഹിരണ്യവീര്യായ ചാതുർഹോത്രായ തന്തവേ
നമ ഊർജ്ജ ഇഷേ ത്രയ്യാഃ പതയേ യജ്ഞരേതസേ

തൃപ്തിദായ ച ജീവാനാം നമഃ സർവ്വരസാത്മനേ
സർവ്വ സത്വാത്മദേഹായ-വിശേഷായ സ്ഥവീയസേ

നമ സ്ത്രൈലോക്യ പാലായ സഹ ഓജോ ബലായ ച
അർത്ഥ ലിംഗായ നഭസേ നമോഽന്തർബഹി രാത്മനേ

നമഃ പുണ്യായ ലോകായ അമുഷ്മൈ ഭൂരിവർച്ചസേ
പ്രവൃത്തായ നിവൃത്തായ പിതൃദേവായ കർമ്മണേ.

നമോ ധർമ്മവിപാകായ മൃത്യവേ ദുഃഖദായ ച
നമ സ്ത ആശിഷാ മീശ മനവേ കാരണാത്മനേ

നമോ ധർമ്മായ ബൃഹതേ കൃഷ്ണായാകുണ്ഠമേധസേ
പുരുഷായ പുരാണായ സാംഖ്യ യോഗേശ്വരായ ച

ശക്തി ത്രയ സമേതായ മീഢുഷേഽഹംകൃതാത്മനേ
ചേത ആകൂതി രൂപായ നമോ വാചോ വിഭൂതയേ

ദർശനം നോ ദിദൃക്ഷൂണാം ദേഹി ഭാഗവതാർച്ചിതം
രൂപം പ്രിയതമം സ്വാനാം സർവ്വേന്ദ്രിയഗുണാഞ്ജനം

സ്നിഗ്ദ്ധ പ്രാവൃഡ് ഘനശ്യാമം സർവ്വ സൗന്ദര്യ സംഗ്രഹം
ചാർവ്വായത ചതുർബാഹും സുജാത രുചിരാനനം

പത്മകോശം പലാശാക്ഷം സുന്ദര ഭ്രൂസുനാസികം
സുദ്വിജം സുകപോലാസ്യാ സമകർണ്ണവിഭൂഷണം

പ്രീതി പ്രഹസിതാപാംഗ മലകൈ രുപശോഭിതം
ലസത് പങ്കജ കിഞ്ജല്ക ദുകൂലം മൃഷ്ടകുണ്ഡലം

സ്ഫുരത് കിരീട വലയ ഹാര നൂപുര മേഖലം
ശംഖ ചക്ര ഗദാ പത്മ മാലാ മണ്യുത്തമർദ്ധിമത്

പൂര രേചക സംവിഗ്ന വലി വല്ഗുദലോദരം
പ്രതിസംക്രാമയ് ദ്വിശ്വം നാഭ്യാവർത്തഗഭീരയാ

ശ്യാമ ശ്രോണ്യധിരോചിഷ്ണു ദുകൂല സ്വർണ്ണ മേഖലം
സമ ചാർവംഗി ജംഘോരു നിമ്ന ജാനു സുദർശനം

പദാ ശരത് പത്മപലാശ രോചിഷാ
നഖ ദ്യുഭി ർന്നോന്തരഘം വിധുന്വതാ
പ്രദർശയ സ്വീയമപാസ്തസാധ്വസം
പദം ഗുരോ മാർഗ്ഗഗുരു സ്തമോജുഷാം

ഏത ദ്രൂപ മനുധ്യേയം ആത്മശുദ്ധിം അഭീപ്സതാം
യൽ ഭക്തിയോഗോഭയ ദഃ സ്വധർമ്മ മനുതിഷ്ഠതാം

ഭവാൻ ഭക്തിമതാ ലഭ്യോ ദുർല്ലഭഃ സർവ്വദേഹിനാം
സ്വാരാജ്യസ്യാപ്യഭിമത ഏകാന്തേ നാത്മവിത് ഗതിഃ

തം ദുരാരാധ്യ മാരാധ്യ സതാ മപി ദുരാപയാ
ഏകാന്തഭക്ത്യാ കോ വാഞ്ഛേത് പാദമൂലം വിനാ ബഹിഃ

യത്ര നിർവിഷ്ട മരണം കൃതാന്തോ നാഭിമന്യതേ
വിശ്വം വിധ്വംസയൻ വീര്യ ശൗര്യ വിസ്ഫൂർജ്ജിത ഭ്രുവാ

ക്ഷണാർദ്ധേനാപി തുലയെ ന സ്വർഗ്ഗം നാപുനർഭവം
ഭഗവ ത്സംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ

അഥാ നഘാംഘ്രേ സ്തവ കീർത്തി തീർത്ഥയോ-
രന്തർ ബഹിഃ സ്നാന വിധൂത പാപ്മനാം
ഭൂതേഷ്വനുക്രോശസു തത്വശീലിനാം
സ്യാത്സംഗമോ നുഗ്രഹ ഏഷ നസ്തവ

ന യസ്യ ചിത്തം ബഹി രർത്ഥ വിഭ്രമം
തമോ ഗുഹായാം ച വിശുദ്ധ മാവിശത്
യ ത്ഭക്തിയോഗാ നുഗൃഹീത മഞ്ജസാ
മുനിർ വിചഷ്ടേ നനു തത്ര തേ ഗതിഃ.

യത്രേദം വ്യജ്യതേ വിശ്വം വിശ്വസ്മി ന്നവ ഭാതി യത്
തത്ത്വം ബ്രഹ്മ പരം ജ്യോതി രാകാശ മിവ വിസ്തൃതം,

യോ മായയേദം പുരുരൂപയാസൃജത്
ബിഭർത്തി ഭൂയഃ ക്ഷപയത്യവിക്രിയഃ
യദ് ഭേദബുദ്ധിഃ സദിവാത്മദുഃസ്ഥയാ
ത മാത്മതന്ത്രം ഭഗവൻ പ്രതീമഹി.

ക്രിയാകലാപൈ രിദ മേവ യോഗിനഃ
ശ്രദ്ധാന്വിതാഃ സാധു യജന്തി സിദ്ധയേ
ഭൂതേന്ദ്രിയാന്തഃകരണോപലക്ഷിതം
വേദേ ച തന്ത്രേ ച ത ഏവ കോവിദാഃ.

ത്വ മേക ആദ്യഃ പുരുഷഃ സുപ്തശക്തിഃ
തയാ രജഃ സത്വതമോ വിഭിദ്യതേ
മഹാ നഹം ഖം മരുദഗ്നിവാർധരാഃ
സുരർഷയോ ഭൂതഗണാ ഇദം യതഃ

സൃഷ്ടം സ്വശക്ത്യേദ മനുപ്രവിഷ്ടഃ
ചതുർവിധം പുരമാത്മാംശകേന
അഥോ വിദു സ്തം പുരുഷം സന്ത മന്തർ
ഭുങ്ക്തേ ഹൃഷീകൈ ർമ്മധു സാരഘം യഃ

സ ഏഷ ലോകാ നതി ചണ്ഡവേഗോ
വികർഷസി ത്വം ഖലു കാലയാനഃ
ഭൂതാനി ഭൂതൈ രനു മേയതത്വോ
ഘനാവലീ ർവ്വായു രിവാ വിഷഹ്യഃ

പ്രമത്തമുച്ചൈഃ രിതി കൃത്യ ചിന്തയാ
പ്രവൃദ്ധലോഭം വിഷയേഷു ലാലസം
ത്വ മപ്രമത്തഃ സഹസാഭിപദ്യസേ
ക്ഷുല്ലേലിഹാനോഽഹിരിവാഖു മന്തകഃ

കസ്ത്വൽ പദാബ്ജം വിജഹാതി പണ്ഡിതോ
യസ്തേഽവമാന വ്യയ മാന കേതനഃ
വിശങ്കയാസ്മൽ ഗുരുരർച്ചതി സ്മ യ-
ദ്വിനോപപത്തിം മനവ ശ്ചതുർദ്ദശ

അഥ ത്വ മസി നോ ബ്രഹ്മൻ പരമാത്മൻ വിപശ്ചിതാം
വിശ്വം രുദ്ര ഭയ ധ്വസ്തം അകുതശ്ചിൽ ഭയം ഗതിഃ

ഭോ ഭഗവൻ! പരമ! നിന്തിരുവടി സർവ്വത്തേയും ജയിച്ചിരിക്കുന്നു. എനിക്കു സ്വസ്തി ഭവിക്കേണമേ: ആത്മജ്ഞാനം സിദ്ധിച്ചവരുടെ ഐശ്വര്യത്തെ പുരസ്കരിച്ചു് എനിക്കു സ്വസ്തി ഭവിക്കേണമേ: ആനന്ദമയനായ നിന്തിരുവടിക്കു് സർവ്വവും സിദ്ധമായിരിക്കുന്നു. ഞാൻ സർവ്വാത്മാവായ നിന്തിരുവടിയെ നമസ്കരിക്കുന്നു, വിശ്വമായ പത്മത്തെ നാഭിയിൽ സംരക്ഷിക്കുന്നവനും, ഭൂതങ്ങൾ, സൂക്ഷ്മങ്ങൾ, ഇന്ദ്രിയങ്ങൾ എന്നിവയിൽ ചൈതന്യ മായവനും, ആയ വാസുദേവൻ—ആനന്ദം കൊണ്ടു ശാന്തൻ, കൂടസ്ഥൻ, സ്വയം പ്രകാശിക്കുന്നവൻ—ആയ നിന്തിരുവടിയെ ഞാൻനമസ്കരിക്കുന്നു. സൂക്ഷ്മസ്വരൂപൻ, വിനാശം കാണാത്തവൻ, വിനാശം വരുത്തുന്നവൻ, ആയ സംകർഷണനും, വിശ്വത്തിന്റെ ജ്ഞാനത്തെ പ്രബോധനം ചെയ്യുന്നവൻ, അന്തരാത്മാവു്, ആയ പ്രദ്യുമ്നനും, ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ഇന്ദ്രിയങ്ങളെ ചേഷ്ടിപ്പിക്കുന്ന നാഥനായ അനിരുദ്ധനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. പൂർണ്ണൻ, ക്ഷയവും വൃദ്ധിയും ഇല്ലാത്തവൻ, പരമഹംസൻ, ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. സ്വർഗ്ഗത്തിനും മോക്ഷത്തിനും ദ്വാരവും, ശുദ്ധിയുള്ള ഹൃദയങ്ങളിൽ വസിക്കുന്നവനും, ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. കനകപ്രഭമായ അഗ്നിവീര്യം നിറഞ്ഞവനും, യജ്ഞങ്ങളുടെ ആധാരവും ഉപായവും യജ്ഞങ്ങൾ കാലത്തിൽ നിരന്തരം സാധിക്കപ്പെടുന്നതിനു ഹേതുവും ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. പിതൃക്കളുടെ അന്നവും, ദേവന്മാരുടെ അന്നവും, യജ്ഞങ്ങളെ സാധിപ്പിക്കുന്നവനും, മൂന്നുവേദങ്ങളുടെ പാലകനും, ആയ ചന്ദ്രനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. രസങ്ങളുടെ നിലയനമാകയാൽ സർവ്വജീവന്മാൎക്കും തൃപ്തിയെ നൽകുന്നവനും, സർവ്വരസങ്ങളുടെ ആത്മാവും, ആയ ജലസ്വരൂപനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. സർവ്വസത്വങ്ങളുടെ സമഷ്ടി ശരീരവും, വ്യഷ്ടികളുടെ ശരീരവും സൃഷ്ടിസ്വരൂപനും, ആയ ഭൂരൂപനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. മൂന്നു ലോകങ്ങളിലും ഉള്ള പ്രാണികൾക്കു് മനസ്സിനു സഹയും ഇന്ദ്രിയങ്ങൾക്കു് ഓജസ്സും, ദേഹത്തിനു ബലവും, നൽകുന്ന വായുവായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ഉള്ളിലും പുറത്തും ഏകമായ ആത്മാവോടു കൂടിയവനും പദാർത്ഥങ്ങളെ ഗ്രഹിപ്പിക്കുന്നവനും ആയ ആകാശസ്വരൂപനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. പുണ്യലോക സ്വരൂപനും പ്രകാശബഹുലനും ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. പ്രവൃത്തി കർമ്മസ്വരൂപനും നിവൃത്തി കർമ്മസ്വരൂപനും പിതൃദേവനും, ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. അധർമ്മങ്ങളെ അനുഷ്ഠിക്കുന്നവൎക്കു ദുഃഖങ്ങളെ സമ്മാനിക്കുവാനായി മൃത്യുവിന്റെ രൂപത്തെ ധരിക്കുന്ന നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ആശിസ്സുകളുടെ ഉറവയും സർവ്വജ്ഞനും ഈശ്വരനും ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ബൃഹത്തായ ധർമ്മം, അകുണ്ഠാത്മാവു്, കൃഷ്ണൻ—പുരാണപുരുഷൻ, സാംഖ്യയോഗേശ്വരൻ, ആയ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. സത്വരജസ്തമോ ഗുണാത്മാവും, പ്രശംസ്യനും അഹംകാരസ്വരൂപനും, ആയ രുദ്രനായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ജ്ഞാനസ്വരൂപൻ, ക്രിയാസ്വരൂപൻ, വാഗ് സ്വരൂപൻ, ആയ നിന്തിരുവടി

യെ ഞാൻ നമസ്കരിക്കുന്നു. ഭാഗവതന്മാർ പൂജിക്കുന്ന ദർശനം ലഭിക്കുവാൻ, അടിയങ്ങൾ കാംക്ഷിക്കുന്നു. ആ ദർശനം ഞങ്ങൾക്കു ലഭിക്കേണമേ. ഭക്തന്മാൎക്കു പരമപ്രിയവും സർവേന്ദ്രിയങ്ങളേയും പരിപുഷ്ടിപ്പെടുത്തുന്നതും, ആയ ദർശനം അടിയങ്ങൾക്കു ലഭിക്കേണമേ. ഇളകിത്തുള്ളുന്ന കുറുനിര, താമരമൊട്ടിതൾ കുളിർകണ്ണുകൾ, ഐശ്വര്യം പെരുകുന്ന നാസിക, പ്രഭയേറുന്ന പല്ലുകൾ, കണ്ണാടിക്കവിളുകൾ, കുണ്ഡലങ്ങൾ ഇണങ്ങി ഒത്തു നില്ക്കുന്ന കാതുകൾ, വൃത്തത്തിൽ തെളിഞ്ഞ മുഖം, ചിരിക്കുന്ന കടാക്ഷം, സിംഹത്തോളുകൾ, നീണ്ടുമിനുങ്ങി ഉരുണ്ട നാലു കൈകൾ, ശ്വാസോച്ഛ്വാസങ്ങളെക്കൊണ്ട് ഇളകുന്ന വലികളാൽ മനോഹരവും, ഇലപോലെ കൃശവും, ആയ ഉദരം, വിശ്വത്തെ വലിച്ചെടുക്കുന്ന നാഭി, സമങ്ങളും ചാരുക്കളും ആയ ഊരുക്കൾ, ജാനുക്കൾ, കണങ്കാലുകൾ, പാദങ്ങൾ അന്ധകാരം നീക്കുന്ന ചന്ദ്രിക പരത്തുന്ന നഖങ്ങൾ,—എന്നിവ ഇണങ്ങിയ സൌന്ദൎയ്യസംഗ്രഹം—വർഷമേഘം പോലെ ഘനശ്യാമമായി—താമരക്കേസരം പോലെ മിനുത്ത പട്ടുടുത്തു—അതിനുമേൽ അരഞ്ഞാൺ വരിഞ്ഞു നില്ക്കുന്ന സ്വരൂപം! അതു ഭഗവൽ സ്വരൂപമാകുന്നു. നിന്തിരുവടിയുടെ പദത്തെ ദർശിക്കുവാനുള്ള ഭാഗ്യത്തെ അജ്ഞന്മാൎക്കു മാൎഗ്ഗദർശകനായ നിന്തിരുവടിതന്നെ, അടിയങ്ങൾക്കു നൽകേണമേ. ശുദ്ധിയെ കാംക്ഷിക്കുന്നവർ ധ്യാനിക്കേണ്ട രൂപം ഇതുതന്നെ. സ്വധൎമ്മത്തിൽ നിൽക്കുന്നവൎക്കു ഈ ഭക്തിയോഗം സംസാരഭയത്തെ നീക്കിക്കളയുന്നു. സർവദേഹികളിലും അവലഭ്യനായ നിന്തിരുവടി, ഭക്തന്മാരാൽ ലഭ്യനാകുന്നു: സ്വർഗ്ഗത്തിന്റെ നായകൻ, നിന്തിരുവടിയെ അന്വേഷിക്കുന്നു: ആത്മജ്ഞാനം സമ്പാദിച്ചവൻ, നിന്തിരുവടിയെ പ്രാപിക്കുന്നു. ദുരാരാധ്യനായ നിന്തിരുവടിയെ സത്തുക്കൾ തന്നെയും പ്രാപിക്കാത്ത പരമ ഭക്തിയോടുകൂടെ ഭജിച്ചശേഷം—ഭഗവൽ പാദാരവിന്ദങ്ങളെ ഒഴിച്ച് യാതൊന്നിനെ ഭക്തൻ അന്വേഷിക്കും? വീൎയ്യവും ശൌൎയ്യവും വർഷിക്കുന്ന പുരികങ്ങളെ ഇളക്കുകമാത്രം ചെയ്തു വിശ്വത്തെ നശിപ്പിക്കുന്ന അന്തകൻ തന്നെയും, ഭഗവൽ പാദങ്ങളെ ആശ്രയിച്ചവനെ ഒഴിഞ്ഞുനില്ക്കുന്നു. അടിയങ്ങൾക്കു ഭഗവൽ പാദാരവിന്ദങ്ങൾ മതിയാകും. ഭഗവൽ ഭക്തന്മാരുടെ സന്നിധിയിൽ ക്ഷണാൎദ്ധം നില്ക്കുവാൻ സൌകൎയ്യം ലഭിക്കുമെങ്കിൽ—അടിയങ്ങൾ സ്വർഗ്ഗത്തെ വേണ്ടെന്നുവെയ്ക്കും: മോക്ഷത്തെ ഉപേക്ഷിച്ചുകളയാം: മനുഷ്യർ തരാമെന്നുള്ള അനുഗ്രഹങ്ങൾ എത്രയോ നിസ്സാരങ്ങൾ! അവയെ ചിന്തിക്കേണ്ടതില്ല. നിഷ്പാപപാദനായ നിന്തിരുവടിയുടെ കീൎത്തിയിലും, നിന്തിരുവടിയുടെ പാദങ്ങളിൽനിന്നു പ്രഭവിക്കുന്ന ഗംഗാതീൎത്ഥത്തിലും സ്നാനംചെയ്തു പരമശുദ്ധിയെ സമ്പാദിച്ചവരോടും, സൎവ്വഭൂതങ്ങളിൽ കാരുണ്യവും ശീലസമ്പന്നതയും ഇണങ്ങിയവരോടും അടിയങ്ങൾക്കു സംസർഗ്ഗം ലഭിക്കുവാൻ നിന്തിരുവടി അടിയങ്ങളെ അനുഗ്രഹിക്കേണമേ. ബഹിർലോകത്തിൽ ഭ്രമിക്കാത്തതും, അജ്ഞാനമാകുന്ന ഗുഹയെ വിട്ടു പുനർജ്ജന്മഭയം ഒഴിഞ്ഞതും, ഭക്തിയോഗത്താൽ അനുഗ്രഹിക്കപ്പെട്ടു പരിശുദ്ധവും, ആയ മനസ്സ് ഇണങ്ങിയ മുനി, നിന്തിരുവടിയുടെ തത്വത്തെ അറിയുന്നു: നിശ്ചയം. ഈ വിശ്വം യാതൊന്നിൽ പ്രകാശിക്കുന്നു? ഈ വിശ്വത്തിൽ യാതൊന്നു വിളങ്ങുന്നു? ആകാശംപോലെ വിസ്തൃതമായ പരമജ്യോതിസ്സായ ആ ബ്രഹ്മം, നിന്തിരുവടിയാകുന്നു. മായ അനന്തരൂപവും, ഭേദബുദ്ധിയെ സൃഷ്ടിക്കുവാൻ പൎയ്യാപ്തമായതും ആകുന്നു. എന്നാൽ നിന്തിരുവടി മായയെ ആശ്രയിച്ച്, സൎവ്വത്തേയും സൃഷ്ടിച്ച് ഭരിച്ച്, ഹരിച്ച്, വീണ്ടും സൃഷ്ടിക്കുന്നു: എങ്കിലും വികാരത്തെ അശേഷം സ്പൎശിക്കുന്നില്ല. വേദങ്ങളിലും തന്ത്രങ്ങളിലും കോവിദന്മാർ,—ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണം എന്നിവ മൂന്നിൽക്കാണിക്കുന്ന ഭൂതേന്ദ്രിയാന്തഃകരണങ്ങൾക്ക് ആധാരവും ചൈതന്യവും ആയി നില്ക്കുന്ന നിന്തിരുവടിയെത്തന്നെ, വിവിധക്രിയകളെക്കൊണ്ട്, ശ്രദ്ധാപൂൎവ്വം, യജിക്കുന്നു. നിന്തിരുവടി ഏകൻതന്നെ; ആദ്യനായ പുരുഷനാണ്: സൎവ്വശക്തികളുടെയും നിലയനമാണ്, നിന്തിരുവടിയിൽ നിക്ഷിപ്തമായ മായ വ്യാപരിച്ചതിനാൽ നിന്തിരുവടിയിൽ, സത്വരജസ്തമസ്സുകളെ വേറെ വേറെ കാണാറായി. അവയിൽനിന്നു, അവമൂലവും, മഹത്തത്വം, അഹംതത്വം, ആകാശം, വായു, അഗ്നി, ജലം, ഭൂമി, സുരർഷികൾ, ഭൂതങ്ങൾ എന്നിവ ഒക്കെയും ഭവിച്ചു. നിന്തിരുവടിയുടെ ശക്തിയായ മായനിമിത്തം ഫലിച്ച ജരായുജം, അണ്ഡജം, സ്വേദജം, ഉൽഭിജം എന്നനാലുതരം സൃഷ്ടികളുടെ ശരീരങ്ങളിൽ നിന്തിരുവടി ആത്മാംശകേന പ്രവേശിക്കുന്നു. അങ്ങനെ പ്രവേശിച്ച നിന്തിരുവടിയെ പുരുഷൻ എന്നു പറയുന്നു. അല്പായുസ്സുകളായ ഈച്ചകൾ ക്ലേശിച്ചു സമ്പാദിച്ച തേൻതുള്ളികളെ എന്നതുപോലെ, ഇന്ദ്രിയങ്ങൾ ക്ലേശിച്ചു സമ്പാദിക്കുന്ന അല്പഭോഗങ്ങളെ അനുഭവിക്കുന്നു. കാലയാനനായ നിന്തിരുവടി അതിചണ്ഡവേഗനും ഉഗ്രനും ആയി ഭൂതങ്ങളെക്കൊണ്ടുതന്നെ ഭൂതങ്ങളെ കർഷിക്കുകയും, നശിപ്പിക്കുകയും ചെ

ശ്ശുന്നു. കൊടുംകാററടിച്ച മേഘങ്ങളെ പറത്തുന്നതുപോലെ, ഭൂതസംഘങ്ങളെ ഇല്ലെന്നാക്കുന്നത്, അനന്തമേയതത്വനായ തിരുവടിതന്നെ. സ്വാന്തകൃത്യങ്ങളിൽ ഉൽസുകനായി ഓടി നടക്കുന്ന എലിയെ വിശപ്പുകൊണ്ടു നാക്കിട്ടടിക്കുന്ന സർപ്പം ചാടിപ്പിടിച്ച് ഉണ്ണുന്നതുപോലെ—ലോഭികളായി, ചെയ്യേണ്ടതും ചെയ്യേണ്ടാത്തതും വളരെ ഉണ്ട് എന്നു മടിച്ച്, വിഷയങ്ങളെ കുറിച്ച് അതിതൃഷ്ണയുള്ളവരായ അജ്ഞന്മാരെ—അന്തകനായ നിന്തിരുവടി, നിനച്ചിരിയാത്ത മുഹൂർത്തത്തിൽ സാടോപം അടുത്തു പിടികൂടുന്നു. നിന്തിരുവടിയെ കുറിച്ചു ഭക്തി ഇല്ലാത്തവൻ വിറയ്ക്കേണ്ടതല്ലയോ? നിന്തിരുവടി അകന്നുനിന്നാൽ ശരീരം ഗതികെട്ടതാകുമെന്ന് അറിഞ്ഞുവൻ ആതൊരുവനെങ്കിലും നിന്തിരുവടിയുടെ പാദാബ്ജങ്ങളെ അവഗണിച്ചു നടക്കുമോ? ഞങ്ങളുടെ ഗുരുവായ പരമശിവൻ തന്നെയും ഭയപൂർവം ഭഗവൽ പാദങ്ങളെ പൂജിക്കുന്നു. ജ്ഞാനം പൂർണ്ണമല്ല എങ്കിലും, പതിനാലു മനുക്കളും അങ്ങനെ തന്നെ ചെയ്യുന്നു. ഭോ ബ്രഹ്മൻ! പരമാത്മൻ! വിശ്വം കാലഭയത്തിൽ സദാ വർത്തിക്കുന്നു എന്ന് അടിയങ്ങൾ അറിയുന്നു. സർവന്മാർക്കും അഭയ സ്ഥാനമായ നിന്തിരുവടി അടിയങ്ങൾക്ക് ഗതിയായിരിക്കണമെ."

പരമശിവൻ തുടൎന്നു പറഞ്ഞു.

> ഇദം ജപത ഭദ്രം വോ വിശുദ്ധാഃ നൃപനന്ദനാഃ
> സ്വധർമ്മ മനുതിഷ്ഠന്തോ ഭഗവത്യർപ്പിതാശയാഃ.
> ത മേവാത്മാന മാത്മസ്ഥം സർവ്വഭൂതേഷ്വവസ്ഥിതം
> പൂജയധ്വം ഗൃണന്ത ശ്ച ധ്യായന്തഃ ശ്വാസകൃ ദ്ധരിം
> യോഗാദേശ മുപാസാദ്യ ധാരയന്തോ മുനിവ്രതാഃ
> സമാഹിതധിയഃ സർവ്വ ഏത ദഭ്യസതാദൃതാഃ
> ഇദ മാഹപുരാƒസ്മാകം ഭഗവാൻ വിശ്വസൃക് പതിഃ
> ഭൃഗ്വാദീനാം ആത്മജാനാം സിസൃക്ഷുഃ സംസിസൃക്ഷതാം
> തേ വയം നോദിതാഃ സർവ്വേ പ്രജാസർഗ്ഗേ പ്രജേശ്വരാഃ
> അനേന ധ്വസ്തതമസഃ സിസൃക്ഷ്മോ വിവിധാഃ പ്രജാഃ
> അഥേദം നിത്യദാ യുക്തോ ജപ ന്നവഹിതഃ പുമാൻ
> അചിരാ ച്ഛ്രേയ ആപ്നോതി വാസുദേവ പരായണഃ
> ശ്രേയസാ മിഹ സർവ്വേഷാം ജ്ഞാനം നിശ്രേയസം പരം
> സുഖം തരതി ദുഷ്പാരം ജ്ഞാനേന വ്യസനാർണ്ണവം
> യ ഇമം ശ്രദ്ധയാ യുക്തോ മൽഗീതം ഭഗവൽ സ്തവം
> അധീയാനോ ദുരാരാധ്യം ഹരി മാരാധയ ത്യസൌ
> വിന്ദതേ പുരുഷോƒമുഷ്മാദ് യദ് യദ് ഇച്ഛത്യ സന്തതം
> മൽഗീതഗീതാൽ സുപ്രീതാൽ ശ്രേയസാ മേക വല്ലഭാൽ
> ഇദം യഃ കല്യ ഉത്ഥായ പ്രാഞ്ജലിഃ ശ്രദ്ധയാƒന്വിതഃ
> ശൃണുയാൽ ശ്രാവയേൽ മർത്ത്യോ മുച്യതേ കർമ്മബന്ധനൈഃ
>
> ഗീതം മയേദം ഹരിദേവ നന്ദനാഃ
> പരസ്യ പുംസഃ പരമാത്മനഃ സ്തവം
> ജപന്ത ഏകാഗ്ര ധിയ സ്തപോ മഹ-
> ച്ചരധ്വ മന്തേ തത ആപ്സ്യഥേപ്സിതം.

"അല്ലയോ രാജകുമാരന്മാരെ! വിശുദ്ധന്മാരെ! നിങ്ങൾ സ്വധർമ്മത്തെ മുറുകെപ്പിടിച്ചുകൊണ്ട്, ഭഗവാനിൽ അന്തഃകരണത്തെ പ്രതിഷ്ഠിച്ചുകൊണ്ട്, ഇതിനെ ജപിച്ചുകൊള്ളുക. നിങ്ങളിലും, സർവ്വ ഭൂതങ്ങളിലും അവസ്ഥിതനായ ആത്മാവിനെ, നിങ്ങൾ, പൂജിക്കുവിൻ: സ്തുതിക്കുവിൻ: ധ്യാനിക്കുവിൻ. ഈ സ്തവത്തിനു യോഗാദേശം എന്നു നാമമാണ്. നിങ്ങൾ ഇതിനെ ഗ്രഹിച്ചുകൊള്ളുക. നിങ്ങൾ മുനിവ്രതന്മാരായി, സമാഹിതന്മാരായി, ഭക്തിപൂർവം, ഇതിനെ അനുസരിക്കുക. ഇതു വിശ്വസ്രഷ്ടാക്കളുടെ പതിയായ ബ്രഹ്മാവ് പണ്ടു സൃഷ്ടി കർമ്മത്തിനായി ഉദ്യമിച്ച സമയം, ആ കർമ്മത്തിൽ തന്നെ ഉൽസുകന്മാരായിരുന്ന ഭൃഗ്വാദികളായ പുത്രന്മാർക്ക് ഉപദേശിച്ചതാണ്. പ്രജാസൃഷ്ടിക്ക് ഉദ്യമിച്ച പ്രജാപതികളായ ഞങ്ങൾ, ഈ സ്തോത്രം ജപിച്ച്, പാപം അകന്നാണ്, പ്രജാസൃഷ്ടി ചെയ്തത്. യുക്തനായി, അവഹിതനായി, ഈ സ്തോത്രത്തെ നിത്യവും ജപിക്കുന്ന വാസുദേവ പരായണൻ, ക്ഷണത്തിൽ ശ്രേയസ്സിനെ സമ്പാദിക്കും. സർവ്വ ശ്രേയസ്സുകളിൽ പരമമായത്, ജ്ഞാനംതന്നെ. ജ്ഞാനമാകുന്ന കപ്പൽ, ദുഷ്പാരമായ വ്യസനസമുദ്രത്തെ, സുഖമായി, കടക്കുന്നു. ഞാൻ പാടിയ ഈ ഭഗവൽ സ്തവത്തെ ശ്രദ്ധാപൂർവം യുക്തനായി, അദ്ധ്യയനം ചെയ്യുന്നവൻ, ദുരാരാദ്ധ്യനായ ഹരിയെ ആരാധനം ചെയ്യുന്നു. ഈ ഗീതത്തിൽ ഗാനം ചെയ്യപ്പെടുന്നവൻ, അതുമൂലം പ്രീണിക്കുന്നവൻ, ഐശ്വര്യങ്ങളുടെ ഏക വല്ലഭൻ, ആയ ഹരിയുടെ സ്തുതിയെ പുരസ്കരിച്ച ഈ ഗീതത്തെ ശ്രദ്ധാപൂർവം ജപിക്കുന്നവൻ, സർവ്വ കാമങ്ങളെ ഹരിയിൽനിന്നു സമ്പാദിക്കും. എന്നാൽ ഭക്തൻ ബദ്ധപ്പെടരുത്. ഭഗവാൻെറ അനുഗ്രഹം ഭഗവാൻ നിശ്ചയിക്കുന്ന സമയത്തും രൂപത്തിലും ഫലിക്കുന്നതാണ്. രാവിലെ എഴുനീററു, ഭക്തിപൂർവം അഞ്ജലികൂപ്പി, ഇതിനെ പാരായണം ചെയ്യുന്നവനും, കേൾക്കുന്നവനും, കർമ്മബന്ധങ്ങളിൽനിന്നു മോചിക്കപ്പെടും. അല്ലയോ രാജപുത്രന്മാരെ! പരമ പുരുഷപരമായ ഈ സ്തോത്രത്തെ നിങ്ങൾ ഏകാഗ്രബുദ്ധിയോടുകൂടെ ജപിക്കുക; മഹത്തപസ്സിനെ അനുഷ്ഠിക്കുക; നിങ്ങൾ അഭീഷ്ടത്തെ പ്രാപിക്കും."

പരമശിവൻ അപ്രത്യക്ഷനായി; അനുചരന്മാർ അപ്രത്യക്ഷന്മാരായി; പ്രചേതസ്സുകൾ, പരമസംപ്രഹൃഷ്ടന്മാരായി. പ്രചേതസ്സുകൾ യോഗാദേശത്തെ ജപിച്ചു; സമുദ്രത്തിൻെറ ഗർഭങ്ങളിൽ ഇറങ്ങി നിന്നു കഠിനവ്രതന്മാരായി, യോഗാദേശത്തെ ജപിച്ചുകൊണ്ട്—പതിനായിരം വർഷം തപിച്ചു. സനാതനപുരുഷൻ അവിടെ അവതരിച്ചു. മഹാമേരുവിൻെറ കൊടുമുടിമേൽ മേഘം കയറിയതുപോലെ ഗരുഡൻെറ പുറത്തുകയറി—ഭഗവാൻ എഴുന്നള്ളി. മഞ്ഞപ്പട്ടുടുത്തു,

ഭഗവൽ പ്രസാദം

മണി കഴുത്തിൽ ധരിച്ച്, ദിക്കുകളിൽനിന്ന് അന്ധകാരത്തെ ഹനിച്ചുകൊണ്ട് ഭഗവാൻ പ്രചേതസ്സുകളെ കരുണാകടാക്ഷംകൊണ്ട് അനുഗ്രഹിച്ച്—ഇങ്ങനെ മേഘഘോഷംചെയ്തു. "അല്ലയോ രാജകുമാരന്മാരേ! സൌഹാർദ്ദംനിമിത്തം നിങ്ങൾ ഏകധർമ്മത്തെ സ്വീകരിച്ചിരിക്കുന്നതിനാൽ—ഞാൻ അത്യന്തം തുഷ്ടനായി; നിങ്ങൾക്കു മംഗളം ഭവിക്കട്ടെ; വരം അപേക്ഷിച്ചുകൊള്ളുക; ദിവസവും സന്ധ്യയിൽ നിങ്ങളെ സ്മരിക്കുന്ന മനുഷ്യൻ, സഹോദരരെക്കുറിച്ചും സർവ്വ പ്രാണികളെക്കുറിച്ചും ആത്മസമമായ പ്രേമമുള്ളവനായിത്തീരും. ദിവസവും രാവിലെയും വൈകുന്നേരവും സമാഹിതനായി ഈ രുദ്രഗീത ജപിച്ച് എന്നെ സ്തുതിക്കുന്നവന്, സർവ്വ അഭീഷ്ടങ്ങളെയും, മുക്തിപ്രദമായ ബുദ്ധിയെയും, ഞാൻ നൽകും. നിങ്ങൾ മുക്തികാമന്മാർതന്നെ; എന്നാൽ നിങ്ങൾ പിതാവിന്റെ ആജ്ഞയെ ബഹുമാനിച്ച് വംശവർദ്ധനത്തെ ചെയ്യാമെന്നു നിശ്ചയിച്ചതിനാൽ, നിങ്ങളുടെ കീർത്തി ലോകത്തിലെവിടെയും പരക്കും. ഗുണങ്ങളെക്കൊണ്ടു ബ്രഹ്മാവിനു സദൃശനായ പുത്രൻ, നിങ്ങൾക്കു ജനിക്കും; ആ വീര്യവാൻ മൂന്നു ലോകങ്ങളെ സ്വവീര്യംകൊണ്ടു നിറയ്ക്കും. പണ്ടു കണ്ഡു എന്ന മഹർഷി പ്രമ്ലോച എന്ന ദേവസ്ത്രീയെ പരിഗ്രഹിക്കുകയും അവരുടെ സന്താനമായി ഒരു സ്ത്രീ പിറക്കുകയും ചെയ്തിട്ടുണ്ട്. സന്താനത്തെ വനങ്ങളിൽ ഉപേക്ഷിച്ച് പ്രമ്ലോച സ്വർഗ്ഗത്തേക്കു പോയി. ആ ശിശു, വൃക്ഷങ്ങളുടെ സംരക്ഷണത്തിൽ വളർന്ന് യുവതിയായിട്ടുണ്ട്. അല്ലയോ പ്രചേതസ്സുകളേ! നിങ്ങൾ ആ യുവതിയെ പരിഗ്രഹിക്കുക; ശിശുവായി കാട്ടിൽ കിടന്നു വിശന്നു കരഞ്ഞ ആ കുട്ടിക്കു, ചന്ദ്രൻ അമൃതവർഷം ചെയ്യുന്ന ചൂണ്ടുവിരലിനെ കാണിച്ചുകൊടുക്കുകയും, കുട്ടി അമൃതപാനംചെയ്യുകയും ഉണ്ടായിട്ടുണ്ട്. സന്തതിയെ ശേഷിപ്പിക്കണമെന്നു നിർദ്ദേശം ലഭിച്ചിരിക്കുന്ന നിങ്ങൾ, ആ വരാരോഹയെ വിവാഹംചെയ്യുകതന്നെ. നിങ്ങൾ അന്യോന്യം യാതൊരു ഭേദഭാവനയും ഇല്ലാതെ വർത്തിക്കുന്നു. ഈ സുമധ്യമയും ഭേദഭാവന ഇല്ലാത്തവൾതന്നെ. നിങ്ങൾ എല്ലാവരും ആ പങ്കജായതലോചനയെത്തന്നെ ഭാര്യാത്വേന സ്വീകരിച്ചുകൊള്ളുക. ദീർഘകാലം നിങ്ങളുടെ ഓജസ്സ് നശിക്കാതിരിക്കട്ടെ. ഭൌമങ്ങളും ദിവ്യങ്ങളും ആയ ഭോഗങ്ങളെ എന്റെ അനുഗ്രഹംനിമിത്തം നിങ്ങൾ ഭുജിക്കട്ടെ. അനന്തരം ഭോഗതൃഷ്ണ നശിച്ച നിങ്ങൾ, സംസാരത്തെ ഉപേക്ഷിച്ച്—എന്റെ പരമധാമത്തെ പ്രവേശിക്കട്ടെ. ഗൃഹസ്ഥകർമ്മങ്ങളെ സ്വീകരിക്കുന്നതിനാൽ സംസാരം നീണ്ടുനില്ക്കുമെന്നു ശങ്കിക്കേണ്ട. കുശലകർമ്മങ്ങളെ മാത്രം ചെയ്യുന്നവരും ഹരികഥാസങ്കീർത്തകന്മാരും ആയവരെ ഗൃഹങ്ങൾ ബാധിക്കുകയില്ല—ഹരികഥകളിൽ വ്യാപരിക്കുന്നവരുടെ ഹൃദയത്തിൽ, ഞാൻ നൂതനനൂതനരൂപങ്ങളിൽ ആനന്ദപ്രദാനംചെയ്യും. ഞാൻ അനുഗ്രഹിച്ച പരമധന്യന്മാർ മോഹിക്കുകയില്ല; ശോചിക്കുകയില്ല; ഹർഷിക്കുകയില്ല. ഇതിനെയാണ് ബ്രഹ്മവാദികൾ ബ്രഹ്മാനന്ദം എന്നു പറയുന്നത്." ഭഗവദ്ദർശനം സിദ്ധിച്ച ക്ഷണത്തിൽ സർവ്വതമസ്സും സർവ്വരജസ്സും നീങ്ങി ശുദ്ധസാത്വികന്മാരായി പരിണമിച്ച പ്രചേതസ്സുകൾ—അഞ്ജലിബന്ധം ചെയ്തുകൊണ്ടു ഗൽഗദപൂർവ്വം—പരമപുരുഷനെ ഇങ്ങനെ സ്തുതിച്ചു.

> നമഃ കമലനാഭായ നമഃ കമലമാലിനേ
> നമഃ കമലപാദായ നമസ്തേ കമലേക്ഷണ
> നമഃ കമലകിഞ്ജൽക്കപിശംഗാമലവാസസേ
> സർവ്വഭൂതനിവാസായ നമോ യുംക്ഷ്മഹി സാക്ഷിണേ.

കമലംനാഭിയിലുള്ള നിന്തിരുവടിക്കു നമസ്കാരം; കമലമാല കഴുത്തിൽ കിടക്കുന്ന നിന്തിരുവടിക്കു നമസ്കാരം; കമലം തോൽക്കുന്ന പാദങ്ങളുള്ള നിന്തിരുവടിക്കു നമസ്കാരം: കമലത്തെ ജയിച്ചകണ്ണുകളുള്ള നിന്തിരുവടിക്കു നമസ്കാരം. താമരയുടെ കേസരംപോലെ മിനുത്ത മഞ്ഞപ്പട്ടുടുത്ത നിന്തിരുവടിക്കു നമസ്കാരം; സർവ്വ ഭൂതങ്ങളുടെയും നിവാസസ്ഥാനവും സർവ്വസാക്ഷിയും ആയ നിന്തിരുവടിക്കു നമസ്കാരം; നിന്തിരുവടി വരം വരിക്കുവാൻ അനുഗ്രഹിച്ച അടിയങ്ങൾ അനുഗൃഹീതന്മാരായി. അടിയങ്ങൾക്കു ഭഗവദ്ദർശനം ലഭിച്ചു. അടിയങ്ങളുടെ സകല ക്ലേശങ്ങളും നശിച്ചു; ഇതിലധികമായ എന്തു വരമാണ് അടിയങ്ങൾക്കു ലഭിക്കുവാനുള്ളത്. നിന്തിരുവടി അടിയങ്ങളെ സ്മരിക്കുന്നതിൽ കവിഞ്ഞ ഒരനുഗ്രഹവും അടിയങ്ങൾക്കു ലഭിക്കേണ്ടതില്ല. പാരിജാതപുഷ്പത്തിൽ മധുപാനംചെയ്യുന്ന വണ്ട്—വേറെ ഏതു മരത്തെ ആശ്രയിക്കും? നിന്തിരുവടിയുടെ പാദാരാധനംചെയ്യാൻ അനുഗൃഹീതന്മാരായ അടിയങ്ങൾ എന്തു വരത്തെയാണ് അപേക്ഷിക്കേണ്ടത്? മഹാപ്രഭോ! നിന്തിരുവടിയുടെ മായയിൽ കുടുങ്ങി അടിയങ്ങൾ എത്രകാലം ഭ്രമിക്കുമോ, അത്രകാലവും ഭഗവൽഭക്തന്മാരുടെ സംസർഗ്ഗം അടിയങ്ങൾക്കു ലഭിക്കട്ടെ. മഹാപ്രഭോ! അടിയങ്ങൾ വേദങ്ങളെ പഠിച്ചു; ഗുരുക്കളെ പ്രസാദിപ്പിച്ചു; ബ്രാഹ്മണരേയും വൃദ്ധന്മാരേയും സേവിച്ചു; ആര്യന്മാരെ നമസ്കരിച്ചു. സുഹൃത്തുക്കളെ, ഭ്രാതാക്കളെ, സർവ്വഭൂതങ്ങളെ, ആരാധിച്ചു; ഭക്ഷണംവെടിഞ്ഞു സമുദ്രഗർഭത്തിൽ തപസ്സ് അനുഷ്ഠി

---

ഗൃഹേഷ്വാവിശതാം ചാപി പുംസാം കുശലകർമ്മണാം
മദ്വാർത്താ യാതയാമാനാം ന ബന്ധായ ഗൃഹാ മതാഃ

ച്ചു:—ഇവയൊക്കെയും നിന്തിരുവടിയുടെ പരിതോഷണത്തിനായി ഭവിക്കട്ടെ. തപസ്സ് ജ്ഞാനം എന്നിവനിമിത്തം പരിശുദ്ധന്മാരായ ബ്രഹ്മാവ്, ശിവൻ, മനു എന്നവരും അപരന്മാരും, നിന്തിരുവടിയുടെ മഹിമയെ മുഴുവനായി അറിയാതെതന്നെ നിന്തിരുവടിയെ സ്തുതിക്കുന്നു. അടിയങ്ങൾക്കു ലഭിച്ചിരിക്കുന്ന പ്രകാശമനുസരിച്ച്, അടിയങ്ങൾ നിന്തിരുവടിയെ സ്തുതിക്കുന്നു.

നമഃ സമായ ശുദ്ധായ പുരുഷായ പരായ ച
വാസുദേവായ സത്വായ തുഭ്യം ഭഗവതേ നമഃ

സർവ്വത്തിലും സമനും, സർവ്വ ഭാഗങ്ങളിൽ പരിശുദ്ധനും, സത്വം തന്നെ മൂർത്തിയായവനും, വാസുദേവനും, പരമ പുരുഷനും ആയ നിന്തിരുവടിക്കു നമസ്കാരം.” ഭഗവാൻ അനുഗ്രഹിച്ചു; അന്തർദ്ധാനം ചെയ്തു.

പ്രചേതസ്സുകൾ സമുദ്രജലങ്ങളിൽ നിന്ന് പൊങ്ങി കരയ്ക്കു കയറി. അവർ നോക്കി; രാജ്യം കാടായി കിടക്കുന്നു: വൃക്ഷങ്ങൾ മേഘങ്ങളെ രോധിച്ചു വളർന്നിരിക്കുന്നതു കണ്ടു് അവർ കോപിഷ്ഠന്മാരായി. അവരുടെ മൂക്കിൽ നിന്ന് കാലവാതം പുറപ്പെട്ടു; കണ്ണുകളിൽനിന്ന് ഇറങ്ങിയ സംവർത്തനാഗ്നി കാടുകളിൽ കത്തി. ഭൂമിയിൽ വനങ്ങൾ ശേഷിക്കുകയില്ല എന്ന ഭയം ദേവലോകത്തു കടന്നു.

സോമൻ അവിടെ അവതരിച്ചു, പറഞ്ഞു:—“അല്ലയോ മഹാഭാഗന്മാരെ! നിങ്ങൾ ദ്രുമങ്ങളെ ഇങ്ങനെ ദ്രോഹിക്കരുത്; നിങ്ങൾ നിങ്ങളുടെ പ്രജകളുടെ അഭിവൃദ്ധിയെ കാംക്ഷിക്കേണ്ടവരല്ലയോ? അവ്യയനായ ഹരി വനസ്പതികളേയും ഓഷധികളേയും സൃഷ്ടിച്ചതു നിരർത്ഥകമായല്ല. അചരങ്ങൾ ചരങ്ങൾക്കു ഭക്ഷണമാകണം; നാലുകാലുള്ളവ രണ്ടുകാലുള്ളവയ്ക്കു ഭക്ഷണമാകണം; എന്നിങ്ങനെ വിധിപൂർവ്വം സൃഷ്ടിക്കപ്പെട്ട സർവ്വ ഭൂതങ്ങളേയും, നിങ്ങൾ ഒരുമിച്ച് ഉണ്ടു ദഹിപ്പിക്കുന്നുവോ? നിങ്ങളുടെ പിതാവും പരമേശ്വരനും, നിങ്ങളെ പ്രജാസർഗ്ഗത്തിനാണ് നിയോഗിച്ചിരിക്കുന്നതു്. നിങ്ങൾ വൃക്ഷങ്ങളെ ഇങ്ങനെ ദഹിപ്പിക്കുന്നതു എന്തുകൊണ്ടു്? നിങ്ങൾ സജ്ജനമാർഗ്ഗത്തെ സ്വീകരിക്കുക; വളർന്ന കോപത്തെ തളർത്തുക. നിങ്ങളുടെ പിതാവ്, പിതാമഹൻ, പ്രപിതാ ദക്ഷൻ മഹന്മാർ, എന്നവരൊക്കെയും നടന്ന വഴിയെ നിങ്ങൾ നടക്കകയില്ലയോ? അച്ഛൻ മകനു ബന്ധുവായി വർത്തിക്കണം; പോള കണ്ണിനു, പുരുഷൻ സ്ത്രീക്ക്, രാജാവ് പ്രജയ്ക്കു, ഗൃഹസ്ഥൻ ഭിക്ഷുവിനു, വിദ്വാൻ അവിദ്വാനു, ബന്ധുവായിരിക്കണം. സകല ദേഹികളുടെയും ഉള്ളിൽ വാഴുന്നതു ഈശ്വരനായ ഹരിയാണ്. സർവ്വ സത്വങ്ങളും ഈശ്വരന്റെ ശരീരമാണ്. നിങ്ങൾ ഈ സത്യത്തെ അറിഞ്ഞു, ഹരിയെ പ്രസാദിപ്പിക്കണം. ശരീരത്തിൽ കടുത്തു കയറുന്ന കോപത്തെ ആത്മജിജ്ഞാസയെക്കൊണ്ട് അമർത്തുന്നവൻ, സത്വ രജ സ്തമസ്സുകളെ ജയിക്കും. സകല മരങ്ങളും മരിക്കാറായി: അനേകം മരങ്ങൾ കരിഞ്ഞു; ശേഷിച്ചവയെ നിങ്ങൾ രക്ഷിക്കണം. ഇതാ മരങ്ങളുടെ മകളായ വാർക്ഷി—ലളിത കളേബര!—നിങ്ങൾ ഈ സുന്ദരകന്യകയെ ഭാര്യയായി സ്വീകരിക്കണം.” പ്രചേതസ്സുകൾ പ്രസാദിച്ചു. പ്രമ്ലോചയുടെയും മരങ്ങളുടെയും മകളായ വാർക്ഷിയെ ഭാര്യാത്വേന സ്വീകരിച്ചു. പ്രചേതസ്സുകളുടെ പുത്രനായി ദക്ഷൻ ജനിച്ചു. അപ്പോൾ ചാക്ഷുഷമന്വന്തരമാണ്. വാർക്ഷിയുടെയും ദക്ഷന്റെയും പരമ്പരകളെക്കൊണ്ടു് മൂന്നു ലോകങ്ങൾ വർദ്ധിച്ചു.

ദക്ഷൻ മനസ്സുകൊണ്ടും മൈഥുനംകൊണ്ടും രണ്ടു പ്രകാരങ്ങളിൽ പ്രജകളെ പ്രഭവിപ്പിച്ചു. ദക്ഷൻ ഒന്നാമതായി സുരാസുര മനുഷ്യന്മാരെ, നഭസ്സ്, സ്ഥലം, ജലം എന്നിവയിൽ പാർപ്പുകാരായി സൃഷ്ടിച്ചതു് മനസ്സുകൊണ്ടു മാത്രമാണ്. എന്നാൽ ആ രീതി അപര്യാപ്തമാണ് എന്നു കണ്ടു്—ദക്ഷൻ വിന്ധ്യമൂലത്തിൽ ചെന്നു ദുഷ്കരമായ തപസ്സിനെ ആചരിച്ചു. അവിടെ അഘമർഷണം എന്നുപേരായ പാപഹരമായ പരമതീർത്ഥത്തിൽ ദിവസം പ്രതി മൂന്നു പ്രാവശ്യം സ്നാനംചെയ്ത് ഹരിയെ തപസ്സുകൊണ്ടു പ്രസാദിപ്പിച്ചു. ദക്ഷൻ അവിടെ ഹംസഗുഹ്യം എന്ന ഗാനം കൊണ്ടു് ഹരിസംകീർത്തനംചെയ്തു; “പരനായ പുരുഷോത്തമനു നമസ്കാരം! യഥാർത്ഥനായ അനുഭൂതാത്മകന്” നമ

---

ഫ. ബ്രഹ്മപുത്രനായ ദക്ഷപ്രജാപതിയെ ശിവന്റെ പടത്തലവനായ വീരഭദ്രൻ കൊന്നു. ദക്ഷൻ ശിവനെ അപേക്ഷിക്കാതെ യാഗംചെയ്തതുനിമിത്തമാണ്, അങ്ങനെ സംഭവിച്ചതു്. ആ ദക്ഷന്റെ ചരിത്രം ഇതിനു മുൻപു കഴിഞ്ഞു. ആ ദക്ഷന്റെ അവതാരമാണ് ഈ പ്രാചേതസദക്ഷൻ.

വ. യഥാ സസർജ്ജ ഭൂതാനി ദക്ഷോ ദുഹിതൃവത്സലഃ
രേതസാ മനസാ ചൈവ തന്മയാവഹിതഃ ശൃണു.

ഈ ശ്ലോകത്തേയും മറ്റു പ്രമാണങ്ങളേയും ആധാരമാക്കി—പ്രജാസൃഷ്ടിക്കു മൈഥുനകർമ്മത്തെ ഒരു മാർഗ്ഗമാക്കി ഒന്നാമതായി സ്വീകരിച്ചതു് ഈ ദക്ഷനാണ് എന്നു പക്ഷമുണ്ടു്. അതിനുമുമ്പ് ഒരുവൻ സ്വശരീരത്തെ വിഭജിച്ചോ (സ്വായംഭുവനും ശതരൂപയും പിറന്നതുപോലെ) വിയർപ്പിൽനിന്നോ സങ്കല്പത്തിൽനിന്നോ പ്രജാസൃഷ്ടി ചെയ്തു.

സ്കാരം! ഗുണത്രയങ്ങളെ പ്രതിബിംബിപ്പിക്കുന്നവനു നമസ്കാരം: ഗുണത്രയങ്ങളെ യഥാർത്ഥമെന്നു ഭ്രമിക്കുന്നവർ അറിയാത്തവനു, അറിയപ്പെടാത്ത നാമത്തിൽ വസിക്കുന്ന സ്വയംഭൂവിനു, നമസ്കാരം: ദേവദേവ! നിന്തിരുവടി ജീവാത്മാവിനോടു സഖാവായി വർത്തിക്കുന്നു; എന്നാൽ ജീവാത്മാവു് നിന്തിരുവടിയെ അറിയുന്നില്ല. ഇന്ദ്രിയത്തിനു വിഷയമായ പദാർത്ഥം ഇന്ദ്രിയത്തെ എങ്ങനെ അറിയും? ദേഹം, പ്രാണികൾ, ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, എന്നിവ, തന്നെത്തന്നെയോ അന്യത്തിനെയോ അറിയുന്നില്ല; അവ ദേവന്മാർ മുതലായവരെ എങ്ങനെ അറിയും? ജീവാത്മാവു് അവയെ ഒക്കെയും അറിയുന്നു; എന്നാൽ ജീവാത്മാവുതന്നെയും അറിയാത്ത സർവ്വജ്ഞനും അനന്തനും ആയവനെ, ഞാൻ സ്തുതിക്കുന്നു. പേരും, രൂപവും ഉള്ള സകലത്തെയും പിൻതള്ളി, മറന്നു, ഉയർന്ന മനസ്സുള്ള മനുഷ്യർ—ആത്മാരാമർ—മാത്രം കാണുന്ന കേവലസത്തയായ ഹംസനെ, ഞാൻ നമസ്കരിക്കുന്നു. നിന്തിരുവടി ഓരോരുത്തന്റെയും അന്തർഹൃദയത്തിൽ വർത്തിക്കുന്നു. അരണിയിൽ അഗ്നിയെന്നതുപോലെ വർത്തിക്കുന്ന നിന്തിരുവടിയെ പ്രാപിക്കുവാൻ, വിദ്വാന്മാർ വളരെ പരിശ്രമം ചെയ്യുന്നു. മായാനിഷേധസ്വരൂപനായ നിന്തിരുവടി നിർവ്വാണസുഖാനുഭൂതി തന്നെ. സർവ്വനാമാവും വിശ്വരൂപനും ആയ നിന്തിരുവടി, എന്നിൽ പ്രസാദിക്കണമേ!

> യന്നിരുക്തം വചസാ നിരൂപിതം
> ധിയാക്ഷിഭിർ വാ മനസാ വോതയസ്യ
> മാ ഭൂത് സ്വരൂപം ഗുണരൂപം ഹി തത്തത്
> സ വൈ ഗുണാപായ വിസർഗ്ഗ ലക്ഷണഃ

നിർവ്വചിക്കപ്പെട്ടതു യാതൊന്നും നിന്തിരുവടിയല്ല; വാക്കിൽ ഒതുങ്ങിയതു് യാതൊന്നും നിന്തിരുവടിയല്ല; ഇന്ദ്രിയങ്ങളിലും മനസ്സിലും പെട്ടതു യാതൊന്നും നിന്തിരുവടിയല്ല; അവയൊക്കെയും ത്രിഗുണങ്ങളുടെ അവസ്ഥാഭേദങ്ങൾ മാത്രമാണു്. നിന്തിരുവടിയാകട്ടെ ഗുണങ്ങളുടെ സ്രഷ്ടാവും സംഹർത്താവും തന്നെ.

> യസ്മിൻ യതോ യേന ച യസ്യ യസ്മൈ
> യേദ്യോ യഥാ കുരുതേ കാര്യതേ ച
> പരാവരേഷാം പരമം പ്രാക് പ്രസിദ്ധം
> തത് ബ്രഹ്മ തദ് ഹേതുഃ അനന്യദേകം.
> യച്ഛക്തയോ വദതോ വാദിനാം വൈ
> വിവാദ സംവാദ ഭുവോ ഭവന്തി
> കുർവ്വന്തി ചൈഷാം മുഹു രാത്മ മോഹം
> തസ്മൈ നമോഽനന്തഗുണായ ഭൂമ്നേ.

> അസ്തീതി നാസ്തീതി ച വസ്തു നിഷ്ഠയോ
> രേകസ്ഥയോർ ഭിന്ന വിരുദ്ധ ധർമ്മയോഃ
> അപേക്ഷിതം കിഞ്ചന യോഗ സാംഖ്യയോഃ
> സമം പരം ഹ്യനുകൂലം ബൃഹ ത്തത്
> യോഽനുഗ്രഹാർത്ഥം ഭജതാം പാദമൂലം
> അനാമരൂപോ ഭഗവാ നനന്തഃ
> നാമാനി രൂപാണി ച ജന്മ കർമ്മഭിഃ
> ഭേജേ സ മഹ്യം പരമഃ പ്രസീദതു
> യഃ പ്രാകൃതൈഃ ജ്ഞാനപഥൈഃ ജനാനാം
> യഥാശയം ദേഹഗതോ വിഭാതി
> യഥാനിലഃ പാർത്ഥിവ മാശ്രിതോ ഗുണം
> സ ഈശ്വരോ മേ കുരുതാന്മനോരഥം

നിന്തിരുവടി സർവ്വത്തിനും ആധാരം തന്നെ. നിന്തിരുവടിയിൽ നിന്നു സർവ്വവും പ്രഭവിക്കുന്നു. നിന്തിരുവടിയെ ആശ്രയിച്ചു സർവ്വവും നിൽക്കുന്നു. നിന്തിരുവടി സർവ്വത്തിനും ഉദ്ഗമസ്ഥാനമാകുന്നു. നിന്തിരുവടിയെ മുഖമാക്കി സർവ്വവും നീങ്ങുന്നു. നിന്തിരുവടി സർവ്വസ്രഷ്ടാവാകുന്നു. നിന്തിരുവടി സർവ്വമായി പരിണമിക്കുന്നു. നിന്തിരുവടിയിന്മേൽ സർവ്വവും വ്യാപിക്കുന്നു. നിന്തിരുവടി സർവ്വത്തിനും മുമ്പുള്ള പരമപുരുഷനാകുന്നു. നിന്തിരുവടി ബ്രഹ്മവും, ആധാരവും അന്യവും, ഏകവും, ആകുന്നു. നിന്തിരുവടിയുടെ ശക്തികൾ വാദപ്രതിവാദത്തിനു വിഷയമായും അനുകൂല പ്രതികൂല വാദം ചെയ്യുന്ന രണ്ടുഭാഗക്കാരെ മോഹിപ്പിക്കുന്നതായും വർത്തിക്കുന്നു. അനന്തഗുണവാനും പ്രഭുവും ആയ നിന്തിരുവടിക്കു നമസ്കാരം. നിന്തിരുവടി അസ്തിനാസ്തി എന്ന വിരുദ്ധ ധർമ്മങ്ങളുള്ളതായി യോഗത്തിലും സാംഖ്യത്തിലും കാണപ്പെടുന്ന ഏകമായ യാഥാർത്ഥ്യമാകുന്നു. നിന്തിരുവടി സർവ്വപരവും സർവ്വസമവും സർവ്വാനുകൂലവും ആകുന്നു. നിന്തിരുവടിക്കു നാമമില്ല, രൂപമില്ല. എന്നാൽ പാദസേവനം ചെയ്യുന്നവരുടെ അനുഗ്രഹത്തിനായി അനാമരൂപനായ നിന്തിരുവടി ജന്മങ്ങളെ സ്വീകരിക്കുകയും കർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുന്നു. പരമനായ നിന്തിരുവടി എന്നിൽ പ്രസാദിക്കണമേ! കാറ്റു ഏതേതു സ്ഥലങ്ങളിൽ ഊതുന്നുവോ അതതു സ്ഥലങ്ങൾക്കു യോജിച്ച ഗന്ധത്തെ വഹിച്ചു വരുന്നതുപോലെ—ഓരോരുത്തരും പൂർവ്വജന്മങ്ങളിൽ ഓരോ പ്രകാരങ്ങളിൽ ജ്ഞാനത്തെ സമ്പാദിച്ചു വരുന്നു; അങ്ങനെ അവരവർ സമ്പാദിച്ചിരിക്കുന്ന ജ്ഞാനത്തിനനുസരിച്ചു്, അവരവരുടെ ഹൃദയഗുഹകളിൽ വർത്തിക്കുന്ന നിന്തിരുവടി എന്റെ മനോരഥത്തെ സാധിപ്പിക്കണമേ?" ഭക്തൻ ഹംസഗുഹ്യം ഇങ്ങനെ പാടവേ, ഭക്തവത്സലനായ ഭഗവാൻ, അഘമർഷണത്തിൽ അവതരിച്ചു: കനക ഗരുഡന്റെ സ്കന്ധത്തിൽ—ശം

---

പാർത്ഥിവോരൂപതേഭൂമിവികാരേ—എന്നു വിശ്വം.

ഖം, ചക്രം, വാൾ, പരിച, ശരം, വില്ല്, പാശം, ഗ
ദ എന്ന ആയുധങ്ങളെ ബലമുള്ള എട്ടു കൈകളിൽ
വഹിച്ചു—കുണ്ഡലം, മോതിരം, തോൾവള, ചിലമ്പ്,
മാറിൽ കൌസ്തുഭം, അരയിൽ അരഞ്ഞാൺ എന്നിവകൊ
ണ്ടു സർവനിധി നിലയനനായി—മുടിയിൽ മണി
കിരീടം ധരിച്ചു—മഞ്ഞപ്പട്ടുടുത്ത്—ഘന ശ്യാമൻ,
വിടർന്ന കണ്ണുകളെക്കൊണ്ട് നോക്കിക്കൊണ്ട്—മന്ദ
ഹാസ പ്രസന്നനായി—അവതരിച്ചു. ത്രിലോക മനോ
ഹരമായ രൂപത്തെ സ്തുതി ഗീതം ചെയ്തുകൊണ്ട് നാര
ദൻ നന്ദനൻ മുതലായ ഋഷികളും സിദ്ധ ചാരണ ഗ
ന്ധർവന്മാരും ഇരുഭാഗങ്ങളിലും പിന്നിലും നിന്നു. ആ
മഹാശ്ചര്യം കണ്ടു ദക്ഷൻ പരമഭീതനായി; മലം
ചോലകൾ പെരുകി ഇറങ്ങിയ സരസ്സിനെപ്പോലെ തു
ടരെ തള്ളി കയറിയ പ്രമോദ പരമ്പരകളെക്കൊണ്ടു
നിറവായി നിറഞ്ഞ ഹൃദയത്തെ വഹിച്ചു—പ്രഹൃഷ്ടാ
ത്മാവായ ദക്ഷൻ സാഷ്ടാംഗം വീണു ദണ്ഡ നമസ്കാരം
ചെയ്തു. ഭഗവാൻ അരുളിച്ചെയ്തു:—"മഹാഭാഗ! പ്രാ
ചേതസ! ഭഗവാൻ സിദ്ധനായി, എന്നിൽ സർവ
ഭാവങ്ങളെ അർപ്പിച്ച ഭഗവാൻ അനുഗ്രഹീതനായി.
ഭോ പ്രജാനാഥ, ഞാൻ പ്രീതനായിരിക്കുന്നു—പ്രജാ
വർദ്ധനം ചെയ്യുന്നമെന്നുള്ള ഭവാന്റെ തപസ്സിനെ
ഞാൻ അനുമോദിക്കുന്നു. ഭൂതങ്ങൾ വിഭൂതികളെ പ്രാ
പിക്കണമെന്നാണു് എന്റെ ആഗ്രഹം, ബ്രഹ്മാവു്,
ഭവൻ, ഭവാൻ തുടങ്ങിയ പ്രജാപതികൾ, വിബുധ
ന്മാർ എന്നിവരൊക്കെയും ഭൂതങ്ങളുടെ ഭൂതിയെ പുരസ്ക
രിച്ച് ഞാൻ സ്വീകരിച്ചിരിക്കുന്ന വിഭൂതികൾ ആകു
ന്നു. ഭോ ബ്രാഹ്മണ! തപസ്സ് എന്റെ ഹൃദയമാ
കുന്നു; വിദ്യ എന്റെ ശരീരവും, ക്രിയ എന്റെ ആകൃ
തിയും, ആകുന്നു. യാഗങ്ങൾ എന്റെ അംഗങ്ങളും,
ധർമ്മം എന്റെ ആത്മാവും ദേവന്മാർ എന്റെ പ്രാ
ണങ്ങളും ആകുന്നു.

അഹമേവാഽസമേവാഽഗ്രേ നാന്യത് കിഞ്ചാന്തരം ബഹിഃ
സംജ്ഞാനമാത്രമവ്യക്തം പ്രസുപ്തമിവ വിശ്വതഃ
മയ്യനന്തഗുണേഽനന്തേ ഗുണതോ ഗുണവിഗ്രഹഃ
യദാസീത്തത ഏവാദ്യഃ സ്വയംഭൂഃ സമഭൂദജഃ
സ വൈ യദാ മഹാദേവോ മമ വീര്യോപബൃംഹിതഃ
മേനേഽകല്പമിവാത്മാനം ഉദ്യതഃ സർഗ്ഗകർമ്മണി.
അഥ മേഽഭിഹിതോ ദേവ തപോ തപ്യത ദാരുണം
നവ വിശ്വസൃജോ യുഷ്മാൻ യേനാദാവസൃജൻ വിഭുഃ

ഏഷാ പഞ്ചജനസ്യാംഗ ദുഹിതാ വൈ പ്രജാപതേഃ
അസിക്നീ നാമ പത്നീത്വേ പ്രജേശ! പ്രതിഗൃഹ്യതാം
മിഥുന വ്യവായ ധർമ്മസ്ത്വം പ്രജാസർഗ്ഗമിമം പുനഃ
മിഥുന വ്യവായ ധർമ്മിണ്യാം ഭൂരിശോ ഭാവയിഷ്യസി
ത്വത്തോഽധസ്താൽ പ്രജാഃ സർവാ മിഥുനീഭൂയ മായയാ
മദീയയാ ഭവിഷ്യന്തി ഹരിഷ്യന്തി ച മേ ബലിം.

കാലത്തിന്റെ ആദിയിൽ ഞാൻ മാത്രം ഉണ്ടായിരുന്നു.
അകത്താകട്ടെ പുറത്താകട്ടെ വേറെ യാതൊന്നും ഉ
ണ്ടായിരുന്നില്ല. സർവവിശ്വങ്ങളിൽ പ്രസുപ്തൻ എ
ന്നപോലെ ഞാൻ, അവ്യക്തനും സംജ്ഞാനമാത്ര
നും ആയിരുന്നു. അനന്തനായ എന്റെ അനന്തഗുണ
ങ്ങളിൽ പ്രതിഷ്ഠാപിതമായി ഗുണങ്ങളിൽനിന്നു പ്ര
ഭവിച്ച ഗുണവിഗ്രഹമായ ബ്രഹ്മാണ്ഡം ഭവിച്ചു. അ
തിൽ നിന്നു് അജനായ സ്വയംഭൂ ഭവിച്ചു. ആ മഹാ
ദേവൻ എന്റെ വീര്യം കൊണ്ടു വിജൃംഭിച്ചു: എങ്കിലും
സൃഷ്ടിയെ ചെയ്യുവാൻ ശക്തനായില്ല. ബ്രഹ്മാവാക
ട്ടെ, ഞാൻ ഉപദേശിച്ചതനുസരിച്ചു ദാരുണമായ തപ
സ്സ് അനുഷ്ഠിച്ചു; ശക്തിയെ സമ്പാദിച്ചു; പ്രജാപതി
കളായ നിങ്ങൾ ഒമ്പതു പേരെ സൃഷ്ടിച്ചു. ഭോ പ്ര
ജാപതേ! ഈ കന്യക പഞ്ചജനന്റെ പുത്രിയായ അ
സിക്നിയാണ്. ഈ ശുഭയെ ഭവാൻ ഭാര്യയായി സ്വീ
കരിക്കുക. അതു മൈഥുനധർമ്മത്തെ സ്വീകരിക്കേണ്ട
താണ്. ആ ധർമ്മത്തെത്തന്നെ സ്വീകരിച്ചിരിക്കുന്ന ഈ
അസിക്നിയിൽ, അങ്ങു പ്രജകളെ വർദ്ധിപ്പിക്കും. ഇ
തിനുകീഴ്, പ്രജകളൊക്കെയും എന്റെ മായയെ ആശ്ര
യിച്ചു, മൈഥുനധർമ്മത്തെ സ്വീകരിച്ച്, എന്നെ ആരാ
ധിക്കും." അനുഗ്രഹം വർഷിച്ച ഹരി, സ്വപ്നപുരു
ഷൻ എന്നതുവണ്ണം, അന്തർദ്ധാനം ചെയ്തു.

ദക്ഷൻ അസിക്നിയിൽ പതിനായിരം പുത്രന്മാ
രെ ജനിപ്പിച്ചു; അവർക്ക് ഹര്യശ്വന്മാർ എന്നു പേരാ
യി. അവരൊക്കെയും ധർമ്മശീലന്മാരായിരുന്നു. പ്രജ
കളെ സൃഷ്ടിക്കണമെന്ന്, അച്ഛൻ ആജ്ഞാപിച്ചതി

ഹര്യശ്വന്മാർ

നാൽ, അർഹതയെ പ്രാപിക്കുവാനായി അ
വർ തപസ്സിനായി പശ്ചിമദിക്കിനെ പ്രാപി
ച്ചു. സിന്ധുനദി സമുദ്രത്തെ പ്രാപിക്കുന്ന
സ്ഥാനത്തു, മുനിമാർ സിദ്ധന്മാർ മുതലായവർ വളരെ
താമസിച്ചിരുന്ന നാരായണ സരസ്സിനെ അവർ കണ്ടു.
അതിൽ സ്നാനം ചെയ്ത മുഹൂർത്തത്തിൽ അവർ, സർവക

ഫ) സൃഷ്ടിയിൽ ഏർപ്പെടാഞ്ഞ നാരദനെ ഒഴിച്ചാണ് പ്രജാപതികൾ ഒൻപത് എന്നു പറഞ്ഞത്.

വ) ബ്രഹ്മപുത്രനായ ദക്ഷനാണ് സാക്ഷാൽ പ്രജാപതി. ആ പ്രജാപതിയുടെ അവതാരമായ ദക്ഷനെയും പ്രജാപതി എന്നു ചില ഘട്ടങ്ങളിൽ പ്രസ്താവിക്കാറുണ്ട്.

മ) അസിക്നി ഒരു പഞ്ചജനന്റെ പുത്രിയാണ്. പഞ്ചജനനു വീരണൻ എന്നും നാമമുള്ളതിനാൽ, അസിക്നിക്കു വീരണി എന്നും നാമമുണ്ട്.

ല്പഷങ്ങളും നീങ്ങി പരമഹംസ ധർമ്മത്തെ കാംക്ഷിച്ചു. എന്നാൽ അച്ഛന്റെ ആജ്ഞയെ അനുസരിക്കേണ്ടതാകയാൽ—പ്രജാഭിവൃദ്ധിയെ ഉദ്ദേശിച്ചു്, അവർ വീണ്ടും തപസ്സു തുടങ്ങി. നാരദൻ അവിടെ അവതരിച്ചു. നാരദൻ ഹര്യശ്വന്മാരോടു പറഞ്ഞു:—"അല്ലയോ ഹര്യശ്വന്മാരേ; കുട്ടികളേ! നിങ്ങൾ ഭൂവിന്റെ അന്തം കണ്ടവരല്ല; നിങ്ങൾ എങ്ങനെ പ്രജകളെ സൃഷ്ടിക്കും? കേവലം ബാലിശന്മാരായ നിങ്ങൾ പാലകന്മാർ ആകുന്നതു് എങ്ങിനെ! ഒരുവൻ മാത്രം താമസിക്കുന്ന രാജ്യമാകട്ടെ, വിലത്തിന്റെ പ്രവേശദ്വാരത്തെ ആകട്ടെ, നിങ്ങൾ കണ്ടുകഴിഞ്ഞിട്ടില്ല; ബഹുരൂപയായ സ്ത്രീയേ കണ്ടില്ല; വേശ്യാപതിയായ പുരുഷനെ കണ്ടില്ല; രണ്ടു ഭാഗത്തേക്കും ഒഴുകുന്ന നദിയെ കണ്ടില്ല; ഇരുപത്തഞ്ചുകൊണ്ടു നിർമ്മിതമായ അത്ഭുതഗൃഹത്തെ കണ്ടില്ല; ചിത്രകഥനം ചെയ്യുന്ന ഹംസത്തെ കണ്ടില്ല; വജ്രധാരിനവും ഗതിനിരോധം ഭവിക്കാത്തതും ആയ ചക്രത്തെ കണ്ടില്ല. വിദ്വാനായ അച്ഛൻ നൽകിയ ആജ്ഞയുടെ അർത്ഥത്തെ കാണാത്ത അവിദ്വാന്മാരായ നിങ്ങൾ!! അഹോ! നിങ്ങൾ എങ്ങിനെ സൃഷ്ടികർമ്മത്തെ അനുഷ്ഠിക്കും?" നാരദൻ പറഞ്ഞ വാക്കൂട്ടത്തെ കേട്ട്—അതിന്റെ സാരം എന്തായിരിക്കുമെന്നു ഹര്യശ്വന്മാർ ചിന്താപരവശരായി. അവർ ഇങ്ങനെ വ്യാഖ്യാനിച്ചു:—"ഏകൻമാത്രം താമസിക്കുന്നതു് എന്നതു്—ജീവാത്മാവിന്റെ വാസസ്ഥാനമായ ലിംഗശരീരമാണു്. ജീവാത്മാവു് ലിംഗദേഹത്തിൽ ബന്ധിക്കപ്പെട്ടു ക്ലേശിക്കുന്നു. ലിംഗശരീരത്തിന്റെ അന്തം കാണുന്നതുവരെയ്ക്കു ജീവാത്മാവു ബന്ധനത്തിൽ തന്നെ നിൽക്കും. അതിനെ സാധിക്കാത്തവൻ, കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. ഭഗവാനായ തുര്യൻ ഒരുവനാണു്; ആ ഭഗവാനെ കാണാത്ത പുരുഷൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു് നിഷ്ഫലം തന്നെ. ഓരോരുവന്റെയും ഹൃദയബിലത്തിൽ ബ്രഹ്മം അധിവസിക്കുന്നു. അതിനെ കാണാത്തവൻ, പുണ്യകർമ്മങ്ങളെ കൊണ്ടു് സ്വർഗ്ഗാദിലോകങ്ങളെ പ്രാപിച്ചാലും, വീണ്ടും സംസാരത്തിലേക്കു മടങ്ങുന്നതാണു്; അതിനാൽ ഹൃദയബിലത്തിലേക്കു പ്രവേശിക്കുന്ന ദ്വാരത്തെ കാണാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു് നിഷ്ഫലംതന്നെ. മനുഷ്യന്റെ ബുദ്ധി, സത്വരജസ്തമസ്സുകളോടു ചേർന്നു നിൽക്കുക നിമിത്തം, ഓരോ സമയം ഓരോന്നിൽ വേശ്യ എന്നതുപോലെ വിഭ്രമിക്കുന്നു. ബുദ്ധിയെ അമർത്തിനിറുത്തുന്നതിനു കഴിയാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. യഥേച്ഛം സഞ്ചരിക്കുന്ന ഭാര്യയെപ്പോലെ ഐശ്വര്യങ്ങളെ മറന്നു സംസാരത്തിൽ സഞ്ചരിക്കുന്ന ജീവാത്മാവിനെ സാക്ഷാൽക്കരിക്കാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. ഒരുഭാഗത്തു പ്രവേശിപ്പിച്ചും മറുഭാഗത്തു പ്രലയിപ്പിച്ചും കൂലം കുത്തിയൊഴുകുന്നതു് മായയാണു് എന്നറിയാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. ഇരുപത്തഞ്ചു തത്വങ്ങളെ പ്രതിബിംബിച്ചു കാണിക്കുന്ന പുരുഷനെ അറിയാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലം തന്നെ. ബന്ധം, മോക്ഷം എന്നിവയെ വിവരിച്ചു വ്യവഹരിക്കുന്ന ഐശ്വരശാസ്ത്രത്തെ അറിയാത്തവൻ-കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. കാലചക്രം എന്നതു തട്ടത്താൽ തടയാതവണ്ണം വജ്റകഠിനവും ജഗത്തിനെ ജീർണ്ണിപ്പിച്ചു വ്യാപരിക്കുന്നതും ആണെന്നു് അറിയാത്തവൻ—കർമ്മങ്ങളെ അനുഷ്ഠിക്കുന്നതു നിഷ്ഫലംതന്നെ. ലോകവ്യവഹാരങ്ങളിൽ ഭ്രമിക്കുകയും ആത്മദർശനമാകുന്ന ജനനം നൽകുന്ന പിതാവാകുന്ന അധ്യാത്മശാസ്ത്രത്തിന്റെ ആജ്ഞകളെ അറിയാത്തവൻ—പ്രജാസൃഷ്ടിയെ എങ്ങനെ ചെയ്യും?"

ഇപ്രകാരം ബോധംവളർന്ന ഹര്യശ്വന്മാർ നാരദനെ മാനിച്ചു പ്രദക്ഷിണം ചെയ്തശേഷം—നിവൃത്തിമാർഗ്ഗത്തിൽ ശ്രേയഃശ്രേഷ്ഠത്തെ നയിച്ചു. ആ ബ്രഹ്മർഷിയാകട്ടെ പ്രഹൃഷ്ടനായി ഹരിപാദാരവിന്ദങ്ങളാകുന്ന സ്വാബ്രഹ്മത്തിൽ ചിത്തത്തെ അഖണ്ഡമായി പ്രവേശിപ്പിച്ചു, ലോകപര്യടനം തുടങ്ങി.

**ശബലാശ്വന്മാർ.** ശീലശാലികളായ പുത്രന്മാർ ആജ്ഞയെ ധിക്കരിച്ചതായറിഞ്ഞു്, പുത്രസമ്പത്തു സങ്കടകാരണമാണെന്നു അനുതപിച്ചു്, ബ്രഹ്മാവു് ആശ്വസിപ്പിച്ചതിനാൽ ആശ്വാസം കണ്ട ദക്ഷൻ—വീണ്ടും അസിക്നിയിൽ ആയിരം പുത്രന്മാരെ ജനിപ്പിച്ചു: അവരുടെ പേരു ശബലാശ്വന്മാർ എന്നാണു്. പ്രജാ വർദ്ധനം ചെയ്യുവാൻ ആജ്ഞ ലഭിച്ച ശബലാശ്വന്മാർ, ജ്യേഷ്ഠന്മാർ സിദ്ധിയെ പ്രാപിച്ച നാരായണസരസ്സിനെ തന്നെ പ്രാപിച്ചു. അവരും നാരായണസരസ്സിനെ സ്പർശിച്ചു! കല്മഷങ്ങളെ അകന്നു; ബ്രഹ്മത്തെ ജപിച്ചു: മഹത്തപസ്സിനെ തപിച്ചു: അവർ ചില മാസങ്ങളിൽ ജലഭക്ഷകന്മാരായി, വേറെ ചില മാസങ്ങളിൽ വായുഭക്ഷകന്മാരായി: സർവ്വമന്ത്ര സമ്രാട്ടായ വിഷ്ണുവിനെ അവർ എപ്പോഴും ഇങ്ങനെ സ്തുതിച്ചു:—

ഓം നമോ നാരായണായ പുരുഷായ മഹാത്മനേ
വിശുദ്ധ സത്വ ധിഷ്ണ്യായ മഹാ ഹംസായ ധീമഹി

നാരദൻ അവതരിച്ചു: മുമ്പു പറഞ്ഞ വാക്കൂട്ടത്തെ പ്രസ്താവിച്ചു. "ഭ്രാതൃവത്സലന്മാരെ! നിങ്ങൾ ജ്യേഷ്ഠന്മാരെ അനുകരിക്കണമെന്നാണു് ഞാൻ ഉപദേ

ശിക്കുന്നതു്: ധർമ്മത്തെ അറിയുന്നവനും ഭ്രാതാവിനെ മാനിക്കുന്നവനും ആയ മനുഷ്യൻ ഭ്രാതൃസ്നേഹത്തിനു പ്രസിദ്ധി സമ്പാദിച്ച മരുത്തുക്കളോട് ഒരുമിച്ചു പ്രമോദിക്കും." നാരദൻ ഇങ്ങനെ ഉപസംഹരിച്ചു്, മറഞ്ഞു. ശബലാശ്വന്മാർ ഹര്യശ്വന്മാരുടെ ഗതിയെ അന്വേഷിച്ചു. സ്വമനസാ നിവൃത്തി മാർഗ്ഗത്തെ സ്വീകരിച്ച ആ ധന്യന്മാർ, കടന്നുപോയരാത്രി എന്നതുപോലെ, പ്രത്യാഗമന മില്ലാത്തവരായി.

ദക്ഷൻ രാജധാനിയിൽ ദുശ്ശകുനങ്ങളെ വളരെ കണ്ടു; അന്വേഷിച്ചു: നാരായണസരസ്സിൽ നടന്ന സംഭവം അറിഞ്ഞു. ദക്ഷൻ ക്രുദ്ധനായി പുത്രശോക വിമൂർച്ഛിതനായി; യദൃച്ഛയാ നാരദനെ കണ്ടുമുട്ടി; അടങ്ങാത്ത കോപം പിടഞ്ഞെഴുന്നേററതിനാൽ ചുണ്ടുകൾ വിറയ്ക്കവേ—ദക്ഷൻ പറഞ്ഞു:—"എടാ! സാധുവിൻെറ വേഷം ചമഞ്ഞു നടക്കുന്ന അസാധോ? എൻെറ കുട്ടികൾക്കു നീ ഭിക്ഷുമാർഗ്ഗം ഉപദേശിച്ചു്, അവരെ കാടുകയററി. അഹോ! നിൻെറ വാക്കുകേട്ടു് അവരൊക്കെയും വഴിതെററി, കുട്ടികൾ, ഋഷികളോടും ദേവകളോടും പിതൃക്കളോടും ഉള്ള ഋണങ്ങൾക്കു പരിഹാരം സമ്പാദിച്ചില്ല. എടാ! പാപ! എൻെറ കുട്ടികൾ രണ്ടു ലോകത്തിലും ഗതിയില്ലാത്തവരായി: കുട്ടികളുടെ ആയുസ്സിനെ നീ നഷ്ടമാക്കി: നാരായണൻെറ കീർത്തിക്കു കരിതേക്കുന്ന നിനക്കു്, നാരായണ പാർഷദന്മാരുടെ ഇടയിൽ നടക്കുവാൻ നാണമില്ലയോ? ഭഗവാൻ ഭൃതാനുഗ്രഹാത്മാവാണു്. എങ്കിലും മിത്രദ്രോഹം ചെയ്യുന്നതിനെ, തമ്മിൽ തല്ലിക്കുന്നതിനെ, അനുഗ്രഹിക്കുകയില്ല. അവധൂതനാണെന്നു പറഞ്ഞു നടക്കുന്ന നീ—ആത്മദർശന ജ്ഞാനം സമ്പാദിച്ചിട്ടില്ലാത്ത നീ—അന്യന്മാർക്കു് വൈരാഗ്യം ഉപദേശിക്കുവാൻ എങ്ങനെ അർഹനാകും?

> നാനുഭൂയ ന ജാനാതി പുമാൻ വിഷയതീക്ഷ്ണതാം
> നിർവിദ്യേത സ്വയം തസ്മാത് ന തഥാ ഭിന്നധീഃ പരൈഃ

വിഷയതീക്ഷ്ണത എത്ര കടുത്തതാണെന്നു അനുഭവിച്ചല്ലാതെ അറികയില്ല. അനുഭവിച്ചറിഞ്ഞശേഷം ആളുകൾ നിവൃത്തി മാർഗ്ഗത്തെ പ്രാപിക്കേണ്ടതാണു്. പറഞ്ഞു മറിച്ചാൽ മനസ്സു മറിയുകയില്ല. ഞങ്ങൾ ഗൃഹസ്ഥന്മാരാണു്: ഞങ്ങൾ അനുവർത്തിക്കേണ്ട ചില മുറകൾ ഉണ്ടു്: എന്നാൽ ഗൃഹസ്ഥധർമ്മത്തിനു വിഘാതം വരുത്തിയ നീ! എടാ! വംശം മുടിച്ചവനെ! നീ ചെയ്ത അപകാരം വലിയതു്: എടാ! മൂഢ! നിനക്കു ഗൃഹം ഉണ്ടാകയില്ല: നീ ലോകത്തിലൊക്കെയും തെണ്ടിനടക്കും." നാരദൻ ആ ശാപത്തെ സ്വീകരിച്ചു. ശക്തിയുള്ളവൻ ക്ഷമിക്കുന്നതാണു ക്ഷമ: അങ്ങനെ ചെയ്യുന്നവനാണു് സാധു.

പ്രചേതസ്സുകളുടെയും മാരിഷയുടെയും പുത്രനായ ദക്ഷൻ അസിക്നിയിൽ അറുപതു പുത്രിമാരെ ജനിപ്പിച്ചു്, അനേകം വംശങ്ങളുടെ പിതാവായി. ദക്ഷൻെറ പത്തു പുത്രിമാരെ ബ്രഹ്മാവിൻെറ വലത്തു മുലയിൽനിന്നു പിറന്ന ധർമ്മൻ വിവാഹം ചെയ്തു. ധർമ്മൻെറ വംശപ്പട്ടിക നോക്കുക. പത്തു ഭാര്യമാരിൽ ഏഴാമത്തവളായ മരുത്വതിക്കു മരുത്വാൻ, ജയന്തൻ, എന്നു രണ്ടു പുത്രന്മാരുണ്ടായി, ഈ ജയന്തനാണു്, ഉപേന്ദ്രൻ എന്നു പ്രസിദ്ധനായതു്, എന്നു പക്ഷമുള്ളവർ ഉണ്ടു്. എട്ടാമത്തവളായ വസു, വസുക്കൾ എന്ന പ്രസിദ്ധന്മാരുടെ മാതാവായി. അഷ്ടവസുക്കളിൽ ഏഴാമത്തെ ആളും വസു എന്നുതന്നെ നാമമുള്ളവനും ആയ വസു, ബ്രഹ്മവാദിനിയായ അംഗിരസിയെ വിവാഹം ചെയ്തു്, വിശ്വകർമ്മാവിൻെറ പിതാവായി. വിശ്വകർമ്മാവു് ദേവന്മാരുടെ ശില്പസർവ്വാചാര്യനാത്രെ. വിശ്വകർമ്മാവു്, കൃതിയെ വിവാഹം ചെയ്തു. കൃതിയിൽ ജനിച്ച ചാക്ഷുഷൻ ആറാമത്തെ മനുവാണു്. വിശ്വകർമ്മാവിൻെറ രണ്ടു പുത്രികളായ സംജ്ഞ, ഛായ എന്നവരെ വിവസ്വാൻ വിവാഹം ചെയ്തു. വിവസ്വാൻെറ വംശപ്പട്ടിക നോക്കുക. ധർമ്മൻെറ പത്താമത്തെ ഭാര്യയായ സങ്കല്പയുടെ പുത്രൻ, മന്മഥൻ ആണു്. ഈ മന്മഥൻ ശിവൻെറ നേത്രാഗ്നിമൂലം ശരീരം നശിച്ച കാമൻെറ അവതാരമത്രെ. ദക്ഷൻെറ പുത്രിമാരായ ഭൃത, സ്വരൂപ എന്നവരെ ബ്രഹ്മപുത്രനായ ഭൃഗുവിൻെറ പുത്രനായ ഭൃതൻ വിവാഹം ചെയ്തു, വംശം വർദ്ധിപ്പിച്ചു. ഭൃഗുവിൻെറ വംശപ്പട്ടിക നോക്കുക. ദക്ഷ പുത്രിമാരിൽ സ്വധ, സതി, എന്നവരെ ബ്രഹ്മ പുത്രനായ അംഗിരസ്സ് വിവാഹം ചെയ്തു വംശവർദ്ധനം ചെയ്തു. അംഗിരസ്സിൻെറ വംശപ്പട്ടിക നോക്കുക. ദക്ഷൻെറ പുത്രിമാരായ വിനത, കദ്രു, പതംഗി, യമനി, എന്നവരെയും, ബ്രഹ്മപുത്രനായ മരീചിയുടെ പുത്രനായ കശ്യപൻ തന്നെ താർക്ഷ്യൻ എന്ന നാമത്തിൽ വിവാഹംചെയ്തു: മരീചിയുടെ വംശപ്പട്ടിക നോക്കുക. ദക്ഷൻെറ പുത്രിമാരായ കൃത്തിക മുതലായ ഇരുപത്തി ഏഴു കന്യകകളെ ബ്രഹ്മപുത്രനായ അത്രിയുടെ പുത്രനായ സോമൻ വിവാഹം ചെയ്തു. അത്രിയുടെ വംശപ്പട്ടിക നോക്കുക *

---

ദക്ഷൻെറ കാലമായപ്പോഴേക്കു ചാക്ഷുഷ മന്വന്തരം അവസാനിക്കുകയും വൈവസ്വത മന്വന്തരം ആരംഭിക്കുകയും ചെയ്തു. ദക്ഷൻെറ അറുപതു പുത്രിമാരിൽ മിക്കവരുടെയും പുത്രന്മാരെ കുറിച്ചു വിവരണം ആ സ്ത്രീകളെ വിവാഹം കഴിച്ചവരുടെ ചരിത്രത്തിൽ ഇതിനു കീഴ് വൈവസ്വത മന്വന്തര ചരിത്രത്തിൽ കാണും.

ബ്രഹ്മപുത്രനായ ദക്ഷനെയും പ്രചേതസ്സുകളുടെ പുത്രനായ ദക്ഷനെയും സംബന്ധിച്ചു പ്രമാണ ഗ്രന്ഥങ്ങളിൽ പിശകു പററിയിട്ടുണ്ടു് എന്നതിനു സംശയമില്ല. നാമസാമ്യം നിമിത്തം ബ്രഹ്മ പുത്രനായ ദക്ഷൻെറ പുത്രികളെ പ്രാചേതസ ദക്ഷൻെറ പുത്രികളായി പറഞ്ഞതുകൊണ്ടാണു് ഈ പിശകു പററിയതു്. മുകളിൽ കാണുന്ന അറുപതു പുത്രിമാർ ബ്രഹ്മ പുത്രനായ ദക്ഷൻെറ പുത്രിമാരായി, ബ്രഹ്മപുത്രനായ ദക്ഷൻെറ ചരിത്രത്തിൽ കാണിച്ചിരിക്കുന്നു.

# ബ്രഹ്മാവിന്റെ പുത്രനായ സ്വായംഭുവന്റെ വംശം.

## 2. പ്രിയവ്രതന്റെ വംശം.

സ്വായംഭുവന്റെ പ്രഥമ പുത്രനായ പ്രിയവ്രതൻ ചെറുപ്പം മുതല്ക്കുതന്നെ ആത്മാരാമനായി; ഭാഗവതനായി. കേവലം മുക്തസംഗനായ ആ കുമാരൻ രാജ്യത്തെ ഇച്ഛിക്കാതെയും വിവാഹം ചെയ്യാതെയും ദീർഘകാലം കഴിച്ചു. അതുകൊണ്ട് ഇളയ കുമാരനായ ഉത്താനപാദൻ ആദ്യം രാജാവായി. ആ വംശത്തെക്കുറിച്ച് ഒന്നാമതായി പ്രസ്താവിച്ചു. ഭഗവച്ചരണാരവിന്ദ മകരന്ദരസത്തിന്റെ രുചി അറിഞ്ഞവർ ലോകവ്യവഹാരങ്ങളിൽ മനസ്സു വെക്കുക സാധാരണമല്ല. രാജ്യഭാരം സ്വീകരിക്കണമെന്നു സ്വായംഭുവൻ നിർബ്ബന്ധിച്ചതിനാൽ അങ്ങിനെ ചെയ്യാമെന്നു

പ്രിയവ്രതൻ.

പ്രിയവ്രതൻ അനുസരിച്ചു; എങ്കിലും വിമനസ്കനായി നിന്നു. ആ ഭഗവൽപരായണൻ, നാരദന്റെ സന്നിധിയിൽ നിന്ന് പരമാർത്ഥജ്ഞാനം സമ്പാദിച്ച്, ഭാഗവത ജീവിതത്തെ മാത്രമാണ് കാര്യമായിക്കണ്ടത്. സർവ്വ ഇന്ദ്രിയങ്ങളെയും ഭഗവാനിൽ സമർപ്പിച്ച പ്രിയവ്രതൻ, രാജജീവിതത്തെക്കുറിച്ചു തുഷ്ടനായില്ല. ലോകത്തു നടക്കുന്ന അവസ്ഥകളെ ബ്രഹ്മാവു ഗ്രഹിച്ചു. സത്വരജസ്തമസ്സുകളുടെ വ്യാപാരം പൂർണ്ണമാകേണ്ടതാണെന്നു നിശ്ചയിച്ച ബ്രഹ്മാവ്, സകല വേദങ്ങളാലും ദേവസംഘങ്ങളാലും പരിവേഷ്ടിതനായി, സത്യലോകത്തുനിന്നു ഭൂലോകത്തേക്ക് പുറപ്പെട്ടു. കീഴ്പ്പോട്ടിറങ്ങിയ ചന്ദ്രനെപ്പോലെ അവതരിച്ച ബ്രഹ്മാവിനെ ഗഗനപഥത്തിൽ അവിടവിടെ അമരപരിവൃഢന്മാർ പൂജിച്ചു; സിദ്ധ ഗന്ധർവ്വ സാദ്ധ്യ ചാരണ മുനി പുംഗവന്മാർ സ്തുതിച്ചു. ബ്രഹ്മാവു ഗന്ധമാദനത്തിന്റെ തടത്തെ പ്രാപിച്ചു. ഹംസവാഹനം അവതരിക്കുന്നതുകണ്ട് അച്ഛന്റെ എഴുന്നള്ളത്താണെന്നു ഗ്രഹിച്ച നാരദൻ, ഉചിതങ്ങളായ പൂജാദ്രവ്യങ്ങളോടുകൂടെ അടുത്തുചെന്നു. സ്വായംഭുവനും പ്രിയവ്രതനും നാരദനെ അനുഗമിച്ചു; ബ്രഹ്മാവിനെ നമസ്കരിച്ചു നിന്നു. ബ്രഹ്മാവു പ്രസന്നനായി; ദയാപൂർവ്വം ഹാസപൂർവ്വം, പ്രിയവ്രതനെ നോക്കി ഇങ്ങനെ പറഞ്ഞു:—"കുഞ്ഞേ! പ്രിയവ്രത! ഞാൻ സത്യം പറയുന്നു. അപ്രമേയനായ നാരായണനോട് അസൂയപ്പെടുവാൻ ആർക്കും അവകാശമില്ല; ഞാനും, പരമശിവനും, അങ്ങയുടെ അച്ഛനും, ഈ ബ്രഹ്മർഷിയും—സകലരും, ഭഗവദാജ്ഞകളെ നിർവ്വഹിക്കുക മാത്രമാണ് ചെയ്യുന്നത്. പ്രാണികളിൽ ആരെങ്കിലും ഭഗവദാജ്ഞയെ അന്യഥാകരിക്കുവാൻ ശക്തനാകുമോ? തപസ്സുകൊണ്ടാകട്ടെ, വിദ്യകൊണ്ടാകട്ടെ, യോഗവീര്യം, മനീഷ, അർത്ഥം, ധർമ്മം എന്ന യാതൊന്നുകൊണ്ടാകട്ടെ, ഭഗവദാജ്ഞയെ നീക്കിനിറുത്താവുന്നതല്ല. യാതൊരുവന്റെ സാഹായ്യം കൊണ്ടും, ഭഗവദാജ്ഞാനിരോധനം സാധിക്കാവുന്നതല്ല. ഭഗവാൻ ദേഹയോഗത്തെ പ്രതിഷ്ഠാപനം ചെയ്തിരിക്കുന്നത്, ജനനം, മരണം, കർമ്മം, ശോകം, മോഹം, ഭയം, സുഖം, ദുഃഖം എന്നിതുകളെ ദേഹി അനുഭവിക്കുവാനാണ്. മൂക്കിൽ കൊരുത്ത കയറിൽ നില്ക്കുന്ന നാല്ക്കാലികൾ, ഇരുകാലിയായ മനുഷ്യനെ അനുസരിക്കുന്നു; അതുപോലെ ഗുണങ്ങളെക്കൊണ്ടും, കർമ്മങ്ങളെക്കൊണ്ടും, ഭഗവദിച്ഛയാകുന്ന കമ്പിയിൽ കൊരുക്കപ്പെട്ട മനുഷ്യന്, ഭഗവദിച്ഛയെ അനുസരിക്കുക മാത്രമാണ്, ചെയ്യാവുന്നത്. അന്ധനാകട്ടെ, കണ്ണുള്ളവൻ നടത്തുന്ന വഴിയെ നടക്കുന്നു; അതുപോലെ സുഖമാകട്ടെ, ദുഃഖമാകട്ടെ, ഈശ്വരൻ അനുവദിച്ചതല്ലാതെ, നമുക്കു യാതൊന്നുമില്ല. ഗുണങ്ങളോടും, കർമ്മങ്ങളോടും, നമുക്കുള്ള സംഗം അനുസരിച്ച്, നമുക്കു യോജിക്കുന്ന ശരീരങ്ങളിൽ, ഈശ്വരൻ നമ്മെ യോജിപ്പിക്കുന്നു; ഈശ്വരൻ അനുവദിക്കുന്ന ഭോഗങ്ങളെ ഈ ശരീരത്തിലിരുന്ന്, നാം അനുഭവിക്കുന്നു. ഈശ്വരസാക്ഷാല്ക്കാരം സിദ്ധിച്ച മുക്തൻ തന്നെയും, പ്രാരബ്ധകർമ്മങ്ങളെ അനുഭവിച്ചുകൊണ്ട് സ്വദേഹത്തിൽ വസിക്കണം; എന്നാൽ മുക്തൻ ശരീരത്തെക്കുറിച്ച് അഭിമാനം കൂടാതെ വർത്തിക്കണം; ഉറക്കത്തിൽ നിന്നു എഴീറ്റവൻ സ്വപ്നഭോഗങ്ങളോടു സംഗമില്ലാതെ വർത്തിക്കുന്നതുപോലെ, മുക്തൻ ജീവിതഭോഗങ്ങളോടു സംഗമില്ലാതെ വർത്തിക്കണം. എന്നാൽ ദേഹത്തിൽ തന്നെ വസിക്കുന്നു എന്നതിനാൽ, മുക്തൻ, വേറൊരു ജന്മം അവശ്യമാകുമാറു, വാസനകളെ സമ്പാദിക്കുന്നില്ല; മകനെ! കാട്ടിൽ താമസിക്കുന്നതുകൊണ്ട് വിജയം സിദ്ധിക്കുമെന്നോ, വീട്ടിൽ താമസിക്കുന്നതുകൊണ്ട് അപജയം സിദ്ധിക്കുമെന്നോ നിശ്ചയം ചെയ്തുകൂടാ. ഇന്ദ്രിയവിജയം സാധിക്കാത്തവൻ വനങ്ങളിൽ താമസിച്ചും, പുനർജ്ജന്മത്തിനു കരുക്കളെ സമ്പാദിക്കുന്നു; എന്നാൽ

ജിതേന്ദ്രിയനും, ആത്മാരാമനും, ആയവൻ, ഗൃഹത്തിൽ താമസിച്ചാൽ എന്തു ദോഷം? ദുർഗ്ഗത്തിൽ നിന്നുകൊണ്ട് പ്രബലശത്രുക്കളെ നേരിടുന്നവനെപ്പോലെ, ഗൃഹത്തിൽ വസിച്ചുകൊണ്ടുതന്നെയും ഇന്ദ്രിയങ്ങൾക്കെതിരായി സമരം ചെയ്യുന്ന യതി, വിജയത്തെ പ്രാപിക്കും. ഇന്ദ്രിയങ്ങൾ ക്ഷീണിച്ച ശേഷം, വിജിഗീഷു പുരോഗമനം ചെയ്യും. പ്രിയവ്രത! അങ്ങാകട്ടെ, പത്മനാഭപാദങ്ങളായ സരോജ കോശ ദുർഗ്ഗങ്ങളെ ശരണം പ്രാപിക്കുന്നു; സകല ശത്രുക്കളെയും ജയിച്ചിരിക്കുന്നു; പരമപുരുഷൻ അനുവദിക്കുന്ന ഭോഗങ്ങളെ ഭുജിക്കുക; അവയിൽ അസംഗനായി വർത്തിച്ച്, പരമ പ്രകൃതിയെ, പ്രാപിച്ചുകൊള്ളുക;” പ്രിയവ്രതൻ ത്രിലോക ഗുരുവിൻെറ അനുശാസനത്തെ കേട്ടു; സ്വലഘുതയെ സ്മരിച്ച്, തല കുനിച്ച്, നിന്ന്, “ഞാൻ അനുസരിക്കുന്നു” എന്നു നിവേദനം ചെയ്തു. സ്വായംഭുവൻ ഉപചരിച്ചു; പ്രിയവ്രതനും നാരദനും കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടുനിന്നു; ബ്രഹ്മാവു വാങ് മനോ ഗോചരമല്ലാത്ത സ്വധാമത്തിലേക്കു നീങ്ങി. ബ്രഹ്മാവിൻെറ നിർദ്ദേശം അനുസരിച്ചും, നാരദൻെറ സമ്മതത്തോടുകൂടിയും, പ്രിയവ്രതനെ ചക്രവർത്തിയായി അഭിഷേകം ചെയ്ത്, സ്വായംഭുവൻ ഗൃഹസ്ഥ ധർമ്മത്തിൽ നിന്ന്, നിവർത്തിച്ചു. പ്രിയവ്രതൻ കർമ്മാധികാരത്തെ സ്വീകരിച്ചു; പരമപുരുഷ പാദ യുഗങ്ങളിൽ തന്നെ നിവിഷ്ടചിത്തനായി ഭൂമിയെ ശാസിച്ചു.

പ്രിയവ്രതൻ പ്രജാപതിയായ വിശ്വകർമ്മാവിൻെറ പുത്രിയായ ബർഹിഷ്മതിയെ വിവാഹം ചെയ്തു; ബർഹിഷ്മതിയാകട്ടെ ശീലം, ഗുണം, കർമ്മം, രൂപം, വീര്യം, ഔദാര്യം എന്നിവ നിമിത്തം പ്രിയവ്രതനു സമന്മാരായ പത്തു പുത്രന്മാരെ പ്രസവിച്ചു; അവസാനമായി ഊർജ്ജസ്വതി എന്ന ഒരു പുത്രിയെയും പ്രസവിച്ചു. പ്രിയവ്രതൻെറ പുത്രന്മാരിൽ കവി, മഹാവീരൻ, സവനൻ എന്നു മൂന്നു പേർ ശൈശവം മുതല്ക്കുതന്നെ പരമ പുരുഷനിൽ ഭക്തന്മാരായി; ബ്രഹ്മവാദികളായി; ആ പരമർഷികൾ, ഭീതന്മാർക്ക് അഭയനായ പരമ പുരുഷൻെറ ചരണാരവിന്ദ ഭജനം നിമിത്തം പരിശുദ്ധന്മാരായി; മുക്തന്മാരായി ശേഷിച്ച പുത്രന്മാർ, ഏഴു പേരും, ആഗ്നീധ്രൻ, അഗ്നിജിഹ്വൻ, യജ്ഞബാഹു, മഹാവീരൻ, ഹിരണ്യരേതസ്സ്, ഘൃതപൃഷ്ഠൻ, എന്നിങ്ങനെ അഗ്നിയുടെ നാമങ്ങളെ നാമമായി സ്വീകരിച്ച്, യഥാകാലം രാജ്യഭാരം കൈയേററു. പ്രിയവ്രതനു വേറൊരു ഭാര്യയിൽ ഉത്തമൻ, താമസൻ, രൈവതൻ എന്നു മൂന്നു പുത്രന്മാർ ഉണ്ടായി; അവർ മൂന്നുപേരും മനുക്കളായി പരിണമിച്ചു. പ്രിയവ്രതൻ സകല ഭോഗങ്ങളെയും ഭുജിച്ചു പതിനൊന്നു അർബ്ബുദം വർഷം ചക്രവർത്തിയായി വാണു. ആ പ്രതാപവാൻ ഞാണൊലി കൊണ്ടു മാത്രം സകല അധർമ്മങ്ങളെയും ധ്വംസിച്ചു. ലജ്ജ, മന്ദഹാസം, ഭയന്ന നോട്ടം, സരസ സല്ലാപം എന്നിങ്ങനെ മഹാരാജ്ഞിയായ ബർഹിഷ്മതി മാറിമാറി പ്രദർശിപ്പിച്ച സ്ത്രീവിലാസങ്ങളിൽ മുങ്ങിയും, തളർന്നും പൊങ്ങിയും, സകല വിഭവങ്ങളെയും മാനവനെപ്പോലെ, പ്രിയവ്രതൻ പരമ ധന്യനായി; മേരുവിൻെറ ചുററിലും കറങ്ങുന്ന സൂര്യൻ, മേരുവിൻെറ മറവു നിമിത്തം, ഭൂമിയുടെ ഒരു അർദ്ധത്തെ പ്രകാശിപ്പിക്കുന്ന സമയം, മറേറ അർദ്ധത്തെ പ്രകാശിപ്പിക്കുവാൻ കഴിയാത്തവനാണ്. അഹോരാത്രങ്ങളെന്ന കാലവിഭാഗം രുചിക്കാതെ പ്രിയവ്രതൻ, പരമ പുരുഷോപാസനം കൊണ്ട് ലഭിച്ച പ്രഭാവത്തോടുകൂടെ, പ്രഭാമയമായ രഥത്തിൽ കയറി, വേറൊരു സൂര്യൻ എന്നതുപോലെ, ഏഴുപ്രാവശ്യം ഭൂസഞ്ചാരം ചെയ്ത്, രാത്രിയെ സ്ഥാനഭ്രംശം ചെയ്തു. പ്രിയവ്രതൻെറ രഥനേമികൾ ഉരുണ്ടു, വിണ്ടുകീറിയ ഭൂപ്രദേശങ്ങൾ ഏഴു കടലുകളായി. ആ ഏഴു കടലുകൾക്കിടയിൽ കിടന്ന കര ഏഴു ദ്വീപങ്ങളുമായി. ആ ദ്വീപങ്ങളെ ജംബു, പ്ലക്ഷ, ശാല്മലി, കുശ, ക്രൗഞ്ച, ശാക, പുഷ്കര ദ്വീപങ്ങളെന്നു പറയുന്നു. ആ കടലുകളെ ലവണോദം, ഇക്ഷുരസോദം, സുരോദം, ക്ഷീരോദം, ദധിമണ്ഡോദം, ശുദ്ധോദം എന്നും പറയുന്നു. പ്രിയവ്രതൻ, ജംബൂദ്വീപം മുതൽ മുറയ്ക്കു ആഗ്നീധ്രൻ മുതലായ ഏഴു കുമാരന്മാരെ രാജാക്കന്മാരായി നിയമിച്ചു. പ്രിയവ്രതൻെറ പുത്രിയായ ഊർജ്ജസ്വതി അസുരാചാര്യനായ ശുക്രൻെറ ഭാര്യയായിത്തീർന്ന് ദേവയാനിയുടെ മാതാവായി. ദേവയാനിയെ യയാതി വിവാഹം ചെയ്തു. യയാതിയുടെ ചരിത്രം ഈ ഗ്രന്ഥപരമ്പരയിൽ സോമവംശം എന്ന പുസ്തകത്തിൽ ഉണ്ട്.

നൈവംവിധഃ പുരുഷകാര ഉരുക്രമസ്യ
പുംസാം ത ദംഘ്രിരജസാ ജിത ഷഡ് ഗുണാനാം
ചിത്രം വിദൂരവിഗതഃ സകൃ ദാദദീത
യ ന്നാമധേയ മധുനാ സ ജഹാതി ബന്ധം.

പരമ പുരുഷ പാദങ്ങളെ സ്പർശിക്കുവാൻ ഭാഗ്യം സിദ്ധിച്ച പൊടിയുടെ വീര്യം കൊണ്ട്, ഷഡ്ഗുണങ്ങളെ ജയിക്കുവാൻ ത്രാണി ലഭിച്ച മനുഷ്യൻ, അത്ഭുതകർമ്മങ്ങളെ സാധിക്കുന്നതിനെ കുറിച്ച്, അത്ഭുതപ്പെടുവാനില്ല. പ്രാണി സോപാനത്തിൻെറ അടിത്തട്ടിൽ നില്ക്കുന്നവൻ തന്നെയും, പരമ പുരുഷ നാമത്തെ ഒരു പ്രാവശ്യം ഉച്ചരിച്ചാൽ, മുക്തിയെ പ്രാപിക്കുന്നുവല്ലോ. പ്രിയവ്രതൻ അപരിമിത ബല പരാക്രമനായി; സർവ്വലോക ചക്രവർത്തിയായി. എന്നാൽ നാരദോപദേശം ഹൃദയത്തിൽ ശേഷിച്ചിരുന്ന ആ താപസൻ ആത്മാ

വിൽ അസംതൃപ്തനായി ഇങ്ങനെ ചിന്തിച്ചു. "അഹോ! അസാധ്വനുഷ്ഠിതം യദഭിനിവേശിതോऽഹം ഇന്ദ്രിയൈഃ അവിദ്യാവിരചിത വിഷമ വിഷയാന്ധകൂപേ തദലമലം അമുഷ്യാ വനിതായാ വിനോദമൃഗം മാം ധിഗ് ധിഗിതി ഗർഹയാം ചകാര." "അഹോ! കഷ്ടം! ഞാൻ അസാധുകൎമ്മങ്ങളിൽ നിരതനായി; അജ്ഞാനം നിൎമ്മിച്ചതായ വിഷമ വിഷയങ്ങളായ നിരാശ്രയക്കുണ്ടിൽ ഇന്ദ്രിയവ്യാമോഹം നിമിത്തം, ഞാൻ ചടഞ്ഞു വീണു; മതി; ഇതിനി വേണ്ട; ഞാൻ പെണ്ണുങ്ങൾക്ക കളിപ്പാട്ടമോ? ഞാൻ സ്ത്രീകൾക്ക ക്രീഡാമൃഗമോ! കഷ്ടം! കഷ്ടം!" ഇങ്ങിനെ സ്വയം നിന്ദിച്ചുകൊണ്ടു്, പ്രിയവ്രതൻ പ്രബുദ്ധനായി; പരദേവതാപ്രസാദം നിമിത്തം ബുദ്ധി തെളിഞ്ഞു്, പ്രിയവ്രതൻ ഭൂമിയെ വിധിപ്രകാരം ഏഴായി വിഭജിച്ചു്, പുത്രന്മാൎക്കായി ദാനം ചെയ്തു. ആ വിരക്തൻ മരിച്ച ശരീരത്തെയെന്നതുപോലെ പ്രിയഭാൎയ്യയെ വൎജ്ജിച്ചു; സകല വിഭൂതികളെയും ഉപേക്ഷിച്ചു; സകല ലോകതൃഷ്ണകളെയും ഒഴിഞ്ഞു നിന്നു്, ഹരിസ്മരണം നിമിത്തം ജനിച്ച നിൎവേദത്തെ പ്രാപിച്ചു്, നാരദൻ ഉപദേശിച്ച പദ്ധതിയെത്തന്നെ വീണ്ടും അനുസരിച്ചു. പ്രിയവ്രതനെ സംബന്ധിച്ചു് ഇങ്ങനെ ഒരു ഗാനം പ്രസിദ്ധമായി.

പ്രിയവ്രത കൃതം കൎമ്മ കോനു കുൎയ്യാ ദ്വിനേശ്വരം
യോ നേമി നിമ്നൈരകരോത് ഛായാം ഘ്നൻ സപ്ത വാരിധീൻ

ഭൂസംസ്ഥാനം കൃതം യേന സരിദ് ഗിരി വനാദിഭിഃ
സീമാ ച ഭൂതനിൎവൃത്യൈ ദ്വീപേ ദ്വീപേ വിഭാഗശഃ

ഭൌമം ദിവ്യം മാനുഷം ച മഹിത്വം കൎമ്മയോഗജം
യശ്ചക്രേ നിരയൌപമ്യം പൌരുഷം തു ജനപ്രിയഃ

"പ്രിയവ്രതൻ അന്ധകാരത്തെ ഹനിച്ചു് സപ്തസമുദ്രങ്ങളെ രഥനേമികളെക്കൊണ്ടു സൃഷ്ടിച്ചു്, ലോകപൎയ്യടനം ചെയ്തു. ഈശ്വരനല്ലാതെ ആര് ഇങ്ങനെ സാധിക്കും? പ്രിയവ്രതൻ ഓരോ ദ്വീപത്തിലും ഭൂതസുഖത്തെ പുരസ്കരിച്ചു്; സരിത് ഗിരി കാനനങ്ങൾ എന്നിവയെക്കൊണ്ടു് അതിരുവച്ചു്, ഭൂസംസ്ഥാനം ചെയ്തു. പരമപുരുഷഭക്തജനങ്ങളുടെ പ്രിയനായ പ്രിയവ്രതൻ, കൎമ്മയോഗവീൎയ്യം നിമിത്തം മൂന്നു ലോകങ്ങളുടെ മഹിമയെ നരകത്തെപ്പോലെ നിന്ദിച്ചുദൂരെ ത്യജിച്ചു."

അഗ്നീധ്രൻ ജംബുദ്വീപത്തിന്റെ അധിപനായി; പ്രജകളെ സ്വപുത്രന്മാരെപ്പോലെ പരിരക്ഷിച്ചു. പിതൃക്കളെ ഉദ്ദേശിച്ചുള്ള ഋണം വീട്ടേണ്ടതു് ആവശ്യമാകയാൽ, അഗ്നീധ്രൻ പുത്രന്മാരെ ലഭിക്കണമെന്നുള്ള പ്രാൎത്ഥനയോടുകൂടെ, സുരവനിതകൾ ക്രീഡിക്കാറുള്ള മന്ദരപൎവ്വതത്തിന്റെ പാൎശ്വത്തിൽ തപസ്സ് അനുഷ്ഠിച്ചു; അഗ്നീധ്രൻ പ്രജാപതികളുടെ പതിയായ ബ്രഹ്മാവിനെ

അഗ്നീധ്രൻ.

പ്രാൎത്ഥിച്ചു. ബ്രഹ്മസഭയിൽ ഒരു ഗായികയായ പൂൎവ്വചിത്തിയെ, ബ്രഹ്മാവു് അഗ്നീധ്രന്റെ സന്നിധിയിൽ അയച്ചു; പൂൎവ്വചിത്തി അഗ്നീധ്രന്റെ ആശ്രമസമീപത്തു്, സരസരമണീയമായ ഉപവനത്തെ പ്രാപിച്ചു. നിബിഡമായി വളൎന്ന മരങ്ങളുടെ കൊമ്പുകളിൽ കെട്ടിക്കിടന്ന കനകലതകളിൽ നൃത്തിക്കളിച്ച തങ്കപ്പറവകൾ, സ്വരമധുരിമ കൊണ്ടു് ഹൃദയം കുളുൎപ്പിച്ച ഉപവനം—നീർകാക്ക, കുളക്കോഴി, കളഹംസം എന്നിവ തമ്മിൽ കൂകിവിളിച്ചു കീ കീ പെരുക്കിയ ഉപവനം—പക്ഷികളുടെ പാട്ടുകളുടെ മാറ്റൊലി തുള്ളി നടന്ന നിൎമ്മല ജലം നിറഞ്ഞ താമരത്തടാകങ്ങൾ കൊണ്ടു് അലംകൃതമായ ഉപവനം സുരവര വനിതാ സഞ്ചാരംകൊണ്ടു മുഖരിതമായി. പൂൎവ്വചിത്തി, തങ്കച്ചിലങ്ക കിലുക്കി നടന്നു; പദവിന്യാസം അനുസരിച്ചു് ഘണഘണ ഘോഷണം ചെയ്ത ചരണാഭരണം, അഗ്നീധ്രന്റെ കാതുകളിൽ, അമൃതകപാനം ചെയ്തു ധ്യാനത്തിൽ അടഞ്ഞ കണ്ണുകൾ, പ്രഭാതത്തിൽ മന്ദം തുറക്കുന്ന താമരമൊട്ടുകളെപ്പോലെ, അഗ്നീധ്രന്റെ മുഖത്തു വിരിഞ്ഞു. അഗ്നീധ്രൻ നോക്കി; കണ്ടു; മിന്നൽക്കീറ്റു സ്ത്രീരൂപമെടുത്തു സഞ്ചരിക്കുന്നുവോ? പാടിപ്പറന്നു പൂക്കളിൽ ഉമ്മവെച്ചു നടക്കുന്ന വണ്ടുപോലെ, കാണുന്ന കാണുന്ന, പൂക്കളെ മണത്തു മണത്തു്, അവയ്ക്കു മണം വളൎത്തിക്കൊണ്ടു്—ഗതി, വിഹാരം, ക്രീഡ, വിനയം, അവലോകം, സുസ്വരം, സ്ഫുടമായ അക്ഷരം, തെളിഞ്ഞ അവയവം, എന്നവയെക്കൊണ്ടു് കണ്ണിനും കരളിനും ഒരുക്കം കൌതുകം വളൎത്തിക്കൊണ്ടു്—പൂവനം എവിടെയും പ്രവേശം അനുവദിച്ചുകൊണ്ടു്—മണമറിഞ്ഞു നാലുഭാഗത്തു നിന്നും ഓടി അടുത്ത വണ്ടുകളെ പിന്നിൽ തള്ളി ദ്രുതഗമനം ചെയ്തുകൊണ്ടു്—തുറന്ന കണ്ണത്തിൽ നിന്നു നേൎമ്മയിൽ ഇറങ്ങി, ഇളംതളിർ ചുണ്ടുകളെ തൊടാതെ മടിച്ചു വളൎന്നു്, ദിക്കുകൾക്കും വിദിക്കുകൾക്കും ഛായം കയറ്റിയ സ്വരസംഗീതങ്ങളെ തുടരെ പാടിക്കൊണ്ടു്—മുടി അഴിഞ്ഞു്, ഓരഞ്ഞാൺ അയഞ്ഞു്, മാറു് കാറ്റിൽ കലുങ്ങിയ കടൽത്തിര പോലെ ഉലഞ്ഞു്, നടപ്പുകൊണ്ടുണ്ടായ ക്ലേശത്തെ പ്രദൎശിപ്പിച്ചുകൊണ്ടു്—ഉപവനത്തിനു പ്രഭ കയറ്റിയ അംഗസമ്പന്നയെ, സ്വരരുചിരയെ, ഗമനാഗമന മധുരയെ, കണ്ടു്—അഗ്നീധ്രൻ കാമദേവന്റെ എഴുന്നള്ളത്തിനു മുമ്പിൽ കൊടി പറപ്പിച്ചു നിന്നുകൊണ്ടു്, പരമജഡനായിട്ടെന്നതുപോലെ, ഇങ്ങനെ പറഞ്ഞു:—

കാ ത്വം ചികീൎഷസി ച കിം മുനിവൎയ്യ ശൈലേ
മായാസി കാപി ഭഗവല്പരദേവതായാഃ
വിജ്യേ ബിഭൎഷി ധനുഷീ സുഹൃദാത്മനോऽൎത്ഥ
കിം സാ മൃഗാൻ മൃഗയസേ വിപിനേ പ്രമത്താൻ

ബാണാ വിമൌ ഭഗവതഃ ശതപത്ര പത്രൌ
ശാന്താ വപും ഖ രുചിരാ വതി തിഗ്മ ദന്തൌ
കസ്മൈസ്തു യുയുംക്ഷസി വനേ വിചര ന്ന വിദ്മഃ
ക്ഷേമായ യോ ജഡധിയാം തവ വിക്രമോഽസ്തു.

ശിഷ്യാ ഇമേ ഭഗവതഃ പരിതഃ പഠന്തി
ഗായന്തി സാമ സരഹസ്യ മജസ്ര മീശം
യുഷ്മ ച്ഛിഖാ വിലുളിതാഃ സുമനോഭി വൃഷ്ടീഃ
സർവ്വേ ഭജന്തി ഋഷിഗണാ ഇവ വേദശാഖാഃ

വാചം പരം ചരണ പഞ്ജര തിത്തിരീണാം
ബ്രഹ്മ ന്നരൂപ മുഖരാം ശൃണു വാമ തുഭ്യം
ലബ്ധ്വാ കദംബ രുചിരങ്ക വിടങ്ക ബിംബേ
യസ്യാ മലാത പരിധിഃ ക്വ ച വല്ക്കലം തേ.

കിം സംഭൃതം രുചിരയോർ ദ്വിജ ശൃംഗയോ സ്തേ
മധ്യേ കൃശോ വഹസി യത്ര ദൃശിഃ ശ്രിതാ മേ
പങ്കോഽരുണഃ സുരഭി രാത്മ വിഷാണ ഈദൃ-
ഗ്യേനാഽശ്രമം സുഭഗ മേ സുരഭീ കരോഷി.

ലോകം പ്രദർശയ സുഹൃത്തമ താവകം മേ
യത്രത്യ ഇത്ഥ മുരസാഽവയവാവ പൂർവ്വൌ
അസ്മദ്വിധസ്യ മന ഉന്നയനൌ ബിഭർത്തി
ബഹ്വത്ഭുതം സരസ രാസ സുധാദി വക്ത്രേ

കാ വാഽത്മവൃത്തി രദനാദ്ധവി രംഗ വാതി
വിഷ്ണോഃ കലാ സ്യ നിമിഷോ മകരൌ ച കർണൌ
ഉദ്വിഗ്ന മീന യുഗലം ദ്വിജ പംക്തി ശോചി-
രാസന്ന ഭൃംഗ നികരം സരളന്മുഖം തേ.

യോഽസൌ ത്വയാ കര സരോജ ഹതഃ പതംഗോ
ദിക്ഷു ഭ്രമൻ ഭ്രമത ഏജയതേഽക്ഷിണി മേ
മുക്തം ന തേ സ്മരസി വക്ര ജടാ വരൂഥം
കഷ്ടോഽനിലോ ഹരതി ലംപട ഏഷ നീവീ.

രൂപം തപോധന തപ ശ്ചരതാം തപോഘ്നം
ഹ്യേ തത്തു കേന തപസാ ഭവ തോപലബ്ധം
ചർത്തും തപോഽർഹസി മയാ സഹ മിത്ര മഹ്യം
കിം വാ പ്രസീദതി സ വൈ ഭവ ഭാവനോ മേ

ന ത്വാം ത്യജാമി ദയിതം ദ്വിജ ദേവദത്തം
യസ്മി ന്മനോ ദൃ ഗപി നോ ന വിയാതി ലഗ്നം
മാം ചാരു ശൃംഗ്യർഹസി നേതു മനുവ്രതം തേ
ചിത്തം യതഃ പ്രതിസരന്തു ശിവാഃ സചിവ്യഃ.

"ഭവതി ആര്? ഭോ മുനിശ്രേഷ്ഠ! അങ്ങ് ഈ കാട്ടിൽ എന്തിനെ കാമിക്കുന്നു.? ഭവതി ഭഗവാന്റെ മായ തന്നെയോ? ഭവതിയുടെ കൺപോളകളുടെ മുകളിൽ ഞാണില്ലാത്ത രണ്ടു വില്ലുകളെ, ഞാൻ കാണുന്നു. അവ ആത്മരക്ഷയെ പുരസ്കരിച്ച്, ഉപയോഗിക്കപ്പെടുവാൻ ഉള്ളവയോ? (സംസാര) കാനനത്തിൽ വഴി പിഴച്ചു നടക്കുന്ന (മനുഷ്യ)പശുക്കളെ ഹിംസിക്കുവാനോ? വില്ലുകളായ പുരികങ്ങളുടെ കീഴിൽ കാണുന്നത്, കണ്ണുകളല്ല, അമ്പുകളാണ്. പിടി ഇല്ല എങ്കിലും മോടി കൂട്ടുന്ന അമ്പുകൾ! അററം കൂർത്ത അമ്പുകൾ! താമരത്തൂവൽ ഒട്ടിച്ച അമ്പുകൾ! കാമമൂർച്ഛ നിമിത്തം ഉറച്ചു നിൽക്കുന്ന അമ്പുകൾ! കാട്ടിൽ സഞ്ചരിക്കുന്ന ഭവാൻ, ഈ അമ്പുകളെ ആരെ ലാക്കാക്കി പ്രയോഗിക്കുമോ? ഭവതിയുടെ വിക്രമം, ബുദ്ധി മയങ്ങിയ എന്നെപ്പോലുള്ളവക്ക്, സുഖം വളർത്തട്ടെ! എന്റെ മുന്നിൽ നില്ക്കുന്നത്, ഒരു പരമർഷി തന്നെ; അങ്ങയുടെ ചുററിലും വട്ടമിട്ടു തുള്ളുന്നത്, ശരീര സൌരഭ്യത്തെ ആസ്വദിക്കുവാനായി വന്ന വണ്ടുകളല്ല; ഭഗവാന്റെ ശിഷ്യന്മാരായ ഇവർ ചുററിലും കൂടി, സാമഗാനങ്ങളെ, സകല ഗ്രന്ഥാർത്ഥങ്ങളെയും അറിഞ്ഞുകൊണ്ട്, പാടി, സ്വാമിയായ അങ്ങയെ പുകഴ്ത്തുന്നു. ഭഗവാന്റെ ശിഖയിൽ നിന്നു പൊഴിയുന്ന പൂക്കളെ, വേദശാഖകളെ എന്നതുപോലെ, ഈ ഋഷിസംഘങ്ങൾ ഭക്തിപൂർവ്വം സ്വീകരിക്കുന്നു. ഭോ ബ്രഹ്മൻ! ഭഗവാന്റെ കാൽച്ചോട്ടിൽ കേൾക്കുന്നത്, ചിലമ്പൊലി അല്ല; പാദപഞ്ജരത്തിൽ കിടക്കുന്ന തിത്തിരി പക്ഷികളുടെ കണ്ഠനാദമാണ്. ചിലമ്പിനകത്തു മണിപോലെ, കൂട്ടിനകത്തു കിടക്കുന്ന ഈ പറവകളെ, ഞാൻ കാണുന്നില്ല, എങ്കിലും അവ പെയ്യുന്ന കളകളഘോഷം, എന്റെ കാതുകളിൽ കുളുർമ്മ വളർത്തുന്നു; ഭഗവാന്റെ നിതംബങ്ങളെ മഞ്ഞപ്പട്ടു മൂടിയിരിക്കുകയല്ല; നിതംബങ്ങളിൽ നിന്നു കടമ്പിൻ പൂപ്രഭ പുറപ്പെടുകയാണ്. ഇത് ഇവിടെ എങ്ങനെ വന്നുചേർന്നു? ഭഗവാൻ ഈ കദംബകുസുമങ്ങളെ തന്നെ വസ്ത്രമാക്കിയിരിക്കുന്നുവോ? അരഞ്ഞാണിനു പകരം, ഭഗവാൻ അരയിൽ അലാത ചക്രത്തെ ചുററിയിരിക്കുന്നുവോ? ഭഗവാന്റെ ശരീര മദ്ധ്യം പരമ കൃശമായിരിക്കുന്നു; എന്റെ കണ്ണ് അവിടെ നിന്നു മാറുന്നില്ലാ; ഈ കൃശസ്തംഭം —എന്തു്?— മുകളിൽ കാണുന്ന മലമുടികൾ രണ്ടിനേയും വഹിക്കുന്നതാണോ? അല്ല, ഇവ മലമുടികളല്ല, ഏതോ ദിവ്യപദാർത്ഥം നിറച്ച പേടകങ്ങളായിരിക്കാം. അല്ലെങ്കിൽ ഇവയെ ഭഗവാന്റെ കൃശാംഗം വഹിച്ച്, ക്ലേശിക്കുക ഇല്ല. ഭോ ബ്രാഹ്മണ! ഭഗവാന്റെ ഈ ശൃംഗങ്ങളിൽ—സ്തനങ്ങളിൽ—കുംകുമം എന്നതുപോലെ—അരുണപങ്കം പററിയിരിക്കുന്നതായി ഞാൻ കാണുന്നു. ഇങ്ങനെ സൌരഭ്യം വാരി വിതറുന്ന ഈ പൊടി എന്തായിരിക്കുമോ? ഭോ സുഭഗ! ഈ ധൂളി പെറുന്ന മണം കയറി, എന്റെ ആശ്രമം തന്നെയും, സുഖസൌരഭ്യം പൂണ്ടുപോയി. ഭോ സുഹൃത്തമ! അങ്ങ് ഏതു ദിക്കിൽനിന്നു വരുന്നു? ആ ദിക്‌വാസികളെ കാണുവാൻ എന്റെ നെഞ്ഞു് തുടിക്കുന്നു. ആ ദിഗ്വാസികൾ എല്ലാവരും ഭഗവാനെപ്പോലെയുള്ളവർ തന്നെയോ? എന്നെപ്പോലെയുള്ളവരുടെ മനസ്സിനെ ഇളക്കുമാറു തുള്ളി നില്ക്കുന്ന അവയവങ്ങൾ, അങ്ങയുടെ മാറിടത്തിൽ നില്ക്കുന്നു. അമൃതവും മധുവും വിലാ

സ്ത്രീയെ പുരുഷനെന്നതു പോലെ എന്നു സംബോധനം ചെയ്യുന്നതു ബുദ്ധിയുടെ ജഡത നിമിത്തമാകുന്നു.

സ്യം നിറഞ്ഞ്, ഈ മുഖം ബഹ്വത്ഭുതമായിരിക്കുന്നു. ഭഗവാൻ! അങ്ങയുടെ ഭക്ഷണം എന്തായിരിക്കുമോ? മുഖത്തു നിന്നു ഹവിസ്സു വീശുന്നു. അങ്ങു ചവയ്ക്കുന്നതു താംബൂലമല്ല; അങ്ങയുടെ മുഖത്തു നിന്നു വരുന്ന കാറ്റ്, ഹവിസ്സിൻെറ മണം പെറുന്നു. അങ്ങയുടെ മുഖം ഒരു സരസ്സോ? അതിൽ രണ്ടു മീനുകൾ സദാ ഭ്രമിക്കുന്നു; തെളിഞ്ഞു പറന്നു നിൽക്കുന്നതു പല്ലുകളല്ല, പറവകളാകുന്നു. ഈ സരസ്സിൻെറ ചുററിലും തുള്ളി നിൽക്കുന്നതു മുടിയല്ല, തേനുണ്ണുവാൻ കൂടിക്കൂടുന്ന വണ്ടുകളാകുന്നു. അല്ല, അങ്ങു മഹാവിഷ്ണുവിൻെറ കല തന്നെയോ? പകരമില്ലാത്ത പ്രഭ പൂണ്ട മകരകുണ്ഡലങ്ങളല്ലയോ കാതുകളിൽ ആടുന്നത്? ഭഗവാൻ മാറത്തു ചേർത്തു പൂംകൈയിൽ ഒതുക്കുവാൻ പണിപ്പെടുന്ന ഈ പന്ത്, ഒതുങ്ങാതെ, കുലുങ്ങി കുലുങ്ങി നിൽക്കുന്നു. അതു തുള്ളുന്ന ദിക്കിലേക്ക് എൻെറ കണ്ണു തിരിഞ്ഞു പോകുന്നു. ഭഗവാൻെറ ജടക്കെട്ട അഴിഞ്ഞു മുഖത്തു ചിതറിക്കിടക്കുന്നത് അങ്ങ് അറിയുന്നില്ല. എടാ! എടാ! വായോ! നീ ഭഗവാൻെറ മുണ്ടിനു പിടിച്ചു വലിക്കുന്നുവോ! ഈ കാപടികൻ, ഭഗവൽ ലമ്പടൻ തന്നെ. അല്ലയോ തപോധന! തപസ്സാചരിക്കുന്നവരുടെ സർവ്വ തപസ്സുകളേയും, അങ്ങയുടെ രൂപം വിഘ്നപ്പെടുത്തുന്നു. ഈ സൗന്ദര്യത്തെ അങ്ങ് ഏതു തപസ്സു ചെയ്തു സമ്പാദിച്ചു? അങ്ങ് എന്നോട്ട് ഒരുമിച്ചു തപസ്സു ചെയ്യുവാൻ കരുണയുണ്ടാകണമേ! അല്ല! എൻെറ കൺമുമ്പിൽ നിൽക്കുന്ന ഈ തേജഃപുഞ്ജം, ഒരു സ്ത്രീയോ? ഈശ്വരൻ, സംസാരത്തെ ദീർഘിപ്പിക്കുന്ന ഈശ്വരൻ, എന്നിൽ പ്രസാദിച്ചിരിക്കുന്നുവോ? അല്ലയോ പരമസുന്ദര സുഖ സ്വരൂപമേ! ഭവതിയെ ബ്രഹ്മാവു് എനിക്കു തന്നു. പരമ പ്രിയയായ ഭവതിയെ ഇനി ഞാൻ വിടുകയില്ല. എൻെറ കണ്ണു ഭവതിയിൽ ഒട്ടിപ്പോയി; എൻെറ മനസ്സു ഭവതിയിൽ പററിപ്പോയി; അല്ലയോ മുലപ്പെരുമല പ്പുകൾപതാകേ! ഞാൻ ഭവതിയെ സർവ്വ മുഹൂർത്തങ്ങളിലും അനുകരിക്കുന്നു. ഭവതി എന്നെ നയിച്ചു കൊള്ളുക. ഭവതിയുടെ അനുചരകൾ നമ്മോടു ഒരുമിച്ച് അനുകൂലിച്ചു സഞ്ചരിക്കട്ടെ”

അഗ്നീധ്രൻ ചെയ്ത അനുനയം സഫലമായി: ദേവോചിതമായ ബുദ്ധിയും, ഗ്രാമ്യവിദഗ്ദ്ധതയും ഇണങ്ങിയ അഗ്നീധ്രൻ പൂർവ്വചിത്തിയെ പ്രസാദിപ്പിച്ചു. അഗ്നീധ്രൻെറ ശീലം, രൂപം, വയസ്സ്, ഐശ്വര്യം, ഔദാര്യം, എന്നിവ പൂർവ്വചിത്തിയുടെ സർവ്വേന്ദ്രിയങ്ങളെ തരളിതമാക്കി. പൂർവ്വചിത്തി അഗ്നീധ്രനെ ആലിംഗനം ചെയ്തു; അഗ്നീധ്രൻ പൂർവ്വചിത്തിയെ ആലിംഗനം ചെയ്തു. അഗ്നീധ്രനും പൂർവ്വചിത്തിയും ഒരുമിച്ച് ഭൌമങ്ങളായും സ്വർഗ്ഗ്യങ്ങളായും ഉള്ള സകല ഭോഗങ്ങളേയും ഭുജിച്ച്, ഒൻപതു കോടി വർഷം താമസിച്ചു. പൂർവ്വചിത്തി ഒമ്പതു പുത്രന്മാരെ പ്രസവിച്ചു. നാഭി, കിംപുരുഷൻ, ഹരിവർഷൻ, ഇളാവൃതൻ, രമ്യകൻ, ഹിരണ്മയൻ, കുരു, ഭദ്രാശ്വൻ, കേതുമാലൻ എന്ന ഒമ്പതു പേരും പ്രസിദ്ധന്മാരായി. ഒമ്പതു ആണ്ടുകളിൽ ഒമ്പതു പുത്രന്മാരെ പ്രസവിച്ച ശേഷം, പൂർവ്വചിത്തി ബ്രഹ്മസദസ്സിലേക്ക് തിരികെ പോയി. മാതാവിൻെറ അനുഗ്രഹം നിമിത്തം ജനനം മുതൽക്കുതന്നെ പരമ ബലവാന്മാരായ പുത്രന്മാർക്കായി അഗ്നീധ്രൻ ജംബൂദ്വീപത്തെ ഒമ്പതായി ഭാഗിച്ചു നൽകി. കാമങ്ങളെക്കുറിച്ച് തൃപ്തനാകാതെയും, പൂർവ്വചിത്തിയെ തന്നെ പ്രതിദിനം സ്മരിച്ചും, വർത്തിച്ച അഗ്നീധ്രൻ, വിധിപൂർവ്വം യജ്ഞങ്ങളെ ചെയ്ത്, പിതൃലോകങ്ങളിൽ പൂർവ്വചിത്തിയെത്തന്നെ പ്രാപിച്ചു. അച്ഛൻ പരേതനായ ശേഷം, ആ സഹോദരകുമാരന്മാർ മേരുവിൻെറ പുത്രന്മാരായ മേരുദേവി, പ്രതിരൂപ, ഉഗ്രദംഷ്ട്രി, ലത, രമ്യ, ശ്യാമ, നാരി, ഭദ്ര, ദേവവീതി എന്ന കുമാരികളെ പാണിഗ്രഹണം ചെയ്തു.

പുത്രകാമനായ നാഭി, ഭാര്യയായ മേരുദേവി വന്ധ്യയാണ് എന്നു സംശയിച്ച്, മേരുദേവിയോട്ട് ഒരുമിച്ച്, യജ്ഞപുരുഷനായ ഭഗവാനെ പുരസ്കരിച്ച് യജ്ഞം അനുഷ്ഠിച്ചു. നാഭി സർവ്വഭാവങ്ങളിലും വിശുദ്ധനായി, പ്രവർഗ്ഗ്യം എന്ന വ്രതത്തെ ആചരിച്ചു, ദ്രവ്യം ദേശം, കാലം, മന്ത്രം, ഋത്വിക്കുകൾ, ദക്ഷിണ, അനുഷ്ഠാനം എന്നിവയെ യഥാശാസ്ത്രം മാനിച്ച്, യജ്ഞം അനുഷ്ഠിച്ചു. ദുരധിഗമനായ ഭഗവാൻ—

നാഭി.

വാത്സല്യപൂർവ്വം സർവ്വ കാമങ്ങളേയും നല്കുന്ന ഭഗവാൻ— മനോനയനനന്ദനവും അഭിരാമാവയവവും ഹൃദയംഗമവും ആയ സ്വരൂപത്തിൽ നാഭിക്കു പ്രത്യക്ഷനായി. കൈ നാലുള്ള കനകപ്രഭൻ, പരമപുരുഷൻ, മഞ്ഞപ്പട്ടുടുത്തവൻ, ശ്രീവത്സം കൊണ്ടു ഐശ്വര്യം വളർന്ന ഉരസ്സുള്ളവൻ, ശംഖ ചക്ര ഗദാധരൻ, വനമാലാമനോഹരൻ, കൌസ്തുഭ മനോരമൻ, രത്നം പതിച്ച കിരീടം വച്ചവൻ, കുണ്ഡലം അണിഞ്ഞ കാതുള്ളവൻ, ഹാര നൂപുര കേയൂര കോമളൻ, വളയിട്ടവൻ അരഞ്ഞാൺ കെട്ടിയവൻ,—ആയ ഭഗവാനെ കണ്ട്, ഋത്വിക്കുകൾ മുതലായ സകല യജ്ഞനായകന്മാരും, നിധി കണ്ട ദരിദ്രരെപ്പോലെ പരമസന്തുഷ്ടന്മാരായി, അർഘ്യം കൊടുത്ത് തലകുനിച്ചു സ്തുതിച്ചു നിന്നു. ഋത്വിക്കുകൾ ഇങ്ങനെ സ്തുതിച്ചു:— “അല്ലയോ അർഹത്തമ! ഞങ്ങൾക്ക് എന്തറിയാം? ഞങ്ങൾ “നമോ നമഃ” എന്നു പറയുന്നു. അതു മാത്രം ഞങ്ങൾ സമർപ്പിക്കുന്നു: അങ്ങ് ഈ പൂജയെ കൈക്കൊള്ളേണമേ: പ്രകൃതിയും

ഗുണങ്ങളും പിണഞ്ഞു കിടക്കുന്ന മനസ്സോടു കൂടിയ അശക്തന്മാർ പ്രകൃതിയേയും പുരുഷനേയും, എങ്ങനെ നിരൂപണം ചെയ്യും? ഭോ പരമ! പരിജനങ്ങൾ അനുരാഗപൂർവ്വം സമർപ്പിക്കുന്ന വെള്ളം, തളിര്, തുളസി, ഇല, കറുകമുള, അബാധമായ മന്ത്രോച്ചാരണം എന്നവ കൊണ്ടു് അങ്ങ് തൃപ്തനാകുന്നു. നേരേ മറിച്ചു ആലോചിച്ചാൽ, വിഭവസമൃദ്ധമായ യജ്ഞങ്ങളേക്കൊണ്ടു്, അങ്ങേയ്ക്കു് എന്തു ലാഭം? സർവ്വ പുരുഷാർത്ഥങ്ങളും നിത്യമായി മേളിച്ചു് നിറഞ്ഞു നിൽക്കുന്ന അങ്ങയ്ക്കു്, മനുഷ്യൻ ചെയ്യുന്ന പൂജകൊണ്ടു് യാതൊരു ഫലവും ഇല്ല. പൂജ മറ്റെയും ആശിസ്സുകളെ അനുഗ്രഹിക്കുന്ന ഞങ്ങളെ ഉദ്ദേശിച്ചു മാത്രം നടത്തപ്പെടുന്നു. കേവലം അജ്ഞന്മാരായവർക്കും, അങ്ങേ ദർശനം അനുഭവിക്കുന്നു. ഭോ പരമ! ആരാധനം ചെയ്യാത്തവരെ തന്നെയും അനുഗ്രഹിക്കുവാൻ അങ്ങ് സന്നദ്ധനാകുന്നു. ഭോ അർഹത്തമ! അങ്ങ് ഈ രാജർഷിയുടെ യജ്ഞം സംബന്ധിച്ച് ഭക്തജനങ്ങൾക്കു ദർശനം അനുവദിച്ചു തന്നതു് അങ്ങയുടെ വത്സലതയ്ക്കു് ഉത്തമ ദൃഷ്ടാന്തമായി. അസംഗന്മാരും ജ്ഞാനാനലധ്വംസിതകല്മഷന്മാരും, ഭവൽസ്വഭാവന്മാരും ആയ ആത്മാരാമന്മാർ അനവരതം അങ്ങയുടെ ഗുണഗണങ്ങളെ പരിഗണനം ചെയ്തു് പരമ മംഗലങ്ങളെ പ്രാപിക്കുന്നു. സകല കശ്മലങ്ങളെയും വിനശിപ്പിക്കുന്ന അങ്ങയുടെ നാമധേയങ്ങൾ ഞങ്ങളുടെ നാവിൽ നൃത്തം ചെയ്യട്ടെ: സ്ഖലനം, ക്ഷുത്തു്, പതനം തന്ദ്രി മുതലായ ദുരവസ്ഥകളെക്കൊണ്ടു് വിവശന്മാരാകുമ്പോഴും ജ്വര മരണ ദശകളിലും അങ്ങയുടെ പരിശുദ്ധ നാമങ്ങൾ ഞങ്ങളുടെ സ്മൃതിപഥത്തിൽ നില്ക്കട്ടെ. പ്രഭോ! ഈ രാജർഷി പുത്രകാമനായി അങ്ങയെ ആശ്രയിക്കുന്നു. അങ്ങയെപ്പോലെയുള്ള ഒരു പുത്രനെ ലഭിക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ടു് സർവ്വ ഐശ്വര്യങ്ങളുടേയും ഈശ്വരനും, സ്വർഗ്ഗത്തിന്റേയും മുക്തിയുടേയും നാഥനും ആയ അങ്ങയെ പ്രാർത്ഥിക്കുന്നു. കുബേരനെ ആശ്രയിച്ച ദരിദ്രൻ കൃതകൃത്യനാകണമേ! നാഥാ! അപരിമിതമായ അങ്ങയുടെ മായ നിമിത്തം പരാജയപ്പെടാത്തവൻ ആര്? അങ്ങയുടെ പാദസേവനം ചെയ്യാതെ ഇന്ദ്രിയങ്ങളെ വിജയിക്കുവാൻ സാധിച്ചവൻ ആര്? ഭോ അപരിമിത! അങ്ങയ്ക്കു് കേവലം നിസ്സാരമായ ഒരു കാര്യത്തിനായി അങ്ങു് സമാഹൂതനായി: മന്ദന്മാരായ ഞങ്ങൾ മന്ദത നിമിത്തം ഗുരുലഘുതകളെ കുറിച്ചു് അജ്ഞന്മാരായി: ഞങ്ങളുടെ പ്രവൃത്തി അങ്ങയെക്കുറിച്ചു നിന്ദമൂലം ഉണ്ടായതല്ല; സർവ്വസമനായ അങ്ങ്, ഞങ്ങളുടെ അപരാധങ്ങളെ ക്ഷമിക്കേണമേ." ദേവദേവൻ പ്രസാദിച്ചു; കൃപാപൂർവ്വം ഇങ്ങനെ പറഞ്ഞു:—

"അല്ലയോ ദേവന്മാരേ! പാഴാകാത്ത പദങ്ങളെക്കൊണ്ടു് ദുർല്ലഭമായ വരത്തെ നിങ്ങൾ യാചിച്ചിരിക്കുന്നു. മൽസദൃശനായ പുത്രൻ ജനിക്കണമെന്നുള്ള വരം സാധാരണ നൽകാവുന്നതല്ല. ഞാൻ അദ്വിതീയനാണു്; എന്നോടു് സമനായ പുത്രൻ ഞാൻ തന്നെയാണു്. ബ്രാഹ്മണാപേക്ഷ നിഷ്ഫലമാകുവാൻ പാടുള്ളതല്ല. ബ്രാഹ്മണവംശം എന്റെ മുഖമാകുന്നു, ആയതിനാൽ നാഭിയുടെ പുത്രനായി ഞാൻ തന്നെ അവതാരമെടുക്കും. എന്നെപ്പോലെയുള്ള അപരനില്ല." മേരുദേവിക്കും മറ്റും അനുഗ്രഹം അരുളിയ ഹരി അന്തർദ്ധാനം ചെയ്തു.

നാഭിയെ പ്രസാദിപ്പിച്ച ദേവദേവൻ ധർമ്മപ്രചരണത്തെ പുരസ്കരിച്ച് മേരുദേവിയിൽ അവതരിച്ചു. ജനനം മുതൽക്കു തന്നെ ശിശു ഭഗവല്ലക്ഷണങ്ങളെ പ്രദർശിപ്പിച്ചു: സമത, ഉപശമം, വൈരാഗ്യം, ഐശ്വര്യം, മഹാവിഭൂതി എന്നവയിൽ വളർന്നുവന്നു. അമാത്യന്മാർ, പൌരന്മാർ, ബ്രാഹ്മണന്മാർ, ദേവന്മാർ എന്നവരൊക്കെയും നാഭിപുത്രന്റെ രാജ്യഭാരത്തെ പ്രതിമുഹൂർത്തം കാംക്ഷിച്ചു. ആകാരവിപുലത, പ്രസിദ്ധി, ബലം, ഐശ്വര്യം, യശസ്സ്, വീര്യം, ശൌര്യം എന്നവ കൊണ്ടു് നാഭിപുത്രനു ഋഷഭൻ എന്നു നാമമായി. ഋഷഭന്റെ ഐശ്വര്യത്തെ കണ്ടു് ഇന്ദ്രൻ സ്പർദ്ധിച്ചു; മേഘങ്ങളെ ബന്ധിച്ചു; എന്നാൽ ഋഷഭൻ കേവലം പുഞ്ചിരിക്കുക മാത്രം ചെയ്തുകൊണ്ടു്, സ്വന്തം യോഗമായയെ ആശ്രയിച്ചു്, വർഷങ്ങളെ ആനയിച്ചു. അഭിലാഷം അനുസരിച്ചു പുത്രനെ ലഭിച്ചു നാഭി പ്രമുദിതനായി. നരലോക ധർമ്മത്തെ സ്വീകരിച്ചു പുരാണപുരുഷനായ ഭഗവാനെ മകനായി ലഭിച്ചു നാഭി; ഗൽഗദപൂർവ്വം വത്സ! താത! എന്നിങ്ങനെ മകനെ വിളിച്ചു് മടിയിൽ ഇരുത്തി പ്രഹർഷം പൂണ്ടു. ഋഷഭൻ പ്രജകൾക്കും അമാത്യന്മാർക്കും പ്രേമഭാജനമായി വളർന്നുവരുന്നതു കണ്ടു്, നാഭി ഋഷഭനെ രാജാവായി അഭിഷേകം ചെയ്തു; ബ്രാഹ്മണരക്ഷയിൽ സമർപ്പിച്ചു. നാഭി മേരുദേവിയോടു് ഒരുമിച്ചു് വിശാലത്തു ചെന്നു നിപുണമായ തപസ്സും സമാധിയോഗവും അനുഷ്ഠിച്ചു് നരനാരായണ നാമാവായ വാസുദേവനെ ശരണംപൂകി, യഥാകാലം വിഷ്ണുപദത്തെ പ്രാപിച്ചു. ഋഷഭദേവനാകട്ടെ, സ്വരാജ്യം കർമ്മക്ഷേത്രമാണെന്നു് അറിഞ്ഞു്, യഥായോഗ്യം വിദ്യാഭ്യാസം ചെയ്തു, ഗുരുക്കന്മാരുടെ അനുഗ്രഹം വാങ്ങി, ഗൃഹസ്ഥ ധർമ്മത്തെ പ്രാപിക്കുവാനായി ഇന്ദ്രൻ പ്രദാനം ചെയ്ത ജയന്തിയെ പാണിഗ്ര

ഋഷഭൻ.

അവതാരങ്ങൾ ഇരുപത്തു രണ്ടിൽ ഋഷഭൻ എട്ടാമത്തതാണ്.

ഹനനം ചെയ്തു. ഋഷഭൻ ആത്മസമന്മാരായ നൂറു പുത്രന്മാരുടെ പിതാവായി; ആ നൂറു കുമാരന്മാരിൽ ശ്രേഷ്ഠനും ജ്യേഷ്ഠനും മഹായോഗിയായ ഭരതനാണ്. ഭരതന്റെ മഹിമയെ പുരസ്കരിച്ചാണ്, ഭാരതം എന്ന രാജ്യനാമം ഉണ്ടായത്. ഭരതന്റെ അടുത്ത ഒമ്പതു അനുജന്മാർ കുശാവർത്തൻ, ഇളാവർത്തൻ, ബ്രഹ്മാവർത്തൻ, മലയൻ, കേതു, ഭദ്രസേനൻ, ഇന്ദ്രസ്പൃക്ക്, വിദർഭൻ, കീകടൻ എന്നവരാണ്. അവരുടെ അടുത്ത ഒമ്പതു് അനുജന്മാർ കവി, ഹരി, അന്തരിക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രുമിലൻ, ചമസൻ, കരഭാജനൻ, എന്നവർ—പരമ ഭാഗവതന്മാരായി. അടുത്ത എണ്പത്തൊന്നു പുത്രന്മാർ അച്ഛന്റെ ആജ്ഞകളെ അനുസരിച്ച്, മഹാശാലീനന്മാരും, യജ്ഞശീലന്മാരും, കർമ്മവിശുദ്ധന്മാരും, ആയി വളർന്ന്, ബ്രാഹ്മണരായി. ഭഗവാനായ ഋഷഭ സംജ്ഞൻ, ആത്മാരാമനും അനർത്ഥം തീണ്ടാത്തവനും കേവലാനന്ദനും ആയിരുന്നു; എന്നാൽ ഒരു സാധാരണനെപ്പോലെ കാലോചിതമായ ധർമ്മങ്ങളെ ആചരിച്ച്, അജ്ഞന്മാർക്ക് ഉപദേഷ്ടാവായി. ഉപശമനും കാരുണികനും ആയ ഋഷഭദേവൻ, പ്രജകൾക്കു ധർമ്മം, അർത്ഥം, യശസ്സ്, ആനന്ദം എന്നവ അനുഭവപ്പെട്ടമാറ്, പ്രജാനിയമനം ചെയ്തു. "യദ്യത് ശീർഷണ്യാ ചരിതം തത്തദ് അനുവർത്തതേ ലോകഃ" എന്നിങ്ങനെയാണല്ലോ കണ്ടുപോരുന്നത്. ആ പ്രഭു വേദഗുഹ്യങ്ങളായ സകല ധർമ്മങ്ങളെയും അറിഞ്ഞിരുന്നു, എങ്കിലും ബ്രാഹ്മണർ ഉപദേശിച്ചതനുസരിച്ച് സാമദാനഭേദദണ്ഡങ്ങളെക്കൊണ്ടു പ്രജാപരിപാലനം ചെയ്തു. ദ്രവ്യം, ദേശം, കാലം, വയസ്സ്, ശ്രദ്ധ, ഋത്വിക്കുകൾ, ദേവന്മാർ എന്നവയെ അനുസരിച്ച്, ഈശ്വരപ്രീതി സമ്പാദിച്ച്, വിധികൾ അനുസരിച്ച്, നൂറു യാഗങ്ങൾ ചെയ്ത്, വർദ്ധിച്ചു. ഭഗവാൻ ഋഷഭൻ രാജ്യഭാരം ചെയ്യവേ, യാതൊരുവനും, യാതൊന്നും കാംക്ഷിക്കേണ്ടതായിരുന്നില്ല. അന്നു പ്രജകൾ, യാതൊരു കാംക്ഷയെ എങ്കിലും, ദുർല്ലഭമായി കണ്ടില്ല. അവരൊക്കെയും ഭഗവാനെക്കുറിച്ച് ഏകാഗ്രമായ പ്രേമത്തിൽ വളർന്നു. ഋഷഭൻ ഭൂപര്യടനം ചെയ്യവേ ഒരിക്കൽ ബ്രഹ്മാവർത്തത്തിൽ താമസിക്കുക ഉണ്ടായി. ആ പ്രഭു ബ്രഹ്മസഭയിൽ വച്ചു പ്രശ്രയം കൊണ്ടും, പ്രണയം കൊണ്ടും, സുരക്ഷിതന്മാരായ പുത്രന്മാരോടു പ്രജാസംസ്കാരത്തെ മുൻനിറുത്തി, മോക്ഷധർമ്മത്തെ ഇങ്ങനെ ഉപദേശിച്ചു:—

"പട്ടികളേയും പറവകളേയും പോലെ മലം തിന്നു, കഴിയുന്ന ജന്തുക്കൾ, തൃപ്തിപ്പെടുന്നവയും, ക്ലേശങ്ങളെ വർദ്ധിപ്പിക്കുന്നവയും ആയ കാമങ്ങളെ ഭുജിക്കുന്നതിനായി സ്വശരീരത്തെ, നൃലോകത്തിൽ ശരീരം ലഭിച്ച ധന്യന്മാർ, നഷ്ടപ്പെടുത്തരുതു. അല്ലയോ പുത്രന്മാരെ! മനുഷ്യശരീരം ദിവ്യമായ തപസ്സിനെ, അർഹിക്കുന്നു. അതാണ് മനസ്സിനെ ശുദ്ധമാക്കുന്നതു്. തപസ്സുകൊണ്ട് രാഗദ്വേഷാദികൾ മാറിച്ച ശുദ്ധമായ മനസ്സിൽ ബ്രഹ്മാനന്ദം ജനിക്കുന്നു. മനുഷ്യർ, ലക്ഷ്യം വയ്ക്കേണ്ടതു് ബ്രഹ്മാനന്ദത്തെയാണ്". മഹാന്മാരോടുള്ള സംസർഗ്ഗം മുക്തിയുടെ ദ്വാരമാണെന്നും, എന്നാൽ സ്ത്രീലമ്പടന്മാരോടുള്ള സംഗം, തമസ്സിന്റെ—സംസാരത്തിന്റെ—ദ്വാരമാണെന്നും; വിദ്വാന്മാർ പറയുന്നു; സാധുക്കളും, സുഹൃത്തുക്കളും, കോപമില്ലാത്തവരും, പ്രശാന്തന്മാരും, സമചിത്തന്മാരും ആണ്, മഹാന്മാർ. ഈശനായ എന്നിൽ സൌഹൃദം മാത്രം അർത്ഥമെന്നു കാണുന്നവരാണ് മഹാന്മാർ; ദേഹത്തെ ഭരിക്കുന്നതിന് ഉപയോഗപ്പെടുന്ന കാര്യങ്ങളെ മാത്രം ശ്രദ്ധിക്കുന്നവരെക്കുറിച്ചും, ഭാര്യ, പുത്രന്മാർ ധനം, എന്നിവ ഉൾപ്പെടുന്ന ഗൃഹങ്ങളെക്കുറിച്ചും, പ്രീതി പൂഴാത്ത ആളുകളാണ്, മഹാന്മാർ: ഭഗവൽഭജനത്തിന് ആവശ്യമായ ശരീരത്തെ യഥാസ്ഥിതിയിൽ സംരക്ഷിക്കുവാൻ ആവശ്യമായ പദാർത്ഥങ്ങളെ മാത്രം ലോകത്തിൽ നിന്നു കാംക്ഷിക്കുന്നവർ മാത്രമാണ്, മഹാന്മാർ. ഇന്ദ്രിയങ്ങളുടെ പ്രീതിയെ മുൻനിറുത്തി പ്രമത്തനായി ആയുസ്സു കഴിക്കുന്നവൻ പാപകർമ്മങ്ങളെ ചെയ്യും; പാപം ചെയ്യുന്നവർ വീണ്ടും പിറക്കുമെന്നുള്ളതു നിശ്ചയമാണ്. മുൻജന്മത്തിൽ, അസത്തായും ആത്മാവിനു ക്ലേശകാരണമായും ഉള്ള പ്രവൃത്തികളെ ചെയ്തതുകൊണ്ടാണല്ലോ, ഈ ജന്മം ഉണ്ടായതു്. ഇങ്ങനെ സംസാരത്തെ ദീർഘിപ്പിക്കുന്നതു നല്ലതാണെന്നു ഞാൻ വിചാരിക്കുന്നില്ല. പാപങ്ങളുടെ നിലയനമായ ദേഹം മരണത്തിൽ അവസാനിച്ചു എന്നു സമാധാനപ്പെട്ടുകൂടാ. ആത്മതത്വത്തെക്കുറിച്ചു ജിജ്ഞാസ ജനിക്കുന്നതു വരെയ്ക്കു്, അബോധം—അജ്ഞാനം—നിമിത്തമുണ്ടാകുന്ന പരിഭവം വന്നുകൊണ്ടിരിക്കും. കർമ്മം ചെയ്യാൻ കഴിയുന്ന സർവ്വകാലവും മനസ്സു കർമ്മോന്മുഖമായിരിക്കും, കർമ്മം ചെയ്യുന്നതായാൽ ശരീരബന്ധം നശിക്കുന്നതല്ല. ജന്മം തുടരെ നടന്നുകൊണ്ടിരി

---

യദ്യത് ശീർഷണി ഇത്യാദി: നായകൻ യാതൊന്നു യാതൊന്നു ചെയ്യുന്നു; ലോകം അതിനെ അതിനെ അനുവർത്തിക്കുന്നു.

പാപകർമ്മങ്ങൾ മാത്രമല്ല, പുണ്യകർമ്മങ്ങളും—സകാമങ്ങളായ സർവ്വകർമ്മങ്ങളും—ജന്മകാരണമാണ്. എന്നാണ് വേദാന്തോപദേശം. ധർമ്മങ്ങളെ വർജ്ജിക്കേണ്ടതിന്റെ ആവശ്യകതയെ മുഖമാക്കി മാത്രം, രാജാവ് ഇവിടെ സംസാരിക്കുകയാണ്.

ക്കും. അജ്ഞാനം നിമിത്തം ആത്മാവു ആവരണം ചെയ്യപ്പെട്ടിരിക്കുന്ന കാലമത്രയും, മനസ്സു കർമ്മത്തിന്നു അധീനമായി നില്ക്കുന്നു. വാസുദേവനായ എന്നിൽ പ്രീതി ഉണ്ടാകുന്നതുവരെയും ദേഹയോഗത്തിൽനിന്നു ഒരുവൻ മോചനത്തെ പ്രാപിക്കുകയില്ല. ഗുണങ്ങളുടെ വ്യാപാരം യഥാർത്ഥമല്ലെന്നു വിവേകപൂർവ്വം കാണുന്ന കാലമത്രയും—ശുദ്ധമായ സ്വാർത്ഥത്തെ ഗ്രഹിക്കാതെ പ്രമത്തനും ഓർമ്മകെട്ടവനും അജ്ഞനും ആയി, മൈഥുനസുഖത്തെ പ്രധാനമാക്കി, ഗൃഹസ്ഥധർമ്മത്തിൽ തൃഷ്ണ പൂണ്ടിരിക്കുന്ന കാലമത്രയും—മനുഷ്യൻ, ദുഃഖങ്ങളെ അനുഭവിക്കുന്നു. ഗൃഹം, ഭൂമി, ബന്ധുക്കൾ, വിഭവങ്ങൾ എന്നവയെ സംബന്ധിച്ചു ഞാൻ, എന്റേതു, എന്നിങ്ങനെ, ശരീരാഭിമാനികൾ മോഹമുള്ളവരാണ്. അങ്ങനെയുള്ള സ്ത്രീയും പുരുഷനും തമ്മിൽ മിഥുനീഭാവം ഭവിച്ചാൽ അവരുടെ ഹൃദയങ്ങൾ തമ്മിൽ കൂട്ടി കെട്ടപ്പെട്ടതുപോലെ ആകും, എന്നാണു വിദ്വാന്മാർ പറയുന്നതു്. പല ജന്മങ്ങളിൽ സമ്പാദിച്ച കർമ്മങ്ങളുടെ വാസനകളാണ് സ്ത്രീപുരുഷന്മാർക്ക് ഹൃദയഗ്രന്ഥിയായി പരിണമിക്കുന്നതു്: ആ വാസനകൾ നശിക്കണം; ആ വാസനകൾ നശിക്കണമെങ്കിൽ അഹങ്കാരം നശിച്ചു്, മനസ്സു് ഇന്ദ്രിയങ്ങളെ അനുഗമിക്കാതെ സ്ഥിരമായി നില്ക്കണം: ശാന്തമായ മനസ്സിൽ അഹങ്കാരത്തിനു സ്ഥാനമില്ല: അഹങ്കാരം നശിക്കുമ്പോൾ വാസനകളും, നശിക്കും; അപ്പോൾ ഹൃദയഗ്രന്ഥി അയഞ്ഞു തുടങ്ങും: അതു സാധിച്ചവൻ—ഹൃദയഗ്രന്ഥിയുടെ കാരണത്തിൽ നിന്നു പിന്തിരിഞ്ഞവൻ—മോചനം നേടി പരമപുരുഷാർത്ഥത്തെ സമ്പാദിക്കുന്നു. അഹങ്കാരം നശിക്കണമെങ്കിൽ മുമുക്ഷു, യത്നം ചെയ്യേണ്ടതാണ്: മുമുക്ഷു, ഹംസപരിശുദ്ധനായ ഗുരുവിനെ കുറിച്ചും, എന്നെ കുറിച്ചും, ഭക്തി ഉള്ളവനായിരിക്കണം: അനുസരണമുള്ളവനായിരിക്കണം; തൃഷ്ണകളെ ത്യജിക്കണം: സുഖദുഃഖാദികളെ സഹിക്കണം: ജന്തുക്കൾക്കു സർവ്വാവസ്ഥകളും വ്യസനഹേതുക്കളാണെന്നു് അറിയണം: അന്വേഷണശീലമുള്ളവനായിരിക്കണം: തപസ്സു് അനുഷ്ഠിക്കണം: കാമങ്ങളെ ഹനിച്ചു കർമ്മങ്ങളിൽ നിന്നു മടങ്ങണം: എന്നെ ഉദ്ദേശിച്ചു കർമ്മങ്ങളെ ചെയ്യണം: എന്റെ കഥകളെ പറയുകയും കേൾക്കുകയും ചെയ്യണം; ഞാൻ ദേവനാണെന്നു ദൃഢനിശ്ചയം വന്ന ഉത്തമന്മാരോടു സഹവാസം ചെയ്യണം; എന്റെ ഗുണങ്ങളെ പാടണം: നിർവ്വൈരന്മാരും സമചിത്തന്മാരും ഉപശമപ്രാത്മകന്മാരും ആകണം; ദേഹവും, ദേഹിയും, ആത്മാവാണെന്ന ബുദ്ധിയെ ഉപേക്ഷിക്കുവാൻ ഉത്സാഹിക്കണം; അദ്ധ്യാത്മശാസ്ത്രങ്ങളെ അഭ്യസിക്കണം; വിജനപ്രദേശങ്ങളിൽ താമസിക്കണം: പ്രാണായാമംകൊണ്ടു പ്രാണനെ, പ്രത്യാഹാരംകൊണ്ടു് ഇന്ദ്രിയങ്ങളെ, ധാരണകൊണ്ടു് മനസ്സിനെ, വേണ്ടവണ്ണം ജയിക്കണം, സച്ഛ്രദ്ധയേയും, ബ്രഹ്മചര്യത്തേയും ആശ്രയിച്ചു്, ഒരിക്കലെങ്കിലും പ്രമാദം ഭവിക്കാത്തവനായിരിക്കണം; മൗനംകൊണ്ടു വാക്കുകളെ ജയിക്കണം; എന്നെത്തന്നെ സദാ മനനം ചെയ്യുവാൻ കഴിയുന്നതും മൗനംകൊണ്ടു വിരാജിക്കുന്നതും, ആയ ജ്ഞാനം, യോഗം, എന്നവയെ ആശ്രയിച്ചു, ധൈര്യം ഉദ്യമം, സത്വം എന്നവയോടു ചേർന്നു—കുശലനായ പുരുഷൻ, അഹങ്കാരം എന്നു നാമമായ ലിംഗദേഹത്തെ ഉപേക്ഷിക്കണം. അഹങ്കാരം നശിക്കുവാനായി മുമുക്ഷു യത്നിക്കേണ്ട രീതികളെയാണു് ഇത്രത്തോളം പറഞ്ഞതു്; ഈ ഉപദേശം—അല്ലെങ്കിൽ ഗുരൂപദേശം—അനുസരിച്ചു മുമുക്ഷു കർമ്മങ്ങളുടെ നിലയനവും അജ്ഞാനം മൂലം വന്നുചേർന്നതും ആയ ഹൃദയഗ്രന്ഥിബന്ധത്തെ നിശ്ശേഷം ഉപേക്ഷിക്കണം: അത്രയും സാധിച്ചവൻ വേറൊന്നും സാധിക്കേണ്ടതില്ലാത്തതിനാൽ വിരമിച്ചുകൊള്ളാം. എന്റെ ലോകത്തെ കാമിക്കുന്നവരും എന്റെ അനുഗ്രഹത്തെ അർത്ഥമെന്നു കരുതുന്നവരും ആയ അച്ഛനും, രാജാവും, ഗുരുവും,—പുത്രന്മാരെയും, പ്രജകളെയും, ശിഷ്യന്മാരെയും, ഇങ്ങനെയാണു്, ഉപദേശിക്കേണ്ടതു്: അവരോടു കോപിക്കരുതു്: അവരോടു വീണ്ടും വീണ്ടും ഉപദേശിക്കണം; അജ്ഞന്മാരും കർമ്മമൂഢന്മാരും ആയ അവരെ കർമ്മങ്ങളിലേക്കു നടത്തരുതു്; കണ്ണില്ലാത്തവനെ കുഴിയിൽ വീഴിക്കുന്നവൻ എന്തു അർത്ഥത്തെ സമ്പാദിക്കുന്നു? ലോകം, സാധുവായതിനെ കാണുവാൻ സ്വതേവ കണ്ണില്ലാത്തതാകുന്നു. ലോകം അത്യധികമായ കാമംകൊണ്ടു നിറഞ്ഞതും കാമാർത്ഥങ്ങളെ സദാ ധ്യാനിക്കുന്നതും തന്നെ. അന്യോന്യം വൈരം വളർത്തുന്ന മൂഢൻ, അല്പസുഖത്തെ കാമിച്ചു, അനന്തദുഃഖത്തെ അനുഭവിക്കുന്നു എന്നു് അറിയുന്നില്ല. പൂർവ്വപുണ്യം നിമിത്തം അഭിജ്ഞനും, കരുണാത്മാവും ആയി പരിണമിച്ചിരിക്കുന്ന ഏതൊരു പുരുഷൻ, അജ്ഞാനപഥങ്ങളിൽ നടക്കുന്നവനും, കുത്സിതനും ആയ ഒരുവനെ കുപഥത്തിൽ വിട്ടുകളയുമോ? വഴിതെറ്റി നടക്കുന്നവനെ വീണ്ടും വഴിതെറ്റിക്കുവാൻ ആരു് ഉത്സാഹിക്കും? സംസാരമാർഗ്ഗത്തിൽ പ്രാപിച്ചവനു മോചനം ഉപദേശിക്കാത്തവൻ,—ഗുരുവല്ല, സ്വജനമല്ല, പിതാവല്ല, മാതാവല്ല, ദൈവമല്ല, ഭർത്താവല്ല. പുത്രന്മാരേ! എന്നെക്കുറിച്ചു തന്നെ ഞാൻ സ്വല്പം പ്രസ്താവിക്കട്ടെ. എന്റെ ഈ ശരീരം മുകളിൽ പറഞ്ഞതുപോലെ കർമ്മവാസനനിമിത്തം ഉണ്ടായതല്ല; അതു് ഇതര ദേഹികളുടെ ദേഹംപോലെ ഉള്ളതല്ല. എന്റെ ശരീരം ദുർവിഭാവ്യം-

ഊഢത്തിൽ ഒതുങ്ങാത്തതു് —ആകുന്നു; എൻെറ ഹൃദയം ശുദ്ധമായസത്വമാകുന്നു. ധർമ്മം അതിൽനിൽക്കുന്നു; അധർമ്മം എൻെറ പുറകിൽ ബഹുദൂരത്തു നിൽക്കുന്നു; അയതുകൊണ്ടു് ആര്യന്മാർ എന്നെ ഋഷഭൻ എന്നു നാമകരണം ചെയ്തിരിക്കുന്നു. പുത്രന്മാരെ! നിങ്ങൾ ഏവരും സത്വമായ എൻെറ ഹൃദയത്തിൽ നിന്നു ജനിച്ചവരാകുന്നു. അതിനാൽ നിങ്ങൾ ശ്രേഷ്ഠനും ജ്യേഷ്ഠനും ആയ ഈ ഭരതനെ ബുദ്ധിയോടുകൂടെ ഭജിച്ചുകൊള്ളുക. അതുതന്നെ പ്രജാപരിപാലനവും എൻെറ ശുശ്രൂഷണവും ആകുന്നു. പുത്രന്മാരെ! ഞാൻ പറയേണ്ടതായി ഒരു കാര്യം കൂടെയുണ്ടു്. ഭൂതങ്ങളിൽ സ്ഥാവരങ്ങളെ അപേക്ഷിച്ചു്, സർപ്പങ്ങൾ ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു് സുബോധനിഷ്ഠന്മാർ ശ്രേഷ്ഠന്മാർ: അവരെ അപേക്ഷിച്ചു്, മനുഷ്യർ ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു് ഭൂതങ്ങളും പിശാചങ്ങളും ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു് ദേവാനുഗന്മാരായ സിദ്ധഗന്ധർവ്വപ്രമുഖന്മാർ ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു്, ഇന്ദ്രൻ മുതലായ സുരന്മാർ ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു്, ദക്ഷൻ മുതലായ ബ്രഹ്മപുത്രന്മാർ ശ്രേഷ്ഠന്മാർ; അവരെ അപേക്ഷിച്ചു് ശിവൻ ശ്രേഷ്ഠൻ; ശിവൻ ബ്രഹ്മവീര്യത്തിൽ നിന്നു ജനിച്ചു: ബ്രഹ്മാവു് എന്നെ ആശ്രയിക്കുന്നു; എനിക്കാകട്ടെ, ദേവൻ, ബ്രാഹ്മണനാണു്. ബ്രാഹ്മണരോടു സമനായവനെ ഞാൻ കാണുന്നില്ല: അവരെ കവിഞ്ഞു യാതൊരുവനെയും ഞാൻ കാണുന്നില്ല: എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. മനുഷ്യർ ഭക്തിപൂർവ്വം ബ്രാഹ്മണർക്കു സമർപ്പിച്ചതിനെ ഞാൻ ഭക്ഷിക്കുന്നു. അഗ്നിക്കു സമർപ്പിച്ചതിനെ തന്നെയും അത്ര തൃപ്തിയോടുകൂടെ ഞാൻ ഭക്ഷിക്കുന്നില്ല. ഉജ്വലവും പുരാണവും ആകുന്ന വേദമാകുന്ന എൻെറ ശരീരത്തെ, അദ്ധ്യയനം മുതലായവയാൽ ഈ ഭൂമിയിൽ ധരിക്കുന്നതു്, ബ്രാഹ്മണനാകുന്നു. ബ്രാഹ്മണൻ പരമവും പവിത്രവും ആയ സത്വവും, ശമവും ദമവും, സത്യവും, അനുഗ്രഹവും, തപസ്സും തിതിക്ഷയും ആത്മബോധവും സമ്പാദിച്ചിരിക്കുന്നു. ഞാൻ അനന്തനാണു്; പരാല്പരനാണു്; സ്വർഗ്ഗത്തിൻെറയും മോക്ഷത്തിൻെറയും അധിപനാണു്. എന്നാൽ എന്നോടു തന്നെയും ചോദിച്ചു വാങ്ങേണ്ടതായി ബ്രാഹ്മണർക്കു യാതൊന്നുമില്ല. അവർ ഇതരനോടു് എങ്ങനെ ചോദിച്ചു വാങ്ങുന്നു? അവർ മൽപരായണന്മാരാണു്: അവർ സമ്പാദിക്കേണ്ടതായി യാതൊന്നുമില്ല. പുത്രന്മാരെ: അചരങ്ങളും ചരങ്ങളും ആയ സർവ്വവും എൻെറ നിലയനമാണെന്നുള്ള അനുഗ്രഹബുദ്ധിയോടുകൂടെ, പടത്തിങ്കൽ, പടത്തിങ്കൽ, വിവിക്തദൃഷ്ടിയോടുകൂടെ, നിങ്ങൾ വർത്തിക്കണം: ഇതാണു് എൻെറ ആരാധനം. മനസ്സു, വാക്കു, കണ്ണു്, ഇതരമായ ഇന്ദ്രിയം, എന്നിവയെ എനിക്കായി സമർപ്പിച്ചുകൊണ്ടു് വ്യാപരിക്കുക എന്നതാണു് എൻെറ ആരാധനം: ഇതു സാധിക്കാത്തവൻ മഹാവിമോഹമായ കാലപാശത്തിൽ നിന്നു്, മോചനത്തെ പ്രാപിക്കുകയില്ല."

മഹാനുഭാവനായ ഋഷഭൻ ലോകാനുശാസനത്തെ പുരസ്കരിച്ചു്, ശിഷ്ടന്മാരായ പുത്രന്മാർക്കായി ഇങ്ങനെ ഉപദേശിച്ചു: ഭഗവാനും സർവ്വസുഹൃത്തും ആയ ഋഷഭൻ, പരമഹംസന്മാർക്കുമാത്രം അനുഭവമായ ഭക്തി, ജ്ഞാനം, വൈരാഗ്യം, എന്നവയിൽ ആയുശ്ശേഷത്തെ നയിക്കുവാൻ ഉറച്ചു; പരമഭാഗവതനും, ഭഗവത്ജ്ഞാനപരായണനുമായ ശ്രേഷ്ഠപുത്രനായ ഭരതനെ രാജ്യരക്ഷയ്ക്കായി നിയോഗിച്ചു. ഋഷഭതാപസൻ ശരീരത്തെ മാത്രം ധനമായി എടുത്തുകൊണ്ടു്, അഗ്നികളെ എറിഞ്ഞുകളഞ്ഞു്, അന്തരഗ്നിയെ ആശ്രയിച്ചുകൊണ്ടു്, അഴിഞ്ഞ മുടിയോടും ദിഗംബരനായും, ഉന്മത്തനെപ്പോലെ, ബ്രഹ്മാവർത്തത്തിൻെറ രാജധാനിയിൽ നിന്നു് ഇറങ്ങി, ജഡനെപ്പോലെ, അന്ധനെപ്പോലെ, മൂകനേയും, ബധിരനേയും പോലെ, പിശാചനേയും ഉന്മാദനേയും പോലെ—സർവ്വ ശരീര കാര്യങ്ങളേയും മറന്നു്, മൌനവ്രതം, അനുഷ്ഠിച്ചു്, നടന്നു. നഗരങ്ങളിൽ, ഗ്രാമങ്ങളിൽ, ദുർഗ്ഗങ്ങളിൽ, കല്ലുവെട്ടുകുഴികളിൽ, ചന്തകളിൽ, ശിബിരങ്ങളിൽ, കാലിക്കൂട്ടങ്ങളിൽ, പശുപവസതികളിൽ, യാത്രികസംഘങ്ങളിൽ, ഗിരിവനാശ്രമങ്ങളിൽ—കൊതുകു പട കടിച്ച ആനയെപ്പോലെ—തെമ്മാടികളുടെ വടികൾക്കു ലാക്കായി, അവർ എറിഞ്ഞ കല്ലുകൾ, ചാണകവരട്ടികൾ, മലഖണ്ഡങ്ങൾ എന്നവയെ തലയിൽ ഏററു് പെറുക്കിപ്പരിഷകൾ പാടിയ തെറിപ്പാട്ടുകൾ കേട്ടു്—ദുഷ്പൂരമായ ശരീരത്തെ കേവലം വിസ്മരിച്ചും സദസത്തുകളെ വിവേചിച്ചു കണ്ടും—ഞാനെന്നും, എൻെറതെന്നും, ഉള്ള സകല മമതകളേയും ദൂരത്തു തള്ളിയും—ഏകാഗ്രമാനസനായും—അസഹായനായും—ലോകത്തു പരിഭ്രമിച്ചു. പരമസുകുമാരങ്ങളായ, കരം, ചരണം, ഉരസ്സ്, വിപുലങ്ങളായ കൈ, തോൾ, കഴുത്തു്, മുഖം, എന്നിവ കൊണ്ടു് അഭിരാമനായ പ്രകൃതിസുന്ദരൻ—സ്വഭാവഹാസസുമുഖൻ—ഇളം താമരക്കുളിർത്തളിർ കണ്ണൻ,—തമ്മിൽ ഇണങ്ങിയ സുഭഗങ്ങളായ കപോലങ്ങൾ, കാതുകൾ, കഴുത്തു, മൂക്ക്, എന്നവയാൽ ഉജ്വലൻ,—മന്ദസ്മിതമുഖമഹോത്സവം കൊണ്ടു് പൌരസ്ത്രീകളുടെ മനസ്സിൽ കാമക്കറ കയററിയവൻ—കുടിലങ്ങളും ജടിലങ്ങളും ആയ ചെമ്പിച്ച കുറുനിരകളെ മുഖത്തു തുള്ളിച്ചവൻ,—പൊടിയിൽ പുതഞ്ഞ മലിനശരീരത്തെ വഹിച്ചവൻ,—ആയ ഋഷഭതാപസൻ പ്ര

ത ബാധിതനെപ്പോലെ ഭൂപര്യടനം ചെയ്തു. ലോകം യോഗത്തിനു പ്രതികൂലമാണെന്നു കണ്ട ഋഷഭമഹാവ്രതൻ, അജഗരവ്രതം ആരംഭിച്ചു; അന്നുമുതൽ ആ സർവ്വസംഗപരിത്യക്തൻ, കിടന്നുകൊണ്ടുതന്നെ, ഉണ്ണുക, കുടിക്കുക, ചവയ്ക്കുക, വിസർജ്ജിക്കുക, ചിരിക്കുക എന്നിവയെ അനുഷ്ഠിച്ചു. ആ പരിശുദ്ധന്റെ പുരീഷത്തെ അടിച്ചുപോയ കാററ്, പത്തുയോജന ദൂരത്തിൽ സുരഭിസുഗന്ധം പരത്തി. ഋഷഭൻ ഗോചര്യ, മൃഗചര്യ, കാകചര്യ, എന്നിവയേയും അനുഷ്ഠിച്ച്, അതതു മൃഗങ്ങളുടെ രീതി അനുസരിച്ച് ശരീരകാര്യങ്ങളെ നിർവഹിച്ചു. നാനാ യോഗചര്യകളെ അനുഷ്ഠിച്ച ഭഗവാൻ, സർവ്വഭൂതാത്മകനായ വാസുദേവനിൽ പരമാനന്ദം അടഞ്ഞു്, ആത്മസാക്ഷാൽക്കാരം ചെയ്തു; അർത്ഥസിദ്ധനായി; പരിപൂർണ്ണനായി; ആ സിദ്ധൻ അഷ്ടൈശ്വര്യസമ്രാട്ടായി. എന്നാൽ, ആകാശഗമനം, മനോജവം, അന്തർദ്ധാനം, പരകായപ്രവേശം, ദൂരശ്രവണം, മുതലായ കളിപ്പാട്ടങ്ങളെ, സർവ്വാത്മനാ ത്യജിച്ച്, ആ വിശ്വപ്രഭു, നാരായണ കാൽത്താമരമൊട്ടായ അരമനയിൽ സ്ഥിരമായി താമസിച്ചു.

യോഗസിദ്ധമായ ജ്ഞാനാഗ്നിയെക്കൊണ്ടു കർമ്മബീജങ്ങളെ ദഹിപ്പിച്ച ആത്മാരാമന്മാർ, പരാജയഭയമില്ലാത്തവരാണ് എന്നും; അങ്ങനെയെങ്കിൽ ഋഷഭൻ അഷ്ടൈശ്വര്യസിദ്ധികളെ ഭയപ്പെട്ടവനെപ്പോലെ അവയിൽനിന്നു ഒഴിഞ്ഞുമാറിയതു്, എന്താണെന്നും; ചിലർ സംശയിക്കാറുണ്ട്. അവരുടെ സംശയം മാററപ്പെടേണ്ടതുതന്നെ. എന്നാൽ മനസ്സ് എന്നതു് എപ്പോഴും ക്ഷോഭിക്കുന്നതാകയാൽ ഒരിക്കലും വിശ്വസിക്കപ്പെട്ടുകൂടാത്തതാണ്. ഒരു സമയം വ്യാധൻ ശാന്തനായി കാണപ്പെടാം; എന്നാൽ അടുത്ത നിമിഷത്തിൽ പ്രാണിപരമ്പരാപ്രണാശം തുടരെ നടത്തും. മനസ്സിനെ ആരും ഒരിക്കലും വിശ്വസിക്കരുത്. വളരെക്കാലം കൊണ്ടു് സമ്പാദിച്ച തപസ്സിനെ ഈശ്വരന്മാർ തന്നെയും നഷ്ടമാക്കീട്ടുണ്ട് എന്നതിനു ദൃഷ്ടാന്തങ്ങൾ വളരെയാണ്. മനസ്സിനോടു മൈത്രിയിൽ നില്ക്കുന്നവൻ കാമത്തിനു കവാടം തുറക്കുകയത്രേ. ആ ദോരം വ്യഭിചാരിണിയായ ഭാര്യ ഭർത്താവിനെന്നതുപോലെ, യോഗിക്കു പല വിപത്തുകൾക്കു കാരണമാകും.

> കാമോ മന്യുർമ്മദോ ലോഭഃ ശോകമോഹഭയാദയഃ
> കർമ്മബന്ധശ്ച യന്മൂലഃ സ്വീകുര്യാത് കോനു തദ്ബുധഃ.

കാമം, മന്യു, മദം, ലോഭം, ശോകം, മോഹം, ഭയം, മുതലായവയും, കർമ്മബന്ധവും മനസ്സിൽനിന്നു പുറപ്പെടുന്നു. ബുദ്ധിമാൻ മനസ്സിനെ ധ്വംസിക്കണം ഭഗവത്പ്രഭാവത്തെ ദ്യോതിപ്പിക്കുന്ന യാതൊന്നിനെയും പുറത്തു കാണിക്കാതെയും, അവധൂതന്മാർക്കു മാത്രം യോജിച്ച വിലക്ഷണങ്ങളായ, വേഷം, ഭാഷ, ആചാരം എന്നിവകളോടു കൂടിയും, ശരീരത്തെ ധരിക്കുകമാത്രം ചെയ്തു, അഖില ലോകപാല തിലകായിതനായ ഋഷഭൻ—യോഗികൾക്കു മാർഗ്ഗരീതികളെ പ്രത്യക്ഷമാക്കുവാനും, സ്വശരീരത്തെ ഉപേക്ഷിക്കുവാനും, ഉദ്യുക്തനായി. ആ മഹാതാപസൻ ആത്മാവിൽ ആത്മാവിനെ കണ്ടു: ഭേദബുദ്ധിയെ കാണാതായി; ശരീരബന്ധത്തെ വർജ്ജിച്ചു. ലിംഗശരീരം തുടങ്ങി നീങ്ങിയ ഋഷഭന്റെ സ്ഥൂലശരീരം, വംഗം, കൊങ്കണം, കുടകം, ദക്ഷിണകർണ്ണാടകം എന്ന ദേശങ്ങളിൽ കൂടെ, മുടിയഴിച്ചു കാററിൽ പറപ്പിച്ചുകൊണ്ടു്, ഒരു കല്ലു വായിൽ കടിച്ചുകൊണ്ടു്, കേവലം നഗ്നനായി, പിരാന്തനെപ്പോലെ—യോഗമായാവാസനയെ ആശ്രയിച്ച്—സഞ്ചരിച്ചു. ഋഷഭൻ കുടകാചലവനങ്ങളിൽ സഞ്ചരിക്കവേ, കാററടിച്ചു ഇളകിയ മുളകൾ കൂട്ടിയടിച്ചു് തീയു കത്തിപ്പെരുകി, വനത്തെ ദഹിപ്പിക്കുക ഉണ്ടായി. ഋഷഭശരീരം അവിടെ ചാമ്പലായി. കലിയുഗം മൂർദ്ധന്യത്തെ പ്രാപിച്ച് അധർമ്മം വളരുന്ന കാലത്തു്, വംഗ കൊങ്കണ കുടകങ്ങളിൽ അർഹൻ എന്നു നാമമായ ഒരു രാജാവുണ്ടാകുമെന്നും, അയാൾ ഋഷഭദേവന്റെ ചരിത്രത്തെക്കുറിച്ചു കേട്ട് മോഹിതനായി സ്വന്തധർമ്മങ്ങളെ ഉപേക്ഷിച്ച് ഋഷഭജീവിതത്തെ അനുകരിക്കുവാൻ ഉത്സാഹിക്കുമെന്നും, ആ മന്ദൻ അങ്ങനെ പാഷണ്ഡകപഥങ്ങളെ പ്രചരിപ്പിക്കുമെന്നും, ഐതിഹ്യമുണ്ട്. അർഹൻ കലിയിൽ ഇങ്ങനെ വർത്തിക്കുകകാരണം, മനുഷ്യർ മായാമോഹിതന്മാരാകും: സ്വധർമ്മം അനുസരിച്ചുള്ള ശൌചത്തെയും, ചാരിത്രത്തെയും ഉപേക്ഷിക്കും; ദേവന്മാരെ അപഹസിക്കും: വ്രതങ്ങളെ സ്വേച്ഛ അനുസരിച്ചു സൃഷ്ടിക്കും; അസ്നാനം, അനാചമനം, അശൌചം, അക്ഷൌരം എന്നവയിൽ പ്രീണിക്കും; വേദങ്ങളേയും, ബ്രാഹ്മണരേയും, യജ്ഞങ്ങളേയും, അഗ്നികളേയും ദൂഷിക്കും; സ്വേച്ഛ അനുസരിച്ച് അന്ധപാരമ്പര്യത്തിനു വശപ്പെടും. വേദവിരോധമായി ജീവിതം നയിക്കുന്ന അവർ പരമമായ തമസ്സിൽ അണ്ടുപോകും; നേരമറിച്ചു ഋഷഭാവതാരം ഉണ്ടായിരിക്കുന്നത് രജോഗുണപ്രേരിതന്മാർക്ക് കൈവല്യോപദേശം ചെയ്യാനായിട്ടാകുന്നു. ഋഷഭനെക്കുറിച്ച് ഇങ്ങനെ ഒരു പ്രശംസാഗീതം ഉണ്ടു്. "അഹോ! ഏഴു കടലുകൾ ചുററിയ ഭൂമിയിൽ ഭാരതവർഷം പരമപുണ്യമാണ്. അവിടെയാണു മനുഷ്യർ മുരാരിയുടെ ഭദ്രങ്ങളായ അവതാരങ്ങളിൽ നടന്ന കർമ്മങ്ങളെ പ്രശംസിക്കുന്നതു്. അഹോ! പുരാണനായ പ്രിയവ്രതന്റെ വംശം പരമയശസ്കമാകുന്നു: ആ വംശത്തിലാണ് കർമ്മംകൊണ്ടു സാധിക്കാത്ത മോക്ഷത്തെ സമ്പാദിക്കുന്ന ധർമ്മത്തെ അനുഷ്ഠിച്ച പരമ

പുരുഷൻ അവതരിച്ചത്. ഋഷഭൻ നടന്ന വഴിയിൽ മനസ്സു കൊണ്ടെങ്കിലും നടക്കുവാൻ കഴിയുന്ന അപര യോഗി എവിടെ? അപര യോഗികൾ യോഗമായകളെ സമ്പാദിക്കുവാനായി പരിശ്രമിക്കുന്നു." വേദങ്ങളുടേയും ലോകങ്ങളുടേയും, പശുക്കളുടേയും, ദേവന്മാരുടേയും, ബ്രാഹ്മണരുടേയും, പരമഗുരുവായ ഭഗവാൻ ഋഷഭന്റെ വിശുദ്ധാചാര ചരിതം ഇങ്ങനെയാണ്. ഈ ചരിത്രം സമസ്ത ദുശ്ചരിതങ്ങളേയും സംഹരിക്കും. ഈ ചരിത്രം പരമ മഹാ മംഗളത്തിന് ആധാരമാകുന്നു.

ഭരതൻ.

ഭഗവാൻ ഋഷഭൻ ഭൂപാലനം ചെയ്യുവാൻ നിയോഗിച്ച ഭരതൻ രാജ്യഭാരം കൈയേററു. ഭരതൻ വിശ്വരൂപന്റെ പുത്രിയായ പഞ്ചജനിയെ വിവാഹം ചെയ്തു; പഞ്ചജനിക്കു പുത്രന്മാർ—സുമതി, രാഷ്ട്രഭൃത്, സുദർശനൻ, ആവരണൻ, ധൂമ്രകേതു—എന്ന് അഞ്ചുപേരാണ്. ഭരതന്റെ പേരിനെ അനുസരിച്ചാണ്, അതുവരെയും അജനാഭം അല്ലെങ്കിൽ അജനാഭം എന്നു പേരായ ഈ ഖണ്ഡത്തിനു ഭാരതം എന്നു പേരായത്. ഭരതൻ പിതൃ പിതാമഹന്മാരെപ്പോലെ വിജ്ഞനും, പ്രജാവത്സലനും, സ്വധർമ്മങ്ങളെ മാനിക്കുന്നവനും ആയിരുന്നു. ഭരതൻ ഭരിച്ച പ്രജകളും സ്വധർമ്മനിരതരായി, ഭരതൻ ശ്രദ്ധാപൂർവം യജ്ഞക്രതു സ്വരൂപനായ ഭഗവാനെ, അഗ്നിഹോത്രം ദർശപൂർണ്ണമാസം, ചാതുർമ്മാസ്യം, പശുസോമം എന്നിങ്ങനെയും മററു പ്രകാരങ്ങളിലും ഉള്ള ഭിന്നരൂപങ്ങളായ യജ്ഞങ്ങളെ കൊണ്ട് യജിച്ചു. യജമാനനായ ഭരതൻ മനസ്സിനെ പുണ്യമാക്കി, അദ്ധ്വര്യുക്കളുടെ ഹസ്തങ്ങളിൽനിന്നു ഹവിസ്സിനെ വാങ്ങുവാൻ ക്ഷണിക്കപ്പെട്ട ദേവന്മാരെ, പരമ പുരുഷാവയവങ്ങളിൽ സങ്കല്പിച്ചു ധ്യാനിച്ചു. ഭരതൻ ബ്രഹ്മനിഷ്ഠനായി; ഭരതന്റെ ഹൃദയാകാശത്തിൽ ശ്രീവത്സം, കൌസ്തുഭം, വനമാല, ശംഖം, ഗദ, പത്മം, ചക്രം എന്നവ തുടങ്ങിയ ചിഹ്നങ്ങളോടു കൂടിയ പരമ പുരുഷനായ വാസുദേവൻ പ്രകാശിച്ചു. ഭരതൻ ഇങ്ങനെ ഒരു കോടിവർഷം രാജ്യഭാരം ചെയ്തു. വിരക്തനായ ഭരതൻ കർമ്മഭോഗങ്ങളിൽ നിന്നു വിരമിക്കേണ്ടുന്ന മുഹൂർത്തത്തെ നിശ്ചയിച്ചു; പിതൃപൈതാമഹമായ രാജ്യത്തെ പുത്രന്മാർക്കായി ഭാഗിച്ചു കൊടുത്തു; സകല സമ്പത്തുകളുടെ നിക്ഷേപമായ രാജധാനിയെ ഉപേക്ഷിച്ചു പുലഹന്റെ ആശ്രമത്തെ പ്രാപിച്ചു. പരിശുദ്ധമായ പുലഹാശ്രമത്തിൽ തപസ്സു അനുഷ്ഠിക്കുന്ന ഭക്തന്മാർ കാംക്ഷിക്കുന്ന രൂപത്തിൽ, ഹരി ഇന്നും വാത്സല്യപൂർവം പ്രത്യക്ഷമാകുന്നുണ്ട്. അവിടെ പ്രവഹിക്കുന്ന പരിശുദ്ധമായ സരിത് പ്രവരയിൽ കിടക്കുന്ന കല്ലുകളിൽ ഒരു പുറത്തു ചക്രത്തിന്റെയും മറുപുറത്തു നാഭിയുടെയും രേഖ കാണുന്നതിനാൽ, ആ നദിക്കു ചക്രനാഭി എന്നു പേരാണ്. ഭരതൻ ദിവ്യമായ പുലഹോപവനങ്ങളിൽ സഞ്ചരിച്ച്, പൂവ്, തളിര്, തുളസി, ജലം, ഫലം, മൂലം, എന്നവയെ കൊണ്ട് ഭഗവദാരാധനം ചെയ്ത്, വിഷയാഭിലാഷങ്ങളെ ഉന്മൂലനാശം ചെയ്തു. ഭരതൻ ശമത്തെ പ്രാപിച്ചു; നിർവൃതിയെ സമ്പാദിച്ചു. നിരർഗ്ഗളമായി നടത്തിയ പരമ പുരുഷ പരിചര്യ നിമിത്തം ഭഗവാനിൽ അനുരാഗം വർദ്ധിച്ച ഭരതന്റെ ഹൃദയം ആർദ്രമായി; അന്യചിന്തയ്ക്ക് അശക്തമായി; പ്രഹർഷവേഗം നിമിത്തം ഭരതന്റെ രോമങ്ങൾ എഴീററുനിന്നു; ഒഴുകിയ പ്രണയബാഷ്പം നിമിത്തം കണ്ണുകൾ ഇരുണ്ടു. ഭഗവാന്റെ അരുണങ്ങളായ ചരണാരവിന്ദങ്ങളെ ധ്യാനിച്ച ഭരതൻ പരമാഹ്ലാദ സംപൂർണ്ണനായി. ഹൃദയ ഗുഹയിൽ ചിന്തകൾ അററാടി, ഭരതൻ—ഭഗവൽ പൂജയിൽ വർത്തിക്കുകയാണെന്നു തന്നെയും സ്വയം അറിഞ്ഞില്ല. ധൃതവ്രതനായ ഭരതൻ മാൻ തോലുടുത്തു നിന്നു; വിധികളെ അനുസരിച്ച ഭരതൻ പ്രഭാതം, മദ്ധ്യാഹ്നം, സായം സന്ധ്യ, എന്ന വേളകളിൽ നിത്യവും സ്നാനം ചെയ്യുകയാൽ ചെമ്പിച്ച മുടിയിൽനിന്നു സദാ ജലകണങ്ങളെ വർഷിച്ചു നടന്നു. ഭക്തനായ ഭരതൻ ഹിരണ്മയനായ ഭഗവാനെ നിത്യവും സൂര്യനിൽ കണ്ട് ഇങ്ങനെ പ്രശംസിച്ചു, "ഭഗവാൻ രജസ്സിനു അപ്പുറമാകുന്നു; പ്രകൃത്യതീതനാകുന്നു; ശുദ്ധസത്വമാകുന്നു. ഭഗവാൻ സൂര്യന്റെ മഹിമയ്ക്ക് ആധാരമായ പ്രകാശമാകുന്നു. ഭഗവാൻ കേവലം മൗനം കൊണ്ട് വിശ്വങ്ങളെ സൃഷ്ടിച്ച്, അവയിൽ പ്രവേശിച്ച് ജീവാത്മാവിനെ സഹായിക്കുന്നു; ഞാൻ മനുഷ്യ മനസ്സിന്റെ പ്രേരകമായ പ്രകാശത്തെ ആലംബമായി സ്വീകരിക്കുന്നു."

ഒരിക്കൽ ഭരതൻ മഹാ നദിയിൽ സ്നാനം ചെയ്തു; വിധികർമ്മങ്ങളെ അനുഷ്ഠിച്ചു; മൂന്നു മുഹൂർത്തസമയം ബ്രഹ്മാക്ഷരജപം ചെയ്തുകൊണ്ട് താമസിച്ചു. ആ ഘട്ടത്തിൽ ഗർഭവതിയായ ഒരു ഹരിണി ദാഹം നിമിത്തം ആ ജലാശയത്തിങ്കൽ ചെന്നു. ഹരിണി ജലം കുടിക്കവേ, അത്ര ദൂരമല്ലാത്ത ഒരു സ്ഥാനത്തു ലോകഭയങ്കരമായ ഒരു സിംഹനാദം കേൾക്കായി. എപ്പോഴും ഭയപരവശയായ പേടമാൻ, സിംഹനാദം കേട്ടു നടുങ്ങി. വെട്ടിപ്പിടിച്ച ശിരസ്സിൽ പേടികൊണ്ടു നീണ്ട കണ്ണുകളിൽനിന്നു ഭയം വാരിവിതച്ചുകൊണ്ട്, കെടാത്ത ദാഹത്തെ കെടുത്തുവാൻ നിൽക്കാതെ, കാട്ടിലേക്കു ചാടി. പേടിച്ചു ചാടിയ പേടമാൻ പ്രസവിച്ചുപോയി; ശിശു ആററിലേക്കു വീണു. സിംഹഭയം, പ്രസവക്ലേശം, സ്വഗണവിരഹം എന്നവ നിമിത്തം ശോകതാഡിതയായ ഹരിണി, അടുത്ത ഒരു ഗുഹയിലേക്ക് ഓടി, അവിടെ ചത്തുവീണു. ഉടയവനില്ലാതെ ആററിൽ ഒഴുകിയ മാൻകുഞ്ഞിനെ കണ്ടു, ഭരതൻ കരുണാക്ഷുബ്ധനാ

ഭരതൻ മാനായി.

യി, ആറ്റിൽ ഇറങ്ങി എടുത്തു്, അതിനെ ആശ്രമത്തിലേക്കു കൊണ്ടുപോന്നു. ഭരതൻ ഏണത്തെ വാത്സല്യപൂർവ്വം വളർത്തി. അതിന്റെ പോഷണം, പാലനം, ലാളനം, പ്രീണനം, എന്നിവയിൽ അനുരക്തനായ ഭരതൻ, സ്നാനം മുതലായ ആത്മനിയമങ്ങളേയും പരമപുരുഷ പരിചര്യാക്രമത്തെയും വിസ്മരിച്ചു. ഭരതന്റെ സർവ്വ ചിന്തകളും മാൻകുട്ടിയെ കുറിച്ചു മാത്രമായി. "അഹോ! ഈ മാൻകുഞ്ഞിന്റെ അവസ്ഥ ദയനീയം തന്നെ—ഈശ്വരന്റെ രഥചക്രം ഓരോ വഴിക്കു നടക്കുന്നു: അവിടവിടെ ഓരോന്നു സംഭവിക്കുന്നു: രഥചക്രം ഈ വഴിയേ വന്നു; ഈ മാൻകുഞ്ഞു അനാഥമായി: അതിനെ സർവ്വ സുഹൃത്തുക്കളും ഉപേക്ഷിച്ചിരിക്കുന്നു: അതിനു ശരണം ഞാൻ മാത്രമാണു്, അതിനു അമ്മ ഞാൻ തന്നെ; അച്ഛൻ ഞാൻ തന്നെ; ഭ്രാതാക്കളും ജ്ഞാതികളും ഞാൻ തന്നെ; അതിനു ഞാനല്ലാതെ പരിചയക്കാരില്ല: അതു് എന്നെ പൂർണ്ണമായി വിശ്വസിക്കുന്നു: ഞാൻ തന്നെ ശരണമെന്നു, നില്ക്കുന്ന ഈ കിടാവിന്റെ പോഷണ, പാലന, ലാലന, പ്രീണനങ്ങളെ ഞാൻ ഉപേക്ഷിക്കുകയില്ല. ഉപശമശീലന്മാരും ആര്യന്മാരും ആയ സാധുക്കൾ ഗൗരവങ്ങളായ സ്വാർത്ഥങ്ങളെ ഉപേക്ഷിച്ചു് ഇങ്ങനെയുള്ള സൽക്കാര്യങ്ങളിൽ വ്യാപരിക്കും" ഇരിക്കുന്നിടത്തും നില്ക്കുന്നിടത്തും നടക്കുന്നിടത്തും മാൻകിടാവിന്റെ സംഗതി മാത്രം ഭരതനു ചിന്താഭാരമായി; ഭരതൻ, കുശ, കുസുമം, സമിത്, ഇല, കായ്, കിഴങ്ങു, വെള്ളം എന്നവയ്ക്കു എവിടെയെങ്കിലും പോകേണ്ടി വന്നാൽ, നായ്, നരി, മുതലായവയിൽ നിന്നു് ഭയം ഉണ്ടാകരുതു് എന്നു കരുതി മാനിനെക്കൂടെ കൊണ്ടുപോവുക പതിവായി. മാൻകിടാവു മാർഗ്ഗമദ്ധ്യത്തിൽ നിന്നാൽ ഭരതൻ നിന്നു; അതിനെ തോളിൽ എടുത്തു: മാനിന്റെ അംഗസ്പർശം ഭരതനു് പരമാനന്ദമായി.

വിളിക്കു മരികവേ മണ്ടി വന്നീടു നേരം
കളിക്കും പിന്നെ പ്പരിചരിക്കു മോരോവിധം
പതുക്കെ പതുപ്പുള്ള രോമങ്ങ ളമരുമാ-
റെടുത്തും തലോടിയും പുണർന്നു കൊണ്ടാടിടും.

നാരായണ പദസേവനത്തെ പുരസ്കരിച്ചു് ഒരു ഭൂഖണ്ഡത്തെ വേണ്ടെന്നു വച്ച ഭരതൻ, നിത്യ കർമ്മങ്ങളെ അനുഷ്ഠിക്കുന്നതിനിടയ്ക്കു പല പ്രാവശ്യം മാനെ അന്വേഷിച്ചു നടക്കുകയും അതിനെ കണ്ടു കൃതാർത്ഥത നേടുകയും പതിവായി.

മാൻകിടാവോടു കൂടി മാൻകിടാവിലെ സ്നേഹം
താൻകൂടെ വളർന്നിതു ഭരത നതുകാലം
തന്നുടെ നിയമങ്ങ ളതിനെ വളർക്കയാൽ
ഒന്നൊന്നേ ദിനംപ്രതി കുറഞ്ഞു ചമഞ്ഞിതു

കാലംകൊണ്ടില്ലാതെയായ് വന്നിതു നിയമങ്ങൾ
കാലവും പോയ തുള്ളിൽ അറിയായീല ഏതും
സ്നേഹപാരവശ്യം കൊണ്ടോ ഹന്ത ഭരതനും
മോഹവും വളർന്നിതു മറഞ്ഞു തപസ്സെല്ലാം.

ഭരതൻ ആ കിടാവിനെ നോക്കി "വത്സ! നിനക്കു നാലു ദിക്കിലും മംഗളം ഭവിക്കട്ടെ" എന്നു് അനുഗ്രഹിച്ചു പോന്നു. മൃഗശിശു തിന്നു നടന്നു വല്ലേടവും പോയി സമയത്തിനു തിരിയെ കാണാതെയാകുന്ന ഘട്ടത്തിൽ, ഭരതൻ കരുണാപൂർവ്വം കരഞ്ഞു നടക്കും; നിധി കളഞ്ഞ ലുബ്ധനെപ്പോലെ പല പ്രകാരങ്ങളിൽ വിലപിക്കും:—"അയ്യോ! ഏണബാലകൻ എവിടെ? തള്ള മരിച്ച കുഞ്ഞു്! ആ സാധു കഠിനനായ എന്നെ വിശ്വസിച്ചു! എന്റെ അപരാധം വലിയതു്! ഞാൻ ഒരിക്കലും ഒരു സുകൃതവും ചെയ്തിട്ടില്ല! ഞാൻ എത്ര ദുഷ്ടനാണു് എന്നു് ആ ശുദ്ധൻ അന്വേഷിച്ചില്ല: അവൻ നല്ലവനല്ലയോ? അവനിൽ ദോഷചിന്ത ഇല്ല; അവൻ എന്നെ വിശ്വസിച്ചു് ചതിവിൽ ചാടി. അയ്യോ! അവൻ സുഖമായിരിക്കട്ടെ! അവനെ ഈശ്വരൻ രക്ഷിക്കട്ടെ! അവൻ പുല്ലു തിന്നു, ഉപവനത്തിൽ നില്ക്കുന്നതു് ഞാൻ കാണുമാറാകട്ടെ. ആ ലളിതാംഗനെ ചെന്നായോ കടുവായോ പിടിച്ചു തിന്നുവോ! ഈശ്വരാ! അങ്ങനെ വരാതിരിക്കട്ടെ. അതാ! സകല ലോകങ്ങളുടെ ക്ഷേമകർത്താവും വേദാത്മകനും ആയ സൂര്യൻ അസ്തമിക്കുന്നു. മാൻപേട എന്നെ ഏല്പിച്ചിരിക്കുന്ന പണയത്തെ ഇനിയും കണ്ടുകിട്ടിയില്ല. ആ ഹരിണ രാജകുമാരൻ ഇവിടെ വരട്ടെ! എന്റെ ആത്മാവു പ്രസാദിക്കട്ടെ. ആ വെള്ളിത്തുള്ളിക്കുട്ടിയുടെ ചാട്ടം കണ്ടാൽ, ഞാൻ ആനന്ദിച്ചു. ക്രീഡകളിൽ വിരുതനായ പുള്ളിമാൻ, പ്രേമസംരംഭം പൂണ്ടു് ഓടി അടുത്തു്, കപടസമാധിയിൽ ഇരിക്കുന്ന എന്നെ, ജലബിന്ദുക്കൾപോലെ സുഖസ്പർശമായ മൊട്ടുകൊമ്പു കൊണ്ടു്, ഇനി എന്നു കുത്തുമോ? ഞാൻ ദർഭയിൽ വച്ച ഹവിസ്സിനെ യദൃച്ഛയാ ചവിട്ടിയതിനു ഞാൻ ശാസിച്ചാൽ ആ സാധു ഭീതഭീതനായി: ആ സുന്ദരമൃഗം സമാധിയിൽ ഇരിക്കുന്ന ഋഷികുമാരനെപ്പോലെ ഒതുങ്ങി നില്ക്കുന്നതു് ഇനി ഞാൻ എന്നു കാണും? ഈ കൃഷ്ണസാരം എന്റെ സർവ്വസ്വമാണു്; അവന്റെ മൃദുവായ കാലുകൾ പതിഞ്ഞ അല്പങ്ങളും, സുഭഗങ്ങളും, ശിവങ്ങളും, ഹൃദയാവർജ്ജകങ്ങളും, ആയ പാടുകൾ എവിടെ കാണുമോ? അവയെ എനിക്കു കാണിച്ചു തരുമെങ്കിൽ, ഭൂമി ധന്യയായി: സ്വർഗ്ഗത്തെയും മോക്ഷത്തെയും കാംക്ഷിക്കുന്ന ബ്രാഹ്മണർക്കു യജ്ഞവേദിയായി: അല്ലയോ ചന്ദ്ര! അങ്ങു നക്ഷത്രങ്ങളുടെ നാഥനല്ലയോ? തള്ള മരിച്ച ഈ മൃഗബാലകൻ ആശ്രമഭ്രഷ്ടനായി എവിടെയൊ അലഞ്ഞുതിരിയുന്നു. കുഞ്ഞു് അപജയത്തിൽ അകപ്പെടാതിരിക്കുമാ

റ്, നക്ഷത്രങ്ങൾ സ്ഥാനത്തു നിന്നുകൊണ്ട് രക്ഷചെയ്യുവാൻ, കൃപാവത്സലന്മാരായ അങ്ങു അജ്ഞനായ കൊടുക്കുമോ? കുഞ്ഞിനെ കാണാതെ പോയതിനാൽ ഉൾചൂടു കയറിയ എൻ്റെ ഹൃദയം, കാട്ടുതീയിൽ പെട്ട കരത്താമരപോലെ ചുട്ടുപൊരിയുന്നു. ഞാൻ ഇതാ ഇറങ്ങി. ഹരിണീബാലകനെ ഞാൻ അന്വേഷിക്കട്ടെ: അല്ലയോ ചന്ദ്ര! അങ്ങയുടെ സുധാമൃതജലമായ തണുത്ത കതിരുകളെ കൊണ്ട്, അങ്ങ് എൻ്റെ മനസ്സിനേയും മാർഗ്ഗത്തേയും അനുഗ്രഹിക്കണമേ!!" ഭരതൻ ഇങ്ങനെ യുക്തമല്ലാത്ത മനോരഥങ്ങളെ കൊണ്ട് ആകുലനായി. ഭരതൻ, ഹരിണരൂപമെടുത്ത പ്രാരബ്ധകർമ്മങ്ങളെക്കൊണ്ട് വഞ്ചിതനായി എന്നല്ലാതെ എന്തുപറയട്ടെ; അല്ലെങ്കിൽ, ഭരതൻ, സർവ യോഗക്രമങ്ങളിൽ നിന്നും ഭഗവദാരാധനത്തിൽനിന്നും, എങ്ങനെ ഭ്രംശിതനായി. അല്ലെങ്കിൽ കേവലം ഭിന്നജാതിയിൽ പിറന്ന ഏണകുണകത്തോട് ഭരതനു മുറിച്ചാൽ മുറിയാത്ത സംഗം എങ്ങിനെ ഭവിച്ചു? വർഷങ്ങൾ പലതു കഴിഞ്ഞു: ഭരതൻ വൃദ്ധനായി; ഭരതൻ്റെ അംഗങ്ങൾ ക്ഷീണങ്ങളായി. മോക്ഷസമ്പാദനത്തിനു പ്രതികൂലമാണെന്നു ഭയന്നു സ്വന്തപുത്രന്മാരെയും ത്രിലോകങ്ങളേയും വേണ്ടെന്നുവച്ചു കാടുകളിൽ കയറിയ രാജർഷിയെ—കാട്ടുമാൻ കുട്ടിയുടെ പോഷണ, പാലന, ലാളന, പ്രീണനങ്ങൾക്കു വശംവദനായ ഭരതനെ—ദുരതിക്രമമായ കാലം —സർപ്പം എലിയെ എന്നതുപോലെ കരാളരഭസനായി—അടുത്തു പിടിച്ചു. അപ്പോഴും ഭരതൻ പ്രബുദ്ധനായില്ല: മൃഗം, മൃഗം, മൃഗം, എന്ന ഏക ചിന്തയിൽ നിവിഷ്ടചിത്തനായി നിന്നു.

ഞാനിനി മരിച്ചീടും ഇപ്പൊഴു തിനിശേഷം
കാനനദേശേ സിംഹ വ്യാഘ്രാദി ദുഷ്ടജന്തുക്കൾ
മാനിനെ പ്പിടിച്ചു തിന്നീടു മെന്തു വതയ്യോ
കൂട്ടമേ മനുഷ്യരെ പ്പേടിയി ല്ലിതി നിപ്പോൾ
ദുഷ്ടരാം കാട്ടാളന്മാർ എയ്തു കൊന്നീടുകയോ
രക്ഷിപ്പാ നിതി ന്നാരും ഇല്ലെന്നു തന്നെയല്ല
ഭക്ഷിപ്പാൻ പല ദുഷ്ടജന്തുക്ക ളുണ്ടുതാനും.

ഭരതൻ മരിച്ചു. ശരീരം നശിച്ചശേഷവും മൃഗം എന്ന ചിന്തയിൽ തന്നെ കുടുങ്ങിയ ജീവാത്മാവ്, മൃഗശരീരത്തിൽ പുനർജന്മം അനുഭവിച്ചു. എന്നാൽ ഭഗവദാരാധനം കൊണ്ട് ലഭിച്ച വാസന നിമിത്തം ഭരതൻ മൃഗജന്മകാരണത്തെ സ്മരിച്ചു. ഭരതൻ ഇങ്ങനെ പശ്ചാത്തപിച്ചു: —"അഹോ കഷ്ടം! ആര്യമായ പന്ഥാവിൽ നിന്നു ഞാൻ ഭ്രഷ്ടനായി. ഞാൻ സർവസംഗപരിത്യാഗം ചെയ്തു; ഞാൻ പുണ്യാരണ്യങ്ങളെ ശരണം പ്രാപിച്ച്, ആത്മാവിനെ അടക്കി നിറുത്തി; സർവാത്മാവായ ഭഗവാനിൽ മനസ്സിനെ ഉറപ്പിച്ചു: ഭഗവൽകഥകളെ കേട്ട്, മനനം ചെയ്ത് കീർത്തിച്ച് ഭഗവാനെ അനുസ്മരിച്ച്, ആരാധിച്ച്, സകല യാമങ്ങളേയും ലാഭപ്പെടുത്തി: എന്നാൽ അഹോ! അജ്ഞനായ ഞാൻ എൻ്റെ മനസ്സിനെ ഹരിണകുണകത്തിനു സമർപ്പിച്ചു." ഇങ്ങനെ സന്താപതാഡിതനായ ഭരതഹരിണം മാതൃമൃഗത്തിൻ്റെ സന്നിധിയിൽ നിന്നു തെറ്റിമാറി, ജന്മസ്ഥാനമായ കാലഞ്ജരമലയിൽനിന്നു ഇറങ്ങി, ഭഗവത് ക്ഷേത്രമായ പരിശുദ്ധ പുലഹക്ഷേത്രത്തിലേക്കു നടന്നു. അവിടെ മൃഗശരീരത്തിൽനിന്നു മോചനം ലഭിക്കുവാൻ പ്രാർത്ഥിച്ചുകൊണ്ടും, ലഭിച്ച സംഗം നിമിത്തം അതിദുഃഖിതനായും, മറ്റു മൃഗങ്ങളിൽ നിന്ന് ഒഴിഞ്ഞ് ഏകനായും, ഉണങ്ങിയ ഇലകളും പുല്ലുകളും, ചെടികളുംമാത്രം തിന്നും, മൃഗജീവിതത്തിൻ്റെ അവസാനത്തെ പ്രതീക്ഷിച്ചും,—ഭരതഹരിണം ദിവസങ്ങളെ എണ്ണി എണ്ണി കഴിച്ചു. ആ സാധുമൃഗം നിത്യവും തീർത്ഥജലത്തിൽ സ്നാനംചെയ്തു; ആ പുണ്യസരിത്തിൻ്റെ തീരത്തു കിടന്നുതന്നെ ചത്തു.

**ഭരതൻ ബ്രാഹ്മണനായി.**

ഒരുകാലത്തു ഒരു ഗ്രാമത്തിൽ അംഗിരസ്സിൻ്റെ വംശക്കാരനായ ഒരു ബ്രാഹ്മണൻ താമസിച്ചിരുന്നു: അയാൾ സകല വിധികളേയും അനുഷ്ഠിച്ചു; ശമം, ദമം, തപസ്സ്, അധ്യയനം, അധ്യാപനം, ത്യാഗം, സന്തോഷം തിതിക്ഷ, പ്രശ്രയം, വിദ്യ, അനസൂയ, എന്നവയെക്കൊണ്ട്, ആത്മജ്ഞാനം സമ്പാദിച്ച അയാൾക്ക്, ഒരു ഭാര്യയിൽ ശ്രുതം, ശീലം, ആചാരം, രൂപം, ഔദാര്യം, എന്നവയെക്കൊണ്ട് ആത്മസമന്മാരായ ഒൻപതു പുത്രന്മാരും, വേറൊരു ഭാര്യയിൽ ഒരു പുത്രനും ഉണ്ടായി. ഇളയ ഭാര്യയിൽ ജനിച്ച പുത്രൻ-പരമഭാഗവതനും, രാജർഷിയും, ഹരിണശരീരം ഉപേക്ഷിച്ചവനും, ആയ ഭരതനായിരുന്നു, എന്നു പറയപ്പെടുന്നു. ഭരതബ്രാഹ്മണൻ സ്വജനസംഗത്തെ ഭയന്ന്; കർമ്മബന്ധത്തെ ധ്വംസിക്കുവാൻ കഴിയുന്നതായ ഭഗവച്ചരണാരവിന്ദയുഗളത്തെ, ശ്രവണം, സ്മരണം, ഗുണവിവരണം, എന്നവകൊണ്ടു പൂജിച്ചു; ഭഗവദനുഗ്രഹം കൊണ്ട് പൂർവജന്മപരമ്പരയെ സ്മരിച്ചു; നാരായണപദനിരതനായ ഭരതബ്രാഹ്മണൻ, അന്ധനും, ബധിരനും, ജഡനും ആയ ഒരു ഉന്മത്തൻ എന്നതുവണ്ണം, ലോകത്തിനു സ്വയം പ്രദർശിപ്പിച്ചു. പുത്രസ്നേഹപരായണനായ അച്ഛൻ സമാവർത്തനം വരെയുള്ള സകല സംസ്കാരങ്ങളേയും പുത്രനെ ഉദ്ദേശിച്ചു നിർവഹിച്ചു: പുത്രൻ്റെ ഉപനയനം കഴിഞ്ഞു: പുത്രൻ ശൌചം, ആചമനം മുതലായ വിധികളിൽ ഉപദിഷ്ടനായി: എന്നാൽ അധ്യാപനങ്ങൾ പുത്രനിൽ ഫലപ്പെട്ടു കണ്ടില്ല. പല മാസങ്ങളിൽ വ്യാഹൃതികളും വേദങ്ങളും ഗായത്രിയും പഠിച്ച ബാലൻ, ഏതാനും പദങ്ങളെ ഉച്ചരിക്കുന്നതിനുമാത്രം കഴിവുള്ളവ

നായി. പുത്രനെ അഭ്യസിപ്പിക്കുക മാത്രമാണ് സ്വകർമ്മം എന്ന തെററായ ബോധവും, പുത്രനെക്കുറിച്ച് അമിത വാത്സല്യവും, ഉണ്ടായിരുന്ന അച്ഛൻ, പുത്രന്, ശൌചം, അദ്ധ്യയനം വ്രതം, നിയമം, ഗുരുശുശ്രൂഷണം, അഗ്നിശുശ്രൂഷണം, മുതലായവയിൽ നിപുണത ലഭിക്കുവാനായി വളരെ ക്ലേശങ്ങളെ അനുഭവിച്ചു. അച്ഛന്റെ പരിശ്രമം സഫലമായില്ല: ഗൃഹകാര്യം സർവസ്വമാണെന്നു പ്രമാദം പററിയ അച്ഛനെ, അപ്രമത്തനായ കാലം അടുത്തു പിടിച്ചു. അച്ഛൻ മരിച്ചു. ഇളയ ഭാര്യ, മകനെ ജ്യേഷ്ഠഭാര്യയെ ഏല്പിച്ച്, ഭർത്താവോടൊരുമിച്ചു ചിതയിൽ ഇറങ്ങി ഭർത്തൃലോകത്തെ പ്രാപിച്ചു. അച്ഛന്റെ മരണശേഷം ജ്യേഷ്ഠസഹോദരന്മാർ നായകന്മാരായി; അവർ വേദാദ്ധ്യയനത്തിൽ കവിഞ്ഞ യാതൊരു കാര്യവും ഇല്ലെന്നു കരുതിയും, ആത്മസംസ്കരണത്തിനു ആധാരമായ പരവിദ്യയെക്കുറിച്ചു ബോധമില്ലാതെയും, അനുജൻ കേവലം ജഡനാണു എന്നു തീർച്ചചെയ്തു, അദ്ധ്യാപനത്തിൽനിന്നു വിരമിച്ചു. തന്നെ ഉന്മത്തനെന്നും, ജഡനെന്നും, ബധിരനെന്നും, സംബോധനം ചെയ്ത ഇരുകാലിമൃഗങ്ങളെ, ഭരതബ്രാഹ്മണൻ അങ്ങനെതന്നെ പ്രതിസംബോധനം ചെയ്തു; നിർബന്ധം നിമിത്തം പണി എടുക്കേണ്ടിവന്നാൽ വൈമനസ്യത്തോടുകൂടെയും, വേതനത്തെ വാങ്ങിയും, പണി എടുത്തു: യദൃച്ഛയായോ ഭിക്ഷയായോ ലഭിച്ച അന്നം അധികമായാലും അല്പമായാലും ഭക്ഷണമായി സ്വീകരിച്ചു: ഭരത ബ്രാഹ്മണൻ ഇന്ദ്രിയ പ്രീതിയെ ഉദ്ദേശിച്ചു ഭക്ഷണത്തെ കാംക്ഷിച്ചില്ല; നിത്യനിവൃത്തൻ ഇന്ദ്രിയ പ്രീതിയെ കാംക്ഷിക്കാറില്ലല്ലോ. ആ സിദ്ധൻ, വിശുദ്ധൻ, ആനന്ദമയൻ, ആത്മസാക്ഷാൽകാരം ചെയ്തവനായിരുന്നു. സുഖം, ദുഃഖം മുതലായ ദ്വന്ദ്വങ്ങളെക്കുറിച്ച്, ആ ധന്യന് യാതൊരു ചിന്തയും ഉണ്ടായില്ല. തണുത്ത കാററിലും കടുത്ത വെയിലിലും ആ ബാലൻ ശരീരാവരണം യാതൊന്നും ഇല്ലാതെ കാളപോലെ തടിച്ചുകൊഴുത്തു നടന്നു; പൊടിയിൽ കിടന്നുരുണ്ടു, കഴുകിച്ചുളി കളയാത്ത കല്പമാണിക്യം പോലെ, ആ നാരായണോന്മാദൻ, ബ്രഹ്മപ്രഭ കയറിയ ശരീരത്തിനു ജലസ്പർശം ആവശ്യമായി കരുതിയില്ല. പഴയ തുണിക്കഷണങ്ങൾ ഉടുത്തു, നനയാത്ത പൂണുനൂൽ ചെളിപുരണ്ട ശരീരത്തിൽ ധരിച്ചു, ഇവൻ ബ്രാഹ്മണനാണെന്നും ഇവൻ ബ്രാഹ്മണബന്ധുവാണെന്നും അജ്ഞന്മാർ അപഹസിക്കവേ—ഭരത താപസൻ ഇവിടെയും, അവിടെയും, എവിടെയും ഓടിനടന്നു. ഭിക്ഷ ലഭിക്കായ്ക നിമിത്തം വേതനത്തിനു പണി അന്വേഷിച്ച ഭരതനെ, സഹോദരന്മാർ തന്നെയും വയലിൽ പണിക്കു നിയോഗിക്കാറുണ്ടായിരുന്നു. ഭരതനാകട്ടെ തറ സമമെന്നോ വിഷമമെന്നോ ആലോചിക്കാതെയും, എടുത്ത പണി അധികമെന്നോ കുറവെന്നോ അറിയാതെയും, കിട്ടിയ പദാർത്ഥത്തെ നുറുക്കരി, പിണ്ണാക്കു, തൊണ്ടു വേകാത്ത കഞ്ഞി എന്നിവ—ഗുണദോഷ വിചാരം ഇല്ലാതെ—അമൃതം പോലെ ആസ്വദിച്ചു. അങ്ങിനെയിരിക്കവേ, സന്തതി ലഭിച്ചതിനാൽ വ്രത നിവൃത്തിക്കായി ഒരു വൃഷലപതി, ഭദ്രകാളിക്കു, ഒരു പുരുഷമേധം, നടത്തേണ്ടതായിരുന്നു. അതിലേയ്ക്കായി നിയമിക്കപ്പെട്ടിരുന്ന മനുഷ്യൻ ദൈവാൽ കെട്ടു പൊട്ടിച്ചു മാറിക്കളഞ്ഞു. വൃഷലപതിയുടെ അനുചരന്മാർ പുരുഷനെ അന്വേഷിച്ചു പാതിരായ്ക്കു അങ്ങിങ്ങു ഓടിനടന്നു, ഉദ്ദിഷ്ടലാഭം വരാതെ ക്ലേശിച്ച ഘട്ടത്തിൽ, പന്നി മാൻ, മുതലായവയിൽ നിന്നു ജ്യേഷ്ഠന്മാരുടെകൃഷിസ്ഥലങ്ങളെ രക്ഷിച്ചുകൊണ്ടു, വീരാസനത്തിൽ ഇരുന്ന ഭരത മഹാബ്രാഹ്മണനെ കണ്ടുമുട്ടി. അവർ സൂക്ഷിച്ചു, ഭരതന്റെ ആകാരപൂർണ്ണതയും അവയവ ദൃഢതയും കണ്ടു, സന്തുഷ്ടന്മാരായി. അവർ ഭരതനെ കയറുകളെക്കൊണ്ടു കെട്ടി, തങ്ങളിൽ എടുത്തു ചണ്ഡികാലയത്തിലേയ്ക്കു നടന്നു. ഭരതനെ വൃഷല പുരോഹിതന്മാർ സ്നാപനം ചെയ്തു: കോടി മുണ്ടു ഉടുപ്പിച്ചു: അനുലേപം, ഹാരം, തിലകം, ആഭരണം എന്നവ അണിയിച്ചു; മൃഷ്ടാന്ന തൃപ്തനാക്കി: ഗീതസ്തുതി മൃദംഗ പണവ ഘോഷങ്ങളോടുകൂടെ ദേവിസന്നിധിയിലേക്കു നയിച്ചു: ധൂപം, ദീപം, മാല, മലര്, തളിര്, പൂവു, മൊട്ടു, കായ് മുതലായ ഉപചാരങ്ങളോടുകൂടെ പുരുഷപശുവായി, ഭദ്രകാളീ പുരോഭാഗത്തു സമർപ്പിച്ചു. വൃഷല പുരോഹിതൻ ഭദ്രകാളിയെ മനുഷ്യച്ചോരകൊണ്ടു മദിപ്പിക്കുവാനായി, മന്ത്രകൃഷ്ടമായ ഖഡ്ഗത്തെ, കരാളമായ, കരത്തിൽ, ആകാശത്തു, ഉയർത്തി. വൃഷലന്മാർ രജസ്തമഃപ്രകൃതികളാണ്; രജസ്സ് നിമിത്തം ഗർവം നിറഞ്ഞവരാണു; ഹിംസാവിഹാരകന്മാരാണ്. ഭദ്രകാളി, വൃഷലന്മാരുടെ പരമ ദാരുണമായ പ്രസ്ഥാനത്തെ കണ്ടു. ഭരതവർച്ചസ്സ് സ്വശരീരത്തെ ആക്രമിച്ച സമയം, ഭദ്രകാളിക്കു സ്വസ്ഥാനത്തു ഇരിക്കുവാൻ വഹിയാതായി. ബ്രഹ്മഭൂതൻ സാക്ഷാൽ ബ്രഹ്മർഷി പുത്രൻ, നിർവൈരൻ, സർവഭൂത സുഹൃത്ത് യാതൊരു ഘട്ടത്തിലും ഹിംസയെ അംഗീകരിക്കാത്തവൻ—ആയ ഭരത ബ്രാഹ്മണനെ പുരുഷപശുവായി വധിക്കുവാനുള്ള പ്രാരംഭം കണ്ടു, ഭദ്രകാളി അസഹ്യമായ സ്വബ്രഹ്മതേജസ്സുകൊണ്ടു സർവത്തെയും ദഹിപ്പിച്ചുകൊണ്ടു അവിടെ ചാടി ഇറങ്ങി. ഭദ്രകാളി അമരാത്ത അമർഷം പൂണ്ടു അമറി; വർദ്ധിച്ച രോഷംനിമിത്തം ഗർജ്ജിച്ചു: ചെൺപുരികങ്ങളെ കാററിലാടിയ മരക്കൊമ്പുകളെപ്പോലെ ഇളക്കി; ദംഷ്ട്രകളെ മിന്നൽപ്പിണരുകളെപ്പോലെ തെളിയിച്ചു; ചുവന്ന കണ്ണുകളിൽനിന്നു ചോര തെറിപ്പിച്ചു; ഭയാനകമായ മുഖത്തെ മൂന്നു ലോകങ്ങളും ഭയപ്പെടുമാറു ബീഭത്സമാക്കി; മഹാട്ടഹാസങ്ങളെ തുടരെ

ചെയ്തു. ഭദ്രകാളി കടുത്ത കൈയിൽ കരാളമായ വാളെടുത്തു കുലുക്കിച്ചാടി, ആ പാപന്മാരുടെ സർവന്മാരുടേയും തലകളെ തുടരെ ഖണ്ഡിച്ചു: ഭദ്രകാളിയും ഗണങ്ങളും ചോരച്ചോലകളിൽനിന്നു രക്താസവം വലിച്ചുകുടിച്ചു; മദിച്ചു: പരമഭയങ്കരയായ ഭദ്രകാളിയും പാർഷദന്മാരായ ഭയങ്കരന്മാരും, പാടി; നൃത്തം ചെയ്തു; വിഹരിച്ചു; ആ ദുഷ്ടന്മാരുടെ തലകളെ കൊണ്ടു് ആ ചോരത്തറയിൽ പന്തുകളിച്ചു. ക്രൂരത, പ്രയോക്താവിൽ തന്നെ ഫലിക്കുക എന്നതു് അന്നു് ആദ്യമല്ല, അവസാനവുമല്ല. സാക്ഷാൽ നാരായണ പാദങ്ങളെ പരമാശ്രയം ചെയ്യുന്നവർക്കു് ഭയം എവിടെ? ഭാഗവത പരമഹംസന്മാർ കാലമാകുന്ന ചക്രായുധത്താൽ രക്ഷിക്കപ്പെടുന്നു. നിർവൈരന്മാർ, സർവസത്വ സുഹൃത്തുക്കൾ, ശരീരത്തെ ആത്മാവെന്നു് അഭിമാനിക്കാത്ത വിജ്ഞന്മാർ—സ്വശിരച്ഛേദം ഭവിക്കാറാകുന്ന മുഹൂർത്തത്തിലും അസംഭ്രമന്മാരായി നിൽക്കും. ഈ ലോകത്തിനു് വിസ്മയം തന്നെ.

സിന്ധു സൌവീരങ്ങളിൽ രഹൂഗണൻ എന്നു് ഒരു രാജാവു് ഉണ്ടായിരുന്നു. ആ രാജാവു് ഭഗവാനായ കപിലമഹർഷിയെ കാണുവാനായി ഇക്ഷുമതീനദിയുടെ തടങ്ങളിൽകൂടെ യാത്ര ചെയ്തുകൊണ്ടിരുന്നു. രാജാവിന്റെ പല്ലക്കു ചുമക്കുന്നതിനു് ആളെ അന്വേഷിച്ച ദൂതന്മാർ ഭരതബ്രാഹ്മണനെ കണ്ടുമുട്ടി: "ഇവൻ യുവാവാണു്; മല്ലനാണു് ഏതു ചുമടും, കാളയെപ്പോലെ, കഴുതയെപ്പോലെ ചുമക്കും" എന്നിങ്ങനെ നിശ്ചയിച്ചുകൊണ്ടു്, അവർ ഭരതനെപ്പിടിച്ചു:

*ഭരതതാപസൻ.*

ശേഷിച്ചിരുന്നവരെ മുമ്പേ തന്നെ ലഭിച്ചിരുന്നതിനാൽ, ദൂതന്മാർ രാജസന്നിധിയിൽ ചെന്നു. രാജാവു് പല്ലക്കിൽ കയറി; ഭരതൻ ഉൾപ്പെടെയുള്ള ആൾക്കാർ ചുമന്നു: എഴുന്നള്ളത്തു മുൻപോട്ടു നീങ്ങി. ഭരതൻ മുന്നോട്ടു ദൂരം നോക്കാതെ നടന്നതിനാൽ, ചുവടു പിഴയ്ക്കുകയും പല്ലക്കിനു് ഉലച്ചിൽ പററുകയും ചെയ്തു. രഹൂഗണൻ പറഞ്ഞു:—"ചുമട്ടുകാരെ! നിലനോക്കി നടക്കുക, പല്ലക്കു് അടിക്കടി വല്ലാതെ ഉലയുന്നു." ചുമട്ടുകാർ രാജാവു് പറഞ്ഞ സാമവാക്യങ്ങളെ കേട്ടു്, അടുത്തതു് ദണ്ഡമാണെന്നു ഭയന്നു്, ഇങ്ങനെ അറിയിച്ചു:—"പ്രഭോ! അടിയങ്ങൾ കല്പന കേൾക്കുന്നവരാണു്; അടിയങ്ങൾക്കു് ചുവടു പിഴയ്ക്കാറില്ല. എന്നാൽ ഇന്നു പുത്തനായി വന്നുചേർന്ന ഇവൻ ശരിക്കു നടക്കുന്നില്ല. അങ്ങനെയാണു് പല്ലക്കു് ഉലയുന്നതു്. ഒരുവൻ തെററിയാൽ കമ്പനി തെററും." രഹൂഗണൻ, ദയാവാനും ഗുരുസേവനം ചെയ്തവനും ആയിരുന്നു: എങ്കിലും രാജസ്വഭാവം നിമിത്തം സ്വല്പം ക്ഷോഭിച്ചു്—പുകകയറിത്തീ അമർന്നുനിന്ന ബ്രാഹ്മണനോടു്, നിന്ദാസ്വരത്തിൽ, ഇങ്ങനെ പറഞ്ഞു:—"സഹോദരാ! കഷ്ടം! താൻ വളരെ ക്ഷീണിച്ചിരിക്കുന്നു: താൻ വളരെ നേരമായി പല്ലക്കു ചുമക്കുന്നു: നല്ലവണ്ണം ചുമക്കുകയും ചെയ്യുന്നു. താൻ മെലിഞ്ഞവനാണു്, സഖേ! താൻ വൃദ്ധനുമാണു് എന്നിട്ടും താൻ ഉത്സാഹപൂർവം മുൻപോട്ടു നടക്കുന്നു. ക്രമം തെററിക്കുന്നതു തന്റെ കൂട്ടുകാരായ ഈ വികൃതന്മാരാണു്." രാജാവു ചെയ്ത അപഹാസപ്രസംഗം കേട്ടു എങ്കിലും ഭരതൻ രീതിഭേദം ചെയ്തില്ല. ദ്രവ്യം, ഗുണം, കർമ്മം, മുതലായ അവിദ്യകളെ വിഭജിച്ചു്, പുനർജന്മ പരമ്പരയിൽ ചരമശരീരത്തിൽ വർത്തിച്ച ഭരതൻ—അഹം, മമ, എന്നിങ്ങനെയുള്ള മിഥ്യാവിശ്വാസങ്ങളെ സർവാത്മാവുകൊണ്ടും അവഗണിച്ചു് ബ്രഹ്മഭൂതനായ ഭരതൻ—മുൻപു നടന്നതുപോലെ തന്നെ നടന്നു. ശിബിക പിന്നെയും ഭഗ്നക്രമമായി തുള്ളി; രഹൂഗണൻ രുഷ്ടനായി പറഞ്ഞു:—"എടാ! നീ ജീവിച്ചിരിക്കുന്നു എങ്കിലും ചത്തവനാണു്: നീ ചെയ്യുന്ന ഉപദ്രവം സഹിക്കവയ്യാ. ഞാൻ പറഞ്ഞതു നീ അശേഷം വകവയ്ക്കുന്നില്ല. കാലൻ ചെയ്യുന്ന ചികിത്സ ഞാൻ പഠിച്ചിട്ടുണ്ടു്. ഞാൻ അതു പ്രയോഗിക്കുമ്പോൾ നീ നട്ടു നിവിർത്തു നടക്കും" രഹൂഗണൻ അബദ്ധങ്ങളെ ഇങ്ങനെ വളരെ പറഞ്ഞു. രജസ്സും, തമസ്സും, ബാധിച്ചിരുന്നവനും, പണ്ഡിതനെന്ന ദുരഭിമാനം നിമിത്തം പല ഭഗവത്ഭക്തന്മാരെ നിന്ദിച്ചിട്ടുള്ളവനും, യോഗേശ്വര ചര്യകളിൽ അല്പപരിചയമാത്രനും, ആയ രഹൂഗണനെ നോക്കി—ബ്രഹ്മഭൂതനും സർവഭൂതസുഹൃത്തും ആയ ഭരതൻ, ചിരിച്ചുകൊണ്ടു പറഞ്ഞു:—ഞാൻ ചുമടു ചുമക്കേണ്ടവനാണു് എങ്കിൽ—ഞാൻ ചുമക്കേണ്ടതായ ഒരു ചുമടു് ഉണ്ടു് എങ്കിൽ,—ഞാൻ നടക്കുകയാണു് എങ്കിൽ—ഞാൻ പ്രാപിക്കേണ്ടതായ ഒരു സ്ഥാനമുണ്ടു് എങ്കിൽ—ഞാൻ അതിക്രമിക്കേണ്ട ദൂരം ഉണ്ടു് എങ്കിൽ—അങ്ങു് പറഞ്ഞതു മുഴുവൻ സത്യമാകുന്നു. എന്നാൽ ഈ വക ഒന്നിനേയും ഞാൻ കാണുന്നില്ല. സ്ഥൂലത, കൃശത, വ്യാധികൾ, ആധികൾ, ക്ഷുത്തു, ദാഹം, ഭയം, ശങ്ക, ഇച്ഛ, ജര, നിദ്ര, രതി, മന്യു, അഹംമദം, ദുഃഖം,—എന്നവയൊക്കെയും ദേഹത്തിൽ പിറന്നവരെ മാത്രം ബാധിക്കുന്നു; അവയൊന്നും എന്നെ ബാധിക്കുന്നില്ല. "ജീവിക്കുന്നു എങ്കിലും മരിച്ചിരിക്കുന്നു." എന്നതു്, ആദി, അന്തം എന്നു ഭേദമുള്ള സർവത്തിനെക്കുറിച്ചും വാസ്തവമാണു്. ഹേ പ്രശംസനീയ! സ്വാമി, സേവകൻ എന്ന രണ്ടുഭാവങ്ങൾ യഥാർത്ഥത്തിൽ ഉള്ളതാണു് എങ്കിൽ—വിധി, കൃത്യം എന്ന രണ്ടുഭാവങ്ങളെയും യഥാർത്ഥമായി കരുതാം. പ്രഭു എന്നും ദാസൻ എന്നും ഉള്ളവ രണ്ടു ശബ്ദങ്ങളാണു് എന്നല്ലാതെ, അങ്ങനെ അവസ്ഥകൾ രണ്ടുള്ളതായി ഞാൻ കാണുന്നില്ല. ആജ്ഞാകരൻ, ആജ്ഞാവഹൻ എന്നു് ആളുകളെ എങ്ങനെ തരംതിരി

ക്കാം. ഇങ്ങനെയാണ് യാഥാർത്ഥ്യം: ഞാൻ എന്തുചെ
യ്യുന്നു. ഉന്മത്തനെപ്പോലെ, ജഡനെപ്പോലെ, മൂക
നെപ്പോലെ, അന്ധനെപ്പോലെ, വിഹരിക്കുന്ന എന്നെ
അങ്ങു ചികിത്സിക്കുമെന്നോ? അങ്ങ് എന്തിന് ഒരതി
ലേക്കു ശ്രമപ്പെടുന്നു? ഞാൻ സ്തബ്ധനും, പ്രമത്തനും,
തന്നെ. അരത്തെതിനേ അങ്ങ്, പൊടിക്കുന്നത് എ
ന്തിനു?" രാജാവിൻെറ വചനങ്ങൾക്ക് ഇങ്ങനെ പ്ര
തി വചനങ്ങളെ പറഞ്ഞശേഷം, ആ പ്രശാന്തൻ പ്രാ
രബ്ധകർമ്മങ്ങളെ നിവത്തിക്കുവാനായി ശിബികം ചു
മന്നു നടന്നു. സിന്ധുസൌവീരങ്ങളുടെ മഹാരാജാവു
കേട്ടു: ആ തത്വജിജ്ഞാസു കർമ്മബന്ധ സംഹാരകമായ
പുണ്യപദങ്ങളെ യോഗശാസ്ത്രാനുസാരമായി കേട്ട്, പ
ല്ലക്കിൽനിന്നു ബന്ധപ്പെട്ടു ഇറങ്ങി, ഭരതൻെറ പാദങ്ങ
ളിൽ നമസ്കരിച്ച്, സർവ ഗർവങ്ങളേയും മാററിനിറു
ത്തി, ഇങ്ങനെ പറഞ്ഞു.—"പ്രഭോ അങ്ങ് ആരാണ്?
അജ്ഞാതനായി സഞ്ചരിക്കുന്ന അങ്ങ് ആരാണ്?
അങ്ങ് യജ്ഞോപവീതം ധരിച്ചിരിക്കുന്നു: അവധൂത
നെപ്പോലെ തോന്നിക്കുന്നു. അങ്ങ് ഏതു വംശത്തിൽ
പെട്ടവനാണ്? അങ്ങ് ഇവിടെ എന്തിനുവന്നു? അങ്ങ്
എൻെറ ക്ഷേമത്തെ അന്വേഷിച്ചുവന്നിരിക്കുന്ന കപി
ലൻതന്നെയോ? ഞാൻ ഇന്ദ്രൻെറ വജ്രത്തെ ഭയപ്പെടു
ന്നവനല്ല: പരമശിവൻെറ ശൂലത്തെ ഭയപ്പെടുന്നവ
ന്നവനല്ല: യമൻെറ ദണ്ഡത്തെ ഭയപ്പെടുന്നവനല്ല: സൂര്യാഗ്നി
ല്ല: സോമാനില കുബേരന്മാരുടെ അസ്ത്രങ്ങളെ ഭയപ്പെടുന്ന
വനല്ല; എന്നാൽ ബ്രാഹ്മണകുലത്തെ അവമാനിക്കു
വാൻ ഞാൻ ഭയപ്പെടുന്നു. അങ്ങ് ഇനിയും സംസാ
രിക്കുമോ? അങ്ങ് അസംഗനാണ്. ജഡനെപ്പോലെ
കാണുന്ന അങ്ങ്, വിശുദ്ധനായ വിജ്ഞാനവീര്യനാ
ണ്; ഭോ സാധോ! അഗാധമായ യോഗജ്ഞാനത്തെ
സൂചിപ്പിക്കുന്ന അങ്ങയുടെ വാക്കുകളെ ഉള്ളവണ്ണം ഗ്ര
ഹിക്കുവാൻ ഞാൻ അല്ലല്ല, ഞാൻ ഇപ്പോൾ ആത്മ
തത്വത്തെ അറിയുന്നു: മുനികളിൽ പരമനും ജ്ഞാന
പ്രധാനത്തിൽ ഉത്സുകനും ആയ കപിലനെ കണ്ട്,
ഈ സംസാരത്തിൽ അഭയപ്രദമായത് എന്ത് എന്ന്
അന്വേഷിക്കുവാനായി ഞാൻ പോകയാണ്. അങ്ങ്
ലോക നിരീക്ഷണം ചെയ്യാനായി പ്രച്ഛന്നനായി പു
റപ്പെട്ടിരിക്കുന്ന കപിലർ തന്നെയോ? ഗൃഹസ്ഥനായ അ
ന്ധൻ, യോഗേശ്വരന്മാരുടെ ഗതിയെ അറിയുകയില്ല.
ശ്രമം എന്നതിനെ നാം ഓരോരുത്തരും ഓരോ പ്രകാര
ത്തിൽ അനുഭവിക്കുന്നു. പല്ലക്കിനകത്തിരിക്കുന്ന ഞാൻ
ശ്രമത്തെ അറിയുന്നു. പല്ലക്കു ചുമന്നു നടക്കുന്ന അങ്ങു
ശ്രമത്തെ അറിയുന്നു. വെള്ളം ചുമക്കുക മുതലായ ക
ർമ്മങ്ങളും ശ്രമകരം തന്നെ. വ്യവഹാര മാർഗ്ഗം യഥാ
ർത്ഥമാണ്. തീയ് വെള്ളത്തെ ചൂടാക്കുന്നു: ചൂടു ലഭി
ച്ച വെള്ളം അരിയെ അകംവരെയും വേവിക്കുന്നു; അതു

പോലെ തന്നെ സംസാരം എന്നതു ദേഹം, ഇന്ദ്രിയ
ങ്ങൾ, പ്രാണങ്ങൾ മനസ്സ്, എന്നവയെ ബാധിക്കുന്നു:
അവയിൽകൂടെ സംസാരം ജീവാത്മാവിനേയും ബാധി
ക്കുന്നു. രാജാവ് ദുഷ്ടന്മാരെ ശിക്ഷിക്കുകയും ശിഷ്ടന്മാ
രെ രക്ഷിക്കുകയും ചെയ്യേണ്ടതാകുന്നു. അച്യുതൻെറ
കിംകരൻ പിഷ്ടപേഷണം എന്ന നിരർത്ഥ കർമ്മത്തെ
ചെയ്യുകയില്ല. അച്യുതൻെറ കിംകരൻ എപ്പോഴും
സ്വധർമ്മത്തെ അനുഷ്ഠിക്കുകയും പാപങ്ങളെ ഉപേക്ഷി
ക്കുകയും ചെയ്യുന്നു. ഞാൻ രാജാവാണെന്ന അഭിമാ
നം നിമിത്തം, പല ഭക്തോത്തമന്മാരെ നിന്ദിച്ചിട്ടുണ്ട്.
ഭോ ആർത്ത ബന്ധോ!, അങ്ങ് എന്നെ കരുണാപൂർവം
വീക്ഷിക്കേണമേ. സജ്ജന നിന്ദാ പാപത്തെ ഞാൻ
കടന്നു കൂടണമേ! വിശ്വസുഹൃത് സഖനും സമതാ
ബുദ്ധി നിമിത്തം അസംഗനും ആയ അങ്ങ്, അവസ്ഥാ
ഭേദങ്ങൾക്ക് അധീനനല്ല. മഹാന്മാരെ അവമാനിക്കു
ന്നവർ, ശൂലപാണിയായ പരമശിവൻ തന്നെ ആയാ
ലും, അപജയത്തെ പ്രാപിക്കും.

ഭരതൻ പറഞ്ഞു:—"അങ്ങ് അകോവിദനാണ്;
കോവിദന്മാരെപ്പോലെ സംസാരിക്കുന്നുമുണ്ട്. എ
ന്നാലും അങ്ങ് ജ്ഞാനത്തെ കണ്ടവരുടെ സംഘത്തിൽ
വലിയവനാണെന്നു കരുതിക്കൂടാ. ജ്ഞാനം കണ്ടവർ
ലോക വ്യവഹാരത്തെ തത്വാന്വേഷണത്തോടു സമമാ
യി കല്പിച്ചു സംസാരിക്കാറില്ല. രാജാവെ! ഗൃഹധർമ്മ
ത്തെ സംബന്ധിക്കുന്ന വിപുലമായ യാഗകർമ്മങ്ങളെ
ക്കുറിച്ചു ബഹു പ്രകാരങ്ങളിൽ വാദിക്കുന്ന വേദങ്ങളിൽ,
തത്വങ്ങളെ ക്കുറിച്ചുള്ള വാദം പരിശുദ്ധമല്ല. ഗൃഹ
സൌഖ്യം സ്വപ്ന സൌഖ്യത്തെപ്പോലെ വർജ്ജ്യമാണെ
ന്നു കാണാത്തവൻ, പരിശുദ്ധമായ വാക്യങ്ങളേയും അ
ശയങ്ങളേയും സ്വീകരിക്കുവാൻ അർഹനല്ല.

| | |
|---|---|
| ജഡഭരതൻ രഹൂഗ ണന്ന് ജ്ഞാനോപ ദേശം ചെയ്യുന്നത്. | യാവന്മനോ രജസാ പൂരുഷസ്യ<br>സത്വേന വാ തമസാ വാഽനുരുദ്ധം<br>ചേതോഭി രാകൃതിഭി രാതനോതി<br>നിരങ്കുശം കുശലം ചേതരം വാ. |

സ്വാസനാത്മാ വിഷയോപരക്തോ
ഗുണപ്രവാഹോ വികൃതഃ ഷോഡശാത്മാ
ബിഭ്രൻ പൃഥങ് നാമഭി രൂപഭേദ-
മന്തർ ബഹിഷ്ട്വം ച പുരൈ സ്തനോതി

ദുഃഖം സുഖം വ്യതിരിക്തം ച തീവ്ര-
കാലോപപന്നം ഫല മാവ്യനക്തി
ആലിംഗ്യ മായാ രചിതാഽന്തരാത്മാ
സ്വദേഹിനം സംസൃതി ചക്രകൂടഃ.

താവാനയം വ്യവഹാരഃ സദാവിഃ
ക്ഷേത്രജ്ഞസാക്ഷ്യോ ഭവതി സ്ഥൂലസൂക്ഷ്മഃ
തസ്മാൻ മനോലിംഗ മദോ വദന്തി
ഗുണാഗുണത്വ സ്യ പരാവരസ്യ.

ഗുണാനുരക്തം വ്യസനായ ജന്തോഃ
ക്ഷേമായ നൈർഗ്ഗുണ്യ മഥോ മനഃ സ്യാത്
യഥാ പ്രദീപോ ഘൃതവർത്തി മശ്ന-
ശിഖാഃ സധൂമാഃ ഭജതി ഹ്യന്യദാ സ്വം

പദം യഥാ ഗുണകർമ്മാനുബദ്ധം
വൃത്തീർ മനഃ ശ്രയതേഽന്യത്രതത്വം.

ഏകാദശാഽസൻ മനസോ ഹി വൃത്തയ
ആകൂതയഃ പഞ്ചധിയോഽഭിമാനഃ
മാത്രാണി കർമ്മാണി പുരം ച താസാം
വദന്തി ഹൈകാദശ വീര ഭൂമീഃ

ഗന്ധാകൃതിഃ സ്പർശ രസ ശ്രവാംസി
വിസർഗ്ഗ രത്യർത്ത്യഭി ജന്മശില്പാഃ
ഏകാദശം സ്വീകരണം മമേതി
ശയ്യാമഹം ദ്വാദശ മേക ആഹുഃ.

ദ്രവ്യ സ്വഭാവാശയ കർമ്മകാലൈ-
രേകാദശാമീ മനസോ വികാരാഃ
സഹസ്രശഃ ശതശഃ കോടിശ ശ്ച
ക്ഷേത്രജ്ഞതോ ന മിഥോ ന സ്വതഃ സ്യുഃ

ക്ഷേത്രജ്ഞ ഏതാ മനസോ വിഭൂതീർ
ജീവസ്യ മായാരചിതസ്യ നിത്യാഃ
ആവിർഹിതാഃ ക്വാപി തിരോഹിതാ ശ്ച
ശുദ്ധോ വിചഷ്ടേ ഹ്യവിശുദ്ധകർത്തുഃ.

ക്ഷേത്രജ്ഞ ആത്മാ പുരുഷഃ പുരാണഃ
സാക്ഷാത് സ്വയം ജ്യോതി രജഃ പരേശഃ
നാരായണോ ഭഗവാൻ വാസുദേവഃ
സ്വമായയാഽഽത്മ ന്യവധീയ മാനഃ

യഥാനിലഃ സ്ഥാവരജംഗമാനാം
ആത്മസ്വരൂപേണ നിവിഷ്ട ഈശേത്
ഏവം പരോ ഭഗവാൻ വാസുദേവഃ
ക്ഷേത്രജ്ഞ ആത്മേദ മനുപ്രവിഷ്ടഃ

ന യാവ ദേത ന്മമ ആത്മലിംഗം
സംസാര താപാവപനം ജനസ്യ
യ ച്ഛോക മോഹാമയ രാഗലോഭ-
വൈരാനുബന്ധം മമതാം വിധത്തേ

ഭ്രാതൃവ്യ മേനം തദദഭ്ര വീര്യ-
മുപേക്ഷയാഽധ്യേധിത മപ്രമത്തഃ
ഗുരോർ ഹരേ ശ്ചരണോപാസനാസ്ത്രോ
ജഹി വ്യലീകം സ്വയ മാത്മമോഷം.

മനുഷ്യന്റെമനസ്സ് സത്വം അല്ലെങ്കിൽ രജസ്സ് അല്ലെങ്കിൽ തമസ്സ് എന്നതിനു അധീനമാണ്; അതിനനുസരിച്ചു മനസ്സു, ജ്ഞാനേന്ദ്രിയങ്ങൾ വഴിയായും കർമ്മേന്ദ്രിയങ്ങൾ വഴിയായും സൽകർമ്മങ്ങളെ അല്ലെങ്കിൽ ദുഷ്കർമ്മങ്ങളെ നിത്യവും ചെയ്തു കൊള്ളുന്നു. പൂർവ്വ ജന്മത്തിൽ സമ്പാദിച്ച വാസനകൾ അനുസരിച്ചു വിഷയങ്ങളെ കാമിക്കുന്നതും, ത്രിഗുണങ്ങളുടെ പ്രവേശവും വ്യാപാരവും നിമിത്തം അങ്ങിങ്ങു അലയുന്നതും, വികാരങ്ങൾക്ക് അധീനമായതും ലിംഗ ദേഹത്തിന്റെ ഘടകങ്ങളായ പതിനാറു തത്വങ്ങളിൽ പ്രധാനമായതും, ആയ മനസ്സ്, പല നാമങ്ങളേയും രൂപങ്ങളേയും വഹിക്കുകയും, ഉച്ചമോ നീചമോ ആയ പല ശരീരങ്ങളിൽ അവതരിക്കുകയും ചെയ്യുന്നു. മായയുടെ നിർമ്മാണവും അവസാനമില്ലാത്തതു പോലെ കിടക്കുന്ന സംസാര ചക്രത്തിന്റെ കൂടവും ആയ മനസ്സ്, ജീവാത്മാവിനെ ആലിംഗനം ചെയ്തുകൊണ്ടു സുഖവും ദുഃഖവും ആകുന്ന ഫലങ്ങളെ കാലത്തിന്റെ പന്മാവിൽ പ്രകാശിപ്പിക്കുന്നു. സ്ഥൂലവും സൂക്ഷ്മവും ആയ വിഷയങ്ങളെ കുറിച്ചുള്ള വ്യവഹാരം ജീവാത്മാവിനെ ആക്രമിക്കുന്നതു നീണ്ടു നീണ്ടു കിടക്കുന്ന ഒരു കാലത്തേക്കാണ്; ആയതിനാൽ ജീവാത്മാവിന്റെ ജന്മത്തിന്റെ ഉച്ചത നീചത എന്നവയും, ജീവാത്മാവിനു സത്വരജസ്തമസ്സുകളായ ഗുണങ്ങളോടുള്ള ബന്ധത്തിന്റെ അളവിനും, ആധാരം മനസ്സാകുന്നു; എന്നു വിദ്വാന്മാർ പറയുന്നു. മനസ്സു വിഷയങ്ങളോടും ഗുണങ്ങളോടും കൂട്ടി നില്ക്കുമ്പോൾ വ്യസനത്തിനു അധീനമാണു; വിഷയങ്ങളേയും ഗുണങ്ങളേയും സ്പർശിക്കാതെ നിൽക്കുമ്പോൾ, ക്ഷേമാധീനമാണ്. എണ്ണ കയറിയ തിരിയെ ഉണ്ണുന്ന തീ, പുകയോടു ചേർന്നുനില്ക്കുന്നു; അല്ലാത്ത തീ സ്വച്ഛമാണ്: അതുപോലെ തന്നെ ഗുണങ്ങൾക്കും കർമ്മങ്ങൾക്കും അധീനമാകുമ്പോൾ, മനസ്സ് അനേകം വഴികളിൽ ഭ്രമിക്കുന്നു; അല്ലാത്തപ്പോൾ മനസ്സ് ഏകമായ തത്വത്തെ ആശ്രയിച്ചു നില്ക്കും. മനസ്സിന്റെ വൃത്തികൾ പതിനൊന്നാകുന്നു: മനസ്സിന്റെ അഞ്ചു വൃത്തികൾ കർമ്മേന്ദ്രിയങ്ങളെ സംബന്ധിച്ചും, വേറെ അഞ്ചു വൃത്തികൾ ജ്ഞാനേന്ദ്രിയങ്ങളെ സംബന്ധിച്ചും, ഒരു വൃത്തി അതിനെ കുറിച്ചു തന്നെ ഉള്ള അഭിമാനം സംബന്ധിച്ചും, ആകുന്നു. ജ്ഞാനേന്ദ്രിയങ്ങളെ സ്പർശിച്ചും കർമ്മേന്ദ്രിയങ്ങളെ സ്പർശിച്ചും ശരീരത്തെ സ്പർശിച്ചും നിൽക്കുന്ന പതിനൊന്നു വൃത്തികളെ, പതിനൊന്നു ആധാരങ്ങൾ എന്നാണ് വിദ്വാന്മാർ പറയുന്നതു്. ആ വൃത്തികൾക്ക് വിഷയങ്ങൾ, ഗന്ധം, ആകൃതി, സ്പർശം, രസം, ശബ്ദം, വിസർജ്ജനം, രതി, ഗമനം, വചനം, കർമ്മം, എന്നവയും, പതിനൊന്നാമത്തതു എന്റേതു എന്നു ആത്മാവു് അഭിമാനിക്കുന്ന ശരീരവും, ആകുന്നു. പന്ത്രണ്ടാമത്തതായി അഹം എന്നു കൂടെ എന്നു പ്രസ്താവിക്കുന്ന വിദ്വാന്മാരും ഉണ്ടു്. മനസ്സിന്റെ പതിനൊന്നു വൃത്തികളാകട്ടെ, ദ്രവ്യം, സ്വഭാവം, ആശയം, കർമ്മം, കാലം, എന്നവയെ ആശ്രയിച്ചു നൂറുകളായും, ആയിരങ്ങളായും കോടികളായും പെരുകുന്നു. വൃത്തികൾ ഇങ്ങനെ ഭവിക്കുന്നതു് പരമാത്മാവിന്റെ വ്യാപാരം കൊണ്ടാകുന്നു; അല്ലാതെ വൃത്തികൾ ഓരോന്നായോ സംഘമായോ സ്വയം വ്യാപരിക്കുക അല്ല: പരമാത്മാവു് മനസ്സിന്റെ വിഭൂതികളേയും ജീവാത്മാവിന്റെ വിഭൂതികളേയും, മായാരചിതങ്ങളും അനിത്യങ്ങളും ആണെന്നു കാണുന്നു, പരമാത്മാവു് അവയെ നിത്യപ്രവാഹമുള്ളതായും ജാഗരണം സ്വപ്നം മുതലായ അവസ്ഥകളിൽ പ്രത്യക്ഷങ്ങളായും നിദ്രാവസ്ഥയിൽ അപ്രത്യക്ഷങ്ങളായും കാണുന്നു: പരമാത്മാവു ശുദ്ധനാണ്: മനസ്സാകട്ടെ അശുദ്ധമാണ്. പരമാത്മാവു് (ക്ഷേത്രജ്ഞൻ) ആത്മാവാകുന്ന പുരുഷനാകുന്നു; പുരാണനാകുന്നു; സാക്ഷാ

ത്തും സ്വയം ജ്യോതിസ്സും ജന്മ മില്ലാത്തവനും ആകുന്നു. പരമാത്മാവ് ബ്രഹ്മ ചാരികളായ ശ്രേഷ്ഠന്മാരുടെ നായകനും, സകലാശ്രയ മായ നാരായണനും മായകൊണ്ടു സർവ തത്വങ്ങളെ ഗർഭത്തിൽ വഹിക്കുന്നവനും, ജീവാത്മാവിന്റെ നേതാവായി ജീവാത്മാവിന്റെ ഗർഭത്തിൽ വർത്തിക്കുന്ന വാസുദേവനും, ആകുന്നു. സ്ഥാവര ജംഗമങ്ങളുടെ ആത്മാവായി ഉൾപ്രവേശം ചെയ്തു വായു വ്യാപരിക്കുന്നു! അതു പോലെ വിശ്വത്തെ ഉൾപ്രവേശം ചെയ്ത പരമാത്മാവായ ഭഗവാൻ വാസുദേവൻ വർത്തിക്കുന്നു. അല്ലയോ രാജാവേ! മയ ദേഹി ജ്ഞാനം നിമിത്തം മായയേ മാററി നിറുത്തുവാൻ കഴിച്ചു സമ്പാദിക്കുന്നതു വരെയ്ക്കു്-സംഗ പരിത്യാഗം ചെയ്യുന്നതു വരെയ്ക്കു് — ആറു ശത്രുക്കളെ ജയിച്ചു ആത്മ തത്വത്തെ അറിയുന്നതു വരെയ്ക്കു്—സംസാരത്തിൽ ഭ്രമിക്കുന്നു. ആത്മാവിനെ ആവരണം ചെയ്യുന്ന മനസ്സ് സംസാര താപത്തിന് നിൽക്കുന്ന പീഠമാണെന്നും, ശോകം, മോഹം, ആമയം, രാഗം, ലോഭം, വൈരം, സ്വാർത്ഥത എന്നവയുടെ ആധാരമാണെന്നും ഗ്രഹിക്കുന്നതു വരെയ്ക്കു, മനുഷ്യൻ സംസാരത്തിൽ ഭ്രമിക്കുന്നു. അല്ലയോ രാജാവേ! രഹൂഗണ! അങ്ങു് ചെയ്യേണ്ടതു് എന്തായെന്നു ഞാൻ സംക്ഷേപിക്കട്ടെ; മനസ്സാകുന്ന ശത്രു സൃഷ്ടിക്കുന്ന അജ്ഞാനത്തെ അങ്ങ് ഹനിക്കണം: ആ ശത്രു മഹാ വീര്യവാനാണ്: മനുഷ്യന്റെ സൂക്ഷ്മത ക്കുറവു നിമിത്തം വളർന്നവനാണ്; മായാ മയനാണ്, എങ്കിലും വഴി തെററിക്കുവാൻ മതിയായവനാണ്: ആ ശത്രുവിനെ കൊല്ലുവാനുള്ള അസ്ത്രം ഹരിചരണോപാസനം തന്നെ.

രഹൂഗണൻ പറഞ്ഞു:—"സർവ ഭൂതങ്ങളുടെയും കാരണമായ ശരീരമുള്ളവനു നമസ്കാരം! ബ്രഹ്മ തേജസ്സു നിമിത്തം, ശരീരത്തെ നിസ്സാര മാക്കിയവനു നമസ്കാരം: ഭോ ബ്രഹ്മർഷേ! ബ്രാഹ്മണ്യം മറച്ചുവച്ചു സഞ്ചരിക്കുന്ന അങ്ങയ്ക്കു നമസ്കാരം; ഭോ ബ്രഹ്മൻ! ജ്വരപീഡിതനു് ഔഷധം എന്നതു പോലെ—വേനൽ ചൂടിൽ വെന്തവനു ഹിമജലം എന്നതു പോലെ—സംഗമാകുന്ന സർപ്പത്തിന്റെ വിഷം കയറി ബോധം നശിച്ച എനിക്ക്- അങ്ങയുടെ വചനങ്ങൾ അമൃതമായ ഔഷധമായി. എന്റെ പല സംശയങ്ങളെ ക്കുറിച്ചും ഞാൻ അങ്ങയോടു പിറകേ ചോദിച്ചു കൊള്ളാം. എന്നാൽ അങ്ങു പറഞ്ഞ അദ്ധ്യാത്മ പരമായ വചനങ്ങളെ കേട്ട്, എന്റെ കൌതുകം വർദ്ധിച്ചു വരുന്നു. അവയുടെ അർത്ഥം എനിക്കു തെളിയുമാറു് അങ്ങു് അവയെ വ്യാഖ്യാനിച്ചു തരേണമേ ഭോ യോഗേശ്വര! പല്ലക്കിൽ കിടക്കുക, പല്ലക്കെടുത്തു നടക്കുക, ഭാരം ചെയ്യുക, മുതലായവ ഒന്നും തത്വത്തെ ദർശിക്കുവാനോ തത്വത്തെ ക്കുറിച്ചു അന്വേഷിക്കുവാനോ ഒരുവനെ അർഹനാക്കുന്നില്ല എന്ന് അങ്ങ് പറയുക യുണ്ടായി. കർമ്മങ്ങളും ഫലങ്ങളും കേവലം വ്യവഹാരത്തിൽ മാത്രം സ്ഥാനമുള്ളതാണെന്നും, യഥാർത്ഥ മല്ലെന്നും ആകുന്നു, അങ്ങ് പറഞ്ഞതിന്റെ സാരം. പ്രഭോ! ഇതുകേട്ട് എന്റെ മനസ്സു ഭ്രമിക്കുന്നു.

ജഡഭരതജ്ഞാനോപദേശം തുടങ്ങി

ഭരത ബ്രാഹ്മണൻ പറഞ്ഞു:—"

അയംജനോ നാമ ചലൻ പൃഥിവ്യാം
യഃ പാർത്ഥിവഃ പാർത്ഥിവ കസ്യ ഹേതോഃ
തസ്യാഽപി ചാംഘ്ര്യോ രധിഗുല്ഫജംഘാ
ജാ നൂരു മദ്ധ്യോ ര ശിരോധരാംസാഃ

അംസേ ച ദാർവീ ശിബികാ ച യസ്യാം
സൌവീരരാജേ ത്യപദേശ ആസ്തേ
യസ്മിൻ ഭവാൻ രൂഢ നിജാഭിമാനോ
രാജാ സ്മി സിന്ധു ഷ്വിതി ദുർമ്മദാന്ധഃ

ശോച്യാ നിമാൻ ത്വ മധികഷ്ടദീനാൻ
വിഷ്ട്യാ നിഗൃഹ്ണൻ നിരനുഗ്രഹോഽസി
ജനസ്യ ഗോപ്താഽസ്മി വികത്ഥമാനോ
ന ശോഭസേ വൃദ്ധസഭാസു ധൃഷ്ടഃ

യദാ ക്ഷിതാ വേവ ചരാചരസ്യ
വിദാമ നിഷ്ഠാം പ്രഭവം ച നിത്യം
ത ന്നാമതോഽന്യദ് വ്യവഹാരമൂലം
നിരൂപ്യതാം സൽക്രിയയാഽനുമേയം

ഏവം നിരുക്തം ക്ഷിതി ശബ്ദ വൃത്തം
അസന്നിധാനാൽ പരമാണവോ യേ
അവിദ്യയാ മനസാ കല്പിതാ സ്തേ
യേഷാം സമൂഹേന കൃതോവിശേഷഃ

ഏവം കൃശം സ്ഥൂല മണുർ ബൃഹദ്യ-
ദസ ച്ച സജ്ജീവ മജീവ മന്യത്
ദ്രവ്യ സ്വഭാവാശയ കാല കർമ്മ-
നാമ്നാഽജയാവേഹി കൃതം ദ്വിതീയം

ജ്ഞാനം വിശുദ്ധം പരമാർത്ഥ മേകം
അനന്തരം ന ബഹിർ ബ്രഹ്മസത്യം
പ്രത്യക് പ്രശാന്തം ഭഗവ ച്ഛബ്ദ സംജ്ഞം
യ ദ്വാസുദേവം കവയോ വദന്തി

രഹൂഗണൈ ത ത്തപസാ ന യാതി
ന ചേജ്യയാ നിർവപണാദ് ഗൃഹാ ദ്വാ
ന ഛന്ദസാ നൈവ ജലാഗ്നിസൂര്യൈർ
വിനാ മഹൽ പാദ രജോഽഭിഷേകം

യത്രോത്തമ ശ്ലോക ഗുണാനുവാദഃ
പ്രസ്തൂയതേ ഗ്രാമ്യ കഥാ വിഘാതഃ
നിഷേവ്യമാണോഽനുദിനം മുമുക്ഷോർ
മതിം സതിം യച്ഛതി വാസുദേവേ

അഹം പുരാ ഭരതോ നാമ രാജാ
വിമുക്ത ദൃഷ്ട ശ്രുത സംഗബന്ധഃ
ആരാധനം ഭഗവത ഈഹമാനോ
മൃഗോഽഭവം മൃഗസംഗാ ദ്ധതാർത്ഥഃ

സാ മാം സ്മൃതിർ മൃഗദേഹേഽപി വീര
കൃഷ്ണാർച്ചന പ്രഭവാ നോ ജഹാതി
അഥോ അഹം ജനസംഗാ ദസംഗോ
വിശങ്കമാനോഽവിവൃത ശ്ചരാമി

തസ്മാന്നരോഽസംഗസുസംഗജാത
ജ്ഞാനാസി നേ ഹൈവ വിവൃക്ണ മോഹഃ
ഹരിം ത ദീഹാ കഥന ശ്രുതിഭ്യാം
ലബ്ധസ്മൃതിർ യാത്യതിപാര മധ്വനഃ

അല്ലയോ രാജാവേ! സ്ഥലത്തുനിന്നു സ്ഥലത്തേക്കു നീങ്ങുന്ന ഒരു മൺകട്ടയ്ക്കു് ഏതോ കാരണംകൊണ്ടു് മനുഷ്യൻ എന്നു പേരുണ്ടായി: ആ മൺകട്ടയുടെ പാദങ്ങളുടെ മേലായി മുറയ്ക്കു ഗുല്ഫങ്ങൾ, ജംഘകൾ, മുട്ടുകൾ, തുടകൾ, അരക്കെട്ടു്, ഉരസ്സു്, കഴുത്തു്. തോളുകൾ എന്നവയുണ്ടു്. തോളിന്മേൽ തണ്ടു് ഇരിക്കുന്നു. തണ്ടിൽ തൂങ്ങി പല്ലക്കു കിടക്കുന്നു. പല്ലക്കിനകത്തു് സൌവീരരാജാവു് എന്ന ഒരു നാമം കിടക്കുന്നു. ആ നാമത്തിനകത്തു് സൌവീരസിന്ധുക്കളുടെ രാജാവു് എന്ന ദുർമ്മദവും, അന്ധതയും ദുരഭിമാനവും നിറഞ്ഞ അങ്ങു് ഇരിക്കുന്നു. ശോച്യന്മാരും ദീനന്മാരും ആയ ഇവരെക്കൊണ്ടു് കഠിനവേല ചെയ്യിക്കുന്ന അങ്ങു് അശേഷം അനുഗ്രഹബുദ്ധി ഇല്ലാത്തവൻ തന്നെ. ജനങ്ങളുടെ സംരക്ഷകൻ എന്നു വൃഥാ ധിക്കാരം പറയുന്ന അങ്ങു്, കൊള്ളാവുന്നവരുടെ സഭയിൽ കൊള്ളുന്നവനല്ല. സർവ്വ ചരാചരങ്ങളുടെ പ്രഭവവും, നിഷ്ഠയും ഭൂമിയിലാണെന്നു പറയാറുണ്ടു്: എന്നാൽ ഭൂമിയുടെ പ്രഭവവും നിഷ്ഠയും എവിടെയാണു് എന്നു് അന്വേഷിച്ചു് അറിവാനുള്ളതാണു്. അതുപോലെതന്നെ വ്യവഹാരത്തിൽ വരുന്ന വിഷയങ്ങൾക്കു നാമം പറഞ്ഞതുകൊണ്ടുമാത്രം, നാം അവയുടെ അവസാനം കണ്ടില്ല. അവയുടെ പ്രഭവവും നിഷ്ഠയും എവിടെയാണെന്നു് അന്വേഷിക്കുകയും അവയുടെ ഫലത്തെക്കൊണ്ടു് അനുമിക്കുകയും ചെയ്യേണ്ടതാണു്. പരമാണുക്കൾ തമ്മിൽ പിരിഞ്ഞു ക്ഷിതി ഇല്ലാതെ ആകുമെന്നും, അവ യോജിച്ചു് ക്ഷിതി ഭവിക്കുമെന്നും, ഉള്ളതു്, പ്രലയ പ്രഭവങ്ങൾക്കു പറയാവുന്ന അവസാനകാരണമല്ല. അങ്ങനെ തന്നെ കൃശം, സ്ഥൂലം, അണു, ബൃഹത്, സത്, അസത്, സജീവം, അജീവം മുതലായവയെ, എന്നുവേണ്ട ഏതെങ്കിലും ഒരു മൂലത്തിൽ നിന്നു പരിണമിച്ചു ഫലിച്ചതായി കാണുന്ന സർവ്വത്തേയും, ദ്രവ്യം, സ്വഭാവം, ആശയം, കാലം, കർമ്മം, എന്ന ഓരോ പേരിൽ മായ സൃഷ്ടിച്ചതാകുന്നു. ജ്ഞാനം വിശുദ്ധമാണു്, ഏകമാണു്, പരമമായ അർത്ഥമാണു്, മുറിയാത്തതും ഇടവിടാത്തതും അകമെന്നും പുറമെന്നും ഭേദമില്ലാത്തതും, ആണു്. അതു ബ്രഹ്മമാകുന്നു; സത്യമാകുന്നു, ശമസംപൂർണ്ണമാകുന്നു. ജ്ഞാനം എന്നതു് വിദ്വാന്മാർ വാസുദേവൻ എന്നു പ്രസ്താവംചെയ്യുന്ന, ഭഗവാനാകുന്നു: ഭോ രഹൂഗണ: ജ്ഞാനം എന്നതിനെ തപസ്സുകൊണ്ടു സമ്പാദിക്കാവുന്നതല്ല. ദാനം കൊണ്ടും ഗൃഹധർമ്മം കൊണ്ടും വേദം കൊണ്ടും സമ്പാദിക്കാവുന്നതല്ല. ജ്ഞാനത്തെ സമ്പാദിക്കുന്നതിനുള്ള ഏകമായ മാർഗ്ഗം, മഹാന്മാരുടെ പാദങ്ങളിലുള്ള പൊടികൊണ്ടുള്ള അഭിഷേകം മാത്രമാണു്. മഹാന്മാർ സമ്മേളിക്കുന്ന സഭകളിൽ ഉത്തമശ്ലോകനായ നാരായണന്റെ പ്രശംസാഗീതങ്ങൾ എപ്പോഴും മുഴങ്ങുന്നു: അതുമൂലം ആ സഭകളിൽ ഗ്രാമ്യകഥകൾക്കു പ്രസംഗമില്ല: നാരായണപ്രശംസാ ഗീതങ്ങൾ മുമുക്ഷുവിന്റെ മനസ്സിൽ നാരായണചിന്തകളെ പ്രഭവിപ്പിക്കുകയും ചെയ്യുന്നു. അല്ലയോ രാജാവേ! രഹൂഗണ! ഞാൻ പണ്ടു് ഭരതൻ എന്നു പേരായ ഒരു രാജാവായിരുന്നു: കണ്ടതിനേയോ കേട്ടതിനേയോ കുറിച്ചു ബന്ധമില്ലാതെ ജീവിച്ചു, ഭഗവദാരാധനം മാത്രം കൃത്യമാക്കി ദിവസങ്ങളെ നയിച്ചു. എന്നാൽ ഒരു മാനിനെക്കുറിച്ചു് സംഗം ലഭിച്ചു്, ഞാൻ സർവാർത്ഥങ്ങളേയും പിന്നിൽ തള്ളി, മാനായി പിറന്നു. ഭോ വീര! മൃഗദേഹത്തിൽ താമസിക്കുമ്പോഴും എനിക്കു് കൃഷ്ണാർച്ചന മഹിമ നിമിത്തം പൂർവ്വകഥകളെ കുറിച്ചു സ്മരണം ഉണ്ടായി. അതിന്റെ ശേഷമാണു് എനിക്കു് ഈ ബ്രാഹ്മണജന്മം ലഭിച്ചതു്. ആയതിനാൽ ഞാൻ സംഗം അത്യാപത്കരമാണെന്നു് അറിഞ്ഞു, കേവലം അസംഗനായി, ജനസംഘങ്ങളെ വിട്ടൊഴിഞ്ഞു പ്രച്ഛന്നനായി സഞ്ചരിക്കുന്നു. മനുഷ്യൻ ചെയ്യേണ്ടതു് ഇതാണു്: സജ്ജനങ്ങളോടു ചേർന്നു നടന്നു ലഭിക്കുന്ന അസംഗബുദ്ധിയിൽനിന്നു ഭവിക്കുന്ന ജ്ഞാനമാകുന്ന വാൾകൊണ്ടു്, അജ്ഞാനത്തെ ഹനിക്കണം: ബുദ്ധിയെ ഉണർത്തണം: നീണ്ടുനീണ്ടു കിടക്കുന്ന സംസാരപഥത്തെ അതിക്രമിക്കണം."

ജഡഭരതൻ തുടർന്നു പറഞ്ഞു—അർത്ഥം സമ്പാദിക്കുവാനായി പരിശ്രമം ചെയ്യുന്ന ഒരു സംഘം *കച്ചവടക്കാർ, സത്വരജസ്തമസ്സുകൾ നയിക്കുന്ന വഴികളിൽ നടന്നു്, സംസാരകാനനത്തിൽ അലഞ്ഞു തിരിയുന്നു. അവർ സുഖത്തെ പ്രാപിക്കുന്നതും ഇല്ല. ആ കാനനത്തിൽ ചോരന്മാർ ഉണ്ടു്; അവർ കുനായകമായ സംഘത്തിന്റെ അർത്ഥങ്ങളെ തട്ടിപ്പറിക്കുന്നു; കുറുക്കന്മാർ അവിടെ വഴിതെറ്റി നടക്കുന്ന *കച്ചവടക്കാരുടെ ഇടയിൽ കടന്നു ദ്രവ്യങ്ങളെ അപഹരിക്കുന്നു. വള്ളികൾ പുല്ലുകൾ കുറ്റിക്കാടുകൾ എന്നവ ഇടതിങ്ങി വളർന്ന ആ വനത്തിൽ ഈച്ചകളുടെയും കൊതുകുകളുടെയും കഠിനമായ കടിയേറ്റു്, — ആ സാർത്ഥവാഹക സംഘം ഒരിടത്തു് ഒരു ഗന്ധർവ്വനഗരം കാണുന്നു; വേറൊരിടത്തു തീക്കൊള്ളികളെ കുലുക്കി കളിക്കുന്ന അസുരന്മാരെ കാണുന്നു: വാസസ്ഥാനം, ജലം, ധനം എന്നവയെ അന്വേഷിച്ചു അങ്ങി

* കച്ചവടക്കാർ എന്നു പറഞ്ഞിരിക്കുന്നതു്, ജീവാത്മാക്കളെ ഉദ്ദേശിച്ചാണു്.

ങ്ങു അലയുന്ന അവർ, കാററടിച്ചു പൊടി ഇളകിയ വഴികളെ പൊടി കയറിയ കണ്ണുകളെക്കൊണ്ടു നോക്കി ദിക്കറിയാതെ ഭ്രമിക്കുന്നു.

അദൃശ്യ ഝില്ലീ സ്വന കർണ്ണ ശൂല
ഉലൂക വാഗ്ഭി വ്യഥിതാഽന്തരാത്മാ
അപുണ്യവൃക്ഷാൻ ശ്രയതേ ക്ഷുധാഽർദിതോ
മരീചിതോയാ ന്യഭിധാവതി ക്വചിത്

ക്വചി ദ്വിതോയാഃ സരിതോ ഭിയാതി
പരസ്പരം ഖാദയതേ നിരന്നഃ
ആസാദ്യ ദാവം ക്വചി ദഗ്നിതപ്തോ
നിർവിദ്യതേ ക്വ ച യക്ഷൈർ ഹൃതാസുഃ

ശൂരൈർ ഹൃതസ്വഃ ക്വ ച നിർവിണ്ണചേതാഃ
ശോചൻ വിമുഹ്യ ന്നപയാതി കശ്മലം
ക്വചി ച്ച ഗന്ധർവ്വപുരം പ്രവിഷ്ടഃ
പ്രമോദതേ നിർവൃതവൽ മുഹൂർത്തം

ചലൻ ക്വചിൽ കണ്ടക ശർക്കരാംഘ്രിഃ
നഗാരുരുക്ഷുർവ്വിമനാ ഇവാഽസ്തേ
പദേ പദേഽഭ്യന്തരവഹ്നിനാഽർദ്ദിതഃ
കൌടുംബികഃ ക്രുദ്ധ്യതി വൈ ജനായ.

ക്വചി ന്നിഗീർണ്ണോഽജഗരാഹിനാ ജനോ
നാവൈതി കിംചി ദ്വിപിനേഽപവിദ്ധഃ
ദഷ്ടഃ സ്മ ശേതേ ക്വ ച ദന്ദശൂകൈഃ
അന്ധോഽന്ധകൂപേ പതിത സ്തമിസ്രേ.

കർഹി സ്മ ചിത് ക്ഷുദ്ര രസാൻ വിചിന്വം
തൻമക്ഷികാഭിർ വ്യഥിതോ വിമാനഃ
തത്രാഽതികൃച്ഛ്റാൽ പ്രതിലബ്ധമാനോ
ബലാ ദ്വിലുംപ ന്ത്യഥ തം തതോഽന്യേ

ക്വചി ച്ച ശീതാതപ വാത വർഷ
പ്രതിക്രിയാം കർത്തു മനീശ ആസ്തേ
ക്വചി ന്മിഥോ വിപണന്യച്ച കിഞ്ചി-
ദ്വിദ്വേഷ മൃച്ഛ ത്യുത വിത്തശാഠ്യാൽ

ക്വചിൽ ക്വചിൽ ക്ഷീണ ധന സ്തു തസ്മിൻ
ശയ്യാസന സ്ഥാന വിഹാര ഹീനഃ
യാചൻ പരാ ദപ്രതിലബ്ധകാമഃ
പാരക്യ ദൃഷ്ടിർ ലഭതേഽവമാനം.

അന്യോന്യ വിത്ത വ്യതിഷംഗ വൃദ്ധ-
വൈരാനുബന്ധോ വിവഹൻ മിഥ ശ്ച
അധ്വ ന്യമുഷ്മി ന്നുരു കൃച്ഛ്റ വിത്ത-
ബാധോപസർഗ്ഗൈർ വിഹരൻ വിപന്നഃ

താം സ്താൻ വിപന്നാൻ സ ഹി തത്ര തത്ര
വിഹായ ജാതം പരിഗൃഹ്യ സാർത്ഥഃ
ആവർത്തതേഽദ്യാപി ന കശ്ചി ദത്ര
വീരാധ്വനഃ പാര മുപൈതി യോഗം

മനസ്വിനോ നിർജ്ജിത ദിഗ്ഗജേന്ദ്രാഃ
മമേതി സർവ്വേ ഭുവി ബദ്ധവൈരാഃ
മൃധേ ശയീര ന്ന തു തദ്വ്രജന്തി
യന്ന്യസ്തദണ്ഡോ ഗതവൈരോഽഭിയാതി

പ്രസജ്ജതി ക്വാപി ലതാ ഭുജാശ്രയ-
സ്തദാ ശ്രയ വ്യക്ത പദ ദ്വിജ സ്പൃഹഃ
ക്വചിൽ കദാചിൽ ഹരിചക്രതത്രസൻ
സഖ്യം വിധത്തേ ബക കങ്ക ഗൃധ്രൈഃ

തൈർ വഞ്ചിതോ ഹംസകുലം സമാവിശൻ
അരോചയ ഞ്ശീല മുപൈതി വാനരാൻ
ത ജ്ജാതിരാസേന സുനിർവൃതേന്ദ്രിയഃ
പരസ്പരോ ദ്വീക്ഷണ വിസ്മൃതാവധിഃ

ദ്രുമേഷു രംസ്യൻ സുത ദാര വത്സലോ
വ്യവായ ദീനോ വിവശഃ സ്വബന്ധനേ
ക്വചിൽ പ്രമാദാൽ ഗിരികന്ദരേ പതൻ-
വല്ലീം ഗൃഹീത്വാ ഗജഭീത ആസ്ഥിതഃ

അതഃ കഥംചിൽ സ വിമുക്ത ആപദഃ
പുന ശ്ച സാർത്ഥം പ്രവിശ ത്യരിന്ദമ
അധ്വ ന്യമുഷ്മി ന്നജയാ നിവേശിതോ
ഭ്രമജ്ജനോഽദ്യാപി ന വേദ കശ്ചന

രഹൂഗണ ത്വ മപി ഹ്യധ്വനോഽസ്യ
സംന്യസ്ത ദണ്ഡഃ കൃതഭൂത മൈത്രഃ
അസജ്ജിതാത്മാ ഹരിസേവയാ ശിതം
ജ്ഞാനാസി മാദായ തരാതി പാരം.

അവർ, ചിലേടങ്ങളിൽ കണ്ടുകൂടാതവണ്ണം പറന്നുനടക്കുന്ന ഝില്ലികളുടെ ഝങ്കാരം കൊണ്ടു്, കാതുകളിൽ കുന്തം ഏററു, ക്ലിഷ്ടന്മാരാകുന്നു; ചിലേടങ്ങളിൽ മൂങ്ങകളുടെ മൂളൽനിമിത്തം മനസ്സു പുണ്ണാകുന്നു! ചിലേടങ്ങളിൽ വിശപ്പുകൊണ്ടു തളന്നു്, കായില്ലാത്ത കാട്ടുമരങ്ങളുടെ ചുവട്ടുകളിൽ ചെന്നു പററി ലജ്ജിതരാകുന്നു; ചിലേടങ്ങളിൽ ചുട്ടുചുട്ടെച്ചുട്ടുന്ന മണൽതിളക്കം ജലമാണെന്നു ഭ്രമിച്ചു്, ഓടിനടന്നു, വളരെ ക്ലേശിക്കുന്നു. അവർ ചിലപ്പോൾ തണ്ണീരില്ലാത്ത തടാകങ്ങളിലേക്കു നടക്കുന്നു; ഉണ്ണാനില്ലാതെ തമ്മിൽ തമ്മിൽ കടിച്ചു തിന്നുന്നു; കാട്ടുതീയിൽ ചെന്നു ചാടി വെന്തു വെന്തുന്നു. പ്രാണങ്ങളെപ്പോലെ പ്രിയപ്പെട്ട ധനം യക്ഷന്മാരാൽ അപഹൃതമായി കരയുന്നു. അവർ ചിലപ്പോൾ സവ്ധനങ്ങളും ശൂരന്മാരായ പരപുരുഷന്മാരാൽ അപഹരിക്കപ്പെട്ടു് മനസ്സഴിഞ്ഞു് കർത്തവ്യത്തെ അറിയാതെ ക്ലേശിച്ചു പ്രജ്ഞകെട്ടു വീണുപോകുന്നു: ചിലപ്പോൾ സുഖം തരാത്ത ഒരു നഗരം കണ്ടു സുഖം കിട്ടുമെന്നു ഭ്രമിച്ചു മുഹൂർത്തസമയം പ്രമോദം പൂഴുന്നു. ചിലപ്പോൾ മുള്ളുകൊണ്ടും കല്ലിൽ അടിച്ചും, കാൽ മുറിഞ്ഞും, മലകയറേണ്ട മാർഗ്ഗമില്ലാത്തനെപ്പോലെ മിഴിച്ചുനില്ക്കുന്നു. അടിക്കടി ഉൾച്ചൂടു കയറിയും കുടുംബഭാരം താങ്ങുവാൻ ആകാഞ്ഞും സകലരോടും കലഹിക്കുന്നു. ചിലപ്പോൾ അവർ മലമ്പാമ്പിന്റെ വായിൽ ചെന്നു കയറി, അന്ധതയിൽ ആകുന്നു. പാമ്പുകളുടെ കടിയേററും മൃഗങ്ങളുടെ പിടിയിൽ പെട്ടും വഴി തെററി വരട്ടുകിണററിൽ വീണു്, ഇരുട്ടിൽ കഷ്ടപ്പെടുന്നു. ചിലപ്പോൾ മരക്കൊമ്പുകളിൽ തേൻ കണ്ടു കയറി, ഈച്ചകളുടെ കടികൊണ്ടു് വിരണ്ടു് മാനംകെട്ടു് താഴോട്ടു വെമ്പുന്നു. അല്പം പണിപ്പെട്ടു് അതു് അല്പം സമ്പാദിക്കുകയാണു് എങ്കിൽ, സമ്പാദിച്ചതിനെ മററു ചിലർ തട്ടിപ്പറിക്കുന്നു. ചിലപ്പോൾ തണുപ്പു്, ചിലപ്പോൾ വെയിൽ ചിലപ്പോൾ കാററു്, ചിലപ്പോൾ വർഷം, എന്നിങ്ങനെയുള്ള ഉപദ്രവങ്ങളെ തടുക്കുവാൻ ആകാതെ മൂഢന്മാരാകുന്നു. ചിലപ്പോൾ കൊള്ളുകയും

കൊട്ടക്കകയും ചെയ്യവേ, ധനലോഭംനിമിത്തം ഇതരന്മാരെ ചതിച്ചു സഹചരന്മാരുടെ ശത്രുതയെ സമ്പാദിക്കുന്നു. ചിലപ്പോൾ സർവവും നശിച്ചു് കിടക്കുവാനും ഉടുക്കുവാനും ഇരിക്കുവാനും നടക്കുവാനും കോപ്പില്ലാതെ വലഞ്ഞു—കൊടുക്കാത്തവരുടെ മുൻപിൽ കടവും ഭിക്ഷയും ചോദിച്ചു—മോഷണവും അപഹരണവും ആരംഭിച്ചു് അവമാനിതരാകുന്നു. തമ്മിൽ വിത്തവ്യാപാരം ചെയ്യവേ അവർ പിണങ്ങി വൈരം സമ്പാദിക്കുന്നു: അനേക ക്ലേശങ്ങളെ വകവയ്ക്കാതെ മുൻപോട്ടു നടന്നു് കഷ്ടപ്പെടുകയും ധനനഷ്ടം സഹിക്കുകയും ഇതരന്മാരുടെ അസൂയയ്ക്കു പാത്രമാകുകയും ചെയ്തു, വിനാശത്തെ പ്രാപിക്കുന്നു. അവർ മരിക്കുന്നവരെ മറിക്കുന്നവരെ പുറകിൽ തള്ളി, ജനിക്കുന്നവരെ ജനിക്കുന്നവരുടെ കൂട്ടത്തിൽ കൂട്ടി, യാത്ര തുടരുന്നു; അവർ തിരികെ പോരാമെന്നു കരുതുന്നില്ല: നിർദ്ദിഷ്ട സ്ഥാനത്തെ പ്രാപിക്കുന്നതുമില്ല. ദിഗ്ഗജങ്ങളെ ജയിച്ചവർ തന്നെയും സർവവും എന്റേതു് എന്റേതു് എന്നു് തമ്മിൽ പിടിച്ചു പിണങ്ങി ബദ്ധ വൈരന്മാരായി ആയുസ്സിനെ നയിക്കുന്നു: അവർ പടക്കളത്തിൽ കിടക്കാമെന്നു വച്ചാൽ തന്നെയും, തമ്മിൽ മനോവാക്കായങ്ങളെക്കൊണ്ടു പരോപദ്രവം ചെയ്യാത്ത നിർവൈരന്മാർ പ്രാപിക്കുന്ന സുഖത്തെ അന്വേഷിക്കുകയില്ല. അവർ ചിലപ്പോൾ വള്ളികളെ ഊന്നായി കരുതി കെട്ടിപ്പിടിക്കുന്നു. വള്ളികളിൽ വസിക്കുന്ന പറവകൾ ചിലയ്ക്കുന്നതു കേട്ട്, സമയം കളയുന്നു: സിംഹങ്ങൾ ഗർജ്ജിക്കുന്നതു കേട്ടു ഭയന്നു്, കൊക്കും, കങ്കവും കഴുകനും സഹായിക്കുമെന്നു് ആശംസിക്കുന്നു. പേപ്പറവകൾ ഉപയോഗപ്പെടാത്തവരാണെന്നു കണ്ടു ഹംസകുലത്തെ ആശ്രയിക്കുന്നു. എന്നാൽ ഹംസങ്ങളുടെ സ്വഭാവം ഇണങ്ങാത്ത അവർ, കുരങ്ങുകളെ കൂട്ടുപിടിക്കുന്നു: വാനരസ്വഭാവം ഇണങ്ങാത്ത അവർ തുഷ്ടരായി തമ്മിൽ നോക്കിനിന്നു സമയത്തെ പാഴാക്കുന്നു. മരങ്ങളുടെ ഇടയിൽ തുള്ളി നടന്നു്, ഭാര്യയെന്നും മക്കളെന്നും ഉള്ള ചിന്തകളിൽ പ്രേമം പൂണ്ടു്, ഗ്രാമ്യ സുഖങ്ങളെ സുഖമെന്നു എണ്ണി, ദീനരായി, വിവശരായി, കാട്ടുകളിൽ അലഞ്ഞു്,—ചിലപ്പോൾ പ്രമാദം കൊണ്ടു് മലപ്പിളപ്പുകളിലേക്കു വീഴുകയും, കൈയിൽ കിട്ടുന്ന വള്ളിയിൽ പറ്റിപ്പിടിച്ചുകൊണ്ടു് ആനയെപ്പേടിച്ചു നിൽക്കേണ്ടതായി വരികയും, ചെയ്യുന്നു. അവർ ഒരുവേള രക്ഷ തേടി എന്നിരിക്കാം. രഹൂഗണ! തൽക്കാലം രക്ഷ നേടിയാലും അവർ വീണ്ടും പൂർവപദത്തിൽ തന്നെ ചെന്നു ചേർന്നു അലഞ്ഞു തിരിയും; അറിയേണ്ടതിനെ അറികയില്ല. അല്ലയോ രഹൂഗണ! അങ്ങയും ഈ മാർഗ്ഗത്തിൽതന്നെ സഞ്ചരിക്കുന്നു. അതിനാൽ, അങ്ങു് സ്വയം നിയമനം ചെയ്തു, സർവഭൂതമൈത്രിയെ സമ്പാദിച്ചു്, സർവ സംഗ ത്യാഗംചെയ്തു്, ഹരിസേവമൂലം ജ്ഞാനമാകുന്ന ഖഡ്ഗത്തെ ധരിച്ചു് ദുരതിക്രമമായ ഈ പന്ഥാവിനെഅതിക്രമിക്കുക.തന്നെ* രഹൂഗണൻ പറഞ്ഞു:—“അഹോ! മനുഷ്യജന്മം തന്നെ പരമശോഭനമായതു്. മററു യാതൊരു ജന്മവും ഇത്ര

---

* ഈ ഉപമയുടെ അർത്ഥം, ഇതിനു കീഴണ്ടു്; എങ്കിലും, ഏതാനും പദ്യങ്ങളിൽ തെളിഞ്ഞു നില്ക്കുന്ന അർത്ഥത്തെ ഇവിടെ
പറയാം. “ജീവാത്മാക്കൾ, രാജ പുരുഷന്മാരും ശത്രുക്കളും പറയുന്ന കടുത്ത വാക്കു കേട്ടും സാഹായ്യം ചെയ്യാത്ത ലുബ്ധന്മാരെ ആശ്ര
യിച്ചും, തൃപ്തി നൽകാത്ത ലോക ഭോഗങ്ങളെ തേടി നടന്നു്, കഷ്ടപ്പെടുന്നു.” ചിലപ്പോൾ പാഷണ്ഡോപ ദേശങ്ങളിൽ, അകപ്പെട്ടു കഷ്ട
പ്പെടുന്നു; ഉണ്ണുവാനില്ലാഞ്ഞു തെണ്ടി, അച്ഛൻ മകന്റെ സ്വത്തേയും, മകൻ അച്ഛന്റെ സ്വത്തേയും, അപഹരിക്കുന്നു. ഗൃഹധർമ്മത്തിൽ
സർവ്വവും നശിച്ചു്, നൊന്തു നീറുന്നു; സർവ്വധനവും രാജ കിങ്കരന്മാരാൽ, അപഹരിക്കപ്പെടുന്നു. ചിലപ്പോൾ രാജ കിങ്കരന്മാർ ധനം അപ
ഹരിക്കുക നിമിത്തം, മനസ്സിടിഞ്ഞു, നാടുവിട്ടു പോകയോ അബദ്ധമായ മററു വല്ലതും ചെയ്യുകയോ ചെയ്യുന്നു. അവർ ചിലപ്പോൾ സ്വ
ർഗ്ഗം സമ്പാദിച്ചു എന്നു വരാം. അതുകൊണ്ടു് അല്പ സുഖം കാണുമെങ്കിലും, സംസാരത്തിൽ നിന്നു മോചനം ലഭിക്കായ്ക നിമിത്തം, വീണ്ടും
ക്ലേശത്തിൽ പെടുന്നു. വിശപ്പു കൊണ്ടും; ദാരിദ്ര്യം കൊണ്ടും വലഞ്ഞു്, യജ്ഞം മുതലായ മലകളെ കയറുന്നതിനു കഴിവില്ലാതെ അമ്പ
രന്നു നിൽക്കുന്നു. അല്ല, കർമ്മമാർഗ്ഗത്തിൽ നിന്നു മാറി നിവൃത്തി മാർഗ്ഗത്തെ തേടാമെന്നു വയ്ക്കുക ആണെങ്കിൽ, അതിനെ മല പോലെ
ദുരാരോഹമായി കാണുന്നു. നിദ്ര, തന്ദ്രി മുതലായ ദോഷങ്ങളാൽ ആവൃതരാകുന്ന സമയം, പ്രജ്ഞ കെട്ടു്, പരമ ദുഃഖാന്ധകാ
രത്തിൽ വീഴുന്നു. ക്ഷുദ്ര ഭോഗങ്ങളെ കാമിക്കുന്നവരെ, രാജ കിങ്കരന്മാർ തർജ്ജിക്കുന്നു. ആ ഭോഗങ്ങളെ ത്തന്നെ അന്വേ
ഷിക്കുന്ന ഇതരന്മാർ പീഡിപ്പിക്കുന്നു. ലഭിച്ച സമ്പാദ്യങ്ങളെ, അതിനെത്തന്നെ കാമിക്കുന്ന ബലവാന്മാർ തട്ടിപ്പറിക്കുന്നു. ലോക
ഭോഗങ്ങളെ സമ്പാദിക്കുക വളരെ ക്ലേശകരമാകുന്നു. ശീതം മുതലായ പ്രകൃത്യവസ്ഥകൾ ഭോഗങ്ങളെ തേടുന്നവർക്കു ശത്രുക്കളാകുന്നു. കൈ
യിലുള്ള സ്വത്തു നശിച്ചു തെണ്ടുവാനും തട്ടിപ്പറിക്കുവാനും ആരംഭിക്കുന്നവർ വളരെയാണു്.
തന്മാരായി, ക്ലേശങ്ങളെ അനുഭവിച്ചു വിനാശത്തെ പ്രാപിക്കുന്നു. അവർ ഗൃഹകർമ്മങ്ങളിൽ നിര
ക്ഷിച്ചു്, നൂതന സാഹചര്യങ്ങളിൽ സന്തോഷം കണ്ടു്, പുരോഗമനം ചെയ്യുന്നു; ബന്ധുക്കളെ അല്ലെങ്കിൽ സ്വ ദേഹത്തെത്തന്നെ ഉപേ
ഹരിയെ അന്വേഷിക്കുകയോ, പ്രാപിക്കുകയോ ചെയ്യുന്നില്ല. എന്നാൽ ഈ വൈഷമ്യങ്ങൾക്കു പരിഹാരം നൽകുന്ന
സ്ത്രീകളെ ആശ്ലേഷിച്ചും, ശിശുക്കളുടെ നർമ്മാലാപം കേട്ടും സമയം കളയുന്നു. അവർ എത്ര ജയിച്ചാലും ജയം കാണുകയില്ല. അവർ
പാഷണ്ഡന്മാരെയോ; ഭദ്രകാളി മുതലായ വരെയോ, ആശ്രയിക്കുന്നു. കാലചക്രംആഞ്ഞു കറങ്ങി, മരണം അടുക്കവേ, പേടിച്ചു്,
ചിലർ ബ്രാഹ്മണസംഘത്തെ ശരണം പ്രാപിക്കുകയോ, സന്ന്യാസിക ളാകയോ ചെയ്യുന്നു. ഭദ്രകാളി മുതലായവ ഉപയോഗ പ്പെടുന്നതല്ല എന്നു കാണുന്ന
അവർ, നീചന്മാർക്കു യോജിക്കുന്ന വഴികളിൽ നടന്നു്, നീചഭോഗങ്ങളെ ഭുജിച്ചു്, മരണത്തെ സമീപിക്കുന്നു. എന്നാൽ ഭക്തന്മാരുടെ മാർഗ്ഗം രുചിക്കാത്ത
സംബന്ധിച്ചു ബദ്ധപ്പെട്ടു നടക്കുന്നു; മലപ്പിളപ്പുകളെ പ്പോലെ ഭയങ്കരമായ ആധികളിലും വ്യാധികളിലും പെടുന്നു. അവർ ഗൃഹകാര്യങ്ങളെ
ശേഷിച്ച അല്പമായ പുണ്യത്തെ ആശ്രയിച്ചു്, ഗജത്തെ പ്പോലെ, ദുർജയമായ മരണത്തെ പേടിച്ചു നില്ക്കുന്നു. പൂർവ്വ ജന്മത്തിൽ

ശ്രേഷ്ഠമായതല്ല. ദേവജന്മം എന്തിനു? നാരായണ കഥാ കീൎത്തനങ്ങളെ കൊണ്ടു പരി പൂതന്മാരായ അങ്ങയെപ്പോലുള്ള മഹാത്മാക്കളുടെ സമാഗമം ഇത്ര അധികം അവിടെ ലഭിക്കുവാൻ ഇടയില്ല. അങ്ങയുടെ ചരണാരവിന്ദങ്ങളോട് നിരന്തര സമ്പൎക്കം ലഭിച്ച്, പാപം പോയവരുടെ ഹൃദയത്തിൽ, അമലമായ നാരായണ ഭക്തി ഉണ്ടാകുന്നതു വിസ്മയമല്ല. അങ്ങയോടു ഒരു മുഹൂൎത്തം മാത്രം സമാഗമം ലഭിച്ച എന്റെ മനസ്സിൽ നിന്ന്, ദുസ്തൎക്കങ്ങളിൽ വേരുറച്ച എന്റെ അവിവേകം പാടേ നശിച്ചിരിക്കുന്നു. ബ്രഹ്മ ബുദ്ധിമാന്മാരായി അവധൂതന്മാരായി ഭൂമിയിൽ നടക്കുന്ന മഹാന്മാരെ ഞാൻ നമസ്കരിക്കുന്നു. യുവാക്കന്മാരെയും ശിശുക്കളേയും ഞാൻ നമസ്കരിക്കുന്നു. എന്നെപ്പോലെ വഴിതെറ്റി നടക്കുന്ന സകല രാജാക്കന്മാൎക്കും മംഗളം ഭവിക്കട്ടെ."

പരമ കാരുണിക നായ ഭരത ബ്രഹ്മൎഷി അക്രമം പ്രവൎത്തിച്ച രഹൂഗണന്ന് ആത്മതത്വത്തെ ഉപദേശിച്ചു വിരമിച്ചു. അലകൾ ഇളകാത്ത നിറഞ്ഞ കടൽ പോലെ നിന്ന പരമതാപസനെ, രഹൂഗണൻ തൊഴുതു്, പാദങ്ങളിൽ നമസ്കരിച്ചു്. അവിദ്യ ആരോപിച്ചതും ശരീരം ആത്മാവാണെന്നുള്ളതും ആയ പാപബുദ്ധിയെ ഒഴിഞ്ഞു്, രഹൂഗണൻ പ്രശാന്തനായി. രാജാവു് ഇങ്ങനെ നിവേദനം ചെയ്തു:—"മഹാ

ഉപമാവിവരണം.

ഭാഗവതനായ അങ്ങു ജീവാത്മാക്കൾ സഞ്ചരിക്കുന്ന സംസാര പഥത്തെ പരോക്ഷ വചനങ്ങളെ കൊണ്ടു് വ്യവഹരിച്ചു; അങ്ങു് വിവരിച്ച തത്വം മഹാന്മാരുടെ വിവേകത്തിൽ മാത്രം ജനിക്കുന്നതാണ്. തത്വചിന്തകളെ കുറിച്ചു പരിശീലനം ലഭിച്ചിട്ടില്ലാത്ത എന്നെപ്പോലെയുള്ള അജ്ഞന്മാൎക്ക്, അതു സുഗമമല്ല. അങ്ങു പറഞ്ഞ ഉപമയെ വിവരിച്ചു്, അൎത്ഥത്തെ പ്രകാശിപ്പിച്ചു തരണമെന്നു ഞാൻ അപേക്ഷിക്കുന്നു." ഭരത മഹാതാപസൻ പറഞ്ഞു:—"ശരീരം ആത്മാവാണെന്നു ഭ്രമിക്കുന്ന ആളുകളിൽ, സത്വം രജസ്സ്, തമസ്സ് എന്ന ഗുണങ്ങൾ പ്രഭവിപ്പിക്കുന്ന കുശലങ്ങളും അകുശലങ്ങളും ആയ കൎമ്മങ്ങൾ നിമിത്തം, ജീവാത്മാക്കൾ വിവിധ ദേഹങ്ങളിൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നു. ഇതിനെ സംസാരം എന്നു പറയുന്നു. ഈ സംസാരത്തിനു കാരണം, ആറു് ഇന്ദ്രിയങ്ങളാണ്. അതിനാൽ ആറു ഇന്ദ്രിയങ്ങൾ ജീവാത്മാക്കളെ ദുൎഗ്ഗമങ്ങളായ ദുൎഗ്ഗങ്ങളിൽ നടത്തുന്നു എന്നു പ്രത്യക്ഷമാണ്. ധനം അന്വേഷിച്ചു ക്ലേശിക്കുന്ന വണിക്കുകളെപ്പോലെ ജീവാത്മാക്കൾ, ഭഗവാനായ വിഷ്ണുവിന്റെ മായമൂലം സ്വശരീരങ്ങൾ അനുഷ്ഠിക്കുന്ന കൎമ്മങ്ങളെ ഉണ്ണുവാൻ ക്ലേശിക്കുന്നു. അങ്ങനെ അലയുന്ന ജീവാത്മാക്കൾ പല പല വിഘാതങ്ങളെ കണ്ടുമുട്ടി കൎമ്മങ്ങളെ അഫലങ്ങളായി കണ്ടു്, ശ്മശാനം പോലെ അമംഗളമായ സംസാരാടവിയിൽ ഭ്രമിക്കുന്നു. ഇങ്ങനെ തുടരെ ക്ലേശങ്ങളെ അനുഭവിക്കുന്ന ജീവാത്മാക്കൾ, നാരായണനാകുന്ന ഗുരുവിന്റെ പാദാരവിന്ദങ്ങളെ ആശ്രയിച്ചു കഴിയുന്നു: വണ്ടുകളാകുന്ന ഭക്തന്മാരുടെ സഹിതയേ അന്വേഷിക്കുന്നില്ല. സംസാര ക്ലേശങ്ങളിൽ നിന്നു ഒഴിഞ്ഞു നില്ക്കുവാൻ വേറെ ആശ്രയമില്ല, എന്ന് ആ ജീവാത്മാക്കൾ അറിയുന്നില്ല. അതിനാൽ സംസാരാടവിയിൽ ആറു ഇന്ദ്രിയങ്ങളാകുന്ന ചോരന്മാരാൽ, ജീവാത്മാക്കൾ പീഡിപ്പിക്കപ്പെടുന്നു. ബഹു ക്ലേശങ്ങൾ നിമിത്തം—ഒരുവൻ സമ്പാദിക്കുന്ന ധനം, ധൎമ്മമാൎഗ്ഗങ്ങളിൽ ചെലവു ചെയ്യപ്പെടേണ്ടവയാണ്, ധൎമ്മം എന്നു പറഞ്ഞാൽ സാക്ഷാൽ പരമ പുരുഷാരാധനം തന്നെ: പരമ പുരുഷാരാധനം മുക്തിക്ക് ഏകമായ മാൎഗ്ഗവുമാണ്. ധൎമ്മ മുഖ്യമായി ചെലവാകേണ്ട ധനത്തെ, അനേകരും, ദൎശനം സ്പൎശനം, ശ്രവണം, ആസ്വാദനം, ഘ്രാണനം മുതലായ ഗ്രാമ്യങ്ങളായ ഭോഗങ്ങളിൽ വിനിയോഗിക്കുന്നു. ആ ജീവാത്മാക്കളുടെ ധനം, വിവേക മില്ലാത്ത വണിക്കുകളുടെ ധനം എന്നതു പോലെ അപഹൃത മാകുന്നു. വണിക്കുകളുടെ സമീപത്തിൽ സംസാരാടവിയിൽ കുറുക്കൻ കടുവാ മുതലായ ക്രൂരമൃഗങ്ങൾ, ഭാൎയ്യ, മക്കൾ എന്ന പേരിൽ നില്ക്കുന്നുണ്ടു്. കൂട്ടിൽ അടച്ചിരിക്കുന്ന ആടുകളെ ക്രൂരമൃഗങ്ങൾ എന്നതു പോലെ, വണിക്കുകളുടെ സുരക്ഷിതമായ ധനത്തെ ഭാൎയ്യ മുതലായവർ അപഹരിക്കുന്നു. വൎഷം തോറും ഉഴുതു മറിക്കുന്ന വയലുകളിൽ തന്നെയും ബീജം നശിക്കാതെ ശേഷിക്കുന്നതിനാൽ, കാട്ടുചെടികൾ വീണ്ടും വീണ്ടും മുളച്ചുവരാറുണ്ട്: അതു പോലെ തന്നെ ഗൃഹമാകുന്ന കൎമ്മക്ഷേത്രത്തിൽ കൎമ്മങ്ങൾ നിബിഡമായി വളരുന്നു: അവയെ നശിപ്പിക്കുക എളുപ്പമല്ല. ജീവിതം എന്നതു കാമങ്ങൾ അടങ്ങിയ പേടകമാണ്. ധനം മനുഷ്യനു ബഹിശ്ചര പ്രാണനാണ്. ആ ധനത്തെ ഈച്ചകൾ കൊതുകുകൾ, ശലഭങ്ങൾ കിളികൾ, എലികൾ, കള്ളന്മാർ എന്നവ വലിച്ചെടുത്തു കളയുന്നു. അങ്ങനെ വഴികളിൽ ക്ലേശിപ്പിക്കപ്പെട്ടും അവിദ്യയിലും, കാമങ്ങളിലും, കൎമ്മങ്ങളിലും, മനസ്സു മുങ്ങിയും, വൎത്തിക്കുന്ന ജീവാത്മാവു്, ലോകവും ജീവിതവും, പരമാനന്ദ പരിപൂൎണ്ണ മാകുന്നു എന്നു വൃഥാ സങ്കല്പം ചെയ്യുന്നു. ഇതു് വിസ്മയമാണ്: എന്നല്ലാതെ ഒന്നും പറയുവാൻ ഞാൻ കാണുന്നില്ല. പാനം ഭോജനം മുതലായവയെ കുറിച്ചു പരമക്ലേശം അനുഭവിച്ചു്, മൃഗതൃഷ്ണകളുടെ പിന്നെ നടന്നു്, ആയുസ്സിനെ ജീൎണ്ണിപ്പി

ക്കുന്നവരുടെ സംഖ്യയ്ക്കു് അതിരില്ല. അവർ ചിലപ്പോൾ വണ്ണം കൊണ്ടു് പുരീഷ വിശേഷവും സകല ദോഷങ്ങളുടെയും ഇരിപ്പിടവും ആയ സ്വപ്നത്തിന്റെ പിൻപേ പാഞ്ഞു്, തീക്കൊള്ളി വാരി എടുക്കുന്നു: ചിലപ്പോൾ, പാർപ്പിടം പാനീയം, ധനം മുതലായവയെ തേടി ഓടി നടന്നു്, സംസാരാടവിയിൽ കുടുങ്ങി കഷ്ടപ്പെടുന്നു: ചിലപ്പോൾ കാമങ്ങൾക്കു് അധീനരായി, കാമംകയറി, കണ്ണുകൾ അന്ധതപ്പെട്ടു, സകല സാധു മര്യാദകളേയും മറന്നു്, ദിഗ് ദേവതകൾ കാണുന്നുണ്ടു് എന്നുള്ള വിചാരം അശേഷം ഇല്ലാതെ, കൊടുംകാററു പോലെ കടുത്തു്, പെണ്ണുങ്ങളുടെ മടിയിൽ കയറി, ഇരിക്കുന്നു: ചിലപ്പോൾ മുഹൂർത്ത മാത്രം വിഷയങ്ങളുടെ നിഷ്ഫലതയെക്കുറിച്ചു അവൎക്കു ബോധം ഉണ്ടാകാറുണ്ടു്; എങ്കിലും വിഷയ തൃഷ്ണകൊണ്ടും ദുഷ്ഫല ചിന്തകൊണ്ടും വഴി തെററിത്തന്നെ നടന്നു്, മൃഗതൃഷ്ണകളെത്തന്നെ പിൻചെല്ലുന്നു: ചിലപ്പോൾ മൂങ്ങകളും ചീവീടുകളും കാതിൽ കടന്നു മൂളുന്നതു പോലെ, അതി പരുഷമായും ക്രൂരമായും ശത്രുക്കൾ പരോക്ഷമായും പ്രത്യക്ഷമായും ചെയ്യുന്ന ദണ്ഡങ്ങളെ കാതുകളും കരളും ഭയപ്പെടുന്നു. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ പൂർവ്വ പുണ്യങ്ങളെ ഉണ്ടുകഴിഞ്ഞ ജീവന്മൃതന്മാരായ അവർ, കാഞ്ഞിരം, കാക്കപ്പനച്ചി മുതലായ അപുണ്യങ്ങളായ ചെടികളും വിഷജലം നിറഞ്ഞ കിണറുകളുംപോലെ, പരോപദ്രവ കർമ്മങ്ങളിൽ നിരതന്മാരും ഇഹത്തിലും പരത്തിലും അൎത്ഥശൂന്യന്മാരും ആയ ജീവന്മൃതന്മാരെ, ഗുരുക്കന്മാരായി വരിക്കുന്നു. ദുസ്സംഗം നിമിത്തം ബുദ്ധി ദുഷിച്ചു അവർ, ഉണങ്ങിയ നദികളുടെ കൽത്തറയിൽ ഉരുണ്ടു വീഴുന്നവരെപ്പോലെ പാഷണ്ഡ സംഘങ്ങളിൽ ദേഹം മുറിഞ്ഞു വിഹരിക്കുന്നു. അവർ പരോപദ്രവം നിമിത്തം സാപ്പാടിനു മാർഗ്ഗം കാണാതെ വരുന്ന ഘട്ടങ്ങളിൽ, അച്ഛനേയോ മക്കളേയോ ഉപദ്രവിച്ചു് അന്നം സമ്പാദിക്കുകയോ, അച്ഛനേയും മക്കളേയും തിന്നുകയോ, ചെയ്യുന്നു. കാമ്യമായ യാതൊന്നിനെ കാണാത്തതും, തീ പിടിച്ച കാടുപോലെ ഭയങ്കര മായതും, ആയ ഗൃഹത്തിൽ, അവർ ശോകാഗ്നിയിൽ വെന്തു നീറുന്നു. ദീർഘകാലം പരോപദ്രവങ്ങളിൽ കഴിയുന്ന അവരെ, അധികൃത പുരുഷന്മാർ ദണ്ഡിക്കുകയും അപഹരിക്കുകയും ചെയ്യുന്നു: അവർ സർവ്വ ശക്തികളും നശിച്ചു ജീവന്മൃതന്മാരായി പരിണമിക്കുന്നു. ചില സമയങ്ങളിൽ അവർ പിതൃപൈതാമഹപൂജനത്തെ സുഖത്തിനു ആരാധനമായി കരുതുന്നു. ചിലപ്പോൾ അവർ ഗൃഹസ്ഥാശ്രമ സംബന്ധമായ സകല കർമ്മങ്ങളേയും സാധിച്ചു കൊള്ളുവാൻ പരിശ്രമിച്ചു്, കല്ലും മുള്ളും നിറഞ്ഞ വഴിയിൽ നടക്കുന്നവനെപ്പോലെ, ബുദ്ധിമുട്ടു്, ആ മലകയററത്തിൽ നിന്നു വിരമിക്കുന്നു: ചിലപ്പോൾ വിശപ്പടക്കുവാൻ വഴി കാണാതെ അവർ, കുടുംബാംഗങ്ങളോടു കോപിക്കുന്നു: ചിലപ്പോൾ അവർ നിദ്രയാകുന്ന മലം പാമ്പിന്റെ വായിൽ അകപ്പെട്ടു്, അന്ധമായ തമസ്സിൽ മുങ്ങി, ബന്ധു സഹായം അശേഷം ഇല്ലാതെ, ശൂന്യാരണ്യത്തിൽ എന്നതു പോലെ, കിടക്കുന്നു. ചിലപ്പോൾ അവർ ദുർജ്ജനങ്ങളാകുന്ന ഈച്ചകളുടെയും കൊതുകുകളുടെയും കടിയേററു് ഉറക്കം നശിച്ചു്, മനസ്സു കലങ്ങി, ഹൃദയം നുറുങ്ങി, അന്ധകൂപത്തിൽ അന്ധന്മാരെപ്പോലെ വീഴുന്നു. ചിലപ്പോൾ അവർ കാമത്തേൻതുള്ളികളെ തെണ്ടി നടന്നു്, പരദാരങ്ങൾ പരദ്രവ്യങ്ങൾ എന്നവയെ കൈ വയ്ക്കുകയും രാജപുരുഷന്മാരാൽ ദണ്ഡിതന്മാരായി കരകാണാത്ത നരകത്തിൽ വീഴുകയും ചെയ്യുന്നു. അങ്ങനെ അവർ കർമ്മങ്ങളെ സമ്പാദിച്ചു സംസാരത്തിന്റെ ബീജങ്ങളെ വിതയ്ക്കുന്നു എന്നും വിദ്വാന്മാർ പറയുന്നു. ഒരു വിപത്തിനെ ഒഴിഞ്ഞു മാറുന്നവരുടെ കാമ്യപദാൎത്ഥങ്ങളെ ഒരു ദേവദത്തൻ അപഹരിക്കുന്നു. ദേവദത്തന്റെ കൈയിലിരിക്കുന്ന പദാൎത്ഥങ്ങളെ വിഷ്ണുമിത്രൻ പിടിച്ചു പറിക്കുന്നു. ചിലപ്പോൾ, ശീതം, ഉഷ്ണം, കാററു, മഴ മുതലായവയെ വാരണം ചെയ്യുന്നതിനു അസമൎത്ഥന്മാരായ അവർ, ദുരന്ത ചിന്തകൾക്കു അധീനന്മാരായി വിഷണ്ണന്മാരാകുന്നു. ചിലപ്പോൾ അവർ കൂട്ടുകാരുടെ പക്കൽ നിന്നു് അല്പ ധനം അപഹരിച്ചു എന്നു വരാം. എന്നാൽ അതു് നിത്യ ശത്രുതയ്ക്കു കാരണമായി. ഈ സംസാര പഥത്തിൽ—സുഖം, ദുഃഖം, രാഗം, ദ്വേഷം ഭയം, അഭിമാനം, പ്രമാദം, ഉന്മാദം, ശോകം, മോഹം, ലോഭം, മാത്സൎയ്യം ഈൎഷ്യ, അവമാനം, ക്ഷുത്തു്, പിപാസ, ആധി, വ്യാധി, ജന്മം, ജര, മരണം എന്നിങ്ങനെ കാണുന്ന വികാരങ്ങൾ—നിരവധിയാണു്. ചിലപ്പോൾ അവർ ഈശ്വരന്റെ ഒരു മായയായ സ്ത്രീയുടെ ഭുജലതകളിൽ ഒതുങ്ങി, വിവേകത്തെയും വിജ്ഞാനത്തെയും വർജ്ജിക്കുന്നു: ചിലപ്പോൾ അവർ സ്ത്രീ ഹൃദയത്തെ സന്തോഷിപ്പിക്കുവാനായി, വിഹാര ഗൃഹങ്ങളെ നിൎമ്മിക്കുവാൻ ആകുലന്മാരായും, പുത്രന്മാർ, പുത്രികൾ, ദാരങ്ങൾ, എന്നവൎക്കായി ഹൃദയത്തെ സമർപ്പിക്കുന്നവരായും, ഇന്ദ്രിയങ്ങളോടു പരാജിതന്മാരായും, അപാരവും അന്ധവും ആയ തമസ്സിൽ പതിക്കുന്നു. ചിലപ്പോൾ അവർ പരമാണു മുതൽ ബ്രഹ്മായുസ്സു വരെയ്ക്കു കാലം എന്ന നാമത്തിൽ പ്രത്യക്ഷമാകുന്ന വിഷ്ണുചക്രം—ബ്രഹ്മാവു മുതൽ സ്തംബം വരെയ്ക്കു് അപഹാരം നടത്തുന്നതു കണ്ടു്—പരമ ഭയത്തെ പ്രാപിക്കാറുണ്ടു്. എന്നാൽ അവർ കാലചക്രമാകുന്ന ആയുധത്തെ വഹിക്കുന്ന യജ്ഞപുരുഷനെ അനാദരിക്കുകയും, പരുന്തു്, കഴുകൻ, കൊക്കു്, ആൽമരം എന്നിങ്ങനെ ലോകാചാരത്തിൽ നുഴഞ്ഞു കടന്ന

വയും, ആത്മമതത്തിൽ സ്ഥാനമില്ലാത്തവയും അന്യ പാഷണ്ഡ ദൈവതങ്ങളെ ആരാധിക്കുകയും, ചെയ്യുന്നു. സ്വയം വഞ്ചിതന്മാരായ പാഷണ്ഡന്മാർ വഞ്ചിച്ച അവർ, ബ്രാഹ്മണ വംശത്തിൽ ജന്മമുള്ളവരാണ്; എങ്കിലും ശീലം, ഉപനയനം മുതലായി ശ്രുതികളും സ്മൃതികളും വിധിച്ചിരിക്കുന്ന കർമ്മങ്ങളെ അനുഷ്ഠിച്ച യജ്ഞ പുരുഷാരാധനം, ചെയ്യുന്നില്ല., അവർ ശൂദ്രാചാരങ്ങളെ മാനിക്കുന്നു. അവർ ആത്മമത വിധികളിൽ അശുദ്ധമെന്നു നിഷേധിച്ചിരിക്കുന്ന സ്ത്രീസുഖം, കുടുംബ ഭരണം എന്നിവയെ കാമിച്ചു വാനര ജീവിതം നയിക്കുന്നു. ആ ജീവിതത്തിൽ അവർ സ്വാതന്ത്ര്യമായി വിഹരിച്ച്, കൃപണന്മാരായി നടന്ന്, തൊഴിലില്ലാത്തവരേയും ആയുസ്സിന്റെ അവധിയേ കുറിച്ചു ബോധമില്ലാത്തവരേയും പോലെ തമ്മിൽ തമ്മിൽ പല്ലിളിച്ചു കാണിച്ച്, കാലക്ഷേപം ചെയ്യുന്നു. അവർ ഭാവിയെ കുറിച്ചു യാതൊരു ചിന്തയുമില്ലാതെ ദേഹ കാര്യങ്ങളിലും ഗൃഹ കാര്യങ്ങളിലും രമിച്ച്, വാനരങ്ങളെപ്പോലെ പുത്ര വത്സലന്മാരായി ഭാര്യാവത്സലന്മാരായി തിമിർത്തു നടക്കുന്നു. ഇങ്ങനെ കാമങ്ങളേയും സുഖങ്ങളേയും തേടി നടക്കുന്ന അവർ ഒരിക്കൽ മരണമാകുന്ന ഗജത്തെ സംസാര കാനനത്തിൽ കണ്ടു മുട്ടും: അവർ ഭയപ്പെടും: അവർ പർവ്വത ഗുഹ പോലുള്ള അന്ധകാരത്തിലേയ്ക്കു ഉരുണ്ടു വീഴും. ചിലപ്പോൾ അവർ ശീതം വാതം മുതലായി ഭൗതികങ്ങളും ആത്മികങ്ങളായും ഉള്ള ദുഃഖങ്ങളെ നിരോധിക്കുവാൻ അശേഷം കഴിയാത്തവരായി തളർന്ന്, മാവിച്ച്, നില്ക്കും; ചിലപ്പോൾ അവർ ധനശഠത നിമിത്തം വ്യവഹാരങ്ങളിൽ ഏർപ്പെട്ട്, തുച്ഛമായ ധനത്തെ മാത്രം ലഭിച്ച്, തൃപ്തിപ്പെടുന്നു. ചിലപ്പോൾ അവർ സകല വിഭവങ്ങളും നശിച്ച് ഉടുമുണ്ടാകട്ടെ ഒരു നേരത്തേക്ക് ഭക്ഷണമാകട്ടെ ഇല്ലാതെ തെണ്ടിത്തിരിയുന്നു. എന്നാൽ അവർ അപ്പോഴും കിട്ടാത്തതിനെ ചോദിച്ചു നടന്നു, പരിഹാസ പാത്രങ്ങളാകുന്നു. അവർ ധനകാര്യം സംബന്ധിച്ചു മത്സരത്തിൽ നിൽക്കുന്ന ആളുകളുമായി ത്തന്നെ, പൂർവവാസന നിമിത്തം വിവാഹാദി ബന്ധങ്ങളിൽ ഏർപ്പെടുന്നു: പൂർവവാസന നിമിത്തം ബന്ധുജനങ്ങളെ ഉപേക്ഷിക്കുന്നു: വിവിധങ്ങളായ ക്ലേശങ്ങളേയും വിഘാതങ്ങളേയും ദർശിക്കുന്നു. ഈ സംസാര പഥത്തിൽ അവർ ആപത്തുകളിൽ പെടുന്നു; ആപത്തുകളിൽ പെടുന്നവരെ ഉപേക്ഷിക്കുകയും, നൂതനമായി ജനിക്കുന്ന വരെ സംഘത്തിൽ ചേർക്കുകയും, ചെയ്തുകൊണ്ട്, അവർ ശോചിക്കുന്നു, മോഹിക്കുന്നു, ഭയപ്പെടുന്നു, വാദിക്കുകയും, കരയുകയും, ഹർഷിക്കുകയും, പാടുകയും ചെയ്യുന്നു. ആ വണിക്കുകൾ പുറപ്പെട്ട സ്ഥാനത്തെക്കു തിരിഞ്ഞു നോക്കാതെ, അലഞ്ഞു തിരിയുന്നു. അവരുടെ പ്രാപ്യസ്ഥാനം യാത്രാരംഭ സ്ഥാനം തന്നെയാണ് എന്നു അവർ അറിയുന്നില്ല. ഉപശമ ശീലന്മാരും ഉദാരതാത്മാക്കളും ആയ മുനികൾ, അനുഷ്ഠിക്കുന്ന യോഗത്തെ മനുഷ്യർ സാധാരണ അനുഷ്ഠിക്കുന്നില്ല. ഭൂമി സ്വന്തമാണെന്നുള്ള ഭ്രമം നിമിത്തവും, ഭൂമിയെ വെടിഞ്ഞാൽ മരണമായി എന്ന ഭ്രമം നിമിത്തവും, യുദ്ധത്തിൽ തറയിൽ വീണു കിടക്കുവാൻ സന്നദ്ധന്മാരായ രാജാക്കന്മാർ, അനേകമുണ്ട്. എന്നാൽ യാഗനിരതന്മാരും, ദിഗ്ഗജങ്ങളെ ജയിച്ചവരും, ആയ രാജർഷിമാർ തന്നെയും, യോഗ വിധികളെ സമീപിക്കുന്നില്ല. അനേക മനേകം മനുഷ്യർ കർമ്മമാകുന്ന വള്ളിയിൽ പിടിച്ചു തൂങ്ങി, ആപത്തുകളിൽ നിന്നും നരകങ്ങളിൽ നിന്നും ക്ലേശപൂർവം തെറ്റി ഒഴിഞ്ഞു, വീണ്ടും സംസാര പഥത്തിൽ തന്നെ ചെന്നു ചേരുന്നു. സ്വർഗ്ഗസ്ഥന്മാർക്കും ഗതി ഇതു തന്നെയാണ്."

ഭരതനെ പ്രശംസിച്ചു പലരും ഇങ്ങനെ പാടാറുണ്ട്. "മഹാത്മാവും ഋഷഭ പുത്രനും ആയ രാജർഷിയെ, അനുകരിക്കുവാൻ വേറൊരു രാജാവും ശക്തനല്ല. കൊതുക് പറന്നാൽ ഗരുഡനെ സമീപിക്കുമോ? പരമപുരുഷനെ സാക്ഷാൽക്കരിക്കുവാൻ യൗവനത്തിൽ തന്നെ കാംക്ഷിച്ച ഭരതൻ, ഹൃദയത്തെ സ്പർശിക്കുന്നവയും ഉപേക്ഷിക്കുവാൻ അസാധ്യമായവയും ആയ! ഭാര്യയെയും, മക്കളെയും, രാജ്യത്തെയും, മലത്തെപ്പോലെ ഉപേക്ഷിച്ചു. ഭൂമി, പുത്രന്മാർ സ്വജനം, ധനങ്ങൾ, സുരന്മാർ അസൂയപ്പെടുന്ന ഐശ്വര്യം, എന്നിവ ഒക്കെയും ഭരത മഹാരാജാവിന്റെ ഇഷ്ടത്തെ പ്രാർത്ഥിച്ചു നിന്നു; എന്നാൽ ഭരതൻ അവയെ യൊക്കെയും പിൻതള്ളി. നാരായണ സേവാ നിരതന്മാർ മോക്ഷത്തെ തന്നെയും കാമിക്കുന്നില്ല. ഹരിണ ശരീരത്തെ ഉപേക്ഷിച്ച സമയം ഭരതൻ ഉച്ചരിച്ചതു ഇങ്ങനെയാണ്.

യജ്ഞായ ധർമ്മപതയേ വിധിനൈപുണായ
യോഗായ സാംഖ്യശിരസേ പ്രകൃതീശ്വരായ
നാരായണായ ഹരയേ നമ ഇത്യുദാരം
ഹാസ്യൻ മൃഗത്വ മപിയഃ സമുദാജഹാര

യജ്ഞനെ, ധർമ്മപതിയെ, സർവ്വവിധികളേയും അനുഷ്ഠിച്ചവനെ, യോഗനെ, ജ്ഞാനമാകുന്ന ശരീരമുള്ളവനെ, പ്രകൃതിയുടെ നാഥനെ, നാരായണനെ, ഹരിയെ, ഞാൻ നമസ്കരിക്കുന്നു.

ഭരതനു സുമതി എന്നു ഒരു പുത്രനുണ്ടായി, സുമതി ഋഷഭനെ അനുകരിച്ചു ജീവിച്ചു. കലിയുഗ കാലത്തിൽ അനാര്യന്മാരായ ഏതാനും പാഷണ്ഡന്മാർ, അവരുടെ പാപഗതി അനുസരിച്ചു, സുമതിയെ വേദ

ത്തിൽ നാമമില്ലാത്ത ഒരു ദേവതയായി സങ്കല്പിക്കും, സുമതിക്കു വൃദ്ധസേനയിൽ ദേവതാജിത്ത് എന്നു ഒരു പുത്രനുണ്ടായി. ദേവതാജിത്തിനു അസുരിയിൽ ദേവദ്യുമ്നൻ എന്നു ഒരു പുത്രൻ ഉണ്ടായി.

ഭരതന്റെ അനുഗയന്മാർ.

ദേവദ്യുമ്നനു ധേനുമതിയിൽ പരമേഷ്ടി എന്ന പുത്രൻ: പരമേഷ്ടിക്കു സുവർച്ചലയിൽ പ്രതിഹൻ എന്ന പുത്രൻ: ഉണ്ടായി: പ്രതീഹൻ ആത്മവിദ്യയെ അന്വേഷിച്ചു്, സംശുദ്ധനായി, മഹാപുരുഷപദം ചേൎന്നു. പ്രതീഹനു സുവർച്ചലയിൽ പ്രതിഹൎത്താവു് മുതലായി മൂന്നുപുത്രന്മാർ ജനിച്ചു. അവർ മൂന്നുപേരും യാഗം മുതലായവയെ പ്രതിവാദിക്കുന്ന ശാസ്ത്രങ്ങളിൽ നിഷ്ണാതന്മാരായിരുന്നു. പ്രതിഹൎത്താവിനു പുത്രന്മാർരണ്ടു്: അജൻ, ഭൂമൻ. ഭൂമന്നു് ഋഷികുല്യയിൽ ഉദ്ഗീഥൻ ജനിച്ചു. ഉദ്ഗീഥനു ദേവകുല്യയിൽ പ്രസ്താവൻ ജനിച്ചു. പ്രസ്താവനു നിയുത്സയിൽ വിഭു ജനിച്ചു. വിഭുവിനു രതിയിൽ പൃഥുഷേണൻ ജനിച്ചു. പൃഥുഷേണന്നു് അകൂതിയിൽ നക്തൻ; നക്തനു ദ്രുതിയിൽ ഗയൻ; ജനിച്ചു. ഗയൻ രാജർഷി പ്രവരനായി. വിഷ്ണുവിന്റെ അംശാവതാരമായ ഗയൻ മഹാപുരുഷനായി: ഗയൻ പ്രജാപാലനം മുതലായവയെ കൊണ്ടും യാഗങ്ങളെക്കൊണ്ടും ഭഗവാനായ ബ്രഹ്മത്തെ പ്രീതിപ്പിച്ചു്, ബ്രഹ്മസാക്ഷാൽകാരം ചെയ്തവരെ ആരാധിച്ചു: ഭഗവാനെക്കുറിച്ചു ഭക്തി വർദ്ധിച്ചു്, സർവസംഗ പരിത്യാഗം ചെയ്തു്, ബ്രഹ്മസാക്ഷാൽക്കാരം ചെയ്തു: സർവാഭിമാനങ്ങളേയും മാററി നിറുത്തി രാജ്യ രക്ഷ ചെയ്തു. ഗയനു്, ഗയന്തിയിൽ, ചിത്രരഥൻ, സുഗതി, അവരോധനൻ, എന്നു മൂന്നു പുത്രന്മാർ ജനിച്ചു. ചിത്രരഥനു ഉമയിൽ സമ്രാഡ് ജനിച്ചു: സമ്രാഡിന്നു് ഉൽകലയിൽ മരീചി: മരീചിക്കു ബിന്ദുമതിയിൽ ബിന്ദുമാൻ: ബിന്ദുമാനു സരഘയിൽ മധു ജനിച്ചു. മധുവിനു സുമനസ്സയിൽ വീരവ്രതൻ; വീരവ്രതന്നു് ഭോജയിൽ മന്ഥുവും പ്രമന്ഥുവും: മന്ഥുവിനു സത്യയിൽ ഭൌവനൻ, ജനിച്ചു. ഭൌവനനു ദൂഷണയിൽ ത്വഷ്ടാവു്; ത്വഷ്ടാവിന്നു് വിരോചനയിൽ, വിരജൻ, ജനിച്ചു. വിരജനു വിഷൂചിയിൽ, ശതജിത്തു് . മുതലായി നൂറു പുത്രന്മാരും ഒരു പുത്രിയും ജനിച്ചു:

> പ്രൈയവ്രതം വംശ മിമം വിരജ ശ്ചരമോത്ഭവഃ
> അകരോ ദത്യലം കീൎത്ത്യാ വിഷ്ണുഃ സുരഗണാം യഥാ

പ്രിയവ്രതന്റെ വംശത്തിൽ അവസാനത്തെ രാജാവായ വിരജൻ—വിഷ്ണു, ദേവഗണത്തെ എന്നതുപോലെ—സ്വവംശത്തെ കീൎത്തി പ്രസിദ്ധമാക്കി.

---

